


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീ വാല്മീകി രാമായണം.

[ഗദ്യവിവർത്തനം]

## മൂന്നാംഭാഗം

(സുന്ദരകാണ്ഡം — യുദ്ധകാണ്ഡം)

സി. ജി. വാരിയർ.

# ശ്രീ
# വാല്മീകിരാമായണം
## (ഗദ്യവിവർത്തനം)

മൂന്നാംഭാഗം

(സുന്ദരകാണ്ഡം—യുദ്ധകാണ്ഡം)

സി. ജി. വാരിയർ.

# വിഷയാനുക്രമണിക



## സുന്ദരകാണ്ഡം

## യുദ്ധകാണ്ഡം

# ശ്രീഹനൂമാനും സുന്ദരകാണ്ഡവും.

പി. ആർ. നായർ.

രാമായണത്തിലെ അപൂർവ്വകഥാപാത്രമാണ് ശ്രീഹനൂമാൻ. അനുവാചകഹൃദയത്തിലേക്ക് ജ്ഞാനവിജ്ഞാനധാര പകർന്നുതന്നിട്ടുള്ള ഇത്തരം ഒരു കഥാപാത്രം കാവ്യപ്രപഞ്ചത്തിൽ വേറെയുണ്ടെന്ന് തോന്നുന്നില്ല. "കല്യാണസൗഗന്ധികം" തുള്ളലിലെ ജരാജർജരിതനായ "മർക്കടത്താനും" രാമായണം സുന്ദരകാണ്ഡത്തിലെ ശ്രീരാമദൂതനും തുല്യനിലയിൽ സ്മരിക്കപ്പെടുന്നതായി കണ്ടുവരുന്നു. അത് ഭാവനാസൗകുമാര്യം നിമിത്തം വന്നുപോകാം. എന്നാൽ, ഭക്തോത്തംസമായ ഹനൂമത്സ്വാമിയുടെ ചരിത്രമാണ് ആദികാവ്യസുധാപയോധിയിലെ അമൃതകുംഭമെന്നും ആദ്യമായി പറഞ്ഞുവയ്ക്കട്ടെ.

അവിടുന്ന് വാനരനാണോ? അപരിഷ്കൃതനായ കാട്ടുമൃഗം തന്നെയോ? അവിടത്തെ പരാക്രമപ്രസ്താവങ്ങൾ കാല്പനികങ്ങൾ മാത്രമോ? ഇങ്ങനെ സാധാരണ തോന്നാവുന്ന സംശയങ്ങൾ അനേകമാണ്. ഉത്തരം വേണ്ടവർക്ക് സുന്ദരകാണ്ഡത്തിലെ സന്ദർഭോചിതങ്ങളായ പ്രസ്താവങ്ങൾ ധാരാളം പര്യാപ്തമാകുമെന്നാണ് എന്റെ വിശ്വാസം. എങ്ങനെയായാലും, രാമായണപാഠിതാക്കൾക്ക് സ്വയമേവ ഹനൂമത്പദവിയിലേക്കുയരുവാനുള്ള പ്രചോദനം ലഭിക്കുമെന്നുള്ളത് നിർവിവാദമാകുന്നു.

പരമശിവന്ന് പാർവതിയിൽ പിറന്ന സന്താനം ഗർഭദശയിൽത്തന്നെ വായുനീതമായി അഞ്ജനാജഠരത്തിൽ നിക്ഷേപിക്കപ്പെട്ടു! യഥാകാലം അവൾ പ്രസവിച്ച കുമാരന്ന് ജന്മസിദ്ധിയും കർമ്മസിദ്ധിയുമുണ്ടായിരുന്നത്രേ! ഉദിച്ചുവരുന്ന സൂര്യന്റെ നേരെ കുതിച്ചുപാഞ്ഞ് കബളഗ്രാസം കഴിക്കാൻ ഭാവിച്ചതും സൂര്യതാപമേറ്റ് മൂർച്ഛിച്ചതും ചില അത്ഭുതകഥകളാണ്. അമ്മയുടെ വിലാപം കേട്ട് ഹൃദയമലിഞ്ഞ ദേവന്മാരുടെ അനുഗ്രഹപ്രകാരം മോഹമുക്തനായ പ്രഭഞ്ജനപുത്രൻ ശാശ്വതായുസ്സായി പരിണമിച്ചുപോൽ!

ഇതൊരു കാല്പനിക കഥാവസ്തുമാത്രമാണ്. ഈ അത്ഭുതചരിത്രത്തിന്റെ ഉപജ്ഞാതാവ് ആശ്ചര്യമേഖലയുടെ അതിർവരമ്പുകൾ ലംഘിച്ചിട്ടുണ്ട്. ഒപ്പം

തന്നെ കഥാഗ ത്തിൽ ദിവ്യപരിവേഷം ഭംഗിയായി ചാർത്തുകയും ചെയ്തിരിക്കുന്നു.

പരമശിവനും പാർവ്വതിയും (ശിവനും ശക്തിയും) വായുവും അഞ്ജനയും (പ്രാണനും ദേഹവും) ജന്മഹേതുക്കളാണിവിടെ. എവിടേയും അതാണ് സമ്പ്രദായം. ഇതിലാകട്ടെ അത്യുന്നതമായ ദേവഭാവം വെളിപ്പെട്ടു. തന്മൂലം പൂർണ്ണതഃ സിദ്ധിസമ്പന്നനാണ് ശ്രീഹനൂമാൻ. ഇതാവാം ഈ അർത്ഥവാദത്തിന്റെ സാരം.

സുന്ദരകാണ്ഡത്തിലെ കഥാഗതിയനുസരിച്ച് യോഗിമാത്രസുലഭമായ അഷ്ടസിദ്ധികൾ ഹനൂമാനിൽ കാണുന്നു. പർവ്വതാകാരനായി ജൃംഭിച്ചതും കടുകുമണിപോലെ ചെറുതായതും കാററിൽപ്പറന്നതും ആരു പിടിച്ചാലും ഇളകാതെ നിന്നതും അവിടവിടെ അമേയപരാക്രമങ്ങൾ കാട്ടിയതും ഈ സിദ്ധിവിശേഷങ്ങൾക്ക് ഉദാഹരണമാകുന്നു. യോഗസിദ്ധികളുടെ പരമ്പരയാണ് രാമദൂതന്റെ അത്ഭുതലീലയെന്നു ചുരുക്കിപ്പറയാം.

ഇനി സുന്ദരകാണ്ഡമെന്ന പേരിന്റെ ഔചിത്യംകൂടി പരിശോധിക്കാം. മററു കാണ്ഡങ്ങൾക്ക് പ്രസക്തഭാഗങ്ങളോടു ബന്ധപ്പെട്ട പേരുകളാണ്. സുന്ദരകാണ്ഡം എന്തുകൊണ്ട് വ്യതിരിക്തമായി? ഇങ്ങിനെ ചിലർ സംശയിക്കാറുണ്ട്. അതിനുള്ള സമാധാനം താഴെ ചേർക്കുന്നു.

“സം ദരതീതി സുന്ദരഃ” എന്ന വിഗ്രഹപ്രകാരം “ദുഃഖത്തെ പിളർക്കുന്നത്” എന്ന് സുന്ദരപദത്തിന് അർത്ഥമുണ്ട്. ജന്മമരണദുഃഖത്തെ പിളർക്കുന്ന യോഗവിദ്യയുടെ പ്രതീകാത്മകവർണ്ണനമെന്നോ അനുഭൂതിമധുരമായ സന്ദർഭമെന്നോ ഇതിനെ സംഗ്രഹിക്കാം.

ലൗകികാർത്ഥത്തിൽ “സുന്ദരൻ” എന്നാൽ “ദൂതൻ” എന്നാണർത്ഥം. നളചരിതത്തിലും മററും “സുന്ദരബ്രാഹ്മണൻ” പ്രേമദൗത്യം നിർവഹിച്ചതായി കാണുന്നു. ഇവിടേയും വിയുക്തനായികയെ ചെന്നുകണ്ട് നായകസന്ദേശം ഗ്രഹിപ്പിക്കുന്ന ഹനൂമാനും “സുന്ദരബ്രാഹ്മണൻ”തന്നെ. ആ നിലയ്ക്കും പേർ അന്വർത്ഥമാകുന്നു.

നഷ്ടാർത്ഥലാഭമെന്നും സുന്ദരശബ്ദം വ്യപദേശിക്കപ്പെടുന്നു. (നഷ്ടാർത്ഥസ്യ പുനർലാഭഃ-സുന്ദരഃ പരികീർത്തിതഃ) നഷ്ടപ്രായയായ സീതയെ വീണ്ടും കിട്ടുകയാണിവിടെ. അതുകൊണ്ടും സുന്ദരകാണ്ഡമെന്നപേർ യോജിക്കുന്നുണ്ട്.

സർവ്വോപരി, അലങ്കാരം, ഭാവന, രസപുഷ്ടി, രചനാസൗകുമാര്യം, അർത്ഥപുഷ്ടി മുതലായവയാൽ രാമായണത്തിലെ അനുപമമായ അംശം സുന്ദരകാണ്ഡമാണ്. വാച്യമായ പ്രകൃതത്തിന്ന് ശബ്ദസംഗതിയും അർത്ഥസംഗതിയും തരതമഭേദം വരാതെ ചേർന്നിരിക്കുന്നു.

ഈ കഥയിലെ വാനരന്മാർ വാലുള്ള വർഗ്ഗമായിരുന്നുവെന്നത് കുറെ അവിശ്വാസ്യമായി തോന്നിയേക്കാം. ത്രേതായുഗത്തിലെ കഥയല്ലേ? അന്ന് മനുഷ്യവർഗ്ഗത്തിൽ ചിലതിനെങ്കിലും വാലില്ലായിരുന്നുവെന്ന് എങ്ങിനെ പറയും? പരിണാമവാദികൾ പറയുന്നത് പണ്ടുപണ്ടൊരിക്കൽ മനുഷ്യനും വാലുള്ള ജീവിയായിരുന്നു എന്നാണല്ലൊ.

അതിരിക്കട്ടെ; കർമ്മവാസനയാകുന്ന വാലുള്ളവരാണ് പ്രാണികളൊക്കെയും. അതു തീരെ ഇല്ലാതെയായാൽ പൂർണ്ണമനുഷ്യരാകും. ഇത് തത്വശാസ്ത്രത്തിന്റെ അഭിപ്രായമാണ്.

ബാലിശവാദങ്ങൾ അങ്ങനെ നിന്നുകൊള്ളട്ടെ. "വാൽനരഃ" എന്നത് തെറ്റായ വ്യുത്പത്തിയാണ്. "വാ–നരഃ" എന്നല്ലേ വരു? നരനോ ദേവനോ എന്നു സംശയിക്കുമാറ് ദിവ്യാനുഭാവം സമ്പാദിച്ചിരുന്ന ഭക്തന്മാരും യോഗികളുമാണ് വാനരന്മാർ. സങ്കല്പകഥയിലെ കുരങ്ങന്മാരല്ല. അവതാരവരിഷ്ഠനായ രാമചന്ദ്രനെ പിൻതുടർന്ന ഉത്തമാധികാരികളാണവർ. വിഷ്ണുവിന്റെ നിർദ്ദേശപ്രകാരം ഭൂമിയിൽപ്പിറന്ന ദേവന്മാർതന്നെ അവരെന്ന് പൂർവ്വകൃതികളിൽ വ്യക്തമായി കുറിച്ചിട്ടുമുണ്ട്. നമ്മുടെ സാമാന്യധാരണയിൽ അറിയാതെ പകർന്നുവോയ "കുരങ്ങുസങ്കല്പം" അക്ഷരാർത്ഥത്തിൽ ആവർത്തിക്കരുതെന്നേയുള്ളു.

രാമായണകഥക്ക് ജ്ഞാനസൂത്രമെന്നും കർമ്മസൂത്രമെന്നും രണ്ടംശമുണ്ട്. വാസിഷ്ഠാദികൃതികൾ നിഗമ (ജ്ഞാന) പ്രധാനവും രാമായണം ആഗമ (കർമ്മ) പ്രധാനവുമാണ്. കർമ്മസൂത്രത്തിന്നു പിന്നാലെ ജ്ഞാനത്തിന്റെ സൂക്ഷ്മമായ അന്തർധാരയുമുണ്ട്. നമ്മുടെ അധ്യാത്മരാമായണം രണ്ടിന്റേയും സമന്വയവുമാകുന്നു.

ഇത്രയും ധരിച്ചുകൊണ്ടാണ് സുന്ദരകാണ്ഡം വായിക്കുന്നതെങ്കിൽ അത്ഭുതത്തേക്കാളേറെ ആദരമേ നമുക്കുണ്ടാവൂ. പടിപ്പടിയായി ഉയരുന്ന അന്വേഷണവും പ്രതിബന്ധങ്ങളും നിശ്ചയദാർഢ്യത്തോടെ തുടർന്ന് അതിജീവിച്ചും സീതോപസ്കരണപര്യന്തം (അനുഭൂതിയോളം) ഒരു സാധകൻ മുന്നേറുന്ന കാഴ്ച

ഈ രംഗത്തിൻെറ സവിശേഷതയാണ്. ഭക്തനും യോഗിയും കർമ്മിയും ജ്ഞാനിയും ഇവിടെ സമന്മാർ തന്നെ. "ലംക"യെന്ന (കാലംXലംകാ) വിപരീതഖണ്ഡത്തിലാണ് സംഭവങ്ങൾ. അതിനെ അതിവർത്തിക്കണം. എത്ര സാഹസമായിരിക്കുമത്? അതിന്നു് രാമൻ തന്നെ നേരിട്ടുവരണം. രാമനെ ഹനൂമാൻ തോളിലേററണം. അതിനുമുൻപായി അപഹൃതയായ സീതയെ അശോകവനികയിൽ കണ്ടെത്തണം. "അശോകം-ശോകമററതു്" എന്നാണല്ലൊ ശബ്ദാർത്ഥം. പ്രപഞ്ചവൈരുദ്ധ്യങ്ങൾക്കിടയിലാണ് ശോകതാപങ്ങളററ ആ സ്ഥാനം. അവിടെയെത്തുവാൻ മഹായോഗിയായ വാനരനു മാത്രമേ കഴിയുകയുള്ളു.

ഈ ആശയം പൗനഃപുന്യേന വർണ്ണിക്കുകയാണ് സുന്ദരകാണ്ഡത്തിൽ.

രാമായണം ചരിത്രമല്ല. ചരിത്രാംശം വല്ലതുമുണ്ടെങ്കിൽ അതിന്നു പ്രാധാന്യവുമില്ല. ഒരു തീർത്ഥാടനത്തിൻെറ പുണ്യം മാത്രമേ ചരിത്രഗവേഷണംകൊണ്ടു ലഭ്യമാവൂ. സുന്ദരകാണ്ഡത്തിലെ പ്രതിപാദ്യത്തെ സംബന്ധിച്ചിടത്തോളം സമ്പൂർണ്ണതീർത്ഥാവഗാഹമാണുദ്ദേശിക്കുന്നതു്. അതിന്നു് പൂർവ്വാപരബന്ധമുള്ള ശാസ്ത്രസങ്കേതങ്ങൾകൂടി മനസ്സിലായിരിക്കണമെന്നു് അനുസ്മരിച്ചുകൊള്ളട്ടെ.

സർവ്വജ്ഞനും സകലഭാഷാവിശാരദനും ധീമാനും ശാസ്ത്രകൃത്തും കവിയും മററം മററമായി ഒരു കുരങ്ങനെ വാല്മീകി ചിത്രീകരിക്കുമോ? അത്രയ്ക്കു പാമരനല്ലല്ലൊ ആ മഹാകവി. രാവണൻപോലും ഉത്കൃഷ്ടനായകനാണദ്ദേഹത്തിനു്. ആ നിലയ്ക്കു് ഹനൂമാൻ ആരെന്നു വ്യക്തമായി പഠിക്കുവാൻ വേറെ ചില വ്യാഖ്യാനങ്ങളും വേണ്ടിവരുന്നു.

"ഹനു" എന്നാൽ താടിയെല്ല് (ദ്വിവചനാന്തമായപദം) അല്പം നീണ്ട താടിയെല്ലുള്ള ഒരാളുടെ ഛായാസാമ്യം നമ്മുടെ ഭാവനയിലിരിക്കട്ടെ. അദ്ദേഹത്തെ ഹനൂമാൻ എന്നു വിളിക്കാം.

വേറെയും ഹനൂമാൻ ഉണ്ടായിട്ടുണ്ടോ? വ്യാകരണശാസ്ത്രവും മഹാനാടകവും രചിച്ച ഹനൂമാൻ ആരാണ്? അദ്ദേഹമാണോ രാമായണത്തിലെ കഥാപാത്രം. ഇങ്ങനെ പലതും അന്വേഷണവിധേയമാകേണ്ടിവരും.

ചുരുക്കത്തിൽ സുന്ദരകാണ്ഡത്തിലെ ഹനൂമാൻ ചപലവാനരനല്ലെന്നും, അവിടുന്നു് "ശ്രീരാമപാദഭക്തപ്രവരനും" യോഗിയും നിത്യബ്രഹ്മചാരിയുമാണെന്നും സ്പഷ്ടമായി. ജഗത്പ്രാണൻെറ പ്രതീകമായ ആ ചിരഞ്ജീവിയെ സ്മരിച്ചുകൊണ്ടു് രാമായണത്തിൻെറ ഹൃദയതളിമത്തിലേക്കു് സാദരം കടന്നുചെല്ലണമെന്നു് ഞാനും നിങ്ങളും ആഗ്രഹിച്ചാൽമതി. എല്ലാം സഫലമാകും.





Swami Gnanand Saraswathi
ANANDAKUTEERAM

Kanyakumari
629702
(Tamilnadu)

"നമോ നാരായണായ"

ശ്രീ. സി. ജി. വാരിയരവർകളെഴുതിയ വാല്മീകിരാമായണത്തിന്റെ തർജ്ജിമ ഒന്നും രണ്ടും വാള്യങ്ങൾ വായിച്ചു. ആയതു് മലയാളംസാഹിത്യത്തിനു് നല്ലൊരു മുതൽക്കൂട്ടും ഭക്തന്മാർക്കൊരനുഗ്രഹവുമായിട്ടുണ്ടെന്നാണെന്റെ അഭിപ്രായം.

അചിരേണ മററുവാല്യങ്ങളും പുറത്തുവരാനിടവരട്ടെ!

സ്വാമി ജ്ഞാനാനന്ദസരസ്വതി

(ഒപ്പ്)

3-9-1975

K. P. NARAYANA PISHAROTY
Retd. Lecturer in Malayalam
SREE KERALA VARMA COLLEGE.
TRICHUR-4

Narayaneeyam
TRICHUR-4

26-8-1974

ആദികാവ്യമായ വാല്മീകിരാമായണത്തിന് മലയാളത്തിൽ അസംഖ്യം വിവർത്തനങ്ങളുണ്ടായിട്ടുണ്ട്. രാമചരിതം, രാമകഥപ്പാട്ട്, കണ്ണശ്ശരാമായണം ഇവയെല്ലാം പ്രധാനാവലംബം വാല്മീകിരാമായണമായിരുന്നു. എന്നാൽ അവ സ്വതന്ത്രവിവർത്തനങ്ങളാണ്. കേരളവർമ്മരാമായണമാണ് ആദികവി വാല്മീകിയോട് കൂടുതൽ നീതികാണിച്ചിട്ടുള്ള മലയാളത്തിലെ ആദ്യകൃതി. വൃത്തവിഷയത്തിൽപ്പോലും മൂലത്തിൽനിന്ന് ഒട്ടുംവിട്ടുമാറാത്ത ഭാഷാവിവർത്തനം വള്ളത്തോൾ മഹാകവിയാണ് നമുക്ക് നൽകിയത്. വാല്മീകിയുടെ ആശയഗതികളും രചനാസൗകുമാര്യവും മനസ്സിലാക്കുവാൻ സംസ്കൃതാനഭിജ്ഞരായ മലയാളികൾക്ക് അവസരംനൽകിയത് വള്ളത്തോളാണ്.

പദ്യകൃതികൾക്ക് പ്രചാരം വളരെ കുറഞ്ഞിട്ടുള്ള ഇക്കാലത്ത് ആ ആദികാവ്യത്തിന് നല്ലൊരു ഗദ്യവിവർത്തനത്തിന്റെ ആവശ്യമുണ്ട്. അതു കണ്ടറിഞ്ഞ് എന്റെ ശിഷ്യനായ സി. ജി. വാരിയർ ലളിതമായ ഭാഷയിൽ നല്ലൊരു വിവർത്തനം തയ്യാറാക്കിയിരിക്കുന്നു. മൂലത്തിലെ ആശയം ഒട്ടുംചോർന്നുപോകാതെ എല്ലാ പദ്യങ്ങളുടേയും ആശയം സംഗ്രഹിച്ചു കാണുന്നതിൽ അത്യധികം സന്തോഷമുണ്ട്. ഇതിന് സഹൃദയന്മാരായ ധർമ്മതൽപരന്മാരുടെ ഇടയിൽ വേണ്ടത്ര പ്രചാരവും പ്രതിഷ്ഠയും ലഭിക്കുമെന്നു ഞാൻ പ്രത്യാശിക്കുന്നു. ആ ഭാഗ്യം കൈവരുവാൻ ഗുരുവായൂരപ്പൻ അനുഗ്രഹിക്കട്ടെ!

സഹൃദയവിധേയൻ

**കെ. പി. നാരായണപ്പിഷാരോടി**

(ഒപ്പ്)

ശ്രീ സീതാലക്ഷ്മണ ഭരത ശത്രുഘ്ന ഹനൂമൽ സമേതനായ
ശ്രീരാമസ്വാമി, നമസ്കാരം

# ശ്രീ
# വാല്മീകിരാമായണം

## സുന്ദരകാണ്ഡം

### ഒന്നാംസർഗ്ഗം. (സമുദ്രലംഘനം)

അരിമർദകനായ അനിലാത്മജൻ അവനിസുതയെ അന്വേഷിക്കുവാൻ, അംബരതലത്തിൽ ചാരണമാർഗ്ഗത്തിൽക്കൂടി പോകുവാൻ, ഒരുങ്ങി. രാവണാപഹൃതയായ ദേവിയെ ദർശിക്കുന്നതിന്നു് ആഗ്രഹിക്കുന്നവനും, ഏതൊരാൾക്കും ചിന്തിക്കാൻകൂടി സാധിക്കാത്ത കാര്യങ്ങൾ ചെയ്യുവാൻ പോകുന്നവനുമായ ശ്രീഹനൂമാൻ, കാളയെപ്പോലെ കഴുത്തും തലയും പൊക്കി. വൈഡൂര്യരത്നശോഭയെഴുന്ന പച്ചപ്പുൽപ്പരപ്പിൽ മഹാബലവാനും, അതിധീരനും, ജ്ഞാനികളിൽ അദ്വിതീയനുമായ മാരുതിയൊന്നു് ലാത്തി.

ഉജ്വലാഭനായ ആ വീരൻ ഉഗ്രസിംഹം എന്നപോലെ നടക്കുമ്പോൾ മാറിടംകൊണ്ട മാമരങ്ങൾ കടപുഴങ്ങിവീണു; നാനാപക്ഷിവൃന്ദങ്ങൾ നടുങ്ങി; കാൽചവിട്ടേററ ഘോരമൃഗങ്ങൾ ചതഞ്ഞരഞ്ഞു് മരണമടഞ്ഞു. നീലം-ഇരുപ്പ്-ഇളം ചുകപ്പ്-പച്ച-വെളുപ്പ്-കറുപ്പ് തുടങ്ങിയ സ്വാഭാവിക വർണ്ണങ്ങളോടുകൂടിയ പല പല ധാതുക്കളാൽ പരിശോഭിതവും, യക്ഷന്മാർ-കിന്നരന്മാർ-ഗന്ധർവ്വന്മാർ-ദേവതുല്യനാഗേന്ദ്രന്മാർ മുതലായ കാമരൂപികൾ സസുഖം അധിവസിക്കുന്നതിന്നുപുറമെ, അനേകം ഗജവീരവൃന്ദങ്ങളാൽ ആകീർണ്ണവുമായ ആ ഗിരിശൃംഗത്തിൽ, കയത്തിലെ ഉരഗേശ്വരൻപോലെ വായുതനയൻ പ്രശോഭിച്ചു.

കർമ്മസാക്ഷിയായ ഭഗവാൻ ആദിത്യനെ—ത്രിലോകചക്രവർത്തിയായ ദേവേന്ദ്രനെ—സകലജീവപ്രാണദാതാവും സ്വപിതാവുമായ വായുദേവനെ—എല്ലാററിന്നും ആധാരമായ പ്രപിതാമഹൻ ബ്രഹ്മാവിനെ—സർവ്വഭൂതങ്ങളെ—ആഞ്ജനേയർ അഞ്ജലിബന്ധിച്ച് ആദ്യം തന്നെ സാദരം വന്ദിച്ചു.

ശ്രീഹനൂമാൻ കിഴക്കോട്ടുതിരിഞ്ഞുനിന്നു. കണ്ണുകളടച്ചു. പിതാവായ പവനനെ വീണ്ടും താണുവണങ്ങി. യാത്രക്ക് ഒരുങ്ങി. തെക്കോട്ട് അഭിമുഖമായിനിന്നു. കണ്ണിമവെട്ടാതെ നില്ക്കുന്ന വാനരയൂഥപന്മാർ അത്ഭുതപ്പെടത്തക്കവിധം വളരുവാൻ തുടങ്ങി. ശ്രീരാമചന്ദ്രസ്വാമിയുടെ മേന്മക്കുവേണ്ടി, വാരിധിയുടെ വേലിയേററംപോലെ, കണക്കാക്കാൻ സാധിക്കാത്തത്രയും വലിയ ശരീരമായി മാറി.

കനിഞ്ഞിരുന്ന് കൈപ്പത്തികളും കാലടികളും മഹാദ്രിയിലൊന്നൂന്നി. അല്പനിമിഷങ്ങൾ ആ മാമല ചാഞ്ചാട്ടകതന്നെ ചെയ്തു, മർക്കടേശ്വരൻെറ അമർച്ചയിൻ ശക്തിയാൽ. നാനാതരുനികരങ്ങളാൽനിറഞ്ഞുനില്ക്കുന്ന കുസുമങ്ങളെല്ലാം നിലംപതിച്ചു. സുഗന്ധപൂരിതങ്ങളായ പുഷ്പങ്ങളാൽ ആകെ മൂടിയ ആ മഹാഗിരി, ഒരു വനമാലപോലെ വിളങ്ങി. വീരവീരനായ വായുസുതൻെറ കൈപ്പത്തികൊണ്ടുള്ള അമർത്തലാൽ, പർവ്വതസാനുക്കളിൽനിന്ന്, മത്തേഭത്തിൻെറ മദനീരെന്നപോലെ, വെള്ളമൊഴുകിത്തുടങ്ങി. കറുപ്പ്-വെളുപ്പ്-ചുവപ്പ്-എന്നീ നിറങ്ങളാൽ, ഭംഗിയിൽ ചുട്ടികുത്തിയപോലെയായി ആ ശൈലരാജൻ. മദ്ധ്യത്തിൽ കത്തുന്ന അഗ്നി പുകവമിക്കുന്നതുപോലെ മനയോലക്കല്ലുകൾ പരന്നൊഴുകി. ശിഖരാഗ്രം പതുക്കെയൊന്നമർന്നപ്പോൾ, ഗുഹാന്തർഭാഗത്തുള്ള എല്ലാ മൃഗങ്ങളും ദീനദീനം വികൃതസ്വരത്തിൽ വിലപിച്ചു. ആ ശബ്ദം എട്ടുദിക്കുകളിലും, ഭൂമിയിലും പൂനിറഞ്ഞ കാനനങ്ങളിലും പ്രതിദ്ധ്വനിച്ചു. സ്വസ്തികചിഹ്നം വ്യക്തമായിക്കാണുന്ന പത്തികൾ വിടർത്തിയ ഉത്തമനാഗങ്ങളാകട്ടെ, തീപോലെയുള്ള കാകോളവിഷം ഛർദ്ദിച്ചുകൊണ്ട് പാറകളിൽ അതികഠിനമായി കൊത്തി. വിഷമേററകല്ലുകൾ, തീയെരിഞ്ഞ് എരിഞ്ഞ് ആയിരമായിരമായി പൊട്ടിത്തകർന്ന് തെറിച്ചു. വിഷഹാരികളായ അനേകം ദിവ്യൗഷധങ്ങൾ തന്നെ ആ പർവ്വതത്തിലുണ്ടെങ്കിലും, ആ ഉഗ്രസർപ്പങ്ങളുടെ വിഷങ്ങളെ ശമിപ്പിക്കുവാൻ ശക്തങ്ങളായില്ല.

അതിശക്തരായ ഭൂതഗണങ്ങൾ മലയെ പിളക്കുന്നു എന്ന് വിചാരിച്ച് ഭയപ്പെട്ട സാധു വിദ്യാധരന്മാർ, സഹധർമ്മിണികളോടുകൂടി സ്ഥലംവിട്ടുതുടങ്ങി. പാനഭൂമിയിൽനിന്ന് തങ്കച്ചഷകങ്ങൾകൂടി അവരെടുത്തില്ല. അനേകം

തരത്തിലുള്ള കനകപ്പാത്രങ്ങളം, സ്വാദുക്കളായ ഭോജ്യങ്ങളം, പല തരത്തിലുള്ള മാംസങ്ങളം, കാളത്തോലിട്ട പരിചകളം, സ്വർണ്ണപ്പിടിയുള്ള ഖഡ്ഗങ്ങളം, എന്നിവയെല്ലാം ഉപേക്ഷിച്ച് അവർ വാനിടത്തിലേക്ക് ഉയർന്നുനിന്നു. അവരുടെ കഴുത്തിൽ രക്തവർണ്ണമാലകളും, ദേഹത്തിൽ രക്തചന്ദനംപൂശിയതും മാത്രമേയുള്ള. മദംകൊണ്ട് അരുണവർണ്ണമാർന്ന കണ്ണുകളോടുകൂടിയ കാമിനിമാരാകട്ടെ, നൂപുരങ്ങളം-തോൾവളകളം-ഹാരങ്ങളം, എന്നിവയണിഞ്ഞവരാണ്. ഭർത്താക്കന്മാരുമൊന്നിച്ച് അംബരമണ്ഡലത്തിൽ നില്ക്കുന്ന ദേവാംഗനകൾ ആശ്ചര്യത്തോടെ പുഞ്ചിരിപൊഴിച്ചു. വിദ്യാധരന്മാരും മാമുനീശ്വരന്മാരും സ്വസിദ്ധികളെക്കൊണ്ട്, ആകാശത്തിൽനിന്ന് ആ പർവ്വതത്തെനോക്കി. പുണ്യാത്മാക്കളായ മഹർഷിവര്യന്മാരുടേയും, സിദ്ധചാരണന്മാരുടേയും സംഭാഷണങ്ങളം, നിർമ്മലനഭസ്ഥലത്തിൽനിന്ന് ഇപ്രകാരം കേട്ടു:—

"മഹാവേഗമുള്ളവനും മാമലയ്ക്കൊത്തവനുമായ പവനതനയനിതാ, മകരമത്സ്യങ്ങളധിവസിക്കുന്ന വാരിധി കടക്കുവാൻ തുടങ്ങുന്നു. ശ്രീരാമചന്ദ്രനും, അഴലാണ്ട വാനരസൈന്യത്തിനും വേണ്ടി, അസാദ്ധ്യമായൊരു കർമ്മമാണ് ചെയ്യാൻ തുടങ്ങുന്നത്. മറുകര കാണാൻ സാധിക്കാത്ത സാഗരം ഇതാ ലംഘനം ചെയ്യുകയായി."

ഈ വാക്കുകൾ കേട്ട വിദ്യാധരന്മാർ, അദ്രിശൃംഗത്തിൽ നില്ക്കുന്ന അപ്രമേയാത്മാവായ കപീശ്വരനെ വീണ്ടും വീണ്ടും കൌതുകത്തോടെ നോക്കി.

അചിന്ത്യമാണ് മാരുതിയുടെ രൂപം. ദേഹമൊന്ന് കലുക്കി രോമങ്ങൾ കടഞ്ഞു; കനത്ത കാർകൊണ്ടൽ നാദംപോലെ ഒന്നലറി. ഉരുണ്ടുതടിച്ച് രോമാവൃതമായ വാലിനെ ഗരുഡൻ കൊത്തിയെടുത്ത മഹാസർപ്പത്തെപ്പോലെ ഒന്നു വീശി. വൈനതേയൻ കൊത്തിക്കൊണ്ടുപോകുമ്പോൾ ചുഴറുന്നതുപോലെ ഊക്കോടെ വീശിയ വാൽ പിന്നിൽ ഉയർന്നു കാണായി. മഹാപരിഘങ്ങളേക്കാൾ ശക്തങ്ങളായ കൈകൾ നിലത്തു് കുത്തിയുറപ്പിച്ചു; ഉദരം എക്കിപ്പിടിച്ചു; രണ്ടുകാലും മടക്കി; കൈകളും കഴുത്തും ചെറുതാക്കി; അത്യുജ്ജ്വലതേജസ്സും വീര്യവും ആ വദനത്തിൽ വെട്ടിത്തിളങ്ങി. കടഞ്ഞെടുത്തപോലെയുള്ള ശരീരം ദേഹശക്തിയെ വ്യക്തമാക്കി. വിദൂരത്തിലുള്ളതുപോലും സ്പഷ്ടമായി കാണുവാൻ, ദൃഷ്ടികൾ അല്പമൊന്ന് മേലോട്ടാക്കി; അല്പമൊന്ന് കണ്ണ് ചെറുതാക്കി ആകാശത്തെ നോക്കി. പ്രാണവായുവിനെ നെഞ്ഞിലാക്കി. രണ്ടുകാൽകളും ഒന്നുകൂടി അമർത്തുന്നി; ആ കപികുഞ്ജരൻ ചെവികൾ കൂർപ്പിച്ചു. അതിശക്തനായ

ശ്രീഹനുമാൻ ചാടുവാൻ തയ്യാറായി. നിർനിമേഷരായി, അത്ഭുതസ്തബ്ധരായി നില്ക്കുന്ന കപിവരന്മാരോടു് ധീരസ്വരത്തിൽ:—

"സുഹൃത്തുക്കളേ, ശ്രീരാമചന്ദ്രസ്വാമിയുടെ വായുവേഗമുള്ള ബാണംപോലെ ഞാനിതാ ലങ്കയിലേക്കു് പോകുന്നു. രാക്ഷസചക്രവത്തി കാത്തുരക്ഷിക്കുന്ന ആ സ്ഥലത്തു് ജാനകീദേവിയെ കാണാതെ വന്നാൽ, ഇതേ ഊക്കിൽത്തന്നെ അമരന്മാർ വസിക്കുന്ന സ്ഥലത്തേക്കു് എത്തും. സ്വർഗ്ഗത്തിലും ദേവിയെ കാണാതിരുന്നാൽ, വാട്ടമേതുമില്ലാതെത്തന്നെ ലങ്കയിൽചെന്നു് രാവണനെ ബന്ധിച്ചു് കൊണ്ടു വന്നേക്കാം. എങ്ങിനെയായാലും, സ്വാമിയുടെ കാര്യം നിർവ്വഹിച്ചു വരും. വേണ്ടിവന്നാൽ ദശഗ്രീവനോടുകൂടി ലങ്കയെത്തന്നെ പുഴക്കിയെടുത്തു് ഇങ്ങോട്ടു് എത്തിക്കും."

ഇപ്രകാരം പറഞ്ഞ ഹനുമാൻ—അപരിമേയശക്തിയാന്ന ശ്രീരാമദൂതൻ—യാതൊരു ക്ലേശവും കൂടാതെ മേല്പോട്ടുചാടി. ഗരുഡനെപ്പോലെ വായുമണ്ഡലത്തിലെത്തിയ കപികേസരി സ്വാമിയെ സ്മരിച്ചു. കൊടുങ്കാററുപോലെ മേല്പോട്ടുയന്നപ്പോഠം ആ വാനരേശ്വരൻെറ ഒപ്പം, നീർക്കോഴികഠം മുതലായവയിരിക്കുന്ന വൃക്ഷനിരകഠം, കൊമ്പുകഠം ഒതുക്കിക്കൊണ്ടു് കടപുഴങ്ങിയെത്തി. കാൽത്തുടകളുടെ ഊക്കിനാൽ വനദ്രുമങ്ങഠം അംബരത്തിലണഞ്ഞു. പയിൻ തുടങ്ങിയ മാമരങ്ങഠംകൂടി ഹനുമാൻെറ പാദശക്തിയാൽ പറിഞ്ഞു്, ബന്ധുവിനെ മിത്രങ്ങളെന്നപോലെ അനുഗമനം ചെയ്തുതുടങ്ങി. ഒരു ചക്രവർത്തിയെ വൻപടകഠം പോലെ, പൂമരങ്ങഠം അണിനിരന്നു് ആകാശത്തിൽ മാരുതിയെ സേവിച്ചു് പിൻതുടന്നു.

വളരെവലിയവയും കാതൽകൊണ്ടു് ഘനമേറിയവയുമായ അനേകം വൃക്ഷങ്ങഠം, ഇന്ദ്രവജ്രത്തെ ഭയപ്പെട്ട ഗിരികളെപ്പോലെ സാഗരത്തിൽ പതിച്ചു് ഒളിച്ചു. കൈക്കുമ്പിളപോലെയുള്ളമൊട്ടുകഠം, വികസിച്ചകുസുമങ്ങഠം, എന്നിവ നിറഞ്ഞ തരുവൃന്ദങ്ങഠം, മാമലയിലെ മിന്നാമിനുങ്ങുകഠംപോലെ, മേഘതുല്യാകാരനായ വാനരേന്ദ്രനെ പ്രശോഭിപ്പിച്ചു. പവനാത്മജൻെറ വേഗതയാൽ കൂടെപ്പോന്ന പിലാശുവൃക്ഷങ്ങളിലെ പൂക്കളെല്ലാം, ബന്ധുക്കഠം മടങ്ങിയപോലെ സമുദ്രത്തിൽ വീണുതുടങ്ങി. നാനാവണ്ണങ്ങളാലൊളിയാന്ന ലോലകുസുമങ്ങഠം തുരുതുരെ വീണുകിടക്കുന്ന ജലരാശിപ്പരപ്പു്, നക്ഷത്രാലംകൃതമായ നഭസ്സുപോലെ മിന്നിത്തിളങ്ങി. വിചിത്രവണ്ണങ്ങളോടുകൂടിയപുഷ്പങ്ങഠം ദേഹംമുഴുവൻ അണിഞ്ഞ കപീശ്വരൻ, മിന്നൽപ്രകാശത്തോടെ ഉയരുന്ന കാർമുകിൽപോലെ

തോന്നി. വാതാത്മജന്റെ ശക്തിയാൽ ഒന്നിച്ചുപോന്ന പൂക്കൾപതിച്ച പാരാവാരം, ഉദിച്ചുകൊണ്ടിരിക്കുന്ന താരാഗണങ്ങളൊത്ത നിർമ്മലാംബരംപോലെ തുടന്നു കണ്ടു. അദ്രിരാജനിൽനിന്നു് ഇരുഭാഗത്തേക്കും പുറപ്പെട്ട അഞ്ചുതലസർപ്പങ്ങളെപ്പോലെ, പരിഘബാഹുക്കൾ ആകാശമണ്ഡലത്തിൽ പ്രശോഭിച്ചു. അലകടൽമുഴവൻ, അഥവാ ആകാശം ഒട്ടുക്കും പാനംചെയ്യുവാൻ വെമ്പുന്നപോലെ, മഹാത്മാവായ ആ കപീശ്വരൻ വിഹായസ്സിന്റെ മദ്ധ്യത്തിൽ വിരാജിച്ചു. വായുമാർഗ്ഗത്തിൽക്കൂടി ദ്രുതഗമനംചെയ്യുന്ന മാരുതിയുടെ ഉജ്ജ്വലനേത്രങ്ങൾ, പർവ്വതത്തിന്റെ രണ്ടുസ്ഥലത്തായി ആളുന്ന ചെന്തീപോലെ മിന്നിത്തിളങ്ങി. മഹാപ്രഭുവിന്റെ ദൂതനായിപ്പോകുന്ന ഹരീശ്വരന്റെ മഞ്ഞനിറമുള്ള ലോചനങ്ങൾ, സൂര്യചന്ദ്രന്മാർ ഒന്നിച്ചു് ആകാശത്തിൽ ഉദയംചെയ്തതുപോലെ തോന്നിച്ചു. അന്തിച്ചുകപ്പാന്ന ആദിത്യബിംബംപോലെ അനിലസുതന്റെ അരുണവർണ്ണമുള്ള ആനനം പൂർവ്വാധികം വിളങ്ങി. ചാടുന്ന ഹനുമാന്റെ ഉയർന്നു നില്ക്കുന്ന വാൽ, നഭസ്സിൽ നാട്ടിയ ഇന്ദ്രധ്വജംപോലെയായിരുന്നു. പരിവേഷമുള്ളൊരു സൂര്യബിംബംപോലെ വളഞ്ഞവാലോടുകൂടിയ ആഞ്ജനേയർ അംബരസഞ്ചാരംചെയ്തു. ചെമ്മണ്ണേന്തിപ്പിളന്ന അദ്രിരാജനെപ്പോലെ ഹനുമാന്റെ പൃഷ്ഠഭാഗം മിന്നിത്തിളങ്ങി.

ആ കപിസത്തമന്റെ വേഗത്തിലുള്ളപോക്കിൽ ബാഹുമൂലങ്ങളിലടിക്കുന്ന കാററു്, കാർകൊണ്ടൽപോലെ ഇരമ്പിയിരുന്നു. ഉത്തരദിക്കിൽനിന്നൊരു കൊള്ളിമീൻ വാലോടുകൂടി ദക്ഷിണഭാഗത്തേക്കു് പോകുന്നതുപോലെ, പറക്കുന്ന ഭാസ്കരഭഗവാനെപ്പോലെ, ചങ്ങലയിട്ടുകെട്ടുവാൻ തുടങ്ങുന്ന മദയാനയെപ്പോലെ, മാരുതി ഗഗനത്തിൽ ശോഭിച്ചു. മുകൾഭാഗത്തു് ചലിക്കുന്നകൈകൾ, അടിയിൽ അതിവേഗത്തിലോടുന്നനിഴൽ, ഇങ്ങിനെ കടലിൽ കാററടിച്ചുവരുന്ന കപ്പൽ പോലെ തോന്നി കപീന്ദ്രനെ.

ആഞ്ജനേയർ പോകുന്ന ശക്തികൊണ്ടു്, അലകടലിന്റെ ആ ഭാഗമെല്ലാം പേപിടിച്ചപോലെയായി. ഉയർന്നുയർന്നുവരുന്ന തരംഗമാലകളെ ഉരസ്തടംകൊണ്ടു് തല്ലിയമർത്തി ഊക്കേറിയ യാത്ര, ആ വീരൻ തുടർന്നു. പവനാത്മജന്റെ പോക്കും, കാർമേഘത്തിന്റെ കൊട്ടുംകാററുംകൂടിച്ചേർന്നപ്പോൾ അലകടൽ അഭൂതപൂർവ്വമായി ഇരമ്പിത്തുള്ളി. ലവണാബ്ധിയിലെ തിരമാലകളെ ഭേദിച്ചുകൊണ്ടുപോകുന്ന ഹനുമാൻ, വാനിടത്തേയും പാരിടത്തേയും വേർതിരിക്കുന്നവനെപ്പോലെയായി. അതിവേഗതയുള്ള വാനരേന്ദ്രൻ ആകാശത്തിൽക്കൂടി പറക്കുന്ന മേരു, മന്ദരം എന്നീശൈലരാജതുല്യനായി. പൊങ്ങിപ്പൊങ്ങിവരുന്ന തിരമാലകളെ എണ്ണിയെണ്ണിക്കണക്കാക്കുന്നപോലെ ദൂരംപിന്നിട്ടു. ഗമനത്തിന്റെ

ശക്തിയാൽ അംബുധിയിലെജലം മേല്പോട്ടുയൎന്നു് കാർമുകിന്നടുത്തെത്തിയ ശരൽക്കാലമേഘംപോലെ പ്രശോഭിച്ചു.

ശരീരത്തിൽനിന്നു് ഉടുപ്പഴിച്ചിട്ടവരെപ്പോലെ; സമുദ്രാന്തർഭാഗത്തുള്ള തിമിംഗലം–മുതല–ആമ–എന്നിവയെ പുറമെകണ്ടുതുടങ്ങി. വായുപുത്രന്റെ വേഗതയിലുള്ളവരവുകണ്ടപ്പോറം, കടലിലുള്ള ഉഗ്രസർപ്പങ്ങറം, വൈനതേയ നാണെന്നു് വിചാരിച്ചു് ഭയതരളിതരായൊളിച്ചുതുടങ്ങി. അഞ്ജനാതനയന്റെ നിഴൽ അംബുധിയിൽ പ്രതിഫലിച്ചതു് മുപ്പതുയോജന നീളവും പത്തുയോജന വണ്ണവുമായിട്ടാണു്. നിൎമ്മലമായ കാർമേഘംപോലെ, മാരുതിയുടെ ഛായ മഹാസാഗരത്തിൽ പിൻതുടരുന്നു.

നിരാലംബമായ നഭോമണ്ഡലത്തിൽ ആ മഹാകപി, പക്ഷങ്ങറംവിട ൎത്തിയ അദ്രിരാജനെപ്പോലെ പ്രശോഭിച്ചു. ഏതൊരുഭാഗത്തുകൂടിയാണോ, കരു ത്തനായ പ്ലവംഗമൻ പോകുന്നതു്, അപാരസമുദ്രത്തിൽ ആ വഴിയിൽ ഒരു പാത്തിവെച്ചതുപോലെ, കാററിന്റെ ശക്തിയാൽ കുഴിഞ്ഞുകൊണ്ടിരുന്നു.

പക്ഷിമാർഗ്ഗത്തിൽക്കൂടി ഗരുഡനെപ്പോലെ പോകുന്ന ഹനുമാൻ അംബുദ ജാലങ്ങളെ കാററപോലെ നാലുപാടും ചിന്നിപ്പരത്തി. മേഘസമൂഹത്തെ പി ളക്കുമ്പോറം, കടുംചുകപ്പു്–ഇളംചുകപ്പു്–കറുപ്പു്–വെളുപ്പു്–എന്നീവർണ്ണങ്ങറം ഇട കലൎന്നു് കണ്ടുതുടങ്ങി. മുകിലിൽ മറഞ്ഞും പെട്ടെന്നു് വെളിയിൽവന്നും, വീണ്ടും മറഞ്ഞും പോകുന്ന ഹനുമാൻ പൂർണ്ണചന്ദ്രനെപ്പോലെ അന്തരീക്ഷത്തിൽ കാണായി.

ശ്രീരാമദേവകാര്യാൎത്ഥം ആകാശസഞ്ചാരംചെയ്യുന്ന കപികേസരിയിൽ, ദേവന്മാർ ഗന്ധർവ്വന്മാർ എന്നിവർ പൂമഴതന്നെപൊഴിച്ചു; ആദിത്യൻ ഉഷ്ണകിരണ ങ്ങളെ ശീതളമാക്കി; വായുഭഗവാൻ ശുശ്രൂഷിച്ചു് അനുഗമിച്ചു; മഹർഷീശ്വര ന്മാർ ഭക്തിയോടെ സ്തുതിച്ചു; ആ അമേയതേജസ്വിയെ ദേവന്മാരും ഗന്ധർവ്വ ന്മാരും പ്രശംസിച്ചുകൊണ്ടു് ഗാനമാലപിച്ചു; നാഗദേവന്മാർ–യക്ഷന്മാർ–കിന്നര ന്മാർ–രക്ഷസ്സുകറം–പക്ഷീന്ദ്രന്മാർ–തുടങ്ങിയവർ, ഉന്മേഷവും ഉത്സാഹവും ഒത്തു ചേൎന്ന ശ്രീ ഹനുമാനെക്കുറിച്ചുള്ള കീർത്തനങ്ങറം മധുരമായിപ്പാടി.

ഇക്ഷ്വാകുവംശത്തെത്തന്നെ ഏററവും ബഹുമാനിക്കുന്ന സാഗരം, കപി വ്യാഘ്രനായ ഹനുമാൻ ഉപരിഭാഗത്തുകൂടി പോകുന്നതുകണ്ടു് ചിന്തിച്ചു:—

"വാനരേന്ദ്രനായ വായുതനയനെ സഹായിക്കാതിരുന്നാൽ ലോകത്തിലുള്ള ഏതൊരാളും, സംസാരിക്കുവാൻ സാധിക്കുന്നവരൊക്കെ, എന്നെ പഴിക്കാതിരി

ക്കുകയില്ല. കാകുത്ഥവംശതിലകനായ സഗരമഹാരാജാവാണ് എന്നെ വളർത്തിക്കൊണ്ടുവന്നിട്ടുള്ളതു്. ആ വംശനാഥനായ ശ്രീരാമചന്ദ്രന്റെ ദൂതനായ ഇദ്ദേഹത്തിന്നു് ക്ഷീണം ഉണ്ടാകരുതു്. തീർച്ചയായും കപീന്ദ്രന്നു് വിശ്രമിക്കാനുള്ള സൗകര്യം ഉണ്ടാക്കിക്കൊടുക്കണം. എന്റെ സഹായത്തിൽ ക്ഷീണം മാററി, സുഖമായി വഴിപിന്നിടണം.''

ഇങ്ങിനെയുള്ള ഉത്തമവിചാരത്തോടെ നദീശ്വരൻ, തന്നിലധിവസിക്കുന്ന പൊൻശൃംഗമൈനാകപർവ്വതത്തെ വിളിച്ചു്:—

''ഗിരീന്ദ്ര, പാതാളത്തിൽ അധിവസിക്കുന്ന രാക്ഷസന്മാർ ഇങ്ങോട്ടു് പ്രവേശിക്കാതിരിപ്പാനാണല്ലൊ അങ്ങയെ ദേവേന്ദ്രൻ ഇവിടെ നിർത്തിയിട്ടുള്ളതു്. ഉത്തേജിതപരാക്രമത്തോടെ രസാതലത്തിൽനിന്നു് കയറുവാൻ തുടങ്ങുന്ന ഘോരരാക്ഷസന്മാരുടെ വഴിയടച്ചുകൊണ്ടാണു് അങ്ങു് ഇരിക്കുന്നതും. വിചാരത്തിന്നനുസരിച്ചു്, മേലോട്ടും കീഴോട്ടും വിലങ്ങനേയും വലുതാകുവാൻ അങ്ങയ്ക്കു് സാധിക്കുകയും ചെയ്യും.

അതുകൊണ്ടു് ഹേ ശൈലേശ്വരാ, ഞാൻ പറയുന്നതു് കേൾക്കു; വേഗത്തിൽ എഴുന്നേല്ക്കു. കപിവ്യാഘ്രനായ ഹനുമാൻ ഇതാ അങ്ങയുടെ മേൽഭാഗത്തു് എത്താറായി. അമേയവീര്യവാനും അത്ഭുതഭീമകർമ്മങ്ങൾ ചെയ്യുന്നവനുമായ വാനരേന്ദ്രൻ ശ്രീരാമകാര്യത്തിന്നായിട്ടാണു് പോകുന്നതു്. രഘുവംശത്തെത്തന്നെ ബഹുമാനിക്കുന്ന ഞാൻ ഇദ്ദേഹത്തെ സഹായിക്കേണ്ടതു് കടമയല്ലെ? എനിക്കു് മാന്യരായ ഇക്ഷ്വാകുവംശരാജാക്കന്മാർ അങ്ങയ്ക്കും അത്യന്തം ആദരണീയരാണു്. നാം വേണ്ടതുചെയ്യണം. അതിൽ നമുക്കു് തെററുപററരുതു്. അവനവന്റെ കടമ കൃത്യമായി ചെയ്യാത്തവനിൽ സജ്ജനങ്ങൾക്കു് കോപമുണ്ടാകും. ജലാന്തർഭാഗത്തുനിന്നു് ഉയരു. പവനതനയൻ നമുക്കു് അതിഥിയാണു്; മാനിക്കേണ്ട മഹാത്മാവുമാണു്. ദേവഗന്ധർവ്വസംസേവിതനായ കാഞ്ചനശൃംഗശൈലമേ, അങ്ങയിൽ വിശ്രമിച്ചിട്ടുവേണം ഹനുമാൻ ബാക്കിവഴിപിന്നിടാൻ. കാകുൽസ്ഥവംശജാതനായ ശ്രീരാമചന്ദ്രന്റെ കാരുണ്യവും, സീതാദേവിയുടെ വിയോഗവും, കപീശ്വരനായ മാരുതിയുടെ ക്ഷീണവും അങ്ങു് നോക്കിക്കാണു. എഴുന്നേല്ക്കു.''

ലവണസമുദ്രത്തിന്റെ നിർദ്ദേശം കേട്ട കനകശിഖരമൈനാകം, വെള്ളത്തിൽനിന്നു് പെട്ടെന്നു് ഉയൎന്നു. കടൽവെള്ളത്തെ പകുത്തുകൊണ്ടു് അത്യുന്നതദ്രുമലതാവൃതമായ കാഞ്ചനശൃംഗം, ഉദയസാഗരത്തിൽനിന്നു് പകലവനെപ്പോലെ

ഉയർന്നുതുടങ്ങി. ജലാന്തർഭാഗത്തു് മുങ്ങിക്കിടന്നിരുന്ന മൈനാകം സാഗരത്തിന്റെ ആജ്ഞയനുസരിച്ചു്, ജലത്തിന്റെ മുകൾപ്പരപ്പിൽ കൊടുമുടികൾ വ്യക്തമാകത്തക്കവിധം പൊങ്ങിക്കഴിഞ്ഞു. ആകാശം മുട്ടത്തക്കവിധം എത്തിയ ശിഖരങ്ങളിൽനിന്നു് ആദിത്യോദയശോഭവീശി. അവയിലോരോന്നിലും കിന്നരന്മാർ ഉത്തമനാഗങ്ങൾ തുടങ്ങിയ ദിവ്യാത്മാക്കളധിവസിക്കുന്നുണ്ടു്. കാരിരുമ്പിൻ നിറമുള്ള അംബരതലത്തിൽ, തങ്കക്കൊടുമുടികളുടെ പ്രകാശംപരന്നു. കറകളഞ്ഞസ്വർണ്ണശൃംഗങ്ങളിൽ സൂര്യരശ്മിതട്ടിയപ്പോൾ, നൂറു് അർക്കന്മാർ ഒന്നിച്ചു് ഉദിച്ചതുപോലെയായിത്തീർന്നു ആ ഗിരിസത്തമൻ.

യാതൊരു പ്രതിബന്ധവുമില്ലാതെ ഉയർന്നു് മാർഗ്ഗമദ്ധ്യത്തിൽനിന്ന ശൈലരാജനെ കണ്ട മാരുതി, ഇതൊരു വിഘ്നമാണെന്നു് വിചാരിച്ചു. അത്യുഗ്രബലവാനായ കപീശ്വരൻ, ഏററവും ഉയർന്നുകാണുന്ന ശിഖരത്തിൽ മാറുകൊണ്ടു് ഒന്നമർത്തി. കാറിനെ കൊടുങ്കാററുപോലെ, ആ പർവ്വതരാജനെ ആ ഘട്ടനം സമുദ്രാന്തർഭാഗത്തിലെത്തിച്ചു. പവനതനയന്റെ കരുത്തു് എത്രയാണെന്നു് മനസ്സിലാക്കിയ മാമലക്കു് ഏററവും ആനന്ദമാണപ്പോൾ ഉണ്ടായതു്. മൈനാകം ഒരു മനുഷ്യരൂപത്തിൽ, സ്വശൃംഗത്തിന്റെ മുകളിൽ മനം കുളിർത്തുനിന്നു് ഇപ്രകാരം പറഞ്ഞു:—

“വാനരേന്ദ്ര, ഇന്നുവരെ ഒരുജീവിക്കും ചെയ്യുവാൻ സാധിക്കാത്ത കാര്യമാണു് അങ്ങു് ചെയ്തതു്. ഹേ മാരുതി, അങ്ങു് എന്റെ കൊടുമുടിയിൽ യഥേഷ്ടം വിശ്രമിക്കു. കാകുൽസ്ഥവംശജാതനായ സഗരമഹാരാജാവിനാലാണു് സാഗരംതന്നെ ഉണ്ടായതു്. ആ വംശത്തിലെ മണിദീപമായ ശ്രീരാമചന്ദ്രന്റെ കാര്യത്തിന്നുവേണ്ടി പോകുന്ന അങ്ങയെ ഉപചരിക്കുവാൻ മഹാസാഗരമാണു് എന്നെ അയച്ചതു്. പ്രത്യുപകാരം ആർക്കായാലും ചെയ്യേണ്ടതു് കടമയല്ലേ? പ്രത്യുപകാരത്തിന്നൊരുങ്ങുന്ന എന്റെ വാക്കു് സ്വീകരിക്കു. അങ്ങയിലുള്ള അതിരററബഹുമാനത്താലാണു് എന്നെ അയച്ചിട്ടുള്ളതും.

“നൂറുയോജനദൂരം ഒന്നിച്ചു് ചാടുവാൻ ഒരുങ്ങിയവനാണീ വാനരകേസരി. അങ്ങയിൽ അല്പനേരം വിശ്രമിച്ചു്, വീണ്ടും ബാക്കിവഴി പിന്നിടട്ടെ.”

എന്നിങ്ങനെ വാരിധി എന്നോടു്പറഞ്ഞു. ഹേ കപിവ്യാഘ്രമേ, എന്റെ ശൃംഗത്തിൽനില്ക്കു; വിശ്രമിക്കു. സുരഭിലവും സ്വാദിഷ്ടവുമായ കായ്കനികൾ യഥേഷ്ടം ഭക്ഷിക്കു. വാനരേശ്വരാ, അങ്ങയോടു് എനിക്കും ചാർച്ചയുണ്ടു്.

മൂന്നുലോകങ്ങളിലും സദ്യശസ്സ് അനശ്വരമായി സമ്പാദിച്ച അതിഗുണവാനാണ് അങ്ങ്. അതിശക്തിയിൽ ചാടുവാൻ കരുത്തുള്ള അനേകം ഹരിവരന്മാരുണ്ടെങ്കിലും, കപികുഞ്ജരനായ അങ്ങയെപ്പോലെ മററാരു വ്യക്തിയുമില്ലെന്നു് എനിക്കറിയാം. മാരുതി, അതിഥി, നിസ്സാരനാണെങ്കിൽകൂടി പൂജ്യനല്ലെ? വിജ്ഞനായൊരുവാൻ സസന്തോഷം ഉപചരിക്കും. അമേയപണ്ഡിതനായ അങ്ങയെപ്പോലെയുള്ള ഒരുമഹാത്മാവിനെ, ധർമ്മകാംക്ഷിയായ ഒരുവൻ സ്വീകരിച്ചു് പൂജിച്ചു് കൃതകൃത്യനാകും. ധർമ്മകൃത്യതല്പരനായ അങ്ങയെ ആരാധിച്ചാൽ വായുഭഗവാനും സംതൃപ്തനായിത്തീരും. അതുകൊണ്ടു് എനിക്കും അങ്ങ് സംപൂജ്യനാണ്.

കപീശ്വരാ, ഞാനിതുപറയുവാൻ കാരണമുണ്ടു്. കേൾക്കൂ. കൃതയുഗത്തിൽ അദ്രികൾക്കെല്ലാം ചിറകു് ഉണ്ടായിരുന്നു. ആഞ്ജനേയ, ഗരുഡന്റേയും വായുവിന്റേയും വേഗത്തിൽ അവർ യാത്രതുടങ്ങി. ഇവ ദേഹത്തിൽ അവിചാരിതമായി പതിക്കുമെന്നു്, ദേവന്മാരും, മഹർഷിവര്യന്മാരും, സകലജീവജാലങ്ങളും വിചാരിച്ചു് ഭയപ്പെട്ടു. പാരിടം പരിരക്ഷിക്കുവാൻ ഒരുങ്ങിയ ശതക്രതു ദേവേന്ദ്രൻ, ആയിരമായിരം ശൈലങ്ങളുടെ ചിറകുകൾ വജ്രത്താൽ മുറിച്ചുതള്ളി. സുരനായകൻ ചൊടിച്ചുകൊണ്ടു് എന്റെനേരിട്ടും അണഞ്ഞു. ആ സമയത്തു് അങ്ങയുടെ പിതാവു് ഭഗവാൻപവനൻ, എന്നെ അതിവേഗത്തിൽ കൊണ്ടുപോന്നു് ഈ അംബുധിയുടെ അന്തർഭാഗത്തിലാക്കി രക്ഷിച്ചതിനാൽ, എന്റെ ചിറകു്വെട്ടുവാൻ സാധിച്ചില്ല. ഇങ്ങിനെ എന്റെ പ്രാണരക്ഷചെയ്തതു് അങ്ങയുടെ പിതാവാണു്.

അതുകൊണ്ടു് പൂജ്യൻ മാത്രമല്ല, അങ്ങു് എന്റെ അതിബന്ധുകൂടിയായിരിക്കുന്നു. ഇങ്ങിനെയാണു് വർത്തമാനങ്ങൾ. സാഗരത്തേയും എന്നേയും സന്തോഷിപ്പിക്കുവാൻ അങ്ങയ്ക്കു് ഒന്നിച്ചു സാധിക്കും. എന്റെ ഉത്തുംഗശൃംഗത്തിൽ ഇരുന്നു് വിശ്രമിച്ചു്, സൽക്കാരങ്ങൾ സ്വീകരിച്ചു്, ഞങ്ങൾ രണ്ടുപേരെ കൃതകൃത്യരാക്കണം. അങ്ങയെ ദർശിക്കുന്തോറും ആനന്ദം അലതല്ലുന്നു. എന്റെ അപേക്ഷയും സാഗരത്തിന്റെ ആഗ്രഹവും സാധിപ്പിച്ചു് അനുഗ്രഹിക്കണേ."

മൈനാകാചലത്തിന്റെ ഭാഷണം കേട്ട ഹനുമാൻ സസ്നേഹം നോക്കിക്കൊണ്ടു് പറഞ്ഞു:—

"ഹേ ശൈലേന്ദ്ര, ഞാൻ ഏററവും സന്തുഷ്ടനായി. അങ്ങയുടെ ആതിഥ്യം സാദരം ഞാൻ സ്വീകരിച്ചു. ഒരുവിധത്തിലും മനോവിഷമം ഉണ്ടാക

ത്തു്. സ്വാമിയുടെ കാര്യം എന്നെ ധൃതിപ്പെടുത്തുന്നു. നോക്കു. ഇതാ പകൽ അവസാനിക്കാറായി. വഴിക്കു് എന്തുവന്നാലും താമസിക്കുകയില്ലെന്നു് പ്രതിജ്ഞയുമുണ്ടു്."

സസ്നേഹം പൂപ്പുഞ്ചിരിപൊഴിച്ചു്, ബലിഷ്ഠബാഹുക്കാംകൊണ്ടു് ഗിരീന്ദ്രനെ തലോടിയ ശ്രീഹനൂമാൻ വാനിലേക്കു് ഉയന്നു. മഹാവീര്യനിധിയായ അനിലസുതൻെറ ത്വരിതഗമനം കണ്ട മൈനാകവും സാഗരവും സബഹുമാനം നോക്കി; ഹൃദയപൂർവ്വം ആശിസ്സു നല്കി പൂജിച്ചു.

മഹാസാഗരഗിരികളെവിട്ടു് വാനിലേക്കു് ഉയന്ന കപീശ്വരൻ പിതൃമാർഗ്ഗത്തിലെത്തി. നിമ്മലാംബരത്തിൽക്കൂടി നിരാലംബനായി മൈനാകത്തെ സ്നേഹത്തോടെ കടാക്ഷിച്ചുകൊണ്ടു്പോകുന്ന ഹനൂമാൻെറ, അത്യന്തദുഷ്ക്കരമായ രണ്ടാമത്തെ പ്രവൃത്തി സിദ്ധന്മാരേയും മുനിവര്യന്മാരേയും രോമാഞ്ചമണിയിച്ചു. ദേവന്മാർ ശ്ലാഘിച്ചു. കാഞ്ചനശിഖരത്തോടുകൂടിയ മൈനാകത്തിൻെറ ഉചിതകമ്മം കണ്ട മഹേന്ദ്രൻ ഏററവും സന്തുഷ്ടനായി. മാത്രമല്ല; മഹാബുദ്ധിമാനായ ശചീപതി ആനന്ദക്കണ്ണീരൊഴുക്കി, തൊണ്ടയിടറിക്കൊണ്ടു്:—

"കനകശൃംഗങ്ങളോടുകൂടിയ പർവ്വതരാജാവേ, മൈനാകമേ, ഞാനങ്ങയിൽ അത്യധികം സംതൃപ്തനായി. അങ്ങക്കു് അഭയമേകുന്നു. യഥാസുഖം, യഥേഷ്ടം വാണുകൊള്ളു. ശൂരാഗ്രഗണ്യനായ ഹനൂമാന്നു് അങ്ങു് വലിയ സഹായം ചെയ്തിരിക്കുന്നു. ഭയങ്കരമായ കൃത്യത്തിൽ നിർഭയനായി നൂറുയോജന ചാടുവാൻ തയാറായവനാണു് കപിവരൻ. ദാശരഥിരാമൻെറ ദൂതനായിപ്പോകുന്ന ഈ ഹരീശ്വരനെ സത്ക്കരിക്കയാൽ എനിക്കു് ഏററവും സന്തോഷം അങ്ങയിൽ ഉണ്ടായിരിക്കുന്നു."

ശതക്രതുവായ അമരാധിപൻെറ സന്തോഷപൂണ്ണമായ വാക്കുകളും അനുഗ്രഹവും മൈനാകത്തെ, അടക്കുവാൻ കഴിയാത്ത ആനന്ദസാഗരത്തിലാറാടിച്ചു. വരം കിട്ടിയ ഗിരിവരൻ അല്പനേരം അവിടെത്തന്നെ നിന്നു. ഉത്തരക്ഷണത്തിൽ ഹനൂമാൻ പർവ്വതത്തെ പിന്നിട്ടു.

ദേവന്മാർ–ഗന്ധർവ്വന്മാർ–സിദ്ധന്മാർ–മുനീന്ദ്രന്മാർ എന്നിവർ ഒത്തുചേന്നു്, ആദിത്യശോഭയെഴുന്ന നാഗമാതാവു് സുരസാദേവിയുടെ സമീപത്തു് പെട്ടെന്നെത്തി സാദരം:—

"ദേവി, പവനാത്മജനായ ഹനുമാൻ എന്ന വാനരേന്ദ്രൻ, പിതൃതുല്യവേഗത്തിൽ സമുദ്രത്തിന്റെ ഉപരിതലത്തിൽ കൂടിയിതാ ചാടുന്നു. ഇദ്ദേഹത്തിനു് വിഘ്നങ്ങൾ എന്തെങ്കിലും ദേവി ഉണ്ടാക്കണം. മാമലപ്പോലൊത്തൊരു ഘോരരൂപത്തിൽ, അത്യുഗ്രങ്ങളായ ദംഷ്ട്രകൾ കാണുമാറു്, മഞ്ഞനിറത്തിലുള്ള വദനം വാനംപോലെ കാണിക്കണം. ഹനുമാന്റെ ബലപരാക്രമങ്ങൾ, ബുദ്ധിവൈഭവം എന്നിവ ഞങ്ങൾ ഒന്നുകൂടി കാണട്ടെ. തഞ്ചത്തിൽ ഇദ്ദേഹം ദേവിയെ വിജയിക്കുമോ, അതോ അഴലിന്നടിമപ്പെടുമോ എന്നാണു് ഞങ്ങൾക്കു് അറിയേണ്ടതു്."

സുരസാദേവിയാകട്ടെ, വാനോരുടെ ആഗ്രഹം സഫലമാക്കുവാൻ ഒരുങ്ങി. ഏതൊരു ധീരന്റെ ഹൃദയത്തേയും ചഞ്ചലമാക്കത്തക്ക, വികൃതവും ഘോരവുമായ രൂപത്തിൽ അംബരമാർഗ്ഗത്തിൽ പ്രത്യക്ഷപ്പെട്ടു്:—

"എടോ, വാനരാ, നിന്നെ എന്റെ ഭക്ഷണമായി ദൈവം അയച്ചുതന്നതാണു്. ഇതാ ഞാൻ നിന്നെ വിഴുങ്ങുകയായി. പിളന്ന വായിലേക്കു് നീ കടന്നേക്കു."

സുരസാദേവിയുടെ വാക്കുകൾ കേട്ടിട്ടും ആകൃതി കണ്ടിട്ടും ഭാവവ്യത്യാസമില്ലാതെ, തെളിഞ്ഞ മുഖത്തോടെ, തൊഴുതുകൊണ്ടു് ഉത്തരം പറഞ്ഞതിങ്ങിനെയാണു്:—

"ദശരഥമഹാരാജപുത്രനായ ശ്രീരാമസ്വാമി പിതൃനിർദ്ദേശമനുസരിച്ചു് ദണ്ഡകാരണ്യത്തിലേക്കു് വന്നു. അനുജൻ ലക്ഷ്മണനും പത്നി സീതാദേവിയും അനുഗമിച്ചു. അരക്കന്മാരുടെ വൈരമേല്ക്കേണ്ടിവന്ന മഹാപ്രഭു മറ്റൊന്നു് ചെയ്തുകൊണ്ടിരിക്കെ, രാക്ഷസാധിപൻ രാവണൻ സീതാദേവിയെ അപഹരിച്ചു. ശ്രീരാമദേവന്റെ ആജ്ഞ അനുസരിച്ചു് ദേവിയുടെ സവിധത്തിലേക്കു് പോകുന്ന രാമദൂതനാണു് ഞാൻ. നരേന്ദ്രനായ സ്വാമിയെ നീ കൂടി സഹായിക്കണം. അല്ലെങ്കിൽ, "സീതാദേവിയേയും ദേവനേയും കണ്ടു് വർത്തമാനങ്ങൾ അറിയിച്ചതിന്നുശേഷം ഞാൻ നിന്റെ വക്ത്രഗഹ്വരത്തിൽ പ്രവേശിക്കാം. എന്നു് സത്യം ചെയ്യുന്നു."

കാമരൂപിണിയായ സുരസാദേവി ആഞ്ജനേയരോടു് പെട്ടെന്നു് ഉഗ്രസ്വരത്തിൽ:—

"ഹേ മക്കടാ, എന്നെ പിന്നിട്ടു് ഈ വഴിക്കു് ആരും പോകാറില്ല. ഇതാണെനിക്കുള്ള വരം."

നാഗമാതാവു് മാരുതിയുടെ ശക്തിയറിയുവാൻ വീണ്ടും:—

"കപിസത്തമ, ഇപ്പോഠം മറെറാന്നു് ആലോചിക്കേണ്ട. എന്റെ ഉദരത്തിലേക്കു് പോക. വിധാതാവു് എനിക്കു് നല്കിയ നിർദ്ദേശമാണിതു്."

കപികേസരിയുടെ മുന്നിൽ വലിയ വായും പൊളിച്ചു് ദേവി നിന്നു. ആ രാക്ഷസീരൂപത്തിന്റെ വാക്കുകഠം ഹനൂമാനെ ചൊടിപ്പിച്ചു:—

"ശരി. അങ്ങിനെയാണെങ്കിൽ എന്നെ വിഴുങ്ങത്തക്കവിധം നീ വായ് പൊളിയ്ക്കു."

മാരുതിയുടെ രൂപമൊന്നു് മാറി. പത്തുയോജന നീളവും പത്തുയോജന തന്നെ വണ്ണവുമായി കോപത്തോടെ നിന്നു. മേഘസദൃശനായ പവനതനയൻ പത്തുയോജന വലുതായതു കണ്ടപ്പോഠം, സുരസാദേവി ഇരുപതുയോജന നീളത്തിൽ വായ് പിളന്നു. ചൊടിച്ച ഹനൂമാന്റെ ദേഹം മുപ്പതുയോജനയായി വളന്നു. താമസമുണ്ടായില്ല, സുരസാദേവിയുടെ വക്ത്രം നാല്പതുയോജനയാകുവാൻ. വീരനായ ആഞ്ജനേയർ അമ്പതുയോജനയിൽ വളന്നു. നാഗമാതാവിന്നു് പരിഭ്രമം ലേശമുണ്ടായില്ല. അറുപതുയോജനയായി വായയുടെ വിസ്താരം. ഹനൂമാന്റെ ദേഹം ഒന്നുകൂടി തടിച്ചു. എഴുപതുയോജന വണ്ണത്തിൽ നില്ക്കുന്നതുകണ്ട ദേവിയുടെ വായ എണ്പതുയോജനയായി. മാമലപ്പോലത്ത വിശ്വരൂപത്തിൽ തൊണ്ണൂറുയോജനയായി വാനരേന്ദ്രന്റെ ആകൃതി. സുരസാദേവിയുടെ വദനം തികച്ചും നൂറുയോജന വിശാലമായൊരു ഗഹ്വരമായിത്തീന്നു.

അമേയ ബുദ്ധിശാലിയായ അനിലാത്മജൻ പെട്ടെന്നു് പെരുവിരൽ വലുപ്പത്തിൽ ദേഹത്തെ ചെറുതാക്കി. മിന്നൽപ്പിണർപോലെ വായിലേക്കു് കടക്കുകയും, പുറത്തേക്കു് ചാടുകയും കഴിഞ്ഞു. മഹാത്മാവായ മാരുതി അംബരമണ്ഡലത്തിൽനിന്നു് കൈതൊഴുതു്:—

"അമ്മേ, ഞാനിതാ തൃപ്പാദങ്ങളിൽ നമസ്കരിക്കുന്നു. അവിടുത്തെ വദനത്തിലേക്കു്—ഉദരത്തിലേക്കു്—ഞാൻ പ്രവേശിച്ചുകഴിഞ്ഞു. ദേവി, അവിടുത്തേക്കു് വിധാതാവിൽനിന്നു് കിട്ടിയവരം സത്യമായിത്തീന്നു. അടിയൻ സീതാദേവിയുടെ സമീപത്തിലേക്കു് പോകുന്നു. അനുഗ്രഹിക്കണേ."

രാഹുവിൽനിന്നു് മോചനംനേടി പുറത്തുവന്ന പൂർണ്ണചന്ദ്രനെപ്പോലെ നില്ക്കുന്ന കപിവരനോടു്, സ്വന്തം ദിവ്യരൂപത്തിൽനില്ക്കുന്ന സുരസാദേവി സന്തോഷത്തോടെ:—

"മകനേ, സുഖമായിപ്പോക. ശാന്തനായ കുമാരാ, ഉദ്ദേശിച്ച കാര്യം നേടു. മഹാനുഭാവനായ ശ്രീരാമചന്ദ്രനോടുകൂടി സീതാദേവിയെ കൂട്ടിയിണക്കു."

അത്ഭുതപൂർവ്വമായ ദുഷ്കരപ്രവൃത്തി കണ്ട ദേവമുനിവർഗ്ഗങ്ങളെല്ലാം അതിഹർഷത്തോടെ:—

"നല്ലതു്, നല്ലതു്."

എന്നിങ്ങനെ ശ്രീഹനുമാനെ മുക്തകണ്ഠം പ്രശംസിച്ചു.

അദൃശ്യമാണു് വരുണാലയം. എന്നാൽ മാരുതിയാകട്ടെ, അതിന്റെ മേൽഭാഗത്തുകൂടി ഗരുഡതുല്യവേഗത്തിൽ യാത്രതുടങ്ങി. വാരിധാരാനികരം സഞ്ചരിക്കുന്ന—നാനാപക്ഷിവൃന്ദങ്ങൾ പറക്കുന്ന—ഐരാവതമെന്ന നാൽക്കൊമ്പനാന വിഹരിക്കുന്ന—ദേവേന്ദ്രഗുരുവര്യനായ ശ്രീ ബൃഹസ്പതിഭഗവാൻ അധിവസിക്കുന്ന—ആന, സിംഹം, പുലി, സർപ്പം തുടങ്ങിയ ദേവവാഹനങ്ങളാലും, പാവനവിമാനങ്ങളാലും മോടിചേർക്കുന്ന—ചെന്തീജ്വാലപോലെ ഇടിമിന്നൽ പ്രകാശിക്കുന്ന—അപ്രമേയ സുകൃതമാർജ്ജിച്ചവർ വസിക്കുന്ന—വളരെയധികം ഹവിസ്സുകൾ സ്വീകരിച്ച അഗ്നിഭഗവാൻ പ്രോജ്വലിക്കുന്ന—ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ, ചന്ദ്രൻ, സൂര്യൻ എന്നിവകളാൽ വെട്ടിത്തിളങ്ങുന്ന—നിർജ്ജനവും നിർമ്മലവും വിശാലവുമാന്ന—വായുദേവൻ സദാസഞ്ചരിക്കുന്ന—ഉമ്പർകോന്റെ വാഹനമായ മദഗജംമേയുന്ന—സൂര്യചന്ദ്രന്മാർ പ്രയാണംചെയ്യുന്ന—ഈ പാർത്തട്ടിനു് ഒരു മേലാപ്പവിരിപ്പായി വിധാതാവു് കല്പിച്ചുതന്ന—ശ്രേഷ്ഠവീരന്മാരായ അനേകം വിദ്യാധരന്മാർ ഒത്തുചേർന്ന—നഭോമണ്ഡലത്തിലെത്തിയ ശ്രീഹനുമാൻ, മഹാവിഷ്ണുവാഹനമായ ഗരുഡനെപ്പോലെ, ചിറകുകളുള്ള മാമലപോലെ. ആലംബവിഹീനമായ വാനിടത്തിൽകൂടി വേഗത്തിൽ പോകാൻ തുടങ്ങി."

അതുകണ്ട സിംഹിക—അവൾ കാമരൂപിണിയും അതിക്രൂരത്തിയും ഘോരരൂപിണിയുമാണു്—വിചാരിച്ചു:—

"അനേകദിവസങ്ങളായി ഞാൻ വിശന്നു കിടക്കുകയാണ്. ഇന്ന് ഒന്നാന്തരം മൃഷ്ടാന്നഭോജനം കഴിക്കാം. അത്യധികം ഭീമസ്വരൂപമാർന്നൊരു ജന്തു ഇതാ അടുത്തേക്കുതന്നെ വരുന്നു."

ആ ഭയങ്കര രാക്ഷസി മാരുതിയുടെ നിഴൽപിടിച്ച് വലിക്കാൻ തുടങ്ങി.

അവിചാരിതമായൊരു വിഘ്നം. ഹനുമാൻ സ്വയം ചിന്തിച്ചു:—

"എന്റെ യാത്രയെ തടസ്സപ്പെടുത്തുവാൻ ആരോ പിന്നോക്കം വലിക്കുന്നുവല്ലോ. കാൽ മുടന്തനെപ്പോലെയായി എന്റെ ഗതിവേഗം. അഥവാ, തിരിച്ചടിക്കുന്ന കൊടുങ്കാററിൽപെട്ട കപ്പൽപോലെയായി. ഇതിനുകാരണം എന്താകും?"

മാരുതിയുടെ തീക്ഷ്ണനേത്രങ്ങൾ, മുകളും ഇരുഭാഗങ്ങളും താഴെയും സഞ്ചരിച്ചു. വികൃതവദനമാർന്നൊരു മഹാജന്തുവിനെപ്പോലെ ലവണാംബുധിയിൽനിന്നുയരുന്ന സത്വത്തെ കണ്ട പവനതയൻ:-

"ശരി. ഇപ്പോൾ ഓർമ്മവന്നു; നിഴൽ പിടിച്ചുനിർത്തുന്നൊരു അത്ഭുതജന്തുവിനെപ്പററി വാനരരാജാവ് സുഗ്രീവൻ പറഞ്ഞതു്. ആ സിംഹികയാകും ഇങ്ങിനെ ചെയ്യുന്നതു്."

വർഷക്കാലത്തിലെ കാർകൊണ്ടൽപോലെ, പെട്ടെന്നങ്ങു വലുതായി. അതു കണ്ട രാക്ഷസി, പാതാളത്തിലേക്കുള്ള മാർഗ്ഗമെന്നപോലെ വായ്പൊളിച്ച്, ഇടിനാദംപോലെ അലറിക്കൊണ്ടു് വായുനന്ദനസമീപത്തിലെത്തി. അവളുടെ പൊളിച്ച വക്ത്രവും, ദേഹത്തിന്റെ വലുപ്പവും, മർമ്മങ്ങളും, ബുദ്ധിമാനായ വാനരേശ്വരന്ന് വ്യക്തമായി. അതിബലവാനായ മാരുതി ദേഹം പെട്ടെന്ന് ചെറുതാക്കി. അവളുടെ വായിലേക്ക് ചാടി. വാവിൻദിവസം ശശാങ്കനെ രാഹു എന്നതുപോലെ സിംഹിക ഹനുമാനെ വിഴുങ്ങുന്നതു്, സിദ്ധന്മാരും ചാരണന്മാരും സ്പഷ്ടമായി കണ്ടു.

ആ ഘോരരാക്ഷസിയുടെ ഉദരത്തിലെത്തിയ മനോവേഗതയുള്ള ഹനുമാൻ നഖങ്ങളെക്കൊണ്ടു് ആ നക്തഞ്ചരിയുടെ മർമ്മങ്ങൾ പിളർന്ന് പൂർവ്വാധികം ശക്തിയിൽ മേല്പോട്ടു ചാടി. മാത്രമല്ല; അതുല്യധീരതയാൽ; ബലത്താൽ, ഒരൊററ നോട്ടം. അവൾ സമുദ്രാന്തർഭാഗത്തിൽ ആഴ്ന്നു കഴിഞ്ഞു. ആ കപിപ്രവരൻ പൂർവ്വരൂപമെടുത്തു. സകലലോകവിധാതാവായ ബ്രഹ്മാവ്,

സിംഹികാനിധനം ഹനൂമാനെക്കൊണ്ടാണ് നിശ്ചയിച്ചിട്ടുള്ളതെന്ന് ദേവന്മാക്ക് മനസ്സിലായി. ആ ആകാശസഞ്ചാരികൾ:—

"അല്ലയോ പ്ലവഗോത്തമ, ദുസ്സാധകമ്മമാണ് അങ്ങ് ചെയ്തത്. ഈ ഭയങ്കരി സിംഹികയെ–ഈ വലിയ ജന്തുവിനെ–നിഗ്രഹിച്ചുവല്ലൊ. അങ്ങ് ഉദ്ദേശിച്ച കാര്യം ശുഭമായി സാധിക്കട്ടെ! ധൈര്യം–നോട്ടം–ബുദ്ധി–സാമത്ഥ്യം–എന്നീ നാലെണ്ണം ഒത്തുചേന്ന അങ്ങയെപ്പോലുള്ളവൻ ഒരിക്കലും സ്വകൃത്യങ്ങളിൽ തളരുകയില്ല."

അവരാൽ ബഹുമാന്യനും സംപൂജ്യനുമായ ആ വാനരോത്തമൻ അംബരതലമണഞ്ഞ് ഗരുഡനെപ്പോലെ യാത്ര തുടന്നു. മഹാസമുദ്രത്തിന്റെ മുക്കാൽ ഭാഗവും കടന്നുകഴിഞ്ഞ അദ്ദേഹം, നൂറുയോജനയ്ക്കപ്പുറത്തുള്ള മഹാരണ്യങ്ങളോടുകൂടിയ ദ്വീപുകണ്ടു. പറന്നുകൊണ്ടുതന്നെ സൂക്ഷിച്ചുനോക്കിയപ്പോൾ, പലവിധ വൃക്ഷാവൃതങ്ങളായ മലകളും വിചിത്രങ്ങളായ ആരാമങ്ങളും, വ്യക്തമായിത്തുടങ്ങി. ആഴി–തീരങ്ങൾ–അവിടെയുള്ള ദ്രുമസമൂഹങ്ങൾ–സമുദ്രപത്നിമാരായ നദികൾ ചേരുന്നസ്ഥലങ്ങൾ–ഇങ്ങിനെ ഓരോന്നോരോന്നായി ഹനൂമാന്റെ ദൃഷ്ടിയിൽ പെട്ടു.

ബുദ്ധിമാനായ മാരുതി സ്വദേഹത്തെ നോക്കി. ആകാശം മൂടിനില്ക്കുന്ന മേഘനിരപോലെയുള്ള ഭീമശരീരം.

"ഈ വേഗതയും ദേഹവലുപ്പവും കണ്ടാൽ രാക്ഷസന്മാർ വളരെയധികം എന്നെ ശ്രദ്ധിച്ചേക്കും. മാമലപോലെയുള്ള മെയ്യ്, വീതമോഹനായ ഒരു മഹായോഗീശ്വരനെപ്പോലെ ചുരുക്കി. മൂന്നുലോകങ്ങൾ മൂവടിയായി അളക്കുവാൻ വാമനമൂത്തി വളന്ന് മഹാബലിയുടെ ഗവ്വടക്കി ചുരുങ്ങിയതുപോലെ പൂവ്വരൂപത്തിലായിത്തീന്നു. പലവിധത്തിലുമുള്ള സുന്ദരരൂപങ്ങൾ മാറി മാറി എടുത്തു. അജയ്യനായ ഹനൂമാൻ കടല്ക്കരയിലേക്ക് സ്വന്തം രൂപത്തിൽ തന്നെ ഇറങ്ങുവാൻ അവസാനം ഉറച്ചു. കാര്യസിദ്ധിക്ക് അതാണ് നല്ലതെന്ന് തോന്നി. മഹാദ്രിതുല്യനായിരുന്ന ആ മഹാത്മാവ്, ഉത്തമമായൊരു അത്ഭുതതേജഃപുഞ്ജമായി മാറി. കേതകം–നറുവരി–കേരം തുടങ്ങിയവ നിറഞ്ഞുനില്ക്കുന്ന ലംബശൈലശിഖരത്തിലിറങ്ങി. പയോധിയുടെ മദ്ധ്യത്തിൽ, ശ്രേഷ്ഠശൈലത്തിൽ വിരാജിക്കുന്ന ലങ്കാനഗരികണ്ട ഹനൂമാൻ ചെറിയ രൂപമാന്ന് മൃഗപക്ഷിഗണങ്ങൾ നടുങ്ങത്തക്കവിധം ആ അദ്രിശൃംഗത്തിലിറങ്ങി.

ഏററവും വലുതായ തരംഗങ്ങളാലും ദാനവന്മാർ ഉരഗങ്ങൾ എന്നിവരുടെ അധിവാസത്താലും, ദർശനത്തിൽതന്നെ ഭയജനകമായ മഹാബ്ധിയെ, അചിന്ത്യ മായ ബലത്താൽ കടന്ന ശ്രീഹനൂമാൻ അമരേന്ദ്രനഗരിയെപ്പോലെ വിരാജി ക്കുന്ന, അസുരേന്ദ്രാധിവാസമായ, ലങ്കയെ സ്പഷ്ടമായി കണ്ടു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡത്തിലെ ഒന്നാംസർഗ്ഗം അവസാനിച്ചു.

---

## രണ്ടാംസർഗ്ഗം. (ഹനൂമാൻെറ ചിന്ത)

ഏതൊരാരാലും കീഴൊതുക്കാൻ കഴിയാത്ത ലവണാംബുധിയെ, അത്ഭുതജന കമായവിധത്തിൽ തരണംചെയ്ത ഹനൂമാൻ, ത്രികൂടാചലശൃംഗത്തിൽ പരി ശോഭിക്കുന്ന ലങ്കാരാജ്യത്തെ, സൈ്വരമായിരുന്നു് നോക്കിക്കണ്ടു. ചുററും നില്ക്കുന്ന തരുവൃന്ദങ്ങൾ ആ മഹാശക്തനെ പുഷ്പവർഷംതന്നെചെയ്തു. അല്പസമയ ത്തിനുള്ളിൽ പുഷ്പമയനായൊരുവനെപ്പോലെ പവനതനയൻ വിലസി.

നൂറുയോജനവഴി ഒരൊറ്റക്കുതിപ്പിൽ ചാടിക്കടന്നിട്ടും, ആ ഉത്തമവിക്രമിക്കു് അല്പമെങ്കിലും ക്ഷീണമോ കിതപ്പോ ഉണ്ടായില്ല. ഇനിയും വേണമെങ്കിൽ അനേകം "നൂറുയോജന" ചാടുവാൻ കെല്പുമുണ്ടു്.

"എണ്ണിക്കണക്കാക്കി നൂറു് എന്നു് നിർണ്ണയിക്കേണ്ട ആവശ്യമില്ല. സമു ദ്രത്തിൻെറ മറുകരക്കുപോലും ഞാനെത്തിച്ചേരും."

ആഞ്ജനേയരുടെ ചിന്തയായിരുന്നു ഇതു്. വീരവീരന്മാരിൽ അഗ്രേസരൻ– ചാട്ടക്കാരിൽ അദ്വിതീയൻ–ഉത്തമന്മാരിൽ ഉത്തമൻ–അനിലതനയൻ, പെരും കടൽകടന്നു്, രാക്ഷസാവാസമായ ലങ്കയിൽ അതിവേഗത്തിലെത്തിക്കഴിഞ്ഞു.

ഇന്ദ്രനീലരത്നശോഭയുള്ള പച്ചപ്പുൽമൈതാനങ്ങളിൽ–അതിസുഗന്ധപൂരിത പുഷ്പങ്ങളാൽ തോരണംചാർത്തിയ അരണ്യങ്ങളിൽ–അത്യുന്നതങ്ങളായ പാറ ക്കെട്ടുകളിൽ–അതിഗഹനങ്ങളായ മരത്തോപ്പുകളിൽ–ഇങ്ങിനെ ഓരോന്നോരോ ന്നായി ശ്രീരാമദൂതൻ പിന്നിട്ടു. പൂവണിഞ്ഞ പാദപങ്ങൾ ഇടതൂർന്നുനില്ക്കുന്ന പർവ്വതപ്രാന്തങ്ങളിലും, അതിരമ്യാരാമങ്ങളിലുംകൂടി ഓടിയ കപികുഞ്ജരൻ അത്യുന്നതമായൊരു ഗിരിശിഖരത്തിൽ കയറി; ലങ്കയെ വീണ്ടും നോക്കി.

ചരളം -കൊന്ന -കുസുമസങ്കലമായ ഈന്തപ്പന -നാരകം -കുടകപ്പാല-കൈത -മുരാംമരം -ഞാഴ-സുഗന്ധിയായകടമ്പ്-പാല-വേങ്ങ-മന്ദാരം-പൂ തിങ്ങിയ കണവീരം-എന്നിവയിൽ മൊട്ടുകളും ധാരാളമുണ്ട്. പക്ഷികൾ ഉല്ലാസപൂർവ്വമിരിക്കുന്ന വൃക്ഷച്ചില്ലകൾ, മന്ദപവനൻ ചാഞ്ചാട്ടി ആനന്ദമേകുന്നു. വികസിച്ച പദ്മങ്ങൾ, ഉത്പലങ്ങൾ എന്നിവ നിറഞ്ഞകുളങ്ങളെ, നീർക്കോഴികൾ അരയന്നങ്ങൾ തുടങ്ങിയ ജലപക്ഷികൾ പൂർവ്വാധികം പ്രശോഭിപ്പിക്കുന്നു.

പലതരത്തിലുള്ള വിഹാരരംഗങ്ങൾ, നാനാവിധത്തിലുള്ള ജലാശയങ്ങൾ, എന്നുമെന്നും പൂത്തുംകായ്ചും നില്ക്കുന്ന തരുനികരങ്ങളോടുകൂടിയ പൂങ്കാവുകൾ, ഇങ്ങിനെയുള്ള ലങ്കയിൽ-രാക്ഷസേശ്വരനായ രാവണൻ പരിപാലിക്കുന്ന രാജ്യത്തിൽ-തേജശ്ശ്രീനിധിയായ ഹനുമാൻ എത്തിച്ചേർന്നു.

നഗരിയുടെ ചുററുമുള്ള കിടങ്ങ് പത്മോല്പലങ്ങളണിഞ്ഞു് പരിശോഭിക്കുന്നു. സീതാപഹരണത്തിനുശേഷം ലങ്കാരാജ്യത്തെ മുമ്പത്തേക്കാളധികം ശ്രദ്ധയോടെയാണ് കാത്തുരക്ഷിക്കുന്നതു്. വാനുരുമ്മുന്ന പൊന്മതിൽ ലങ്കാനഗരിയുടെ ചുററുമുണ്ട്. ബലശാലികളായ നക്തഞ്ചരന്മാർ കൊടിയചാപങ്ങളുമേന്തി അതിൻമുകളിൽ എപ്പോഴും ജാഗ്രതയോടെ നടക്കുന്നു. അതിരമ്യമായ ആ വൻ നഗരത്തിൽ ഗ്രഹതുല്യങ്ങളായ മണിമന്ദിരങ്ങൾ ശരൽക്കാലമേഘംപോലെ കാന്തിപ്രസരം പൊഴിക്കുന്നു. നാലുപാടുമുള്ള വിശാലരാജപാതകൾ, വെൺപട്ടു വിരിച്ചതുപോലെവിളങ്ങുന്നു. അനേകമനേകം കൊത്തളങ്ങൾ, പാറിക്കളിക്കുന്ന കൊടിക്കൂറകളോടുകൂടിയ അസംഖ്യം കൊടിമരങ്ങൾ, വിചിത്രലതാപൂർണ്ണങ്ങളായ കനകതോരണങ്ങൾ, ഇങ്ങിനെ അമരാധിപന്റെ അമരാവതിയെപ്പോലും ജയിക്കുന്നതാണ് അസുരേശ്വരന്റെ ആ പട്ടണം.

ത്രികൂടശിഖരത്തിൽ, ധവളനിറത്തിലുള്ള നിർമ്മലഭവനങ്ങളാൽ സുരമ്യമായ ലങ്ക, വാനോർനഗരിയെപ്പോലെ മാരുതി കണ്ടു. വിശ്വകർമ്മാവിനാൽ നിർമ്മിക്കപ്പെട്ടതും, നിശാചരവരനാൽ പരിപാലിക്കപ്പെടുന്നതുമായ ആ മഹാനഗരി നഭോമണ്ഡലത്തിൽ നീന്തിക്കളിക്കുന്നതുപോലെ ഹനുമാനു് തോന്നി. ഉയന്ന മതിൽക്കെട്ടാകുന്ന ജഘനം, വിശാല ജലപ്പരപ്പാകുന്ന നവവസ്ത്രം, കൊത്തളമാകുന്ന കർണ്ണാഭരണം, ശതഘ്നി-ശൂലം തുടങ്ങിയ ആയുധജാലമാകുന്ന കേശഭാരം, ഇങ്ങിനെ മനസ്സുകൊണ്ടു് വിശ്വകർമ്മാവു് സൃഷ്ടിച്ച ലങ്കയിലെ വടക്കെ കോട്ടവാതില്ക്കലെത്തിയ ശ്രീരാമദൂതൻ ആലോചിച്ചു.—

"കപിസത്തമന്മാർ ഇവിടേക്ക് എത്തിയാലും വെറുതെയായിത്തീരുമെന്നാണ് തോന്നുന്നത്. ഈ ലങ്കാരാജ്യത്തെ അടരിൽ ജയിക്കാനുള്ള കരുത്ത് ദേവന്മാർക്കു കൂടിയില്ല. ദുർഗ്ഗമമായ ഇവിടേക്ക് അനേകമനേകം വിഷമങ്ങൾ സഹിച്ച്, മഹാബാഹുവാണെങ്കിലും ശ്രീരാമചന്ദ്രൻ എത്തിയാൽതന്നെ എന്തുചെയ്യും? ഈ അരക്കന്മാർക്ക് 'സാമം' എന്നൊന്ന് അറിയുകതന്നെയില്ല. "ദാന"മോ "ഭേദ"മോകൊണ്ടു് യാതൊന്നും ഇവിടെ നടക്കുകയുമില്ല. "ദണ്ഡം"–"യുദ്ധം" അതിനുള്ള ശക്തിയും കാണുന്നില്ല. വാനരവർഗ്ഗത്തിൽ വേഗതയുള്ള നാലുപേർക്ക് ഇവിടേക്ക് ഒരുപക്ഷെ എത്തുവാൻ സാധിച്ചേക്കും. മഹാ ബുദ്ധിമാനായ നൃപേന്ദ്രൻ സുഗ്രീവനു്–ബാലിസൂനുവായ യുവരാജാ അംഗദനു്–യൂഥപതിയായ നീലനു്–എനിക്ക്. പോട്ടെ, ആ വക കാര്യങ്ങൾ പിന്നീട്ട് ചിന്തിക്കാം. സീതാദേവി ഇവിടെ അധിവസിക്കുന്നുണ്ടോ? ഇല്ലയോ എന്നു് ഒന്നാമതായി അറിയണം. ദേവിയെ കണ്ടതിനുശേഷമല്ലെ, മററുള്ളവ ആലോചിക്കേണ്ടു."

ശ്രീരാമസ്വാമികാര്യത്തിന്റെ അഭ്യുന്നതിയെ ആഗ്രഹിക്കുന്ന കപികേസരി, ആ ശിഖരത്തിലിരുന്നു് ചിന്തതുടന്നു:—

"അതിക്രൂരന്മാരാണ് അസുരന്മാർ. ആ കരുത്തന്മാർ കാത്തുരക്ഷിക്കുന്ന ഈ നഗരത്തിന്റെ ഉള്ളിലേക്ക്, ഈ ശരീരത്തോടുകൂടി കടക്കുവാൻ എളുപ്പമുണ്ടാകില്ല; തീർച്ച. കടുത്ത നെഞ്ഞൂക്കും വീര്യപരാക്രമങ്ങളും ഒത്തുചേന്ന ഈ അരക്കന്മാരെ മുഴവൻ വഞ്ചിച്ചല്ലാതെ ദേവിയെ അന്വേഷിക്കുവാൻ സാധിക്കുമെന്നു് തോന്നുന്നില്ല. ഞാൻ ഉദ്ദേശിക്കുന്നതു് നിറവേറണമെങ്കിൽ, ലങ്കയിൽ ദൃശ്യാദൃശ്യശരീരത്തോടെയാകണം കടക്കുന്നതു്."

ദേവശ്രേഷ്ഠന്മാർക്കുകൂടി പ്രവേശിക്കുവാൻ വിഷമമേറിയ ദുർഗ്ഗമനഗരിയെ നോക്കിയ ഹനുമാൻ മേല്ക്കുമേൽ നെടുവീർപ്പുകളിട്ടു ചിന്ത വീണ്ടും തുടന്നു:—

"ജനകമഹാരാജഷിസുതയായ സീതാദേവിയെ, എന്തൊരുപായമെടുത്താലാണ് കണ്ടെത്തുക? രാക്ഷസചക്രവത്തി രാവണൻ തല്ക്കാലം അറിയുകയുമരുതു്. ആത്മാവിനെ തികച്ചും അറിയുന്ന ശ്രീരാമദേവന്റെ കാര്യം എങ്ങിനെയായാൽ സാധിക്കും?

ദേവിയെ ഏകാന്തത്തിൽ കാണണം. ഞാൻ മാത്രമേ ഉണ്ടാവൂ. ദേശത്തിനോ കാലത്തിനോ വിരോധം വന്നാൽ ഏകദേശം സിദ്ധിയെത്തിയ കാര്യം

കൂടി തകർന്നുപോയേക്കും. ഉഷഃകാലത്തിൽ ഇരുട്ട് പരക്കുന്നതുപോലെയാകും ദൂതന്ന് വിവേകമില്ലാതായാൽ. കാര്യാകാര്യങ്ങളെപ്പററി തീർപ്പുചെയ്യുന്നതുകൂടി ശരിപ്പെടുകയില്ല. അറിവുണ്ടെന്ന് സ്വയം ഭാവിക്കുന്ന ദൂതൻ കാര്യം കെടുക്കുകയാണ് ചെയ്യുക.

എങ്ങിനെ ചെയ്താലാണ് കാര്യം നശിക്കാതിരിക്കുക? എന്തായാലാണ് വിഡ്ഢിയാകാതിരിക്കുക? അലയാഴി ചാടിക്കടന്നതു് എന്തൊന്നിനാൽ വെറുതെയാകാതെ കഴിയും?

നക്തഞ്ചരന്മാർ എന്നെ കണ്ടുകഴിഞ്ഞാൽ, രാവണനിധനമാഗ്രഹിക്കുന്ന മഹാപ്രഭു ശ്രീരാമദേവന്റെ കാര്യം പാഴായിത്തീരും. അരക്കന്മാരറിയാതെ നഗരത്തിലൊരേടത്തും നില്ക്കുവാൻകൂടി പററില്ല. രാക്ഷസരൂപമെടുത്താലോ? രക്ഷയുണ്ടെന്ന് തോന്നുന്നില്ല. പുതിയതായ ഒരുവനെ മനസ്സിലാക്കുകതന്നെ ചെയ്യും. കാററുകൂടി ഇങ്ങോട്ടു് വരുന്നതു് ഭയത്തോടെയാണ്. അറിയാതെ വീശുകയില്ലെന്നാണ് എനിക്ക് തോന്നുന്നതു്.

മഹാശക്തന്മാരായ അസുരവരന്മാർ അറിയാതെ ഈ ലങ്കയിൽ യാതൊന്നും എന്തൊരാൾക്കും ചെയ്യുവാൻ സാദ്ധ്യമല്ല. സ്വയരൂപത്തിൽ ഇവിടെ അധികസമയം നിന്നാൽ, കാര്യം എല്ലാം അവസാനിക്കും. സ്വാമിയുടെ ആഗ്രഹം നിറവേറുകയുമില്ല. അതുകൊണ്ടു് എന്റെ രൂപത്തിൽതന്നെ—എന്നാൽ ഏററവും ചെറുതായി—രാത്രിയിൽ ലങ്കയിലേക്ക് കടക്കാം. ശ്രീരാമസ്വാമിയുടെ ഉദ്ദേശം നേടുവാൻ മററൊരുപായവും എന്റെ ബുദ്ധിയിൽ തോന്നുന്നില്ല. ചെറിയൊരു വാനരന്റെ രൂപത്തിൽ എല്ലാഗൃഹങ്ങളിലും—ഈ ദുർഗ്ഗമമായ നഗരത്തിൽ നടന്ന്..ഞാൻ അന്വേഷിക്കും, ദേവിയെ കണ്ടെത്തും.''

സൂര്യാസ്തമനത്തെ പ്രതീക്ഷിച്ചുകൊണ്ടു് ഹനുമാൻ അവിടെയിരുന്നു. വൈദേഹീദർശനതല്പരനായ അനിലസുതന്റെ ആഗ്രഹമനുസരിച്ച ആദിത്യൻ അലയാഴിപൂകി. നിശാദേവി പതുക്കെപ്പതുക്കെ വന്നണഞ്ഞു.

ആശ്ചര്യജനകമായവിധം ഹനുമാൻ രൂപമൊന്ന് മാറി; ഒരു പൂച്ചയുടെ വലുപ്പം മാത്രം.!!

രാജപാതകൾകൊണ്ടു് വിഭജിച്ച മനോഹരനഗരിയിലേക്ക് ശ്രീരാമദൂതൻ പ്രവേശിക്കുവാൻ നിശ്ചയിച്ചു. ഏഴും എട്ടും നിലകളുള്ളപ്രാസാദനിരകൾ,

ത്തുവെള്ളിപ്പൊൻതൂണുകളും കനകജാലങ്ങളുംകൊണ്ടു് അലംകൃതങ്ങളായി, ഗന്ധർവ്വ നഗരംപോലെ മിന്നിത്തിളങ്ങുന്നു. ആ മഹാപുരിയിലെ രാക്ഷസമന്ദിരങ്ങളുടെ നിലങ്ങളം പളുങ്കം തങ്കവും ഭംഗിയിൽപതിച്ചു് മോടിക്കൂട്ടിയിരിക്കുന്നു. ചില സ്ഥലങ്ങളാം,വൈഡൂര്യം–മുത്തു് മുതലായ അമൂല്യരത്നശോഭയാർന്നവയാണു്. അരക്കരുടെ ആലയങ്ങളെല്ലാം പൊൻതോരണങ്ങളെക്കൊണ്ടു് അലങ്കരിച്ചിരുന്നു.

ഇങ്ങിനെ അചിന്ത്യവും അത്ഭുതകരവുമാന്ന ലങ്കാരാജ്യം അമോഘവസ്തുക്കൾകൊണ്ടു് മോഹനമാക്കിത്തീർത്തതു് മാരുതി കണ്ടു. ജാനകീദർശനത്തിൽ കൊതിയാർന്ന കപീന്ദ്രന്നു് സന്തോഷവും സന്താപവും ഒപ്പം ഉണ്ടായി.

രാക്ഷസേശ്വരനായ രാവണന്റെ ഭുജബലപരിരക്ഷിതമായ ലങ്ക, ഉന്നതങ്ങളായ ധവളവിമാനജാലമൊത്തതാണു്; കനകജനൽക്കമാനമാർന്നതാണു്; അത്യുഗ്രബലവാന്മാരായ അസുരശ്രേഷ്ഠന്മാർ ചുററംനിന്നു് കാക്കന്നതുമാണു്.

പൂർണ്ണചന്ദ്രൻ, പ്രകാശിക്കുന്ന താരാനിരകളുടെ മദ്ധ്യത്തിൽ ഉദിച്ചു്, പൌലസ്ത്യന്നു് സഹായമേകത്തക്കവിധം, ആയിരമായിരം തൂവെൺകിരണങ്ങളെ വാരിവിതറിത്തുടങ്ങി. പരിപാവനശംഖിൻശോഭയാർന്ന– പാലിന്റെ നറുവെണ്മയുള്ള– പൂന്തിങ്കളെ, നിർമ്മലസരോവരത്തിൽ, വികസ്വരസരോജമദ്ധ്യത്തിൽ, നീന്തിക്കളിക്കുന്ന, ഉത്തമരാജഹംസമെന്നപോലെ, അഞ്ജനാതനയനായ ശ്രീഹനുമാൻ കണ്ടു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം രണ്ടാംസർഗ്ഗം അവസാനിച്ചു.

---

## മൂന്നാം സർഗ്ഗം. (ലങ്കാശ്രീവിജയം)

ആകാശത്തിന്റെ ഒരുകോണിൽനിന്നു് ചാഞ്ഞിറങ്ങിയ കാർമേഘംപോലെ കാണുന്ന ഉന്നതശൃംഗത്തിൽ ഇരുന്നുകൊണ്ടു് അനിലാത്മജൻ ഇങ്ങിനെ ആലോചിച്ചു് തീർച്ചപ്പെടുത്തി. സത്വഗുണസമ്പന്നനായ ആ വിജ്ഞൻ നിശയുടെ ആരംഭത്തിൽ ലങ്കയിലേക്കു്–രാവണപരിപാലിതരാജ്യത്തിലേക്കു്– പ്രവേശിച്ചു.

ആർത്തിരമ്പുന്ന അലയാഴി ചുററംനിന്നു് രക്ഷിക്കുന്ന ആ നഗരി, ശരൽക്കാലവെൺമേഘസുന്ദരങ്ങളായ ആലയങ്ങളാൽ പരിലസിക്കുന്നു. മനോഹര ആരാമങ്ങളും ജലാശയങ്ങളും നിറഞ്ഞതും, ദശാനന ഭുജബലത്തണലിൽ വിശ്രമിക്കുന്നതുമായ മഹാപുരിയിലേക്കു് സത്വസമ്പന്നനായ കപിവ്യാഘ്രൻ നിർഭയം കടന്നു.

മദിച്ചുപുളയ്ക്കുന്ന സൈന്യകോലാഹലത്താൽ മുഖരിതമായി അളകാപുരിക്കുതുല്യം, ചാരുതോരണനിരകളാലും, ധവളവർണ്ണകലശങ്ങളാലും പരിലസിക്കുന്നതും, അത്യുഗ്രനാഗങ്ങൾ കാത്തുരക്ഷിക്കുന്ന ഭോഗവതീപുരിപോലെ ഗുപ്തമായതും, ജ്യോതിർഗ്ഗണങ്ങളും മിന്നൽച്ചാർത്തണിഞ്ഞമേഘങ്ങളും നിറഞ്ഞു് സുഗന്ധമാരുതനടിക്കുന്ന അമരാവതിപോലെ അതുല്യശോഭയാർന്നതുമായ ലങ്കയുടെ അത്യുന്നതമായ പൊൻമതിലിനു സമീപം ഹനുമാൻ സന്തുഷ്ടചിത്തനായി അല്പസമയം നിന്നു. കിങ്ങിണികളും കടമണികളുമണിഞ്ഞ പതാകകൾ, സുസ്വരമോടെ ശ്രീരാമദൂതന്നു് സ്വാഗതമോതി.

ഉത്തുംഗപ്രാകാരത്തിൻെറ മുകളിലെത്തിയ മാരുതി, മഹാപുരിയുടെ മാഹാത്മ്യംകണ്ടു് ആശ്ചര്യസ്തബ്ധനായതുപോലെ അല്പസമയം നിന്നു. സുന്ദരമന്ദിരങ്ങളുടെ പടികൾ സ്വർണ്ണനിർമ്മിതമാണു്. മുററങ്ങളിൽ പളുങ്കിൻപൊടികൾ, വൈഡൂര്യം, വജ്രം, സ്ഫടികമുത്തു് എന്നിവയാൽ നിർമ്മിച്ചതറകൾ, മീതെ വെള്ളിവെൺമയാർന്നമണിത്തിണ്ണകൾ, തനിത്തങ്കം കൊണ്ടുണ്ടാക്കിയ വാതിൽപ്പടികൾ, വൈഡൂര്യക്കോണികൾ, വാനരുമ്മിനില്ക്കുന്ന മനോഹരങ്ങളായനാലുകെട്ടുകൾ, ചക്രവാകം, അരയന്നം, മയിൽ തുടങ്ങിയ പക്ഷികളുടെ കളകളനാദങ്ങൾ, മാറെറാലിയുണ്ടാക്കുന്ന ആഭരണജാലഘോഷങ്ങൾ, ഇങ്ങിനെ അതുല്യശോഭയാർന്ന ലങ്കാപുരി, അംബരത്തെ സ്പർശിക്കുന്ന അഗ്നിജ്വാലകൾപോലെ മിന്നിത്തിളങ്ങുന്നതു കണ്ട പവനതനയൻ ഏററവും സന്തുഷ്ടഹൃദയനായിത്തീർന്നു. അസുരേശ്വരൻെറ രമ്യവും, ശുഭവും, ഉത്തമവും, ഐശ്വര്യപൂർണ്ണവുമായ ലങ്കാപട്ടണത്തെക്കണ്ടു് ചിന്തിച്ചു:—

"ദശഗ്രീവൻെറ ദാനവപ്പട അസ്ത്രശസ്ത്രങ്ങളേന്തി നില്ക്കുമ്പോൾ ഏതൊരുവനു് ഈ പുരി അക്രമിക്കുവാൻ സാധിക്കും? അംഗദൻ—കുമുദൻ—കപിസത്തമനായ സുഷേണൻ— മൈന്ദൻ— ദ്വിവിദൻ— ആദിത്യാത്മജനായ വാനരരാജാവു്— കുശപർവ്വാവു്— ഋക്ഷവരനായ കേതുമാലൻ— എന്നിവർ ഒരുപക്ഷേ ഇവിടേക്കു് വന്നേക്കും; പിന്നാലെ ഞാനും."

മഹാബാഹുവായ ശ്രീരാമസ്വാമിയുടെ പരാക്രമവും, സൌമിത്രിയുടെ വിക്രമവും ഓൎമ്മിച്ചപ്പോഠം, മാരുതിയുടെ ഹൃദയം കൃതാൎത്ഥതയും സന്തുഷ്ടിയുംകൊണ്ടു് പൂൎണ്ണമായി. കോഷ്ഠാഗാരങ്ങളാകുന്ന കൎണ്ണാഭരണങ്ങഠം, രത്നങ്ങളാകുന്നവസ്ത്രം വലിയയന്ത്രാഗാരങ്ങളാകുന്നസ്തനങ്ങഠം, എന്നിവകൊണ്ടു് പ്രമദയായൊരു കമനീമണിപോലെ ആ പട്ടണം മിന്നിത്തിളങ്ങി. ഉജ്വലങ്ങളായ ദീപങ്ങളാലും വൻജ്യോതിസ്സുകളാലും നിശാചരേന്ദ്രപുരി അന്ധകാരലേശമില്ലാതെ പകൽപോലെ പ്രകാശിക്കുന്നതു് മഹാകപി കണ്ടു.

സംശയലേശമില്ലാതെ ഇടറാതെ മുന്നോട്ടുകാലെടുത്തുവെച്ച കരുത്തനായ വായുപുത്രനെ, രൂപമെടുത്തുനില്ക്കുന്ന ആ നഗരി കണ്ടു. രാവണഭുജപാലിതയായ ലങ്കാശ്രീ, വികൃതവദനയും ലോചനയുമായൊരു ഘോരരൂപത്തിൽ, ഹരീന്ദ്രനായ ശ്രീഹനുമാൻെറ പുരോഭാഗത്തിൽ പ്രത്യക്ഷയായി. ഏതൊരു ധീരനേയും കിടിലംകൊള്ളിക്കത്തക്കവിധത്തിൽ ഉച്ചത്തിൽ ഒന്നലറിക്കൊണ്ടു്:—

"എടോ വനസഞ്ചാരിയായ മക്കടമേ, നീ ആരാണു്? എന്തിനാണു് ഇവിടേക്കു് വന്നതു്? നിൻെറ ജീവൻ ഇതാ പോവുകയായി. അതിന്നുമുമ്പു് സത്യം പറയുകയാണു് നല്ലതു്. എടോ വാനരാ, ഈ ലങ്കയിലേക്കു് നിനക്കു് കടക്കുവാൻ സാധിക്കുന്നതല്ല. നോക്കു്. രാവണേശ്വരൻെറ സൈന്യങ്ങഠം നാലുപുറവും കാവൽ നില്ക്കുന്നതു്."

ഭീകരരൂപത്തിൽ മുന്നിൽ നില്ക്കുന്ന അവളോടു് വീരവീരനായ മാരുതി:—

"ഹേ വിരൂപാക്ഷി, നീ ചോദിച്ചതിന്നു് സത്യമായ ഉത്തരം ഞാൻ പറയാം. നീ ആരാണു്? ഈ ഗോപുരദ്വാരത്തിൽ നില്ക്കുവാൻ കാരണമെന്തു്? ഘോരസ്വരൂപിണിയായ നീ എന്തിനാണു് എന്നെത്തടുത്തു് ഇങ്ങിനെ പഴി പറയുന്നതു്?"

കാററിൻ മകൻെറ വാക്കുകഠം കേട്ട ആ കാമരൂപിണി അതിക്രോധത്തോടെ പരുഷമായിത്തുടൎന്നു:—

"എടോ കപീ, മഹാത്മാവായ രാക്ഷസപ്പെരുമാഠം രാവണൻെറ ആജ്ഞയനുസരിച്ചു് ഈ നഗരിയെ രക്ഷിച്ചുപോരുന്നവളും, ഏതൊരാഠക്കും വിജയിക്കുവാൻ കഴിയാത്തവളുമാണു് ഈ ഞാൻ. എന്നെ തോല്പിച്ചു് ഈ പട്ടണത്തിൻെറ ഉള്ളിലേക്കു് കാലെടുത്തുവെക്കുവാൻ നിനക്കു് എന്നല്ല, ഒരൊററ ജീവിക്കും

സാധിക്കില്ല. എടാ, ഇതാ എന്റെ ഒരൊററ അടിമാത്രം മതി. നീ സുഖമായി ദീർഘനിദ്രയിലാഴും. എടോ കാട്ടുവാസി, ലങ്കാനഗരദേവതയാണ് ഞാൻ. ഇവിടെ, എല്ലാസ്ഥലവും കാത്തുരക്ഷിക്കുന്നതു് ഞാനാണ്. അതുകൊണ്ടു് നിന്നെ തടുത്തു; ഇങ്ങിനെ പറഞ്ഞു.''

ലങ്കാലക്ഷ്മിയുടെ വാക്കുകൾ കേട്ട അനിലസുതൻ, അവളുടെ മുന്നിൽ മറെറാരചലംപോലെ നിന്നു. വല്ലാത്ത ഉഗ്രസ്വരൂപത്തിലുള്ള അവളെ നോക്കി. മഹാപ്രാജ്ഞനായ കപികേസരി വീണ്ടും തുടർന്നു:—

''കമാനങ്ങൾ, കൊത്തളങ്ങൾ എന്നിവകൊണ്ടലംകൃതമായ ലങ്കാപുരി കാണുവാൻ അത്യാഗ്രഹമുണ്ടു്. വനങ്ങൾ-പൂങ്കാവുകൾ-കാനനങ്ങൾ-പവ്വതതുല്യ മന്ദിരങ്ങൾ-തുടങ്ങിയവ കാണുവാൻവേണ്ടി മാത്രം വന്നതാണ്. മനോമോഹനമായ ലങ്കാരാജ്യത്തെ ചുററി നടന്നു കണ്ടു് ആനന്ദിച്ച് മടങ്ങിപ്പോകുവാൻ സമ്മതം തരണം.''

ഹനുമാന്റെ വാക്കുകൾ ആ കാമരൂപിണിയായ ലങ്കാശ്രീയെ അത്യധികം കോപിഷ്ഠയാക്കി. പരുഷാക്ഷരങ്ങളോടുകൂടി ഒന്നുകൂടി താക്കീതു ചെയ്തു:—

''എടോ ദുഷ്ടാ, അധമാ, എന്നെ വിജയിക്കാതെ, അസുരചക്രവത്തിയുടെ ഈ ലങ്കാരാജ്യത്തെ നിനക്കു് ഒരിക്കലും കാണുവാൻ സാധിക്കുമെന്നു് ആലോചിക്കേണ്ട.''

''ഹേ മംഗളസ്വരൂപിണി, ഈ പ്രദേശം വേഗമൊന്നു കണ്ടു് ഞാൻ വന്ന വഴിക്കുതന്നെ പൊയ്ക്കൊള്ളാം.''

ഹരിവിക്രമിയായ ഹനുമാൻ രാക്ഷസിയോടു് അപേക്ഷിച്ചു.

ലങ്കാലക്ഷ്മിയാകട്ടെ അതിഭയങ്കരമായൊന്നു് ഗജ്ജിച്ചു. കൈത്തലം പരത്തി വാനരേന്ദ്രനെ ഒന്നാഞ്ഞടിച്ചു. മഹാവീരനായ പവനാത്മജൻ ചീത്ത ശബ്ദത്തിൽ മുരണ്ടുകൊണ്ടു്, ഇടത്തെ കയ്യിന്റെ വിരലൊക്കെ ചുരുട്ടി, സ്ത്രീയാണ് മുന്നിൽ നില്ക്കുന്നതെന്നുള്ള ഓമ്മയോടെ അരിശപ്പെടാതെ ഒന്നിടിച്ചു. ആ വികൃതാനന അതുകൊണ്ടുതന്നെ വീണുകഴിഞ്ഞു. രാക്ഷസവംശമാണെങ്കിലും ഒരു സ്ത്രീയാണെന്ന കനിവു് മഹാപണ്ഡിതനായ ഹനുമാനുണ്ടായി.

ശ്രീലങ്കാലക്ഷ്മി അതിവിനീതയായി തൊണ്ടയിടറിക്കൊണ്ടു് കപീന്ദ്രനെ നോക്കി:—

"വീരനായ വാനരേന്ദ്ര, മഹാബാഹുവായ അങ്ങു് പ്രസാദിക്കണേ, രക്ഷിക്കണേ. സത്ത്വസമ്പന്നരായ മഹാബലവാന്മാർ, ധർമ്മത്തിൽ അടിയുറച്ചു് നില്ക്കുന്നവരാണു്. സൗമ്യനായ കപികേസരി, ലങ്കാനഗരി ഞാൻതന്നെയാണു്. അമേയവിക്രമനായ അവിടുന്നു് വിക്രമത്താൽ എന്നെ വിജയിച്ചു. സത്യമായ ചില കാര്യങ്ങൾ ഞാൻ പറയാം; കേൾക്കു. ഹരീശ്വരാ, വിധാതാവു് എനിക്കൊരു വരം കല്പിച്ചുതന്നിട്ടുണ്ടു്:—

"എന്നാണോ നിന്നെ ഒരു വാനരപ്രമുഖൻ ശക്തികൊണ്ടു് കീഴടക്കുന്നതു്, അന്നു് ഈ ലങ്കയിലെ രാക്ഷസന്മാർക്കു് ആപത്തു വന്നു എന്നു് മനസ്സിലാക്കണം."

ശാന്തനായ അവിടുന്നു് ഇന്നെന്നെ തോല്പിച്ചു. അതിനാൽ ആ കാലം എത്തിയെന്നതു് തീർച്ചയായി. ബ്രഹ്മാവു് അരുളിച്ചെയ്തതു് വെറുതെയാകുമോ? അവിടത്തെ മൊഴികൾക്കു് ഒരിക്കലും തെററു പററുകയില്ലല്ലൊ. ദുരാത്മാവായ രാക്ഷസപ്പെരുമാൾക്കും രാക്ഷസവംശത്തിന്നും, സീതാദേവി കാരണം വിനാശകാലം അടുത്തു കഴിഞ്ഞു. അതുകൊണ്ടു് ഹേ, കപികുഞ്ജരാ, അസുരനഗരിയിൽ യഥേഷ്ടം സഞ്ചരിച്ചു്, അവിടുന്നു് ഉദ്ദേശിച്ച കാര്യങ്ങൾ മുഴുവൻ നടത്തിക്കൊള്ളു. കപിവ്യാഘ്രമേ, ശാപംകൊണ്ടു് ഇടിവുവന്ന—രാവണപാലിതയായ ലങ്കയിൽ—കടന്നുചെന്നു് സതീരത്നമായ സീതാദേവിയെ തിരഞ്ഞുകൊള്ളു."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡത്തിലെ മൂന്നാംസർഗ്ഗം അവസാനിച്ചു.

---

## നാലാം സർഗ്ഗം. (ലങ്കാപുരീദർശനം)

സവിനയം പറഞ്ഞവാക്കുകൾ ആഞ്ജനേയരെ സന്തുഷ്ടനാക്കി. ഉത്തമനഗരദേവതയായ കാമരൂപിണി ലങ്കാലക്ഷ്മിയെ ശക്തികൊണ്ടിങ്ങനെ ജയിച്ച പ്ലവഗവരൻ, വാതില്ക്കൽക്കൂടിയല്ല പട്ടണത്തിലേക്കു് കടന്നതു്. കപിരാജാവായ സുഗ്രീവന്റെ ഹിതം ചെയ്യാനുദ്ദേശിച്ച ആ മഹാത്മാവു് മതിൽ ചാടി അകത്തേക്കു് ഇടത്തുകാൽവെച്ചാണു് പ്രവേശിച്ചതു്. അതു് മാററാരുടെ തലയിൽ ചവിട്ടിയതായിത്തീർന്നു.

സത്ത്വസമ്പന്നനായ പവനതനയൻ സന്ധ്യകഴിഞ്ഞ ഉടനെ അകത്തുകട ന്ന്, പൂവിതറിയ രാജപാതയിൽക്കൂടി, അഭിരമ്യമായ ലങ്കാപുരിക്കുനേരെ നടന്നു. പെരുമ്പറകളുടെ മന്ദ്രമധുരനാദം പൊട്ടിച്ചിരികളോടുകൂടി ഉയർന്നുകേൾക്കാം. വജ്രായുധത്തേക്കാൾ രമണീയമായ വജ്രരത്നനിർമ്മിത ശ്രീഗൃഹങ്ങളാൽ ആ നഗ രി ശോഭിച്ചു. താമരപ്പൂപോലേയും സ്വസ്തികചിഹ്നംപോലേയും ഉയർന്നുനില്ക്കു ന്ന വെൺമാളികകൾ, ധനധാന്യസമൃദ്ധങ്ങളായ കച്ചവട മന്ദിരങ്ങൾ, വിചിത്ര മാല്യങ്ങളാൽ തോരണം ചാർത്തിയലങ്കരിച്ച നക്ഷത്രഞ്ചരഗൃഹങ്ങൾ, ഇങ്ങിനെ മനോമോഹനങ്ങളായ വീഥികൾ ഓരോന്നോരോന്നായി, കപിരാജഹിതോദ്യത നായ ശ്രീഹനൂമാൻ രഘുവീരകാര്യാർത്ഥം നടന്നുകണ്ട് സന്തുഷ്ടനായിത്തീർന്നു. വിവിധാകൃതിയിലും രൂപത്തിലുമുള്ള ഭവനത്തിൽനിന്ന്, അതേപോലെയുള്ള മററൊന്നിലേക്ക്, അങ്ങിനെ ഓരോന്നോരോന്നായി പിന്നിട്ടു.

വമ്പരായ നിശാചരന്മാരുടെ ആലയങ്ങളിൽനിന്ന് ചിലമ്പൊലിയും, അരഞ്ഞാണിൻകിലുക്കവും, കോണി കയറിയിറങ്ങുന്ന ശബ്ദവും മുഴങ്ങുന്നു. സ്വർ ഗ്ഗത്തിൽ അപ്സരസ്ത്രീകളെന്നപോലെ അസുരവരമങ്കമാർ മദത്തോടെ ത്രിസ്വര ഭൂഷിതങ്ങളായ ഗാനങ്ങൾ ആലപിക്കുന്നു. എന്നാൽ ചില ദാനവനിലയങ്ങ ളിൽനിന്ന് കേൾക്കുന്നത് മന്ത്രജപങ്ങളാണ്. മററുചിലേടങ്ങളിൽ വേദോ ച്ചാരണം. അടുത്തുതന്നെ, ദശവദനാപദാനങ്ങളെ സ്തോത്രരൂപത്തിൽ കീർത്തനം ചെയ്ത് ആർക്കുന്ന അരക്കസമൂഹം. രാജവീഥികളിൽ നിറഞ്ഞുവഴിഞ്ഞു നില്ക്കു ത്തക്ക അസുരന്മാർ ചിലദിക്കിൽ. ദശഗ്രീവചാരന്മാർ, സൈന്യനിരകളുടെ ഇടയിലുണ്ട്. ദീക്ഷ വളർത്തിയ അസുരന്മാരുടെ ഇടയിൽതന്നെ മുണ്ഡനം ചെയ്തവരേയും കാണാം. ജടാഭാരത്തോടുകൂടിയവരും, മൃഗത്തോൽ ഉടുത്തവരും, ദർഭമുഷ്ടിഗ്രഹണരും, അഗ്നികുണ്ഡം ശസ്ത്രമാക്കിയവരും, കൂടം-മുൾത്തടി-ദണ്ഡം എന്നിവ ആയുധങ്ങളാക്കിയെടുത്തവരും, ഒററയായും കൂട്ടമായും നില്ക്കുന്നത് മാരുതി കണ്ടു.

ഒററക്കണ്ണന്മാർ-ഒരു ചെവി മാത്രമുള്ളവർ-മുല തൂങ്ങിയവർ-ഉദരം വലുതാ യി കിഴിഞ്ഞവർ-ചെരിഞ്ഞ മുഖത്തോടുകൂടിയവർ-അതിഘോരരൂപമുള്ളവർ മുണ്ട ന്മാർ-വിരൂപാംഗമുള്ളവർ-വില്ലെടുത്തവർ-ഖഡ്ഗധാരികൾ-വലിയ തടിയന്മാർ -ഏററവും മെലിഞ്ഞവർ-നീളംകൂടിയവർ-ഒത്ത ഉയരമുള്ളവർ-കാർമുകിൽമാല പോലെ കറുത്തവർ-മുണ്ടത്തവും കൂനമില്ലാത്തവർ-വിരൂപന്മാർ, അനേകം രൂപന്മാർ -അതിതേജസ്സിയന്നവർ-അതിസൌഭാഗ്യസ്വരൂപികൾ-കൊടിക്കാലും കൊടി യുമേന്തിയവർ- വിവിധായുധധാരികൾ-ശക്തിവൃക്ഷം എന്നിവയെടുത്തവർ-

പട്ടസം അശനി തുടങ്ങിയ നിശിതായുധങ്ങറം വഹിച്ചവർ-കവണക്കാർ-പാശ ധാരികറം-മാലകളണിഞ്ഞു്, കുറിക്കൂട്ടുകറം പൂശി, ആഭരണങ്ങളെല്ലാം ധരിച്ച് വിചിത്രവേഷമാൻ് യഥേഷ്ടം സഞ്ചരിക്കുന്നവർ-നിശിതങ്ങളായ ശൂലങ്ങ ളേയും വജ്രം തുടങ്ങിയ ആയുധങ്ങളേയുമെടുത്തു് നടക്കുന്ന അതിബലവാന്മാർ- ഇങ്ങിനെ വീഥികളെല്ലാം സമ്പൂർണ്ണങ്ങളായിരിക്കുന്നതു് ശ്രദ്ധിച്ചുനോക്കിക്കൊ ണ്ടു് അനിലാത്മജൻ മുന്നോട്ടു നടന്നു.

പൌലസ്ത്യനന്ദനനായ രാവണൻ ലങ്കാരാജ്യത്തിന്റെ മദ്ധ്യത്തിൽ കാവലി നായി, ധീരന്മാരായ പതിനായിരം പടകളെയാണ് നിർത്തിയിട്ടുള്ളതു്. ത്രികൂ ടപർവ്വതത്തിന്റെ മുകളിൽ ജാജ്വല്യമാനമായിക്കാണുന്ന അസുരനഗരിയിൽ, വലിയവലിയ പൊൻകമാനങ്ങളോടുകൂടിയ ഉന്നത മതിൽക്കെട്ടുകളും, വെൺതാമ രപ്പൂക്കറം നിറഞ്ഞ അഗാധകിടങ്ങുകളും, ചൂഴ്ന്ന അസുരേന്ദ്രഭവനം, ദേവനഗരി യെപ്പോലെ ദിവ്യനാദാനുനാദിയായും, അശ്വങ്ങളുടെ ചെനയ്ക്കൽ ആഭരണസമൂ ഹങ്ങളുടെ ശിഞ്ജിതങ്ങറം എന്നിവകൊണ്ടു് ശ്രേഷ്ഠമായും, രഥം വിമാനം തുട ങ്ങിയ വാഹനനിരകളും ഉത്തമതുരംഗങ്ങളും വെൺമേഘതുല്യമായ നാല്ക്കൊമ്പനാ നകളും മിന്നിത്തിളങ്ങുന്ന കോപ്പുകളോടുകൂടിയ പിടിയാനകളും നിറഞ്ഞതായും മദിച്ച പക്ഷിമൃഗാദികളോടു ചേർന്നതായും, മഹാവീരന്മാരായ ആയിരമായിരം നിശാചരഭടന്മാർ കാവൽ നില്ക്കുന്നതായും, ദേവേന്ദ്രമണിനിലയംപോലെ ശോഭി ക്കുന്നതുമായ രാവണപ്പെരുമാളുടെ നഗരിയിലേക്കു് മഹാകപീശ്വരൻ പ്രവേശി ച്ചു. വെട്ടിത്തിളങ്ങുന്ന സ്വർണ്ണത്തൂണുകളിൽ മുത്തുകറം പതിച്ചതും, ചന്ദനം, അകിൽ തുടങ്ങിയ ദ്രവ്യങ്ങളുടെ പരിമളം പരന്നതുമായ അന്തഃപുരത്തിലേക്കു് ഏററവും സാമർത്ഥ്യത്തോടെ വായുനന്ദനൻ കടന്നു.

ഇങ്ങനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം നാലാംസർഗ്ഗം അവസാനിച്ചു.

---

## അഞ്ചാംസർഗ്ഗം (ലങ്കാസഞ്ചാരം)

പശുസമൂഹത്തിൽ മേയുന്ന മദവൃഷഭംപോലെ, നിർമ്മലാംബരത്തിൽ താരാ നികരമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന പൂർണ്ണചന്ദ്രൻ പാലൊളികിരണങ്ങളെ വാരി വിതറുന്നതു്, അമേയബുദ്ധിമാനായ ഹനുമാൻ കണ്ടു. പാർത്തട്ടിലെ പാപ ങ്ങളെല്ലാം നശിപ്പിക്കുന്നവൻ- അപാരസാഗരത്തിന്നു് വേലിയേററമേകുന്ന

വൻ- പ്രപഞ്ചത്തിലുള്ള സകലജീവജാലങ്ങൾക്കും തേജസ്സേകുന്നവൻ- ആകാശമാകുന്ന അങ്കണത്തിൽ സ്വച്ഛന്ദം ലാത്തുന്നവൻ- മുഴുവാർതിങ്കൾ വിരാജിക്കുന്നതു് വാനരേശ്വരൻ നോക്കി.

പാരിടത്തിലുള്ള മണിമന്ദിരങ്ങളിൽ, സായംസന്ധ്യാസമയത്തു് നിസ്സീമവാരിധികളിൽ, നിർമ്മലജലത്തിലെ വികസിച്ചസരോജങ്ങളിൽ, സുമനോമോഹനമായൊരു തേജസ്സു് പ്രകാശിക്കുക പതിവുണ്ടല്ലൊ. ആ ശോഭാസമൂഹമൊന്നിച്ചു് ചന്ദ്രമണ്ഡലത്തിൽ വിളങ്ങിത്തുടങ്ങി. തൂവെള്ളിക്കൂട്ടിലെ രാജഹംസംപോലെ, മദഗജമേറിയ മഹാശൂരനെപ്പോലെ, മുഴുമതിബിംബം നഭോമണ്ഡലത്തിൽ പ്രശോഭിച്ചു.

ഹിമാംബുബിന്ദുക്കളാകുന്ന ചളിയെല്ലാം നീങ്ങി, ശ്രേഷ്ഠനക്ഷത്രങ്ങളുടെ ചേർച്ചകൊണ്ടു് മങ്ങലെല്ലാംപോയി, ശോഭത്തികവിനാൽ കളങ്കംകൂടി ഭംഗിയായിമാറിയ ശശാങ്കഭഗവാൻ വിരാജിച്ചു. പാറപ്പുറത്തു് സസുഖമിരിക്കുന്ന മൃഗേന്ദ്രനെപ്പോലെ, വലിയൊരു യുദ്ധത്തിൽ വിജയം വരിച്ച ഗജേന്ദ്രനെപ്പോലെ നല്ലൊരു സാമ്രാജ്യം സ്വാധീനത്തിലെത്തിയ നരേന്ദ്രനെപ്പോലെ, വിഹായസ്സിന്റെ മദ്ധ്യത്തിൽ ഏണാങ്കൻ പരിലസിച്ചു. ഉദയത്താൽതന്നെ അന്ധകാരമകററി, മാംസാശനരായ നിശാചരന്മാക്കു് ബലമിയററി, ഒന്നിച്ചുചേൎന്ന വധൂവരന്മാരുടെ ദുഃഖമകററി, വിണ്ണിന്നാകെ മഹാതേജസ്സേററിയ വാർമതിവാനിടത്തിൽ വിലസി. കർണ്ണാനന്ദകരമായ വീണാനാദം പലസ്ഥലത്തുനിന്നും മുഴങ്ങി. വല്ലഭന്മാരോടുകൂടി വനിതാമണികൾ നിദ്രാവശഗരായി; നക്തഞ്ചരന്മാർ, ഏറ്റവും ഭീകരമായും അത്ഭുതമായും തിളങ്ങുന്ന ആ നിശയിൽ ക്രീഡാവിനോദത്തിന്നൊരുങ്ങി. ഐശ്വര്യസമൃദ്ധമായ ആലയങ്ങളിൽ മത്തമാതംഗങ്ങൾ; തൻേറടമില്ലാത്തമട്ടിൽ തുള്ളിക്കളിക്കുന്ന അശ്വസമൂഹങ്ങൾ; ഉത്തമങ്ങളായ രഥപംക്തികൾ എന്നിവ നിറഞ്ഞു് ശോഭിക്കുന്നതു് ബുദ്ധിമാനായ പവനതനയൻ കണ്ടു.

ചില മന്ദിരങ്ങളിൽ പരിഹാസവാക്കുകൾ വീണ്ടും വീണ്ടും അന്യോന്യം പറഞ്ഞു് പൊട്ടിച്ചിരിച്ചു് രസിക്കുന്നു. വേറെചിലതിൽ പരിഘതുല്യബാഹുക്കൾ പരസ്പരം കോർത്തുപിടിക്കുന്നു. മദമാന്ദ്യംകൊണ്ടു് പേപിടിച്ചപോലെയുള്ള വാക്കുകളാണു് മററുചിലേടങ്ങളിൽ അങ്ങോട്ടുമിങ്ങോട്ടും ഉപയോഗിക്കുന്നതു്. സ്വസ്വഹൃദയവികാരങ്ങൾ വ്യക്തമാക്കുന്ന ഭാവത്തോടെ ചില അരക്കന്മാർ കാമിനികളുടെ അടുത്തേക്കു് എത്തുന്നു. പലതരത്തിലുള്ള വേഷഭൂഷാദികളാൽ വേറെചിലർ മോടികൂട്ടുന്നു. ചിലഅസുരശ്രേഷ്ഠന്മാർ കനത്തവില്ലുകൾ ആഞ്ഞു

വലിക്കുന്നു. തരുണീരത്നങ്ങളിൽ ചിലർ ഉത്തമകുറിക്കൂട്ടുകൾ പൂശി നിദ്രചെയ്യുമ്പോൾ; മററചിലർ അത്യുത്സാഹത്തോടെ പലതുംപറഞ്ഞ് ചിരിക്കുന്നു. വേറെ ചിലർ ഏററവും ക്ഷോഭിച്ചുകൊണ്ട് ദീർഘനിശ്വാസമിടുന്നു.

ഉഗ്രസർപ്പങ്ങൾ ചീറുന്ന കയമെന്നപോലെ, പ്രൗഢങ്ങളായ മദയാനകൾ സംപൂജ്യരായ ഉത്തമജനങ്ങൾ, അമിതശക്തരായ വീരപ്പടകൾ, എന്നിവരാൽ ലങ്കാനഗരി പ്രശോഭിച്ചു. അമേയബുദ്ധിമാന്മാർ, മധുരസംഭാഷണം ചെയ്യുന്നവർ, ലോകോത്തമരായ ആസ്തികന്മാർ, കേൾക്കുവാൻതന്നെ സുഖമുള്ള പേരുള്ളവർ, ഇങ്ങിനെ യാതുധാനന്മാരാൽ ആ നഗരി പൂർണ്ണമായിരുന്നത് ഹനൂമാൻ കണ്ടു. സുന്ദരരൂപമുള്ള ചിലർ കപീന്ദ്രന്ന് സന്തോഷത്തെ വളർത്തി. സത്ഗുണസമ്പന്നരായ ചില ദാനവപ്രമുഖന്മാർ, അതിന്നർഹമായ സൌഭാഗ്യമൊത്തവരുമാണ്. ചുററം ഒളിവീശത്തക്ക സുന്ദരീരത്നങ്ങൾ ധാരാളമുള്ളപ്പോൾ വൈരൂപ്യത്തിൻെറ പരമകാഷ്ഠയിലെത്തിയവരും ഇടയ്ക്കിടയ്ക്കുണ്ട്. ഉത്തമവസതികളിൽ, ശ്രേഷ്ഠഗുണങ്ങൾ—മന:സംശുദ്ധി—എന്നിവയൊത്ത കാമിനികൾ പാനത്തിലും കാന്തന്മാരിലും രമിച്ചുകൊണ്ട് താരകങ്ങളുദിച്ചുയരുന്നതുപോലെ പ്രശോഭിക്കുന്നത് മാരുതി കണ്ടു. സത്കുലജാതകളായ ഉത്തമനാരികളെപ്പോലെ, ലജ്ജാവിനയശ്രീയാന്ന സുന്ദരീരത്നങ്ങൾ, ഉരവിൽ സകുതുകം കമിതാക്കന്മാരെ ഗാഢാലിംഗനംചെയ്ത്, കുസുമാവൃതങ്ങളായ പെൺകിളികളെപ്പോലെ, ചില ഭവനങ്ങളിൽ വിളങ്ങുന്നു.

ധാർമ്മികമായി യഥാവിധി വിവാഹം കഴിഞ്ഞ മാനിനികൾ സോല്ലാസം പ്രിയതമൻെറ അങ്കതലങ്ങളിൽ സ്മരബാധിതകളായിരിക്കുന്നത്, ചില മണിമാളികകളിൽ ആ ബുദ്ധിമാൻ കണ്ടു. കനകലതപോലെയുള്ള ഉത്തമാംഗനകൾ, ശരീരാവരണമില്ലാതെ ഗൃഹാന്തർഭാഗങ്ങളിൽ സോത്സാഹം നടക്കുന്നു. ഭർത്തൃവിയോഗത്താൽ ചന്ദ്രബിംബംപോലെ വിളർത്തവരേയും ചിലയിടങ്ങളിൽ കാണാം. കണ്ണുകൾക്കിമ്പമേകുന്ന വർണ്ണമുള്ള തന്വികളും ലങ്കാനഗരിയിലുണ്ട്. മധുരാംഗികളായ ചില തരുണികൾ, അഭീഷ്ടപുരുഷനെ പ്രാപിക്കുന്നതും ഹനൂമാൻ കണ്ടു. ഏററവും സൌന്ദര്യമിയന്ന രാക്ഷസപ്പെൺകൊടിമാർ അതിസന്തുഷ്ടരായി വസിക്കുന്ന ഗൃഹങ്ങളേയും വായുപുത്രൻ പിന്നിട്ടു. ഇടതൂർന്ന് നീണ്ട് ചുരുണ്ടകേശങ്ങളോടുകൂടിയ വിശാലനേത്രകൾ, പൂർണ്ണചന്ദ്രസുന്ദരവദനകൾ, ഇടിമിന്നൽപോലെ വെട്ടിത്തിളങ്ങുന്ന ആഭരണങ്ങളണിഞ്ഞവർ, ഇങ്ങിനെ ശോഭനാംഗികളെ പലരേയും കണ്ടുവെങ്കിലും, ദുഃഖനിമഗ്നയായി, ഉത്തമരാജവംശജാതയായി, കൃശഗാത്രിയായി, തൻെറ ഹൃദയത്തിൽ പ്രതിഷ്ഠിതയായ ദേവിയെ മാത്രം കാണുന്നില്ല.

ജീവിതപന്ഥാവിൽ ധർമ്മച്യുതിയൊരിക്കലും പററാത്തവരം, ശ്രീരാമചന്ദ്രസ്വാമിയെ കാണ്മവാൻ അത്യാഗ്രഹത്തോടെ വസിക്കുന്നവരം, ഭർത്തൃവിരഹത്താൽ അനംഗപീഡിത, കാരുണ്യവാരിധിയായ കാന്തൻെറ ഹൃദയത്തിൽ സുപ്രതിഷ്ഠിതയായവരം, ഉത്തമസ്ത്രീരത്നങ്ങളിൽ അഗ്രഗണ്യ, വിയോഗതാപത്താൽ ഗദ്ഗദകണ്ഠ, ശ്രീരാമദേവൻെറ തൃക്കരങ്ങൾകൊണ്ടു് അണിയിച്ച മാംഗല്യസൂത്രത്താൽ ജാജ്വല്യമാന, നൽപ്പീലിയോടും കളകളനാദത്തോടും വനമദ്ധ്യത്തിലാടുന്ന പെൺമയിൽപോലെ, ചളിപുരണ്ട കാഞ്ചനരേഖപോലെ, ഉഷ്ണോട്ടുകൂടിയുണങ്ങിയ ശരവ്രണംപോലെ, കാറററു് ഉലയുന്ന മേഘജാലംപോലെ, രാവണനഗരിയിലധിവസിക്കുന്ന ദേവിയെ—ആശ്രിതന്മാരുടെ കല്പകവൃക്ഷമായ നരേന്ദ്രൻ ശ്രീരഘുവരസഹധർമ്മിണിയെ—മാത്രം കാണുന്നില്ല. കപീശ്വരന്റെ ഹൃദയത്തിൽ അഴലലകൾ അടിച്ചുകയറി, നിറഞ്ഞുവഴിഞ്ഞു്; മയക്കമൊന്നു വന്നെപ്പോലെയായി.

ഇങ്ങനെ ആർഷമായ ശ്രീമദ്രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം അഞ്ചാംസർഗ്ഗം അവസാനിച്ചു.

---

## ആറാംസർഗ്ഗം (ദശഗ്രീവാലയപ്രവേശം)

കാമരൂപിയായ കാററിൻമകൻ, മണിമാളികകളിലെല്ലാം അനായാസമായി കഴിയുന്നിടത്തോളം ശ്രദ്ധവെച്ചു് അന്വേഷിച്ചു. അതിലാഘവത്തോടെത്തന്നെ അസുരേന്ദ്രഭവനത്തിലേക്കു് എത്തിച്ചേർന്നു. ആദിത്യശോഭയാന്ന അത്യുന്നതങ്ങളായ പൊൻമതിലുകൾ നാലുപുറവുമുണ്ടു്. വൻകാട്ടിലെ സിംഹങ്ങളെപ്പോലെയുള്ള ഉഗ്രരാക്ഷസന്മാർ കാത്തുരക്ഷിക്കുന്ന രാജധാനിയെ, കപികുഞ്ജരനായ ഹനുമാൻ നോക്കിക്കൊണ്ടു് മുന്നോട്ടടുത്തു. നല്ലവെള്ളിയിൽ തീർത്ത പൊന്നണിത്തോരണങ്ങൾ; മിന്നിത്തിളങ്ങുന്ന പടികൾ; പലതരത്തിലുമുള്ള മതിൽക്കെട്ടുകൾ; വീരന്മാരായ പാപ്പാന്മാർ ഏറിയിരിക്കുന്ന ഉത്തമഗജങ്ങൾ; തേരിൽ പൂട്ടുന്ന അവാര്യങ്ങളായ അശ്വരത്നങ്ങൾ; പുലി—സിംഹം—എന്നിവയുടെ മൃഗത്തോലുകൾകൊണ്ടുമൂടി, മേഘദുന്ദുഭിസ്വനം മുഴക്കുന്ന, സ്വർണ്ണം വെള്ളി എന്നിവകൊണ്ടു നിർമ്മിച്ച തേരുകൾ; ഐശ്വര്യയുതങ്ങളായ നാനാരത്നങ്ങളാലും ശ്രേഷ്ഠങ്ങളായ ഭാജനങ്ങളാലും, സിംഹാസനങ്ങളാലും നിറഞ്ഞു്, മഹാരഥന്മാർ വസിക്കുന്ന മണിമന്ദിരങ്ങൾ; മാഹാത്മ്യമേറിയ മൃഗപക്ഷിഗണങ്ങളാൽ കണ്ണും കരളും കക്കുന്ന ആയിരമായിരം ആലയങ്ങൾ; അഭ്യാസമുറകളെല്ലാം പയററി

ത്തെളിഞ്ഞ കാവൽക്കാരായ രാക്ഷസപ്പടകളും; സ്വച്ഛന്ദം സോല്ലാസം സഞ്ചരി
ക്കുന്ന സുന്ദരീരത്നങ്ങളും; സന്തുഷ്ടകളായ മാനിനീമണികളൊന്നിച്ചിരുന്ന്
ആനന്ദിക്കുന്ന അസുരേന്ദ്ര സമൂഹങ്ങളും; അലയാഴിയുടെ അലർച്ചപോലെ ആഭര
ണങ്ങളുടെ ഝണഝണനാദങ്ങളും; ഏതു ഭാഗത്തുനോക്കിയാലും സുവ്യക്തമായി
മനസ്സിലാകത്തക്ക രാജചിഹ്നങ്ങളും; സർവ്വത്ര, ഏററവും നല്ല അകിൽ ചന്ദനം
എന്നിവയുടെ നറുമണങ്ങളും; കൊടുംകാട്ടിലെ വൻകേസരികളെപ്പോലെ ഉദാര
രായ രാക്ഷസശ്രേഷ്ഠന്മാർ; മൃദംഗം-ശംഖ്-പടഹം-എന്നിവയുടെ ശ്രവണാമൃത
നാദങ്ങളും; ഇങ്ങിനെ അവർണ്ണ്യമായ രാവണരാജധാനി, എന്നുമെന്നും പൌർണ്ണമി
ദിനംപോലെ പൂജനീയമാണ്. മഹാസാഗരംപോലെ ഇരമ്പുന്നതും അതുപോലെ
ത്തന്നെ ഗംഭീരവുമാണ്. മഹാരത്നവിരചിതങ്ങളായ കോപ്പുകളും മഹാരത്ന
ങ്ങളും നിറഞ്ഞതാണ്.

ഇങ്ങിനെ മഹാത്മ്യമേറിയ ഗജങ്ങളും-അശ്വങ്ങളും-രഥങ്ങളുംഎന്നിവയാൽ
പരിപൂർണ്ണമായ ലക്ഷണമൊത്ത ദശാനന ഭവനം, ലങ്കാനഗരത്തിന്നുതന്നെ ഒരല
ങ്കാരമാണെന്ന് മഹാകപീശ്വരന്ന് തോന്നി.

നക്തഞ്ചരചക്രവർത്തിയുടെ കൊട്ടാരം പട്ടണത്തിന്റെ ഹൃദയഭാഗത്ത്
വിളങ്ങുന്നു. സചിവന്മാർ, സേനാപതിമാർ തുടങ്ങിയവരുടെ ആലയങ്ങളും
അർഹതക്കനുസരിച്ച് ചുററും ഉയർന്നു നിൽക്കുന്നു. പുഷ്പപൂർണ്ണങ്ങളായ ആരാമ
ങ്ങളും, സുന്ദരമന്ദിരങ്ങളും ഇവയിൽ ഓരോന്നിലും ഹനുമാൻ നിർഭയം സഞ്ച
രിച്ചു.

വായുവേഗമുള്ള ആഞ്ജനേയർ പ്രഹസ്തഗൃഹത്തിൽ ചാടിക്കടന്ന് പരി
ശോധിച്ച് മഹാപാർശ്വവേശ്മത്തിലേക്ക് മനോവേഗത്തിലെത്തി. ദേവിയെ
അന്വേഷിച്ചുകൊണ്ട് വാനരവീരൻ, കരിങ്കാറുപോലെയുള്ള കുംഭകർണ്ണഭവനത്തി
ലും തുടർന്ന് വിഭീഷണ നിലയത്തിലുമെത്തി. പിന്നീട്, മഹോദരൻ-വിരൂ
പാക്ഷൻ-വിദ്യുജ്ജിഹ്വൻ-വിദ്യുന്മാലി-വജ്രദംഷ്ട്രൻ-ശുകൻ-ബുദ്ധിമാനായ
സാരണൻ-ഇന്ദ്രജിത്ത് - രശ്മികേതു-ജംബുമാലി-സുമാലി - സൂര്യശത്രു-വജ്രകാ
യൻ-ധൂമ്രാക്ഷൻ-സമ്പാതി-വിദ്യുദ്രൂപൻ-ഭീമൻ-ഘനൻ-വിഘനൻ-ശുകനാ
സൻ-വക്രൻ-ശഠൻ-വികടൻ-ഹ്രസ്വകർണ്ണൻ - ദംഷ്ട്രൻ - രോമശൻ - സാദി -
യുദ്ധോന്മത്തൻ - മത്തൻ - ധ്വജഗ്രീവൻ- ഇന്ദ്രജിഹ്വൻ - ഹസ്തി
മുഖൻ-കരാളൻ-പിശാചൻ-ശോണിതാക്ഷൻ-തുടങ്ങിയ അസുരവസുരന്മാരുടെ-
ദശകന്ധരന്റെ വിശ്വസ്തന്മാരുടെ-ഭവനങ്ങളിൽ, പവനാത്മജനായ ശ്രീരാമ

ദ്ദൂതൻ സീതാദേവിയെ തിരഞ്ഞു് ചാടിക്കടന്നു. ഭംഗിയേറിയ വസതികൾ സമ്പൽസമൃദ്ധമായിരിക്കുന്നതു്, അനശ്വരയശസ്വിയായ ഹരിപുംഗവൻ കണ്ടു.

നാലുപുറവുമുള്ള ഗൃഹങ്ങളിലെല്ലാം കടന്നു് ക്രമത്തിൽ അസുരേശ്വരന്റെ അരമനയിലെത്തിച്ചേർന്നു. വികൃതാക്ഷികളായ നിശാചരിമാർ ഊഴമിട്ടു് കാക്കുകയാണു്, നിദ്രാവശഗനായ രാവണനെ. ശൂലം–മുൾത്തടി–തോമരം തുടങ്ങിയ നിശിതായുധങ്ങളേന്തിയ സേനകൾ ജാഗ്രതയോടെ അങ്ങിങ്ങു നടക്കുന്നതു് ആ കപികേസരി കണ്ടു. ക്രൂരന്മാരായ രാക്ഷസന്മാർ, ഉഗ്രങ്ങളായ പലവിധത്തിലുള്ള ശസ്ത്രാസ്ത്രങ്ങൾ വഹിച്ചു് ഉന്മേഷത്തോടെ കാത്തുകൊണ്ടിരിക്കുന്നു. അതിശീഘ്രഗാമികളായ ശ്വേതവർണ്ണാശ്വങ്ങളെ അനേകം കെട്ടിയിരിക്കുന്നു. ശത്രുക്കളായി വരുന്ന ഗജങ്ങളെ ചതച്ചരയ്ക്കത്തക്ക കെൽപ്പും വലുപ്പവുമുള്ള ആനകൾ, ആനപ്പാവഭ്യസിച്ചിട്ടുള്ള പാപ്പാന്മാർ, യുദ്ധങ്ങളിൽ ഐരാവതതുല്യങ്ങളായ നാല്ക്കൊമ്പന്മാർ, വർഷിക്കുന്ന കാർകൊണ്ടൽപോലെയും, ജലമയമായ പർവ്വതശിഖരംപോലെയും, ഇടിനാദതുല്യം അലറിക്കൊണ്ടു്, പൊന്നിൻകോപ്പുകളാൽ ബാലാദിത്യശോഭയോടെ ആയിരക്കണക്കിൽ നില്ക്കുന്നതു് അത്ഭുതത്തോടെ ഹനുമാൻ കണ്ടു. അടരിൽ അജയ്യങ്ങളാണവയെന്നു് ആഞ്ജനേയക്കു് മനസ്സിലായി.

ദുർദ്ധർഷരായ സൈന്യനിവഹങ്ങളാണു് രാവണനികേതനത്തിൽ ഉള്ളതു്. പലതരത്തിലുള്ള പല്ലക്കുകൾ, അവിടെ നിരന്നുകാണാം. വിചിത്രങ്ങളായ വള്ളിക്കുടിലുകൾ, ചിത്രശാലാമന്ദിരങ്ങൾ, പലവിധത്തിലുള്ള ക്രീഡാഗൃഹങ്ങൾ, ദാരുപർവ്വതങ്ങൾ, രതിമന്ദിരങ്ങൾ, ദീനന്മാർക്കു് വിശ്രമിക്കാനുള്ള മനോഹരഹർമ്മ്യങ്ങൾ, തുടങ്ങിയവ രാവണന്റെ അരമനയിൽ സശ്രദ്ധം നോക്കുന്ന ഹനുമാൻ കണ്ടു. മന്ദരപർവ്വതതുല്യമായ മഹാഭവനത്തിൽ ഉയർന്നു നില്ക്കുന്ന കൊടിമരങ്ങൾ, അനേകമനേകം മയിൽക്കൂട്ടുകൾ എന്നിവ നിറഞ്ഞിരിക്കുന്നു. അനന്തമൂല്യരത്നങ്ങൾ–എണ്ണിയാലവസാനിക്കാത്ത നിധിസമൂഹങ്ങൾ–തുടങ്ങിയവയാൽ, ധനനാഥനായ കുബേരരാജധാനിക്കു തുല്യവും, ധീരപുരുഷകർമ്മങ്ങൾക്കു് കേന്ദ്രവുമാണു്, നവരത്നശോഭിതവും രാക്ഷസചക്രവർത്തിയുടെ തേജസ്സുകൊണ്ടു് ജാജ്വല്യമാനവുമായ ആ അരമന.

തനിത്തങ്കംകൊണ്ടു് നിർമ്മിച്ച പള്ളിക്കട്ടിലുകളും സിംഹാസനങ്ങളും കൊണ്ടു്, അരുണകിരണജാലത്തോടുകൂടിയ ബാലരവിപോലെ ആ കൊട്ടാരം

പ്രശോഭിക്കുന്നു. ഉത്തമങ്ങളായ പാത്രങ്ങൾ സമൃദ്ധങ്ങളായി അവിടെയുണ്ട്. മധുകൊണ്ട് ഭൂമിയിൽ കനകരത്നവിരചിതങ്ങളായ ചഷകങ്ങൾ ചിന്നിച്ചിതറിക്കിടക്കുന്നു. കുബേരഭവനംപോലെ രമ്യവും വിശാലവുമായ പ്രാസാദങ്ങളിൽ നിന്നു് കാൽച്ചിലങ്കകളുടേയും അരഞ്ഞാണുകളുടേയും ധ്വണത്കാരം, മൃദംഗതാളത്തിന്നു് കൊഴുപ്പുകൂട്ടുന്നു. മതിൽക്കെട്ടിന്നകമെല്ലാം സ്ത്രീരത്നങ്ങൾ നിറഞ്ഞിരിക്കുന്നു. ഇങ്ങിനെ അനിർവ്വചനീയമായ രാവണമന്ദിരത്തിലേക്കു് മാരുതി, ശ്രീരാമചന്ദ്രനെ ഹൃദയത്തിൽ അചഞ്ചലമായി പ്രതിഷ്ഠിച്ചു് പ്രവേശിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം ആറാംസർഗ്ഗം അവസാനിച്ചു.

---

## ഏഴാം സർഗ്ഗം. (പുഷ്പകവിമാനദർശനം)

മഹാസത്വസമ്പന്നനായ മാരുതി അവിടെയിരുന്നു് ചുററും സശ്രദ്ധം കണ്ണോടിച്ചു. വർഷാരംഭത്തിലെ ഇടിമിന്നൽ തൊഴുന്ന വൈഡൂര്യരത്നങ്ങളാലും മിന്നിത്തിളങ്ങുന്ന കനക ജാലങ്ങളാലും, അനേകം മനോഹരഹർമ്മ്യങ്ങൾ പ്രശോഭിക്കുന്നു. നയനാനന്ദമേകുന്ന പല പല പക്ഷികൾ കളകളനാദമുതിക്കുന്നു. ഓരോഗൃഹത്തിലും, ശംഖ്–ആയുധം–ചാപം–എന്നിവയ്ക്കു് വിശാലശാലകളുണ്ടു്. ഏററവും മികച്ച ഭവനങ്ങളിൽ എല്ലാം വിസ്തൃതങ്ങളായ സുന്ദരചന്ദ്രശാലകളേയും ഹരീന്ദ്രൻ കണ്ടു. പൌലസ്ത്യനന്ദനനായ ദശവദനൻ സ്വശക്തികൊണ്ടു് സമ്പാദിച്ച, ദേവാസുരപൂജിതങ്ങളും ദോഷവിഹീനങ്ങളുമായ ലോകോത്തരവിഭവങ്ങൾ അനേകമനേകം അവിടെ നിറഞ്ഞുകിടക്കുന്നു. അസാമാന്യങ്ങളായ അവയുടെ സാന്നിദ്ധ്യംകൊണ്ടു് സർവ്വഗുണസമ്പൂർണ്ണങ്ങളാണു് മയനിർമ്മിതമായ ലങ്കാധിപമന്ദിരങ്ങളെല്ലാം തന്നെ.

ദശാസ്യാരമന കാഞ്ചനരത്നങ്ങളെക്കൊണ്ടുമാത്രം നിർമ്മിച്ചിരിക്കുന്നു. അസുരേന്ദ്ര വീര്യത്തിന്നു് യോജിച്ച ആ ഉത്തമഗൃഹം അതുല്യമായി വിളങ്ങുന്നതു്, പവനാത്മജൻ വിടന്ന കണ്ണുകളോടെ കണ്ടു. വിലമതിക്കാൻ കഴിയാത്ത രത്നങ്ങളുടെ ഉജ്ജ്വലകാന്തികൊണ്ടു്, അമരാവതിതന്നെ പാരിടത്തിൽ പൊട്ടി വീണതുപോലെ, വിവിധ വൃക്ഷങ്ങളുടെ വിചിത്രവർണ്ണ കുസുമങ്ങൾ വിരിച്ചതിൽ രേണുജാലാവൃതമായ അദ്രിശിഖരം വീണു കിടക്കുന്നതുപോലെ, ഉത്തമസ്ത്രീരത്നങ്ങളാൽ സദാസേവ്യമാനമായി, വിദ്യുത്സമാലിംഗിതമായ അംബുധരമെന്ന

പോലെ, അംബരതലത്തിൽ രാജഹംസങ്ങൾ വഹിക്കുന്ന വിമാനംപോലെ, കലാമൂല്യമെഴുന്ന പണികളെക്കൊണ്ടു് ഭാസമാനമായിരിക്കുന്ന പുഷ്പകം എന്ന മഹാവിമാനം കപീശ്വരൻ കണ്ടു. ഉത്തമധാതുദ്രവ്യങ്ങളണിഞ്ഞ ഗിരിശൃംഗം പോലെ, ഗ്രഹനക്ഷത്രാദികളാൽ പരിശോഭിതമായ ആകാശംപോലെ, നവരത്ന നിർമ്മിതങ്ങളായ ചിത്രപ്പണികളെക്കൊണ്ടു് വിരാജിക്കുന്നതാണു് ആ വിമാനരത്നം.

കലപവൃതങ്ങളോടുകൂടിയ പാത്തട്ടു്, മാമരാവൃതങ്ങളായ മഹാശൈലങ്ങൾ, വിവിധ പുഷ്പാകീർണ്ണങ്ങളായ വൃക്ഷങ്ങൾ, ഇതളുകളും അല്ലികളും നിറഞ്ഞു നില്ക്കുന്ന കുസുമങ്ങൾ, എന്നിവയെ അതികമനീയമായി കൊത്തിയുണ്ടാക്കിയതാണു് വിമാനത്തിന്റെ ഒരു ഭാഗം. പാണ്ഡുരവർണ്ണത്തിൽ പ്രശോഭിക്കുന്ന ഉത്തമഗേഹങ്ങൾ, വികസിച്ച താമരപ്പൂക്കളോടുകൂടിയ സരസ്സുകൾ, മന്ദപവനനാൽ ചാഞ്ചാടുന്നപോലെ തോന്നുന്ന കേസരങ്ങളോടുകൂടിയ പുഷ്പങ്ങൾ, ചുററുപാടും അഭിരാമമായ അരണ്യങ്ങൾ, ഇത്തരത്തിലുള്ള ചിത്രപ്പണികളാണു്, പുഷ്പകവിമാനത്തിന്റെ അടുത്ത ഭാഗത്തിൽ.

അദ്വിതീയമായ ആ വാഹനരത്നം, അതിരിക്കുന്ന സുവർണ്ണശാലയെ മാത്രമല്ല, ചുററുമുള്ള സുമന്ദിരവൃന്ദങ്ങളെക്കൂടി സ്വതേജസ്സുകൊണ്ടു് പതിന്മടങ്ങു് ശോഭിപ്പിക്കുന്നു. വൈഡൂര്യരത്നങ്ങളെക്കൊണ്ടും, പവിഴം വെള്ളി എന്നിവയെക്കൊണ്ടും നിർമ്മിച്ച പക്ഷി സമൂഹങ്ങളും വിചിത്രവർണ്ണരത്നങ്ങളാൽ സജീവങ്ങളായി നില്ക്കുന്നതുപോലെ വിരചിച്ച അശ്വങ്ങളും പന്നഗങ്ങളും, മഹാവിമാനത്തിന്നു് മാഹാത്മ്യമേററുന്നു. പൊൻനിറമാന്ന പവിഴരത്നച്ചിറകോടുകൂടിയ പക്ഷികൾ, ഇണകളുടെ സമീപത്തിൽ നില്ക്കുന്നതു് കാമദേവസുഹൃത്തുക്കളെപ്പോലെയാണു്. അതു കാണുന്നവരുടെ ഹൃദയം വികാരതരളിതമാകാതിരിക്കയില്ല. ചിറകുവിടർത്തി നിൽക്കുന്ന അവ അത്രമാത്രം സുമുഖങ്ങളും സജീവതുല്യങ്ങളുമാണു്.

മനോമോഹനമായൊരു പൊയ്ക. അതിലെ നളിനങ്ങൾ തുമ്പിക്കയ്യിലെടുത്തു് ഉയർത്തി അർച്ചിക്കാനൊരുങ്ങി നിൽക്കുന്ന ആനകൾ രണ്ടുഭാഗത്തിൽ. കനകത്താമരയിൽ, വികസിച്ച പത്മങ്ങളേന്തി നിൽക്കുന്ന മഹാലക്ഷ്മി മദ്ധ്യത്തിൽ! കപീശ്വരൻ വീണ്ടും വീണ്ടും ആ കലാരൂപത്തെ വൈകുണ്ഠേശ്വരവക്ഷഃസ്ഥലദേവീവിഗ്രഹത്തെ–നോക്കി. ‘വെറുമൊരു ചിത്രം മാത്രമല്ലതു’’ ഹനൂമാന്റെ ഹൃദയം പറഞ്ഞു.

ഇങ്ങിനെ അത്യത്ഭുതജനകവും ഉത്തമോത്തമവുമായ ആ മുഖ്യഭവനത്തെ കണ്ട ആഞ്ജനേയർക്കുടി പകച്ചതുപോലെയായി. വസന്തകാലത്തിൽ, പാവന പരിമളം പരത്തുന്ന പുഷ്പങ്ങഠം നിറയെ വികസിച്ച ഒരു വൃക്ഷവാസിയെപ്പോലെ വാനരേന്ദ്രൻ സന്തുഷ്ടചിത്തനുമായി. എന്നാൽ, ഉത്തരക്ഷണത്തിൽ ഹൃദയം നിറയെ വ്യസനവും എത്തിക്കഴിഞ്ഞു.

ദശമുഖന്റെ പരിഘതുല്യബാഹുക്കഠം കാത്തുരക്ഷിക്കുന്ന ലങ്കാരാജ്യത്തിൽ, ഇത്രയും വീടുകളിൽ സൂക്ഷ്മം നോക്കിയിട്ടും, പതിഗുണാനുദ്ധ്യാനനിരതയായ സീതാദേവിയെ മാത്രം കാണുന്നില്ല. മഹാനുഭാവനായ പവനതനയൻ പല വിധ ചിന്തകളോടെയാണ് നടക്കുന്നത്. സുദർശനരൂപിയായ ഹനുമാൻ ദേവിയെ കാണാത്തതിനാൽ അതീവദുഃഖിതനായിത്തീൻ.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡത്തിലെ ഏഴാംസർഗ്ഗം അവസാനിച്ചു.

---

## എട്ടാം സർഗ്ഗം (പുഷ്പകവർണ്ണനം)

ആ മഹാഭവനമദ്ധ്യത്തിലാണ് പുഷ്പകവിമാനം. ഉരുക്കിയ കനകംകൊണ്ടുണ്ടാക്കിയ ആ ഉത്തമവാഹനത്തിലെ ജനൽ മുഴവൻ മണിരത്നവിഭൂഷിതമാണ്. മനോവേഗതയുള്ള അതിനെ വാനരേശ്വരൻ അടുത്തുചെന്നു് നോക്കി. സുരവരശില്പിയാൽ സശ്രദ്ധം നിർമ്മിച്ച മഹാവിമാനം, ആകാശത്തിലും വായുമാർഗ്ഗത്തിലും ഗമിക്കുന്നതും, അമേയങ്ങളായ കൊത്തുപണികളാന്നതുമാണ്. സൂര്യപഥത്തിൽക്കൂടി സഞ്ചാരയോഗ്യമാണ് എന്ന അടയാളത്തോടെ അതു് സമ്മാന്യമായി വിളങ്ങി. പുഷ്പകവിമാനത്തിലെ ഏതൊരു ഭാഗവും, അതിശ്രദ്ധയോടെ നിർമ്മിച്ചിരിക്കുന്നു. അനർഘങ്ങളായ രത്നങ്ങളല്ലാതെ ഒരൊററ എണ്ണം അതിലില്ല. ഇത്രമാത്രം വിശേഷമാന്നൊരു വസ്തു, അമരേന്ദ്രന്റെ അമരാവതിയിൽക്കൂടിയില്ല. അതിമേന്മയോടുകൂടാത്ത യാതൊന്നും അതിലില്ല.

അത്യുഗ്രതപസ്സുകൊണ്ടു് ആർജ്ജിച്ച തപ:ശക്തിയാൽ ധനദനെ ജയിച്ച് കരസ്ഥമാക്കിയതും, മനോവിചാരത്തിന്നനുസരിച്ച് പറക്കുന്നതും, അമൂല്യവസ്തുക്കളെക്കൊണ്ടു് അതുല്യകലാരൂപങ്ങളാന്നതും, മനോഗതിക്കനുസരിച്ച് ഏതൊരാഠംക്കം തടുക്കുവാൻ കഴിയാത്തവിധം സഞ്ചരിക്കുന്നതും, കൊടുങ്കാററിന്റെ വേഗതയുള്ളതും, അനശ്വരയശസ്സ്, അക്ഷയധനം, എന്നിവ സമ്പാദിച്ച സത്തു

ഷ്ടമഹാശയന്മാർക്കുമാത്രം ഇരിക്കാവുന്നതും, വിചിത്രമായ മേൽക്കൂട്ടുകൊണ്ടു് വിശേഷഭാവവും സവിശേഷസ്ഥിതിയുമൊത്തു് ശരൽക്കാലപൂർണ്ണചന്ദ്രനിലാവുപോലെ ധവളവർണ്ണത്തിൽ കൈലാസശൃംഗംപോലെ മനോജ്ഞമായതും, കണ്ഡലമണിഞ്ഞു് പ്രശോഭിക്കുന്ന വദനം, വട്ടത്തിൽ പരന്നു് അല്പം ചെരിഞ്ഞ കർണ്ണകൾ, ഇങ്ങിനെയുള്ള അനേകമനേകം ഭൂതങ്ങൾ വഹിക്കുന്നതും, വിവിധ വർണ്ണങ്ങളോടുകൂടിയ, വികസിച്ചുനിൽക്കുന്ന വസന്തപുഷ്പസമൂഹത്താൽ ചാരുരൂപമാർന്നതും, കർണ്ണം കരളും കക്കുന്ന മധുമാസത്തേക്കാൾ കാന്തിചിന്നുന്നതും, സ്വപ്രകാശത്താൽ ചുററുമുള്ളവയെക്കൂടി മിന്നിത്തിളക്കുന്നതുമായ പുഷ്പകവിമാനത്തെ. കപിവീരനായ ശ്രീഹനുമാൻ സമീപത്തുനിന്നു് സകതുകം വീക്ഷിച്ചു; സാദരം വന്ദിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡത്തിലെ എട്ടാംസർഗ്ഗം അവസാനിച്ചു.

---

## ഒമ്പതാം സർഗ്ഗം. (ശാലാദർശനം)

ആ വലിയ രാജഭവനത്തിന്റെ മദ്ധ്യത്തിൽ, ഒന്നാന്തരമൊരു ശാല– അരയോജന വീതിയും ഒരു യോജന നീളവുമുള്ളതു്–അനിലതനയൻ കൌതുകത്തോടെ കണ്ടു. അനേകം മേടകളോടുകൂടിയതാണു് രാക്ഷസമണിസൌധം.

വിശാലലോചനയായ ജാനകിയെ അന്വേഷിക്കുന്ന–ഏതൊരു ശത്രുവിനേയും അമർത്തുവാൻ കരുത്തുള്ള–ആ സുഗ്രീവാമാത്യൻ അസുരേന്ദ്രന്റെ അന്തഃപുരത്തിലെത്തി. ചുററുപാടും, ശസ്ത്രാസ്ത്രങ്ങളെടുത്ത അതിശക്തന്മാരായ അസുരവരന്മാർ, നാല്ലൊമ്പനാനകൾ–മൂന്നുകൊമ്പുള്ള ഗജേന്ദ്രന്മാർ–ഇങ്ങിനെ രണ്ടുമൂന്നുനിരയായി സശ്രദ്ധം കാവൽക്കാർ നില്ക്കുന്നതാണു് രാവണാന്തഃപുരം. മുതലകൾ–മത്സ്യങ്ങൾ–മകരങ്ങൾ–തിമിംഗലങ്ങൾ–എന്നിവ ഉൾക്കൊണ്ടതും അലയടികൊണ്ടു് ആർത്തിരമ്പുന്നതുമായ സർപ്പസമുദ്രസാഗരംപോലെയുള്ളതാണു് ആ അന്തഃപുരം. പത്നിമാരായ രാക്ഷസികളും, സ്വഭുജബലപരാക്രമത്താൽ പിടിച്ചുകൊണ്ടുവന്ന രാജാംഗനകളും, നിറഞ്ഞതാണവിടം.

കുബേരനും–അമരാധിപനും–ചന്ദ്രനും–എത്രമാത്രം, ഏതെല്ലാം ഐശ്വര്യങ്ങളുണ്ടോ, അവയെല്ലാം യാതൊരു ന്യൂനതയുംകൂടാതെ, രാവണന്റെ അധീന

ത്തിൽ ലങ്കയിൽ എപ്പോഴുമുണ്ടു്. ദിക്പാലകരായ വൈശ്രവണനും–അന്തകനും–വരുണനും എത്രമാത്രം ധനമുണ്ടോ, അത്രക്കോ അതിലധികമോ സ്വത്തു് നിശാചരഗൃഹങ്ങളിലുണ്ടു്. ആ മണിമേടയുടെ മദ്ധ്യത്തിൽ, അനേകം ഗജേന്ദ്രന്മാർ പരിരക്ഷചെയ്യുന്നൊരു ഉത്തമമന്ദിരം കാററിൻമകൻ കണ്ടു.

വിധാതാവിനുവേണ്ടി വിശ്വകർമ്മാവു്, സർവ്വരത്നവിഭൂഷിതമായി വിരചിച്ച വിമാനമായിരുന്നു പുഷ്പകം. ഉഗ്രതപസ്സുകൊണ്ടു് ധനേശ്വരൻ ബ്രഹ്മാവിനെ ഏററവും സന്തുഷ്ടനാക്കി സമ്പാദിച്ച വിമാനത്തെ അരക്കർകോൻ കയ്യൂക്കുകൊണ്ടു് കീഴടക്കി. ഈ വിമാനമണിഭവനം നില്ക്കുന്ന സ്വർണ്ണത്തൂണുകളിൽ അതിഭംഗിയിൽ ചെന്നായ്ക്കളുടെ ചിത്രങ്ങളുണ്ടു്. മേരു മന്ദരം എന്നീ ഗിരിവരന്മാരെപ്പോലെ ആകാശസ്പർശംചെയ്യുന്ന അത്യുന്നതഭവനങ്ങളും, ലക്ഷണങ്ങളെല്ലാമൊത്തു് അലങ്കാരത്തോടെ സർവ്വഭാഗങ്ങളിലും കാണാം. അഗ്നി–ആദിത്യൻ–എന്നിവയെപ്പോലെ വെട്ടിത്തിളങ്ങുന്നതും, വിശ്വകർമ്മാവു് ഭംഗിയിൽ നിർമ്മിച്ചതും, തങ്കപ്പടികളോടുകൂടിയ വരാന്തകളുള്ളതുമാണീ ഭവനം. സ്ഫടികം, സ്വർണ്ണം എന്നിവയാൽനിർമ്മിച്ച ചെറുതും വലുതുമായ വാതായനങ്ങളും, ഇന്ദ്രനീലം–മഹാനീലം തുടങ്ങിയവ പതിച്ച വരാന്തകൾ, വിചിത്രങ്ങളും അനർഘങ്ങളുമായ പവിഴം മുതലായ രത്നങ്ങളും, ഉരുണ്ടു് ഭംഗിയുള്ള മുത്തുകൾ, എന്നിവയാൽ പ്രശോഭിക്കുന്ന തൂമുററങ്ങൾ, ഇങ്ങിനെയുള്ള ആ ഹർമ്മ്യം, രക്തചന്ദനം–ഉത്തമചന്ദനം മുതലായവയുടെ നറുമണമാന്നു് ബാലാദിത്യതുല്യമായിവിളങ്ങുന്നു. ശ്രേഷ്ഠരൂപത്തിലുള്ള പലപലവരാന്തകളാൽ ആവൃതവും ദിവ്യവുമായ ആ പുഷ്പകവിമാനത്തിൽ, മഹാകപീശ്വരനായ പവനാത്മജൻ ചെന്നുകയറി.

അന്നപാനാദിഭക്ഷണപദാത്ഥങ്ങളിൽനിന്നു് ദിവ്യപരിമളം ഉയരുന്നു. രൂപമാന്നു് അടുത്തുവന്ന വായുദേവനെ എന്നപോലെയാണു് ഹനുമാൻ അതിനെ ആഘ്രാണിച്ചതു്. ഉത്തമോത്തമനായ ഒരു ബന്ധുവിനെ, മററൊരു ബന്ധു എന്നപോലെ, ആ സുഗന്ധം കരുത്തനായ കപീന്ദ്രനോട്:—

"വരു; രാവണൻ വസിക്കുന്ന സ്ഥലത്തേക്കു് പോകാം." എന്നിങ്ങനെ പറഞ്ഞതായി തോന്നും. രാക്ഷസേശ്വരനായ രാവണൻെറ, സ്നേഹവിശ്വാസങ്ങൾക്കു് പാത്രമായ കമനീയാംഗിയായൊരു പത്നിയെപ്പോലെ, ആ മഹാശാല പ്രശോഭിക്കുന്നു. പവനാത്മജൻ അവിടെയെല്ലാം നടന്നുനോക്കി. മഹാരത്നങ്ങൾകൊണ്ടു് കോണികൾ; മാറേററുന്നപൊന്നു്, നിർമലമായവെള്ളി എന്നിവയാൽ അവയെ അലങ്കരിച്ചിരിക്കുന്നു. പളുങ്കിൻമണികളാണു് നിലത്തു് പതി

ച്ചിരിക്കുന്നതു്. കലാഭംഗിയെഴുന്ന മറവുരൂപങ്ങളെ മറയ്ക്കത്തക്കവിധം ആന ക്കൊമ്പുകൾ പതിച്ചിരിക്കുന്നു. പവിഴം-മുത്തു്-സ്വർണ്ണം-വെള്ളി എന്നിവ കൊണ്ടു് അസാമാന്യഭംഗിയിൽ ഉണ്ടാക്കിയ അനേകം മണിത്തൂണുകൾ. ഇങ്ങിനെ ഏററവും മോടിചേർന്നതായിരുന്നു ആ മന്ദിരം. ഒരേപോലെവണ്ണവും ഉയരവുംഉള്ള അനവധിത്തൂണുകൾ നാലുപുറവും നിരന്നു നില്ക്കുന്നതുകണ്ടാൽ, ചിറകുവിരത്തി സ്വർഗ്ഗത്തിലേക്കു് പറക്കുവാൻ തുടങ്ങുകയാണെന്നുതോന്നും. പാർ ത്തലത്തിൻെറ മനോഹാരിതയാണെന്നൊരു ചിത്രം നെയ്തിട്ടുള്ളൊരു വലിയ കമ്പിളി നിലത്തുവിരിച്ചിരിക്കുന്നു. അതു്, രാജഭവനസമൂഹം ചേർന്ന വിശാലമഹീ തലം പോലെയാണു് തോന്നിക്കുക. മദമത്തരായ പക്ഷിസമൂഹങ്ങളുടെ കളകള ഗാനം; സർവ്വത്രദിവ്യസുഗന്ധം; മേത്തരം മേൽവിരിപ്പു്, അതുല്യമായ ആ അസുരേന്ദ്രാലയം, സ്വച്ഛവും അരയന്നംപോലെ വെണ്മനിറഞ്ഞതുമാണു്. അകിൽ ചന്ദനം മുതലായവയുടെ നിർമ്മലധൂമം എല്ലാടത്തുമുണ്ടു്. വിവിധവർണ്ണ പുഷ്പച്ചാത്തുകളാൽ വിചിത്രമായ അവിടം കാമധേനുവിനെപ്പോലെ ശോഭയാർന്നി രിക്കുന്നു; വർണ്ണോല്ലാസത്തോടുകൂടിയ ആ സ്ഥലത്തെത്തിയാൽ ഉൾത്തണുപ്പു് ഉണ്ടാവുകയായി. മഹാലക്ഷ്മിയുടെ മാതാവിനെപ്പോലെ മാലെല്ലാം അകററും. ഉത്തമങ്ങളല്ലാത്ത യാതൊന്നും കാണുന്നില്ല. ശബ്ദ, സ്പർശ, രൂപ, രസ, ഗന്ധാദി കളായ വിഷയങ്ങളെക്കൊണ്ടു് ശ്രോത്രം, ത്വക്കു്, നേത്രം, രസനാദിപഞ്ചേന്ദ്രിയ ങ്ങളേയും ഒരമ്മയെപ്പോലെ രാവണനിവാസഗേഹം തണുപ്പിക്കും.

"ഇവിടമാണു് സ്വർഗ്ഗം; വാനോർനാഥൻെറ അമരാവതിതന്നെയാണു് ഇവിടം; അത്യുത്തമസിദ്ധികളുടെ ഫലസമൂഹമായ ബ്രഹ്മസ്ഥാനമാണെന്നും വരാം."

ഇങ്ങിനെയുള്ള ചിന്തകളാണു് മാരുതിക്കു് അപ്പോൾ ഉണ്ടായതു്. ധൂർത്ത ന്മാരായ ചൂതാടികൾ, കളിയിൽ തോററു് അതിചിന്തവഹിച്ചിരിക്കുന്നതുപോലെ തോന്നും തങ്കവിളക്കുകളെ കണ്ടാൽ. കനകദീപങ്ങളുടേയും, രാവണൻേറയും, ആഭരണങ്ങളുടേയും തേജസ്സാൽ, അവിടമെല്ലാം തീകത്തുകയാണോ എന്നുപോലും ഹനുമാൻ ഓർത്തുപോയി. ആയിരം തരുണീമണികൾ, നാനാവേഷപ്പകിട്ടാർന്നു്, വിചിത്രമാല്യാംബരങ്ങൾ ധരിച്ചു്, അതുല്യങ്ങളായ വിരികളിൽ കിടന്നിരുന്നു. മധുപാനക്രീഡാദികളാൽ വിവശരായ അവർ പാതിരാവുകഴിഞ്ഞു് ഗാഢനിദ്രാ വലംബികളായിരിക്കുകയാണു്. ആഭരണജാലങ്ങളുടെ ഝണഝണൽക്കാര മില്ലാതെ സുഖസുഷുപ്തിയിലാണ്ട ആ മണിമങ്കമാർ, നിശ്ശബ്ദരായി നിശയിൽ വിശ്രമിക്കുന്ന അരയന്നങ്ങൾ, വണ്ടുകൾ എന്നിവയോടുകൂടിയ വലിയ താമര

ഒപ്പായ്ലപോലെ പ്രശോഭിച്ചു. പൂപ്പുഞ്ചിരിപൊഴിക്കുമ്പോൾ വ്യക്തമാകുന്നതു
പോലെ ദന്തനിരകൾ കാണിച്ചു്, കണ്ണടച്ചു്, താമരത്താരിൻെറ സുമണമേന്തുന്ന
വദനങ്ങളോടുകൂടിയ പെൺമണികളെ പവനാത്മജൻ കണ്ടു. പകലോൻെറ
സാന്നിദ്ധ്യത്തിൽ വികസിച്ചുനില്ക്കുന്ന വാരിജങ്ങൾ, രാത്രിയിൽ അല്പംകൂമ്പി
പ്രകാശം കുറഞ്ഞുനില്ക്കുന്നതുപോലെയാണു് ആ ആനനങ്ങൾ വിളങ്ങുന്നതു്. ഈ
വദനവാരിജങ്ങളെ തീർച്ചയായും, മദമാൻവണ്ടുകൾ, വികസിച്ചുനില്ക്കുന്ന താമര
പ്പൂക്കളെപ്പോലെ വീണ്ടും വീണ്ടും കൊതിക്കുമെന്നു്, മഹാനായ മാരുതി
സയുക്തികം വിചാരിച്ചു. ഗുണങ്ങളെക്കൊണ്ടു് തണ്ടാരിന്നുതുല്യമാണു് ആ കാ
മിനികളുടെ മുഖങ്ങൾ. ശരൽക്കാലരാത്രിയിൽ, തെളിഞ്ഞവാനിടത്തിൽ, പ്രകാ
ശിക്കുന്ന നക്ഷത്രങ്ങളെപ്പോലെ, ആ സ്ത്രീരത്നങ്ങളാൽ ശാലയാകെ തെളിഞ്ഞു്
പ്രശോഭിച്ചിരുന്നു. ശ്രീമാനായ അസുരചക്രവർത്തി, താരകങ്ങളുടെ മദ്ധ്യത്തിലെ
പൂർണ്ണചന്ദ്രനെപ്പോലെ ആ നാരീലലാമങ്ങളുടെ നടുവിൽ വിളങ്ങി. പുണ്യമവ
സാനിച്ചപ്പോൾ അംബരതലത്തിൽനിന്നു് പതിച്ച നക്ഷത്രങ്ങളെല്ലാം ഒന്നിച്ചു
ചേർന്നവരാണു് ഇവരെന്നു് വായുതനയൻ വിചാരിച്ചു. മനോഹരശ്രീയാർന്ന
താരകളുടെ നിറവും തെളിവും ശ്രീയും ആ മാതരിൽ അത്രമാത്രം വ്യക്തമായി
തെളിഞ്ഞിരുന്നു.

പാനക്രീഡാദികൾ ചെയ്യുമ്പോൾ, ഊർന്നുവീണതും സ്ഥാനം തെററിയതു
മായ മാലകളും, ചിന്നിച്ചിതറിയ ആഭരണങ്ങളുമായി, ബോധമില്ലാത്ത ഉറക്ക
മാണവർക്കു്. ചിലരുടെ തിലകങ്ങൾ തേഞ്ഞും മാഞ്ഞുമിരിക്കുന്നു; ചിലരുടെ
പാദാഭരണങ്ങൾ ഊർന്നുവീണിരിക്കുന്നു; ചിലപെൺമണികൾ കുഴഞ്ഞുവീണു്
ബോധമററു് കിടക്കുന്നു; ചിലരുടെ മുത്തുമാലകൾ ആകെ പൊട്ടിച്ചിതറിയിരി
ക്കുന്നു; ചിലരുടെ ചേലയെല്ലാം അഴിഞ്ഞുപോയിരിക്കുന്നു; പെൺകുതിരകളെപ്പോ
ലെ നിലത്തുകിടന്നുരുണ്ടു ചിലരുടെ അരഞ്ഞാണുകൾ മുറിഞ്ഞിരുന്നു; ചിലരുടെ
കർണ്ണാഭരണങ്ങൾ കാണുന്നില്ല; മാലകളെല്ലാം പൊട്ടിച്ചവരാണു് മററുചിലർ.
ഇങ്ങിനെ അവശരായ ആ നല്ലാർകൾ, കൊടുംകാട്ടിലേറിയ കൊമ്പനാന മർദ്ദി
ച്ചിട്ട മലർവള്ളികൾപോലെ താറുമാറായി കിടക്കുകയാണു്. ചിലതരുണി
കളുടെ നഗ്നമായ കൊങ്കത്തടങ്ങളിൽ, സൂര്യചന്ദ്രശോഭയാർന്ന വൻമുത്തുമാല
കൾ,സുഷുപ്തിയിലാണ്ട രാജഹംസങ്ങൾപോലെ മിന്നിത്തിളങ്ങി. ചിലരുടെ
നഗ്നമായ വക്ഷസ്തടത്തിൽ വൈഡൂര്യരത്നങ്ങൾ കിടക്കുന്നതു കണ്ടാൽ പുഷ്പിച്ച
കടമ്പുവൃക്ഷമാണെന്നുതോന്നും. പൊന്നിൻനൂലുകൾ ചിലരിൽ, ചക്രവാകപ്പക്ഷി
കളെപ്പോലെയാണു് കിടക്കുന്നതു്.

മണൽത്തിട്ടിന്നുതുല്യമായ ജഘനസ്ഥലത്തോടും, അരയന്നങ്ങൾ- നീർ ക്കോഴികൾ- ചക്രവാകങ്ങൾ- എന്നീ പക്ഷിവൃന്ദങ്ങളെപ്പോലെയുള്ള ആഭരണ ജാലങ്ങളോടുംകൂടിയ ആ മങ്കമാർ സ്വച്ഛന്ദങ്ങളായ നദികൾപോലെ വിളങ്ങി. കനകാഭരണങ്ങളാകുന്ന താമരപ്പൂവുകൾ, നല്ലചേലകളാകുന്നതീരങ്ങൾ, കിങ്ങി ണികളാകുന്നമൊട്ടുകൾ, ശൃംഗാരഭാവമാകുന്ന മുതലകൾ ഉറങ്ങിക്കിടക്കുന്ന ആ ഭാമിനികൾ ഇങ്ങിനെ പ്രശോഭിച്ചു. സുകമാരാംഗികളായ ചിലരുടെ ദേഹ ത്തിലും സ്തനങ്ങളിലും പണ്ടങ്ങളുടെ പാടുകൾ പതിഞ്ഞിട്ടുള്ളതു്, ആഭരണം പോലെത്തന്നെ കാണാം- ചിലകമനീയാംഗികളുടെ പൂന്തുകിലുകൾ മുഖത്തിന്നു മീതെ കിടക്കുന്നു. അവ ശ്വാസോച്ഛ്വാസങ്ങളാൽ വീണ്ടും വീണ്ടും പാറിക്കളി ക്കുന്നു. വർണ്ണഭംഗിയാർന്ന കൊടിക്കൂറകൾ, പത്നിമാരുടെ മുഖാന്തികത്തിൽ കാററിലാടുന്ന പ്രതീതിയാണു് അവ ഉണ്ടാക്കിയതു്. സുന്ദരീരത്നങ്ങളിൽ ചിലരുടെ കാതിലോലകൾ ശ്വാസവായുതട്ടി പതുക്കെപ്പതുക്കെ ചാഞ്ചാടി ക്കൊണ്ടിരിക്കുന്നു.

ഉത്തമസ്ത്രീരത്നങ്ങളാണു് ദശാനനപത്നിമാർ. സ്വതവേ സൌരഭ്യ മിയന്ന ശ്വാസമാണവരുടേതു്. പലതരത്തിലുള്ള മധുക്കളും ആസവങ്ങളും യഥേഷ്ടം പാനംചെയ്തതിനാൽ വിശേഷിച്ചും സുഗന്ധിയായ ശ്വാസോച്ഛ്വാസ ങ്ങൾ ദശാസ്യനെ സുഖമായി തൊട്ടുഴിഞ്ഞിരുന്നു. അസുരേന്ദ്രവദനമാണെന്നു് വിചാരിച്ചു് ചിലപത്നിമാർ ഉറക്കത്തിൽ ചുംബിച്ചതു് സപത്നികളുടെ കപോലങ്ങളിലായിരുന്നു. ആത്മാർത്ഥമായിട്ടാണു് അവർ രാവണനെ സ്നേഹി ച്ചിരുന്നതു്. അതുകൊണ്ടു് ഉറക്കത്തിൽക്കൂടി സപത്നികളെ, ക്ഷീണിത ഗാത്രകളായിട്ടും പ്രിയമേറിയ ഉപചാരങ്ങൾചെയ്തു. മനോഹരങ്ങളായ പട്ടുവസ്ത്ര ങ്ങളും, വളയണിഞ്ഞ കൈത്തണ്ടുകളും സപത്നികളുടെ ദേഹത്തിൽ വെച്ചി ട്ടാണു് ചിലർ കിടക്കുന്നതു്.

ഒരുവൾ മറെറാരുവളുടെ മാറിൽ, അവളുടെ കൈകളിൽ മറെറാരുവൾ, ഒരുതരുണി മറെറാരുയുവതിയുടെ മടിയിൽ, അവളുടെ സ്തനങ്ങളിൽ വേറൊരു വൾ, ഇങ്ങിനെ അരക്കെട്ടിൽ-പാർശ്വഭാഗങ്ങളിൽ-ഊരുക്കളിൽ-പുറങ്ങളിൽ- പരസ്പരംചേർന്നു് മദസ്നേഹവിവശരായി ഗാഢനിദ്രയിലാണു്. വണ്ടിൻചാ ത്തോടുകൂടിയ പൂമാലപോലെ, തമ്മിൽത്തമ്മിൽ കൈച്ചരടാൽ കോർത്തുകൊണ്ടു് ആ പെൺമണിമാല പ്രശോഭിച്ചു. വസന്തകാലത്തിലെ പൂത്തലതകൾ പര സ്പരം കെട്ടുപിണഞ്ഞൊരു മാലയാക്കപ്പെട്ടതുപോലെയാണു് ആ മോഹനാംഗി കൾ അന്യോന്യം ബന്ധിച്ചുകിടന്നിരുന്നതു്. ചാരുക്കളായ ചുമലുകളിൽ

പററിച്ചേൎന്നും വണ്ടിണ്ടകൾ പാറിപ്പറന്നും, കാററിൽ ചാഞ്ചാടുന്നതുപോലെ രാവണനാദ്ധ്യവനം തിളങ്ങി.

യഥാസ്ഥാനത്താണെങ്കിലും അല്ലെങ്കിലും ആ നാരീരത്നങ്ങളുടെ വസ്ത്രഭൂഷണമാല്യാദികൾ വേർതിരിച്ച് അറിയാത്തവിധത്തിലാണ് കണ്ടിരുന്നത്. നിദ്രാദേവിയുടെ അങ്കതലത്തിൽ രാവണൻ വിശ്രമിക്കുമ്പോൾ, ആ സുന്ദരശ്രീവധുക്കളെ, കത്തുന്നകനകവിളക്കുകൾ നിർനിമേഷരായി നോക്കിക്കൊണ്ടിരിക്കുന്നു. രാജർഷിമാർ- പിതൃക്കൾ- ഗന്ധർവ്വന്മാർ- ദൈത്യന്മാർ എന്നിവരുടെ കുമാരിമാരിൽ പലരും ദശാസ്യനിൽ കാമമാൎന്നവരാണ്. യുദ്ധങ്ങളിൽ വിജയശ്രീലാളിതനായ രാവണൻ കൊണ്ടുവന്നവരാണ് പലരും; ചിലർ കാമത്താൽ മതിമറന്ന് സ്വയം വന്നവരും.

ആ സ്ത്രീകളിൽ ഒരുത്തിയെപ്പോലും സ്വന്തംബലത്താൽ രാവണൻ കീഴടക്കിക്കൊണ്ടുവന്നിട്ടില്ല. അന്യനെ സ്നേഹിക്കുന്ന ഒരുവൾ അതിലില്ല. അനന്യഗുണപൂർണ്ണയായ മിഥിലാരാജകുമാരിയെയല്ലാതെ മറെറാരുവളെ അപഹരിച്ചുകൊണ്ടുവരേണ്ടുന്ന സന്ദർഭം ദശഗ്രീവന്ന് വന്നിട്ടില്ല.

എന്നാൽ, ഉത്തമവംശജാതയല്ലാത്ത ഒരുവളെങ്കിലും അവിടെയില്ല. സൌന്ദര്യത്തിന്ന് അല്പമെങ്കിലും താഴ്ചയുള്ളവളില്ല. സ്നേഹപൂർണ്ണഹൃദയയല്ലാത്തവളില്ല. സൽസ്വഭാവാദികളാൽ, ഉപചാരാദികൾ ചെയ്വാൻ കഴിയാത്തവളില്ല. നിസ്സാരയായി ഭർത്തൃസ്നേഹത്തിന്ന് അനൎഹയായവളുമില്ല.

നിൎമ്മലഹൃദയനും മഹാബുദ്ധിമാനുമായ ഹരീന്ദ്രന്ന് അപ്പോൾ:—

"ഈ അസുരേന്ദ്രപത്നിമാരെപ്പോലെ, ശ്രീരാമചന്ദ്രന്റെ സഹധൎമ്മിണിയും ഭർത്തൃസമീപത്തിലിരുന്ന് സന്തോഷിക്കുവാൻ, അരക്കർകോൻ സംഗതി വരുത്തിയിരുന്നുവെങ്കിൽ! ഇവന്റെ ജന്മം സഫലമാകുമായിരുന്നു."

എന്നിങ്ങനെ ചിന്തിച്ചു. ഏററവും ദുഃഖത്തോടെ ഹനുമാന്റെ ഹൃദയം വീണ്ടും മന്ത്രിച്ചു:—

"സത്ഗുണങ്ങളൊത്ത ഈ മാനിനികളേക്കാൾ അമൂല്യരത്നമാണ് സീതാദേവി. അതിയശസ്വിയായ ലങ്കേശ്വരൻ ആലോചിക്കാതെ ചെയ്ത നീചകൎമ്മമായിത്തീരുവാൻ അതാണ് കാരണം."

**ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം ഒമ്പതാംസർഗ്ഗം അവസാനിച്ചു.**

---

## പത്താം സർഗ്ഗം. [രാവണസന്ദർശനം]

പവനതനയൻ ഓരോന്നോരോന്നായി സശ്രദ്ധം നോക്കുന്നതിനിടയിൽ, ദിവ്യരത്നങ്ങൾ പതിച്ചതും ഉത്തമോത്തമവുമായൊരു പളുങ്കിൻകട്ടിൽ കണ്ടു. അമൂല്യങ്ങളായ മെത്തരം വിരിപ്പുകളാണതിനെ ആവരണം ചെയ്തിരിക്കുന്നതു്. ആനക്കൊമ്പു്, പൊന്നു് എന്നിവകൊണ്ടു് വിചിത്രരൂപങ്ങളുണ്ടാക്കിയതിൽ, വൈഡൂര്യാദി മഹാരത്നങ്ങൾ ശോഭപരത്തുന്നു. ആ മണിമഞ്ചത്തിന്റെ ഒരുഭാഗത്തു്, മനോഹരമാലകളണിഞ്ഞു് പൂർണ്ണചന്ദ്രതുല്യമായൊരു വെൺകൊററക്കുടവെച്ചിരിക്കുന്നതു് കപീശ്വരൻ കണ്ടു. ചുററും കുവളകമാലകൾ ചാർത്തിയ കട്ടിലിൽ അഗ്നിപ്രഭയെഴുന്ന തങ്കം പതിച്ചിരിക്കുന്നു. വെൺചാമരമെടുത്ത മടവാർമണികൾ നാലുപുറവും നിന്നു വീശുന്നു. മന്ദംമന്ദം ഉയരുന്ന ധൂപങ്ങൾ സുഗന്ധംപരത്തുന്നു. കരിയാടിന്റെ ചർമ്മവും നല്ലവിരിപ്പുകളും നാലുപാടും ഉത്തമപുഷ്പമാലകളുംകൊണ്ടു് ആ പള്ളിമഞ്ചം അപരിമിതമായി വിളങ്ങുന്നു.

ആ പള്ളിപ്പൂമെത്തയിൽ കാർമേഘനിറമാർന്നവനും, ആരക്തനേത്രനും, മഹാബാഹുവും, ഉജ്ജ്വലങ്ങളായ മണികുണ്ഡലങ്ങളണിഞ്ഞവനും, പൊൻപട്ടുടുത്തവനും, സുരഭിലമായ ചെഞ്ചന്ദനം സർവ്വാംഗം പൂശിയിരിക്കുന്നതിനാൽ, ആകാശത്തിൽ അന്തിച്ചുകപ്പാർന്ന വാർമിന്നലോടുകൂടിയ കൊണ്ടലിൻ കാന്തിയുള്ളവനും, ദിവ്യാഭരണങ്ങളണിഞ്ഞവനും, കാമരൂപനും, സുന്ദരനും, വള്ളിക്കുടിലുകൾ മാമരങ്ങൾ എന്നിവയോടുകൂടിയ മന്ദരപർവ്വതംപോലെ നിശ്ചലനും, മികച്ച മെയ്യാഭരണങ്ങളുള്ളവനും അസുരസ്ത്രീ രത്നങ്ങൾക്കു് ഇഷ്ടപ്പെട്ടവനും, അരക്കന്മാർക്കു് സുഖമേകുന്നവനും, മധുപാനംകൊണ്ടു് മയങ്ങിയവനും, നിദ്രാദേവീവശഗനുമായ വീരലങ്കേശ്വരനെ രാമഭക്തനും മഹാധീരനുമായ ശ്രീഹനുമാൻ കണ്ടു.

സർപ്പേന്ദ്രനെപ്പോലെ, അഥവാ ഗജനാഥനെപ്പോലെ, ശ്വാസോച്ഛ്വാസം ചെയ്യുന്ന ദശകണ്ഠനെ നോക്കിയപ്പോൾ ആ ശ്രീരാമദൂതനുപോലും ഭയമുണ്ടായെന്നുതോന്നും, ഒന്നു ഞെട്ടി പിന്നോക്കം നിന്നതുകണ്ടാൽ. പിന്നീടു് കല്പടവുകൾ കയറി മദ്ധ്യത്തിലുള്ള തിണ്ണയിലിരുന്നു്, രാക്ഷസവ്യാഘ്രനായ രാവണനെ സശ്രദ്ധം നോക്കി.

[ഭഗവാൻ വാല്മീകി രാവണനെ രംഗപ്രവേശം ചെയ്യിച്ചതു് ശ്രദ്ധിക്കുക. ഗാഢനിദ്രയിലാണ്ടുകിടക്കുകയാണു്? അസുരേന്ദ്രൻ. ആ ദേഹത്തിൽ വ്യാപി

ച്ചിരിക്കുന്ന വീരശ്രീ എത്രമാത്രമുണ്ടെന്നു് വ്യക്തമാക്കുന്നു; ആഞ്ജനേയർ കൂടി പിന്നോക്കം മാറി എന്നതുകൊണ്ടു്.]

മദം പൊട്ടിയൊലിക്കുന്നൊരു കരിവരൻ കിടക്കുന്ന കാട്ടുചോലപോലെ, ഉറങ്ങുന്ന നക്തഞ്ചരേന്ദ്രന്റെ പള്ളിമെത്ത അത്യധികം ശോഭിയ്ക്കുന്നു. വമ്പനായ ദശകന്ധരന്റെ, കനകത്തോൾവളയണിഞ്ഞ കൈകൾ ഇരുഭാഗവും നീണ്ടുനിവർന്നുകിടക്കുന്നതു് ഇന്ദ്രധ്വജമെന്നപോലെ മാരുതിക്കു് തോന്നി. ദേവന്മാരോടുണ്ടായ ഘോരയുദ്ധത്തിൽ ഐരാവതഗജരാജന്റെ കുത്തേററവടുക്കൾ വ്യക്തമായിക്കാണുന്നുണ്ടു്. വജ്രായുധവും വിഷ്ണുചക്രവും തട്ടിയ ക്ഷതത്തിന്റെ പാടുകൾ ആ ചുമലുകളിൽ കാണാം.

കാളക്കൂറ്റൻപോലെ ഉയർന്ന നല്ലതോൾ; ദേഹത്തിനൊത്ത വണ്ണവും ബലവുമുള്ള ലക്ഷണമൊത്ത കൈത്തലങ്ങൾ. പരിഘംപോലെ ഉറപ്പുള്ളതും തുമ്പിക്കൈപോലെ ഉരുണ്ടതും അഞ്ചുപടങ്ങളുള്ള ഉഗ്രനാഗംപോലെ നിവർന്നു്, വെൺപട്ടുകിടക്കയിൽ കിടക്കുന്ന പാണികളിലെ അംഗുലികളും അംഗുഷ്ഠവും നഖങ്ങളും എല്ലാ ലക്ഷണങ്ങളുമുള്ളതായിരുന്നു. മുയലിന്റെ രക്തത്തിനുതുല്യം സുശീതളവും, ശ്രേഷ്ഠവും, സുഗന്ധപൂർണ്ണവുമായ രക്തചന്ദനം ഭംഗിയിൽ പൂശിയ ആ കരങ്ങൾ ഉത്തമസ്ത്രീകളാൽ തലോടപ്പെടുന്നതും, സൌരഭ്യം വഹിക്കുന്നതും, ദേവന്മാർ–ഗന്ധർവ്വന്മാർ–അസുരന്മാർ–യക്ഷന്മാർ–ഉരഗശ്രേഷ്ഠന്മാർ എന്നിവരെ കരയിപ്പിച്ചതുമാണു്. മന്ദരഗുഹാന്തർഭാഗത്തു് ഉറങ്ങിക്കിടക്കുന്ന അതിക്രോധാവിഷ്ടരായ ഉഗ്രസർപ്പങ്ങളെപ്പോലെ ചലനരഹിതമായിരിക്കുന്ന ബാഹുക്കളെ പവനതനയൻ കൌതുകത്തോടെ നോക്കി. നീണ്ടുരുണ്ടു് പരിഘസദൃശഹസ്തങ്ങളാൽ, രണ്ടു് ശിഖരങ്ങളോടുകൂടിയ മന്ദരഗിരിപോലെ രാവണൻ പ്രശോഭിച്ചു. പുന്ന, മാവു്, ഇലഞ്ഞി എന്നിവയുടെ പുഷ്പങ്ങളുടേയും, വിഭവസമൃദ്ധമായ മൃഷ്ടാന്നത്തിന്റേയും, മധുപാനത്തിന്റേയും, സുഗന്ധം, നിദ്രാവശഗനായ ലങ്കേശ്വരന്റെ നിശ്വാസത്തിൽനിന്നു് ശക്തിയോടുകൂടി ആ അന്തഃപ്പുരശാല മുഴുവൻ നിറഞ്ഞിരുന്നു. ആ അസുരകേസരിയുടെ അമൂല്യരത്നാലംകൃതമായ തങ്കക്കിരീടം അല്പമൊന്നയഞ്ഞാണു് കിടക്കുന്നതു്. വദനത്തിന്റെ രണ്ടുഭാഗത്തും ഓരോ ദീപം കത്തുന്നതുപോലെ കുണ്ഡലപ്രഭ പരക്കുന്നുണ്ടു്. അതുകൊണ്ടുതന്നെ ആ ആനനം വെട്ടിത്തിളങ്ങിയിരുന്നു. മുത്തുമാലകളാലും രക്തചന്ദനത്താലും രാക്ഷസചക്രവർത്തിയുടെ വിശാലവക്ഷസ്സ് അത്യധികം ശോഭയാർന്നു. ധവളവർണ്ണമായ തോൾപ്പട്ട അല്പം കീഴിഞ്ഞു്, മികച്ച മഞ്ഞപ്പട്ടുചേലയുടുത്തു്, സുഖസുഷുപ്തിയിലാണ്ടു കിടക്കുന്ന ആ രക്തവർണ്ണനേത്രൻ, ഉഴന്നു്ക്കൂട്ടിയിട്ടതുപോലെ–

നിശ്വസിക്കുന്ന ഉഗ്രസർപ്പംപോലെ-വിശാലഗംഗാനദിയിലെ കയത്തിനുള്ളിൽ ഉറങ്ങിക്കിടക്കുന്ന ഗജേന്ദ്രനെപ്പോലെ വിളങ്ങി. കനകവിളക്കുകൾ നാലുഭാഗത്തും ഒരുപോലെ വെളിച്ചം പരത്തി ജ്വലിക്കുന്നതിനാൽ സർവ്വാംഗവും സുസ്പഷ്ടമാണു്. കാർമുകിൽമാലക്കുചുററും ഇടിമിന്നൽ പ്രകാശിക്കുന്നതുപോലെയാണു് ആ കാഴ്ച ഹനുമാനു് തോന്നിച്ചതു്. ആ അന്തഃപുരത്തിൽ രാക്ഷസേശ്വരൻെറ പാദപ്രദേശത്തിൽ പ്രിയപത്നിമാർ കിടക്കുന്നുണ്ടു്. ഒന്നാന്തരം കർണ്ണാഭരണങ്ങളണിഞ്ഞവരും, പൂർണ്ണചന്ദ്രാനനകളും, വാടാമാലികപ്പൂമാല ധരിച്ചവരുമായ സുന്ദരീരത്നങ്ങളെ വാനരേശ്വരൻ കണ്ടു.

നൃത്തവാദ്യവിദഗ്ധകളും സർവ്വാഭരണവിഭൂഷിതകളുമായ രാക്ഷസപ്പെൺകൊടികൾ, ലങ്കാധിപൻെറ മടിയിലും ബാഹുസമീപത്തും ചേർന്നാണു് കിടക്കുന്നതു്. വൈഡൂര്യം വജ്രം എന്നീ രത്നങ്ങൾ പതിച്ച തങ്കക്കുണ്ഡലങ്ങളും അതുപോലെയുള്ള തോൾവളകളും അണിഞ്ഞവരാണവർ. ശശാങ്കസദൃശമായ ആ മുഖങ്ങൾ കർണ്ണാഭരണങ്ങൾകൊണ്ടു് പൂർവ്വാധികം തിളങ്ങി. കൃശോദരിമാരായ ആ അസുരതരുണികൾ, മദവ്യായാമവിവശരായി അതാതിടങ്ങളിൽ വീണുറങ്ങുകയാണു്.

മൃദുലങ്ങളായ അംഗങ്ങളോടുകൂടിയ നൃത്തക്കാരിയായ ഒരംഗനാരത്നം, കാണികളുടെ കണ്ണും കരളും കക്കത്തക്കവിധം അഭിനയകല വിന്യസിച്ച മട്ടിൽ സർവ്വാവയവങ്ങളേയും വെച്ചു് കിടക്കുന്നു. പരിശുദ്ധപ്രവാഹത്തോടുകൂടിയ നദിയിൽ ഒലിച്ചുവരുന്നൊരു സരോജം, തോണിയിലണഞ്ഞതുപോലെ, ഒരു മങ്കയാൾ വീണയേയും ആലിംഗനം ചെയ്തു് കിടക്കുന്നു. ഓമനപ്പുത്രനെ താരാട്ടുപാടി താലോലിച്ചു് ഉറക്കിക്കിടത്തിയപോലെ, ബാഹുമൂലത്തിൽ തുടിയുമണച്ചൊരു തന്വി കിടക്കുന്നു. പീനസ്തനിയായൊരു സുന്ദരി ചെണ്ടയിൽ പററിപ്പിടിച്ചു കിടക്കുന്നതു്, ഭർത്താവിനെ ഗാഢാലിംഗനം ചെയ്യുതുപോലെയാണു്. കാമപീഡിതയായൊരുവൾ, രഹസ്സങ്കേതത്തിൽവെച്ചു് കണവനെ മുറുകെ പുല്കുന്നതുപോലെ, ഒരു കമലാക്ഷി ഓടക്കുഴൽ പൂണ്ടുകിടക്കുന്നു. മറെറാരു നർത്തകി വീണയെ കെട്ടിപ്പിടിച്ചുറങ്ങുന്നതു് കണ്ടാൽ പ്രിയതമനൊന്നിച്ചാണു് കിടക്കുന്നതെന്നു തോന്നും. മദാലസയായ മറെറാരു യുവതി, തടിച്ചുകൊഴുത്ത തങ്കവർണ്ണാംഗങ്ങളെക്കൊണ്ടു് മൃദംഗത്തെ അമർത്തിയാണു് നിദ്രചെയ്യുന്നതു്. മദവിവശയായൊരു കൃശോദരി, കൈവാരികളുടെ ഇടയിൽ മദ്ദളം വെച്ചുകൊണ്ടു് ഉറങ്ങുന്നു. ഡിണ്ഡിമവാദ്യക്കാരിയായൊരുവൾ അതേപോലെ കിടക്കുന്നതു് ഡിണ്ഡിമത്തെ അണച്ചാണെന്നുമാത്രം. ഓമനപ്പുത്രനൊന്നിച്ചു് ഭർത്തൃ

സമീപത്തിൽ കിടക്കുന്നൊരു ബാലയുവതിയെപ്പോലെയാണവളെ കണ്ടാൽ തോന്നുക. മദംകൊണ്ടു് മതിമറന്നൊരു മാനിനി ഭേരിയെ രണ്ടുകൈകൊണ്ടും കെട്ടിപ്പിടിച്ചു് മാറിലമർത്തിക്കിടക്കുന്നു. വസന്തകാലത്തിൽ വിചിത്ര പുഷ്പ വിരചിതമായൊരു ഉണ്ടമാലയിൽ വെള്ളം തളിച്ചതുപോലെയാണു്, ഒരംഗനാരത്നം കടം ചെരിച്ചു് ഉറങ്ങുന്നതു്. സുകുമാരഗാത്രിയായൊരുവൾ, പൊൻകുടങ്ങൾപോലെയുള്ള കൊങ്കകൾ രണ്ടുകൈപ്പത്തികൊണ്ടും സ്വയം പൊത്തിപ്പിടിച്ചുകൊണ്ടു് ഗാഢനിദ്രയിൽ കിടക്കുന്നു. താമരപ്പൂവിതൾപോലെ വിശാലലോചനയായൊരുവൾ, യൌവനപ്പുളപ്പാൽ മദവിവശയായൊരുവളെ കെട്ടിപ്പിടിച്ചാണു് കിടക്കുന്നതു്. ഇങ്ങിനെ ആ ലലനാരത്നങ്ങളെല്ലാം, കാമവിവശകളായ മുഗ്ധകൾ കാമുകന്മാരെയെന്നപോലെ, നാനാവാദ്യവസ്തുക്കളിൽ കച ങ്ങളമർത്തി ബോധമററുറങ്ങുന്നതു്, പവനതനയൻ കണ്ടു.

ആ വനിതാമണ്ഡലത്തിന്റെ മദ്ധ്യത്തിൽ ഒന്നാന്തരമൊരു പള്ളിമഞ്ചത്തിൽ ഒററയ്ക്കു് അദ്വിതീയസൌന്ദര്യമുള്ളൊരു കാമിനീമണി ശയിക്കുന്നതു് കപീശ്വരന്റെ ദൃഷ്ടിയിൽപെട്ടു. നവരത്നഖചിതമായ ആഭരണജാലങ്ങളണിഞ്ഞ ആ തരുണി, സ്വകാന്തികൊണ്ടു് ആ വിമാനശാലയെത്തന്നെ അഴകുററതാക്കിയിരുന്നു. കുങ്കുമനിറമുള്ള കനകശരീരം; ആ ഓമലാൾ അന്തഃപുരനായികയായ സുന്ദരീരത്നം മണ്ഡോദരീദേവിയാണു്. അസുരവരചക്രവത്തിനി ഒററയ്ക്കു് കിടക്കുന്നു. അതുല്യരൂപസൌഭാഗ്യമുള്ള മണ്ഡോദരിയെ കണ്ടപ്പോൾ ഹനുമാന്റെ ഹൃദയം മന്ത്രിച്ചു:—

"സാക്ഷാൽ സീതാദേവിതന്നെയാണു്."

ഒരുത്തമസ്ത്രീക്കു് ഉണ്ടാകേണ്ട എല്ലാലക്ഷണങ്ങളും ഒത്തുചേൻവളാണു് രാവണപട്ടമഹിഷി. മാരുതി സ്വഹൃദയത്തിൽ പ്രതിഷ്ഠിച്ച ജാനകീദേവിയുടെ ദിവ്യരൂപം, കണ്ണിന്നുമുന്നിൽ പ്രത്യക്ഷമായി എന്നോത്തപ്പോൾ; അടക്കുവാൻ കഴിയാത്തവിധത്തിൽ ആനന്ദം അലയടിച്ചു. സാധാരണക്കാക്കു് ചിന്തിക്കുവാൻപോലും സാധിക്കാത്ത കൃത്യങ്ങൾ പലതും ചെയ്തതിന്റെ ഫലമൊന്നിച്ചു് രൂപംപൂണ്ടു് മുന്നിൽ കാണുന്നതുപോലെ ഹനുമാനു് തോന്നി. ആഗ്രഹസിദ്ധി കൈവന്നപ്പോൾ അത്ഭുതപൂവ്വമായുണ്ടായ സന്തോഷം, ആ അമേയവിക്രമനെ അല്പനേരത്തേക്കു് വിഭ്രാന്തനാക്കുകകൂടിച്ചെയ്തു. ശ്രീരാമദൂതനായ ആഞ്ജനേയർ, വംശപാരമ്പര്യമനുസരിച്ചു് കൈകൊട്ടി; നെടിയവാൽപിടിച്ചു് ചുംബിച്ചു;

ദേവിയുടെ അംഗസൌഷ്ഠവം ഹൃദയംഗമമായി കൊണ്ടാടി; ആടുവാനും പാടുവാനും തുടങ്ങി; അങ്ങോട്ടുമിങ്ങോട്ടും ഓടി, ചാടി; തൂണുകളിൽ കതിച്ചുകയറി, പെട്ടെന്നു് നിലത്തേക്കു് ചാടി!!

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം പത്താംസർഗ്ഗം അവസാനിച്ചു.**

---

## പതിനൊന്നാം സർഗ്ഗം (പാനഭൂമിദർശനം)

സ്വവംശാനുയോജ്യമായ വാനരത്വം പെട്ടെന്നു് കളഞ്ഞ മാരുതി, അത്ഭുതകരമായവിധത്തിൽ ദേവനായിമാറി. സീതാദേവിയെപ്പററി ചിന്തതുടൻ:—

"ശ്രീരാമസ്വാമിയെപ്പിരിഞ്ഞുവാഴുന്നൊരു മാനിനീമണി, ഉറങ്ങില്ല; ഭക്ഷണം കഴിക്കില്ല; എന്തിന്നു് ജലപാനംപോലും ചെയ്യുകയില്ല. ആഭരണങ്ങളണിയുകയില്ല. അമരേശ്വരനായ ദേവേന്ദ്രനാണെങ്കിൽക്കൂടി യോജിക്കുകയില്ല. രഘുനാഥന്നു് തുല്യനായി ദേവന്മാർതന്നെ ആരുണ്ടു്? ഒരാളുമില്ല. തീർച്ചയായും ഈ കിടക്കുന്നതു് വൈദേഹീദേവിയല്ല; മററൊരു മാന്യസ്ത്രീയാണു്."

സീതാദേവിയെ സന്ദർശിക്കുവാൻ അത്യാഗ്രഹത്തോടെ പ്ലവഗേന്ദ്രൻ ആ പാനശാലയിൽ വീണ്ടും വീണ്ടും നടന്നു. ശ്രദ്ധിച്ചുനോക്കി.

കാമക്രീഡകളാൽ തളർന്നവരാണു് ചിലർ; വേറെചിലർ ക്ഷീണിച്ചിട്ടുള്ളതു് ഗാനാലാപത്താൽ; മററു ചിലർ നർത്തനംകൊണ്ടു് അവശരായിരിക്കുന്നു; മധുപാനംകൊണ്ടു് ബോധരഹിതരായവരെ ഇടക്കിടക്കു് കാണാം. മൃദംഗം-മദ്ദളം-എന്നിവയുടെ സമീപം സ്മരണയററു് പലരും കിടക്കുന്നു. എന്നാൽ, ചില നാരീരത്നങ്ങൾ കിടക്കുന്നതു് ശ്രേഷ്ഠതരങ്ങളായ ശയ്യകളിലുമാണു്. സർവ്വാഭരണവിഭൂഷിതകളായ ആയിരം അംഗനാമണികളുണ്ടവിടെ. രൂപകാന്തിയെഴുന്ന അവർ സല്ലാപങ്ങളിൽ തല്പരകളും, ശൃംഗാരഗാനങ്ങളുടെ പൊരുൾ അറിയുന്നവരും പറയുന്നവരുമായിരുന്നു. അത്യധികം രമിച്ചു് അവശരായി, യാതൊരു ചിട്ടയുമില്ലാതെ ശയിച്ചിരുന്ന അവരുടെ മദ്ധ്യത്തിൽനിന്നു് അനിലാത്മജൻ അടുത്തുള്ളൊരു ശാലയിലെത്തി. അവിടേയുമുണ്ടു് ആയിരം സുദതിമാർ സല്ലാപക്രീഡാദികളാൽ അവശകളായി ഉറങ്ങിക്കിടക്കുന്നു. ദേശത്തേയും കാലത്തേയും

അറിയുന്ന ആ സുന്ദരിമാർ, തന്മന്നസ്തുതങ്ങളായ വാക്കുകളെ പറയും. അവരെല്ലാം, രമിച്ച് സംതൃപ്തിയടഞ്ഞ് ക്ലാന്തരായിട്ടാണ് നിദ്രാവശഗരായിട്ടുള്ളത്.

വായുപുത്രൻ വീണ്ടും നിശാചരേന്ദ്രനെനോക്കി. വലിയൊരു ഗോശാലയിലെ പശുക്കളുടെ മദ്ധ്യത്തിലുള്ള കാളയെപ്പോലെ, മഹാട്ടജനായ അരക്കർകോൻ നാരീരത്നങ്ങളുടെ ഇടയിൽ കിടക്കുന്നു. പെൺകൊടികളാലാവൃതനായ രാക്ഷസേശ്വരൻ കൊടുങ്കാട്ടിൽ പിടിയാനകളുടെ നടുക്കുള്ള കൊമ്പനാനയെപ്പോലെ ശോഭിച്ചു.

രാവണരാജഭവനത്തിൽ, എല്ലാവിധ ഭക്ഷ്യപേയാദികളോടുകൂടിയ പാനശാലയേയും കപികുഞ്ജരൻ കണ്ടു. സുവർണ്ണപാത്രങ്ങളിൽ ഭക്ഷിക്കാനെടുത്ത അവ പകുതിയും ബാക്കിയായി അവിടെ കിടക്കുന്നു. മയിൽ–കോഴി–എന്നീ പക്ഷികളുടെ മാംസങ്ങളും ധാരാളമുണ്ട്. പന്നി തുടങ്ങിയവയുടെ ഇറച്ചിയും പരിപ്പും ഒന്നിച്ചുവേവിച്ച് തൈരു് ഉപ്പ് എന്നിവ ചേർത്തുണ്ടാക്കിയ കറികൾ; മുള്ളൻപന്നി–മയിൽ മുതലായവയുടെ മാംസക്കറികൾ; പകുതിയും തിന്നുകഴിഞ്ഞ് ബാക്കിയാക്കിയിട്ട ചകോരാദിപക്ഷികൾ, കാട്ടുപോത്ത്, ഒററമുള്ളമാത്രമായ മത്സ്യങ്ങൾ, വേവിച്ച ആടിൻമാംസം, എന്നിവയേയും അവിടവിടെ ധാരാളമിട്ടിരിക്കുന്നതു് ഹനുമാൻ കണ്ടു. പലതരത്തിലുള്ളലേഹ്യങ്ങൾ, പാനവസ്തുക്കൾ, ഭോജ്യങ്ങൾ, ഉപ്പും പുളിയും ധാരാളമുള്ള കടുത്തകറികൾ, എന്നിവ സുവർണ്ണപാത്രങ്ങളിൽ ബാക്കിയായികിടക്കുന്നു. പാനപാത്രങ്ങളിൽ ചിലതിൽ നാനാതരത്തിലുള്ള കായ്കൾ വാരിയിട്ടിട്ടുണ്ട്.

അമൂല്യങ്ങളായ രത്നങ്ങൾ പതിച്ച തോൾവളകൾ മുത്തുമാലകൾ തുടങ്ങിയവ അവിടവിടെ ഊരിവീണും പൊട്ടിച്ചിതറിയും കിടക്കുന്നു. പൂവിരിച്ച തറയിൽ ശയനാസനങ്ങൾ അങ്ങിങ്ങ് ഉജ്ജ്വലകാന്തിയോടെ, അഗ്നിയില്ലാതെത്തന്നെ തീ കത്തുന്നതുപോലെ കാണാം. പാചകവിദ്യയിൽ അഭിജ്ഞരായ അനേകമാളുകൾ, പലതരത്തിലുള്ള മാംസസസ്യാഹാരങ്ങൾ സ്വാദിഷ്ടങ്ങളാക്കി നിർമ്മിച്ചിരിക്കുന്നു. ദിവ്യങ്ങളായവയും, കൃത്രിമനിർമ്മിതങ്ങളായവയുമുള്ള വിവിധമദ്യങ്ങൾ അവിടെ തട്ടിയും ചിന്നിയും ഉണ്ട്. ശക്കര, തേൻ, പലതരത്തിലുള്ള ഫലങ്ങൾ എന്നിവയാൽ ആസവരൂപത്തിലുള്ള മദ്യങ്ങൾ ധാരാളം. നാനാതരത്തിലുള്ള സുഗന്ധവാഹികളായ ചൂർണ്ണങ്ങൾവിതറിയ പുഷ്പമാല്യങ്ങൾ ഒട്ടധികം. വെള്ളി, സ്ഫടികം, എന്നിവയാലുള്ള പലപലപാത്രങ്ങൾ, പൊന്നിൻകിണ്ടി

കരം, ഇങ്ങിനെ ആ പാനഭൂമി ഏററവുമധികം ശോഭിച്ചിരുന്നു. വെള്ളി, കനകം എന്നിവകൊണ്ടുള്ള കുടങ്ങളിൽ നിറച്ചുവെച്ച ഒന്നാന്തരം മദ്യം അനവധി സൂക്ഷിച്ചുവെച്ചിട്ടുള്ളതും കപീന്ദ്രൻ കണ്ടു. വെള്ളി–സ്വർണ്ണം–രത്നക്കല്ല് എന്നിവകൊണ്ടുണ്ടാക്കിയ പാനപാത്രങ്ങളിൽ, നിറഞ്ഞും പകുതിയായും മദ്യങ്ങൾ ഇരിക്കുന്നു. ചിലതിൽനിന്നു് മുഴുവൻ കുടിച്ചു്, പാത്രം വലിച്ചെറിഞ്ഞമട്ടിൽ; ചിലതു് ഒരുതുള്ളിപോലും കുടിക്കാതെ; ഇതേപോലെത്തന്നെ ഭക്ഷണപദാർത്ഥങ്ങളും.

ചിലസ്ഥലത്തു് ചോറു് ബാക്കിയായിക്കിടക്കുന്നു. കുടം ചെരിഞ്ഞു് മദ്യമൊഴുകിക്കൊണ്ടിരിക്കുന്നു ചിലയിടത്തിൽ. തട്ടിയുംമുട്ടിയും ഉടഞ്ഞുകിടക്കുന്ന കിണ്ടികളുംമററും അവിടവിടെ. പനിനീർകൊണ്ടു് സുശീതങ്ങളായ കുസുമമാല്യങ്ങൾ, പകുതികടിച്ചുതിന്ന പഴങ്ങൾ, ഇവയാണു് ചിലസ്ഥലത്തു്. വെൺപട്ടുമെത്തകളിൽ പലതിലും തരുണീരത്നങ്ങൾ പരസ്പരാലിംഗനം ചെയ്തുകൊണ്ടാണു് കിടന്നുറങ്ങുന്നതു്. അപശയായി ഉറങ്ങുന്ന ഒരുവൾ മററൊരുവളുടെ വസ്ത്രമെടുത്തു് പുതച്ചിരിക്കുന്നു. അവളുടെ വസ്ത്രവും മനോഹരമാലകളും നിശ്വാസങ്ങളും മന്ദമാരുതൻ തട്ടിയതുപോലെ അധികം ചലിപ്പിക്കുന്നില്ല.

കുതിന്ന ചന്ദനം, പലതരത്തിലുള്ളമദ്യങ്ങൾ, നാനാതരത്തിലുള്ള ധൂപങ്ങൾ, വിചിത്രകുസുമമാല്യങ്ങൾ, ഇവയുടെ മണമെല്ലാം വഹിച്ചമാരുതൻ പലരൂപത്തിലും തരത്തിലും സ്വച്ഛന്ദം അവിടെ വീശുന്നുണ്ടു്. ഉത്തമങ്ങളായ ചന്ദനങ്ങളുടേയും ധൂപങ്ങളുടേയും പരിമളം ആ പുഷ്പകവിമാനത്തിൽ അപ്പോഠംകൂടി നിറഞ്ഞുനില്ക്കുന്നു. അസുരവരന്റെ അന്തഃപുരത്തിലെ പാനശാലയിൽ ബോധമററു് ഗാഢനിദ്രചെയ്യുന്ന സ്ത്രീകളിൽ ചിലർ കറുത്തവരും, ചിലർ ഇരുനിറമുള്ളവരുമാണെങ്കിൽ സ്വർണ്ണവർണ്ണമുള്ളവരും ധാരാളമുണ്ടു്. കാമാത്തികളായി കിടന്നുറങ്ങുന്ന അവർ കൂമ്പിനില്ക്കുന്ന താമരപ്പൂക്കളോടുകൂടിയ സരസ്സുപോലെ ശോഭിച്ചു. ഇങ്ങിനെ രാവണാന്തഃപുരത്തിലുള്ള സ്ത്രീകളെ മുഴുവൻ അതിതേജസ്വിയായ കപീശ്വരൻ കണ്ടു. എന്നാൽ ഏതൊരാളെകാണണമെന്നാഗ്രഹിക്കുന്നുവോ, ആ ദേവിയെമാത്രം കണ്ടില്ല. നിദ്രാവശഗരായി ബോധമററു് കിടക്കുന്ന കാമിനികളെ നോക്കിയ ഹനുമാൻ ചിന്തിച്ചു:—

"നിർല്ലജ്ജം കിടക്കുന്ന പരദാരങ്ങളെയാണു് ഞാൻ നോക്കിക്കണ്ടതു്. ഇതു് തീർച്ചയായും ധർമ്മഹാനിയെ ഉണ്ടാക്കുന്നതാണു്. എന്റെ ദൃഷ്ടി അന്യസ്ത്രീകളിൽ പതിക്കുകയേ പതിവില്ല. എന്നാൽ ഇന്നാകട്ടെ പരസ്ത്രീകളെ സമ്പൂർണം ഞാൻ നോക്കിക്കണ്ടു."

ഹൃദയത്തിന്നു് ഒരിയ്ക്കലും പതർച്ചപററാത്ത മഹാമനസ്വിയായ ആ ധീര ധീരന്റെ ചിന്ത നേർവഴിക്കു് തിരിഞ്ഞു:—

"സംശയം ലേശംപോലുമില്ലാതെ കിടന്നുറങ്ങുന്ന രാവണാംഗനമാരെ മുഴുവൻ ഞാൻ കണ്ടുവെങ്കിലും, എന്റെ ഹൃദയത്തിന്നു് അല്പമെങ്കിലും ചലനം വന്നിട്ടില്ല. ഇന്ദ്രിയങ്ങളെ മുഴുവൻ നടത്തുന്നതു് മനസ്സാണു്. നല്ലതിലേക്കും ചീത്തയിലേക്കും ഇന്ദ്രിയങ്ങളെ ചാടിക്കുന്ന മനസ്സു്, പൂർവ്വനിലയിൽനിന്നു് അണുപോലും ഇതുകൊണ്ടു് ഇളകിയിട്ടുമില്ല.

ദേവിയെ മററൊരിടത്തുപോയി അന്വേഷിക്കുവാൻ സാദ്ധ്യമല്ലല്ലൊ. സ്ത്രീകളെ സ്ത്രീകളുടെ ഇടയിലല്ലേ തിരയുക. ഏതുജീവിയെയായാലും, ആ വർഗ്ഗത്തിൽചെന്നു് പരതണം. പെൺമാൻകൂട്ടത്തിൽപോയി ദേവിയെ ആരാഞ്ഞിട്ടെന്തുകാര്യം? അതുകൊണ്ടു് അസുരേന്ദ്രന്റെ അന്തഃപുരത്തിലെല്ലാം ഞാൻ തിരഞ്ഞു. ഇതിൽ അല്പംപോലും ദോഷചിന്ത എന്നിൽ ഉണ്ടായിട്ടുമില്ല. എന്നാൽ ഇത്രയായിട്ടും സീതാദേവിയെ മാത്രം കാണുന്നില്ല."

ദേവന്മാർ–ഗന്ധർവ്വന്മാർ–നാഗേന്ദ്രന്മാർ എന്നിവരുടെ പെൺകൊടിമാരെ, വീര്യവാനായ ഹനുമാൻ രാവണാലയത്തിൽ കാണുകയുണ്ടായി; പക്ഷെ, ജാനകീദേവിയെ മാത്രം കണ്ടില്ല. ഉത്തമകളും സൌന്ദര്യമിയന്നവരുമായ അനേകമനേകം അംഗനകൾ ആഞ്ജനേയരുടെ ദൃഷ്ടിയിൽപ്പെട്ടു; പക്ഷെ ശ്രീരാമസഹധർമ്മിണിയെമാത്രം കണ്ടില്ല. അവിടെനിന്നു് പിൻമാറി നടക്കുവാൻ ആ വീരവാനരൻ നിശ്ചയിച്ചു. പാനഭൂമിവിട്ടു് തുടന്നു് അന്വേഷണം നടത്തുവാൻ തന്നെ പവനതനയൻ ഉറച്ചു.

ഇങ്ങനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം പതിനൊന്നാംസർഗ്ഗം അവസാനിച്ചു.

---

## പന്ത്രണ്ടാം സർഗ്ഗം. (അന്തഃപുരാന്വേഷണം)

അസുരവരമന്ദിരത്തിന്റെ മദ്ധ്യത്തിലേക്കു് മാരുതി കടന്നു. ലതാഗൃഹങ്ങൾ, ചിത്രാലയങ്ങൾ, നിശാഭവനങ്ങൾ ഇങ്ങിനെ ഓരോന്നോരോന്നായി വായുപുത്രൻ ദേവീദർശനകാംക്ഷയോടെ നോക്കിനോക്കി മുന്നോട്ടുവന്നു. എന്നാൽ വൈദേഹിയെമാത്രം കാണുന്നില്ല. രഘുവംശതിലകന്റെ ധർമ്മദാരങ്ങളെ എവിടേയും കാണാതപ്പോൾ, ആ മഹാത്മാവിന്റെ ഹൃദയത്തിൽ പലവിധചിന്തകൾ ഉദിച്ചു:—

"ഒരുപക്ഷെ ദേവി, ഇഹലോകവാസംതന്നെ വെടിഞ്ഞിരിക്കുമോ? ജനക മഹാരാജപുത്രിയെ ഒരിടത്തും കാണുന്നില്ല. ചാരിത്രസംരക്ഷണത്തിന്നു് മാനിനീ രത്നമായ ദേവി യത്നിച്ചിരിക്കും. അത്യന്തദുഷ്ടനായ രാക്ഷസചക്രവർത്തി, സ്വവശഗയാകാത്ത ദേവിയെ വധിച്ചിരിക്കുമോ? അഥവാ, ഭയജന്യമായ വിരൂപ നേത്രകൾ, അലക്ഷ്മികൾ, വികൃതരൂപകൾ, അതിഭയങ്കരഗാത്രികൾ, ഏററവും വലിയമുഖമുള്ളവർ, ഇത്തരത്തിലുള്ള നിശാചരികളെ കണ്ടു് ഭയപ്പെട്ടു് ദിവം ഗതയായെന്നും വരാം. ദേവിയെ കാണാതെ, കരുത്തുംകാണിച്ചു് വാനരസുഹൃ ത്തുക്കളൊന്നിച്ചു് വളരെദിവസങ്ങൾ ഞാൻ കളഞ്ഞു. മഹാരാജാവായ സുഗ്രീവൻെറ സവിധത്തിൽ ചെല്ലുവാൻ എനിക്കു് യോഗ്യതയില്ല. അതി ശക്തനും ഉഗ്രദണ്ഡമേകുന്നവനുമാണു് സുഗ്രീവൻ.

ഈ അന്തഃപുരം മുഴുവൻ ഞാൻ കണ്ടു. ലങ്കേശ്വരൻെറ പത്നിമാരെ മുഴുവൻ ഞാൻ ശ്രദ്ധിച്ചു. എന്നാൽ ദേവിയെമാത്രം കാണുന്നില്ല. ഇതുവരെ ഞാൻ ചെയ്ത യത്നമെല്ലാം വിഫലമായിക്കഴിഞ്ഞു.

മടങ്ങിയെത്തുന്ന എൻെറ അടുത്തേക്കു് അതിജിജ്ഞാസയോടെ ഓടിവരുന്ന വാനരന്മാരോടു് ഞാൻ എന്തൊന്നാണു് പറയുക? അവർ അത്യാകാംക്ഷ യോടെ:—

"ഇവിടെനിന്നു് പോയതിന്നുശേഷം എന്തെല്ലാം ചെയ്തു? എല്ലാം ഞങ്ങ ളോടു് വിസ്തരിച്ചു പറയൂ."

എന്നു് സന്തോഷത്തോടെ ചോദിക്കും. ദേവിയെ കാണാതെ തിരിച്ചെ ത്തിയ ഞാൻ അവരോടു് എന്തു പറയും? വയോവൃദ്ധനുംകൂടിയായ ജാംബവാ നോടു്—യുവരാജാവായ അംഗദനോടു് ചുററുപാടും നിരന്നെത്തുന്ന സുഹൃത്തു ക്കളോടു്.

നെടിയൊരു നിശ്വാസം പൂർണ്ണവിരാമമിട്ടു. വായുതനയൻെറ ചിന്താ മാർഗ്ഗം അല്പം മാറി:—

"സർവ്വവിധത്തിലുമുള്ള ഐശ്വര്യങ്ങൾക്കും ബീജമായിട്ടുള്ളതു് ഉത്സാഹ മാണു്. ശ്രേഷ്ഠസുഖത്തിന്നു് നിദാനവും ഉത്സാഹമല്ലാതെ മറെറാന്നല്ല. എല്ലാ കാര്യവും എപ്പോഴും നടക്കുന്നതു് ഉത്സാഹത്താൽമാത്രം. അതില്ലാതെ ഏതൊ രാളുടെ കർമ്മവും സഫലമാകുന്നതല്ല. അതുകൊണ്ടു് അത്യുത്സാഹത്തോടെ

ത്തന്നെ ഞാൻ സീതാദേവിയെ കണ്ടുപിടിക്കുവാൻ ശ്രമിക്കുകയാണ്. രാവണ ൻെറ അധീനത്തിലുള്ള എല്ലാസ്ഥലങ്ങളിലും വീണ്ടും വീണ്ടും അന്വേഷിക്കട്ടെ. പാനശാലകളിൽ–പുഷ്പഗൃഹങ്ങളിൽ–ചിത്രശാലകളിൽ– ക്രീഡാമന്ദിരങ്ങളിൽ– ആരാമങ്ങളിൽ–രഹസ്യങ്ങളായ വഴികളിൽ–വിമാനഭവനങ്ങളിൽ–ഇവിടെയെ ല്ലാം ഒരു വക തിരഞ്ഞു കഴിഞ്ഞു. ഇനിയും അതിശ്രദ്ധയോടെ ആരായട്ടെ.''

ഹനുമാൻെറ ഹൃദയം ഉന്മേഷഭരിതമായി. അന്വേഷണം തുടന്നു. ഭൂമി യുടെ അന്തർഭാഗത്തുള്ള അറകൾ, ചൈത്യങ്ങൾ, ഉപഗൃഹങ്ങൾ, തുടങ്ങിയ രഹസ്യസങ്കേതങ്ങളിൽ ഇറങ്ങിയും കയറിയും, ഇടക്കിടെ നിന്നും നടന്നും, വാതിലുകൾ തുറന്നും മുൻപോലെ അടച്ചും, ഉള്ളിൽക്കടന്നും, വെളിയിലേക്ക് പോന്നും, വീണ്ടും, മേല്പോട്ടുചാടിക്കയറിയും, സംശയിച്ച് കീഴ്പോട്ടുതന്നെ ഇറങ്ങിയും, ചെറിയൊരു സ്ഥലംപോലും വിടാതെ മഹാകപീശ്വരൻ ചുററി സഞ്ചരിച്ചു. നാലുവിരൽ തികച്ചുമുള്ളൊരു സ്ഥലംപോലും ഹനുമാൻെറ കണ്ണിൽനിന്ന് ഒഴിവായില്ല. എത്താതേയുമിരുന്നില്ല.

രണ്ടുമതിലുകളുടെ മദ്ധ്യത്തിലുള്ള വഴികൾ, ചൈത്യങ്ങളിലെ തറകൾ, കുളങ്ങൾ, പൊയ്കകൾ, എന്നിവകൂടി മാരുതി മറന്നില്ല. പലതരത്തിലുള്ളവരും ഭയങ്കരവിരൂപകളുമായ അനേകം രാക്ഷസികളെ ഹനുമാൻ കണ്ടു. പക്ഷെ, അവിടെയെങ്ങും ജനകാത്മജയില്ല. ഭൂലോകത്തിൽ അതുല്യസൌന്ദര്യമിയന്ന വിദ്യാധരസ്ത്രീരത്നങ്ങളെ വളരെയധികം മാരുതി കണ്ടു; എന്നാൽ അവിടെ യെങ്ങും ശ്രീരാമധർമ്മപത്നിയില്ല. പൂർണ്ണചന്ദ്രവദനകളായ നാഗാംഗനാരത്ന ങ്ങളെ വായുപുത്രൻ കണ്ടു; തന്വീരത്നമായ മൈഥിലീദേവിയില്ല. അസുരേ ന്ദ്രൻ ബലാൽകൊണ്ടുവന്ന ഉരഗേന്ദ്രസ്ത്രീരത്നങ്ങളെ ആഞ്ജനേയർ അനേകം കണ്ടു; വിദേഹാധിപകുമാരിയില്ല. ഉത്തമകളായ കാമിനീമണികളെ കൂട്ടം കൂട്ട മായി കണ്ടിട്ടും ദേവിയെമാത്രം കാണാത്തപ്പോൾ വീരമാരുതിയുടെ ഹൃദയം അഴ ലിന്നടിപ്പെട്ടു. കപീന്ദ്രന്മാർ എന്തിന്നും ഒരുങ്ങിയതും, മഹാസമുദ്രത്തെ ചാടി ക്കടന്നതും, വെറുതെയായിത്തീർന്നുവോ?

ചിന്തകൾ പലതും ഉയന്നു. വിമാനത്തിൻെറ ഉത്തുംഗഭാഗത്തിൽനിന്നി റങ്ങി. ദുഃഖനിശ്വാസങ്ങൾ അടിക്കടി ഉയന്നു. മനസ്സാകെ ഇടിഞ്ഞു.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡത്തിലെ പന്ത്രണ്ടാം സർഗ്ഗം അവസാനിച്ചു.

---

## പതിമൂന്നാം സർഗ്ഗം. (ഹനൂമൽചിന്ത)

വിമാനത്തിൽനിന്നു് പുറത്തിറങ്ങിയ ആഞ്ജനേയർ, ഉയർന്ന മതിലിൽക്കൂടി, കാർമേഘമദ്ധ്യത്തിൽ ഇടിമിന്നലെന്നപോലെ ഓടിപ്പോയി. അരമനയുടെ വെളിയിൽ ഏകാന്തമായൊരു സ്ഥലത്തിൽ കപീശ്വരൻ ഇരുന്നു. സീതാദേവിയെ കാണാത്തതിനാൽ സ്വയം പറഞ്ഞുതുടങ്ങി:—

"ശ്രീരാമചന്ദ്രമഹാപ്രഭുവിനുവേണ്ടി ലങ്കയിൽ ഒട്ടേറെ സ്ഥലങ്ങളും ഞാൻ ചുററിനടന്നു നോക്കിക്കഴിഞ്ഞു. സർവ്വാംഗസുന്ദരീരത്നമായ ദേവിയെ ഇതുവരയും കണ്ടതുമില്ല. ചെറിയ പൊയ്കകൾ–തടാകങ്ങൾ–വലിയ സരസ്സുകൾ–ചെറുതോടുകൾ–വെള്ളം ധാരാളമുള്ള അരണ്യങ്ങൾ–ആഴമേറിയ നദികൾ–ദുർഗ്ഗമങ്ങളായ മഹാഗിരികൾ–എന്നിവിടങ്ങളിലെല്ലാം–ലങ്കാരാജ്യത്തിലെ പ്രധാനപ്പെട്ട സ്ഥലങ്ങളിലെല്ലാം–ഞാൻ തിരഞ്ഞു. ദേവിയെ കണ്ടെത്തിയില്ല. പക്ഷിരാജനായ സമ്പാതി പറഞ്ഞതു്–ദേവി രാവണഭവനത്തിലുണ്ടെന്നാണല്ലൊ. എന്നാൽ ദേവിയെ കാണുന്നില്ല. വിദേഹമഹാരാജാവായ ജനകരാജർഷിയുടെ സീമന്തപുത്രി സീതാദേവി, നിവൃത്തിയില്ലാതെവന്നപ്പോൾ രാവണനു് ഇണങ്ങിയോ? അസുരേശ്വരൻ അതിദുഷ്ടനാണു്. ഉപദ്രവം കഠിനമായിരിക്കും.

അഥവാ, ദേവിയേയുംകൊണ്ടു് അംബരമണ്ഡലത്തിലേക്കു് ഉയർന്നപ്പോൾ, താഴത്തേക്കു് വീണിരിക്കുമോ? ശ്രീരാമസ്വാമിയുടെ ബാണഭയത്തോടെയാകുമല്ലൊ ലങ്കാധിപൻ ദ്രുതഗമനം ചെയ്തിട്ടുണ്ടാവുക. അല്ലെങ്കിൽ സിദ്ധന്മാർ സഞ്ചരിക്കുന്ന വഴിയിൽക്കൂടി ഇങ്ങോട്ടുപോരുമ്പോൾ മഹാസാഗരം അലയടിച്ചാർക്കുന്നതുകണ്ട ദേവിയുടെ ഹൃദയം അങ്ങോട്ടു പതിച്ചെന്നുവരുമോ? ആയതലോചനയായ ശ്രീരാമസഹധർമ്മിണി–എന്റെ ദേവി–രാവണന്റെ കൈകളുടേയും കാൽകളുടേയും ശക്തിയാൽ, പിടിച്ചമർത്തുമ്പോൾ പ്രാണൻ പോയിരിക്കാം.

സമുദ്രത്തിന്റെ മീതെ വരുമ്പോൾ, പിടയുന്ന ദേവിയിൽ അസുരേശ്വരന്റെ അശ്രദ്ധകൊണ്ടു് വീണതായിരിക്കുമോ? അതുമല്ലെങ്കിൽ, സതീരത്നമായ സീതാദേവിയുടെ പാതിവ്രത്യനിഷ്ഠകൊണ്ടു്, തനിക്കു് ഒരിക്കലും അധീനയാകയില്ലെന്നു് മനസ്സിലാക്കിയ അരക്കർകോൻ കോപത്താൽ ഭക്ഷിച്ചിരിക്കുമോ? നക്തഞ്ചരാധിപന്റെ പത്നിമാർ കൊടും ക്രൂരകളാണു്. വിശാലലോചനയായ കമനീയാംഗിയെ അവർ ഭക്ഷിച്ചെന്നും വരാം.

എന്റെ ദേവിയുടെ വദനം ശരൽക്കാലപൂർണ്ണചന്ദ്രസദൃശമാണ്; താമരപ്പൂവിതാപോലെ അഭിരാമമാണ് ആ ലോചനങ്ങൾ. ശ്രീരാമദേവാനനത്തെ ധ്യാനിച്ച് ധ്യാനിച്ച് ദേവി മൃതിയടഞ്ഞിരിക്കും. "ഹാ രാമ, ഹാ ലക്ഷ്മണാ, ഹാ അയോദ്ധ്യേ," എന്നിങ്ങിനെ പ്രാണവിയോഗസമയത്തിൽ ദേവി കേണിരിക്കും. അല്ലെങ്കിൽ, കൂട്ടിലിട്ട കിളിയെപ്പോലെ രാക്ഷസേശ്വരഭവനത്തിലെ അന്തർഗ്ഗൃഹത്തിൽ സൂക്ഷിച്ചിരിക്കും. പേപിടിച്ചപോലെ കിളിനാദത്തിൽ വിലപിക്കുന്നുണ്ടായിരിക്കും. ജനകരാജർഷിസുതയായ സീതാദേവി–ദശരഥമഹാരാജനന്ദനന്റെ സഹധർമ്മിണിയായ സുന്ദരീരത്നം–ആ വിശാലലോചന–രാവണനു് വശഗതയാകുമെന്നതു് ചിന്തിക്കുന്നതേ മഹാപാപം.

ഒന്നുകിൽ മറഞ്ഞു്, അതല്ലെങ്കിൽ മറച്ചു്, അതുമല്ലെങ്കിൽ മരണപ്പെട്ടു് ഇരിക്കുകയാണ് മൈഥിലീദേവി. പ്രാണാധികപ്രിയയായ ദേവിയെപ്പററി ശ്രീരാമദേവനോടു് എന്തൊന്നു് ഞാൻ ഉണർത്തിക്കും? സത്യം പറയുന്നതു് ദോഷമാണ്; പറയാതിരുന്നാലോ, അതിലധികവും. എന്തൊന്നാണ് ഞാൻ ചെയ്യേണ്ടതു്? എല്ലാം വിഷമമായി തോന്നുന്നു."

വിചാരധാര ഇത്രത്തോളമെത്തിയപ്പോൾ, ഇനി നല്ലതെന്താണ് എന്നൊരു തീർപ്പിലെത്തുന്ന വഴിയിലേക്കു് തിരിഞ്ഞു:—

"ദേവിയെ കാണാതെ, വാനരേശനഗരിയിലേക്കു് മടങ്ങിയെത്തുന്ന എനിക്കു് എന്തൊരു പുരുഷാർത്ഥമാണ് കിട്ടുക? വിശാലമായ സാഗരം ചാടിക്കടന്നതും, ലങ്കയിലെ ഗൃഹങ്ങളിലേക്കു് പ്രവേശിച്ചതും, രാക്ഷസസമൂഹത്തെ കണ്ടതുമെല്ലാം വെറുതെയാകും. ഹരിവീരന്മാലാവൃതനായ സുഗ്രീവനും, ദശരഥനന്ദനന്മാരും, കിഷ്കിന്ധയിലേക്കു് എത്തിച്ചേരുന്ന എന്നോടു് എന്താണ് പറയുക?

"സീതാദേവിയെ ഞാൻ കണ്ടില്ല."

എന്നുള്ള അപ്രിയം ഇക്ഷ്വാകുകുലതിലകനോടു് പറഞ്ഞാൽ തൽക്ഷണം അവിടുന്നു് പ്രാണൻ വെടിയും. പരുഷവും–ക്രൂരവും–തീക്ഷ്ണവും–സർവ്വേന്ദ്രിയസന്താപകവും–ദാരുണവുമായ ആ വാക്യം കേട്ടാൽ ദേവൻ പിന്നീടു് ഉണ്ടാകയില്ല. അഗ്രജന്റെ ദയനീയാന്ത്യം കണ്ടാൽ ലക്ഷ്മണൻ–സ്നേഹസമ്പന്നനും അമേയബുദ്ധിമാനുമായ അനുജൻ–പിന്നീടു് ജീവിക്കുകയില്ല. സഹോദരന്മാരുടെ

മരണം കേട്ടാൽ, ഭരതകുമാരന്റെ ജീവിതവും അവസാനിക്കും. ശത്രുഘ്നൻ ഉടനെത്തന്നെ അഗ്രജന്മാരെ അനുഗമിക്കും. ആത്മജന്മാരുടെ ചരമം കണ്ടാൽ, ദേവി കൌസല്യയും സുമിത്രയും കൈകേയിയും ജീവത്യാഗം ചെയ്യാതിരിക്കുമോ? കൃതജ്ഞനും സത്യസന്ധനുമാണ് വാനരരാജാസുഗ്രീവൻ. ശ്രീരാമചന്ദ്രൻ തുടങ്ങിയവരുടെ വിനാശത്തിൽ അദ്ദേഹം ഉയിർ വെടിയാതിരിക്കുകയില്ല. ഭർത്തൃദുഃഖാഗ്നിയിൽ വീണ് പിടച്ചുപിടച്ച് രാജ്ഞി രുമയും അവസാനിക്കും. ബാലീവിയോഗത്താൽ ആനന്ദം അവസാനിച്ച് അഴലേറുവാഴുന്ന താര ഇപ്പോൾതന്നെ അതികൃശയായിരിക്കുന്നു. അല്ലമെങ്കിലും ആശ്വാസമരുളുന്ന തമ്പുരാൻ സുഗ്രീവൻ മരിച്ചാൽ താരയുടേയും ആയുസ്സ് അററുകഴിയും. മാതാപിതാക്കളുടെ വിയോഗം, ആ സ്ഥാനത്തിരിക്കുന്ന സുഗ്രീവന്റെ നിധനം ഇതെല്ലാം കണ്ടാൽ അംഗദകുമാരൻ ജീവനെ ത്യജിക്കാതിരിക്കുകയില്ല. സ്വാമിയെക്കുറിച്ചുള്ള സ്നേഹാധികൃത്താൽ അതിദുഃഖിതരായ വാനരന്മാർ, കൈകൊണ്ടും മുഷ്ടികൾകൊണ്ടും തലതല്ലിപ്പൊളിക്കും. അതിയശസ്വിയായ വാനരരാജാവ്, ദാനംകൊടുത്തും, മാനിച്ചും, സാന്ത്വനമോതിയും ലാളിച്ച് പരിപാലിച്ച കപികൾ ഒന്നെങ്കിലും ജീവിതം തുടരുകയില്ല. കപികുഞ്ജരന്മാർ, വനങ്ങളിലും മേടുകളിലും ഒത്തുചേർന്ന് സാനന്ദം ക്രീഡിക്കുക മേലിൽ ഉണ്ടാകുന്നതുമല്ല. അമ്മയും ഭാര്യയും മക്കളുമൊത്ത്, പൊറുക്കാൻ കഴിയാത്ത സന്താപത്താൽ, ഗിരിശൃംഗങ്ങളിൽ നിന്ന് വിഷമസ്ഥലങ്ങളിലേക്ക് വീണ് അവർ മൃതിയടയും. ഒരുപക്ഷെ, ചിലർ വിഷപാനംചെയ്തോ കെട്ടിത്തൂങ്ങിയോ അഗ്നികുണ്ഡത്തിൽ പതിച്ചോ, ആയുധം സ്വയമായി പ്രയോഗിച്ചോ നാശം വരുത്തിയെന്നും വന്നേക്കും. ആത്മന്മാരുടെ വിലാപസ്വരം അയോദ്ധ്യാരാജ്യത്തിലും ദണ്ഡകാരണ്യത്തിലും സർവ്വത്ര ഉയരും. രഘുവംശനാശം സംഭവിക്കും.

ഇങ്ങിനെ രണ്ടുകുലങ്ങൾ മുഴുവൻ അവസാനിക്കും ഞാൻ മടങ്ങിച്ചെന്നാൽ. ദേവിയെ കാണാതെ സുഗ്രീവനെ സമീപിക്കുവാൻതന്നെ പാടില്ല. ഞാൻ അങ്ങോട്ടുപോകാതെ ഇവിടെത്തന്നെ താമസിക്കുകയാണെങ്കിൽ, ഒരുപക്ഷെ ആ രണ്ടുമഹാരഥന്മാരും ആശകൊണ്ട് ജീവിച്ചെന്നു വന്നേക്കും. മനസ്വികളായ വാനരന്മാരും മരിക്കുകയില്ല.

സീതാദേവിയെ കാണാതിരുന്നാൽ, വൃക്ഷമൂലവാസിയായി നിയതാഹാരനായി ഞാൻ വാനപ്രസ്ഥനായിത്തീർന്നേക്കാം. നിർമ്മലജലവും കായ്കിഴങ്ങുകളും ധാരാളമുണ്ട് സമുദ്രതീരങ്ങളിൽ. അല്ലെങ്കിൽ, ഒരഗ്നികുണ്ഡമുണ്ടാക്കി ഞാനതിൽ പ്രവേശിക്കാം. അതല്ലെങ്കിൽ, നിരാഹാരവ്രതത്തോടെ ജീവത്യാംഗ

ചെയ്യണം. ശവത്തെ കുറുക്കനും കാക്കകളും തിന്നണം. മാമുനീന്ദ്രന്മാർ അനു വദിച്ച മരണമാണിതെന്നു് ഞാൻ കേട്ടിട്ടുണ്ടു്. ജലത്തിനുള്ളിൽ കിടക്കാം; ദേവിയെ കാണാതിരുന്നാൽ ഭംഗിയാന്ന, യശസ്സേകുന്ന, സ്തുതിക്കത്തക്കതായ, ഈ നീണ്ടരാത്രി ഇതാ അവസാനഭാഗത്തേക്കു് കടന്നു. ദേവിയെ കാണാതെ ത്തന്നെ ഇത്രസമയവും കഴിഞ്ഞു. അവിടുത്തെ വർത്തമാനമറിയാതെ ഞാൻ പോകുന്നില്ല. നിയമങ്ങൾ സ്വീകരിച്ചു് വൃക്ഷത്തിന്റെ ചുവട്ടിൽ തപസ്വി യായി വസിക്കുകയാണു് ഞാൻ.

ഞാൻ മടങ്ങിയാൽ, സമുദ്രതീരത്തു് കാത്തുകൊണ്ടിരിക്കുന്ന വാനരപ്പട യൊന്നിച്ചു് അംഗദകുമാരൻ മരിക്കും. അതുകൊണ്ടു് ഉണ്ടാകുന്ന ദോഷം അല്പ മൊന്നുമല്ല. ജീവിച്ചിരിക്കുന്നവനു് ഏതെങ്കിലും വിധത്തിൽ നന്മ കാണുവാൻ സാധിക്കും. അതുകൊണ്ടു് തീർച്ചയായും ഞാൻ സ്വയം മരിക്കുന്നതല്ല. ജീവിച്ചു കൊണ്ടിരിക്കുമ്പോൾ എന്തെങ്കിലും ഗുണങ്ങൾ വരാതിരിക്കുകയില്ല.

സന്താപക്കടലിൽ മറുകരകാണാതെ നീന്തിത്തുടിക്കുന്ന വാനരേന്ദ്രൻ ചിന്താ ഗതി ആകെമാററി:—

“ഞാൻ രാവണനെ, അതിബലവാനായ ദശാനനനെ നിഗ്രഹിച്ചാലോ. സീതാദേവിയെകട്ട അരക്കനോടുള്ള പകരംവീട്ടലായിത്തീരും അതു്. അല്ലെ ങ്കിൽ രാക്ഷസേശ്വരനേയുമെടുത്തു് സമുദ്രം ചാടിക്കടന്നു്, അഗ്നിദേവനു് പശു വിനെ എന്നപോലെ ശ്രീരാമദേവനു് കാഴ്ചവെച്ചാലോ?”

ദേവിയെ കാണാതെ അഴലിലാണ്ട അനിലസുതന്റെ ചിന്ത നേർവഴിക്കു് തിരിഞ്ഞു:—

“യശസ്വിനിയായ ദേവി വൈദേഹിയെ—ശ്രീരാമദേവധർമ്മദാരങ്ങളെ— കാണുന്നതുവരെ ഈ ലങ്കാപുരിയിൽ വീണ്ടുംവീണ്ടും ഞാൻതിരയും. ഗൃദ്ധ്രരാ ജനായ സമ്പാദിയുടെ വാക്കനുസരിച്ചു്, സീതാദേവി ഇവിടെയുണ്ടെന്ന വർത്തമാ നംപറഞ്ഞു് ദേവനെ ഞാൻ ഇങ്ങോട്ടുകൊണ്ടുപോരാൻ തുടങ്ങിയാൽ, പത്നീവി യോഗാർത്തനായ അവിടുന്നു് ക്രോധാഗ്നിയിൽ സർവ്വകപികളേയും എരിക്കും. ഇന്ദ്രിയനിഗ്രഹംചെയ്തു്, നോൽമ്പുകളെടുത്തു് ഞാൻ ഇവിടെത്തന്നെ താമസി ക്കും. നരന്മാരും വാനരന്മാരും ഞാൻ കാരണം നശിക്കരുതു്.”

ശ്രീ ഹനൂമാൻെറ ദൃഷ്ടി അവിചാരിതമായി അശോകവനികയിലെത്തി. ആലോചന ഇങ്ങിനെ തുടൻ:—

"അശോകമലക്കാവ് ഇതാകാണുന്നു. മാമരനികരങ്ങളാലലംകൃതമായ ഈ ആരാമത്തിൽ പോകണം. ഇവിടെ ദേവിയെ ഞാൻ അന്വേഷിച്ചിട്ടില്ലല്ലൊ.

അഷ്ടവസുക്കരം, ഏകാദശരുദ്രന്മാർ, ദ്വാദശാദിത്യന്മാർ, അശ്വികരം, മരുത്തുക്കരം എന്നിവരെ സാഷ്ടാംഗം നമസ്കരിച്ച്, അരക്കന്മാർക്ക് അഴലേററുവാൻ ഞാനിതാ ഇതിലേക്ക് പോകുന്നു. രാക്ഷസവംശത്തെ മുഴുവൻ നിഗ്രഹിച്ച് ഇക്ഷ്വാകുവംശനന്ദിനിയെ, താപസശ്വരന്ന് തപഃഫലത്തെ എന്നപോലെ ശ്രീരാമചന്ദ്രസ്വാമിക്ക് ഞാൻ കൊടുക്കും."

അതിചിന്തകരംകൊണ്ട് ആകുലേന്ദ്രിയനായിരുന്ന ആഞ്ജനേയർ അല്പ സമയം ധ്യാനിച്ചു. അനിലാത്മജൻ ഏററവും ഉത്സാഹത്തോടെ അത്യുഗ്രതേജഃ പുഞ്ജംപോലെ എഴുന്നേററുനിന്നു കൈക്കൂപ്പി; കണ്ണുകളടച്ചു. ആ അമേയഭക്തന്റെ അധരങ്ങരം ചലിച്ചതിൽനിന്നും സുവ്യക്തമായി ഇപ്രകാരം പുറപ്പെട്ടു.

[അതിപ്രധാനമായ ധ്യാനശ്ലോകമാണിത്:—

"നമോസ്തു രാമായ സലക്ഷ്മണായ
ദേവ്യൈ ച തസ്യൈ ജനകാത്മജായൈ
നമോസ്തു രുദ്രേന്ദ്ര യമാനിലേഭ്യോ
നമോസ്തു ചന്ദ്രാർക്കമരുൽഗണേഭ്യഃ."]

"ശ്രീരാമചന്ദ്രപ്രഭോ, വിനീതനായ ഈ ദാസൻ നമസ്കരിക്കുന്നു; സുമിത്രാനന്ദനനായ ലക്ഷ്മണകമാരാ, ഞാൻ സവിനയം നമസ്കരിക്കുന്നു; ജനകരാജഷി സുതയായ ദേവി, അടിയനിതാ നമസ്കരിക്കുന്നു. ദേവദേവനായ രുദ്രനേയും, അമരാധിപനായ ഇന്ദ്രനേയും, വിശ്വവ്യാപിയായ പിതാവ് അനിലദേവനേയും ശ്രീരാമഭൂതനായ ഞാൻ ഭക്തിപൂർവ്വം പ്രണമിക്കുന്നു; കർമ്മസാക്ഷികളായ ചന്ദ്രൻ ആദിത്യൻ-മരുത്തുകരം-എന്നീ ദേവന്മാരേയും വായുപുത്രനായ ഞാൻ സാഷ്ടാംഗം നമസ്കരിക്കുന്നു."

സൂര്യപുത്രനും വാനരചക്രവത്തിയുമായ സുഗ്രീവനേയും ഹനൂമാൻ മനസാ നമസ്കരിച്ചു. മനോമോഹനമായ അശോകവനികയിലേക്ക് പോകുവാൻ നിശ്ചയിച്ച് ദിക്കുകളെല്ലാം നോക്കി മനസ്സിലാക്കി. മനസ്സ് അവിടെ ആദ്യം എത്തി. എന്താണിനി ചെയ്യേണ്ടതെന്ന് ശരിക്കും ബുദ്ധിയിൽ തെളിഞ്ഞു:—

"സംസ്കാരസമ്പന്നരും ഉദാരമതികളുമായ അനേകം അരക്കന്മാർ ആരാമത്തിൽ ഉണ്ടാകാം. മരത്തോപ്പുകളനേകമുള്ള ഈ അശോകമലർക്കാവിൽ സശ്രദ്ധം തിരയണം. ഇവിടെ സമർത്ഥന്മാരായ അനേകം കാവല്ക്കാർ, ഓരോമരത്തെയുംകൂടി കാക്കുന്നുണ്ടാകും. സർവ്വവ്യാപിയായ ഭഗവാൻ പവനൻ, ശങ്കിച്ചിട്ടെന്നപോലെയാണ് വീശുന്നത്. മഹാപ്രഭു ശ്രീരാമദേവനും, രാക്ഷസചക്രവർത്തി രാവണനും വേണ്ടി ഞാനിതാ ദേഹം ഒന്നുകൂടി ചെറുതാക്കുന്നു. വാനോരും മാമുനിമാരും സ്വയംഭൂവായ ഭഗവാൻ വിധാതാവും, അഗ്നിദേവനും, വായുദേവനും, അമരന്മാരും, വജ്രപാണിയായ ദേവേന്ദ്രനും എനിക്ക് ഉദ്ദിഷ്ടഫലസിദ്ധിയുണ്ടാക്കിത്തരട്ടെ! പാശമേന്തുന്ന വരുണനും, കർമ്മസാക്ഷികളായ പകലോനും നിശാനാഥനും, ഉദാരരായ അശ്വിനീദേവന്മാരും, മരുത്തുക്കളും, ദേവദേവനായ മഹേശനും, സർവ്വഭൂതങ്ങളും, ഭൂതനാഥനും, സിദ്ധിദായകനായ അദൃശ്യരൂപികളായ എല്ലാ ദേവന്മാരും എന്റെ മാർഗ്ഗത്തിൽ തുണയായിത്തീരണേ!!

മുല്ലമൊട്ട് ധവളമാന്ന ദന്തനിര-ഉന്നതമായ നാസിക-മനോഹര മന്ദഹാസം-താമരപ്പൂവിതളിനു തുല്യമായ ലോചനം-വെൺനിലാവൊളി വീശുന്ന പൂർണ്ണചന്ദ്രവദനം-എന്നിവയൊത്ത ആ ദേവിയെ-എന്റെ സ്വാമിയുടെ ധർമ്മപത്നിയെ-എപ്പോഴാണ് ഞാൻ കാണുക? കൊടും ക്രൂരകർമ്മനിരതനായ നിഷ്ഠുരൻ, അതിഘോരവേഷഭൂഷാദികളാന്നവൻ, ക്ഷുദ്രനും നൃശംസനുമായ രാക്ഷസേശ്വരരാവണൻ, സ്വശക്തിയാൽ വിഷമിപ്പിക്കുന്ന, നിർമ്മലാംഗിയായ ദേവി എങ്ങിനെ എന്റെ ദൃഷ്ടിയിൽ പെടും?

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡത്തിലെ പതിമൂന്നാംസർഗ്ഗം അവസാനിച്ചു.

---

## പതിന്നാലാം സർഗ്ഗം. (അശോകവനികാപ്രവേശം)

അല്പനേരം ചിന്തിച്ചുനിന്ന വായുതനയൻ ലങ്കാധിപന്റെ അരമനമതിലിൽനിന്നു പുറത്തുള്ള മതിലിലേക്ക് ചാടി. അശോകവനികയെ സശ്രദ്ധം നോക്കി. കപീശ്വരൻ ആകെ രോമാഞ്ചമണിഞ്ഞു.

വസന്താരംഭത്തിൽ പൂത്തുവികസിച്ചുനില്ക്കുന്ന അനേകമനേകം വൃക്ഷങ്ങളാണ് ആദ്യം ദൃഷ്ടിയിൽ പെട്ടതു്. പയിൻ-കടമ്പ്-അശോകം-പൂവണിഞ്ഞ ചെമ്പകം-പുന്നാഗം-നറുവരി-തേന്മാവ്-തുടങ്ങിയ വൃക്ഷങ്ങളിൽ മനോ

ഹാർലതകൾ കെട്ടുപിണഞ്ഞു് ഓരോ വള്ളിക്കുടിലുകൾതന്നെയുണ്ടാക്കിയിരിക്കുന്നു. ആ വൃക്ഷക്കാവിലേക്കു് ഞാൺവിട്ട ശ്രീരാമബാണംപോലെ ഹനൂമാൻ ചാടിയണഞ്ഞു. വിചിത്രമായ ആ വനികയിൽനിന്നു് പലപല പക്ഷികളുടേയും കളകളനാദമുയരുന്നു. വെള്ളിയും സ്വർണ്ണവും നിറമുള്ള പുഷ്പങ്ങളാലലംകൃതങ്ങളാണു് വൃക്ഷവൃന്ദങ്ങൾ. നാനാമൃഗഗണനിഷേവിതമായ വിചിത്രാരണ്യങ്ങൾ ചില ദിക്കിൽ, ഉദയരവിപ്രഭയാനു് തിളങ്ങുന്നു. പൂക്കളും കായ്കളും നിറഞ്ഞ വൃക്ഷങ്ങൾ ഇടതിങ്ങി നില്ക്കുന്നതിൽ, മദിച്ച കുയിലുകളും വണ്ടുകളും ഒരിക്കലും വിടാതെ വസിക്കുന്നുണ്ടു്.

മൃഗപക്ഷിപൂർണ്ണവും, മദിച്ച കുയിലുകളുടെ നാദവും, ഒത്തുചേർന്ന ആ വനിക ഏതൊരു ജീവിക്കും അത്യാനന്ദമേകുന്ന സമയമാണതു്. അതുല്യസുന്ദരീരത്നമായ നരവരകുമാരിയെ അന്വേഷിച്ചു് മാരുതി അവിടെ എത്തിയപ്പോൾ സുഖനിദ്രാവശഗരായിരുന്ന പക്ഷികൾ ഉണർന്നു്, അങ്ങോട്ടുമിങ്ങോട്ടും പറന്നുതുടങ്ങി. അവയുടെ ചിറകടികൊണ്ടു് മരങ്ങളുടെ കൊമ്പുകളിൽനിന്നൊരു പൂവർഷംതന്നെയുണ്ടായി. വായുപുത്രനായ ഹനൂമാനെ, അശോകവനിക കുസുമങ്ങളെക്കൊണ്ടു് മൂടിയമട്ടായി. ആ ആരാമമദ്ധ്യത്തിൽ പുഷ്പങ്ങളുടെ ഒരു കുമ്പാരമെന്നപോലെ ശ്രീരാമദൂതൻ വിളങ്ങി.

ആ മാമരത്തോപ്പിൽ ദേവിയെ തിരഞ്ഞുകൊണ്ടു് ഓടുന്ന പ്ലവഗേശ്വരനെ, വസന്തകാലദേവനാണെന്നാണു്, എല്ലാ ഭൂതഗണങ്ങളും പെട്ടെന്നു് വിചാരിച്ചതു്; നാനാവർണ്ണങ്ങളോടുകൂടിയ പുഷ്പസമൂഹം ചിന്നിച്ചിതറിക്കിടക്കുന്ന ഭൂതലം, സർവ്വാഭരണവിഭൂഷിതയായൊരു വിലാസിനിയെപ്പോലെ വിലസി.

അതുല്യബലവാനായ മാരുതി ചില വിടപികളെ ഊക്കിലൊന്നു കുലുക്കി. വിചിത്ര കുസുമനിരകളെല്ലാം പൊഴിഞ്ഞു വീണു. പിലാശുക്കളുടെ പൂക്കളും കായ്കളും മാത്രമല്ല, ഇലകൾകൂടി കൊഴിഞ്ഞുപോയി. ആഭരണങ്ങളും വസ്ത്രങ്ങളും പണയംവെച്ചു് ചൂതിൽതോററവരെപ്പോലെയായി അവരുടെ നിൽപ്പ്. ഹനൂമാൻെറ കരുത്തേറിയ കരങ്ങൾ ഏതൊരു ശ്രേഷ്ഠശാഖിയിലായാലും പിടിക്കുമ്പോഴേക്കും അവ ഉലഞ്ഞു കഴിയും; ഇലയും പൂവും കായും മുഴുവൻ നിലംപതിക്കും. പക്ഷികൾ പറന്നകന്ന ആ വൃക്ഷങ്ങൾ കൊടുങ്കാററവതട്ടിയതുപോലെ തടിമാത്രമായി കൊള്ളരുതാത്തമട്ടിൽനിന്നു. ചെഞ്ചുണ്ടിലെ ചോപ്പ് പോയി, നഖദന്തവ്രണങ്ങളാർന്നു്, പാറിപ്പറന്ന കേശഭാരത്തോടെ, കുറിക്കൂട്ടുകളെല്ലാം മാഞ്ഞ ഒരു കാമിനീരത്നത്തെപ്പോലെ ആ ഉദ്യാനം അല്പസമയംകൊണ്ടു്

കാണായി. ഹരീശ്വരന്റെ പാദങ്ങളോ പാണികളോ സ്പർശിച്ചാൽ, ആ മരങ്ങൾ ചതഞ്ഞുകഴിഞ്ഞു. അശോകവനികയിലെ വൃക്ഷങ്ങളിൽ പലതും ഒടിഞ്ഞു. വിന്ധ്യമാമലയിലെ കരിങ്കാറുകൾ വർഷക്കാലത്തിൽ കാററടിച്ച് പാറിപ്പറക്കുന്നപോലെ, പെരിയ വള്ളിക്കുടിലുകളിൽനിന്ന് ഹനുമാൻ പുറത്തേക്ക് വരുമ്പോൾ അവയെല്ലാം ചിന്നിച്ചിതറിയിരുന്നു. അതിവിസ്തൃതമായ ആരാമത്തിന്റെ ചില ഭാഗങ്ങൾ രത്നഭൂമികളാണ്; ചിലതാകട്ടെ സ്വർണ്ണഭൂമികൾ; മററു ചിലസ്ഥലങ്ങൾ വെള്ളിനിറഞ്ഞവയും. നിർമ്മലജലപൂരിതങ്ങളായ ഒന്നാന്തരം കുളങ്ങളുടെ പടവുകൾ അമൂല്യങ്ങളായ രത്നങ്ങൾ പതിച്ചിരിക്കുന്നു. നീണ്ട തോട്ടുകൾ; ഇരുഭാഗത്തുമുള്ള മണലിൽ പവിഴം മുത്ത് തുടങ്ങിയ രത്നങ്ങൾ നിറച്ചും ചിതറിയിട്ടുണ്ട്. പൊൻവർണ്ണമാന്ന വൃക്ഷങ്ങളാൽ ശോഭിതങ്ങളാണ് തീരങ്ങൾ. വികസിച്ചുനില്ക്കുന്ന താമരപ്പൂവുകളിൽ കോകങ്ങൾ, നീർക്കോഴികൾ, അരയന്നങ്ങൾ, എന്നിവ മദമാന്ന് കൂകിക്കൊണ്ടിരിക്കുന്നു. അമൃതതുല്യമാണവയിലെ വെള്ളം. കല്പകവൃക്ഷങ്ങൾ ഉത്തമലതാവൃതങ്ങളായി ഇടക്കിടക്ക് കാണാം. ഉയന്നുനില്ക്കുന്ന കണവീരമരങ്ങളിൽ നാനാതരം പൊന്തപ്പൂതപ്പുകൾ. വിചിത്രപ്പഴുതുകളാന്ന അവയിൽ നത്തിൻകൂട്ടങ്ങളുടെ ചിലക്കലുകൾ അനവരതം ഉയരുന്നുണ്ട്. ഇങ്ങിനെ അതുല്യശോഭയാന്ന അവയിൽ സശ്രദ്ധം നോക്കി മാരുതി മുന്നോട്ടു നടന്നു.

പിന്നീട് ആഞ്ജനേയർ കണ്ടതു് അതിമഞ്ജുളമായൊരു മാമലയെയാണ്. കാർകൊണ്ടലിന്നെതിരായ നിറം; വിചിത്രങ്ങളായ ഉന്നതശിഖരങ്ങൾ; ഏററവും ഭംഗിയാന്ന നാനാ വൃക്ഷങ്ങൾ; മദ്ധ്യത്തിൽ മഹത്തായൊരു ശൃംഗം; അതിൽനിന്ന് പരിശുദ്ധജലപ്രവാഹത്തോടുകൂടിയ ഒരു നദി പ്രിയതമന്റെ അങ്കതലത്തിൽനിന്നെഴുന്നേററ് പോകുന്ന ഒരു ലലനാമണിയെപ്പോലെയും, വൃക്ഷശിഖരങ്ങൾ ഇടക്കിടക്ക് പ്രവാഹത്തിൽ സ്പർശിക്കുന്നതു്, കോപാകുലയായി പോകുന്നൊരു മാനിനീരത്നത്തെ ബന്ധുക്കൾ തടുക്കുന്നതുപോലെയും, ചിലപ്പോൾ ഒഴുക്ക് പിൻതിരിയുന്നതു് പ്രണയകോപം വിട്ട് തെളിഞ്ഞവദനത്തോടെ കമിതാവിന്റെ അടുത്തേക്ക് മടങ്ങുന്നൊരു കാമിനീമണിയെപ്പോലെയും, അനിലസുതന്നു് തോന്നി. അതിന്റെ അടിവാരത്തിൽ അടുത്തടുത്തു് അനേകം താമരപ്പൊയ്കകൾ പക്ഷികളുടെ കളകളനാദങ്ങളോടുകൂടിയുള്ളതു് ഹനുമാന്റെ ശ്രദ്ധയെ ആകർഷിച്ചു. ഭംഗിയിൽ ഉണ്ടാക്കിയ കുളത്തിലെ പടവുകൾ ശ്രേഷ്ഠരത്നങ്ങളെക്കൊണ്ടാണ് നിർമ്മിച്ചിട്ടുള്ളതു്. ചുററുപാടും കാണുന്ന മണലുകൾ മുത്തുരത്നങ്ങളാണ്.

വിചിത്രങ്ങളായ അരണ്യങ്ങൾ; അവയിൽ നിറയെ പലവിധ മൃഗങ്ങൾ; അതിമനോഹരങ്ങളായ പള്ളിമേടകൾ; അവയുടെ ചുററം കൃത്രിമക്കാടുകൾ; ഇങ്ങിനെയുള്ള അശോകവനികയുടെ ചിലഭാഗങ്ങൾ വിശ്വകർമ്മാവാണു് നിർമ്മിച്ചിട്ടുള്ളതു്. ഉയൎന്നുനിൽക്കുന്ന ചില വൃക്ഷങ്ങളുടെ അഗ്രഭാഗം കുടയുടെ ആകൃതിയിൽ വൃത്താകാരമായി, ഇടതൂൎന്നകൊമ്പുകളോടുകൂടി കാണുന്നതിൽ, നിറയെ പുഷ്പങ്ങളും കായ്കളും തോരണം കെട്ടിയപോലെ അതിശയകരമായി വിളങ്ങുന്നു. വലിയ തറകളും, അതിലേക്കു് കയറാനുള്ള കല്പടകളും സുവൎണ്ണനിർമ്മിതവുമാണു്.

അനേകം വള്ളികൾ കെട്ടുപിണഞ്ഞു്, ഇടതൂൎന്ന ഇലകളോടുകൂടിയ ഒരു പൊന്നിരുൾമരം അശോകവനികാമദ്ധ്യത്തിൽ തലയുയൎത്തി നിൽക്കുന്നതു് കപീശ്വരൻ ഹനുമാന്റെ ദൃഷ്ടിയിൽ പെട്ടു. കനകത്തറയും കല്പടവുകളുമാണു് അതിന്നുള്ളതു്. നാലുപുറവും അഭിരമ്യമായ പച്ചപ്പുൽമൈതാനം. ഇടക്കിടെ ചെറിയ കുളങ്ങളും നീരൊഴുക്കുകളും. അഗ്നിവൎണ്ണമുള്ള വൃക്ഷങ്ങൾ ചുററം നിൽക്കുന്നു. മേരുമാമലകൊണ്ടു് ആദിത്യബിംബം ജാജ്വല്യമാനമായതുപോലെ ആ മഹാവൃക്ഷം ആരാമത്തിൽ ശോഭിക്കുന്നു. വീരവീരനായ വാനരേശ്വരൻ അതിന്റെ ചുവട്ടിലെത്തിയപ്പോൾ വിചാരിച്ചു:—

"എന്റെ ദേഹം മുഴുവനും സ്വൎണ്ണമായിത്തീൎന്നുവോ?"

ആ കനകശ്ശാഖകൾ കാററത്തു് ചാഞ്ചാടിക്കൊണ്ടു് കിങ്ങിണിച്ചാർത്തിൻ നാദമുതിൎക്കുന്നതു് ഹനുമാൻ അത്ഭുതത്തോടെ കണ്ടു. കൊമ്പിൻ ചില്ലകളുടെ അററങ്ങളിൽ വികസിച്ച പുഷ്പങ്ങളും, ഇളയമൊട്ടുകളും നിറഞ്ഞ ഇരുൾമരത്തിന്റെ മുകളിൽ, ഇലച്ചാൎത്തുകളുടെ മദ്ധ്യത്തിൽ ആ മഹാഭുജൻ കയറിയിരുന്നു.

"ശ്രീരാമസ്വാമിയെ കാണുവാൻ ഉഴറേറാടെ കാത്തിരിക്കുന്ന സീതാദേവിയെ ഞാൻ ഇവിടെനിന്നു കാണും."

ശ്രീഹനുമാന്റെ ഹൃദയം മന്ത്രിച്ചു. പിറുപിറുക്കുന്ന മനസ്സു് ഇങ്ങിനെ തുടൎന്നു:—

"അസഹ്യദുഃഖത്തോടെ അങ്ങിങ്ങു് അലക്ഷ്യമായി ഓടി നടക്കുന്ന ഞാൻ, അവിചാരിതമായി ദേവിയെ ദർശിക്കും. ദുഷ്ടാഗ്രേസരനായ രാവണന്റെതന്നെയാകുമല്ലോ, അഭിരാമമായ ഈ അശോകവനികയും. ഇലഞ്ഞി,

ചന്ദനം, ചമ്പകം, തുടങ്ങിയ ഉത്തമമരങ്ങളാൽ മനോഹരവും, രമണീയപക്ഷി വൃന്ദങ്ങളോടുകൂടിയ താമരപ്പൊയ്കകളാൽ ശോഭിതവുമായ ഈ ദിവ്യാരാമത്തിൽ സ്വാമിയുടെ സഹധർമ്മിണി ജാനകീദേവി വന്നണയും. ശ്രീരാമദേവൻെറ പട്ടമഹിഷിയായ സുന്ദരീമണി–രഘുകുലതിലകൻെറ ജീവനാഥ–പതിവ്രതാരത്നമായ ജനകരാജകുമാരി–ഇവിടെ വന്നണയും. പുള്ളിമാൻകണ്ണിയായ ദേവി ഈ വിചിത്രപൂങ്കാവു് കാണാതിരിക്കുകയില്ല. ഭർത്തൃചിന്തകൊണ്ടു് വിവശയായ ആ സുകുമാരാംഗി ഇവിടെ വരാതിരിക്കയില്ല. വനവാസതല്പരയായ വൈദേഹി, പതിവിയോഗദുഃഖംകൊണ്ടുണ്ടായ ചൂടു് മാററുവാൻ ഈ പൂവനത്തിൽ വന്നണയാതിരിക്കുമോ? വിശാലലോചനയായ മൈഥിലീദേവി വനവാസികളുടെ ജീവിതത്തെ കൊതിക്കാറുണ്ടായിരുന്നു. സ്വാമിയുടെ ധർമ്മപത്നിയായ ആ ഓമലാൾ–സാധ്വീരത്നമായ ജനകസുത–വരവർണ്ണിനിയായ വൈദേഹി–സുന്ദരീതിലകമായ സീതാദേവി–സന്ധ്യാവന്ദനാദികളിൽ നിയമമുള്ളവളാണു്. നിർമ്മലജലപൂർണ്ണമായ ഈ നദിയിലേക്കു് സന്ധ്യയെ വന്ദിപ്പാൻ, ദേവി എത്തിച്ചേരും. നൃപേന്ദ്രനായ ശ്രീരാമചന്ദ്രസ്വാമിയുടെ ജീവാധികപ്രിയയായ ദേവിക്കു് എന്തുകൊണ്ടും യോജിച്ചതാണു് ഈ അശോകമലർക്കാവു്. ആ പൂർണ്ണചന്ദ്രവദന ലങ്കാരാജ്യത്തിൽ അധിവസിക്കുന്നുണ്ടെങ്കിൽ, സ്ഫടികതുല്യമായി പ്രവഹിക്കുന്ന ഈ നദീതീരത്തിൽ വന്നണയാതിരിക്കുകയില്ല, തീർച്ച.''

ഇരുൾമരത്തിൻെറ മുകളിൽ, ഇടതൂർന്ന ഇലകളുടെ മറവിൽ, സീതാദേവിയുടെ ദർശനം പ്രതീക്ഷിച്ചു്, ഓരോ സ്ഥലത്തും സശ്രദ്ധം ദൃഷ്ടികളാൽ പരതിക്കൊണ്ടു് മഹാനായ ഹനുമാൻ ശരീരം വളരെ ചുരുക്കി ഇരുന്നു.

**ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം പതിനാലാംസർഗ്ഗം അവസാനിച്ചു.**

---

## പതിനഞ്ചാം സർഗ്ഗം. [സീതാസന്ദർശനം]

ഏററവും വലിയ ആ വൃക്ഷത്തിൻെറ അഗ്രത്തിൽ ഒളിഞ്ഞിരിക്കുന്ന ആഞ്ജനേയസ്വാമി അശോകവനികയിലെ ഭൂഭാഗങ്ങളിൽ വീണ്ടും വീണ്ടും ഉററുനോക്കി. സീതാന്വേഷണതല്പരമായ ആ നേത്രങ്ങളിൽ ആനന്ദം അലയടിക്കുന്നുണ്ടു്. കല്പകവള്ളികളോടുകൂടിയ വിടപികൾ സർവ്വത്ര ശോഭിക്കുന്നു.

ദിവ്യസുഗന്ധരസം നാലുപുറവും പ്രസരിക്കുന്നു. പക്ഷിമൃഗാദികളാൽ ആവൃതമായ ആ പൂന്തോപ്പ് നന്ദനോദ്യാനതുല്യമാണ്. മേടകൾ—മാളികകൾ—എന്നിവതിങ്ങിയതും, കയിൽനാദം പരന്നതും, വിലയേറിയ വിരിപ്പുകളിട്ട അനേക സിംഹാസനങ്ങളോടുകൂടിയതുമാണവിടം. വികസിച്ചുനിൽക്കുന്ന സുവർണ്ണത്താമരകളെക്കൊണ്ട് മിന്നലൊളിയാന്ന തടാകങ്ങൾ ധാരാളം. എന്നുമെന്നും പൂത്തും കായ്ച്ചുമിരിക്കുന്ന തരുനികരങ്ങളാൽ രമ്യമായതാണ്, ഉദയസൂര്യപ്രഭക്കുതുല്യം വികസിച്ച പുഷ്പങ്ങൾ നിറഞ്ഞ അശോകമരങ്ങൾ. അവ അഗ്നിജ്വാലകൾ വമിക്കുന്നതുപോലെ വെട്ടിത്തിളങ്ങുന്നു. ആയിരമായിരം പക്ഷികൾ തെരുതെരെപറന്നുവന്ന് ചില വൃക്ഷങ്ങളിലിരിക്കുമ്പോൾ, ഇലപോലുമില്ലാത്തതാണവയെന്ന്തോന്നിയേക്കും. ശോകനാശം ഉണ്ടാക്കുന്ന അശോകങ്ങൾ, അടിമുടി ഒരുപോലെ പുഷ്പിച്ചുനില്ക്കുന്നു. പൂച്ചാത്തിന്റെ ഘനംകൊണ്ട് ശാഖാഗ്രങ്ങൾ ഭൂമിയെ സ്പർശിക്കുന്നുണ്ടോ എന്ന് സംശയം തോന്നിയേക്കും. പിലാശും—കൊന്നയും—സ്വർണ്ണനിറപ്പൂവുകൾകൊണ്ട് ആ സ്ഥലത്തെയെല്ലാം തീയെരിയിക്കുന്നതുപോലെ ശോഭിപ്പിക്കുന്നു. ഏററവുംവലിയ മൊട്ടുകളുള്ള ചമ്പകം—നറുവരി—ഏഴിലംപാല—പുന്ന, എന്നിവ വളരെ പുഷ്പിച്ചുനില്ക്കുന്നു. ചിലത് അഗ്നിജ്വാലകളെപ്പോലെയാണ്. വേറെ ചിലത് പൊന്നിൻനിറമുള്ളതും. മററുചിലത് നീലാഞ്ജനതുല്യം. ഇങ്ങനത്തെ ആയിരമായിരം അശോകങ്ങൾ അവിടെയുണ്ട്. കുബേരന്റെ "ചിത്രരഥ"മെന്ന ഉദ്യാനമോ; വാനോർനായകന്റെ "നന്ദന"മെന്ന ആരാമമോ ഇതിന്നു തുല്യമല്ല. അചിന്ത്യവും ദിവ്യവും സുചാരുപ്രഭാദീപ്തവുമാണിത്. പുഷ്പങ്ങളാകുന്ന നക്ഷത്രങ്ങളാൽ, മറെറാരാകാശംപോലെ അശോകവനിക പ്രശോഭിച്ചു. കുസുമങ്ങളാകുന്ന രത്നങ്ങളാൽ, അഞ്ചാമത്തെ അലയാഴിയെപ്പോലെയാണവിടം.

മധുപൂർണ്ണങ്ങളായ സുരഭിലസുമനിര സമൃദ്ധമായുള്ള വിടപങ്ങളാൽ, വിവിധകളനാദമുതിർക്കുന്ന വിഹഗങ്ങളാൽ, മനോഹരാരവങ്ങളോടുകൂടിയ മൃഗങ്ങളാൽ, വർദ്ധിച്ച പുണ്യഗന്ധങ്ങളാൽ, ഏതൊരാളുടേയും കണ്ണും കരളും കവരുന്ന രമണീയതയാൽ, രണ്ടാമത്തെ ഗന്ധമാദനാദ്രിപോലെ ആ മലർക്കാവ് മാരുതിക്ക് തോന്നി.

അത്യുന്നതമായൊരു ചൈത്യപ്രാസാദം, സമീപത്തായിട്ടുള്ളത് പ്ലവഗേന്ദ്രൻ കണ്ടു. അടിയിൽ ആയിരം തൂണുകളുള്ള അത് കൈലാസശിഖരംപോലെ വെണ്മയേറിയതായിരുന്നു. തങ്കംകൊണ്ടുള്ള തറ; പവിഴംകൊണ്ടുള്ള പടികൾ; ഏതൊരുദൃഷ്ടിയേയും കവരുന്ന ഉജ്ജ്വലകാന്തി; ആകാശം മുട്ടത്തക്ക ഉയരം; ആ മണിമന്ദിരം അതികമനീയമായിത്തിളങ്ങി.

അസുരസ്ത്രീകളാൽ ചുററപ്പെട്ടു്, മങ്ങിയ രൂപവടിവോടുകൂടി, വ്രതംകൊണ്ടു് കൃശയായി, ഇടയ്ക്കിടെ ദുഃഖസന്തപ്തമായ നെടുവീർപ്പുകളിട്ടു്, വെളുത്തപക്ഷത്തിലെ ആദ്യചന്ദ്രക്കലപോലെയുള്ളൊരു നാരീരൂപം പെട്ടെന്നു് ഹനുമാൻെറ ദൃഷ്ടിക്കു് ലക്ഷ്യമായി. അതിശ്രദ്ധയോടുകൂടി നോക്കിയാൽമാത്രമേ ആ സൌന്ദര്യധാമത്തിൻെറ അമേയത്വം മനസ്സിലാക്കുവാൻ ഏതൊരാൾക്കും സാധിക്കുകയുള്ളു.

പിഞ്ഞിത്തുടങ്ങിയ മഞ്ഞപ്പട്ടുടുത്തു്, ആഭരണങ്ങളൊന്നുമണിയാതെ, പുകയുടെനടുവിലെ തീനാളംപോലെ, ചളിയണിഞ്ഞൊളികെട്ടു്, താമരപ്പൂവില്ലാത്ത പാവനപൊയ്കയെപ്പോലെ, ലജ്ജകൊണ്ടു് ആനനംതാഴ്ത്തിയും ദുഃഖംകൊണ്ടു് വെളുത്തുകിയും ക്ഷീണിച്ച് ദയനീയയായിരിക്കുന്ന ആ തന്വീമണി, ചൊവ്വാഗ്രഹംബാധിച്ച രോഹിണീനക്ഷത്രംപോലെ, അശ്രുപൂർണ്ണമുഖിയായി, ഭക്ഷണമൊന്നും കഴിക്കാത്തതിനാൽ അതികൃശഗാത്രിയായി, അടക്കാൻ കഴിയാത്ത അഴൽകൊണ്ടു് രാവുംപകലും വിഷമിച്ചിരിക്കയാണു്.

അസുഖമുണ്ടാക്കുന്ന ഘോരരാക്ഷസികളെമാത്രം കാണുന്നവളും; ഇഷ്ടപ്പെട്ടയാതൊരാളേയും കാണാത്തവളും; കൂട്ടത്തെവിട്ടൊരു സാധുമാൻകുട്ടി, ശ്വാക്കളുടെ മദ്ധ്യത്തിൽപെട്ടതുപോലെ; ജഘനത്തിൽ പററിക്കിടക്കുന്ന, പെരുമ്പാമ്പുപോലെയുള്ള ഏകവേണിയാൽ, ശരൽക്കാലത്തിലെ നീണ്ടുകിടക്കുന്ന കറുത്തകാടോടുകൂടിയ പാരിടംപോലെ; ദുഃഖം എന്താണെന്നു് അതിന്നുമുമ്പൊരിക്കലും അറിയാത്തവളും, സുഖാർഹയാണെങ്കിലും സംതപ്തഹൃദയത്തോടുകൂടിയവളും, അഴകെഴുന്ന ദേഹത്തോടെ കൃശഗാത്രിയായിരിക്കുന്ന ആ വിശാലലോചനയെ ലക്ഷണങ്ങളെക്കൊണ്ടു്, സീതാദേവിയാണെന്നു് ശ്രീ ഹനുമാൻ ഊഹിച്ചു.

കാമരൂപിയായ അസുരേശ്വരൻ അപഹരിച്ചുകൊണ്ടുപോരുമ്പോൾ, ഋശ്യമൂകാചലത്തിലിരിക്കുന്ന താൻ ഒരൊററപ്രാവശ്യംകണ്ട ആ സതീരത്നമാണു് ഈ ഇരിക്കുന്നതെന്നു് മഹാത്മാവായ വായുനന്ദനന്നു് മനസ്സിലായി.

ശരൽക്കാലത്തിലെ മുഴുതിങ്കൾ പോലെയുള്ളമുഖം, ചാരുക്കളായപുരികങ്ങൾ, ലക്ഷണമൊത്ത വക്ഷോജങ്ങൾ, ദേഹകാന്തികൊണ്ടു് ചുററും പ്രകാശിപ്പിപ്പിക്കുന്ന സൌന്ദര്യം, നീണ്ടുചുരുണ്ടു് ഇടതൂർന്ന കുന്തളഭാരം, ചെന്തൊണ്ടിപ്പഴം വെല്ലുന്ന അധരങ്ങൾ, അതികൃശമായ ഉദരം, നില്ക്കുന്നതിൽഉള്ള അസാമാന്യഭംഗി, കരിങ്കുവലയപ്പൂവിതൾ പോലെയുള്ള വിലോചനങ്ങൾ, ഇങ്ങിനെ കാമദേവപത്നി രതീദേവിയെപ്പോലെ, ആ സൌന്ദര്യധാമം വിളങ്ങുന്നു.

വെൺചന്ദ്രികപരത്തി പാരിന്നാഹ്ലാദമിയററുന്ന പൂർണ്ണേന്ദുപോലെ, വ്രതാനുഷ്ഠാനങ്ങളോടെ വെറും നിലത്തിരിക്കുന്ന മഹായോഗിനിയെപ്പോലെ, അടിക്കടി ദീർഘനിശ്വാസമിടുന്ന പെൺപാമ്പുപോലെ, അപാരമായ ദുഃഖസാഗരമദ്ധ്യത്തിൽ പതിച്ച് നിഷ്പ്രഭയായിട്ടാണ് കാണുന്നതു്. ധൂമമദ്ധ്യത്തിലെ ചെന്തീജ്വാലപോലെ സന്ദേഹത്തിൽ മറഞ്ഞ സ്മൃതിയെപ്പോലെ, നശിച്ച ഐശ്വര്യസമൃദ്ധിപോലെ, കെട്ടുപോയ ശ്രദ്ധപോലെ, നിഷ്ഫലമായ ആശയെപ്പോലെ, മുടങ്ങിയ സിദ്ധിയെപ്പോലെ, കലങ്ങിയ ബുദ്ധിയെപ്പോലെ, ഇല്ലാത്ത അപവാദത്തിൽ പതിച്ച സുയശസ്സെന്നപോലെ, ശ്രീരാമചന്ദ്രനെ കാണാതെ ദുഃഖത്തിൽ പതിച്ചവളും, അരക്കന്മാരുടെ ദ്രോഹമേല്ക്കുന്നവളും, ഭയതരളിതയായൊരു പെൺമാൻപോലെ പകച്ച് അങ്ങിങ്ങുനോക്കുന്നവളും ചുരുണ്ടിരുണ്ടകേശങ്ങളും കണ്ണീർകൊണ്ടു് മുഖത്തു് പററിപ്പിടിച്ചവളും, മങ്ങിയ മുഖത്തോടെ വീണ്ടും വീണ്ടും നെടുവീർപ്പിടുന്നവളും സ്നാനാദികളില്ലാത്തതുകൊണ്ടു് അഴുക്കാന്നവളും, ആഭരണങ്ങളണിയുവാൻ അഹ്തയുണ്ടെങ്കിലും യാതൊന്നും ധരിക്കാത്തവളും, കാർമേഘമദ്ധ്യത്തിൽപ്പെട്ട ശശാങ്കകാന്തിപോലെ; അഭ്യാസമില്ലാത്തതിനാൽ ഉറയ്ക്കാത്ത വിദ്യയെപ്പോലെ, ഇരിക്കുന്ന സീതാദേവിയെ വീണ്ടും വീണ്ടും നോക്കിയ ഹനുമാന്നു് സംശയങ്ങളാണു് ഉയന്നതു്.

വളരെയധികം വിഷമിച്ചിട്ടാണു്, ആഭരണങ്ങളൊന്നുമണിയാത്ത ദേവിയെ സംസ്കാരമില്ലാത്തവരുടെ വാക്കുകളുടെ അത്ഥവ്യത്യാസംപോലെ വായുപുത്രന്നു് മനസ്സിലായതു്. വിശാലലോചനയായ വൈദേഹിയെ അടയാളങ്ങളെക്കൊണ്ടു് ഊഹിച്ചു. സീതാദേവിയുടെ അംഗങ്ങളിൽ ഇന്നിന്നതരത്തിലുള്ള ആഭരണങ്ങളാണുള്ളതെന്നു് ശ്രീരാമചന്ദ്രൻ പറഞ്ഞിരുന്നു. അതെല്ലാം വായുതനയന്നു് ഓമ്മയുണ്ടു്. അവയെല്ലാം, ചാഞ്ഞുതൂങ്ങിയൊരു മരക്കൊമ്പിൽ തൂക്കിയിട്ടിരിക്കുന്നതു് കണ്ടു. നന്മയാന്ന ചെവിപ്പൂവുകളും, മനോഹരങ്ങളായ കണ്ണാഭരണങ്ങളും, കല്ലും പവിഴവും പതിച്ച തൃക്കരാഭരണങ്ങളും, ഇവയെല്ലാം വെയിലും മഴയും തട്ടി, ഉപയോഗിക്കാതിരിക്കുന്നതിനാൽ മങ്ങലോടുകൂടി, വൃക്ഷശാഖയിൽ തൂക്കിയിട്ടിരിക്കുന്നു

''ശ്രീരാമസ്വാമി അരുളിച്ചെയ്തവയാണിവയെന്നു് ഞാൻ വിശ്വസിക്കുന്നു. മാമലശിഖരത്തിൽ വീണുകിട്ടിയവ ഇവിടെ കാണുന്നുമില്ല. ഏതെല്ലാം ആഭരണങ്ങളെയാണോ ദേവി താഴത്തേക്കിട്ടു് മരക്കൊമ്പുകളിൽ തടഞ്ഞു നിന്നതു്, ഏതെല്ലാമാണോ ഋശ്യമൂകാചലത്തിൽനിന്നു് കണ്ടതു്; അതൊന്നും ഇവിടെ

കാണുന്നില്ല. ഏതൊരു മഞ്ഞപ്പട്ടുടയാടയിലാണോ ആഭരണങ്ങൾ പൊതിഞ്ഞിരുന്നതു്, അതിന്നുതുല്യമാണു് ഈ കാണുന്ന പട്ടുചേല. കിലുകിലാരവത്തോടെ പാർത്തട്ടിൽ പതിച്ച ആ പണ്ടങ്ങൾ തീർച്ചയായും ദേവി ധരിച്ചിരുന്നവതന്നെ. പർവ്വതശൃംഗത്തിൽ ഇരിക്കുന്ന ഞങ്ങളുടെ മദ്ധ്യത്തിലേക്കു് അവയെ എറിഞ്ഞ മാനനീരത്നംതന്നെയാണു് ഈ ഇരിക്കുന്നതു്.

ഒരേവസ്ത്രംതന്നെ അധികദിവസം ധരിച്ചതിനാൽ നിറം കെട്ടു് പിഞ്ഞിക്കൊണ്ടിരിക്കുന്നുവെങ്കിലും, ഇതിന്നുതുല്യമായതാണു് അന്നവിടെ കിട്ടിയതു്. ശ്രീരാമസ്വാമിയുടെ പൊന്നോമനപ്പട്ടമഹിഷിതന്നെയാണു് ഈ ഇരിക്കുന്നതു്. എത്രമാത്രം വിദൂരത്തിലായാലും സ്വാമിയുടെ ഹൃദയത്തിൽനിന്നു് ദേവി വിട്ടുപിരിയുകയില്ല. ദയ–വാത്സല്യം–ദുഃഖം–കാമബാധ–എന്നീ നാലുതരത്തിലുള്ള വിഷമമാണിന്നു് ദേവൻ അനുഭവിച്ചുകൊണ്ടിരിക്കുന്നതു്. സ്ത്രീയാണെന്ന കനിവു്; ആശ്രിതയാണെന്ന ദുഃഖം; സുകുമാരാംഗിയായതിനാൽ കാമം. ദേവന്റെ അംഗപ്രത്യംഗങ്ങളിലുള്ള ഉത്തമലക്ഷണങ്ങൾക്കുതുല്യമാണു്, മയ്യക്കണ്ണാളായ ഇവരിലും കാണുന്നതു്.

ദേവിയുടെ ഹൃദയം സ്വാമിയും, സ്വാമിയുടെ ഹൃദയം ദേവിയുമാണു് സൂക്ഷിക്കുന്നതു്. അതുകൊണ്ടുമാത്രമാണു് രണ്ടുപേരും ഇന്നും ജീവനോടിരിക്കുന്നതും. അതിദുഷ്കരമായ കാര്യമാണു് തമ്പുരാൻ ചെയ്തുകൊണ്ടിരിക്കുന്നതു്. ഈ ദേവിയെ വേർപിരിഞ്ഞിരുന്നിട്ടും ക്ഷീണിതഗാത്രനായി ജീവനെ താങ്ങുന്നുവല്ലൊ. മഹാഭുജനായ ശ്രീരാമസ്വാമി, അനന്യസാധാരണമായ കാര്യമാണു് നിർവ്വഹിച്ചതു്; അല്പകാലത്തേക്കെങ്കിലും ഈ വിലാസിനിയെ വിട്ടുപിരിഞ്ഞു് ജീവിച്ചുവല്ലൊ.''

സീതാദേവിയെ ആനന്ദാശ്രുക്കളൊഴുക്കിക്കൊണ്ടു് അനിലാത്മജൻ പിന്നേയും പിന്നേയും ഭക്തിപൂർവ്വം നോക്കി. മനസ്സു് ശ്രീരാമചന്ദ്രസന്നിധിയിലെത്തി, വീണ്ടും വീണ്ടും സ്തുതിച്ചു് പ്രണമിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡത്തിലെ പതിനഞ്ചാം സർഗ്ഗം അവസാനിച്ചു.

## പതിനാറാം സർഗ്ഗം. (സീതാനിർണയം)

അതിശ്ലാഘ്യയായ സീതാദേവിയേയും സദ്ഗുണനിധിയായ ശ്രീരാമനേയും സ്തുതിച്ച കപിവ്യാഘ്രൻ തുടൎന്നു ചിന്തയിലാണ്ടു. മഹാത്മാവായ മാരുതിയുടെ നേത്രങ്ങളിൽ അശ്രുക്കറ നിറഞ്ഞു. ദേവിയുടെ ദയനീയസ്ഥിതി കാണുന്തോറും ഹൃദയം വിലപിച്ചു തുടങ്ങി:—

"അതുല്യപരാക്രമിയായ സൌമിത്രിയുടെ അഭിവന്ദ്യയായ ജ്യേഷ്ഠത്തി സീതാദേവികൂടി അഴലാഴിയിൽ പതിച്ചു. അല്ലെങ്കിൽ, ഏതൊരാറംക്കാണു് കാലത്തെ മാററിമറിക്കുവാൻ സാധിക്കുക? അമിതബുദ്ധിമാന്മാരാണു് സ്വാമിയും അനുജൻ ലക്ഷ്മണനും. അവരുടെ വിക്രമം തികച്ചും അറിയുന്നതിനാൽ, വൎഷക്കാലത്തിലെ ഗംഗാനദിയെപ്പോലെ ദേവി, അക്ഷോഭ്യയായിരിക്കുകയാണു്. വംശമഹിമ-വയസ്സു്-രൂപസൌഭാഗ്യം-സ്വഭാവം-എന്നിവ ദേവിയിലും സ്വാമിയിലും തുല്യമായിട്ടാണു് കാണുന്നതു്. അതുകൊണ്ടു് തീർച്ചയായും ഇവർ പരസ്പരം ചേർച്ചയുള്ളവരാണു്. സംശയമില്ല."

ശ്രീമഹാലക്ഷ്മിയെപ്പോലെ ലോകാനന്ദജനനിയും കനകവൎണ്ണമിയന്നവളുമായ സീതാദേവിയെ കണ്ട ഹനുമാന്റെ മനസ്സു് ശ്രീരാമചന്ദ്രനെ പ്രാപിക്കുകയും ജിഹ്വ ഇപ്രകാരം പറുക്കെപ്പറയുകയും ചെയ്തു:—

"ലോകൈകസുന്ദരിയായ ദേവികാരണമാണല്ലൊ മഹാശക്തനായ ബാലിയേയും, പരാക്രമത്തിൽ രാവണതുല്യനായ കബന്ധനേയും സ്വാമി നിഗ്രഹിച്ചതു്. ഇന്ദ്രൻ ശംബരനെ എന്നപോലെ സ്വഭുജവിക്രമത്താൽ മഹാഭയങ്കരനായ വിരാധരാക്ഷസനേയും നിഗ്രഹിച്ചതു്, മററാക്കും വേണ്ടിയല്ല. ക്രൂരകൎമ്മങ്ങറം ചെയ്തു് ജനസ്ഥാനത്തിൽ സ്വച്ഛന്ദം വിഹരിച്ചിരുന്ന പതിന്നാലായിരം അരക്കന്മാരെ, അഗ്നിജ്വാലകളെപ്പോലെയുള്ള അസ്ത്രങ്ങളാൽ ,അവിടുന്നു് സംഹരിച്ചു. സ്വന്തം ആത്മാവിന്റെ ശക്തി എത്രമാത്രമുണ്ടെന്നു് നന്നായറിയുന്ന അവിടുന്നു്, അതുല്യമായ യുദ്ധത്തിൽ ഖരനേയും, മഹാപരാക്രമികളായ ദൂഷണൻ, ത്രിശിരസ്സു് എന്നിവരേയും നിഹനിച്ചു. ബാലി പരിരക്ഷിച്ചിരുന്നതും, ലോകം മാനിക്കുന്നതുമായ വാനരൈശ്വര്യം ഈ ദേവി കാരണം സുഗ്രീവനു് സിദ്ധിച്ചു. മഹാനദികളുടേയും, പുഴകളുടേയും പ്രാപ്യസ്ഥാനവും, സൎവ്വ ഐശ്വര്യങ്ങളും ഒത്തുചേന്നതുമായ മഹാസമുദ്രത്തെ ഞാൻ ചാടിക്കടന്നതും, ഈ ലങ്കാരാജ്യത്തെ സശ്രദ്ധം നോക്കിക്കണ്ടതും, ഈ ദേവിക്കുവേണ്ടിയല്ലെ? സാഗരാ

വൃതമായ ഭൂമിയെ മാത്രമല്ല, ത്രിലോകങ്ങളേയും ദേവിയെ വീണ്ടെടുക്കുവാൻ വേണ്ടി സ്വാമി കീഴ്മേൽ മറിച്ചാലും യുക്തമായിട്ടുള്ളതാണ്. എന്തു സാഹസവും അധികമാകയില്ല. മൂന്നു ലോകത്തിലുമുള്ള രാജ്യങ്ങളോ, ജനകമഹാരാജസുത സീതാദേവിയോ ഉത്ക്കൃഷ്ടമേറിയതു് എന്നാലോചിക്കുന്നതായാൽ, ത്രൈലോക്യം ദേവിയുടെ ലേശാംശത്തിന്നു തുല്യമല്ല.

ധർമ്മശീലനും മഹാത്മാവുമായ മിഥിലാധിപൻ ജനകരാജർഷിയുടെ പുത്രി—മഹാപതിവ്രതാരത്നമായ സീതാദേവി—താമപ്പൂംപൊടിപോലെയുള്ള ഭൂരേണുക്കളെ, യജ്ഞാവസാനത്തിൽ ഉഴുതപ്പോൾ ഭേദിച്ചു് പുറത്തുവന്നവൾ; യുദ്ധത്തിൽ ഒരിക്കലും പിൻമാറാത്തവനും അമിതപരാക്രമിയുമായ ദശരഥ മഹാരാജാവിന്റെ പട്ടമഹിഷിയിൽ സംജാതനും, പിതൃയശസ്സിനെ ദിഗന്തങ്ങളിലെത്തിക്കുന്നവനുമായ ശ്രീരാമദേവന്റെ സഹധർമ്മിണി; ഈ തരുണീരത്നമല്ലാതെ മററാരുമല്ലതന്നെ. ദേവിയുടെ പാതിവ്രത്യനിഷ്ഠ എത്രമാത്രമുണ്ടെന്നു് നന്നായറിയുന്നവനും, ചെറിയൊരു ഉപകാരത്തിന്നു് അനല്പമായ പ്രത്യുപകാരം ചെയ്യുന്നവനും, മഹാപ്രഭുവും, ലോകത്തിലെ ഏതൊരാളുടേയും ഹൃദയഗതിയറിയുന്നവനുമായ ശ്രീരാമസ്വാമിയുടെ ധർമ്മദാരങ്ങൾ, രാക്ഷസികളുടെ അധീനത്തിൽ! അവരുടെ മദ്ധ്യത്തിൽ!! എന്തൊരു വിധിവൈപരീത്യം!!

രാജകീയ സുഖങ്ങളെയെല്ലാം സസന്തോഷം ഉപേക്ഷിച്ചു്, ഭർത്തൃസ്നേഹത്തെമാത്രം അവലംബമായിക്കരുതി, അതുല്യദുഃഖങ്ങളെപ്പോലും ഗണിക്കാതെ നിർജനവും ഘോരവുമായ അരണ്യാന്തർഭാഗത്തേക്കു് വന്നവൾ; പതിശുശ്രൂഷാതല്പരയായി, ഫലമൂലാദികൾകൊണ്ടു് സംതൃപ്തയായി, അരമനയിലെ അതുല്യസുഖങ്ങൾ എന്നപോലെ വനവാസത്തിലും പരമപ്രീതിയാന്നവൾ; തനിത്തങ്കവണ്ണമേനിയാൾ; ഭർത്താവിനോടു് സസ്മിതമായിമാത്രം മധുരഭാഷണം ചെയ്യുന്നവൾ; യാതൊരുവിധദുഃഖത്തേയും സഹിക്കുവാൻ അർഹതയില്ലാത്തവൾ; ഇന്നു് പരമസങ്കടം അനുഭവിക്കുന്നു. ദാഹംകൊണ്ടു് തളന്ന ഒരുവൻ തണ്ണീർപന്തലിനെ എന്നപോലെ, ലങ്കാധിപന്റെ ഉപദ്രവമേല്ക്കുന്ന ദേവിയെ സ്വാമിയിപ്പോൾ കാണേണ്ടതാണ്. ശത്രുക്കളാൽ രാജ്യം പോയൊരുവന്നു്, വീണ്ടും അതു് തിരികെ ലഭിക്കുന്നതുപോലെ, സ്വാമിക്കു് ദേവിയെ ലഭിച്ചാൽ എത്രമാത്രമാണു് സന്തോഷമുണ്ടാവുക? സുഖസന്ദായകമായ എല്ലാവസ്തുക്കളേയും ബന്ധുക്കളേയും ഉപേക്ഷിച്ചു്, ഭർത്തൃസാമീപ്യം കൊതിച്ചുമാത്രം, ദേവി ആത്മാവിനെ ധരിച്ചുകൊണ്ടിരിക്കുന്നു.

ദേവിയുടെ കണ്ണിന്നുമുമ്പിൽ, അസുരസ്ത്രീകളേയോ, പുഷ്പാഭരണസുന്ദരങ്ങളായ ഈ വൃക്ഷങ്ങളേയോ കാണുന്നില്ല. ഒന്നുമാത്രം; ശ്രീരാമസ്വാമി. ഈ ഹൃദയം ദേവനിൽമാത്രം പതിഞ്ഞിരിക്കയാൽ കാണുന്നതെല്ലാം ആ ഒന്നുമാത്രം. അമൂല്യരത്നാലംകൃതങ്ങളായ സർവ്വ ആഭരണങ്ങളിലുംവെച്ച് ഒരു സ്ത്രീക്ക് ശ്രേഷ്ഠമായിട്ടുള്ളതു് ഭർത്താവ് എന്ന മഹാഭൂഷണമാണ്. അതു വേർപെട്ട ദേവി, ആഭരണാർഹയാണെങ്കിലും തീരെ പ്രശോഭിക്കുന്നില്ല. ലോകത്തിലുള്ള ഏതൊരു ധീരപുരുഷനും സാധിക്കാത്ത ഒരു കർമ്മമാണ് മഹാപ്രഭു ചെയ്തുകൊണ്ടിരിക്കുന്നതു്. സർവ്വലക്ഷണസമ്പൂർണ്ണയായ ദേവിയെ വേർപിരിഞ്ഞും ജീവനെ ധരിക്കുന്നുവല്ലൊ. നീണ്ടും അഗ്രംചുരുണ്ടും ഇടതൂർന്ന് കാർമേഘതുല്യം കറുത്തിരിക്കുന്ന കുന്തളഭാരവും, താമരപ്പൂവിതൾപോലെയുള്ള നേത്രങ്ങളുമുള്ള ഈ മാനിനീമണി സുഖാർഹയായിട്ടും ദുഃഖിക്കുന്നതു കാണുമ്പോൾ "വാനര"നായ എനിക്കുകൂടി വ്യസനം സഹിക്കുന്നില്ല. ഭൂമീദേവിയെപ്പോലെ ക്ഷമാശീലയായ ഈ കഞ്ജാക്ഷിയെ ശ്രീരാമലക്ഷ്മണന്മാരുടെ ബാഹുപരിഘങ്ങളാണ് കാത്തുരക്ഷിച്ചിരുന്നതു്. ഇന്നാകട്ടെ വൃക്ഷച്ചുവട്ടിലിരിക്കുന്ന ദേവിയെ വിരൂപനേത്രങ്ങളായ നക്തഞ്ചരികൾ, ഭയജനകമായി നോക്കിക്കൊണ്ടു് സംരക്ഷിക്കുന്നു. മഞ്ഞുവീണ് ഒളികെട്ട താമരപ്പൂപോലെ, രാജകുമാരി, പ്രിയവിരഹം കൊണ്ടു് അഴലാന്ന ചക്രവാകപ്പിടയെപ്പോലെ അതിസങ്കടദശ പ്രാപിച്ചിരിക്കുന്നു. പുഷ്പഭാരത്താൽ താഴ്ന്ന കൊമ്പുകളോടുകൂടിയ ഈ അശോകവൃക്ഷങ്ങൾ, അനേകായിരം കിരണങ്ങൾ വാരി വിതറുന്ന വസന്തകാല ചന്ദ്രൻ, എന്നിവ വിരഹികൾക്കെന്നപോലെ ദേവിക്ക് ദുഃഖത്തെ ജനിപ്പിക്കുന്നവയാണ്; തീർച്ച."

അമിതബലപരാക്രമിയായ ശ്രീഹനൂമാൻ അനേക കാര്യങ്ങളെക്കൊണ്ടു് സീതാദേവിതന്നെയാണ് ഈ ഇരിക്കുന്നതെന്നു് തീർച്ചപ്പെടുത്തി. ആ വൃക്ഷാഗ്രത്തിൽതന്നെ മറഞ്ഞുകൊണ്ടിരുന്നു.

ഇങ്ങിനെ ആർഷമയ ശ്രീമദ്രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം പതിനാറാം സർഗ്ഗം അവസാനിച്ചു.

---

## പതിനേഴാം സർഗ്ഗം [രാക്ഷസീദർശനം]

ആമ്പൽപ്പൂനിരകളുടെ ശോഭ ഒന്നിച്ചുചേർന്നതുപോലെ, മുഴുതിങ്കൾ നിർമ്മലാകാശത്തിൽ, ജലപൂർണ്ണമായ സരോമദ്ധ്യത്തിലെ രാജഹംസംപോലെ ശോഭി

ച്ചു. അംബരമേറിയ കുമുദബന്ധു, ഉത്തമനായൊരു സഖിയെപ്പോലെ, ശീതള കിരണങ്ങളെക്കൊണ്ട് ഹനൂമാനെ ആനന്ദിപ്പിച്ചു. പൂർണ്ണേന്ദുവദനയായ സീതാദേവി, ഭാരാധിക്യംകൊണ്ട് സാഗരത്തിലാഴുന്ന കപ്പൽപോലെ, ദുഃഖനിമഗ്നയായിത്തീരുന്നതിനെ കപീന്ദ്രൻ കണ്ടു. വൈദേഹിയെ സശ്രദ്ധംനോക്കുന്ന വായുപുത്രൻ ചുററിലുമുള്ള നക്ഷത്രചാരികളിൽ ദൃഷ്ടിപായിച്ചു. ഘോരാകാരകളായ അവരെ വീണ്ടുംനോക്കി.

ഒരുകണ്ണുമാത്രമുള്ളവർ,ഒരുചെവിയുള്ളവർ, തലമൂടത്തക്ക വലുപ്പമുള്ള ചെവിയുള്ളവർ, കണ്ണുപുടമേ ഇല്ലാത്തവർ, കററിപോലെ കാതുള്ളവർ, മൂക്കിൻെറ ദ്വാരം മേല്പോട്ടായവർ, അത്യധികം വലിപ്പമുള്ള തലയുള്ളവർ, നീണ്ടതും വണ്ണം ചുരുങ്ങിയതുമായ ശിരസ്സുള്ളവർ, തീരെ തലമുടിയില്ലാത്തവർ, കമ്പിളിക്കെട്ടുപോലെയുള്ള കേശമുള്ളവർ, തൂങ്ങിക്കിടക്കുന്ന ചെവികളും നെററിത്തടവുമുള്ളവർ, ഇഴഞ്ഞുകിടക്കുന്ന സ്തനങ്ങളും ഉദരവുമുള്ളവർ, തൂങ്ങിയ ചുണ്ടുള്ളവർ, താടിവരെ തൂങ്ങിക്കിടക്കുന്ന ചുണ്ടോടുകൂടിയവർ കൈകാൽമുട്ടുകൾ ഇഴഞ്ഞിട്ടുള്ളവർ, വളരെയധികം ഉയരമുള്ളവർ, ഏററവും കുറിയവർ, കൂനുള്ളവർ, വളഞ്ഞവർ, കോന്ത്രപ്പല്ലുള്ളവർ, ഒടിഞ്ഞുചെരിഞ്ഞപോലെയുള്ള മുഖമുള്ളവർ, മഞ്ഞനിറത്തിലുള്ള കണ്ണുള്ളവർ, വിരൂപവദനമുള്ളവർ, വികൃതങ്ങളായ ശരീരമുള്ളവർ, മഞ്ഞളിച്ച ദേഹമുള്ളവർ, കാർമേഘതുല്യനിറമുള്ളവർ, കോപസ്വഭാവമുള്ളവർ, കലഹത്തിൽ പ്രിയമേറിയവർ, വളരെ വലുപ്പമുള്ള അരക്കെട്ടോടുകൂടിയവർ, കാരിരുമ്പുകൊണ്ടുണ്ടാക്കിയ ശൂലം–കൂടം–മുൾത്തടി തുടങ്ങിയ ആയുധങ്ങൾ എടുത്തവർ, പന്നി–മാൻ–പുലി–പോത്ത്–ആട്–കുറുക്കൻ– എന്നീ മൃഗങ്ങളുടെ മുഖങ്ങളെപ്പോലെയുള്ള മുഖമുള്ളവർ, ആന–ഒട്ടകം–കുതിര– തുടങ്ങിയവയുടെ കാലുകൾപോലെയുള്ളകാലുകളുള്ളവർ, കഴിഞ്ഞ ശിരസ്സോടുകൂടിയവർ, ഒരുകയ്യ്, ഒരുകാല് മാത്രമുള്ളവർ, കഴുത, കുതിര ഇവയുടെ ചെവികളുള്ളവർ, പശു–ആന–സിംഹം ഇവയുടെ കാതുകളുള്ളവർ, മൂക്ക് തീരെ ഇല്ലാത്തവർ, ഏററവും തടിച്ചമൂക്കുള്ളവർ, വിലങ്ങത്തിൽ നാസികയുള്ളവർ, മൂക്കുമുഴുവൻ പോയവർ, തുമ്പിക്കൈപോലെയുള്ള നാസികയോടുകൂടിയവർ, നെററിത്തടത്തിലേക്ക് ശ്വാസംവിടുന്ന മൂക്കോടുകൂടിയവർ, ആനക്കാലുള്ളവർ, വളരെയധികം വലിപ്പമുള്ളകാലുള്ളവർ, പശുവിൻെറ പാദങ്ങളുള്ളവർ, ചുരുണ്ടുവളഞ്ഞ കാലുള്ളവർ, കണക്കിലധികം വലുപ്പമുള്ള തല, കഴുത്ത്, സ്തനം, വയറ് എന്നിവയുള്ളവർ, മുഖം–കണ്ണ്–നാവ്–നഖം എന്നിവ വളരെയധികം വലിപ്പമുള്ളവർ, ആന–ആട്–പശു–പന്നി– എന്നിവയുടെ മുഖമുള്ളവർ, കുതിര–ഒട്ടകം–കഴുത– എന്നിവയുടെ മുഖമാർന്ന്

കണ്ടാൽ ഭയംജനിപ്പിക്കത്തക്ക രൂപമുള്ളവർ, മദ്യവും മാംസവും സദാസമയവും തിന്നുകൊണ്ടിരിക്കുന്നവർ, രക്തവും മാംസവും ശരീരത്തിൽ മുഴുവൻ വെച്ചുതേക്കുന്നവർ, രക്തപാനത്തോടെ മാംസംഭക്ഷിക്കുന്നവർ, ഇങ്ങിനെ കാണുന്നമാത്രയിൽ എല്ലാവർക്കും ഭയരോമാഞ്ചമുണ്ടാകത്തക്ക വൈരൂപ്യങ്ങളെല്ലാമൊത്തുചേന്ന ഘോരരാക്ഷസികളെയാണ് ദേവിയുടെചുററും ഹനുമാൻ കണ്ടതു്.

ശാഖോപശാഖകളോടുകൂടി പടന്നുപന്തലിച്ച ആ വൃക്ഷത്തിന്റെ ചുവട്ടിൽ ചുററും നിരന്നിരിക്കുന്ന നിശാചരികളുടെ മദ്ധ്യത്തിൽ, അതീവമാന്യയായ ജനകരാജപുത്രി ഇരിക്കുന്നതു് വാനരേന്ദ്രൻ കണ്ടു. ദുഃഖസന്തപ്തയായും, സൌന്ദര്യശോഭ ചുരുങ്ങിയും, ചളിപുരണ്ട കേശഭാരത്തോടുകൂടിയുമിരിക്കുന്ന ജാനകീദേവിയെ ധന്യരിൽ ധന്യനായ മാരുതി കണ്ടു. പുണ്യം ക്ഷയിച്ചതിനാൽ ഭൂമിയിൽ പതിച്ച നക്ഷത്രംപോലെ തിളങ്ങിയും, പതിവ്രതകൾ ആചരിക്കേണ്ട ധമ്മങ്ങളെല്ലാം ചെയ്തതുകൊണ്ടു് അനശ്വരയശസ്സസമ്പാദിച്ചു്, ഭർത്തൃദശ്നമില്ലാത്തതിനാൽ അതിക്ലേശത്തോടെയിരിക്കുന്ന മൈഥിലിയെ മാരുതി കണ്ടു. അമൂല്യരത്നാഭരണങ്ങളൊന്നും അണിഞ്ഞിട്ടില്ലെങ്കിലും അമേയമായ ഭർത്തൃസ്നേഹാലങ്കാരം അണിഞ്ഞും രാക്ഷസചക്രവത്തിയായ രാവണനാൽ ബന്ധിക്കപ്പെട്ടും ബന്ധുജനങ്ങളോടു് അകന്നുമിരിക്കുന്ന വൈദേഹിയെ മാരുതി കണ്ടു. കൂട്ടം പിരിഞ്ഞു് സിംഹത്താൽ തടയപ്പെട്ട പിടിയാനയെപ്പോലെയും, വഷ്ക്കാലാവസാനത്തിൽ ശരന്മേഘാവൃതമായ ശശാങ്കരേഖപോലെയും, നിരുപമശോഭയോടിരിക്കുന്ന സീതാദേവിയെ മാരുതി കണ്ടു. സ്നാനാദിസംസ്കാരങ്ങളൊന്നുമില്ലാത്തതിനാൽ മങ്ങിയ ശരീരശോഭയോടുകൂടിയവളും, ഉപയോഗിക്കാത്തതിനാൽ പൊട്ടിയ കമ്പിയോടുകൂടിയ വീണയെപ്പോലിരിക്കുന്നവളും, ചതുരുപായങ്ങളാലും രാക്ഷസീവശഗയാകാതെ ഭർത്താവിൻെറ കീഴിലിരിക്കുന്നവളുമായ രഘുനാഥധമ്മദാരങ്ങളെ മാരുതി കണ്ടു. അശോകവനികാമദ്ധ്യത്തിൽ കൊടുംക്രൂരനക്തഞ്ചരികളാൽ ചൂഴപ്പെട്ടു് ശോകസമുദ്രത്തിൽ പതിച്ചവളും, തമോഗ്രഹത്താൽ ഗ്രസിക്കപ്പെട്ട രോഹിണീനക്ഷത്രംപോലെ പ്രകാശമില്ലാത്തവളുമായ ദശരഥമഹാരാജസ്നുഷയെ മാരുതി കണ്ടു. പുഷ്പങ്ങളില്ലാത്ത വള്ളിയെപ്പോലെയും അലങ്കാരരഹിതമായ ശരീരത്തിൽ അഴുക്കുപുരണ്ടു് ചേറാണ്ട താമരവല്ലിപോലെശോഭിച്ചും, എന്നാൽ മങ്ങിയുമിരിക്കുന്ന സ്വാമിനിയെ കപീന്ദ്രനായ ഹനുമാൻ കണ്ടു.

മുഷിഞ്ഞതും ജീർണ്ണിച്ചതുമായ ഒരൊററ പട്ടുവസ്ത്രത്താൽ അവയവങ്ങളെല്ലാം മൂടിയ മാൻകണ്ണിയായ ദേവിയെ ശ്രീരാമദൂതൻ സവിസ്മയം കണ്ടു. വിയോഗം

കൊണ്ടു് വദനം വാടിയിട്ടുണ്ടു്. എന്നാൽ പതിതേജസ്സുകൊണ്ടു് യാതൊരു ചാഞ്ചല്യവുമില്ലാതെ പ്രശോഭിക്കുന്നു. പാതിവ്രത്യമാകുന്ന അതുല്യകഞ്ചുകത്താൽ സദാ സംരക്ഷിതയാണു്. കറുത്ത കടക്കൺകൊണ്ടു്, ഭയപ്പെട്ട മാൻപേടപോലെ പരിഭ്രമിച്ചു് അടിക്കടി ചുററും നോക്കുന്നുണ്ടു്. ഇളംതളിരുകൾകൊണ്ടു് ശോഭിപ്പിക്കുന്ന വൃക്ഷച്ചില്ലകളെ ഹേിപ്പിക്കത്തക്ക ചൂടുള്ളദീർഘനിശ്വാസമിട്ടു് ഉന്മേഷരഹിതയായിട്ടാണിരിക്കുന്നതു്. ലോകത്തിലുള്ള എല്ലാദുഃഖങ്ങളുംകൂട്ടി, ഒരു സ്ത്രീരൂപത്തിൽ സൃഷ്ടിച്ചവളാണെന്നുതോന്നും, ദേവിയെ കാണുന്നവക്കു്. വ്യസന സമുദ്രത്തിൽനിന്നു് ഉയൻ്റ ഒരു അലപോലെ കൃശയാണു്. അംഗപ്രത്യംഗങ്ങളിലെല്ലാം ഉത്തമലക്ഷണങ്ങൾ വ്യക്തമായി കാണാം. ആഭരണങ്ങൾ യാതൊന്നും ധരിക്കാതെത്തന്നെ ഉജ്വലകാന്തിയെഴുന്ന സ്വാമിനിയെ കണ്ടപ്പോൾ ശ്രീഹനുമാനു് അവർണ്ണ്യമായ സന്തോഷം ഉണ്ടായി. ലോകൈകസുന്ദരിയായ സീതാദേവിയെ ഇങ്ങിനെ സ്വന്തം കണ്ണുകളുടെ മുന്നിൽ കണ്ടപ്പോൾ പവനതനയനു് ആനന്ദാശ്രുക്കൾ പ്രവഹിച്ചു. മനസ്സുകൊണ്ടു് ശ്രീരാമദേവനെ നമസ്കരിച്ചു. അമിതപരാക്രമിയായ ശ്രീഹനുമാൻ, ശ്രീരാമചന്ദ്രനേയും പരാക്രമിയായ ലക്ഷ്മണകുമാരനേയും വീണ്ടും മനസാ നമസ്കരിച്ചു. ദേവിയെ കണ്ടതുകൊണ്ടു് ഉണ്ടായ സന്തോഷം ഉള്ളിലടക്കി, ആ മരത്തിൻെറ ഇലകളുടെ മദ്ധ്യത്തിൽ മറഞ്ഞിരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡത്തിലെ പതിനേഴാംസർഗ്ഗം അവസാനിച്ചു.

---

## പതിനെട്ടാം സർഗ്ഗം. (രാവണാഗമനം)

ഇരുൾവൃക്ഷത്തിലിരുന്നു്, സീതാദേവിയെ ശ്രദ്ധിച്ചും സർവ്വപുഷ്പരമണീയമായ അശോകവനികയെ നോക്കിയും കൊണ്ടു് സമയം മുന്നോട്ടുപോയി. രാത്രിയുടെ അന്ത്യയാമത്തിൽ, ബ്രാഹ്മമുഹൂർത്തത്തിൽ, ആറംഗങ്ങളോടുകൂടിയ വേദങ്ങൾ പഠിച്ചവരും ഉത്തമങ്ങളായ യജ്ഞങ്ങളെ ചെയ്യുന്നവരുമായ ബ്രഹ്മരക്ഷസ്സുകൾ, വേദോച്ചാരണം ചെയ്യുന്നതു് ഹനുമാൻ വ്യക്തമായി കേട്ടു.

മഹാപരാക്രമിയും അതുല്യബലവാനുമായ രാവണനാകട്ടെ, കർണ്ണാനന്ദകരങ്ങളായ മംഗളവാദ്യഘോഷങ്ങൾ കേട്ടുകൊണ്ടു് ഉണന്നു. അമേയപ്രതാപിയായ ലങ്കേശ്വരൻ എഴുന്നേററു. കിടക്കുമ്പോൾ ധരിച്ചിരുന്ന വസ്ത്രങ്ങളെല്ലാം മാററി. മങ്ങിയിരുന്ന സീതാസ്വരൂപം, ക്രമത്തിൽ തെളിഞ്ഞു് ആ ഹൃദയത്തിൽ ഉജ്വല

കാന്തിയോടെ സുസ്പഷ്ടമായി. മൈഥിലിയിൽനിന്നു് മനസ്സ് പിൻമാറവാൻ സാധിക്കാത്തത്ര മന്മഥവശഗനായിത്തീൻ. ഇരുമ്പിനെ കാന്തമെന്നപോലെ ദേവിയുടെ രൂപസൌന്ദര്യം രാവണനെ ആകർഷിച്ചുതുടങ്ങി. അല്പം ചിന്തിച്ച ശേഷമനൻ അമൂല്യങ്ങളായ ആഭരണങ്ങളണിഞ്ഞു് അരമനയിൽനിന്നു് പുറപ്പെട്ടു.

വിചിത്രവർണ്ണങ്ങളും സുഗന്ധവുമുള്ള പുഷ്പങ്ങൾ, നാനാതരത്തിലുള്ളഫലങ്ങൾ എന്നിവകൊണ്ടു് ശോഭയാൎന്ന വൃക്ഷങ്ങളാലും, പലവിധകസുമങ്ങൾ വികസിച്ചുനില്ക്കുന്ന താമരപ്പൊയ്കകളാലും, മദിച്ചുവിഹരിക്കുന്ന പക്ഷിവൃന്ദങ്ങളുടെ കളകളാരവത്താലും, വിചിത്രവും അത്ഭുതജനകവും, കൺകവരുന്ന ചെന്നായ്ക്കളാൽ പരിസേവിതവും, രത്നതോരണങ്ങളോടുകൂടിയ ഉദ്യാനവീഥികളാൽ മനോമോഹനവുമായ അശോകവനികയിലേക്കു്, ലങ്കാധിപൻ നടന്നു. ഫലങ്ങൾ വീണു് മൂടപ്പെട്ട ഭൂഭാഗങ്ങളെ അസുരചക്രവൎത്തി സശ്രദ്ധം നോക്കി. മഹേന്ദ്രനെ അനുഗമിക്കുന്ന ദേവസ്ത്രീകളെപ്പോലെ അനേകം അംഗനാരത്നങ്ങൾ ദശഗ്രീവനെ അനുഗമിച്ചു. കനകവിളക്കുകളാണു് തരുണീരത്നങ്ങളിൽ ഒരു വിഭാഗം വഹിച്ചിട്ടുള്ളതു്. മറെറാരു സംഘം കാമിനികൾ വെൺചാമരങ്ങൾ വീശുന്നു. അസുരപ്പെൺകൊടികളിൽ ചിലരാകട്ടെ ആലവട്ടമേന്തി ഒപ്പമുണ്ടു്. പൊൻപിടിയുള്ള പാത്രങ്ങളിൽ പരിശുദ്ധജലമെടുത്ത ചിലമങ്കമാർ മുന്നിൽ; വാൾ കുന്തം തുടങ്ങിയ ആയുധജാലങ്ങളെടുത്ത ചിലരാകട്ടെ പിന്നിൽ. അതിസമൎത്ഥയായൊരംഗനാമണി, രത്നചഷകത്തിൽ മദ്യം നിറച്ചു് വലത്തുകയ്യിൽ പിടിച്ചു് രാക്ഷസേശ്വരന്റെ ഒന്നിച്ചുണ്ടു്. രാജഹംസംപോലെ വെണ്മയാൎന്നതും, പൂൎണ്ണേന്ദുവിനെപ്പോലെ പ്രഭയാൎന്നതും, തങ്കക്കാലുള്ളതുമായ വെൺകൊററക്കുടയേന്തി ഒരുവൾ തൊട്ടുപിന്നിലായി നടക്കുന്നു. ഉറക്കവും മാദകലഹരിയും ഒത്തുചേൎന്ന കണ്ണുകളാണു് ഉത്തമസ്ത്രീകളായ രാവണപത്നിമാരിൽ. മേഘത്തിനു ചുററും മിന്നൽപ്പിണരെന്നപോലെ അവരെല്ലാവരും അദ്ദേഹത്തെ അനുഗമിച്ചു. പെട്ടെന്നെഴുന്നേററു് ഉറക്കച്ചിച്ചോടുകൂടിയ ആ യാത്രയിൽ അവരുടെ മുത്തുമാലകളും വളകളുംമററും സ്ഥാനംതെററിക്കിടന്നിരുന്നു. ദേഹത്തിൽ പൂശിയിരുന്ന കുറിക്കൂട്ടുകൾ അവിടവിടെമാഞ്ഞും, മുഖത്തിൽ സ്വേദജലം പൊടിഞ്ഞുമിരുന്നു. മദ്യപാനലഹരിയാൽ, കൺചുഴററി അങ്ങുമിങ്ങും പതറിക്കൊണ്ടാണു് നോക്കിയിരുന്നതു്. സ്വേദജലംതട്ടി പുഷ്പങ്ങൾ വാടിയിരുന്നു. കേശഭാരങ്ങളിലുള്ള മാലകൾ വാടിയിട്ടുണ്ടു്. മദംമുററിനില്ക്കുന്ന നേത്രങ്ങളോടുകൂടിയ ആ അംഗനകൾ രാക്ഷസേശ്വരനിലുള്ള സ്നേഹബഹുമാനങ്ങളാൽ മാത്ര

മാണ് അനുഗമിച്ചിരുന്നതും. ശക്തികൊണ്ട് അപഹരിച്ചവരൊന്നും ആ സംഘത്തിലുണ്ടായിരുന്നില്ല.

രാവണൻ അമേയങ്ങളായ വരബലങ്ങൾ സമ്പാദിച്ചവനാണെങ്കിലും ഇപ്പോൾ തികച്ചും കാമദേവന്നു് കീഴ്പെട്ടിരിക്കുന്നു. അനേകം നാരീരത്നങ്ങളുടെ ഭർത്താവാണെങ്കിലും, സീതാദേവിയിലുള്ള കാമാവേശത്തിലാണ് പോകുന്നതു്. മദത്തെവ്യക്തമാക്കുന്ന കാൽവെപ്പുകൾ ഏററവും മനോഹരവുമായിരുന്നു.

മന്ദഗമനംചെയ്യുന്ന മങ്കമാരുടെ അരഞ്ഞാണുകളുടേയും കാൽചിലമ്പുകളുടേയും ഝണഝണനാദം, ഇരുൾവൃക്ഷാഗ്രത്തിൽ മറഞ്ഞിരിക്കുന്ന മാരുതികേട്ടു. അസാമാന്യങ്ങളായ കർമ്മങ്ങൾ അനേകം ചെയ്തിട്ടുള്ളവൻ—അചിന്ത്യങ്ങളായ ബലപൌരുഷമുള്ളവൻ—അസുരേശ്വരനായ ലങ്കാധിപൻ—അശോകവനികയുടെ പടിക്കൽ എത്തിയിരിക്കുന്നതായി വായുതനയൻ കണ്ടു.

കനകവിളക്കുകളിൽ സുഗന്ധപൂരിതമായ എണ്ണപകന്നു് പ്രകാശിപ്പിച്ചുകൊണ്ട് മുൻനടക്കുന്ന വിലാസിനികളുടെ മദ്ധ്യത്തിൽ ദശവദനരൂപം പ്രകാശിക്കുന്നു. കാമം—അഹങ്കാരം—മദം—എന്നീ വികാരങ്ങൾ രാവണൻെറ രക്തവർണ്ണനേത്രങ്ങളിൽ സുസ്പഷ്ടമായി ഹനൂമാൻ കണ്ടു. വില്ലെടുക്കാത്ത മന്മഥൻ വരുന്നതുപോലെയാണ് ആ വരവു്. വെള്ളിനുരപോലെ, കടഞ്ഞെടുത്ത തൈരുപോലെ, നിർമ്മലവെണ്മയാന്ന ഉത്തരീയം, തോളിൽനിന്നു് ഊൎന്നു്, തോൾവളകളിൽ പററിപ്പിടിച്ചതിനെ, സലീലം അതിൽനിന്നെടുത്തു് സ്വസ്ഥാനത്താക്കുന്നതിൽ ശ്രദ്ധിക്കുന്ന ബലിഷ്ഠകരങ്ങളെ ഹനൂമാൻ കണ്ടു. പത്രപുഷ്പങ്ങൾ ഇടതിങ്ങിയ ശാഖയിലിരിക്കുന്ന കപീശ്വരൻ അടുത്തുവരുന്ന രാവണനെ സൂക്ഷിച്ചുനോക്കി.

ദശാനനൻെറ പത്നിമാരെല്ലാം ഒരുപോലെ ഉത്തമകളും സുന്ദരികളും യുവതികളുമാണെന്നു് ഒരൊററനോട്ടത്താൽതന്നെ വായുതനയൻ മനസ്സിലാക്കി. സുകുമാരാംഗികളായ ലലനാമണികളാൽ ആവൃതനായ രാക്ഷസേന്ദ്രൻെറ വരവു്, പക്ഷിമൃഗാദികളുടെ മനോഹരനാദങ്ങളെ ആ പ്രമദവനത്തിൽനിന്നുയർത്തി. വിചിത്രങ്ങളായ ആഭരണങ്ങൾ അനേകം അണിഞ്ഞു്, മദം വ്യക്തമാക്കത്തക്കവിധം ശ്രോത്രങ്ങളെ സ്തംഭിപ്പിച്ചു്, സ്വഭുജപരാക്രമത്തെ പ്രകാശിപ്പിച്ചുകൊണ്ടുവരുന്ന രാവണനെ—വിശ്രുവസ്സിൻെറ പുത്രനെ— ആഞ്ജനേയർ കണ്ടു.

നക്ഷത്രങ്ങളാലാവൃതമായ വെൺമതിബിംബംപോലെ് സ്ത്രീരത്നസമൂഹമദ്ധ്യത്തിൽ കുബേരാനുജൻ പ്രശോഭിച്ചു. ത്രിലോകങ്ങളിലുംവെച്ച് മഹായശക്തനാണെന്നുള്ള യശസ്സ് സമ്പാദിച്ച രാവണനാണിതെന്ന് മനസ്സിലാക്കിയ മാരുതി അദ്ദേഹത്തിൻെറ ചെറിയചേഷ്ടകൾകൂടി കാണത്തക്കവിധം ഇരിക്കുവാൻ, ആ ഇരുൾമരത്തിൻെറ താഴത്തുകൊമ്പിലേക്ക് സ്വസ്ഥാനംവിട്ട് പതുക്കെപ്പതുക്കെ ഇറങ്ങി. അചിന്ത്യമാണ് ഹനുമാൻെറ തേജസ്സ്. എന്നാൽ, ലങ്കേശ്വരൻെറ ഉഗ്രതേജസ്സുകണ്ടപ്പോൾ മനൊസ്സൊന്ന് ചലിക്കുകതന്നെ ചെയ്തു. ഇടതൂർന്ന ഇലകളുടെ മദ്ധ്യത്തിലേക്ക് ഒന്നുകൂടിമറഞ്ഞു് അമർന്നിരുന്നു. കറുത്ത് നീണ്ട് അഗ്രംചുരുണ്ട് ഇടതൂർന്ന കുന്തളഭാരവും, പരന്നുതടിച്ച ലക്ഷണമൊത്ത ജഘനവും, പീവരങ്ങളും അന്യോന്യം മത്സരിക്കുന്നവയുമായ സുസ്തനങ്ങളും, കറുത്ത കടക്കണ്ണോന്നവളുമായ ദേവിസീതയെ കാണുവാനുഴറിയെത്തുന്ന രാക്ഷസേശ്വരൻ, ക്രമത്തിൽ വൃക്ഷമൂലത്തിൻെറ അടുത്തെത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം പതിനെട്ടാംസർഗ്ഗം അവസാനിച്ചു.

---

## പത്തൊമ്പതാം സർഗ്ഗം (സീതോപസർപ്പണം)

ദിവ്യാഭരണങ്ങളണിഞ്ഞു് സമീപത്തുവന്നു നില്ക്കുന്ന ദശഗ്രീവനെ, രൂപയൌവനസമ്പന്നയും, ഉത്തമോത്തമയും, ജനകരാജർഷിസുതയുമായ ശ്രീരാമദേവധർമ്മപത്നി കണ്ടപ്പോൾ, കൊടുങ്കാററിൽ കദളിവാഴത്തയ്യുപോലെ അടിമുടി വിറച്ചു. ആ പതിവ്രതാരത്നമായ സുലോചന, തുടകൾകൊണ്ട് ഉദരത്തെയും കൈപ്പത്തികൾകൊണ്ട് സ്തനങ്ങളേയും മറച്ച്, കരഞ്ഞുകൊണ്ട് ഒരു ഭാഗത്തേക്ക് ഒന്നുകൂടി ഒതുങ്ങിയിരുന്നു. ഭയങ്കരികളായ രാക്ഷസികളാണ് ജാനകീദേവിയെ പരിരക്ഷിക്കുന്നത്. അതിദുഃഖിതയായ ദേവിയെ നടുക്കടലിൽ ആഴുവാൻ തുടങ്ങുന്ന കപ്പൽപ്പോലെയാണ് ദശാസ്യൻ കണ്ടത്. വെറും മണ്ണിൽ, അതികഠിനവ്രതനിഷ്ഠയോടിരിക്കുന്ന ആ സ്ത്രീരത്നം വെട്ടിമുറിച്ചിട്ട മരക്കൊമ്പുപോലെ വിവശയായിരിക്കുന്നു. ദേഹത്തിൽ അവിടവിടെ അഴുക്കു പററിയതിനാൽ വിവർണ്ണയായി, ആഭരണങ്ങളെല്ലാം ധരിക്കത്തക്ക അർഹതയുണ്ടെങ്കിലും യാതൊന്നുമില്ലാതെ, ചേറാണ്ട താമരപ്പൂപോലെ ശോഭിക്കാതേയും, എന്നാൽ ശോഭിച്ചുമിരുന്നു.

സ്വന്തം ആത്മശക്തി അറിയുന്നവനും, കേസരിസദൃശനും, രാജരാജനുമായ ശ്രീരാമന്റെ സമീപത്തേക്കു്, സങ്കല്പമാകുന്ന ഉത്തമാശ്വങ്ങളെ കെട്ടിയ, മനസ്സാകുന്ന രഥത്തിൽ കയറി പോകുന്നവളോ എന്നു തോന്നുമാറു് ദേവി ഇരിക്കുന്നു. ഏററവും കൃശയായി, ഏകയായി കരഞ്ഞുകരഞ്ഞു് ദുഃഖധ്യാനങ്ങളിൽ ആമഗ്നയായി, ശോകസാഗരത്തിന്റെ മറുകരകാണാതെ വിഷമിച്ചു്, ഭർത്തൃപാദങ്ങളെ മനസാ പ്രാപിച്ചാണു് അവനിസുത ആ പാദപമൂലത്തിൽ അധിവസിക്കുന്നതു്. മണിമന്ത്രാദികളാൽ വീര്യം കെടുത്തിയ സർപ്പേന്ദ്രകുമാരിയെപ്പോലെ, ധൂമകേതുഗ്രഹബാധിതയായ രോഹിണീനക്ഷത്രത്തെപ്പോലെ, ഒളിമങ്ങിയിരുന്നുദേവി. ഉത്തമങ്ങളായ യാഗാദികൾകൊണ്ടു് ശ്രേഷ്ഠമായൊരു സത്കുലത്തിൽ ജനിച്ചു്, സൌശീല്യാദി ഗുണങ്ങളൊത്തുചേർന്നു്, വിവാഹമെന്നൊരു സംസ്കാരത്താൽ ദുഷ്കുലത്തിലേക്കു് പതിച്ചവളെപ്പോലെ, വെറുതെ പറഞ്ഞുണ്ടാക്കിയ അപവാദത്താൽ മങ്ങിയ സത്കീർത്തിയെപ്പോലെ, വേദാഭ്യാസമില്ലാത്തതിനാൽ സുസ്ഥിരമല്ലാത്ത വിജ്ഞാനംപോലെ, കല്പിച്ചുകൂട്ടി ഉണ്ടാക്കിയ അവമാനത്താൽ ക്ഷീണിച്ച വൻയശസ്സുപോലെ, തകർന്ന ബുദ്ധിയെപ്പോലെ, ഉപകരണങ്ങൾ യാതൊന്നുമില്ലാത്ത പൂജയെപ്പോലെ, നിഷ്ഫലമായ ആശയെപ്പോലെ, ധനാദി ഐശ്വര്യങ്ങൾ നശിച്ചതുപോലെ, ധാർമ്മികാജ്ഞ നിരാകരിച്ചതുപോലെ, ഉത്പാതത്താൽ കത്തിജ്വലിക്കുന്ന ദിഗ്ദേവതയെപ്പോലെ, ശ്വാനാപഹൃതദ്രവ്യങ്ങളോടുകൂടിയ പൂജയെപ്പോലെ, മഞ്ഞുവീണു കരിഞ്ഞ താമരപ്പൂപോലെ, അതിശൂരനായ സേനാനായകൻ മരിച്ച പടയെപ്പോലെ, അന്ധകാരാവൃതമായ ശോഭയെപ്പോലെ, പ്രവാഹം വററിത്തുടങ്ങിയ പുണ്യനദിയെപ്പോലെ അശുദ്ധമുള്ളവർ സ്പർശിച്ച യാഗവേദിയെപ്പോലെ, കെട്ടുതുടങ്ങിയ അഗ്നിയെപ്പോലെ, രാഹുവിനാൽ ഗ്രസിക്കപ്പെട്ട പൌർണ്ണമിചന്ദ്രനെപ്പോലെ, മദിച്ച കൊമ്പനാനയിറങ്ങി വലിച്ചിട്ട താമരയിലകളും പുഷ്പങ്ങളും കണ്ടു് ഭയപ്പെട്ടു് നടുങ്ങിയ പക്ഷിസമൂഹത്തോടുകൂടിയ സരസ്സുപോലെ, പതിവിയോഗദുഃഖത്താൽ; തോടുവെട്ടി വെള്ളമൊഴുക്കി വററിച്ച നദിയെപ്പോലെ, ഒരുവിധത്തിലുള്ള ശുചീകരണവും ദേഹത്തിനില്ലാത്തതിനാൽ കറുത്ത പക്ഷത്തിലെ രാത്രിയെപ്പോലെ, മൃദുവും സുന്ദരവുമായ അംഗങ്ങളോടുകൂടിയവളും, രത്നനിർമ്മിതമായ ഗൃഹാന്തർഭാഗത്തിൽ വസിക്കേണ്ടവളുമായ സീതാദേവി, വെള്ളത്തിൽനിന്നു് പറിച്ചെടുത്തു് കടുത്ത വെയിലത്തിട്ട പത്മംപോലെ, സംഘനേതാവായ ഗജേന്ദ്രനിൽനിന്നു് വേർപെടുത്തി ഒരു കുററിയിൽ തളച്ചിട്ടതിനാൽ വ്യസനാക്രാന്തയായി നെടുവീർപ്പിടുന്ന പിടിയാനയെപ്പോലെ, ജടപിടിച്ചു് ഒററക്കെട്ടായിക്കിടക്കുന്ന തലമുടിയിൽ ശരൽക്കാലത്തിൽ പ്രശോഭിക്കുന്ന അരണ്യംപോലെ, ഉപവാസം–ദുഃഖം–ധ്യാനം–ഭയം–എന്നിവയാൽ അത്യധികം

കൃശയായി തളൎന്നും, വെള്ളംമാത്രം അല്പാല്പം കടിച്ചു് ജീവധാരണം ചെയ്തുകൊണ്ടിരിക്കുന്ന അത്യുഗ്രയോഗിനിയെപ്പോലെ, രഘുവംശരാജാക്കന്മാരിൽ അദ്വിതീയനും പ്രാണനാഥനുമായ ശ്രീരാമദേവനോടു്, രാവണസംഹാരത്തിനു് മനസാ പ്രാൎത്ഥിക്കുന്ന സാക്ഷാൽ ജഗദംബികയെപ്പോലെ, അശോകവനികയിലെ ശിംശപാവൃക്ഷചുവട്ടിൽ ഒററയ്ക്കിരിക്കുകയാണു്.

ആരാണു് എന്നെ രക്ഷിക്കുവാനുള്ളതെന്ന ഭാവത്തിൽ ഇടതൂൎന്ന രോമങ്ങളോടുകൂടി അററം കൂട്ടത്തു് മദ്ധ്യം വെളുത്തു്, വിശാലവും ദീർഘവുമായ ലോചനങ്ങളെ നാലുപുറവും അശ്രുക്കളോടെ പതിപ്പിക്കുന്നു. ഹൃദയംമുഴുവൻ ശ്രീരാമചന്ദ്രന്റെ തൃപ്പാദങ്ങളിലാണു്. വേണ്ടിവന്നാൽ വധിക്കുവാൻകൂടി തയാറാണെന്ന ഭാവത്തിൽ ഭയപ്പെടുത്തി വഞ്ചിപ്പാനുറച്ചു രാവണൻ ജനകരാജഷിസുതയുടെ സമീപമണഞ്ഞു.

ഇങ്ങിനെ ആൎഷമയ ശ്രീമദ്‌രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം പത്തൊമ്പതാം സൎഗ്ഗം അവസാനിച്ചു.

---

## ഇരുപതാം സൎഗ്ഗം. [രാവണാഭ്യൎത്ഥന]

പതിവിയോഗദുഃഖത്താൽ യാതൊന്നിലും ആനന്ദമില്ലാതെ, പാതിവ്രത്യനിഷ്ഠയിൽ സുസ്ഥിരചിത്തയായി മഹാതപസ്വിനിയെപ്പോലെയിരിക്കുന്ന സീതാദേവിയോടു് സ്വഹൃദയവിചാരങ്ങളെ മധുരവാക്കുകളാൽ രാവണൻ പറഞ്ഞു:—

''തുമ്പിക്കൈപോലെയുള്ള ഊരുക്കളോടുകൂടിയ ഹേ സുന്ദരി, എന്നെ കാണുമ്പോൾ എന്തിനാണു് ഭയപ്പെടുന്നതു്? ഉദരത്തേയും വക്ഷോജങ്ങളേയും എന്തിനാണു് ഇങ്ങിനെ അദൃശ്യമാക്കുന്നതു്? അല്ലയോ വിശാലാക്ഷി, എനിക്കു് ഏററവും പ്രിയപ്പെട്ടവളെ, സർവ്വാംഗസൽഗുണസമ്പന്നേ, ലോകൈകസുന്ദരി, ഞാൻ നിന്നെ അത്യധികം സ്നേഹിക്കുന്നു. ഓമലാളായ നീ എന്റെ സൎവ്വേശ്വരിയാകുവാൻ പ്രാൎത്ഥിക്കുന്നു. അതുകൊണ്ടു് എന്നെ ബഹുമാനിക്കുകയാണു് വേണ്ടതു്. സീതേ, കാമരൂപികളായ രാക്ഷസന്മാരോ, മനുഷ്യന്മാരോ ആരും ഇവിടെയില്ല. നിനക്കു് എന്നിൽ ഭയം ഒരിക്കലുമുണ്ടാകരുതു്. ഹേ ഭീരു, അന്യന്മാരുടെ പത്നികളെ അപഹരിക്കുന്നതും അവരോടു് ചേരുന്നതും രാക്ഷസന്മാൎക്കു് വിഹിതമായിട്ടുള്ളതാണു്; സൎവ്വപ്രകാരേണയും സ്വധൎമ്മമായിത്തന്നെ കണക്കാക്കുന്നതുമാണു്.

സീതേ, അവരവക്ക് വിധിച്ചിട്ടുള്ള ധർമ്മാചരണത്തിനു ദോഷം ബാധിക്കു കയില്ല. പരദാരാപഹരണം രാക്ഷസനാകയാൽ എനിക്കു യുക്തമാണെന്നു മനസ്സിലാക്കു. ഹേ മൈഥിലി, ബലാൽസംഗാദികറം ഞങ്ങറംക്കു വിധിച്ചിട്ടുള്ളതാണെങ്കിലും, നിന്നിലുള്ള സ്നേഹബഹുമാനങ്ങളാൽ ഞാനതു ഒരിക്കലും ചെയ്യുന്നതല്ല. നിന്നിലുള്ള കാമം, എന്നെ എത്രവേണമെങ്കിലും ഉപദ്രവിച്ചു കൊള്ളട്ടെ. ഞാൻ സഹിച്ചുകൊള്ളാം. എന്നാലും നിനക്കു അതൃപ്തിയുണ്ടാകത്തക്കവിധം ഞാൻ സ്പർശിക്കപോലും ചെയ്യില്ല. നിൻെറ സമ്മതത്തെ കാത്തു കാത്തു നാറം നീക്കുകയാണു്. ദേവീ, എന്താണിവിടെ ഭയപ്പെടാനുള്ളതു്? അതിനു് യാതൊരാവശ്യവുമില്ല. പ്രാണപ്രിയെ എന്നിൽ വിശ്വസിച്ചു് ആന്തരമായി സ്നേഹിക്കു. ഇങ്ങിനെ ദുഃഖിക്കരുതേ. സർവ്വവിധ സുഖഭോഗങ്ങളും ദേവിക്കു ഇന്നു് അധീനത്തിലുണ്ടു്. എന്നിട്ടും വാർകുഴൽ വേർപ്പെടുത്തി പകുത്തുകെട്ടിയിട്ടില്ല; മുഷിഞ്ഞുകീറിയ വസ്ത്രമാണു് ഉടുത്തിരിക്കുന്നതു്; വെറും നിലത്തു് മണ്ണിൽകിടക്കുന്നു; യാതൊരാവശ്യവുമില്ലാതെ പട്ടിണികിടക്കുന്നു. അയുക്തമായ ഇത്തരമൊന്നും ചെയ്യരുതേ.

നോക്കു; വിവിധവർണ്ണോജ്വലങ്ങളായ കുസുമമാല്യങ്ങറം; ചന്ദനം അകിൽ മുതലായ സുഗന്ധദ്രവ്യങ്ങറം; വിലപിടിച്ച പട്ടുവസ്ത്രങ്ങറം, ദിവ്യങ്ങളായ ആഭരണങ്ങറം; സ്വാദിഷ്ഠങ്ങളായ ഭക്ഷണങ്ങറം, പാനവസ്തുക്കറം; അതിലോലങ്ങളായ പള്ളിമഞ്ചങ്ങറം, മൃദുലങ്ങളായ സിംഹാസനങ്ങറം; ഇവയെല്ലാം എന്നോടൊത്തു് സാനന്ദം സ്വീകരിക്കു. കണ്ണും കാതും കവരുന്ന നൃത്തവും പാട്ടും കൊട്ടും സരസമായി അനുഭവിക്കു. വിലമതിക്കാൻ സാധിക്കാത്ത സ്ത്രീരത്നമാണു് ഭവതി. ഇങ്ങിനെ വ്യസനിച്ചിരിക്കുന്നതു് ഉചിതമല്ല. ഈ ഞാൻ ത്രിലോകങ്ങളുടേയും നാഥനാണു്. എൻെറ അധീനത്തിലിരിക്കുന്ന ദേവി, അതാതവയവങ്ങളിൽ ഉചിതങ്ങളായ ആഭരണങ്ങളണിയണം. ഏതൊരു സുഖമാഗ്രഹിച്ചാലും അതു് ഭവതിയുടെ കാല്ക്കലുണ്ടു് എന്നു് മനസ്സിലാക്കു.

ബുദ്ധിസമ്പന്നയായ സീതേ, അല്പമൊന്നാലോചിക്കു. യൌവനം! അതിൻെറ സകല കഴിവുകളും ഭംഗിയുമാന്നു് ഭവതിയിൽ ഇന്നു് പ്രകാശിക്കുന്നു. അതിനെ വെറുതെ കളയരുതു്. ഒഴുകിപ്പോയ ജലമെന്നതുപോലെ കഴിഞ്ഞ കാലം ഒരിക്കലും തിരിച്ചെടുക്കാൻ സാധിക്കില്ല. ഹേ മംഗളസ്വരൂപിണി, വിധാതാവിൻെറ സർവ്വകഴിവുകളും എടുത്തിട്ടാണു് ദേവിയെ സൃഷ്ടിച്ചതു്. പിന്നീടു് യാതൊന്നും നിർമ്മിക്കാതിരിക്കുകയാണു് ലോകേശ്വരൻ. കാരണം,

ഭവതിയോട്ട് ഉപമിക്കാവുന്ന യാതൊന്നുംതന്നെ ഞാൻ കാണുന്നില്ല. ഇതുപോലെ, സൗന്ദര്യസാരങ്ങളെടുത്തു് മറെറാരു രൂപം, രണ്ടാമതു് സൃഷ്ടിക്കാൻ സാധിക്കാതെ വെറുതെയിരിക്കുകയാണ് വിരിഞ്ചനിപ്പോഠം. അല്ലയോ വൈദേഹി, താരുണ്യവും സൌഭാഗ്യവും ഒത്തുചേന്ന ഭവതിയെ ഏതൊരു പുരുഷനാണ് വിട്ടുപോകുവാൻ സാധിക്കുക? പ്രപിതാമഹനായ ബ്രഹ്മാവുകൂടി; ദേവിയെ കണ്ടാൽ പിന്നെ പിരിഞ്ഞിരിക്കുവാൻ ശക്തനാകയില്ല. പൂർണ്ണചന്ദ്രവദനയായ ദേവീ, എന്റെ കണ്ണുകഠം ഏതൊരവയവത്തിലാണോ പതിയുന്നതു്, അതിൽനിന്നു് പിൻവലിക്കുവാൻ സാധിക്കുന്നില്ല. പൃഥുശ്രോണീ, ഭവതിയുടെ സുകുമാരാംഗങ്ങഠം എന്റെ നേത്രങ്ങളെ വിട്ടുതരുന്നില്ലല്ലൊ.

ഹേ മൈഥിലീ, ഞാൻ ദേവിയുടെ ശത്രുവല്ല. എന്റെ പത്നിയായിരിക്കുവാൻ കരുണ തോന്നണേ. അനേകം ഉത്തമസ്ത്രീരത്നങ്ങളെ പലസ്ഥലത്തുനിന്നും ഞാൻ കൊണ്ടുവന്നിട്ടുണ്ടു്. അവരിലെല്ലാം അഗ്രിമസ്ഥാനത്തുള്ള ദേവി, അവക്കും, എന്റെ പട്ടമഹിഷി മണ്ഡോദരിക്കും, എനിക്കും, അധീശ്വരിയായിരിക്കു. മൂന്നുലോകങ്ങളിൽനിന്നും ബലാൽക്കാരേണ കൊണ്ടുവന്ന സർവ്വദിവ്യരത്നങ്ങളും, എന്റെ രാജ്യവും, ഈ ഞാനും ദേവിയുടേതാണ്.

[രാവണന്റെ കാമമോഹിതങ്ങളായ വാക്കുകളായിട്ടാണ് ഇവ തോന്നുകയെങ്കിലും, ആന്തരഭക്തിയുടെ എല്ലാ ലക്ഷണവുമൊത്തതാണ്. തന്റേതായ സർവ്വഐശ്വര്യങ്ങളേയും ആത്മാവിനേയും സർവ്വേശ്വരിയുടെ മുന്നിൽ സമർപ്പിക്കുകയാണ് ആ ധീരൻ ചെയ്യുന്നതു്.]

ഹേ വിലാസിനി, അനേകമനേകം നഗരങ്ങളോടുകൂടിയ ഭൂമിയെല്ലാം ജയിച്ചു്, അതുമുഴുവൻ ദേവിയുടെ പിതാവായ ജനകമഹാരാജാവിന്നു് ഞാൻ കൊടുക്കാം. മൂന്നുലോകങ്ങളിലും എന്റെ നേരിട്ടുനിന്നു് പൊരുതത്തക്ക ഒരുവനേയും ഞാൻ കാണുന്നില്ല. എന്റെ ശക്തി അതുല്യമാണ്. അതിനെ എതിരിടുവാൻ ഒരുത്തനും ഇന്നില്ല. ദേവന്മാക്കും അസുരന്മാർക്കും എന്റെ ബാഹുബലം നന്നായറിയാം. യുദ്ധങ്ങളിൽ അവരുടെ ആയുധങ്ങളെല്ലാം ഈ കൈകഠം നശിപ്പിക്കുമ്പോഠം പ്രാണഭയത്താൽ പിൻതിരിഞ്ഞു് ഓടുകയാണ് പതിവു്. അതുകൊണ്ടു്, മൂന്നുലോകത്തിലുമുള്ള ഒരൊററ ജീവിയേയും ഭയപ്പെടേണ്ട. ഇഷ്ടംപോലെ അലങ്കാരങ്ങളെ അണിയു.

ഭദ്രേ, ഈ ദിവ്യഭൂഷണങ്ങൾ ദേവിയുടെ അംഗങ്ങളേയും, അംഗങ്ങൾ ആഭരണങ്ങളേയും പ്രശോഭിപ്പിക്കട്ടെ. രമണീയമായ ഈ ശരീരത്തിൽ സർവ്വാലങ്കാരങ്ങളുമണിഞ്ഞു്, അതുല്യമനോഹരമായിത്തീരുന്നതിനെ ഞാനൊന്നു് കാണട്ടെ. ദർശനീയമായ വദനത്തോടുകൂടിയവളേ, വസ്ത്രാഭരണാദികളെ ധരിച്ചു് യഥേഷ്ടം സുഖങ്ങളെ അനുഭവിക്കു. ഭീരുവായ സീതേ, ഇവിടെയുള്ള പാനദ്രവ്യങ്ങൾ എത്രമാത്രം സ്വാദുള്ളവയാണെന്നോ? മതിയാകുംവരെ പാനം ചെയ്യു. ആനന്ദത്തോടെ രമിക്കു. ധനമോ ഭൂമിയോ ഇഷ്ടംപോലെ ആർക്കുവേണമെങ്കിലും ദാനം ചെയ്യാം. എന്നെ പരിപൂർണ്ണമായി വിശ്വസിക്കു. എന്നിൽ ഏതു വിധത്തിലുള്ള ആജ്ഞകളും ചെയ്യാം. എന്റെ അനുഗ്രഹത്താൽ ഭവതിയുടെ ബന്ധുക്കൾക്കു് ആനന്ദജീവിതം നയിക്കുവാൻ ഇടവരട്ടെ. അവരിൽ ആർക്കു വേണമെങ്കിലും ആവശ്യമുള്ളത്ര ധനമോ ഭൂമിയോ എടുത്തുകൊള്ളു. മംഗളസ്വരൂപിണി, എന്റെ ഐശ്വര്യത്തേയും യശസ്സിനേയും ധനത്തിനേയും സദയം ദേവി കാണു.

സുന്ദരീരത്നമായ ജാനകീ, ഇനി രാമന്റെ സ്ഥിതിയൊന്നു് ആലോചിക്കു. മരവുരിയാണു് ഉടുക്കാനുള്ളതു്, അവനെക്കൊണ്ടു് നിനക്കെന്തൊരു സുഖമാണു് ഉണ്ടാകാൻ പോകുന്നതു്. വനവാസിയായ രാമനു് ജയം എന്നൊന്നു് എങ്ങിനെയാണു് കിട്ടുക? അതിനുള്ള ഐശ്വര്യം എവിടെ? അവന്റെ ശ്രദ്ധയെല്ലാം വ്രതാദികളിലാണു്. കിടപ്പാണെങ്കിൽ വെറും നിലത്തു്! അവനിപ്പോൾ ജീവിച്ചിരിക്കുന്നുണ്ടോ എന്നുപോലും ഞാൻ സംശയിക്കുന്നു.

വൈദേഹി, ഒന്നുതീർച്ച. എന്റെ അധീനത്തിലിരിക്കുന്നവളെ അവനിനി കണികാണാൻ സാധിക്കില്ല. കനത്ത കാർനിരയാൽ മൂടിയ ചന്ദ്രന്റെ കിരണങ്ങളെ വലാഹകപ്പക്ഷികൾക്കു് പാനം ചെയ്യാൻ സാധിക്കാത്തതുപോലെ, ലങ്കാരാജ്യത്തിലിരിക്കുന്ന നിന്നെ പ്രാപിക്കുവാൻ, ആ രാമനു് ഒരിക്കലും കഴിയുന്നതല്ല. ഇന്ദ്രൻ അപഹരിച്ച കീർത്തിയെ—സ്വപത്നിയെ—ഹിരണ്യകശിപു കൊണ്ടുപോന്നതുപോലെ, എന്റെ അധീനത്തിലിരിക്കുന്ന നിന്നെ, ആ രാമൻ വിചാരിച്ചാൽ ചെയ്യുവാൻ സാധിക്കില്ല.

മനോഹരമന്ദഹാസത്തോടുകൂടിയ സുദതീ, സരോജനേത്രേ, വിലാസിനീ, സീതേ, ഉഗ്രനാഗത്തെ ഗരുഡൻ എന്നപോലെ, എന്റെ ഹൃദയത്തെ ബലാൽക്കാരേണയാണു് നീ അപഹരിച്ചതു്. മുഷിഞ്ഞുകീറിയ വസ്ത്രങ്ങൾ, ആഭരണങ്ങളില്ലാത്ത അവയവങ്ങൾ, ക്ഷീണിച്ച ശരീരം, എന്നാലും നിന്നെ കണ്ടതോടെ

എന്റെ മനസ്സ് സ്വന്തം പത്നിയിൽനിന്നുകൂടി വിട്ടുപിരിഞ്ഞു കഴിഞ്ഞു. ഹേ ജാനകീ, എന്റെ അന്തഃപുരത്തിലുള്ള അനേകം ഉത്തമസ്ത്രീകളുടെ സ്വാമിനിയെന്ന സ്ഥാനത്തെ സ്വീകരിക്കു. കാർമേഘതുല്യം കറുത്ത കേശങ്ങളോടുകൂടിയ ഹേ സുന്ദരീ, മൂന്നുലോകത്തിലും വെച്ച് ഉത്കൃഷ്ടകളായ സ്ത്രീകളാണ് എന്റെ അന്തഃപുരത്തിലുള്ളത്. അപ്സരസ്ത്രീകൾ മഹാലക്ഷ്മിയെ എന്നപോലെ അവരെല്ലാം നിന്നെ ശുശ്രൂഷിക്കും. ധനാധിപനായ വൈശ്രവണൻ എന്റെ സഹോദരനാണ്. അദ്ദേഹത്തിന്റെ വശത്തിലുള്ള എല്ലാ ദിവ്യരത്നങ്ങളേയും, എല്ലാ ലോകസുഖങ്ങളേയും സ്ത്രീരത്നമായ നിന്റെ ഇഷ്ടംപോലെ അനുഭവിക്കാം. ദേവീ, രാമൻ ഒന്നുകൊണ്ടും എന്നോടുതുല്യനല്ല. തപസ്സ്–ബലം–പരാക്രമം–ധനം–തേജസ്സ്–കീർത്തി ഇതിൽ ഏതാണ്, എനിക്കൊപ്പം ആ രാമനുള്ളത്?

ദേവീ, എന്റെ അധീനത്തിലുള്ള സർവ്വൈശ്വര്യങ്ങളേയും ഭൂമിയേയും ഈ പാദങ്ങളിൽ സമർപ്പിക്കുന്നു. യഥേഷ്ടം സുഖഭോഗങ്ങളെ അനുഭവിക്കു. സംതൃപ്തി കൈവരുന്നതുവരെ ആനന്ദത്തോടെ ക്രീഡിക്കുക. ദിവ്യങ്ങളായ പേയങ്ങളെ ഇഷ്ടംപോലെ പാനംചെയ്യു.

ഹേ ഉത്തമനാരീരത്നമേ, എന്നിൽ ദയയുള്ളവളാകണേ. സുഖമായി ക്രീഡിക്കു. ദേവിയുടെ ബന്ധുക്കളെല്ലാം സന്തുഷ്ടരായി രമിക്കട്ടെ. പുഷ്പങ്ങളും കായ്കളുംനിറഞ്ഞ വൃക്ഷങ്ങളാൽ നിബിഡമായി മനോമോഹനമായ സാഗരതീരങ്ങളിൽ, വണ്ടിണകളുടെ മൂളിപ്പാട്ടുകേട്ടുകൊണ്ട്, എന്നോടൊന്നിച്ച് സ്വച്ഛന്ദം സർവ്വദാ വിഹരിക്കുവാൻ ഒരുങ്ങു. ദുഃഖം വെടിഞ്ഞു സന്തോഷസമേതം പുറപ്പെട്ടു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡത്തിലെ ഇരുപതാം സർഗ്ഗം അവസാനിച്ചു.

## ഇരുപത്തൊന്നാം സർഗ്ഗം. (സീതാദേവീവാക്യം)

ഭയങ്കരാകാരനായ രാക്ഷസേശ്വരന്റെ ഇത്തരത്തിലുള്ള വാക്കുകൾ ആ സതീരത്നത്തെ ഒന്നുകൂടി അലയാഴിയിലെ അടിയിലേക്ക് ആഴ്ത്തി. വ്യസനസൂചകമായ സ്വരത്തിൽ വിഷമങ്ങളായ വാക്കുകൾ മറുപടിയായി പറഞ്ഞു. വീണ്ടും വീണ്ടും ബാധിച്ച അസഹ്യമായ ദുഃഖത്താൽ പീഡിതയും, എന്നാൽ ഏതെങ്കിലും വിധത്തിൽ ധർമ്മച്യുതി വരുമോ എന്നുള്ള ഭയ

ത്താൽ വിറയ്ക്കുന്നവളുമാണ്. ഭർത്താവിനെ അനുനിമിഷം ധ്യാനിക്കുന്നവളായ ദേവി, ആ നക്തഞ്ചരേന്ദ്രനോട് സംസാരിക്കുന്നതേ അയുക്തമാണെന്ന് വിചാരിച്ചു. ഒരുപുൽക്കൊടിയെടുത്ത് മദ്ധ്യത്തിലിട്ടു. അഥവാ അതിദുഷ്ടനായ രാവണനൻ ഈ ഉണക്കപ്പുല്ലിനു തുല്യമായിട്ടേ താൻ കണക്കാക്കിയിട്ടുള്ള എന്ന നിലയിലാകാം. ഒരുപക്ഷെ, ത്രിലോകവന്ദ്യനായ ശ്രീരാമചന്ദ്രൻ ഉണക്കപ്പുല്ലും വജ്രായുധതുല്യമാക്കിയ ജയന്തകഥയെ ഓർത്തിട്ടുമാകാം. വ്യസനസമുദ്രത്തിൽ ആമഗ്നയാണെങ്കിലും, സംസാരിക്കുവാൻ തുടങ്ങിയപ്പോൾ, നൈസർഗ്ഗികമായ പുഞ്ചിരി ആ അധരത്തിൽ തത്തിക്കളിച്ചു. ധീരത അക്ഷരങ്ങൾക്ക് കെല്പേകി:—

ഹേ അസുരേശ്വരാ, മനസ്സിനെ എന്നിൽനിന്ന് വിടർത്തി, സ്വജനങ്ങളിൽ സമർപ്പിക്കുകയാണ് നല്ലത്. സദാ പാപംമാത്രം ചെയ്യുകൊണ്ടിരിക്കുന്ന ഒരുവന്ന് മോക്ഷത്തെ ആഗ്രഹിക്കുവാൻ അർഹതയുണ്ടോ? നിനക്ക് എന്നോട് പ്രാർത്ഥിക്കുവാൻതന്നെ യോഗ്യതയില്ല, ഇപ്പോൾ. ഏകഭർത്തൃവ്രതത്തോടുകൂടിയ ഞാൻ നിന്ദ്യവും ഹീനവുമായ കാര്യമെന്തെങ്കിലും ചെയ്യുമെന്ന് കരുതേണ്ട. ഉത്തമോത്തമമായൊരു വംശത്തിൽ ജനിച്ച ഞാൻ, പുണ്യപൂർണ്ണമായൊരു കുലത്തിൽ വിവാഹംകൊണ്ട് ചേർന്നു."

അനശ്വരയശസ്സാർന്ന മൈഥിലി, രാവണനോട്, നിർഭയം ഇപ്രകാരം പറഞ്ഞു, ആ അരക്കർകോനെ പിൻഭാഗത്താക്കി തിരിഞ്ഞിരുന്നു് തുടർന്നു:—

"അസുരേന്ദ്രനായ അങ്ങക്ക് യോജിച്ച പത്നിയല്ല ഞാൻ. പരഭാര്യയും പതിവ്രതയുമാണ്. സജ്ജനങ്ങൾ സ്വീകരിക്കുന്ന ധർമ്മത്തേയും വ്രതത്തേയും മനസ്സിലാക്കി അതുപോലെ ആചരിക്കു. അന്യാധീനയായ സ്വന്തം പത്നിയെ രക്ഷിക്കുവാനുള്ള കടമ അങ്ങക്കില്ലേ? അതുപോലെ, അന്യന്റെ ഭാര്യയെ അധർമ്മത്തിൽനിന്നു് രക്ഷിക്കേണ്ടതു് സ്വധർമ്മമാണ്; ഒരു രാജാവിന്റെ ചുമതലയും അതല്ലേ? ഇതറിയാത്ത നീ അതിക്രൂരനായൊരു രാക്ഷസൻതന്നെ. നിന്റെ പത്നിമാരെ മറെറാരുവൻ കാമിക്കുന്നതു് നിനക്ക് ഇഷ്ടമാണോ? അതുപോലെ അന്യദാരങ്ങളെ നീ ആഗ്രഹിക്കുന്നതു് അവക്ക് ഇഷ്ടമാകയില്ലെന്നു് മനസ്സിലാക്കി, സ്വന്തം സഹധർമ്മിണിയിൽ യഥേഷ്ടം രമിക്കു.

അവനവന്റെ ഭാര്യയിൽ സംതൃപ്തനാകാതെ, ഇന്ദ്രിയവശഗനായി മറെറാരുവന്റെ പത്നിയെ ആഗ്രഹിക്കുകയും അധർമ്മം ആചരിക്കുകയും ചെയ്താൽ, തീർച്ചയായും പരപത്നി നിന്നെ അവമാനിക്കുമെന്നോർക്കണം.

നീ പരിരക്ഷിക്കുന്ന ഈ ലങ്കാരാജ്യത്തിൽ സജ്ജനങ്ങൾതന്നെ ഇല്ലെന്നോ? ഉണ്ടെങ്കിൽ, അവരുടെ ഉപദേശങ്ങളിലും ആചാരങ്ങളിലും നീ തീരെ ശ്രദ്ധിക്കുന്നില്ലെന്നോ? അഥവാ, അഹങ്കാരിയായ നിന്നോട്, നല്ലവാക്കുകൾ അവരാരും പറയാറില്ലെന്നോ? അതുമല്ലെങ്കിൽ, സജ്ജനങ്ങളെ തിരസ്കരിക്കുന്ന നീ, രാക്ഷസവംശനാശം വരുത്തുവാൻ തുടങ്ങുകയാണെന്നോ?

സദാചാരത്തിൽനിന്ന് വിട്ടുമാറിയ ബുദ്ധി അധർമ്മത്തിൽ ചെന്നുചേർന്നതിനാൽ, നിൻെറ മാത്രമല്ല, വംശത്തിൻെറക്കൂടി നാശം വന്നുചേരും. മനോനിയന്ത്രണം സാധിക്കാത്തൊരു ഭൂപാലകൻ നീതിയില്ലാതെ ഭരിക്കും. ഐശ്വര്യങ്ങൾ അനശ്വരമായി തോന്നുന്ന പട്ടണങ്ങളും രാജ്യങ്ങളും മുഴുവൻ നശിക്കും. അക്ഷന്തവ്യങ്ങളായ അപരാധങ്ങൾ ചെയ്യുന്ന നിന്നെ രാജാവായി സ്വീകരിച്ച ഈ ലങ്കയിൽ, ദിവ്യരത്നങ്ങൾ സമൂഹമായിട്ടുണ്ടെങ്കിലും, നിൻെറ ഒരുവൻെറ തെററുകൊണ്ട്, അധികതാമസം കൂടാതെ എല്ലാം നശിക്കുകയായി.

ഹേ രാവണാ, ദീർഘദർശിയല്ലാത്തൊരുവൻ സ്വകർമ്മങ്ങളാൽ തന്നെത്താൻ നശിക്കുന്നു. അവൻെറ അവസാനത്തിൽ എല്ലാജീവജാലങ്ങളും സന്തോഷിക്കും. കാരണം, അവൻെറ പാപകർമ്മങ്ങളുടെ ദുരന്തഫലങ്ങളിൽനിന്ന് രക്ഷപ്രാപിക്കുവാൻ, ആ നാശം അവരെ സഹായിക്കുമല്ലൊ. അത്തരത്തിലുള്ള അരചന്മാരുടെ അവസാനത്തെ സന്തോഷത്തോടെ എപ്പോഴും പ്രാർത്ഥിക്കും. മഹാക്രൂരനായ രാവണൻ നശിച്ചതു്, ഈശ്വരൻ നമ്മെ അനുഗ്രഹിച്ചതാണെന്നു്, നിന്റെ പ്രജകളെല്ലാം പറയും.

രാക്ഷസേശ്വരാ, വെറുമൊരു സാധാരണ സ്ത്രീയാണെന്നു് എന്നെക്കരുതിയ നീ, അതേപോലെ പ്രലോഭിപ്പിക്കുകയാണല്ലൊ. ദിവ്യാഭരണങ്ങളേയും പട്ടുവസ്ത്രങ്ങളേയും തരാമെന്നു് പറഞ്ഞു്, എന്നെ മോഹിപ്പിക്കുവാൻ സാധിക്കുമെന്നു് തോന്നുന്നതു് തെററാണു്. പ്രഭ സൂര്യനോടെന്നപോലെ, രഘുകുലരത്നമായ ശ്രീരാമദേവനോടു് അവിഭാജ്യയാണു് ഞാനെന്നു് മനസ്സിലാക്കുക.

സർവ്വേശ്വരനായ ബ്രഹ്മാവു് തുടങ്ങിയ ദേവന്മാർപോലും സ്വസ്വസ്ഥാനങ്ങളുടെ നിലനില്പിനുവേണ്ടിപ്രാർത്ഥിക്കുന്ന ലോകനാഥനാണു് എന്റെ ഭർത്താവു്. ആ ദേവദേവൻെറ ദക്ഷിണഭുജം ഗ്രഹിച്ചതാണു് എന്നെ. അവിടുത്തെ നാമം പോലും ഉച്ചരിക്കുവാൻ അർഹതയില്ലാത്ത നിന്നെപ്പോലെയുള്ളവരുടെ ഭുജസ്പർശം ഞാൻ സഹിക്കുമെന്നു് വിചാരിക്കുന്നുവോ? ഭൂമീദേവിയുടെ നാഥനായ രഘുനാ

യകൻ, വിധിപ്രകാരം പരിഗ്രഹിച്ചവളാണ്‌ ഞാൻ. വേദങ്ങളിൽ നിർദ്ദേശിച്ചിട്ടുള്ളതുപോലെ വ്രതാനുഷ്ഠാനങ്ങൾ ചെയ്യുന്ന ഉത്തമബ്രാഹ്മണനനു്, യോഗാഭ്യാസാദികളാൽ സിദ്ധിക്കുന്ന ആത്മവിദ്യപോലെ, ഞാൻ ശ്രീരാമചന്ദ്രനുവരം, മാത്രമാണ്‌. അല്ലയോ രാവണ, പതിവിയോഗത്താൽ അതിവ്യസനമാന്ന എന്നെ, ബന്ധനത്തിലിരിക്കുന്ന പിടിയാനയെ ഗജേന്ദ്രസമീപത്തിലെന്നപോലെ അവിടുത്തെ തിരുമുമ്പിൽ കൊണ്ടുപോയാക്കു. എന്നെ സമർപ്പിച്ച്‌ അപരാധങ്ങളെല്ലാം പൊറുക്കുവാൻ പ്രാർത്ഥിക്കുകയാണ്‌ നിനക്കുരക്ഷ.''

കാരുണ്യവാരിധിയായ പരാശക്തിയെപ്പോലെ അത്യുജ്ജ്വലകാന്തിയെഴുന്ന സീതാദേവി യാചനാഭാവംമാററി, അല്പം ഗൌരവത്തിൽ ഉപദേശിക്കുവാൻ തുടങ്ങി:—

“ഹേ രാക്ഷസേശ്വരാ, നീ നിൻെറ നിലനില്പിനെപ്പററി അല്പമെങ്കിലും ആഗ്രഹിക്കുന്നുണ്ടെങ്കിൽ—എന്തെങ്കിലും ഒരുസ്ഥാനം ഈ ലോകത്തിൽ വേണമെന്നു് വിചാരമുണ്ടെങ്കിൽ—പുരുഷോത്തമനായ ശ്രീരാമചന്ദ്രനെ മിത്രമായി സ്വീകരിക്കു. അതാണ്‌ യുക്തമായിട്ടുള്ളതു്. തന്നെ ആശ്രയിക്കുന്ന അത്യപരാധിയെപ്പോലും രക്ഷിക്കുന്ന, ശരണാഗതവത്സലനാണ്‌ ധർമ്മസ്വരൂപിയായ അവിടുന്നു്. ദയാസമുദ്രമാണ്‌ ശ്രീരാമനെന്നുള്ളതു് ലോകപ്രസിദ്ധമായതിനാൽ അഭയംപ്രാപിക്കുന്ന നിന്നെക്കൂടി ഉപേക്ഷിക്കുകയില്ല. കുറച്ചുകാലംകൂടി സുഖഭോഗങ്ങളനുഭവിച്ച്‌ ജീവിക്കണമെന്നു് നിനക്കു് ആശയുണ്ടെങ്കിൽ ലക്ഷ്മണാഗ്രജനെ സഖാവായി സ്വീകരിക്കു.

രാവണാ, വീണ്ടുംവീണ്ടും ആവർത്തിച്ച്‌ ഞാൻ പറയുന്നു; അതിവിനീതനായി സാഷ്ടാംഗംപ്രണമിച്ച്‌, എന്നെ അവിടുത്തേക്കു് സമർപ്പിക്കുകയാണ്‌ നിനക്കു് നല്ലതു്. ഈ ഒരൊററമാർഗ്ഗമേ നിനക്കു് സ്വസ്ഥിനൽകാനുള്ളു. മററുള്ള എതൊന്നും വിനാശത്തിനുമാത്രം. ദേവേന്ദ്രൻ കോപിച്ചെറിഞ്ഞ വജ്രത്തെ തടുക്കുവാൻ ഒരുപക്ഷെ നിനക്കു് സാധിച്ചേക്കും; ക്രുദ്ധനായ അന്തകൻെറ അസ്ത്രത്തെയും നീ എതിരിട്ടേക്കും; എന്നാൽ ലോകനാഥനായ ശ്രീരാമചന്ദ്രൻ കോപിച്ചാൽ—ബാണമയച്ചാൽ—അതു് നിന്നെപ്പോലെയുള്ളവരെ ഉപേക്ഷിക്കയില്ല; നിനക്കു് മരണം തീർച്ചയാണെന്നു് മനസ്സിലാക്കു.

വാനോർനായകൻ എറിയുന്ന വജ്രായുധത്തിൻെറ മഹത്തായ ശബ്ദമെന്നപോലെ, ശ്രീരാമചന്ദ്രകോദണ്ഡത്തിൽനിന്നുയരുന്ന മഹാനാദം അടുത്തസന്ദർ

ത്തിൽ നീ കേൾക്കും. ശ്രീരാമലക്ഷ്മണന്മാരുടെ നാമാങ്കിതങ്ങളായ ശരങ്ങൾ, കാകോളവിഷമുള്ള ക്രുദ്ധസർപ്പങ്ങൾപോലെ, ചീററിക്കൊണ്ടു് ലങ്കാരാജ്യത്തിൽ പതിക്കും; രാക്ഷസന്മാർ മുഴവൻ നശിക്കും. ഈ ലങ്കാരാജ്യം അല്പമെങ്കിലും കാണാത്തമട്ടിൽ കഴുകന്മാർ നിറയും. മഹാപ്രഭുവായ ശ്രീരാമൻ എന്ന ഗരുഡൻ, രാക്ഷസന്മാരാകുന്ന നാഗങ്ങളെ റാഞ്ചിയെടുക്കുന്നതു് അചിരേണ നിനക്കു് കാണുവാൻ സാധിക്കും.

ലങ്കേശ്വരാ, അസുരന്മാരുടെ അധീനത്തിൽനിന്നു് ശ്രീയെ, വിരൂപിയായ മഹാവിഷ്ണു മൂന്നടിയളന്നു് മോചിപ്പിച്ചതുപോലെ, നിന്റെ ബന്ധനത്തിൽനിന്നു് എന്നെ ശത്രുഹന്താവായ ഭർത്താവു് വീണ്ടെടുക്കും. ഹേ രാക്ഷസരാജാവേ, ജനസ്ഥാനത്തുവെച്ചു് നിന്റെ അസുരപ്പട പതിനാലായിരത്തെ—അമേയശക്തരും പരാക്രമികളുമാണല്ലോ അവർ—ഏകനായി ദശരഥനന്ദനൻ നിഗ്രഹിച്ചു് ഹതസ്ഥാനമാക്കിയപ്പോൾ, നേരിട്ടുവന്നു് പകരംചോദിക്കുവാൻ നിനക്കു് സാധിച്ചില്ല; അത്രമാത്രം ഭീരുവാണു് നീ.

പുരുഷസിംഹങ്ങളാണു് ശ്രീരാമലക്ഷ്മണന്മാരെന്നു് അറിഞ്ഞപ്പോൾ, അവർ ആശ്രമത്തിൽനിന്നു് പുറത്തേക്കുപോകുന്നതും കാത്തുനിന്നു. അധമനായ നിനക്കുചിതമായ കൃത്യം ചെയ്വാൻ ഒരുങ്ങി. അവർ രണ്ടുപേരുമില്ലാതെ ശൂന്യമായ പർണ്ണശാലയിൽനിന്നു്, ഒരുപുരുഷനു് അനുചിതമായ കാര്യം—എന്നെ അപഹരിക്കുക എന്ന നീചകൃത്യം—നീ ചെയ്തു. നരിയുടെ ഗന്ധമറിഞ്ഞാൽ ശ്വാവു് അടുത്തുനിൽക്കാത്തതുപോലെ, പുരുഷവ്യാഘ്രരായ രാമലക്ഷ്മണന്മാരുടെ സമീപം അടുക്കുവാൻ നിനക്കു് സാധിക്കുമോ? അവരില്ലാത്തതക്കംനോക്കുവാൻ അതല്ലെ കാരണം? ദുർബ്ബലന്മാർ ചോരവൃത്തിയെ സ്വീകരിക്കുന്നു. ശ്രീരാമലക്ഷ്മണന്മാരോടു് എതിരിടുവാൻ നിനക്കു് സാധിക്കുക എന്നകാര്യം, വൃത്രാസുരൻ ഒരുകൈകൊണ്ടു് ദേവേന്ദ്രന്റെ രണ്ടു ബാഹുക്കളെയും പൊരുതിജയിക്കുക എന്നതുപോലെ അസംഭവ്യമാണെന്നു് മനസ്സിലാക്കുക.

എന്റെ പ്രാണനാഥനായ ദാശരഥി അനുജൻ സൌമിത്രിയൊന്നിച്ചു് ഇവിടെവന്നു്, അമോഘബാണങ്ങളാൽ നിന്റെ പ്രാണനെ, ആദിത്യന്റെ ഉഗ്രകിരണങ്ങൾ അല്പംജലത്തെ എന്നപോലെ വലിച്ചെടുക്കും. കുബേരവാസസ്ഥാനമായ ഗന്ധമാദനപർവ്വതത്തേയോ, അതിനുംമേലെയുള്ള ഏതെങ്കിലും ലോകത്തേയോ, വരുണദേവന്റെ സദസ്സിനേയോ, അതിലും താഴെയുള്ള മറേറതെങ്കിലും

രഹസ്സങ്കേതത്തേയോ നീ പ്രാപിച്ചാലും രാമബാണത്തിൽനിന്നും രക്ഷകിട്ടുകയില്ല."

ഇങ്ങിനെ ആർഷമായ ശ്രീമദ്'രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡത്തിലെ ഇരുപത്തൊന്നാംസർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിരണ്ടാം സർഗ്ഗം (രാവണപ്രത്യാഖ്യാനം)

അതികഠിനമായ ഉത്തരംവാക്കുകൾകേട്ട നക്തഞ്ചരേന്ദ്രൻ പ്രിയദർശനയായ സീതാദേവിയോട്' അപ്രിയങ്ങളായ മറുപടിയാണ്' തുടർന്നത്':—

"സീതേ, സാന്ത്വനവാക്കുകൾ പറയുന്ന ഒരുപുരുഷനെ ഏതൊരു സ്ത്രീയും ഏററവും ഇഷ്ടപ്പെടും. പ്രിയമോതുന്ന ഒരുവനെ അത്രമാത്രം അപമാനിക്കുകയാണ്' അവൾചെയ്യുക. വിരണ്ടോടുന്ന കുതിരകളെ സമർത്ഥനായൊരു സാരഥി നിയന്ത്രിച്ച്'നിർത്തുന്നതുപോലെ, എന്റെ ക്രോധത്തെ ദേവിയിലുള്ള സ്നേഹം ഒതുക്കിനിർത്തുകയാണ്'.

[ഇവിടേയും ഭക്തിപൂർണ്ണമായൊരു സാരമുണ്ട്'. എന്റെ ഇഷ്ടദേവതയായ സാക്ഷാൽ പരാശക്തിയായിട്ടാണ്' ദേവിയെ ഞാൻ കാണുന്നത്'. രാക്ഷസന്മാർക്ക്' സഹജമായിരിക്കുന്ന കാമാദിഷഡ്'വർഗ്ഗങ്ങളെ എന്റെ പരമപ്രേമരൂപമായ 'ഭക്തി' ഒതുക്കിക്കഴിഞ്ഞിരിക്കുന്നു. എന്നാണ്' ആന്തരാർത്ഥം]

ഏതൊരുവനു' പ്രതികൂലപ്രേമം ഒരാളിൽ ഉണ്ടാകുന്നുവോ അവനിൽ സ്നേഹവും ദയയും വർദ്ധിക്കുകയാണ്' പതിവ്'. (ഒരാൾക്ക്' ഒരാളിൽ പ്രേമമുണ്ടാകയും, അയാൾ ആ സ്നേഹത്തെ നിരാകരിച്ചിട്ടും പിൻതിരിക്കാൻ സാധിക്കാത്ത ബലത്തോടെ, പൂർവ്വാധികം കാമിക്കുകയും ചെയ്യുന്നതിനേയാണ്' പ്രതികൂലപ്രേമം എന്നുപറയുക.) സീതേ, നീ എന്റെ സ്നേഹത്തെ തള്ളിക്കളഞ്ഞാലും നിന്നിലിപ്പോൾ പ്രതികാരംചെയ്യാൻ ഞാൻ അശക്തനാണ്'. അതുകൊണ്ടുമാത്രം, ആ കള്ളസ്സന്യാസിയായ രാമനെ സ്നേഹിക്കുന്നവളും അപമാനാർഹയും വധാർഹയുമായ നിന്നെ ഞാനിപ്പോൾ നിഗ്രഹിക്കുന്നില്ല. വൈദേഹി, നീ എന്നോടുപറഞ്ഞ ഓരോ പരുഷവാക്യത്തിനും ക്രൂരരൂപത്തിൽ നിന്നെ വധിക്കുകയാണ്' വേണ്ടത്'. അത്' ഒരിക്കലും അയുക്തമായെന്നു' വരികയുമില്ല."

കോപാവേശത്താൽ ദശാനനൻ വിറച്ചുതുടങ്ങി. ഇങ്ങിനെ വാശിയോടെ വിധിച്ചു:—

“ഉത്തമസുന്ദരീരത്നമായ സീതേ, രണ്ടുമാസത്തെ അവധി നിനക്കു് ഞാൻ തരുന്നു. അതുവരെ ഞാൻ ക്ഷമിക്കാം. ഈ കാലഘട്ടത്തിനുള്ളിൽ നീ എന്റെ പള്ളിമഞ്ചത്തെ അലങ്കരിക്കണം. എന്നെ ഭർത്താവായി സ്വീകരിക്കുവാൻ ഇഷ്ടമില്ലാതെതന്നെയാണു് രണ്ടുമാസത്തിന്നുശേഷവും നീയെങ്കിൽ പിറേറദിവസം പ്രാതലിന്നു് നിന്നെയാണു് എന്റെ വെപ്പുകാർ പാകപ്പെടുത്തുക.”

രാക്ഷസേന്ദ്രൻ ജനകരാജപുത്രിയെ ശാസിക്കുന്നതു്, അപ്പോൾ അവിടെ ചുററും നിന്നിരുന്ന ദേവഗന്ധർവ്വസ്ത്രീകൾ കണ്ടു് അമ്പരന്നു. അവരുടെ പകച്ച കണ്ണുകളിൽനിന്നു് അശ്രുക്കൾ ഒഴുകി. അസുരേശ്വരനാൽ തർജ്ജനം ചെയ്യപ്പെട്ട ദേവിയെ അവരിൽച്ചിലർ ചുണ്ടുകൾ ചലിപ്പിച്ചും, മററുചിലർ കണ്ണുകളാലും മുഖഭാവത്താലും അടയാളങ്ങളാലും നിശ്ശബ്ദമായി ദേവിയെ ആശ്വസിപ്പിച്ചു. ദേവി അതെല്ലാം കണ്ടു. പാതിവ്രത്യാഗ്നിയാൽ താൻ സുരക്ഷിതയാണെന്ന പൂർണ്ണവിശ്വാസവുമുണ്ടു്. യാതൊരു കൂസലും കൂടാതെ അരക്കചക്രവർത്തിയോടു് സ്വഹിതം ധീരമായിപ്പറഞ്ഞു:—

“ഹേ രാവണാ, നിന്റെ അഭിവൃദ്ധിയിൽ, നന്മയിൽ ആഗ്രഹിക്കുന്ന ഒരൊററജീവിപോലും ഈ ലങ്കാരാജ്യത്തില്ല; തീർച്ച. ഉണ്ടായിരുന്നെങ്കിൽ ഈ നിന്ദ്യകർമ്മത്തിൽനിന്നു് തടയുമായിരുന്നു. നിന്റെ നാശത്തെയാണു് ഏതൊരാളും ആഗ്രഹിക്കുന്നതു്. ധർമ്മസ്വരൂപിയായ ശ്രീരാമചന്ദ്രന്റെ സഹധർമ്മിണിയായ എന്നെ, മൂന്നുലോകത്തിലുള്ള ഒരുവനും, നീയല്ലാതെ, മനസ്സുകൊണ്ടുപോലും പത്നിയായിക്കിട്ടുവാൻ ആഗ്രഹിക്കുമോ? പ്രാർത്ഥിക്കുമോ? ശചീദേവിയെ ഇന്ദ്രന്നല്ലാതെ മററാർക്കു് കിട്ടും? രാക്ഷസാധമ, അമിതതേജസ്വിയായ ശ്രീരാമപത്നിയോടു്, ഇത്തരത്തിൽ പാപകാര്യം പറഞ്ഞ നിന്റെ ദോഷം എവിടെപ്പോയാലാണു്, എന്തുചെയ്താലാണു് മോചിക്കുക?

മദംപൊട്ടിയ ഗജേന്ദ്രനും മുയലുംകൂടി വൻകാട്ടിൽ യുദ്ധത്തിന്നൊരുങ്ങിയപോലെയാണു്; ശ്രീരാമദേവനും നീയും. മദഗജമാണു് ദേവൻ; നീചനായ നീ മുയലും. ത്രിലോകനാഥനായ രഘുശ്രേഷ്ഠന്റെ കണ്ണിന്നുമുമ്പിൽ പെടാൻ ധൈര്യമില്ലാത്ത ഭീരു, തന്തിരുവടിയെപ്പററി ദൂഷിക്കുന്നതിൽ–അധിക്ഷേപിക്കുന്നതിൽ –ലജ്ജതോന്നുന്നില്ലല്ലൊ. ഹേ ദുഷ്ടാ, കറുത്തതും – മഞ്ഞച്ചതും –

വിരൂപവും-ക്രൂരവുമായ ഈ കണ്ണുകളാൽ എന്നെ നോക്കുമ്പോൾ അവ എന്തുകൊണ്ടാണ് നിലത്തുപതിക്കാത്തതു്? ശ്രീരാമദേവന്റെ ധർമ്മപത്നിയും, മഹാരാജാദശരഥന്റെ മരുമകളുമായ എന്നോടു് നിർല്ലജ്ജമായി സംസാരിക്കുന്ന നിന്റെ നാവു് തുണ്ടം തുണ്ടമായി മുറിഞ്ഞുവീഴാത്തതെന്താണ്? ഹേ ദശഗ്രീവ, ഭസ്മമാക്കത്തക്ക അപരാധങ്ങളാണ് നീ ചെയ്യുന്നതു്. എന്റെ പാതിവ്രത്യാഗ്നിയാൽ നിന്നെ ദഹിപ്പിക്കാത്തതു്, ശ്രീരാമനിർദ്ദേശമില്ലാത്തതിനാലും, എന്റെ തപോനിഷ്ഠയെ സംരക്ഷിക്കേണ്ടതിനാലും മാത്രമാണ്. മഹാബുദ്ധിമാനായ ശ്രീരാമനിൽനിന്നു് എന്നെ വേർപിരിക്കുവാൻ ഒരിക്കലും നിനക്കു് സാധിക്കുകയില്ല. മഹാപ്രഭുവറിയാതെ വെറും ചോരന്റെ ധർമ്മം സ്വീകരിച്ചു് എന്നെ അപഹരിച്ചതു്, നിന്റെ നിഗ്രഹത്തിനായി ഈശ്വരൻ വിധിച്ച വഴിയാണെന്നു് ഓർത്തുകൊള്ളുക. അങ്ങിനെയല്ലായിരുന്നുവെങ്കിൽ, മഹാശൂരനും അത്യുഗ്രശക്തനും, കുബേരസഹോദരനുമായ നീ, മായാമൃഗവ്യാജത്താൽ ശ്രീരാമനെ പർണ്ണശാലയിൽ നിന്നകററി, ഭാര്യാപഹരണം ചെയ്യുമായിരുന്നില്ല.''

സീതാദേവിയുടെ വാക്കുകൾ രാക്ഷസചക്രവർത്തിയായ രാവണന്റെ ക്രൂരനേത്രങ്ങളെ ചുകപ്പിച്ചു. ഉരുട്ടിമിഴിച്ചു് ജനകരാജർഷിസുതയെ ആപാദചൂഡം ഉഗ്രമായൊന്നു നോക്കി.

കാർകൊണ്ടലിൻനിറം, പരിഘസദൃശങ്ങളായ കരങ്ങൾ, തടിച്ചുരുണ്ട കണ്ഠം, പരാക്രമസൂചകമായ സിംഹതുല്യയാനം, ഉജ്ജ്വലകാന്തിയെഴുന്ന വക്ത്രം, വിക്രമപ്രഭയാന്ന കടക്കണ്ണു്, വിറച്ചുകൊണ്ടിരിക്കുന്ന കിരീടാഗ്രം കൊണ്ടു് അതിമാത്ര ഔന്നത്യം, അനേകവിധമാലകൾ, കുറിക്കൂട്ടുകൾ, രക്തവർണ്ണമാലകൾ, വസ്ത്രങ്ങൾ, പ്രകാശംപരത്തുന്ന തോൾവളകൾ, പാലാഴിമഥനത്തിൽ മന്ദരപർവ്വതത്തെ ചുററിയ വാസുകിയെപ്പോലെയുള്ള അരഞ്ഞാൺ, നീണ്ടുരുണ്ട ബാഹുക്കൾ, ഇങ്ങിനെ ആ രാക്ഷസാധിപൻ രണ്ടുശൃംഗങ്ങളുള്ള ഒരു മാമലപോലെ ശോഭിച്ചു. രണ്ടു് അശോകവൃക്ഷങ്ങൾ അടിമുടി പൂത്തുനില്ക്കുന്നൊരു ഗിരീന്ദ്രനെപ്പോലെ, ബാലാദിത്യവർണ്ണമെഴുന്ന കുണ്ഡലങ്ങളാൽ ആ വദനം മിന്നിത്തിളങ്ങി. വസന്തകാലത്തിൽ പൂത്തുനില്ക്കുന്ന കല്പകവൃക്ഷതുല്യനാണെങ്കിലും, ശ്മശാനത്തിൽ അത്യുന്നതമായുണ്ടാക്കിയ ചൈത്യത്തെ അലങ്കരിച്ചതുപോലെ ഭയങ്കരനും, വസന്തദേവനെപ്പോലെ പുഷ്പമയനും, ആയിരുന്നു അരക്കർകോൻ, അരുണവർണ്ണനേത്രങ്ങളാൽ വീണ്ടും വീണ്ടും ദേവിയെ നോക്കി, ഉഗ്രനാഗത്തെപ്പോലെ ചീററിക്കൊണ്ടു് പറഞ്ഞു:—

"നീതിന്യായങ്ങളെന്തെന്നറിയാത്തവനും, അല്പംപോലും ധനമില്ലാത്തവനുമായ രാമനെ അനുസരിക്കുന്ന നിന്നെ, ആദിത്യൻ സ്വകാന്തിയാൽ സന്ധ്യാസമയത്തെ എന്നപോലെ ഞാനിതാ നശിപ്പിക്കുന്നു."

ശത്രുസ്ത്രീകളെ എപ്പോഴും കരയിപ്പിക്കുന്ന രാവണൻ മൈഥിലിയോടു് ഇത്രയും പറഞ്ഞു്, ഭയങ്കരാകാരമുള്ള കാവൽക്കാരികളോടു്:—

"ഒരു കണ്ണുള്ളവർ, ഒരു കാതുള്ളവർ, ചെവികൊണ്ടു് പുതയ്ക്കുന്നവർ, പശുക്കാതുള്ളവർ, ആനച്ചെവിയുള്ളവർ, കാതില്ലാത്തവർ, തൂങ്ങിയ കാതുള്ളവർ, ആന–കുതിര–പശു തുടങ്ങിയ മൃഗങ്ങളുടെ കാലുള്ളവർ, വലിയ കാലുള്ളവർ, കാലിന്നടിയേ ഇല്ലാത്തവർ, ഏററവും വലിയ തലയും കഴുത്തുമുള്ളവർ, കുചങ്ങളും ഉദരവും ചീർത്തിട്ടുള്ളവർ, നാവില്ലാത്തവർ, വലിയ നാവുള്ളവർ, മൂക്കില്ലാത്തവർ, പന്നി–പശു–സിംഹം തുടങ്ങിയവയുടെ മുഖമുള്ളവർ, ഇങ്ങിനെ അനേകവിധത്തിൽ ഭയങ്കരാകൃതികളുള്ള എല്ലാ രാക്ഷസികളോടും പൊതുവേയും, പ്രത്യേകം പ്രത്യേകമായും:—

"നിങ്ങൾ സാമദാനാദികളായ ഉപായങ്ങളെ വേണ്ടതുപോലെ പ്രയോഗിക്കണം. വേണമെന്നുതോന്നിയാൽ ദണ്ഡിക്കും എന്നു് ഭാവിച്ചും സീതയെ സ്വാധീനിക്കണം. ഇവൾക്കു് എന്നിൽ പ്രേമമുണ്ടാകത്തക്ക എന്തും ചെയ്യുവിൻ."

ഇങ്ങിനെ ആജ്ഞനൽകിയ അസുരേന്ദ്രൻ കാമക്രോധാദികളാൽ പരിപൂർണ്ണമായ ഹൃദയത്തോടെ സീതാദേവിയെ ഭയപ്പെടുത്തിയ ആ സമയത്തു് ധാന്യമാലിനി എന്നു പേരായ രാക്ഷസതരുണി രാവണസമീപത്തിൽചെന്നു് ഗാഢാലിംഗനം ചെയ്തു് പറഞ്ഞു:—

"അല്ലയോ രാജരാജേശ്വരാ, അവിടുന്നു് ലങ്കാധിപനായ രാക്ഷസേന്ദ്രനാണു്. ഇവൾ വെറും ഒരു മനുഷ്യസ്ത്രീയും. ദുഃഖംകൊണ്ടു് ആകെ പരവശയായ ഇവളെക്കൊണ്ടു് അങ്ങക്കു് ആനന്ദമുണ്ടാകയില്ല. നോക്കു. എന്നോടൊന്നിച്ചു് യഥേഷ്ടം ക്രീഡിച്ചു് സന്തോഷിക്കു. മഹാരാജാവേ, അവിടുത്തെ അമിതശക്തികൊണ്ടു് ആജ്ജിച്ച ദിവ്യങ്ങളായ ഉത്തമ സുഖസാധനങ്ങളെ അനുഭവിക്കാനുള്ള ഭാഗ്യം വിധാതാവു് ഇവൾക്കു് അരുളിയിട്ടില്ല; തീർച്ചയാണു്. തന്നെ സ്നേഹിക്കാത്തൊരുവളെ കാമിക്കുന്നവന്റെ ശരീരം തപിക്കും. ആഗ്രഹിക്കുന്നവളെ കാംക്ഷിക്കുന്നവനു് തികച്ചും സംതൃപ്തിയുണ്ടാകും."

ധാന്യമാലിനി ശക്തനായ രാവണനെ എടുത്തുയർത്തിയപ്പോഠം, ഇടിനാദം പോലെ ചിരിച്ചുകൊണ്ടു് അദ്ദേഹം അവിടെനിന്നു് പോകാനൊരുങ്ങി. സൂര്യ സദൃശമായി പ്രകാശിക്കുന്ന അരമനയിലേക്ക്, ഭൂമികലുങ്ങത്തക്ക കാൽവെപ്പുകളോടെ രാവണൻ യാത്രയായി. ദേവഗന്ധർവ്വകുമാരികളും നാഗകന്യകകളും ലങ്കേശ്വരൻെറ ചുററും നടന്നു് ആ മഹത്തായ അരമനയിലെത്തി.

ധർമ്മമാർഗ്ഗത്തിൽനിന്നു് അൽപവും തെററാത്ത മൈഥിലിയെ ശകാരിച്ചു് ഭയപ്പെടുത്തിയ രാക്ഷസേശ്വരൻ മന്മഥമോഹിതനായിട്ടാണ് കാന്തിയേറുന്ന കൊട്ടാരത്തിലേക്കു് പ്രവേശിച്ചതു്.

ഇങ്ങിനെ ആർഷമയ ശ്രീമദ്രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം ഇരുപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിമൂന്നാം സർഗ്ഗം. (രാക്ഷസീവാക്യം)

അരികളെ മുഴുവൻ കരയിക്കുന്ന അസുരേശ്വരൻ സീതാദേവിയോടും, കാവൽക്കാരികളായ ഘോരരാക്ഷസികളോടും വേണ്ടതെല്ലാം പറഞ്ഞശേഷം അന്തഃപുരത്തിനുള്ളിൽ എത്തി. ദേവിയുടെ സമീപത്തിലുള്ള രാക്ഷസികളെല്ലാം നാലുപുറവും ഇരുന്നു. ഇച്ഛാഭംഗത്തോടെ മടങ്ങേണ്ടിവന്ന തമ്പുരാൻെറ സ്ഥിതി അവരെയെല്ലാം ക്രോധമൂർച്ഛിതകളാക്കിത്തീർത്തു. വൈദേഹിയുടെ അടുത്തു ചെന്നു് കഠിനസ്വരത്തിൽ പറഞ്ഞുതുടങ്ങി:—

"പുലസ്ത്യമാമുനീന്ദ്രൻെറ പൌത്രൻ—ഉത്തമോത്തമൻ—അതിശ്രേഷ്ഠൻ—ദശഗ്രീവനായ രാവണൻ—സർവ്വരാലും ബഹുമാന്യനാണു്. സീതേ, എന്നിട്ടും ആ മഹാത്മാവിൻെറ പത്നീപദത്തെ നീ ആഗ്രഹിക്കുന്നില്ലല്ലൊ. എത്രമാത്രം ബുദ്ധിയില്ലാത്തവളാണു് നീ?"

ക്രോധംകൊണ്ടു് രക്തവർണ്ണമായ അക്ഷികഠം ഉരുട്ടിമിഴിച്ചു് ഏകജടാ എന്ന രാക്ഷസി, കൃശോദരിയായ സീതയോടു് വീണ്ടും:—

"ജാനകീ ബ്രഹ്മാവിൻെറ മാനസപുത്രന്മാരായി മരീചി—അത്രി—അംഗിരസ്സ്—പുലസ്ത്യൻ—പുലഹൻ—ക്രതു—എന്നീ ആറു പ്രജാപതികഠം ലോകാഭിവൃദ്ധിക്കവേണ്ടി ഉണ്ടായി. ബ്രഹ്മപുത്രരിൽ അതിയശസ്വിയാണു് നാലാമനായ പുല

സ്ത്യൻ. ആ മാമുനീന്ദ്രന്റെ മാനസപുത്രനായി, ധാതാവിന്നുസദൃശനായ വിശ്രവസ്സ് എന്ന മഹർഷീന്ദ്രൻ ഉണ്ടായി. സുന്ദരീരത്നമായ സീതേ, അതിവൈഭവമുള്ള വിശ്രവസ്സിന്റെ പുത്രനാണ് പരാക്രമശാലിയായ ലങ്കേശ്വരൻ രാവണൻ. മഹാരാജാവിന്റെ പത്നിയായിരിപ്പാൻ എന്തുകൊണ്ടും അർഹത നിനക്കുണ്ട്; സംശയമില്ല. സർവ്വാംഗസുകുമാരിയായ നീ എന്റെ ഉപദേശമനുസരിച്ച് പ്രവർത്തിക്കുകയില്ലേ?''

ഹരിജട എന്നു പേരായ ക്രൂരരാക്ഷസി, കോപാധിക്യത്താൽ ഉരുട്ടിമിഴിച്ച പൂച്ചക്കണ്ണുകളോടെ തുടങ്ങി:—

''മുപ്പത്തിമൂന്നുതരത്തിലാണ് ദേവന്മാർ. അവരെ മുഴുവൻ ഏതൊരുവന്റെ ബാഹുബലം കീഴടക്കിയോ, നിശാചരേന്ദ്രനായ ആ രാവണന്റെ പത്നിയായിരിക്കാൻ തികച്ചും യോഗ്യതയുള്ളവളാണ് നീ; സംശയമില്ല.''

അപ്പോഴേക്കും പ്രഘസ എന്നുപേരായ ഒരു രാക്ഷസി കോപംകൊണ്ട് മതിമറന്നു്, തുടങ്ങി:—

''മഹാവീരനും ശൂരനും ഏതൊരു യുദ്ധത്തിലും ഒരിക്കലും മടങ്ങാത്തവനുമാണ് അമിതബലവാനായ ലങ്കാനാഥൻ. ആ മഹാരാജാവിനെ എന്തുകൊണ്ടാണ് നീ സ്വീകരിക്കാത്തതു്. നോക്കു. സീതേ ദേവാസുരനാരിമാരിൽവെച്ച് അതിസുന്ദരിയാണ് മണ്ഡോദരീദേവി. അവരെക്കൂടി ഉപേക്ഷിച്ചിട്ടാണ് അതിശക്തനായ രാവണമഹാരാജാവു് നിന്നെ സമീപിച്ചിട്ടുള്ളതു്. ആയിരമായിരം തരുണീമണികളാലും ദിവ്യരത്നങ്ങളാലും സമ്പൂർണ്ണമായ അന്തഃപുരത്തിൽനിന്ന് തമ്പുരാൻ ഇങ്ങോട്ടു് എഴുന്നെള്ളിയിട്ടുള്ളതു് നിന്നിലുള്ള സ്നേഹാധിക്യത്താൽ മാത്രമല്ലേ? അതു് മനസ്സിലാക്കു.''

വികടയെന്നു പേരുള്ള ഒരു ഉഗ്രരാക്ഷസിയാണ് പിന്നീട് മുന്നോക്കം വന്നു് ആരംഭിച്ചതു്:—

''സീതേ, ദേവന്മാർ—ഉരഗമുഖ്യന്മാർ—ഗന്ധർവ്വന്മാർ—ദാനവന്മാർ—തുടങ്ങിയവരെ എത്രപ്രാവശ്യമാണ് വീരവീരനായ രാവണ മഹാരാജാവു് വിജയിച്ചിട്ടുള്ളതു്? ആ മഹാവിക്രമിയാണ് നിന്റെ മുമ്പിൽവന്നു് പ്രണയാഭ്യർത്ഥന ചെയ്യുന്നതു്. സർവ്വവിധ വിഭവങ്ങളും ഒത്തുചേർന്ന മഹാത്മാവായ അസുരേന്ദ്രന്റെ പത്നീസ്ഥാനം ഇച്ഛിക്കാത്ത നീ സ്ത്രീകളിൽവെച്ച് അധമയാണ്.''

ദുർമുഖി എന്ന അന്വർത്ഥനാമമുള്ളവളാണ് അടുത്തതായി തുടൻന്നത്:—

"സുന്ദരീ, ഏതൊരുവന്റെ കയ്യൂക്കിനെ ഭയപ്പെട്ടാണോ സൂര്യൻപോലും ഉഗ്രകിരണങ്ങളെ ഈ ലങ്കാരാജ്യത്തിൽ പതിപ്പിക്കാത്തതു്, കാററുകൂടി മന്ദമായി വീശുന്നതു്, ആ മഹാവീരന്റെ അഭീഷ്ടമനുസരിക്കാത്തതെന്താണ്? സീതേ, ഞങ്ങളുടെ മഹാരാജാവിനെ ഭയപ്പെട്ടു് വൃക്ഷങ്ങൾ സ്വയമേ പുഷ്പവൃഷ്ടിചെയ്യും. മാമലകളും കരിങ്കാറുകളും ആവശ്യമനുസരിച്ചു് വെള്ളം പൊഴിക്കും. കാമിനീമണിയായ വൈദേഹി, രാജരാജനും രാക്ഷസേശ്വരനുമായ ആ തിരുമേനിയുടെ സഹധർമ്മിണീസ്ഥാനത്തിൽ എന്തുകൊണ്ടാണ് നീ സന്തുഷ്ടയാകാത്തതു്? ഹേ ദേവി, നിനക്കു് എല്ലാതരത്തിലും അഭിവൃദ്ധിജനകമായ കാര്യമാണ് ഞാൻ പറയുന്നതു്. സുകുമാരീ, ഞാൻ ഉപദേശിക്കുന്നതു് സ്വീകരിക്കൂ. ഈ കാര്യം നിസ്സാരമായി തള്ളിക്കളയുകയാണെങ്കിൽ, പിന്നെ നീ ഇല്ലെന്നു് വിശ്വസിക്കാം."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡത്തിലെ ഇരുപത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിനാലാം സർഗ്ഗം. (സീതാഭർത്സനം)

ദേവിയെ ഭയപ്പെടുത്തി രാവണനു് അനുകൂലയാക്കത്തക്ക വാക്കുകൾ കാവല്ക്കാരികളായ രാക്ഷസികൾ പിന്നേയും തുടങ്ങി. ആ വികൃതവദനകളുടെ വാക്കുകൾ പരുഷങ്ങൾ മാത്രമല്ല, അപ്രീതിയെ ഉണ്ടാക്കത്തക്കതുമായിരുന്നു:—

"സീതേ, ദശാനനാന്തഃപുരം എന്നു പറയുന്നതു് സർവ്വജീവജാലങ്ങൾക്കും ആനന്ദമേകുന്നതാണ്. ബുദ്ധിയുള്ള ഏതൊരാളും ജീവിതത്തിലെ അസുലഭ ഭാഗ്യമായിട്ടാണ് ഈ താമസസൌകര്യം കരുതുക പതിവു്. നീ മാത്രം ഇതിനെ സ്വീകരിക്കാത്തതെന്താണ്? മനുഷ്യസ്ത്രീയായ നീ മനുഷ്യന്റെ ഭാര്യാപദത്തെമാത്രമേ ബഹുമാനിക്കുന്നുള്ളു. എന്നാൽ നീ ഒന്നു മനസ്സിലാക്കണം; ഈ സ്ഥാനം മേലിലൊരിക്കലും നിനക്കു് കിട്ടുകയില്ല. രാമനിൽനിന്നു് മനസ്സു് പിൻവലിക്കൂ. നോക്കൂ, ആ രാമനെ ഇനിയൊരിക്കലും നിനക്കു് കാണുവാൻ സാധിക്കുകയില്ല. യുവതീരത്നമായ നിനക്കു് എല്ലാവിധത്തിലും ആനന്ദിക്കാം.

മൂന്നുലോകങ്ങളിലുള്ള ധനധാന്യാദി സുഖവിഭവങ്ങളനുഭവിക്കാം; യഥേഷ്ടം വിഹരിക്കാം; രാവണേശ്വരനെ ഭർത്താവായി സ്വീകരിച്ചാൽമതി.''

ആ വിരൂപകളുടെ കഠിനവാക്കുകൾ, സീതാദേവിയുടെ വിശാലലോചനങ്ങളിൽനിന്നു് അശ്രുക്കൾ പ്രവഹിപ്പിച്ചു. ഗദ്ഗദസ്വരത്തിൽ ഉത്തരം പറഞ്ഞു:—

''സജ്ജനങ്ങൾ ദൂഷിക്കുന്ന തരത്തിലുള്ള വർത്തമാനങ്ങൾ പറയുന്നതെന്താണു്? ഇത്തരത്തിലുള്ള പാപഭൂയിഷ്ഠമായ ഉപദേശങ്ങളൊന്നും എന്റെ മനസ്സിലേക്കു് ഒരിയ്ക്കലും കടക്കുകയില്ല. മനുഷ്യസ്ത്രീ രാക്ഷസപത്നിയായിരിപ്പാൻ ഉചിതയല്ല. വേണമെങ്കിൽ നിങ്ങൾ എന്നെ കടിച്ചുതിന്നുകൊൾവിൻ. നിങ്ങൾ പറയുന്നതുപോലെ ഞാൻ ചെയ്യുന്നതല്ല; തീർച്ച. ദുഃഖിതനോ, രാജ്യം പോയവനോ ആയാലും എന്റെ ഭർത്താവു് തന്നെയാണു് എന്റെ ഗുരു. ആദിത്യദേവനെ സുവർച്ചലയെന്നപോലെ നിത്യവും ഞാൻ അദ്ദേഹത്തെ സ്നേഹിക്കും; പൂജിക്കും. ഹേ രാക്ഷസികളേ, മഹാഭാഗ്യശാലിനിയായ ശചീദേവി ഏതു വിധമാണോ ഇന്ദ്രനെ സേവിക്കുന്നതു്, അരുന്ധതീദേവി മാമുനീന്ദ്രൻ വസിഷ്ഠനേയും, രോഹിണി ചന്ദ്രനേയും, ലോപാമുദ്രാദേവി അഗസ്ത്യമഹർഷിയേയും, സൽഗുണസമ്പന്നയായ സുകന്യ ച്യവനമഹർഷീശ്വരനേയും, സതീരത്നമായ സാവിത്രി സത്യവാനേയും, മഹാലക്ഷ്മീതുല്യയായ ശ്രീമതി കപിലവാസുദേവനേയും, മദയന്തി സൌദാസനേയും, ഭീമമഹാരാജപുത്രി ദമയന്തി നിഷധേശ്വരൻ നളനേയും, എങ്ങിനെയെല്ലാം അനുസരിച്ചു–അനുഗമിച്ചു–ശുശ്രൂഷിച്ചു–അതുപോലെ, ഇക്ഷ്വാകുവംശരത്നമായ ശ്രീരാമദേവനെമാത്രം പിൻതുടരുന്നവളാണു് ഞാനെന്നു് മനസ്സിലാക്കണം.''

ജനകസുതയുടെ തീരുമാനവാക്യംകേട്ടപ്പോൾ, രാക്ഷസികളുടെ ക്രോധാഗ്നിയിൽ നെയ്യൊഴിച്ചതുപോലെയായി. രാവണന്റെ ഉപദേശമനുസരിച്ചു് പരുഷവാക്കുകളാൽ ശകാരിക്കാൻതുടങ്ങി.

സർവ്വവ്യാപിയായ വായുദേവന്റെ ആത്മജൻ ശിംശപാവൃക്ഷാഗ്രത്തിൽ ഇലകളുടെ മറവിൽ ഇരുന്നു് അവരുടെ ദുഷ്ടവാക്കുകൾകേൾക്കുകയും ചലനങ്ങൾ കാണുകയും ചെയ്യിരുന്നു. ഭയംകൊണ്ടു് വിറക്കുന്ന ദേവിയുടെചുറ്റും പാറിക്കൂടിയ വികൃതാനനകൾ, ഇഴഞ്ഞുതുടങ്ങിയ ചുണ്ടുകൾ നാവുകൊണ്ടു് നക്കിത്തുടച്ചു് കണ്ണുകൾ അത്യുഗ്രമായുരുട്ടിനോക്കി. വെൺമഴു തുടങ്ങിയ ആയുധങ്ങൾ കയ്യിലെടുത്തു് പിടിച്ചു്, ആളിക്കത്തുന്ന കോപത്തെ സുസ്പഷ്ടമാക്കിപ്പറഞ്ഞു:—

"രാക്ഷസകുലചക്രവത്തിയായ രാവണനെ ഭത്താവായി ലഭിയ്ക്കുവാനുള്ള യോഗ്യതയുണ്ടോ ഇവറാക്ക്?"

ഭയങ്കരികളായ അവരുടെ വാക്കുകറാകേട്ട ദേവി, കണ്ണീർ തുടച്ച് ശിംശപാവൃക്ഷമൂലത്തിലേക്ക് ഒന്നുകൂടി പററിച്ചേന്നു. ആ വികൃതരൂപകളുടെ നോട്ടവും ഭാവവുംകണ്ട സീത, തടിമരത്തിൽ ഒട്ടിച്ചേന്നപോലെ അണഞ്ഞിരുന്ന് കണ്ണീരൊഴുക്കിത്തുടങ്ങി. വ്യസനംകൊണ്ട് ചടച്ച് മലിനമായ മുഖത്തോടും, മുഷിഞ്ഞുജീർണ്ണിച്ച വസ്ത്രത്തോടുംകൂടിയിരിക്കുന്ന ജാനകീദേവിയെ, ചുററുമിരിക്കുന്നവരിൽ ഓരോരുത്തരായി, അവരവക്കയോജിച്ച വാക്കുകറാ തുടങ്ങി. ആദ്യമായി വിനതയെന്ന നിശാചരി–ഭീമസ്വരൂപത്തോടും വീത്തഉദരത്തോടും കൂടിയവറാ–പറഞ്ഞു:—

"സീതേ, മതി. ധാരാളമായി. നിനക്ക് ഭത്താവിലുള്ളസ്നേഹം വ്യക്തമായിക്കഴിഞ്ഞു. ഹേ മംഗളസ്വരൂപിണി, അമിതമായാൽ അമൃതും നന്നല്ല. മാത്രമല്ല, ആപത്തിനുകാരണവുമായിത്തീരും. നിൻെറ പ്രവൃത്തിയിൽ എനിക്ക് വലിയ സന്തോഷംതോന്നുന്നു. ഒരുമനുഷ്യൻ ചെയ്യേണ്ടതെല്ലാം നീ ചെയ്തുകഴിഞ്ഞു. ഹേ മൈഥിലി, നിനക്ക് അഭിവൃദ്ധിയുണ്ടാകാനുള്ള മാഗ്ഗമാണ് ഞാൻ പറഞ്ഞുതരുന്നതു്. നീ അതുപോലെ ചെയ്യണം.

സവ്വലോകത്തിലുമുള്ള രാക്ഷസന്മാരുടെ ചക്രവത്തി–അതിപരാക്രമത്തോടുകൂടിയവൻ–ദേവേന്ദ്രനു സദൃശമായ സൌഭാഗ്യമുള്ളവൻ–ലങ്കാധിപനായ രാവണനെ ഭത്താവായി സ്വീകരിക്കു. അതുല്യസമത്ഥനും, അമേയദാനശീലനും, എല്ലാവരോടും പ്രിയമോതുന്നവനുമാണ് തമ്പുരാൻ. അവിടത്തെ ആശ്രയിച്ച് ഭജിന്ന വെറുംഒരുമനുഷ്യൻ, വിശേഷിച്ചും അതിദുഃഖിതൻ, ആ രാമനെ ഉപേക്ഷിക്കുവാൻ ആലോചനയേ ആവശ്യമില്ല. വൈദേഹി, ഈ മലിനവേഷം കളയൂ. ദിവ്യങ്ങളായ അംഗരാഗങ്ങളേയും ആഭരണങ്ങളേയും പട്ടുവസ്ത്രങ്ങളേയും സ്വീകരിക്കു. മൂന്നുലോകത്തിൻേറയും അധീശ്വരിയായിരിക്കു. അഗ്നിദേവന്ന് സ്വാഹയെപ്പോലെ, ദേവേന്ദ്രന്ന് ശചീദേവിയെപ്പോലെ രാവണന്ന് സീതയായി വരണം പത്നി. പെരുങ്കാട്ടിൽ, ദുഃഖിച്ചുദുഃഖിച്ച് ചാകാറായ രാമനെക്കൊണ്ട് നിനക്കെന്തൊരു സുഖമാണ് കിട്ടുക? നോക്കു സീതേ, ഞാൻപറഞ്ഞതു് മനസ്സിലായില്ലേ? ഇതനുസരിച്ച് നീ നടന്നില്ലെങ്കിൽ, ഞങ്ങളെല്ലാവരുംകൂടി നിന്നെ ഇപ്പോറാതന്നെ കടിച്ചുതിന്നും."

ഇഴഞ്ഞുതൂങ്ങുന്ന വലിയസ്തനങ്ങളോടുകൂടിയ വികട എന്നുപേരായ ഭയങ്കരി യാണ്, ക്രോധത്തോടെ കൈകളുയർത്തി ആംഗ്യത്തോടെ തുടന്നു്:—

"ഹേ ദുർബുദ്ധി, അക്ഷന്തവ്യങ്ങളായ വാക്കുകളാണ് നീ പറഞ്ഞതു്. മിഥിലാധിപനായ ജനകരാജർഷിയുടെ മകളല്ലെ എന്നുവിചാരിച്ച് മാത്രമാണ് ക്ഷമിച്ചതു്. നിന്നിലുള്ള ഭയംകൊണ്ടും, ഞങ്ങളിലുള്ള ശാന്തതകൊണ്ടും അതെല്ലാം ഞങ്ങൾ സഹിച്ചു. കാലത്തിനൊത്തു് ഹിതംപറയുന്നവർ ചുരുക്കമാണ്. ഞങ്ങൾ നിന്റെ ഹിതമാണ് പറയുന്നതു്. എന്നിട്ടും നീ അനുസരിക്കാത്ത തെന്തു്? അന്യന്മാക്ക് ആക്രം വരുവാൻ സാധിക്കാത്ത സ്ഥലമാണ് ലങ്ക. അവി ടെയാണ് നീയിപ്പോൾ ഇരിക്കുന്നതു്. വൈദേഹി, രാവണന്റെ അന്തഃപുര ത്തിൽ എത്തിയ നിനക്കു്, ഈ സമുദ്രമദ്ധ്യത്തിൽനിന്നും പോകാമെന്നു് തോ ന്നുന്നുണ്ടോ? ഇവിടെ ബന്ധനത്തിലാണ് നീ. കാക്കുവാൻ ഞങ്ങളാണിരിക്കു ന്നതു്. ഇവിടെനിന്നു് നിന്നെ കൊണ്ടുപോകാൻ ഇന്ദ്രൻ ഒരുമ്പെട്ടാലും സാധി ക്കുകയില്ല. ഏതൊരാൾക്കും അതിന്നു് ശക്തിയില്ല. ഞാൻ പറയുന്നതനുസ രിച്ച് ചെയ്യുകയാണ് നിനക്കു നല്ലതു്. ഇങ്ങിനെ കണ്ണീരുംവാർത്തു് കുറെദിവ സങ്ങളായല്ലൊ ഇരിക്കുന്നു. ഇനിയെങ്കിലും അതു്നിർത്തി സന്തോഷിക്കു. ഈ ദൈന്യഭാവവും വേഷവും കളയൂ. ആനന്ദത്തെ കൈക്കൊള്ളൂ. സീതേ, രാക്ഷസ ചക്രവത്തിയോടുകൂടി ജീവിക്കുന്നതു് എത്രമാത്രം സുഖകരമാണ്.

ഹേ ഭീരു, സ്ത്രീകളുടെ യൌവ്വനം അതിവേഗത്തിൽ നശിക്കുന്ന ഒന്നാണെന്നു് ഞങ്ങൾക്കു് നല്ലതുപോലെ അറിയാം. സീതേ, നിന്റെ താരുണ്യം മിന്നൽ പ്പിണർപോലെ മാഞ്ഞുപോകും. അതിന്നുമുമ്പ് മനോഹരങ്ങളായ ആരാമങ്ങ ളിൽ, രമ്യങ്ങളായ ഗിരികളിൽ, അവയുടെ താഴ്വരകളിൽ, ഇങ്ങിനെ യഥേഷ്ടം അസുരചക്രവത്തിയുമൊന്നിച്ച് വിഹരിക്കുന്നതു് നിന്റെ ഭാഗ്യമല്ലെ? ഹേ മദിരേക്ഷണേ, രാക്ഷസേശ്വരനൊന്നിച്ച് ഏതൊരു സ്ഥലത്തായാലും ആയിരമാ യിരം സ്ത്രീകൾ, സുന്ദരീരത്നമായ നിന്നെ പരിചരിക്കുവാൻ എപ്പോഴും അധീന ത്തിലുണ്ടാകും. ജാനകി, മൂന്നുലോകത്തിലുമുള്ള സവ്വരാക്ഷസവർഗ്ഗങ്ങളുടേയും ഭർത്താവായ രാവണനെ നീയും ഭർത്താവായി സ്വീകരിക്കൂ. ഞാൻ പറഞ്ഞതു കേട്ടാൽ നിനക്കു്നന്നു്. ഇല്ലെങ്കിൽ നിന്നെ ഞങ്ങൾ തുരന്നെടുത്തു് ഭക്ഷിക്കും, തീർച്ച."

ചണ്ഡോദരിയെന്നാണ് അടുത്തിരിക്കുന്നവളുടെ പേർ. കണ്ടാൽ തന്നെ ഏതൊരുജീവിയും ഭയപ്പെട്ടു വിറച്ചുപോകും. അവൾ കൊടുംക്രൂരമായ വലി യൊരു ശൂലവുമുയർത്തിയാണ് സംഭാഷണം തുടങ്ങിയതു്.

"ചങ്ങാതിമാരേ, ഭയപ്പെട്ടു വിറക്കുന്ന വക്ഷോജങ്ങളും, അങ്ങിങ്ങ് പാഞ്ഞു കളിക്കുന്ന കണ്ണുകളുമൊത്ത ഇവളെ, നമ്മുടെ തമ്പുരാൻ കൊണ്ടുവന്ന അന്നു മുതല്ക്കേ എനിക്കൊരാഗ്രഹം. അതാകട്ടെ ഇവളെ കാണുംതോറും ദിവസംപ്രതി അധികരിക്കുകയുമാണ്. ഈ ഭംഗിയേറിയ നെഞ്ചും, ഇവളുടെ ഹൃദയവും, പ്ലീഹയും കരളും അതിനോടുതൊട്ടുള്ളഭാഗങ്ങളും കടിച്ചുകടിച്ച് തിന്നണം. ആശ അടങ്ങുന്നേയില്ല. അനേകദിവസമായി ആഗ്രഹിച്ചിരുന്നതു് ഇന്നു് സാധിക്കു മെന്നാണ് തോന്നുന്നതു്."

ചണ്ഡോദരിയുടെ താക്കീതിനോടുതുടന്നു് പ്രഘസ എന്നു പേരായ രാക്ഷസിയാണ് തുടങ്ങിയതു്:—

"ചങ്ങാതിമാരേ, ഇത്തരം വാക്വാദങ്ങളൊക്കെ മതി. ഇവളെ കൊത്തി നുറുക്കി കഷണങ്ങളാക്കുവിൻ. നമുക്ക് എല്ലാവർക്കും ഒപ്പം ഭാഗിച്ച് ഭക്ഷിക്കാം. പലവിധത്തിലുള്ള പാനദ്രവ്യങ്ങൾ കൊണ്ടുവരട്ടെ. പലനിറത്തിലുള്ള മാലകൾ നമുക്കു് ഇഷ്ടംപോലെ അണിയണം."

ശൂർപ്പണഖ എന്നുപേരായ രാക്ഷസിയാണ് അടുത്ത ഊഴംപോലെ മുന്നോട്ടുവന്നതു്:—

"പ്രഘസ എന്നുകൂടി (അത്യധികം ഭക്ഷിക്കുന്നവൾ) പേരുള്ള അജാമുഖി പറഞ്ഞതുപോലെ ചെയ്യണം എന്നാണ് എന്റെ അഭിപ്രായം. സർവ്വവിധ ദുഃഖങ്ങളേയും നീക്കി ആനന്ദംപകരുന്ന മദ്യം അതിവേഗം കൊണ്ടുവരണം. അടുത്തുള്ള ഭദ്രകാളീക്ഷേത്രത്തിലേക്കു് പോകാം. മനുഷ്യമാംസവും മദ്യവും അവിടെ നിവേദിച്ച്; ഭക്ഷണം കഴിച്ച് ദേവിയെ പ്രസാദിപ്പിക്കുവാൻ നൃത്തംചെയ്യാം. ഹാ! എന്തൊരുരസം."

ദേവനാരീരത്നംപോലെയുള്ള ദേവിയെ ആ വിരൂപകൾ ഇത്തരത്തിൽ ഭയപ്പെടുത്തിയും ശകാരിച്ചും തുടങ്ങി. മൈഥിലിയാകട്ടെ, ദീർഘനിശ്വാസത്തോടെ തലതാഴ്ത്തി കരഞ്ഞുകൊണ്ടിരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം ഇരുപത്തിനാലാംസർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തഞ്ചാം സർഗ്ഗം. [സീതാവിലാപം]

രാക്ഷസവർഗ്ഗത്തിൽവെച്ച് ഭീഷണരൂപമുള്ളവരെയാണ് തിരഞ്ഞെടുത്ത് കാവല്ക്കാരായി രാവണൻ നിയോഗിച്ചിട്ടുള്ളത്. ആ രൂപങ്ങൾക്കനുസരിച്ച പരുഷവാക്കുകളുംകൂടിയായപ്പോൾ, ഭയതരളിതയാണെങ്കിലും മനസ്സിനെ ധൈര്യപ്പെടുത്തിയ ദേവി ഗദ്ഗദകണ്ഠത്തോടെ ആവർത്തിച്ചുപറഞ്ഞു:—

"ഒരു മനുഷ്യസ്ത്രീ രാക്ഷസപത്നിയായിരിപ്പാൻ അർഹതയുള്ളവളല്ല. എന്നെ നിങ്ങൾ യഥേഷ്ടം കടിച്ചു തിന്നുകൊള്ളുക. എന്നാലും, നിങ്ങൾ പറയുന്നതു പോലെ ചെയ്യുന്നതല്ല."

സുരതരുണീതുല്യയായ സീതാദേവി, രാക്ഷസികളുടെ മദ്ധ്യത്തിൽ, അവരാലും രാവണനാലും ശകാരിക്കപ്പെട്ട് അഴലാഴിയിലാമഗ്നയായിത്തീർന്നു. കൂട്ടം വിട്ട് ചെന്നായ്ക്കളുടെ നടുവിൽപ്പെട്ട മാൻപേടയെപ്പോലെ, സ്വജനങ്ങളിൽനിന്നകന്ന് നക്തഞ്ചരികളുടെ ഇടയിലിരിക്കുന്ന ദേവി വിറച്ചു. സ്വഅവയവങ്ങളെ അന്തർഭാഗത്തിലേക്കു പ്രവേശിപ്പിക്കുന്നതുപോലെ അതികൃശഗാത്രിയായിത്തീർന്നു.

പുഷ്പാഭരണഭാസുരയായൊരു അശോകശാഖചാഞ്ഞ് സമീപത്തിൽ ചാഞ്ചാടുന്നു. ചിന്നിച്ചിതറിയ ഹൃദയത്തോടെ, ആ ചില്ലയിൽ പിടിച്ച്, വിരഹദുഃഖം അസഹ്യമായതിനാൽ ഭർത്താവിനെക്കുറിച്ച് ചിന്തിപ്പാൻ തുടങ്ങി. ആ വിചാരം ഉദിച്ചപ്പോൾതന്നെ കണ്ണീരൊഴുകാനാരംഭിച്ചു. പീനങ്ങളായ പയോധരങ്ങൾ അശ്രുക്കളാൽ നനഞ്ഞു. ദുഃഖസാഗരത്തിന്റെ മറുകരകാണാൻ അസമർത്ഥയായ ദേവി, രാക്ഷസികളെ നോക്കിയപ്പോൾ, കൊടുങ്കാററിൽ വാഴത്തയ്യുപോലെ വിറച്ചു, മുഖപ്രസാദം മങ്ങി. കറുത്ത് നീണ്ടുചുരുണ്ട കേശജാലം ഒരൊററക്കെട്ടായി, ഉഗ്രനായൊരു നാഗേന്ദ്രൻപോലെ കിടക്കുന്നതിനെ ദേവിയൊന്നു കടാക്ഷിച്ചു. അനേകം ആശയങ്ങൾ ഉൾക്കൊണ്ട ഒന്നായിരുന്നു ആ നോട്ടം.—നീണ്ടനെടുവീർപ്പെറിഞ്ഞിട്ടു. കോപവും വ്യസനവും ആ ഹൃദയത്തെ മഥിച്ചുതുടങ്ങി. അസഹ്യവേദനയോടെ കണ്ണീർ തുടർന്നുപ്രവഹിച്ചു. വിചാരതരംഗങ്ങളുടെ ആവിർഭാവത്തെ പ്രകാശിപ്പിക്കുന്ന വിധത്തിൽ, ആ ഉത്തമവദനത്തിൽനിന്ന് ചില പരിശുദ്ധാക്ഷരങ്ങൾ സ്പഷ്ടമായി:—

"ഹാ! ദേവാ, ശ്രീരാമചന്ദ്രപ്രഭോ, എന്റെ പൊന്നനുജാ, ലക്ഷ്മണാ, എന്റെ അമ്മേ, ദേവി കൌസല്യേ, ദേവി സുമിത്രേ! "ഏതൊരു സ്ത്രീക്കാകട്ടെ,

പുരുഷനാകട്ടെ, സമയം വന്നാലല്ലാതെ മരണം സംഭവിക്കുന്നില്ല,'' എന്ന പണ്ഡിതമൊഴി എത്രമാത്രം സത്യമായിട്ടുള്ളതാണ്. ആത്മാഭിരാമനും, ആനന്ദസ്വരൂപിയുമായ ദേവനെപ്പിരിഞ്ഞ്, ഈ കടിലരാക്ഷസികളാൽ തപിപ്പിക്കുന്ന ഞാൻ ഇത്രയും കാലം ജീവിക്കുവാൻ മറെറന്താണു കാരണം? സമുദ്രമദ്ധ്യത്തിൽ, ഭാരംനിറഞ്ഞ കപ്പൽ കൊടുങ്കാററിനാൽ താഴ്ത്തപ്പെടുന്നതുപോലെ, പുണ്യം ക്ഷയിച്ച, അതിദുഃഖിതയായ ഞാൻ ഇതാ നശിക്കാൻ തുടങ്ങുന്നു. ത്രിലോകവന്ദ്യനായ ദേവനെ കാണാതെ ഈ രാക്ഷസിമാരുടെ മദ്ധ്യത്തിൽപ്പെട്ട ഞാൻ, പ്രവാഹശക്തിയാൽ നദീതീരമെന്നപോലെ ഇടിഞ്ഞു വീഴാറായിരിക്കുന്നു.

താമരപ്പൂവിതൾപോലെ മനോഹരനേത്രങ്ങളും, സിംഹതുല്യപരാക്രമത്തെ വ്യക്തമാക്കുന്നനടത്തം, എന്നിവയോടുകൂടിയവനും, കൃതജ്ഞനും, പ്രിയഭാഷണനുമായ ദേവനെ ഇനി ഞാൻ കാണുകയില്ലായിരിക്കും. ധന്യധന്യരായ ആളുകൾക്ക് ആ മഹാപ്രഭുവിനെ കാണാൻ സാധിക്കും. ആത്മാവിനെ അറിഞ്ഞു രമിപ്പിക്കുന്ന പ്രാണനാഥനെപ്പിരിഞ്ഞ എന്റെ ജീവിതം, ഉഗ്രവിഷപാനം ചെയ്തവന്റെ ആയുസ്സുപോലെ ക്ഷണത്തിൽ നശിക്കാതിരിക്കുകയില്ല. അതികഠിനവും ഭയങ്കരവുമായ ഈ ദുഃഖം അനുഭവിക്കുവാൻ, പൂർവ്വജന്മത്തിൽ എന്തൊരു മഹാപാപമാണ് ചെയ്തിട്ടുള്ളത്, എന്നറിയുന്നില്ലല്ലോ. ഈ ഭയങ്കരികളാൽ കാത്തുരക്ഷിക്കപ്പെടുന്ന ഞാൻ, ശ്രീരാമദേവനെ പ്രാപിക്കുവാൻ ശക്തയല്ല. അതുല്യദുഃഖത്തിലാണ്ട ഞാൻ ഈ ജീവിതത്തെ അവസാനിപ്പിക്കാനാണ് ആഗ്രഹിക്കുന്നത്. മനുഷ്യജന്മവും അന്യാധീനതയും ഒരുപോലെയാണ്. രണ്ടും വെറുക്കത്തക്കതുതന്നെ. കാരണം ഇഷ്ടംപോലെ ജീവിതത്തെ, സ്വീകരിക്കാനും, എന്നാൽ ഉപേക്ഷിക്കാനും പാടില്ലാതെ വന്നിരിക്കുന്നുവല്ലോ.''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡത്തിലെ ഇരുപത്തഞ്ചാംസർഗ്ഗം അവസാനിച്ചു.

---

## ഇരുപത്താറാം സർഗ്ഗം. [സീതാമൃതിനിശ്ചയം]

ആനനംമുഴുവൻ അശ്രുക്കളാൽ കഴുകിത്തളർന്ന ജനകരാജപുത്രി പലതുംപറഞ്ഞ് കരഞ്ഞുതുടങ്ങി. ഭൂതബാധയേററ ഒരുവനെപ്പോലെ, പിത്താധിക്യത്താൽ ഭ്രാന്തുപിടിച്ചവനെപ്പോലെ; ദുഃഖവും, ക്ഷീണവും തീർക്കുവാൻ നിലത്തുകിടന്നുരുളുന്ന പെൺകുതിരയെപ്പോലെ, മിഥിലാധിപകുമാരി വെറുംമണ്ണിൽ തറയിൽക്കിടന്ന് ഉരുണ്ടുകരഞ്ഞു.

"മാരീചൻ എന്ന ദുഷ്ടരാക്ഷസൻ മായാമാൻവേഷംധരിച്ച് ആശ്രമസമീപത്തിൽവന്നു. രഘുകുലരത്നം ദൂരെപ്പോയപ്പോൾ കാമരൂപിയായ രാവണൻ ബലാൽക്കാരേണ എന്നെ അപഹരിച്ചു. ഇവിടെ കൊണ്ടുവന്നാക്കി. അതുകൊണ്ട് ഞാൻ ഈവിധം കരയാറമായി. അസുരസ്ത്രീകളുടെ അധീനത്തിൽ, ശകാരവും ഭയപ്പെടുത്തലും സഹിച്ച്, എന്റെ ദേവനെ വേർപിരിഞ്ഞു്, ദുഃഖസാഗരത്തിൽ മുഴുകിയ എനിക്ക് ജീവിച്ചിരിക്കണമെന്ന ആഗ്രഹമേയില്ല. വില്ലാളിവീരനായ അവിടുത്തെപ്പിരിഞ്ഞു്, ഈ ക്രൂരകളുടെ ഇടയിൽ വസിക്കുന്ന എനിക്ക് ജീവിതമെന്തിനു്? ധനാദികളോ ഭൂഷണജാലങ്ങളോ എന്തിനു്? എന്റെ ഹൃദയം കരിങ്കല്ലുപോലെ ബലമുള്ളതാണു്. അല്ലെങ്കിൽ, ഒരിക്കലും നാശമില്ലാത്ത ഒരു വിശേഷവസ്തുവാണു്. എന്തുകൊണ്ടെന്നാൽ ഈ അസഹ്യദുഃഖത്തിലും ഹൃദയം നുറുങ്ങാതെ ഇരിക്കുന്നുണ്ടല്ലോ. ഞാൻ ശ്രേഷ്ഠയല്ല; പതിവ്രതയല്ല; ആർക്കും ആദരിപ്പാനുള്ള യോഗ്യതയുമെനിക്കില്ല. ഞാൻ അതിനിന്ദ്യയാണു്. എന്തുകൊണ്ടെന്നാൽ മനോമോഹനനായ പ്രിയതമനെപ്പിരിഞ്ഞിട്ടും അല്പകാലമെങ്കിലും ജീവിക്കാൻ എനിക്ക് സാധിച്ചുവല്ലോ. മഹാപാപമനുഭവിച്ചുകൊണ്ടിരിക്കുന്ന ഈ ജീവിതം എത്രമാത്രം അധഃപതിച്ചതാണു്.

എന്റെ ഇടതുകാൽത്തുമ്പിനാൽപ്പോലും രാക്ഷസാധിപനായ രാവണനെ ഞാൻ തൊടുന്നതല്ല; പിന്നെയല്ലെ കാമിക്കുക! ഞാൻ നിരസിക്കുന്നതു് അവനറിയാൻ സാധിക്കുന്നില്ല; അവൻ ആരാണു്? കുലമേതാണു്? എന്നതറിയില്ല; ക്രൂരസ്വഭാവിയായ അവൻ അത്രയും അജ്ഞൻതന്നെ. എന്നോടു് പ്രാർത്ഥിച്ച് സ്വാധീനയാക്കാമെന്നു് ആഗ്രഹിക്കുന്നുവല്ലോ. ഹേ രാക്ഷസികളേ, നിങ്ങളെന്നെ തുണ്ടംതുണ്ടമാക്കി വെട്ടിമുറിക്കുകയോ, കുത്തിപ്പിളർക്കുകയോ, പൊടിച്ച് ധൂളിയാക്കുകയോ, അഗ്നിയിലിട്ടു് വേവിക്കുകയോ, ഓരോ അംഗങ്ങളായി തീ കത്തിച്ച് പൊള്ളിക്കുകയോ, എന്തുവേണമെങ്കിലും ചെയ്തുകൊള്ളുക. ഞാൻ രാവണസമീപത്തിൽ പോകുമെന്നു് വിചാരിക്കേണ്ട. അർത്ഥമില്ലാത്തവാക്കുകൾകൊണ്ടു് യാതൊരു ഫലവുമില്ല. ഇക്ഷ്വാകുവംശരാജാക്കന്മാരിൽവെച്ച് സുപ്രസിദ്ധനും, അപരിമിതവിജ്ഞനും, ചെറിയൊരു ഉപകാരത്തെക്കൂടി വലിയതായിക്കരുതുന്ന കൃതജ്ഞനും, കരുണാവാരിധിയും സദാചാരനിരതനുമായ ജീവനാഥൻ എന്നിൽ ഇത്രയും ദയാവിഹീനനായിരിപ്പാൻ, എന്റെ ഭാഗ്യദോഷമല്ലാതെ മറ്റെന്തൊന്നാണ് കാരണം?

ജനസ്ഥാനത്തിൽവെച്ച് മഹാപരാക്രമികളായ പതിന്നാലായിരം രാക്ഷസശ്രേഷ്ഠന്മാരെ, ദേവൻ ഏകനായിനിന്നു് പൊരുതി നിഗ്രഹിച്ചു. വീരവീരനായ

അവിടുന്നു് എന്നെ വീണ്ടെടുക്കാൻ ശ്രമിക്കാത്തതെന്താണു്? സാഗരമദ്ധ്യത്തിലുള്ള ഈ ലങ്കയിൽ എത്തുക എന്നതു് സുസാദ്ധ്യമല്ല. പക്ഷെ, സാധാരണക്കാർക്കല്ലെ അതു ബാധകമാക. ശ്രീരാമബാണങ്ങൾക്കു് തടസ്സം ഒരിക്കലും ഒരിടത്തും ഉണ്ടാകുന്നതല്ലല്ലോ. സുദൃഢപരാക്രമിയായ ശ്രീരാമചന്ദ്രൻ, രാക്ഷസനാൽ അപഹരിക്കപ്പെട്ട പ്രിയപത്നിയെ വീണ്ടെടുക്കാതിരിക്കുവാൻ കാരണമെന്തായിരിക്കും. ഒന്നും മനസ്സിലാകുന്നില്ല. ലക്ഷ്മണൻെറ അഗ്രജനായ ആ തേജസ്വി, ലങ്കയിലാണു് ഞാനെന്നു് മനസ്സിലാക്കിയിരിക്കുകയില്ല. അറിഞ്ഞിരുന്നുവെങ്കിൽ ലോകൈകവീരനായ മഹാപ്രഭു, രാക്ഷസധിക്കാരത്തെ ഒരിക്കലും സഹിക്കുകയില്ല; തീർച്ച. രാവണൻ എന്നെ അപഹരിച്ചതായ വത്തമാനം അവിടുത്തെ അറിയിക്കാനുള്ള ഒരു മഹാനുണ്ടായിരുന്നു. ഗൃദ്ധ്രരാജനായ ജടായു. മാർഗ്ഗതടസ്സമുണ്ടാക്കി യുദ്ധംചെയ്ത അദ്ദേഹത്തെ അരക്കർകോൻ വെട്ടിവീഴ്ത്തി. ഈ വത്തമാനം ദേവനെ അറിയിക്കുവാൻ മററാരാണുള്ളതു്? വിവരം അറിയായ്ക തന്നെയാകണം അവിടുന്നിവിടെ എത്താതിരിക്കാൻ കാരണം. വയോവൃദ്ധനായ ജടായു എന്നെ രക്ഷിക്കാൻവേണ്ടി രാവണനിഗ്രഹത്തിന്നു തയ്യാറായപ്പോൾ, പ്രകാശിച്ച ശൌര്യം എത്രമാത്രം ശ്രേഷ്ഠമായതായിരുന്നു.

രഘുകുലതിലകനായ മഹാത്മാവു്, ഞാനിവിടെയുണ്ടെന്ന വിവരം അറിഞ്ഞാൽ മതി, ലോകത്തിൽ രാക്ഷസവംശമേ ഉണ്ടാകില്ല. ഉഗ്രങ്ങളായ രാമബാണങ്ങൾ, ഏതുസങ്കേതത്തിൽ ഒളിച്ചിരിക്കുന്നവരേയും സംഹരിക്കും. എന്റെ വിവരം അറിഞ്ഞിരുന്നുവെങ്കിൽ, ഈ ലങ്കാരാജ്യം നിശ്ശേഷം ദഹിപ്പിക്കും; മഹാസാഗരത്തെ മുഴുവൻ വററിക്കും; നീചനീചനായ രാവണൻെറ പേരുംപെരുമയും അവസാനിക്കും; തീർച്ചയാണു്. ഞാനിന്നു് കരയുന്നതിനേക്കാൾ അത്യുച്ചത്തിൽ, ഓരോ ഗൃഹത്തിൽനിന്നും രാക്ഷസികൾ, ഭർത്തൃനാശംകൊണ്ടു് കരയുന്നതു് അപ്പോൾ കേൾക്കാം, സംശയമില്ല. അനുജനായ ലക്ഷ്മണനോടുകൂടി രാക്ഷസനികേതനമായ ലങ്കയെ അന്വേഷിച്ചറിഞ്ഞു് ദേവൻ ഇവിടെ വരും. ആ വീരസഹോദരന്മാരുടെ ശത്രുവായ രാവണനെ കണ്ടുപിടിക്കും. അവരുടെ കണ്ണിന്നുമുമ്പിൽ പെട്ടാൽ, എത്ര ശക്തനായാലും, ആ ശത്രു പിന്നീടു് അല്പസമയംപോലും ജീവിക്കുകയില്ല. ലങ്കാരാജ്യത്തിലെ രാജവീഥികൾ ചിതാധൂമങ്ങളാൽ നിറയും. കഴുകന്മാരുടെ കൂട്ടമാകും രാജമാർഗ്ഗങ്ങൾക്കു് അലങ്കാരം. അചിരേണ ഈ ലങ്ക ശ്മശാനതുല്യമായിത്തീരും. ലങ്കയിൽ അത്ഭുതലക്ഷണങ്ങൾ പലതുംകാണുന്നുണ്ടു്. അധികകാലതാമസമെന്യേ ലങ്കയിലെ ഐശ്വര്യം മുഴുവൻ അസ്തമിക്കുമെന്നതു് തീർച്ച. രാക്ഷസകുലചക്രവത്തിയായ ദശാനനൻ

ശ്രീരാമചന്ദ്രശരമേററ് അന്തകാലയം പ്രാപിക്കമ്പോഠം അന്യക്ക് അക്രമിക്കാൻ സാധിക്കാതിരുന്ന അതിപ്രബലയായിരുന്ന ഈ നഗരി, വിധവയായൊരു സ്ത്രീയെപ്പോലെ ശോഭയററതാകും.

രക്താന്തനേത്രനായ ദേവനെ വേർപിരിഞ്ഞു് ദുഃഖിതയായിരിക്കുന്ന ഞാൻ, കാലതാമസം കൂടാതെ ഭർത്താവോടൊന്നിച്ചായില്ലെങ്കിൽ ഏകയായി യമരാജാവിനെ സന്ദർശിക്കാതിരിക്കയില്ല. ഭരതാഗ്രജനായ ലോകൈകവീരൻ, ഞാൻ ജീവിച്ചിരിക്കുന്നുണ്ടെന്നു് അറിഞ്ഞിരുന്നാൽ, അവർ രണ്ടുപേരുംകൂടി, ഭൂമി മുഴുവൻ അന്വേഷിക്കാതിരിക്കയില്ല. അരക്കന്റെ അധീനത്തിൽപ്പെട്ട ഞാൻ മരിച്ചതായി തീർച്ചപ്പെട്ടുത്തിയതുകൊണ്ടാണ് അന്വേഷിക്കാത്തതെന്നു തോന്നുന്നു. അല്ലെങ്കിൽ വീരവീരനായ ലക്ഷ്മണാഗ്രജൻ, എന്റെ വിയോഗത്താൽ സ്വദേഹത്തെ ഭൂമിയിലുപേക്ഷിച്ച് ദിവംഗതനായിരിക്കണം. ജീവനോടുകൂടി അവിടുന്നുണ്ടെങ്കിൽ ഇവിടെ എത്താതിരിക്കുമോ? അവിടുന്നു് സ്വർഗ്ഗം പൂകിയിട്ടുണ്ടെങ്കിൽ ദേവന്മാർ, ഗന്ധർവ്വന്മാർ, സിദ്ധന്മാർ, മഹാഭക്തരായ ഋഷിവര്യന്മാർ, തുടങ്ങിയവരെല്ലാം ധന്യധന്യരായിത്തീർന്നു. രാജീവനേത്രനായ ശ്രീരാമചന്ദ്രനെ ദേവലോകത്തിൽനിന്നു് അവക്കെല്ലാം യഥേഷ്ടം കാണുവാൻ സാധിക്കുമല്ലോ.

അതല്ലെങ്കിൽ, ക്ഷത്രിയധർമ്മത്തെ പരിപാലിക്കുന്ന അവിടുന്നു് ആത്മജ്ഞാനിയുമാണല്ലോ. മഹാവിവേകിയായൊരു രാജർഷിയുടെ സ്വഭാവവിശേഷമാണു് ഉള്ളതും. കാമാസക്തി ഹൃദയത്തെ ബാധിക്കുകയില്ല. പത്നി തുടങ്ങിയ ബന്ധുവർഗ്ഗങ്ങഠം ശാശ്വതങ്ങളല്ലെന്നറിയുന്ന അവിടുത്തേക്കു്, ഭാര്യയായ എന്നെക്കൊണ്ടു് ആവശ്യമെന്തു്? രാജധർമ്മത്തിൽമാത്രം ശ്രദ്ധിച്ചുകൊണ്ടിരിക്കുന്ന സാക്ഷാൽ പരമാത്മാവായ അവിടുന്നു് എന്നെ അന്വേഷിക്കാത്തതു് വിരക്തനായതുകൊണ്ടുതന്നെയായിരിക്കാം. സമീപത്തിൽ വസിക്കുമ്പോഠം, കണ്ടുകൊണ്ടിരിക്കുമ്പോഠം, സ്നേഹമോ, പ്രീതിയോ ഉണ്ടാകും. കാണാതെ വസിക്കുമ്പോഠം അതെല്ലാം നശിക്കുകയും ചെയ്യും. എന്നെ കാണാതിരിക്കുന്നതുകൊണ്ടു് അന്നുണ്ടായിരുന്ന സ്നേഹം ഇന്നു് ഇല്ലാതായി. അപ്പോഠം "എന്തിനു് അന്വേഷിക്കുന്നു" എന്നു് സംശയിക്കാനും വഴിയുണ്ടു്."

ഏററവും സാധാരണക്കാരിയായ ഒരുവളുടെ ചിന്താഗതി വന്നതിനെ ഉടനെ തിരുത്തി:—

"ഇല്ല, അങ്ങിനെ ഒരിക്കലും ശ്രീരാമചന്ദ്രനെ സംബന്ധിച്ച് ആലോചിക്കാനേ വയ്യ. കാണാത്തപ്പോഠം പ്രീതി നശിക്കുന്നതു് ദുസ്സ്വഭാവമാണു്. അതു്

കൃതഘ്നന്മാക്കേ ഉള്ളു. പരമപുരുഷനായ പ്രാണനാഥനിൽ പ്രാകൃതരെപ്പോലെ ഒരു ക്ഷണമാത്രമെങ്കിലും വിചാരമുണ്ടാകുമോ? സ്നേഹം, ഇഷ്ടംപോലെ മാററിമാററി വെക്കത്തക്ക സംസ്ക്കാരഹീനത്വം എൻെറ ജീവനാഥനില്ല. ഏതൊരാളുടേയും സൂക്ഷ്മമായ ഹൃദയഗതികളറിയാൻ സാധിക്കുന്ന ലോകനാഥനാണല്ലോ അവിടുന്ന്."

വീണ്ടും ദേവിയുടെ ചിന്ത ഒരു മനുഷ്യനുണ്ടാകുന്നതിലേക്ക് തിരിഞ്ഞു:—

"മനോഭിരാമനായ ശ്രീരാമദേവനെ വെറുപ്പിക്കത്തക്ക ഏതെങ്കിലും ദോഷം എനിക്ക് ഉണ്ടായിരിക്കുമോ? അതുകൊണ്ടായിരിക്കുമോ ഇത്തരത്തിൽ ഉപേക്ഷ എന്നെ സംബന്ധിച്ചു വന്നതു്. എന്നാൽ അത്തരത്തിലുള്ള ഒരുദോഷം എന്നിലുള്ളതായി എനിക്കു തോന്നുന്നില്ല. അതുകൊണ്ടു് ആ കാരണത്താൽ അവിടുത്തേക്ക് അശ്രദ്ധയുണ്ടാകയില്ല. പൂർവ്വജന്മത്തിൽ അനേകം പുണ്യകർമ്മങ്ങൾ ചെയ്തതുകൊണ്ടാണ് പുരുഷോത്തമനായ അവിടുത്തെ പത്നീസ്ഥാനം എനിക്കു ലഭിച്ചതു്. ഉത്തമസ്ത്രീയായി അവിടുത്തെ ശുശ്രൂഷിച്ചു് സഹധർമ്മിണിയായിരിക്കുവാൻ എനിക്കിതുവരെ കഴിഞ്ഞു. ഞാൻ സുകൃതം ചെയ്തതു് അവസാനിച്ചിരിക്കും. അപ്പോൾ ഭർത്തൃവിയോഗം വന്നുചേർന്നു. ഇതായിരിക്കുമോ ശ്രീരാമദർശനം സാധിക്കാതെ അഴലാഴിയിൽ പതിക്കുവാൻ കാരണം.

ജന്മാന്തരകൃതമായ പുണ്യം ക്ഷയിച്ചു് മഹാപ്രഭുവിനെ പിരിഞ്ഞിരിക്കുവാൻ ഇടവന്ന എൻെറ ജീവിതത്തേക്കാൾ, ശ്രേയസ്ക്കരമായിട്ടുള്ളതു്, മരണമാണ്; സംശയമില്ല. പരമാത്മസ്വരൂപിയായ ശ്രീരാമൻെറ ചരിത്രത്തിൽ ദോഷകണിക ഒട്ടുംതന്നെ ഇതുവരെ വന്നിട്ടില്ല; വരുന്നതുമല്ല. അധർമ്മമാചരിക്കുന്നവർ എല്ലാം അവിടുത്തെ ശത്രുക്കളാണ്. മഹാശൂരനും, അരിവിനാശത്തിൽ അതിസമർത്ഥനുമായ തന്തിരുവടിയെ പിരിഞ്ഞിട്ടുള്ള ലോകജീവിതം മതിയാക്കുന്നതാണ് ഏററവും ഉചിതമായിട്ടുള്ളതു്.

ദേവിയുടെ ചിന്ത വീണ്ടും താണു; സാധാരണക്കാരിയെപ്പോലെത്തന്നെ തുടർന്നു:—

"ആയുധമെടുക്കുന്നതു് എല്ലാവിധത്തിലുമുള്ള അനർത്ഥങ്ങൾക്കു് കാരണമാണെന്നു് നിശ്ചയിച്ചു്, ശസ്ത്രാസ്ത്രഗ്രഹണം ഉപേക്ഷിച്ചിരിക്കുമോ? കാട്ടിലെ ഫലമൂലാദികൾ ഭക്ഷിച്ചു് ആ നരവരന്മാർ മഹർഷിവൃത്തി സ്വീകരിച്ചിരിക്കുമോ? അതായിരിക്കുമോ എൻെറ അന്വേഷണത്തിൽ വിമുഖരാകാൻ കാരണം?

അതല്ലെങ്കിൽ രാക്ഷസാധിപനായ രാവണൻ, ആ വീരസഹോദരന്മാരെ എതിക്കവാൻ സാധിക്കില്ലെന്നു വിചാരിച്ച്, ചതിയാൽ നിഗ്രഹിച്ചിരിക്കുമോ? മായാവികളാണ് രാക്ഷസന്മാർ. വിശേഷിച്ചും രാവണന്റെ അനുചരന്മാർ. അതായിരിക്കും എന്റെ അന്വേഷണത്തിൽ വിമുഖരായിട്ടെനിക്ക് തോന്നാൻ കാരണം. എന്തുകൊണ്ടുനോക്കിയാലും ഭാഗ്യഹീനയായ ഞാൻ ഈ സ്ഥിതിയിൽ അകപ്പെട്ടതിനാൽ, യുക്തമായി തോന്നുന്നത് മരണമാണ്. അസഹനീയമായ ദുഃഖമാണ് എന്നെ ബാധിച്ചിട്ടുള്ളത്. എന്നിട്ടും എനിക്ക് മരണം സംഭവിക്കുന്നില്ലല്ലൊ?''

ദേവിയുടെ ചിന്ത ക്രമത്തിൽ അത്യുന്നതമാർഗ്ഗത്തിലേക്കുയരാൻ തുടങ്ങി:—

''വ്യസനത്തിൽനിന്നുവിമുക്തിനേടാൻ, വിവേകംകൊണ്ടുമാത്രമെ സാധിക്കൂ. ആത്മാവിന്റെ സ്വരൂപം സത്യമായ ബ്രഹ്മമാണ്. ഏകാഗ്രതയാൽ മനസ്സിനെ ജയിച്ച്, ധ്യാനത്താൽ ജീവാത്മാവിനെ പരമാത്മരൂപത്തിൽ കാണുവാൻ സാധിക്കുന്ന മഹർഷീശ്വരന്മാരാണ് ധന്യന്മാർ. ജന്മാന്തരങ്ങളിൽ, നിഷ്കാമകർമ്മങ്ങൾ ചെയ്തതിന്റെ പരിണതഫലമാണ് ഈ സംസ്കാരം. അന്തഃകരണത്തെ ജയിച്ച് ജീവാത്മാപരമാത്മാക്കളുടെ ഐക്യത്തിൽ ബ്രഹ്മാനന്ദനിമഗ്നരായിത്തീരുന്നവർക്ക് പ്രിയം, അപ്രിയം എന്നീ ഭേദഭാവനയില്ലാതാകും. ആ സ്ഥിതിയിലെത്തുന്നവരാണ് ഭാഗ്യശാലികൾ. ഏററവും ഇഷ്ടപ്പെട്ടത് ഏതൊന്ന് വിട്ടുപിരിഞ്ഞാലും ദുഃഖം ഭവിക്കയില്ല. അപ്രിയമായത് വന്നാലും പ്രിയവിയോഗത്തേക്കാളധികം വ്യത്യാസം മനസ്സിനെ ബാധിക്കയുമില്ല. അങ്ങിനെ പ്രിയാപ്രിയാവസ്ഥയിൽനിന്ന്, മുക്തന്മാരായ മഹാത്മാക്കളെ, ഞാൻ മനസാ സവിനയം നമസ്ക്കരിക്കുന്നു. പ്രിയാപ്രിയാതീതാവസ്ഥ എനിക്കും ലഭിക്കുമാറാകട്ടെ. ആത്മജ്ഞാനിയായ പ്രിയതമന്റെ ഹൃദയത്തിൽനിന്ന് നിഷ്ക്കാസിതയാവുകമാത്രമല്ല; പാപകർമ്മനിരതനായ രാവണന്റെ അധീനത്തിലായ എന്റെ ജീവധാരണം ഇനി ആവശ്യമില്ല. ഈ ശരീരത്തിൽനിന്ന് പ്രാണങ്ങളെ ഉപേക്ഷിക്കുന്നതാണ് യുക്തം.''

ഇങ്ങിനെ ആർഷമയ ശ്രീമദ്രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം ഇരുപത്താറാം സർഗ്ഗം അവസാനിച്ചു.

## ഇരുപത്തേഴാം സർഗ്ഗം. (ത്രിജടാസ്വപ്നകഥനം)

സീതാദേവിയുടെ അത്യുഗ്രമായ ഈ തീരുമാനം കേട്ടപ്പോൾ രാക്ഷസികൾ ക്രോധാന്ധകളായി. യജമാനന്റെ പ്രീതികൂടി സമ്പാദിക്കുവാൻ അവരിൽ ഒരു സംഘം സീതാതീരുമാനമറിയിക്കുവാൻ രാവണസന്നിധിയിലേക്ക് ഓടി ക്കഴിഞ്ഞു. സ്വതവേ ഘോരരൂപികളായ അവർ ഒന്നുകൂടി ഭയങ്കരികളായി, ദേവീസമീപത്തിൽ ചെന്ന് ഒരേകാര്യത്തെത്തന്നെ പറഞ്ഞുതുടങ്ങി. അതു കൊണ്ടുണ്ടാകുന്ന ആപത്ത് അവൾക്കുതന്നെയാണ് വന്നുചേരുന്നത്. മറെറാരു പ്രയോജനവുമില്ലതന്നെ.

"അതിദുഷ്ടയായ സീതേ, ആത്മാവിന്റെ നാശത്തിനൊരുങ്ങുന്ന നിന്റെ മാംസം, രാക്ഷസികളുടെ സുഖഭക്ഷണമാകും. നിനക്ക് തമ്പുരാൻ നിശ്ചയിച്ച അവധി രണ്ടുമാസമാണ്. അതുവരെ നിനക്കു ജീവിക്കാം. പിറെറന്ന് നിന്നെ നുറുക്കിത്തിന്നുവാനുള്ള അനുവാദം ഞങ്ങൾക്കു കിട്ടും. അതിന്നിനി അധികം കാലതാമസമില്ല."

മര്യാദ എന്തെന്നറിവില്ലാത്ത രാക്ഷസികൾ സീതയെ ശകാരിച്ച് ഭയപ്പെ ടുത്തുന്നതുകണ്ടപ്പോൾ, അതുവരെയും നിദ്രാവശഗയായിരുന്നവളും, അപ്പോൾ ഉണർന്നെഴുന്നേററവളും, ധർമ്മം, ജ്ഞാനം, യോഗം, വയസ്സ് എന്നിവയാൽ വൃദ്ധ യുമായ ത്രിജട എന്നുപേരായ രാക്ഷസി പറഞ്ഞു:—

"മര്യാദയില്ലാത്ത നക്തഞ്ചരികളേ, നിങ്ങൾ നിങ്ങളെത്തന്നെ കടിച്ചു തിന്നുവിൻ. സീതാദേവിയെ ഭക്ഷിക്കേണ്ട. ജനകരാജർഷിയുടെ സീമന്തപുത്രി, ദശരഥമഹാരാജാവിന്റെ പുത്രപത്നി, ഇവൾ നിങ്ങൾക്കുഭക്ഷിപ്പാനുള്ളതല്ല. ഹേ മന്ദബുദ്ധികളേ, ഞാനിപ്പോളൊരു സ്വപ്നം കണ്ടു. അതു് ഭയജനകവും രോമാഞ്ചദായകവുമാണ്. അതിന്റെ ഫലം രാക്ഷസവംശനാശവും, സീതാപ തിയുടെ അഭിവൃദ്ധിയുമാകുന്നു."

ത്രിജടയുടെ വാക്കുകൾ കേട്ടപ്പോഴേക്കും രാക്ഷസികളുടെ കോപമെല്ലാം പറപറന്നു. തൽസ്ഥാനത്ത് ഭയം സ്ഥലം പിടിച്ചു. തൊണ്ടവരണ്ട് ജിജ്ഞാ സയോടെ ചോദിച്ചു:—

"ത്രിജടേ, എന്തൊരു സ്വപ്നമാണ് കണ്ടതു്? വേഗം പറയൂ."

പ്രമദകളായ ആ നിശാചരിമാരുടെ പരിഭ്രമം കണ്ട ത്രിജട തുടന്നു:—

"ആനക്കൊമ്പുകൊണ്ടു നിർമ്മിച്ച ദിവ്യമായൊരു പല്ലക്ക്—ആകാശസഞ്ചാരം ചെയ്യുന്ന വിശേഷവാഹനമാണതു്—ആയിരം കുതിരകളെ അതിൽ കെട്ടിയിരിക്കുന്നു. വെളുത്ത പുഷ്പമാലകൾ ധരിച്ച രാമൻ ലക്ഷ്മണനൊന്നിച്ച് അതിലിരുന്നു് ഇവിടേക്ക് വന്നു. ക്ഷീരസാഗരമദ്ധ്യത്തിൽ ശ്വേതപർവ്വതശൃംഗത്തിൽ സീതാദേവി നില്ക്കുന്നു. പ്രഭ, സൂര്യദേവനോടെന്നപോലെ ദേവി ശ്രീരാമനോടുയോജിച്ചതായി ഞാൻ കണ്ടു. സ്വപ്നത്തിൽ ഞാൻ തുടർന്നുകണ്ടതിനെ ശ്രദ്ധിച്ചു കേൾക്കുവിൻ.

മാമലപോലെ വലുതായ ശരീരവും, നാലുകൊമ്പുകളുമുള്ളൊരു ഗജേന്ദ്രന്റെ പുറത്തു്, അനുജൻ ലക്ഷ്മണനൊന്നിച്ചിരിക്കുന്ന ശ്രീരാമനെയാണ് പിന്നീട് കണ്ടതു്. സ്വശരീരകാന്തിയാൽ രാമലക്ഷ്മണന്മാർ, രണ്ടു സൂര്യൻ ഒപ്പം ഉദിച്ചപോലെ ശോഭിച്ചിരുന്നു. വെള്ളപ്പട്ടുവസ്ത്രവും പൂമാലയുമണിഞ്ഞാണവരിരിക്കുന്നതു്. ഭർത്താവിരിക്കുന്ന ആനപ്പുറത്തിൽ സീതാദേവിയും നിർദ്ദേശമനുസരിച്ച് സാനന്ദം കയറിയിരുന്നു. പർവ്വതത്തിൻെറ മുകളിലുള്ള ഗജേന്ദ്രൻെറ പുറത്തിരിക്കുന്ന ശ്രീരാമചന്ദ്രൻെറ മടിയിൽ എഴുന്നേററുനിന്ന സീതാദേവി കൈ ഉയർത്തി സൂര്യചന്ദ്രന്മാരെ സസ്നേഹം തടവുന്നതായി ഞാൻ കണ്ടു. സർവ്വലക്ഷണങ്ങളുമൊത്ത ആ നാല്ക്കൊമ്പനാന ശ്രീരാമലക്ഷ്മണന്മാരേയും സീതാദേവിയേയും വഹിച്ചുകൊണ്ടു് നേരെ ലങ്കാനഗരിയുടെ ഉപരിതലത്തിൽ വന്നുനിന്നു. അവിടെ എട്ടുവെള്ളക്കാളകളെ പൂട്ടിയിരിക്കുന്ന ഒരു രഥം നിൽക്കുന്നുണ്ടു്. വെള്ളപ്പട്ടുടുത്തു്, അതേ വർണ്ണപുഷ്പമാലകളണിഞ്ഞു് പുരുഷോത്തമനായ ശ്രീരാമൻ അനുജനായ ലക്ഷ്മണനൊന്നിച്ച് ആ തേരിലിരുന്നു് വന്നു. പിന്നേയുമൊന്നു കണ്ടു.

സത്യപരാക്രമിയായ രഘുവീരൻ ഭ്രാതാവായ സൌമിത്രിയോടും, ധർമ്മപത്നിയായ ജാനകിയോടുംകൂടെ, ആദിത്യതുല്യമായ പുഷ്പകവിമാനത്തിലിരുന്നു് ഉത്തരദിക്കിലേക്കുപുറപ്പെട്ടു. ദിവ്യമായണിഞ്ഞ പുഷ്പകവിമാനത്തിൽ തലമൊട്ടയടിച്ച്, ദേഹം മുഴുവൻ എണ്ണപുരട്ടി രക്തവർണ്ണവസ്ത്രം ധരിച്ച്, എരിക്കിൻ പൂമാലയണിഞ്ഞു് ഇരിക്കുന്ന രാവണൻ ഭൂമിയിലേക്ക് വീണതായും കണ്ടു. മുണ്ഡനശിരസ്സോടുകൂടിയ ലങ്കേശ്വരൻ കറുത്തൊരു വസ്ത്രം ധരിച്ചിരിക്കുന്നതായും, ഒരു സ്ത്രീ പിടിച്ചുവലിച്ച് ഇഴയ്ക്കുന്നതായും, പിന്നീട്, കഴുതയെ കെട്ടിയൊരു തേരിൽ, ചുകന്ന പൂമാലയണിഞ്ഞു് രക്തചന്ദനവും പൂശി, എണ്ണയെടുത്തു് കുടിച്ച്, ഭ്രാന്തനെപ്പോലെ ചിരിച്ചും, നൃത്തംവെച്ചുംകൊണ്ടിരിക്കുന്നതായും, അവ

സ്നാനം ഒരു കഴുതപ്പുറത്തുകയറി തെക്കെ ദിക്കിലേക്കു പോകുന്നതായും കണ്ടു. രാക്ഷസേശ്വരനായ രാവണൻ ഭയപ്പെട്ടു് മോഹിച്ചു്, കഴുതപ്പുറത്തുനിന്നു് തല കീഴായി മറിഞ്ഞു് നിലം പതിച്ചു. പെട്ടെന്നു് മോഹാലസ്യം തീർന്നെഴുന്നേററ രാവണൻ, പേടിച്ചുവിറച്ചു് മദപരവശനും സംഭ്രാന്തനുമായി. ഭ്രാന്തനെപ്പോലെ പൂർണ്ണനഗ്നനായി നിന്നു. അസഭ്യങ്ങളായ ദുർവ്വാക്കുകളെ പിറുപിറുത്തു; ദുർഗ്ഗന്ധപൂർണ്ണവും, അസഹനീയവും, ഭയങ്കരവും, അന്ധകാരനിബിഡവും, നരകതുല്യവുമായ ഒരു ചളിക്കുണ്ടിലേക്കു് ഇറങ്ങി. ക്രമത്തിൽ ക്രമത്തിൽ അതിൽ മുങ്ങിപ്പോയതായും കണ്ടു. തെക്കോട്ടുപുറപ്പെട്ടു് ഒരു ചളിക്കുണ്ടിൽ മുങ്ങിയ രാവണന്റെ കഴുത്തിൽ ഒരു കയർ കെട്ടിയിരിക്കുന്നു. രക്തവർണ്ണവസ്ത്രമുടുത്തു്, ദേഹത്തിൽ ചളി വാരിപ്പുരട്ടി, കറുത്തിരുണ്ടിരിക്കുന്ന ഒരു സ്ത്രീ—കാളി—രാവണനെ തെക്കോട്ടിഴുത്തുകൊണ്ടുപോകുന്നു. ഇപ്രകാരംതന്നെ, മഹാബലശാലികളായ കുംഭകർണ്ണനേയും, ദശഗ്രീവപുത്രന്മാരേയും, മുണ്ഡനംചെയ്തവരായും, ദേഹത്തിലെല്ലാം എണ്ണതേച്ചവരായും ഞാൻ കണ്ടു. പന്നിപ്പുറത്തേറിയ ദശാനനൻ മുന്നിൽ, മകരമത്സ്യത്തിൽ ഇന്ദ്രജിത്തു്, ഒട്ടകത്തിൽ കുംഭകർണ്ണൻ, ഇങ്ങിനെ അവരെല്ലാം തെക്കെ ദിക്കുനോക്കി പുറപ്പെട്ടുപോയി.

ആ സന്ദർഭത്തിൽ, നാലുമന്ത്രികളൊത്ത വിഭീഷണൻമാത്രം വെൺകൊററക്കുടചൂടി നാല്കൊമ്പനാനപ്പുറത്തു്, വിമാനസമീപം, അംബരത്തിൽ സ്വച്ഛന്ദം വിഹരിക്കുന്നതായും കണ്ടു. മദ്യപാനത്താൽ മത്തരായ രാക്ഷസന്മാർ, ചുകന്നവസ്ത്രങ്ങളേയും മാല്യങ്ങളേയും ധരിച്ചു് പാട്ടും, കൂത്തും, മേളവുമായി കർണ്ണകഠോരനാദമുയർത്തി സംഘം ചേർന്നു കളിക്കുന്നു. അതിമനോഹരമായ ലങ്കാനഗരിയും ഇതിലുള്ള ആന, തേർ, കുതിര തുടങ്ങിയ ചതുരംഗസൈന്യങ്ങളും ഗോപുരങ്ങളും തോരണങ്ങളും എല്ലാം നശിച്ചു് സമുദ്രത്തിലാണ്ടുപോയതായും കണ്ടു. ലങ്കാരാജ്യത്തെ മുഴുവൻ, ശ്രീരാമദൂതനായ ഉഗ്രക്രോധനൊരു വാനരൻ ഭസ്മമാക്കിക്കളഞ്ഞതായും സ്വപ്നത്തിൽ ഞാൻ കണ്ടു. ചാരം നിറഞ്ഞുകിടക്കുന്ന രാജപാതകളിലേക്കു് പ്രമത്തകളും, ഭേരീനാദത്തിൽ ശബ്ദം പുറപ്പെടുവിക്കുന്നവരുമായ സർവ്വരാക്ഷസസ്ത്രീകളും, കുംഭകർണ്ണാദികളായ എല്ലാ രാക്ഷസവര്യന്മാരും, രക്തവർണ്ണം ധരിച്ചു് വന്നതായും, ചാണകം നിറഞ്ഞ കയത്തിലേക്കു് പ്രവേശിച്ചതായും കണ്ടു.

ദുഷ്ടകളായ രാക്ഷസികളേ, സീതാദേവിയുടെ സമീപത്തുനിന്നു് ഓടിപ്പോകുവിൻ! ശ്രീരാമൻ സീതയെ സമീപിക്കുന്നതു് അചിരേണ നിങ്ങൾ കാണും. ക്രോധംകൊണ്ടു് ആരക്തനേത്രനായ രഘുപതി, രാക്ഷസന്മാരൊന്നിച്ചു്

രാവണനേയും നിങ്ങളേയും സംഹരിക്കും. രഘുമഹാരാജവംശത്തിൽ പിറന്ന വീരരാമൻ സ്നേഹത്താൽ ബഹുമാനിക്കുന്നവളാണ് ദേവി. വനവാസത്തിന്നു പുറപ്പെട്ടപ്പോൾ അനുഗമിച്ച പതിയെ, നിങ്ങൾ ശകാരിക്കുന്നതും, നിന്ദിക്കുന്നതും, സഹിക്കുമെന്ന് വിചാരിക്കേണ്ട. അതുകൊണ്ട് ഹേ രാക്ഷസികളേ, നിങ്ങളുടെ കഠിനവാക്കുകളെ മാററുവിൻ–നല്ലവാക്കുപറയുവിൻ. ജനകരാജപുത്രിയായ സീതാദേവിയോട് ക്ഷമായാചനം ചെയ്യിൻ. ദേവി അഭയമേകാതിരിക്കയില്ല. ഇതാണ് നിങ്ങൾക്ക് നന്മ എന്ന് എനിക്കുതോന്നുന്നു.

അതിവവ്യസനിച്ചുകൊണ്ടിരിക്കുന്ന ദേവിയെ സംബന്ധിച്ച ഈ സ്വപ്നം സൂചിപ്പിക്കുന്നതു്, ദേവി ഈ ആപത്തിൽനിന്ന് വിമോചിച്ച് ശ്രേഷ്ഠസുഖങ്ങളനുഭവിക്കുമെന്നാണ്. ഹേ രാക്ഷസികളേ, നിങ്ങൾ ഇത്രനേരവും ശകാരിക്കുകയും ഭയപ്പെടുത്തുകയുംചെയ്തുവെങ്കിലും, കാരുണ്യത്തിന്ന് പ്രാർത്ഥിക്കുവിൻ. മറെറാന്നും പറയുകയോ ചിന്തിക്കുകയോ വേണ്ട. ശ്രീരാമനിൽനിന്ന് രാക്ഷസവംശത്തിന്ന് ഘോരഭയം എത്തിക്കഴിഞ്ഞിരിക്കുന്നു. ഇത്രയും ഉപദ്രവമേകിയിരിക്കെ ഇപ്പോൾ എങ്ങിനെയാണ് പ്രാർത്ഥിക്കുക? ഇവൾ നമ്മളിൽ പ്രസാദിക്കുമോ എന്ന് സംശയിക്കേണ്ട. മിഥിലാരാജ്യത്തിലെ അരമനയിൽ ജനകരാജർഷിപുത്രിയായി വളർന്ന ഈ മഹതി, നമസ്കാരമൊന്നിനാൽതന്നെ അനുഗ്രഹിക്കുന്ന കരുണാവാരിധി കൂടിയാണ് രാക്ഷസികളെ, മഹാഭയത്തിൽനിന്ന് രക്ഷനൽകുവാൻകൂടി ദേവിക്ക് ശക്തിയുണ്ടെന്ന് മനസ്സിലാക്കണം. അരവിന്ദദളലോചനയായ ഇവളുടെ അവയവങ്ങളിൽ ഉത്തമോത്തമലക്ഷണങ്ങളല്ലാതെ, ദോഷസൂചകമായ വൈരൂപ്യലക്ഷണങ്ങളൊന്നും അണുമാത്രവും കാണുന്നില്ലല്ലൊ. കളി–കറി–ഉത്തമവസ്ത്രാലങ്കാരധാരണം –മുതലായവയില്ലാത്തതുകൊണ്ട്, സൌന്ദര്യമൊന്ന് മങ്ങിയിട്ടുണ്ടെന്നല്ലാതെ–അങ്ങിനെ ദുഃഖിക്കുന്നതായി കണക്കാക്കാമെന്നല്ലാതെ–മഹാവ്യസനസൂചകമായ ദുർല്ലക്ഷണം ഒരെണ്ണവും കാണുന്നില്ല.

സീതാദേവി ദുഃഖിക്കാനർഹയല്ല. യഥാർത്ഥത്തിൽ ദുഃഖിക്കുന്നുമില്ല. വിഹായസ്സിൽ സഞ്ചരിക്കുന്ന മഹാദേവിയായിട്ടാണ് സ്വപ്നത്തിൽ ഞാനിവളെ കണ്ടതു്. ജാനകീദേവിയുടെ ഇഷ്ടമേതോ അതു് സിദ്ധിച്ചുകഴിഞ്ഞു; രാക്ഷസേശ്വരൻ നശിച്ചു; ശ്രീരാമചന്ദ്രൻ വിജയിച്ചു; എന്നാണ് ഈ ദുഃസ്വപ്നത്തിൻെറ ഫലം. ദേവിയുടെ ഏററവും ശ്രേഷ്ഠമായൊരാശ ഇതാ സഫലമാകാൻ തുടങ്ങുകയായി; താമരപ്പൂവിതൾപോലെയുള്ള ഇടത്തെക്കണ്ണ് ഇളകുന്നതു് നോക്കുവിൻ· മാത്രമല്ല, ഇതും കാണുവിൻ! കാരണം കൂടാതെതന്നെ ദേവിയുടെ ഇടത്തെ കൈ ചലിക്കുന്നു. ആനന്ദം ഇവളുടെ കയ്യിലണഞ്ഞുകഴിഞ്ഞു എന്നു സൂചിപ്പിക്കുന്ന

രോമാഞ്ചവും നോക്കുവിൻ. ഹേ രാക്ഷസികളേ, കാണേണ്ടതു കാണ്മാൻ കഴിവില്ലാത്തവരേ, നോക്കു; തുമ്പിക്കൈപോലെ നീണ്ടുരുണ്ടതും എന്നാൽ മൃദുവായതുമായ ഈ ഇടത്തെ തുട വിറക്കുന്നതു്. ശ്രീരാമൻ സ്വയം മുന്നിലിരുന്നു് എന്തോ പറയുന്നതുപോലെ സൂചിപ്പിക്കുന്നതാണു് ഈ ലക്ഷണം. വൃക്ഷാഗ്രത്തിലിതാ ഒരു ഗരുഡൻ ഇരുന്നു് ഉത്തമമായ സാന്ത്വനവാക്കുകൾ ഓതുന്നു. "സന്തോഷം എത്തിക്കഴിഞ്ഞു. ഉത്സാഹത്തോടെ എഴുന്നേല്ക്കു." എന്നാണു് ആ ഗരുഡശബ്ദത്തിന്റെ അർത്ഥം. അപ്രതീക്ഷിതമായൊരു ശുഭാഗമനത്തെയാണു് ഇതും സൂചിപ്പിക്കുന്നതു്."

ഭർത്തൃവിജയം വ്യക്തമാക്കുന്ന ത്രിജടാവാക്യം സീതാദേവിയെ അത്യന്തം ആനന്ദിപ്പിച്ചു. അതേ സന്ദർഭത്തിൽ, സ്വഭാഗ്യത്തേയും യോഗ്യതയേയും വർണ്ണിച്ചതു കേട്ടപ്പോൾ ലജ്ജിച്ചു തലതാഴ്ത്തി. ഇപ്രകാരം അവരോടുപറഞ്ഞു:—

"നിങ്ങൾ പറഞ്ഞതു് സത്യമായി ഭവിക്കുന്നപക്ഷം, ഞാൻ നിങ്ങൾക്കു് ശരണമായിത്തീരുമെന്നു് പൂർണ്ണമായി വിശ്വസിക്കുവിൻ. നിങ്ങൾചെയ്ത സർവ്വ അപരാധങ്ങളും മറന്നു് ഞാൻ രക്ഷിക്കുന്നതാണു്."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം ഇരുപത്തേഴാംസർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തെട്ടാം സർഗ്ഗം (സീതാമരണോദ്യമം)

അല്പസമയം കഴിഞ്ഞു്, രാക്ഷസേശ്വരന്റെ വാക്കുകൾ സീതാദേവിയുടെ ചെവിയിൽ വീണ്ടുംമുഴങ്ങുന്നതുപോലെ തോന്നി. അനിഷ്ടസംഭവങ്ങൾ ആലോചിച്ചു് ദുഃഖിച്ച ജാനകി, ഘോരാരണ്യത്തിൽ സിംഹാധീനയായൊരു പിടിയാനയെപ്പോലെ പേടിച്ചുവിറച്ചു. രാക്ഷസികളുടെ മദ്ധ്യത്തിൽ, രാവണനാൽ ശകാരിക്കപ്പെട്ടു് പരിതപിച്ചുകൊണ്ടിരിക്കുന്ന ഭീരുവായ സീത, ജനങ്ങളില്ലാത്ത കൊടുങ്കാട്ടിൽ ഉപേക്ഷിക്കപ്പെട്ടൊരു ബാലകന്യകയെപ്പോലെ വിലപിച്ചു.

"കാലമെത്തിയാലെ മരണം സംഭവിക്കു എന്നു് സജ്ജനങ്ങൾ പറയുന്നു. ഇതു് സത്യമാണു്. എന്നു് അനുഭവമായി.—എത്രയെത്ര ഉപദ്രവങ്ങളാണു് ഞാനനുഭവിച്ചതു്. പുണ്യമില്ലാത്തവളായതിനാൽ മാത്രമാണു് ഇത്രകാലം ജീവിച്ചിരുന്നതുതന്നെ. അല്പംപോലും സുഖമനുഭവിക്കാതെ, അനേകം ദുഃഖംനിറ

ഞ്ഞിട്ടും ഹൃദയം നാശിക്കാതിരിക്കുന്നുവല്ലോ. വജ്രത്താൽ ഖണ്ഡിക്കപ്പെട്ട പർവ്വതംപോലെ ആയിരമായിരം ഖണ്ഡങ്ങളാകേണ്ടതായിരുന്നു. എന്നിട്ടും യാതൊരുകേടുംകൂടാതെ പൊട്ടിപ്പോകാതിരിക്കുന്നുവല്ലോ. മരണം സ്വയമായി എന്നെ അനുഗ്രഹിക്കയില്ല. അതുകൊണ്ടു് ആത്മഹത്യക്കു് ഞാനൊരുങ്ങുന്നു. ആത്മഹത്യ, നശിപ്പിക്കാൻ കഴിയാത്ത പാപമാണെങ്കിലും എന്നെ സംബന്ധിച്ചു് അങ്ങിനെയല്ല. അനിഷ്ടകരമായ കാഴ്ചയാണു് രാവണരൂപം. അവൻ തീർച്ചയായും എന്നെ നിഗ്രഹിക്കും. രാക്ഷസനെ അംഗീകരിച്ചു് പ്രാണരക്ഷണം ചെയ്യുന്നതു് ഒരിക്കലും ധർമ്മമല്ല. എന്റെ ജീവനാഥനിൽ മനസ്സു് ഉറപ്പിച്ചിട്ടുള്ളതു് അചഞ്ചലമായിട്ടാണു്. നീചനീചനായ രാവണനു് മനസ്സു് നൽകുവാൻ ഞാനശക്തയാണെന്നതു തീർച്ച.

ഉത്തമനായൊരു ബ്രാഹ്മണൻ, ദിവ്യമായൊരു മന്ത്രം ശൂദ്രനുപദേശിക്കുന്നതുപോലെയാണതു്. പ്രാണനെ ഉപേക്ഷിച്ചും പാതിവ്രത്യത്തെ സംരക്ഷിക്കുന്നതാണു് ധർമ്മം. ലോകനാഥനായ ആത്മനാഥൻ എന്നെ സംരക്ഷിക്കുവാൻ വരാതിരിക്കുന്ന ഈ കാലത്തിൽ, ഗർഭസ്ഥശിശുവിനെ ശസ്ത്രങ്ങളാൽ ഛേദിക്കുന്നതുപോലെ, അതിദുഷ്ടനായ രാവണൻ മൂർച്ചയേറിയ ആയുധങ്ങളാൽ ജീവിച്ചിരിക്കുന്ന എന്റെ അവയവങ്ങളെ മുറിച്ചിടും. അതുകൊണ്ടു് ആത്മഹത്യ എന്നെ സംബന്ധിച്ചിടത്തോളം പാപമല്ല. അതിദുഃഖനിമഗ്നയായ എനിക്കു് രാവണൻതന്ന അവധി ഇനി അധികമില്ല. വെറും രണ്ടുമാസം! തൂക്കിക്കൊല്ലുവാൻ വിധിച്ചിരിക്കുന്നൊരു കുററക്കാരന്റെ അവധി അവസാനിക്കുന്ന രാത്രി എത്തുന്നതുപോലെ, എനിക്കുതന്നകാലം അടുത്തുകഴിഞ്ഞു.

ഹാ പ്രഭോ, രാമദേവാ, ഹാ ലക്ഷ്മണാ പൊന്നനുജാ, ഹേ ദേവി സുമിത്രാമാതാവേ, ഹാ ദേവീ ആത്മനാഥമാതാവേ, എന്റെ അമ്മമാരേ, ഈ ഭാഗ്യഹീന, സാഗരമദ്ധ്യത്തിൽ കൊടുങ്കാററുകൊണ്ടുമുങ്ങുന്ന കപ്പൽപോലെ നശിക്കാൻ തുടങ്ങുകയായി. ഗുരുവര്യരായ നിങ്ങളെയെല്ലാം ഓർത്തുകൊണ്ടാണു് ഞാൻ അവസാനിക്കുക. ഇടിത്തീതട്ടിയ കേസരികളെപ്പോലെ ബലശാലികളായ രാജകുമാരന്മാർ ഞാൻ കാരണം മാനായിവന്ന ആ ദുഷ്ടനാൽ ഹനിക്കപ്പെട്ടിരിക്കും. കണ്ണിന്നു് അല്പമൊരാനന്ദമേകുന്നൊരു മൃഗം! അതിനെ ആഗ്രഹിച്ചതുകൊണ്ടു് പ്രാണനാഥനും, ആലോചനരാഹിത്യമായ ദുർവാക്കുകളാൽ കുമാരലക്ഷ്മണനും മൃഗരൂപധാരിയായ ആ ദുഷ്ടനു് ഇരയായിത്തീർന്നുവല്ലോ. എന്നെപ്പോലെ ദുഷ്ടയായൊരുവളെ സ്ത്രീവർഗ്ഗത്തിലേ കാണുകയില്ല. എന്നേക്കാൾ ഭാഗ്യഹീന ലോകത്തിൽ ആരാണുള്ളതു്? ഈ ഞാൻ ആത്മഹത്യചെയ്യുകയാണുത്തമമായിട്ടുള്ളതു്.

മാൻരൂപംധരിച്ചുവന്ന ആ ജീവൻ സർവ്വപ്രാണിഹന്താവായ അന്തകൻതന്നെയായിരിക്കണം. മന്ദഭാഗ്യയായ എന്നെ ആ ദേവൻ മോഹിപ്പിച്ചു. അതുകൊണ്ടാണ് വിചാരശൂന്യയായ ഞാൻ ആര്യപുത്രന്മാരായ ശ്രീരാമദേവനേയും അനുജനായ ലക്ഷ്മണനേയും ആ മൃഗത്തിന്റെ സമീപത്തിലേക്കയച്ചത്.

ഹാ ശ്രീരാമചന്ദ്രപ്രഭോ, സത്യവ്രത, മഹാബാഹോ, പൂർണ്ണചന്ദ്രബിംബാനന, ജീവലോകങ്ങൾക്കുമുഴുവൻ ഹിതകാരിയായ പ്രിയ, രാക്ഷസന്മാരാൽ വധ്യയായിത്തീർന്നിരിക്കുന്ന ഞാൻ എന്ന് അവിടുന്ന് അറിയാതിരിക്കുമോ? സകലജീവരാശികളേയും സംരക്ഷിക്കുന്ന സർവ്വേശ്വരാ, എന്നെ രക്ഷിക്കുകയില്ലെന്നാണോ തിരുവുള്ളം? ഏതൊരാപത്തിൽനിന്നും ധർമ്മം രക്ഷിക്കും എന്ന പ്രമാണം എന്നെ സംബന്ധിച്ചിടത്തോളം വിഫലമെന്നപോലെ കാണുന്നതെന്ത്? ഭർത്താവല്ലാതെ മററാരീശ്വരൻ എന്നെ രക്ഷിപ്പാനില്ലെന്ന്, ദൃഢമായ വിശ്വാസവും ശപിക്കുവാൻ ശക്തയാണെങ്കിലും അതുചെയ്യാതെ അപാരദുഃഖത്തെ സഹിച്ചുകൊണ്ടിരിക്കുന്ന ക്ഷമയും; വിയോഗകാലത്തിൽ വെറുംനിലത്തുള്ള കിടപ്പും, ഭർത്താവിനെ ഉപേക്ഷിച്ച് അന്യനൊരുത്തനെ സ്മരിക്കുകൂടിയില്ലെന്ന പാതിവ്രത്യനിഷ്ഠയും, എല്ലാം കൃതഘ്നന്മാർക്കുചെയ്യുന്ന ഉപകാരംപോലെയാണല്ലോ വന്നതു്''

സാധാരണസ്ത്രീകളുടെ ചിന്താഗതിക്കനുസരിച്ച് ദേവിയുടെ ചിന്ത വീണ്ടും തുടന്നു:—

''ഞാൻ ഇന്നുവരെ അനുഷ്ഠിച്ചതായ ധർമ്മമെല്ലാം നിഷ്ഫലം. ഏകഭർത്താവിനെ മാത്രം സർവ്വേശ്വരതുല്യം സേവിച്ചാരാധിച്ചതും അർത്ഥശൂന്യം. ധാർമ്മികകൃത്യങ്ങളിൽനിന്ന് അണുപോലും വ്യതിചലിക്കാത്ത ഞാനിന്ന്, ദുഃഖത്താൽ വേഷംമാറിയപോലെ കൃശയായി. അവിടുത്തോടുള്ള സംഗമം സിദ്ധിക്കയില്ലെന്നുതന്നെ തോന്നുന്നു. അത്രമാത്രം ആശാഭംഗം അനുഭവിക്കുകയാണ് ഞാൻ.''

സ്ത്രീജാതിസ്വഭാവം ഇന്നതരത്തിലാണെന്ന് വ്യക്തമാക്കുകയാണ് ദേവിയുടെ തുടന്ന ചിന്ത:—

''പിതൃകല്പനയെ തെററാതെ അനുഷ്ഠിച്ച മഹാപ്രഭു, വ്രതാവസാനത്തിൽ അയോദ്ധ്യാരാജ്യത്തിലെത്തും. മനോഭിരാമനായ ആത്മനാഥനെ, നീണ്ടിടംപെട്ട കൺകളോടുകൂടിയ സുന്ദരീരത്നങ്ങൾ സാഭിലാഷം കടാക്ഷിക്കും. ഭയരഹിതനും കൃതാർത്ഥനുമായ ശ്രീരാമചന്ദ്രൻ അവരൊന്നിച്ച് രമിച്ച് സുഖിക്കും; എന്ന്

എനിക്ക് തോന്നുന്നു. മഹാപ്രഭോ, സ്വാമീ, ഞാൻ അവിടുത്തെയല്ലാതെ മറെറാരു പുരുഷനെ സ്മരിക്കാത്തവരം, അവിടുത്തെ മാത്രം ഹൃദയത്തിൽ സുസ്ഥിരമായി പ്രതിഷ്ഠിച്ചവരം. എന്നിട്ടും ഞാനിതാ നശിക്കുവാൻ തുടങ്ങുന്നു. മന്ദഭാഗ്യയായ എൻെറ തപസ്സും വ്രതവുമെല്ലാം നിഷ്ഫലമായല്ലൊ. ലോകനിന്ദക്ക് പാത്രീഭവിച്ച ഞാനിതാ പ്രാണങ്ങളെ ഉപേക്ഷിക്കുകയാണ്. വിഷത്താലോ, നിശിതായുധത്താലോ, ആത്മനാശം വരുത്താനാണ് ആഗ്രഹം. എന്നാൽ രാക്ഷസാധീനത്തിലിരിക്കുന്ന എനിക്ക് അവ എവിടെനിന്നു കിട്ടും? ആത്മഹത്യക്ക് എന്നെ ആരും ഇവിടെ സഹായിക്കാനില്ല.''

അകവും പുറവും ഒരുപോലെ ദുഃഖംകൊണ്ട് തപിച്ച ദേവി ഇങ്ങിനെ പലതുമാലോചിച്ചശേഷം, ജടപിടിച്ചുകിടക്കുന്ന നീണ്ടതലമുടി കൈകൊണ്ടെടുത്തു പിടിച്ച് നോക്കി:—

''ഈ വേണിയെ കഴുത്തിൽ പാശംപോലെ ബന്ധിച്ച് യമധർമ്മാലയം പൂകാം.'' എന്ന് തീർച്ചപ്പെടുത്തി.

ശുഭാംഗിയായ വിദേഹരാജപുത്രി എഴുന്നേററു. ചാഞ്ഞുനില്ക്കുന്നൊരു കൊമ്പിൽപിടിച്ചു. കേശപാശംകൊണ്ട് തൂങ്ങിമരിക്കാമെന്ന് നിശ്ചയിച്ചു. പ്രാണനാഥനായ ശ്രീരാമചന്ദ്രനേയും, അനുജനായ ലക്ഷ്മണനേയും, ഉൽകൃഷ്ടമായ സ്വവംശജാതമഹാത്മാക്കളേയും മനസാ നമസ്കരിച്ചു. ശുഭാംഗിയായ ദേവിയുടെ ദുഃഖമെല്ലാം തീരുകയായി എന്ന് വ്യക്തമാക്കുന്നതും, ധൈര്യം ഉണ്ടാക്കുന്നതും, ഫലമുണ്ടാകുമോ എന്ന് സംശയിക്കപോലും വേണ്ടാത്തതുമായ ഉത്തമലക്ഷണങ്ങൾ—അംഗചലനാദികളായ ശുഭലക്ഷണങ്ങൾ—പലതും തുടന്ന് ഉണ്ടായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡത്തിലെ ഇരുപത്തെട്ടാംസർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തൊമ്പതാം സർഗ്ഗം (സുനിമിത്തോദയം)

അതികഷ്ടാവസ്ഥയിൽപ്പെട്ട്, വ്യസനമൂർച്ഛിതയായവളാണെങ്കിലും നീചകൃത്യംചെയ്യാൻ അർഹതയല്ലാത്തവളും, സന്തോഷലേശമില്ലാതെ ദുഃഖംമാത്രം നിറഞ്ഞവളുമായ ആ സുകമാരാംഗിയെ, സമ്പൽസമൃദ്ധനായ ഒരു പുരുഷനെ ഭൃത്യാദികൾ അനുഗമിക്കുന്നതുപോലെ, ശുഭനിമിത്തങ്ങൾ ആശ്രയിച്ച് വളഞ്ഞതും ഇടയു

ന്നതുമായ രോമരാജിയാൽ ചുററപ്പെട്ടു്, മദ്ധ്യത്തിൽ കറുത്തും, മററുഭാഗം വെളുത്തും, വീതിയേറിയും അററംചുകന്നുമിരിക്കുന്ന മനോഹരമായ ഇടത്തെക്കണ്ണു്, മത്സ്യത്താൽ താമരപ്പൂപോലെ ചലിച്ചു. ഉരുണ്ടു് തടിച്ചുനീണ്ടു് മനോഹരമായതും ഉൽകൃഷ്ടങ്ങളായ ചന്ദനം അകിൽ തുടങ്ങിയ ലേപനങ്ങൾക്കു് അർഹതയുള്ളതും, പുരുഷോത്തമനായ ഭർത്താവിനാൽ സ്പർശിക്കപ്പെട്ടതുമായ ദേവിയുടെ ഇടത്തെ കൈ പെട്ടെന്നു് തുടിച്ചു. ആനയുടെ തുമ്പിക്കരംപോലെ ഉരുണ്ടുതടിച്ചു് മനോഹരമായും അന്യോന്യം സ്പർശിച്ചുമിരിക്കുന്ന തുടകളിൽ ഇടത്തേതു് ചലിച്ചു. ഈ ശുഭലക്ഷണം ശ്രീരാമചന്ദ്രനിതാ പുരോഭാഗത്തെത്തിയിരിക്കുന്നു എന്നുപറഞ്ഞതുപോലെയാണു്. അതുല്യവും മനോഹരവുമായ കണ്ണുകളും, മാതളപ്പഴത്തിന്റെ കുരുപോലിരിക്കുന്ന സുന്ദരദന്തനിരയുമുള്ള ദേവിയുടെ പൊൻനിറമുള്ളതും പൊടിപററിയതിനാൽ അല്പംനിറം മങ്ങിയതുമായ പട്ടുവസ്ത്രം സ്വസ്ഥാനത്തിൽ നിന്നു് കറെ ഇഴഞ്ഞുകിടന്നിരുന്നു. 'പ്രിയസമാഗമമിതാ അടുത്തു, എന്നാണു് ഈ ലക്ഷണം പറഞ്ഞതു്.

ഇത്തരത്തിലുള്ളതും ഇവിടെ വിവരിക്കാത്തതുമായ ലക്ഷണങ്ങൾ, മരിക്കരുതു് ജീവിച്ചിരിക്കണമെന്നു് പ്രേരിപ്പിക്കുന്നതുപോലെ ദേവിക്കു് തോന്നി. അസഹ്യമായ തീക്ഷ്ണകിരണങ്ങൾതട്ടി വാടിത്തളൎന്ന സസ്യം വൎഷബിന്ദുക്കളാൽ തെളിയുന്നതുപോലെ ആ മുഖാംബുജം തെളിഞ്ഞു. തൊണ്ടിപ്പഴംപോലെയുള്ള അധരങ്ങൾ, അഭിരമ്യമായ വിലോചനങ്ങൾ, വക്രങ്ങളായ പുരികങ്ങൾ, നീണ്ടുരുണ്ടു് നിബിഡമായ കുന്തളങ്ങൾ, കടിലങ്ങളായ അക്ഷിരോമങ്ങൾ, അത്യന്തം ശുഭ്രമായ ദന്തങ്ങൾ, ഇങ്ങിനെയെല്ലാം ഒത്തുചേൎന്നിരിക്കുന്ന ആ വദനം രാഹുവിൽനിന്നു് മുക്തമായ പൂൎണ്ണചന്ദ്രനെപ്പോലെ ശോഭിച്ചു. വെളുത്തപക്ഷത്തിലെ ചന്ദ്രനെക്കൊണ്ടു് രാത്രി എന്നപോലെ, പ്രസന്നമായ മുഖത്താൽ ദേവി പൂൎവ്വാധികം തിളങ്ങി. ദുഃഖവും ആലസ്യവുംതീൎന്നു് ആനന്ദം അലയടിച്ചു.

**ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡത്തിലെ ഇരുപത്തൊമ്പതാം സൎഗ്ഗംഅവസാനിച്ചു.**

---

## മുപ്പതാം സൎഗ്ഗം. [ഹനുമദ്‌വിചാരം]

മഹാവിക്രമിയായ വായുപുത്രൻ, എല്ലാം വ്യക്തമായി കാണുകയും കേൾക്കുകയും ചെയ്തു. ദേവിയും ത്രിജടയുമായുള്ള സംഭാഷണം, രാക്ഷസേശ്വരന്റെ നിന്ദാവാക്യം, രാക്ഷസികളുടെ ശകാരം, തുടങ്ങിയവ ഹനുമാന്റെ ഹൃദയത്തെ

തരളിതമാക്കി. നന്ദനോദ്യാനത്തിലിരിക്കുന്ന ദേവസ്ത്രീരത്നംപോലെയുള്ള ദേവിയെ കാണുംതോറും പല പല ചിന്തകളും ആ മഹാൻെറ ഹൃദയത്തി ലുണ്ടായി.

“അനേകായിരം വാനരമുഖ്യന്മാരാണ്, സ്വാമിയുടെ നിദ്ദേശപ്രകാരം ദേവി യെത്തിരയുവാൻ പോയിട്ടുള്ളത്. കപികുലത്തിൽവെച്ച് ധന്യധന്യനായിട്ടു ള്ളത് ഞാനാണ് എന്നതിൽ സംശയമില്ല. ദേവിയെ കാണുവാനുള്ള പുണ്യം എൻെറ കണ്ണുകൾ ചെയ്തുവല്ലൊ. എൻെറ ഹൃദയം സന്തോഷപൂണ്ണമായിരി ക്കുന്നു. സ്വാമിയുടെ അനുഗ്രഹത്താൽ, ശത്രുവിൻെറ സൈന്യബലം, സമ്പത്ത്, നഗരരക്ഷാസാമത്ഥ്യം എന്നീ മമ്മപ്രധാന സംഗതികളെല്ലാം ഗൂഢസഞ്ചാര ത്താൽ മനസ്സിലാക്കുവാൻ സാധിച്ചു. രാക്ഷസന്മാരുടെ സമ്പ്രദായവിശേഷ ങ്ങൾ, ലങ്കയുടെ അകവും പുറവും, ലങ്കേശ്വരനായ രാവണൻെറ അചിന്ത്യ പ്രാഭവം എല്ലാം സ്വാമിയുടെ മുന്നിൽ വ്യക്തമായി സമർപ്പിക്കുവാൻ സാധിക്കു മെന്നാണ് എൻെറ വിശ്വാസം.

അതിപ്രധാനമായൊരു പ്രവൃത്തിയാണ് എനിക്കിനി ചെയ്യുവാനുള്ളത്. ഈ ലോകത്തിലുള്ളവർക്ക്മാത്രമല്ല മൂന്നുലോകത്തിലുള്ളവക്കും ഒരിക്കലും കണക്കാക്കുവാൻ സാധിക്കാത്ത അമേയവൈഭവമുള്ളവനും, സർവ്വജീവ രാശികളിലും ഒരുപോലെ കാരുണ്യാമൃതം വഷിക്കുന്നവനുമായ ശ്രീരാമ സ്വാമിയുടെ ദർശനമാഗ്രഹിച്ച് ദുഃഖത്തോടെയിരിക്കുന്ന ദേവിയെ സമാ ശ്വസിപ്പിക്കണം. ശരൽക്കാലപൂണ്ണചന്ദ്രനെപ്പോലെ മനോഹരമായ ആന ന്ദത്തോടുകൂടിയവളും, ഇതിനുമുമ്പ് ദുഃഖമെന്തെന്നറിയാത്തവളും, ഇന്ന് അഴലാഴിയിൽ മുങ്ങിപ്പൊങ്ങുന്നവളുമായ സ്വാമിനിയെ, ആശ്വസിപ്പിക്കണം. പതിവ്രതാരത്നവും വിരഹദുഃഖത്താൽ ബുദ്ധിപതറിയ കാര്യം ചെയ്യാൻ ഒരുങ്ങിയവളുമായ ദേവിയെ സമാശ്വസിപ്പിക്കാതെ ഇവിടെനിന്നു പോകുന്ന തായാൽ ഉണ്ടാകുന്ന ആപത്തുകൾ അനേകമാണ്. ഞാൻ സ്വാമിയുടെ സമീപ ത്തേക്കുപോകുന്ന സമയത്തിൽ, ലോകത്തിലെ സതീരത്നങ്ങളിൽ അഗ്രിമീയ യായ സ്വാമിനി സ്വരക്ഷക്ക് ആരേയും കാണാതെ ജീവിതം അവസാനിപ്പി ച്ചുവെന്നുംവരാം. ശശാങ്കവദനനും, ഇന്ദീവരദളശ്യാമളനുമായ രാമചന്ദ്രസ്വാമി, ധമ്മപത്നിയെക്കാണുവാൻ അത്യാകാംക്ഷയോടെയാണിരിക്കുന്നതും. അവിടുത്തെ വേണ്ടതുപോലെ ആശ്വസിപ്പിക്കേണ്ടതിനുള്ള ന്യായം എന്നിലുണ്ടാകണം.

എങ്ങിനെയാണ് ദേവിയോട് സംസാരിക്കേണ്ടത്? രാക്ഷസികൾ എൻെറ നിഴൽപോലും കാണരുത്. എൻെറ ശബ്ദം കേൾക്കരുത്. അത്

അത്യനത്ഥമാണുണ്ടാകുക. സ്വാമിനിയോട്ട് സംസാരിക്കാനുള്ള മാഗ്ഗമെന്തു്? അതിവിഷമത്തിലാണല്ലൊ ഞാനിപ്പോളകപ്പെട്ടിരിക്കുന്നതു്. സ്വയം ജീവഹാനി വരുത്തുവാൻ ഒരുങ്ങിയിരിക്കുന്ന ദേവിയെ ഈ രാത്രി അവസാനിക്കുന്നതിനു മുമ്പു് ആശ്വസിപ്പിക്കണം. ഇല്ലെങ്കിൽ ഒരുപക്ഷെ പ്രാണത്യാഗംതന്നെ ചെയ്യുന്നുംവന്നേക്കും.

"സീത എന്നോട്ട് എന്തുപറയുവാനാണു് പറഞ്ഞിട്ടുള്ളതു്." എന്നു് ദേവൻ എന്നോട്ട് ചോദിച്ചാൽ ഞാനെന്തു് ഉത്തരംപറയും? ദേവിയോട്ട് വത്തമാനംപറയാതെ പോകുന്നതു് സമുചിതമല്ലതന്നെ. ദേവിയുടെ സന്ദേശമൊന്നും ഗ്രഹിക്കാതെ ഇവിടെനിന്നു് ബദ്ധപ്പെട്ടുപോയാൽ, കോപിഷ്ഠനായ ദേവൻെറ ഒരൊററനോട്ടംമതി, ഞാൻ ചാമ്പലാകുവാൻ. രാമദേവകാര്യം നിവ്വഹിക്കുവാൻ രാജാസുഗ്രീവൻ സൈന്യത്തോടുകൂടി ഇങ്ങോട്ടുവരും. കപീന്ദ്രനെക്കൊണ്ടു് ഞാനിങ്ങു് എത്തുന്നതും വെറുതെയായേക്കും. ഇപ്പോൾ ആശ്വസിപ്പിക്കാതെ ഞാൻ പോയാൽ ദേവി പ്രാണത്യാഗംചെയ്യും. മഹാരാജാ സുഗ്രീവൻെറ വരവു് വ്യത്ഥമായിത്തീരുകയില്ലെ? രാക്ഷസികളറിയാതെ സംസാരിക്കുവാൻ, അവസരംകിട്ടുന്നതുവരെ കാത്തിരിക്കണം. തക്കസന്ദഭം സ്വാമി ഉണ്ടാക്കിത്തരും. സന്താപസമുദ്രത്തിൽപ്പതിച്ച സ്വാമിനിയെ അപ്പോൾ ആശ്വസിപ്പിക്കാം.

പവനാത്മജൻെറ ചിന്ത വേറൊരുവഴിക്കു് തിരിഞ്ഞു:—

"എൻെറ രൂപം വളരെ ചെറുതു്. പ്രത്യേകിച്ചും വാനരൻ. മനുഷ്യഭാഷയായ സംസ്കൃതത്തിൽ സംഭാഷണം നടത്തിയാലോ? ബ്രാഹ്മണനെപ്പോലെ സംസ്കൃതഭാഷയിൽ സംസാരിച്ചു തുടങ്ങിയാൽ, ദേവി എന്നെ തെററിദ്ധരിക്കും, രാവണനാണെന്നു്. അതുകൊണ്ടു് മാനുഷഭാഷയിൽ അത്ഥവത്തായ വാക്കുകൾ പറഞ്ഞു് ദേവിയെ കേൾപ്പിക്കണം. സംപൂജ്യയായ ദേവിയെ സമാധാനിപ്പിക്കതന്നെ വേണം. എങ്ങിനെയെങ്കിലും ഈകാര്യം സാധിക്കാതെ പോകാൻ പാടില്ല.

[ശ്രീഹനൂമാൻ സവ്വഭാഷാവിശാരദനാണെന്നു് ഇതിൽനിന്നു് വ്യക്തമാകുന്നതു് ഓർക്കണം]

ഉഗ്രരാക്ഷസന്മാരാൽ ആദ്യംതന്നെ ഭയപ്പെടുത്തിക്കഴിഞ്ഞ ദേവി എൻ്റെ ഈ രൂപവും; അത്തരത്തിലുള്ള വാക്കുകളും കേൾക്കുമ്പോൾ അത്യധികം ഭയപ്പെടും.

അതിധീരയാണെങ്കിലും പെട്ടെന്നു് ഉറക്കെ കരഞ്ഞേക്കും. ഇഷ്ടാനുസരണം രൂപമെടുക്കുവാൻ കഴിവുള്ള രാവണനാണു് ഞാനെന്നു് വിചാരിച്ചേക്കും. സ്വാമിനിയുടെ കരച്ചിൽ കേട്ടാൽ ഈ ഭയങ്കരികളെല്ലാം ഓടിവന്നു് സംഘം ചേരും; ഉഗ്രങ്ങളായ ആയുധങ്ങളേന്തി അന്തകതുല്യം എന്നെ സമീപിക്കും. വികൃതമുഖികളും രൂപികളുമായ ഇവർ എന്റെ ചുററംനിന്നു് സൂക്ഷിച്ചുനോക്കി മനസ്സിലാക്കി, കൊല്ലാനോ പിടിക്കാനോ ശ്രമിക്കും. അത്രക്കും ശക്തിയുണ്ടു് ഇവർക്കു്. വലിയ വൃക്ഷങ്ങളുടെ കൊമ്പുകളിലേക്കു് ചാടിക്കയറി ഓടുന്ന എന്നെക്കണ്ടാൽ ഈ ഘോരരൂപികൾ പലതും ശങ്കിക്കും.

രൂപമൊന്നു് വലുതാക്കിയാലോ? ഈ വനത്തിൽ വലിയൊരു രൂപം നിശ്ശങ്കം ഓടിച്ചാടുന്നതു കണ്ടാൽ, കർണ്ണകഠോരങ്ങളായ വികൃതശബ്ദങ്ങളെ ഇവർ പുറപ്പെടുവിക്കും. നഗരപരിപാലനത്തിന്നു് രാവണൻ നിർത്തിയിരിക്കുന്ന ഘോരരാക്ഷസന്മാരെ ഇവർ വിളിച്ചു വരുത്തുകയും ചെയ്യും. ശൂലം_ശരം_ഖഡ്ഗം, മുതലായ നിശിതായുധങ്ങൾ എടുത്തുകൊണ്ടു് അവർ വന്നുചേരും. വലിയ ലഹളയുണ്ടാകും. ഉദ്ദിഷ്ടകാര്യസിദ്ധി ലഭിക്കാത്ത എന്റെ ഹൃദയം പരിഭ്രമിച്ചെന്നും വരും. ചുററംനിന്നു് എന്റെ ഗതിയെ തടയുന്നവരെയെല്ലാം നിഗ്രഹിക്കാതെ നിവൃത്തിയില്ലാതാകും. അതിഭയങ്കരമായൊരു പോർ നടത്തി ക്ഷീണിച്ച എനിക്കു് മറുകരയിലേക്കു് ചാടാൻ വയ്യാതായാലോ? അമിതബലവാന്മാരായും യുദ്ധവിദഗ്ധന്മാരായുമുള്ള അനേകം അരക്കന്മാർ ഒന്നിച്ചുചേർന്നു് എന്നെ പിടിച്ചുകൂടെന്നുമില്ല. എന്നാൽ ദേവിയെ കാര്യമൊന്നും അറിയിപ്പാനും സാധിക്കില്ല. ഞാൻ അസുരസൈന്യങ്ങളുടെ അധീനത്തിലുമാകും. ഏതൊരുവനേയും ചിത്രവധം ചെയ്യുന്നതിൽ സന്തോഷമുള്ളവരാണു് രാക്ഷസന്മാർ. ഇതിനെല്ലാം കാരണക്കാരി ജനകമഹാരാജപുത്രിയാണെന്നുനിശ്ചയിച്ചു് ഹനിച്ചെന്നും വരാം. അപ്പോൾ ദേവിയെ പ്രാപിക്കുക എന്ന വൻകാര്യം രാജാസുഗ്രീവനോ സ്വാമിക്കോ സാധിക്കയുമില്ല. എല്ലാം നശിക്കും.

അതിരഹസ്യമായൊരു സങ്കേതമാണിവിടം. സാധാരണക്കാർക്കു് ഒരിക്കലും വരാൻ തരമില്ലാതെ, സമുദ്രമദ്ധ്യത്തിലുള്ള ലങ്കയിലാണു് ദേവി ഇരിക്കുന്നതു്. രാക്ഷസന്മാർ എന്നെ പിടിക്കുകയോ വധിക്കുകയോ ചെയ്താൽ, ദേവിയെ സഹായിക്കുവാൻ അന്യസഹായം സ്വാമിക്കു് ഉണ്ടാകാനും വഴിയില്ല. ഈ അസുരന്മാർ എന്നെ നിഗ്രഹിച്ചാൽ, മഹാപ്രഭുവിനെ സഹായിക്കുവാനുള്ള മററൊരുവനെ ഞാൻ കാണുന്നില്ല. കാരണം, നൂറുയോജന വിസ്താരമുള്ള സാഗരം താണ്ടി വേണമല്ലൊ ഇവിടെയെത്തുവാൻ. ദക്ഷിണദിക്കിലേക്കു പോന്നിട്ടുള്ളവ

രിൽ ആരാണ്ട് ഈ സാഹസത്തിന്ന് തുനിയുക? ഒരുപക്ഷെ, സ്വാമിയുടെ അനുഗ്രഹത്താൽ എത്രയായിരം രാക്ഷസന്മാരെതിർത്താലും അവരെ നിഗ്രഹിക്കാനെനിക്ക് കരുത്തുണ്ടായേക്കും. എന്നാൽ അതിന്നുശേഷം അക്കരെക്ക് പോകാൻ സാധിക്കാതെ വന്നാലോ? മാത്രമല്ല യുദ്ധത്തിൽ വിജയവും പരാജയവും മുൻകൂട്ടി നിർണ്ണയിക്കാൻ പാടില്ല. അറിവോ ആലോചനയോ ഉള്ളവൻ, സംശയിക്കത്തക്ക ഫലസാദ്ധ്യമുള്ള കാര്യത്തിന്ന് ഒരുങ്ങുകയില്ല. അങ്ങിനെ പുറപ്പെടുന്നവൻ അജ്ഞനാണ് സംശയമില്ല.''

പർവ്വതത്തിൽമുട്ടി ഇരുഭാഗത്തേക്കും ഒഴുകുന്ന വൻനദിയെപ്പോലെ ഹനുമാൻെറ ചിന്ത ഇരുവഴിക്കും പോകുവാൻ തുടങ്ങി:—

''ദേവിയോട്ട് നേരിട്ട് സംസാരിച്ചാൽ ഇത്തരം ആപത്ത് വന്നുചേന്നേക്കും. ആശ്വസിപ്പിക്കാതെ പോയാൽ ദേവി പ്രാണങ്ങളെ ഉപേക്ഷിച്ചേക്കും. കയ്യിലെത്തിച്ചേൎന്ന കാര്യംപോലും ആലോചിക്കാതെ ദേശകാലവിരോധമായി ഒരു ദൂതൻ ചെയ്താൽ, സൂര്യോദയത്തിൽ ഇരുട്ടെന്നപോലെ നശിക്കുകയാണ് ചെയ്യുക. കാര്യാകാര്യങ്ങളുടെ ഇടയിൽപെടുന്ന ബുദ്ധിക്ക്, വേണ്ട തീർപ്പു കല്പിക്കാൻ ശക്തിയുണ്ടെങ്കിലും, സാമർത്ഥ്യമില്ലാതെ വരുന്നത് സാധാരണമാണ്. അറിവുണ്ടെന്ന് അഭിമാനിക്കുന്നവൻ പലപ്പോഴും കാര്യങ്ങളെ കെടുക്കും. അതിനാൽ എൻെറ തീരുമാനം ഏതുവിധമായാലാണ് ശുഭമാവുക എന്ന് തീർച്ചപ്പെടുത്തുവാൻ ഈശ്വരസഹായംതന്നെ വേണം. ഏതുവിധത്തിലായാൽ ഉദ്ദിഷ്ട കാര്യം നശിക്കാതിരിക്കും; എനിക്ക് അപമാനം സംഭവിക്കാതിരിക്കും; സാഗരം തരണം ചെയ്തത് വെറുതെയാകാതിരിക്കും? എങ്ങിനെയായാൽ എൻെറ വാക്കുകൾ ദേവി കേൾക്കും; മനസ്സിന്ന് പരിഭ്രമമുണ്ടാകാതിരിക്കും?''

ഇങ്ങിനെ പൂർവ്വാപരങ്ങളായ മാർഗ്ഗങ്ങളിൽക്കൂടി തിരിച്ചും മറിച്ചും ചിന്തിച്ച ഹനുമാൻ അവസാനം ഒരു തീർപ്പിലെത്തി.

[അറിവുള്ള ഒരു സാധാരണക്കാരൻെറ ചിന്താപഥങ്ങളിൽക്കൂടിയാണ് ആരംഭിച്ചതെങ്കിലും, ആത്മജ്ഞാനിയായ ദേവൻെറ തീരുമാനത്തിലാണ് അനിലാത്മജൻ എത്തിച്ചേൎന്നത്]

''എത്രയോ മഹാകാര്യവും നിഷ്പ്രയാസം ചെയ്യുവാൻ കരുത്തുള്ളവനും, ദേവിയുടെ പ്രാണനാഥനുമായ സ്വാമിയെക്കുറിച്ച് കീർത്തനം ചെയ്യാം. ഭർത്താവിൽ ഉറപ്പിച്ച ജീവനോടുകൂടിയ സ്വാമിനിയെ എൻെറ ഈ പ്രവൃത്തി ഉപദ്ര

വിക്കുകയില്ല; മനസ്സ് പതറില്ല. ദേവസ്തുതിയിൽ ആദരമുണ്ടാക്കുകകൂടി ചെയ്യും. ഇക്ഷ്വാകുവംശത്തിൽ അതിശ്രേഷ്ഠനും, ആത്മാരാമനുമായ സ്വാമി പറഞ്ഞു തന്നിട്ടുള്ള ശുഭങ്ങളും ധർമ്മയുക്തങ്ങളുമായ വാക്കുകളെ ദേവിക്ക് ഉപഹാരങ്ങളായി ആദ്യം സമർപ്പിക്കാം. പതുക്കെ, വ്യക്തമായ വാക്കുകളിൽ, സാദരം മററു കാര്യങ്ങളും പറയണം. അങ്ങിനെ, തികച്ചും ദേവിയുടെ ശ്രദ്ധ പതിപ്പിച്ചുകൊണ്ട്, ഈ വൻകാര്യം എളുപ്പത്തിൽ നേടുവാൻ സാധിക്കണം."

ജഗൽപ്പതിയായ ശ്രീരാമദേവൻെറ ധർമ്മദാരങ്ങളെ സ്വന്തം കണ്ണുകളെക്കൊണ്ട് നേരിട്ടുകണ്ട മഹാഭാഗ്യവാനും, വൃക്ഷശാഖയിൽ ഇലകളുടെ മറവിൽ മറഞ്ഞിരിക്കുന്ന സദാഗതിസുതനുമായ ശ്രീഹനുമാൻ, ഒടുവിൽ നിശ്ചയിച്ച പ്രകാരം, ഏതൊരുവൻേറയും ഹൃദയത്തെ വികസിപ്പിക്കുന്ന, ശ്രീരാമചരിതത്തെ സത്യപൂർണ്ണവാക്യങ്ങളെക്കൊണ്ട് സ്തുതിച്ചുതുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം മുപ്പതാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയൊന്നാം സർഗ്ഗം. (രാമാനുകീർത്തനം)

ആലോചനകൾ അവസാനിപ്പിച്ച ആ മഹാമനസ്സ് നിർമ്മലമായി. ദേവിക്കുമാത്രം കേൾക്കത്തക്കവിധം സമീപത്തുചെന്നു്, എന്നാൽ സ്വശരീരത്തെ തികച്ചും മറച്ചുകൊണ്ട്, വിവരം വിസ്തരിച്ച് മധുരമായ വാക്യത്തിൽ പറഞ്ഞു. തുടങ്ങി:—

"ആന, തേർ, കുതിര, കാലാൾ എന്നീ വൻസൈന്യങ്ങളുടെ അധിപതിയും, പുണ്യസ്വഭാവിയും, അനശ്വരയശസ്സ് ആർജ്ജിച്ചവനും, ഇക്ഷ്വാകുവംശത്തിൽ ജനിച്ചവരിൽ ശ്രേഷ്ഠനുമായി ദശരഥൻ എന്നു പേരോടുകൂടിയ ഒരു മഹാരാജാവുണ്ടായിരുന്നു. ആ ചക്രവർത്തി, അഹിംസയെയാണ് വ്രതമായി സ്വീകരിച്ചിരുന്നതു്; അപാരസാഗരംപോലെയാണ് കാരുണ്യം. യഥാർത്ഥപരാക്രമിയുമാണ്. ശ്രേഷ്ഠമായ ഇക്ഷ്വാകുവംശത്തിന്നു് ഐശ്വര്യത്തേയും മാഹാത്മ്യത്തെയും ആ നരേന്ദ്രൻ വർദ്ധിപ്പിക്കുന്നവനുമായിരുന്നു. രാജലക്ഷണങ്ങളെല്ലാം ഒത്തുചേർന്നിരുന്ന ആ മഹീപതി, നാലുസമുദ്രങ്ങളാൽ ചുററപ്പെട്ട ഭൂമിയെ, ഒരു ഗൃഹത്തെ എന്നപോലെ ഐശ്വര്യസമൃദ്ധമാക്കി. ആ യശസ്വി, പ്രജകൾക്കെല്ലാം യഥേഷ്ടം സുഖമേകിക്കൊണ്ട്, രാജഭോഗങ്ങളെല്ലാം സ്വയം അനുഭവിച്ചു.

ആ സുകൃതിയായ മഹാരാജാവിന്നു്, പൂർണ്ണേന്ദുവിനെപ്പോലെ സർവ്വജനാനന്ദജനകമായ വദനവും, വിശേഷവിജ്ഞാനവുമുള്ള രാമനെന്ന തിരുനാമത്തോടുകൂടിയ സീമന്തപുത്രനുണ്ടു്. പുത്രന്മാരിൽ ഒന്നാമനായ അവിടുന്നു് വില്ലെടുത്തവരിലും അദ്വിതീയനാണു്. ഏതൊരു ശത്രുവിനേയും ഹനിക്കത്തക്ക കെൽപും ശൌര്യപരാക്രമങ്ങളുമുള്ള പ്രിയപുത്രൻ രാമചന്ദ്രൻ, ക്ഷത്രിയധർമ്മത്തേയും, സ്വധർമ്മത്തേയും, സ്വജനത്തേയും പരിപാലിക്കുന്നതിൽ അനന്യമായ മഹത്വമുള്ളവനാണു്. വീരവീരനായ അവിടുന്നു്, സത്യസന്ധനും വയോവൃദ്ധനുമായ പിതാവിൻെറ വാക്യത്താൽ, പത്നിയോടും അനുജനോടുംകൂടി മഹാവനത്തിലേക്കു്, സർവ്വവുമുപേക്ഷിച്ചു് പുറപ്പെട്ടു. ഉഗ്രങ്ങളായ അരണ്യങ്ങളിൽ നായാട്ടുമട്ടിൽ സഞ്ചരിച്ചു മഹാപ്രഭു, കാമരൂപികളും അമേയശക്തന്മാരുമായ അനേകം അസുരന്മാരെ നിഷ്പ്രയാസം നിഗ്രഹിച്ചു. ജനസ്ഥാനത്തിൽവെച്ചു് പതിന്നാലായിരം ഭയങ്കരരാക്ഷസന്മാരേയും ഖരദൂഷണാദി മഹാരഥന്മാരേയും വധിച്ച വർത്തമാനം കേട്ട രാവണൻ കോപമൂർച്ഛിതനായി ശ്രീരാമദേവധർമ്മദാരങ്ങളെ അപഹരിച്ചു. മായകൊണ്ടു് പൊൻമാൻ വേഷം ധരിച്ചൊരു രാക്ഷസനെ മുൻനിർത്തി, ശ്രീരാമലക്ഷ്മണന്മാരെ പർണ്ണശാലയിൽനിന്നകറ്റീട്ടാണു്, സീതാദേവിയെ രാവണൻ അപഹരിച്ചതു്. അതറിഞ്ഞ ദേവനാകട്ടെ, സംപൂജ്യയും സ്വപ്രാണതുല്യയുമായ ദേവിയെ തിരഞ്ഞു്, കാടുകളിൽ സഞ്ചരിച്ചു.

സുഗ്രീവനെന്നു് പ്രസിദ്ധനായ കപീശ്വരനെ ആ സന്ദർഭത്തിൽ ബന്ധുവായി കൈക്കൊണ്ടു; ഏതൊരു ജീവിക്കും നേരിട്ടുനിൽക്കാൻ കഴിവില്ലാത്ത ബാലിയെ, അരിമർദ്ദനനായ ദേവൻ സംഹരിച്ചു. മഹാത്മാവായ സുഗ്രീവനു് വാനരാധിപത്യവും രാജ്യവും കൊടുത്തു. അതിന്നു് പ്രത്യുപകാരമായി സുഗ്രീവകപിരാജാവു്, കാമരൂപികളായ അനേകമനേകം വാനരന്മാരെ നാലുദിക്കിലേക്കും ദേവിയെ അന്വേഷിക്കുവാൻ അയച്ചു. ദേവിയെ സർവ്വത്ര പരതി സഞ്ചരിക്കുന്ന അനേകം വാനരന്മാരിൽ ഒരുവനായ ഞാൻ, സമ്പാതി എന്നഗൃദ്ധ്രരാജൻെറ വാക്കനുസരിച്ചു്, നൂറുയോജന വിസ്താരമുള്ള സാഗരത്തെ, ഇന്ദീവരാക്ഷിയായ ദേവിയെ കാണുവാനാകകൊണ്ടു്, ശക്തിയോടെ ചാടിക്കടന്നു. ശ്രീരാമസ്വാമിയിൽനിന്നു്, ഏതുവിധം നിറവും രൂപവും അടയാളവും ആണു് ദേവിക്കെന്നു് കേട്ടറിഞ്ഞിട്ടുണ്ടു്. അതേ തരത്തിലുള്ള ആകൃതി, നിറം, ലക്ഷണം എന്നിവ തികച്ചും കാണുന്ന ഉത്തമസതീരത്നത്തെ ഞാൻ കണ്ടെത്തിയിരിക്കുന്നു.”

കൈകൂപ്പിക്കൊണ്ടു് ആഞ്ജനേയർ വിരമിച്ചു. പ്രാണനാഥൻെറ അതുവരെയുള്ള വർത്തമാനം ദേവിയെ ആശ്ചര്യപുളകിതയാക്കി. ചുരുണ്ടിരുണ്ട കേശ

ജാലം മുഖത്തെ മറച്ചിരുന്നതു് മാററി, ഭയത്തോടെ, ആ ഇരുമ്പൃക്ഷത്തിൻെറ ഓരോ ഭാഗത്തേയും സൂക്ഷിച്ചുനോക്കി. വാനരവചനം കേട്ടറിഞ്ഞ ദേവി ദിക്കുകളിലേക്കും വിദിക്കുകളിലേക്കും കണ്ണോടിച്ചു. ആത്മാവു് ശ്രീരാമദേവനെ പ്രാപിച്ചു. ഉൽക്കൃഷ്ടാനന്ദം ഹൃദയത്തിൽ നിറഞ്ഞതായി അനുഭവിച്ചറിഞ്ഞു.

ദേവിയുടെ ദൃഷ്ടികഠം വീണ്ടും ശിംശപാവൃക്ഷത്തിൽ പതിച്ചു. വിലങ്ങനേയും, മേല്പോട്ടും കീഴ്പോട്ടും തിരിഞ്ഞും മറിഞ്ഞും നോക്കിയ ജനകസുത, അചിന്ത്യബുദ്ധിയുള്ളവനും, വാനരാധിപസചിവനുമായ പവനാത്മജൻ, സ്വർണ്ണപ്രഭവിതറുന്ന ബാലാദിത്യസദൃശനായിരിക്കുന്നതിനെ കണ്ടു.

ഇങ്ങിനെ ആർഷമയ ശ്രീമദ്രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം മുപ്പത്തിയൊന്നാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിരണ്ടാം സർഗ്ഗം. [സീതാവിചാരം]

അനേകം മിന്നൽപ്പിണറുകഠം ഒന്നിച്ചുചേർന്നപോലെയുള്ള സ്വർണ്ണവർണ്ണം, ഉത്തരീയമായി വെൺപട്ടുവസ്ത്രം, സുവ്യക്തമായ വിനയഭാവം, വികസിച്ചുനിൽക്കുന്ന അശോകകുസുമസമൂഹത്തിൻെറ ശോഭ, ഉരുക്കിച്ചുളികളഞ്ഞു് വിലസുന്ന കനകനിറമാർന്ന നേത്രം, കരഠം കവരുന്നൊരു വാനരരൂപം, വൃക്ഷശാഖാമദ്ധ്യത്തിൽ, പ്രിയവാദിയായി ഇരിക്കുന്നതു് സീതാദേവി കണ്ടു. മനസ്സൊന്നു് ചലിച്ചു. ഒരു ദാസനെന്ന വിനയഭാവത്തിൽ ഇലകളുടെ ഇടയിൽ വാനരശ്രേഷ്ഠനെ കണ്ടപ്പോഠം അതിവിസ്മയത്തോടെ വൈദേഹി ചിന്തിച്ചു:—

"അഹോ, അത്യാശ്ചര്യം! ശിവനേ! ഭീമമായൊരു വാനരരൂപം! അന്യനു് അതിക്രമിപ്പാൻ കഴിയാത്തവിധം ഭയങ്കരം! ഏതൊരാഠക്കും നോക്കുന്നതിന്നുകൂടി അസാദ്ധ്യം."

ദേവിയുടെ ഹൃദയം അല്പനേരം മോഹാലസ്യപ്പെട്ടതുപോലെയായി, ക്ഷണനേരത്തിനുള്ളിൽ, അസഹ്യദുഃഖത്തോടെ ഹാ രാമചന്ദ്രപ്രഭോ, ഹാ ലക്ഷ്മണകുമാര, എന്നിങ്ങനെ കേഠക്കുന്നവരുടെ ഹൃദയത്തിൽക്കൂടി വ്യസനം ജനിപ്പിക്കത്തക്കവിധത്തിൽ വിലപിച്ചു. പതിവ്രതാരത്നമാണു് സീത. ആ ദേവിയാണു് മന്ദസ്വരത്തിൽ കരയുന്നതു്. ഏററവും വിനീതഭാവത്തിൽ അരികത്തേക്കു

വരുന്ന വാനരേന്ദ്രനെ വീണ്ടും വീണ്ടും നോക്കി ദേവി, "ഉറങ്ങാത്ത ഞാൻ കാണുന്ന സ്വപ്നമാണോ?" എന്നു് തന്നോടുതന്നെ ചോദിച്ചു.

അടുത്തു് കൈകൂപ്പി നിൽക്കുന്ന കപീന്ദ്രനെ ജാനകി സൂക്ഷിച്ചുനോക്കി. മുഖത്തിൽ ഏററവും വലിയൊരു വ്രണം തട്ടിയ വടുവിൻെറ അടയാളം. ആദ്യം കണ്ടതുപോലെ ശുഭ്രവസ്ത്ര ഉത്തരീയംതന്നെയാണു്. മഹാത്മാക്കളിൽ മഹാൻ, സർവ്വജീവികൾക്കും പൂജ്യൻ, ബുദ്ധിമാന്മാരിൽ അഗ്രഗണ്യൻ, വായുപുത്രനായ ശ്രീഹനുമാനെ ഉത്തമോത്തമയായ സീതാദേവി സ്പഷ്ടമായി വീക്ഷിച്ചു. ഒരു സാധാരണസ്ത്രീക്കു് അത്തരം സന്ദർഭങ്ങളിൽ ഉണ്ടാകുന്ന മനോഭാവങ്ങളാണു് തുടർന്നു് ഉണ്ടായതു്. അത്യുജ്ജ്വലകാന്തിയെഴുന്ന ആ വാനരരൂപത്തെ കണ്ടപ്പോൾ, അത്യാപത്തിലകപ്പെട്ടതുപോലെയും, പ്രാണഹാനി വന്നതുപോലെയും പെട്ടെന്നു തോന്നി. ബോധം കെട്ടു. അല്പസമയം കഴിഞ്ഞു. വീണ്ടും സ്വബോധത്തോടെ നയനങ്ങൾ മിഴിച്ചു്, ആ രൂപത്തെത്തന്നെ വീണ്ടും നോക്കി. തുടർന്നു് ആലോചിച്ചു:—

"ഒരു സ്വപ്നമാണു് ഞാനിക്കാണുന്നതു്. എന്നാൽ കുരങ്ങിനെ സ്വപ്നത്തിൽ കണ്ടാൽ അശുഭമാണെന്നാണു് ശാസ്ത്രം വിധിക്കുന്നതും. എൻെറ ജീവനാഥനായ ശ്രീരാമനും, അനുജനായ ലക്ഷ്മണനും, പിതാവായ ജനകരാജർഷിക്കും സ്വസ്തി ഭവിക്കണേ."

അല്പമൊന്നാലോചിച്ചു് വീണ്ടും ചിന്ത തുടർന്നു:—

"തീർച്ചയായും ഇതു് സ്വപ്നമല്ല. സ്വപ്നം കാണണമെങ്കിൽ ഉറങ്ങണം. സുഷുപ്തിക്കു് മനഃസംതൃപ്തിരൂപമായ സുഖമുണ്ടാകണം. പൂർണ്ണചന്ദ്രതുല്യവദനനായ പ്രാണനാഥനെ പിരിഞ്ഞിരിക്കുന്ന എനിക്കു് സ്വസ്ഥതയില്ലല്ലൊ. മനസ്സും ശരീരവും തപിച്ചുകൊണ്ടിരിക്കുമ്പോൾ എങ്ങിനെ ഉറങ്ങും? അതുകൊണ്ടു് ഈ കാണുന്നതു് യാഥാർത്ഥ്യമാണു്. ഇതിന്നു് കാരണമെന്തായിരിക്കും? എൻെറ ബുദ്ധി എപ്പോഴും ശ്രീരാമചന്ദ്രൻെറ സ്വരൂപധ്യാനവും, നാവു് എപ്പോഴും ആ തിരുനാമജപവും മാത്രം ചെയ്തുകൊണ്ടിരിക്കുമ്പോൾ, അതിന്നനുരൂപകഥ കേൾക്കുകയും, കഥയ്ക്കു് അനുസരിച്ച അർത്ഥം പ്രത്യക്ഷപ്പെടുകയും ചെയ്യുതായിരിക്കണം. എൻെറ ഹൃദയവും വാക്കും എല്ലാമെല്ലാം, ഭർത്താവിനെപ്പററി മാത്രമാകയാൽ ആ കഥാസംഭവത്തെ കേൾക്കുകയും കാണുകയും ചെയ്യുതുതന്നെ.

എൻെറ മനോരാജ്യമാണോ ഞാനീകാണുന്നതു്? മനസ്സുകൊണ്ടു് ആലോചിക്കുന്നു; ബുദ്ധി നിശ്ചയിക്കുന്നു. എന്നാൽ അതിനും യുക്തി കാണുന്നില്ല. മനോരഥത്തിന്നു് ദൃശ്യമായൊരു സ്വരൂപമില്ലല്ലൊ? ഈ വാനരൻ സുവ്യക്തരൂപനായിട്ടു് എന്നോടു് നേരിട്ടുസംസാരിക്കുകയും ചെയ്യുന്നു. വാക്കുകളുടെയെല്ലാം അധിപതിയായ ബൃഹസ്പതിക്കും, തൽശിഷ്യനായ ദേവേന്ദ്രനും, സർവ്വദേവനാഥനായ ബ്രഹ്മാവിന്നും, വാക്കുകളുടെ അധിദേവതയായ അഗ്നിക്കും നമസ്കാരം. ഈ വാനരൻ എൻെറ മുന്നിൽ പറഞ്ഞതുമുഴുവൻ സത്യമായി ഭവിക്കണേ! അസത്യമായിത്തീരരുതേ!!

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം മുപ്പത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിമൂന്നാം സർഗ്ഗം. (സീതാസംഭാഷണം)

ഹനൂമാൻ ശിംശപാവൃക്ഷത്തിൻെറ ചുവട്ടിലെ ശാഖയിൽനിന്നിറങ്ങി ദേവിയുടെ അടുത്തണഞ്ഞു. അമ്മയായ സീതയുടെ ദുഃഖം, കപീന്ദ്രൻെറ പവിഴരത്നതുല്യപ്രഭയാന്ന മുഖത്തിൽ മങ്ങലുണ്ടാക്കി. ഹൃദയത്തിൽ വ്യസനം അലയടിച്ചു. മാതൃഭക്തിയേയും സ്വാമിഭക്തിയേയും വ്യക്തമാക്കുന്ന വിനയത്തോടെ സാഷ്ടാംഗം ദേവിയെ നമസ്കരിച്ചു. സമീപത്തുള്ള ശാഖയെ ആശ്രയിച്ചു് ശിരസ്സിൽ അഞ്ജലി ബന്ധിച്ചു്, മനസ്സിനെ ആനന്ദിപ്പിക്കുന്ന മധുരവാക്കുകൾ കൊണ്ടു്, ദേവിയോടു് സംസാരിപ്പാൻ തുടങ്ങി. മിന്നൽപോലെ പെട്ടെന്നൊരു ചിന്ത അനിലാത്മജൻെറ ഹൃദയത്തിൽ തോന്നി:—

"ഞാനാണു് രഘുകുലദീപമായ ശ്രീരാമപത്നി ജനകസുത."

ദേവിയുടെ തിരുമുഖത്തിൽനിന്നു് ഈ വാക്കുകൾ കേൾക്കണം.

ശ്രീരാമചന്ദ്രൻെറ കാരുണ്യത്താൽ, ത്രിജടാസ്വപ്നകഥാവസാനത്തോടെ രാക്ഷസികളെല്ലാം ഉറങ്ങിക്കിടക്കുകയാണു്. ആ സന്ദർഭത്തിലാണു് കേശപാശത്താൽ ആത്മഹത്യക്കൊരുങ്ങുന്നതും ഹനൂമാൻ സംഭാഷണം തുടന്നതും. സൽക്കലസംജാതയായ സീതാദേവി, സർവ്വലക്ഷണസമ്പന്നയായ മഹിളോത്തമാണു്. മഹതികൾ ഒരിക്കലും ആത്മഹത്തിക്കു് ഒരുങ്ങുകയില്ല. ഈ വിഷമാവസ്ഥയിൽ, അമ്മയുടെ നാവിൽനിന്നുതന്നെ 'താൻ ഇന്ന ആളാണു്" എന്നു് കേൾക്കണം. ഒരു ക്ഷണംകൊണ്ടു് എല്ലാം ആലോചിച്ചു് ഉറച്ചു് ഹനൂമാൻ ചോദിച്ചു:—

“അരവിന്ദദളംപോലെ മനോഹരനേത്രങ്ങളോടുകൂടിയ ദേവി, ഇത്രയും കീറിപ്പിഞ്ഞിയ മഞ്ഞപ്പട്ടുടയാട ധരിച്ച നിന്തിരുവടി ആരാണ്? ലോകത്തിൽ ഏതൊരാൾക്കും പൂജിക്കുവാൻ യോഗ്യയായ അവിടുന്ന് വൃക്ഷശാഖയെ ആശ്രയിച്ചുകൊണ്ടു് നില്ക്കുന്നതെന്താണ്? താമരയിലകളിൽനിന്ന് വെള്ളത്തുള്ളികൾ വാരുന്നതുപോലെ, ഈ വിശാലലോചനങ്ങളിൽനിന്ന് അശ്രുക്കൾ ഒഴുകാൻ കാരണമെന്തു്? ശോഭനേ, അംഗപ്രത്യംഗലക്ഷണങ്ങളുടെ മാഹാത്മ്യത്തെ നോക്കുമ്പോൾ മനുഷ്യസ്ത്രീയാണെന്ന് തോന്നുന്നില്ല. ദേവന്മാരുടേയോ, രക്ഷസ്സുകളുടേയോ, യക്ഷന്മാരുടേയോ, കിന്നരന്മാരുടേയോ, ഏതുവിഭാഗത്തിലാണ് അവിടുന്ന് അവതരിച്ചതു്? അവിടുത്തെ ശോഭാവിശേഷംകൊണ്ടു് യാതൊന്നും തീർച്ചപ്പെടുത്തുവാൻ ഈ ദാസന്ന് സാധിക്കുന്നുമില്ല.

[സാമുദ്രികാശാസ്ത്രസാഗരത്തിന്റെ മറുകരയെത്തിയവനാണ് ഹനുമാൻ. ഇവിടുന്നങ്ങോട്ടുള്ള ചോദ്യങ്ങളിൽനിന്ന് സീതാദേവിയുടെ മാഹാത്മ്യം എത്രമാത്രമുണ്ടെന്ന് വ്യക്തമാക്കുകയാണ്.] ഏകാദശരുദ്രന്മാരിൽ ആരുടെ പത്നിയാണ് ദേവി? മരുത്ദേവന്മാരുടെ ഏകോപിച്ച ശക്തിയോ? അഥവാ, ഉത്തമോത്തമയായ അവിടുന്ന് വസുക്കളുടെ പ്രിയാംഗനയോ? എല്ലാവിധലക്ഷണങ്ങളാലും ദേവിയാണെന്നുമാത്രം അടിയന്നുതോന്നുന്നു.”

സീതാദേവിയെ സൂക്ഷിച്ചുനോക്കുംതോറും ഹനുമാന്ന് ദിവ്യലക്ഷണങ്ങൾ വ്യക്തമായിത്തുടങ്ങി. അസുരഗന്ധർവ്വാദികുലജാതയാണെന്ന ശങ്ക ഉപേക്ഷിച്ചു. ദേവസമുൽഭവയാണെന്ന് തീർച്ചപ്പെട്ടു. രുദ്രന്മാരോ, മരുത്തുക്കളോ, വസുക്കളോ, എന്ന് സംശയിച്ചു് ചോദിച്ചു് വീണ്ടുംനോക്കിയപ്പോൾ തുടർന്നതു് മറ്റൊന്നാണ്.

“അവിടുന്ന് ചന്ദ്രമണ്ഡലത്തിൽനിന്ന് ഭൂലോകത്തിൽപതിച്ച നക്ഷത്രങ്ങളിൽവെച്ചു് ഉത്തമവും, ശ്രേഷ്ഠങ്ങളായ സർവ്വഗുണങ്ങളും അധികരിച്ചിരിക്കുന്നതുമായ രോഹിണി എന്ന നക്ഷത്രമാണോ?”

പാതിവ്രത്യാഗ്നിയുടെ ജ്വാലകൾ പ്രസരിക്കുന്നതുകണ്ട വാനരേന്ദ്രൻ അതിവിനീതനായി വീണ്ടും ചോദിച്ചു:—

“മംഗളസ്വരൂപിണി, അവിടുന്ന് ഭഗവാൻ വസിഷ്ഠന്റെ പത്നി അരുന്ധതീദേവിയാണോ? ചാരുലോചനത്തോടുകൂടിയ ദേവി കോപത്താലോ താൽക്കാലികസംഭ്രമംകൊണ്ടോ, ഭർത്താവിനെ ക്രുദ്ധനാക്കി, അല്പസമയം പതിസവിധത്തിൽ

നിന്നു് വേറിട്ടിരിക്കുകയാണോ? ഹേ സുകുമാരാംഗിയായ മാതാവേ, അവിടുത്തെ പുത്രനോ, പിതാവോ, സഹോദരനോ, ഭർത്താവോ ആരെങ്കിലും സ്വർഗ്ഗലോകംപൂകിയതിനാലാണോ ഇത്തരത്തിൽ വ്യസനിക്കുന്നതു്? ഏററവുമധികം സ്നേഹമുള്ളൊരു വ്യക്തി, വേർപിരിഞ്ഞിരിക്കുന്ന ദുഃഖചിഹ്നമാണു് വ്യക്തമായി കാണുന്നതു്.

ദിവ്യകാന്തിയെ അല്പമൊന്നു് അടക്കിയതിനാലായിരിക്കും ആഞ്ജനേയദൃഷ്ടിയിൽ മററുചിലലക്ഷണങ്ങൾ പതിഞ്ഞതു്.

"അവിടുന്നു് ദേവസ്ത്രീയല്ലെന്നു് വ്യക്തമായി. കരച്ചിൽ, ദീർഘനിശ്വാസം, ഭൂസ്പർശനം എന്നിവ ദേവനാരികൾക്കു് ഉണ്ടാകില്ല. അവിടുന്നാകട്ടെ, കരയുന്നു, ദീർഘമായിനിശ്വസിക്കുന്നു, ഭൂമിയെ തൊട്ടിരിക്കുന്നു. ഇതൊഴികെ മററുള്ളവയെല്ലാം ദേവീലക്ഷണങ്ങളാണു്. മാത്രമല്ല, രാജലക്ഷണങ്ങൾ കാണുന്നുണ്ടു്. ദിവ്യമന്ത്രമായ ശ്രീരാമനാമം ജപിക്കുന്നുമുണ്ടു്. അതുകൊണ്ടു് ദേവാംഗനയല്ലെന്നു് വിചാരിക്കുന്നു. അവിടുത്തെ അംഗലക്ഷണങ്ങളാൽ, ഒരുമഹാരാജപുത്രിയും, പട്ടമഹിഷിയുമാണെന്നാണു് തോന്നുന്നതും. ജനസ്ഥാനത്തുനിന്നു് ദുഷ്ടരാവണരാക്ഷസൻ അപഹരിച്ച സീതാദേവിയാണു് അവിടുന്നെങ്കിൽ നിന്തിരുവടിക്കു് ഭദ്രംഭവിക്കട്ടെ. വിനയത്തോടെ ചോദിക്കുന്ന എന്നോടു് മറുപടിയരുളിച്ചെയ്യാൻ കൃപയുണ്ടാകണേ. അവിടുത്തെ ദയനീയാവസ്ഥയും, അമാനുഷസൌന്ദര്യവും, ഉജ്ജ്വലതപസ്സിനുയോജിച്ച വേഷവും ശ്രദ്ധിക്കുമ്പോൾ, ദേവി, തീച്ച്യയായും ശ്രീരാമസ്വാമിയുടെ പട്ടമഹിഷിയാണു്."

ശ്രീരാമചന്ദ്രഗുണകീർത്തനത്താൽ സന്തുഷ്ടചിത്തയായ ദേവി, ഹനുമാൻെറ വാക്കുകേട്ടപ്പോൾ, ഇപ്രകാരം മറുപടിപറഞ്ഞു:—

"ഈ ഭൂമിയിലുള്ള രാജാക്കന്മാരിൽ അഗ്രിമനും, ആത്മജ്ഞാനിയും, ശത്രുസൈന്യങ്ങളെ മുഴുവൻ നശിപ്പിക്കുന്നവനുമായ ദശരഥമഹാരാജാവിൻെറ പുത്രപത്നിയാണു് ഞാൻ. വിദേഹരാജ്യങ്ങളെ പരിപാലിക്കുന്ന മഹാത്മാ ജനകരാജർഷിസുതയാണു്. സീത എന്നാണു് എൻെറ പേരു്. അചിന്ത്യബുദ്ധിമാനായ ശ്രീരാമദേവൻെറ സഹധർമ്മിണി. രഘുകുലവരനായ അവിടുത്തെ ശുശ്രൂഷിച്ചു് അയോദ്ധ്യാരാജധാനിയിൽ പന്ത്രണ്ടുസംവത്സരംകാലം സർവ്വസുഖസമൃദ്ധിയോടെ, മനുഷ്യർക്കു് അനുഭവിക്കാൻ സാധിക്കുന്ന എല്ലാസുഖങ്ങളുമനുഭവിച്ചു് വസിച്ചു. പതിമൂന്നാമത്തെ വർഷത്തിൽ, രാജഗുരുവസിഷ്ഠബ്രഹ്മർഷി നിർദ്ദേ

ശിച്ച സംഭാരങ്ങളെല്ലാമൊരുക്കി, ഇക്ഷ്വാകുവംശമഹിമയെ ഉജ്ജ്വലിപ്പിക്കുന്ന ഗുണവാനായ പുത്രനെ—എന്റെ പ്രാണവല്ലഭനെ—യുവരാജാവായി അഭിഷേകം ചെയ്യാൻ ഒരുങ്ങി. ശ്രീരാമാഭിഷേകത്തിന്നു് ഒരുക്കം ചെയ്തുകൊണ്ടിരിക്കുന്ന അന്നു് രാത്രി, കൈകേയി എന്നുപേരായ രാജപത്നി, ഭർത്താവിനോടു് ഇപ്രകാരം പറഞ്ഞു:—

"രാമന്നു് അഭിഷേകം നടത്തുന്നതായാൽ ജലപാനം ചെയ്കയില്ല; യാതൊരു വിധ ഭക്ഷണവും കഴിക്കുകയില്ല. രാമാഭിഷേകം എന്റെ ജീവിതകാലത്തിന്റെ അവസാനത്തിന്നു് കാരണമാകും. ഹേ മഹാരാജാവേ, അവിടുന്നു് പറഞ്ഞവാക്കു് വ്യർത്ഥമാകാതിരിക്കുവാൻ ആഗ്രഹമുണ്ടെങ്കിൽ രാമൻ വനഗമനം ചെയ്യണം."

അതികഠിനവും അപ്രിയവുമായ ഈ വാക്കുകൾ കേട്ടപ്പോൾ, ദേവിക്കു് മുൻപു കൊടുത്തിരുന്ന വരത്തെ രാജേന്ദ്രന്നു് ഓർമ്മവന്നു. സത്യസന്ധനായ ചക്രവർത്തി മോഹാലസ്യപ്പെട്ടുവീണു. വയോവൃദ്ധനും സത്യപ്രതിജ്ഞനുമായ ദശരഥമഹാരാജാവു് യശസ്വിയായ സീമന്തപുത്രനോടു് കരഞ്ഞുകൊണ്ടു് രാജ്യത്തെ യാചിച്ചു. ശ്രീമാനായ ശ്രീരാമചന്ദ്രസ്വാമി, എന്റെ പ്രാണവല്ലഭൻ, അഭിഷേകത്തേക്കാൾ അധികം പ്രീതികരമായ പിതൃവാക്യത്തെ ആദ്യം മനസ്സുകൊണ്ടും പിന്നെ വാക്കുകൊണ്ടും പ്രതിഗ്രഹിച്ചു.

ദാനം ചെയ്യണം; വാങ്ങരുതു്; സത്യം പറയണം; അസത്യമൊരിക്കലും പറയരുതു്; ജീവൻ അവസാനിക്കുമെന്നു് തീർച്ചപ്പെട്ടാൽകൂടി ഈ നിശ്ചയത്തിന്നു് ഇളക്കം തട്ടരുതു്. ഇതാണു് സത്യധർമ്മപരാക്രമിയായ സ്വാമിയുടെ സിദ്ധാന്തം. അനശ്വരകീർത്തിയാന്ന മഹാപ്രഭു ദിവ്യവസ്ത്രാഭരണങ്ങളെ ഉടനെ ത്തന്നെ പരിത്യജിച്ചു. മനസാ രാജ്യത്തേയും. എന്നെ രക്ഷിക്കുവാൻ അമ്മ കൌസല്യാദേവിയെ പ്രത്യേകം ഭരമേല്പിച്ചു. എന്നാൽ അവിടുത്തേക്കാൾ മുന്നിൽ അരണ്യത്തിലേക്കു് നടക്കുവാനാണു് ഞാനാഗ്രഹിച്ചതു്. ദേവനെ പിരിഞ്ഞിട്ടുള്ള സ്വർഗ്ഗവാസംകൂടി ഞാൻ തീരെ ഇഷ്ടപ്പെടുന്നില്ല. മഹാഭാഗ്യവാനായ ലക്ഷ്മണൻ, മിത്രങ്ങളെ മുഴുവൻ ആനന്ദിപ്പിക്കുന്ന സ്വഭാവഗുണമുള്ള സുമിത്രാദേവിയുടെ നന്ദനൻ, ദർഭപ്പുല്ലു്, മരവുരി എന്നിവയെടുത്തു് മുന്നിൽ നടക്കാൻതുടങ്ങി. അങ്ങിനെ ഞങ്ങൾ മൂന്നുപേരും രാജകല്പന ബഹുമാനിച്ചു്, മുമ്പു് കണ്ടിട്ടില്ലാത്തതും ഭയജനകവുമായ കൊടുംകാട്ടിലേക്കു് എത്തി.

അമിതപരാക്രമിയായ സ്വാമിയൊന്നിച്ചു് ദണ്ഡകാരണ്യത്തിൽ വസിക്കുമ്പോഴാണു് ദുരാത്മാവും രാക്ഷസരാജാവുമായ രാവണൻ എന്നെ അപഹരിച്ചതു്.

രണ്ടുമാസക്കാലം ജീവിതം തുടരാനുള്ള അനുഗ്രഹം ആ രാവണൻ എനിക്കു് ഇന്നു് തന്നിട്ടുണ്ടു്. ആ ദിവസം എത്തിയാൽ എൻെറ ജീവൻ വേർപിരിയും.''

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡത്തിലെ മുപ്പത്തിരണ്ടാം സർഗ്ഗം അവസാനിച്ചു

## മുപ്പത്തിനാലാം സർഗ്ഗം (സീതാശങ്ക)

ദുഃഖസമുദ്രത്തിൻെറ അലകളാൽ തളൎന്ന ദേവിയുടെ വാക്കുകൾകേട്ട വാനരേന്ദ്രൻ ഹനുമാൻ സമാധാനയുക്തമായ വാക്കുകൾ വീണ്ടും തുടൎന്നു:—

''ദേവി, ശ്രീരാമസ്വാമിയുടെ സന്ദേശത്തോടുകൂടെ അവിടുത്തെ അടുത്തേക്കു്വന്ന ദൂതനാണു് ഞാൻ. ഹേ ദേവി, കുശലിയായ ദേവൻ, അവിടുത്തോടു് കുശലം അരുളിച്ചെയ്തിരിക്കുന്നു. ബ്രഹ്മാസ്ത്രത്തേയും, ധനുർവ്വേദത്തേയും, വേദവേദാംഗങ്ങളേയും ദൃഢമായറിയുന്ന ദാശരഥി ശ്രീരാമദേവൻ അവിടുത്തോടു് കുശലം അരുളിച്ചെയ്തിരിക്കുന്നു. അതിതേജസ്വിയും, അവിടുത്തെ ഭൎത്താവിൻെറ പ്രിയപ്പെട്ട അനുചരനുമായ ലക്ഷ്മണൻ ദുഃഖസന്തപ്തനായി, ശിരസ്സു് അവിടുത്തെ പാദങ്ങളിൽ സമർപ്പിച്ചു് നമസ്കരിക്കുന്നു.

പുരുഷോത്തമന്മാരായ ശ്രീരാമലക്ഷ്മണന്മാരുടെ സുഖവൎത്തമാനംകേട്ട സന്തോഷാധിക്യത്താൽ രോമാഞ്ചമണിഞ്ഞ സീതാദേവി സസ്നേഹം ശ്രീഹനുമാനോടു് പറഞ്ഞു:—

''ജീവിച്ചിരിക്കുന്ന ഒരുവന്നു് നൂറുകൊല്ലംകൊണ്ടെങ്കിലും ഉദ്ദേശിച്ചപോലെ ആനന്ദം അനുഭവിപ്പാൻ ഇടവരും' എന്ന പണ്ഡിതന്മാരുടെ പഴഞ്ചൊല്ലു് എത്രയോ സത്യമാണെന്നു് എനിക്കിപ്പോൾ ബോദ്ധ്യപ്പെട്ടു. എത്ര ദുഃഖം അനുഭവിച്ചാലും ജീവിച്ചിരിക്കണമെന്നതിനെ ആദരിക്കുകതന്നെ വേണം.''

ശ്രീരാമലക്ഷ്മണന്മാരുടെ കുശലവൎത്തമാനംകേട്ട സമയത്തിൽ, അവരോടൊന്നിച്ചു് നില്ക്കുന്നതുപോലെ അത്ഭുതകരമായ സന്തോഷം സീതാദേവിക്കു് ഉണ്ടായി. ശ്രീരാമസ്വാമിയുടെ സഹധൎമ്മിണീസന്ദൎശനഭാഗ്യം എനിക്കുണ്ടായല്ലോ എന്നു് ഹനുമാനും, ശ്രീരാമദൂതനെക്കാണ്മാൻ സാധിച്ചുവല്ലോ എന്ന കൃതാൎത്ഥത സീതാദേവിക്കും വാചാമഗോചരമായുണ്ടായി. ദേവിയുടെ സസ്നേഹമായ വാക്കുകൾ

കേട്ടപ്പോഠം ഉണ്ടായ വിശ്വാസത്താൽ വായുപുത്രൻ, ഒന്നുകൂടി അടുത്തേക്ക് ചെന്നു. എന്നാൽ എത്രക്കെത്രെക്ക് ഹനുമാൻ സമീപത്തേക്ക് അടുത്തുവോ അത്രക്കത്രെക്ക് ദേവി ഭയാശങ്കകഠംക്ക് അധീനയാകയാണുണ്ടായതു്. ശ്രീരാമ ചരിതാമൃതശ്രവണത്താൽ വിശ്വാസംതോന്നിയെങ്കിലും, രാവണൻെറ മായാധി ക്യമാലോചിച്ചപ്പോഠം ശങ്കയും വദ്ധിച്ചു.

വീണ്ടും ഒരു സാധാരണസ്ത്രീയെപ്പോലെ ചിന്തിക്കാൻ തുടങ്ങി:—

"കഷ്ടം, കഷ്ടം!! ഞാൻ ഇവനോടു് അഭിമുഖമായി സംഭാഷണം ചെയ്തതു് തെററായി. നിന്ദ്യമായൊരു കമ്മമാണു് ഞാൻ ചെയ്തതു്. രൂപംമാറിവന്ന അര ക്കർകോൻ രാവണൻതന്നെയല്ലെ ഇവൻ. രൂപാന്തരസ്വീകാരം രാവണനു് വിഷമമില്ലാത്തതുമാണല്ലൊ."

ഇത്രയുമാലോചിച്ചപ്പോഴേക്കം ദുഃഖം അസഹ്യമായതിനാൽ ആ സുകുമാ രാംഗങ്ങഠം തളന്നു. അശോകവൃക്ഷശാഖയിൽനിന്നും പിടുത്തം വിട്ടു. വെറും മണ്ണിൽ ഊന്നിയിരുന്നു. ഭാവഭേദത്തോടെ നിലത്തിരിക്കുന്ന ജാനകീദേവിയെ, മഹാബാഹുവായ ഹനുമാൻ നമസ്കരിച്ചെങ്കിലും, ഭീതഭീതയായ ദേവി പിന്നീടു് നേരിട്ടൊന്നു് നോക്കിയില്ല. സാഷ്ടാംഗം പ്രണമിച്ച വാനരേന്ദ്രനെക്കണ്ടു, ആ ചന്ദ്രവദന, ദീർഘനിശ്വാസത്തോടെ മധുരസ്വരത്തിൽ ഇപ്രകാരം പറഞ്ഞു:—

"വാനരരൂപം ധരിച്ചുവന്ന മായാവി രാവണനാണു് നീയെങ്കിൽ, ദുഃഖിത യായ എന്നെ വീണ്ടും ദുഃഖസാഗരാന്തർഭാഗത്തിലേക്ക് താഴ്ത്തുകയാണു്. തീച്ച്യായും ഇത്തരം തൊഴിൽ നിനക്ക് നല്ലതിനല്ല. ശോഭനവുമല്ല. ക്രൂരമായ സ്വന്തം രൂപത്തെ മറച്ചു്, ഒരു സന്യാസിയുടെ വേഷത്തിൽ ജനസ്ഥാനത്തു വെച്ചു കണ്ട ആ ഭയങ്കരൻതന്നെയല്ലെ നീ? ഇഷ്ടമുള്ള രൂപം ധരിക്കുവാൻ ശക്ത നായ രാക്ഷസ, ഉപവാസാദികളാൽ ക്ഷീണിച്ചും, അന്യന്നധീനപ്പെട്ടതിനാൽ ദൈന്യം അനുഭവിച്ചുംകൊണ്ടിരിക്കുന്ന എന്നെ വീണ്ടും ദുഃഖിപ്പിക്കുകയാണെ ങ്കിൽ അതൊരിക്കലും നിനക്ക് നല്ലതിനല്ല."

മനുഷ്യത്വത്തിൽനിന്നും ഉയന്ന ചിന്ത ദേവിയിൽ തുടങ്ങിയപ്പോഠം തുട ന്നതു് ഇങ്ങിനെയാണു്:—

"നിന്നെ ശങ്കിച്ചതു് ശരിയല്ല എന്നു് എനിക്ക് തോന്നുന്നുമുണ്ടു്. നിന്റെ ദർശനത്തിൽ എൻെറ മനസ്സു് പ്രീതിപ്പെടുകയാണു് ചെയ്യുന്നതു്. ശ്രീരാമ

സ്വാമി ദൂതനായിട്ടാണ് നീ ഇവിടെ വന്നിട്ടുള്ളതെങ്കിൽ നിനക്ക് മംഗളം ഭവിക്കട്ടെ. ഹേ വാനരേന്ദ്ര, നിന്നോടെനിക്ക് ചിലതു് ചോദിപ്പാനുണ്ടു്. ശ്രീരാമചരിതം സംപ്രീതിയുണ്ടാക്കുന്നതാണല്ലൊ. കപീശ്വരാ, എന്റെ പ്രിയതമന്റെ ഗുണഗണങ്ങളെ പറയൂ. ഹേ സൌമ്യ, ഒഴുക്കിന്റെ ശക്തി നദീതീരത്തെ എന്നപോലെ, ജീവനാഥന്റെ ഗുണകഥനത്താൽ നീ എന്റെ ഹൃദയത്തെ അപഹരിക്കുന്നു. നിന്നെ കാണുന്നതു് മനസ്സിനെ സന്തോഷിപ്പിക്കുന്നതിനാൽ നീ അറിയുന്ന തരത്തിൽ ശ്രീരാമഗുണഗണങ്ങളെ കീർത്തിക്കു.''

ചിന്താമാർഗ്ഗം പെട്ടെന്നു് മാറി; സാധാരണതയിലേക്ക് കടന്നു:—

''ഏതൊരാൾക്കും പ്രവേശിപ്പാൻ സാധിക്കാത്ത ലങ്കാരാജ്യത്തിൽ, ശ്രീരാമദൂതൻ വരുക സാദ്ധ്യമല്ല. അതുകൊണ്ടു് ഈ കാണുന്നതു് സ്വപ്നമാകണം. ഒരു സ്വപ്നത്തിന്നു് ഇത്രമാത്രം ആനന്ദം നല്കുവാൻ സാധിക്കുന്നതു് ആശ്ചര്യകരം തന്നെ. അനേകദിവസങ്ങളായി ഭർത്തൃസന്നിധിയിൽനിന്നു് വേർപിരിഞ്ഞ ഞാൻ, അവിടുന്നു് അയച്ച വാനരനെ സ്വപ്നത്തിൽ കാണുകയാണ്. അല്ലാതെ ഒരു വാനരൻ ഈ ലങ്കയിലേക്ക് എങ്ങിനെ എത്തും? സംഭാഷണം ചെയ്യും? ഇതൊന്നും സ്വഭാവികമായി തോന്നുന്നില്ല. സ്വപ്നമല്ലായിരുന്നെങ്കിൽ ചുററപാടുമുള്ള രാക്ഷസികൾ ഇവനെ കാണേണ്ടതല്ലെ? ഇതുപോലെ മഹാപരാക്രമികളായ ശ്രീരാമലക്ഷ്മണന്മാരേയും കണ്ടിരുന്നാൽ എന്റെ തളർച്ചകൂടി തീരുമായിരുന്നു. സ്വപ്നത്തിലെങ്കിലും രഘുവീരന്മാരുടെ ദർശനം സിദ്ധിച്ചാൽ രാക്ഷസീമദ്ധ്യവാസം കൊണ്ടുണ്ടാകുന്ന ദുഃഖം എന്നെ ഇത്രയധികം ബാധിക്കയില്ലായിരുന്നു. അല്ലെങ്കിൽ ഇതെങ്ങിനെ സ്വപ്നമാകും? സ്വപ്നത്തിൽ കപിയെ കണ്ടാൽ അഭിവൃദ്ധി പ്രാപിക്കുവാൻ സാദ്ധ്യമല്ല. എനിക്കാകട്ടെ ഇപ്പോൾ, അത്രമാത്രം മനഃസന്തോഷം ഉണ്ടായതിനാൽ അഭ്യുദയം സിദ്ധിച്ചുവെന്നുതന്നെ പറയണം.

അഥവാ ഇതു് മനസ്സിന്റെ ഒരുവിധം മോഹമായിരിക്കുമോ? ദേവന്റെ കുശലവർത്തമാനത്തിൽ അത്യാകാംക്ഷയോടെയിരിക്കുന്ന, പരിണതരൂപമാററമായ മനഃപരിഭ്രമമോ ഇതു്. അതോ, വാതക്ഷോഭംകൊണ്ടുണ്ടായ വികാരമോ? അസത്യമായ ചിത്ത സങ്കല്പം വാതകോപം നിമിത്തം ഉണ്ടാവുക പതിവാണ്. ഉപവാസത്താൽ ധാതുബലം ക്ഷയിച്ചതിനാൽ വാതജന്യമായ ഒരു തരം വികാരം ഇങ്ങിനെ അനുഭവപ്പെട്ടതായിരിക്കുമോ?

അഥവാ ഇതു് ഉന്മാദം തന്നെയാകുമോ? രാമസമാഗമകാംക്ഷ വർദ്ധിച്ചു വർദ്ധിച്ചു് ഉന്മാദമായിത്തീർന്നതിന്റെ അടയാളമാകുമോ? പക്ഷെ ഇപ്പോഠം നടത്തിയ സംഭാഷണാദികഠം ഉന്മാദത്താലോ മോഹത്താലോ അനുഭവപ്പെട്ടതല്ല. കാരണം അവ രണ്ടിലും വ്യക്തമായ ജ്ഞാനം ഉണ്ടാകില്ല. ഞാനാകട്ടെ എന്നേയും ഈ വാനരനേയും സുവ്യക്തമായി അറിയുന്നുണ്ടു്."

ഇങ്ങിനെ പലതും ചിന്തിച്ച ദേവി, മോഹാദികളായ ഭ്രാന്തിജ്ഞാനമല്ല, വാസ്തവംതന്നെ എന്നു് തീർച്ചപ്പെടുത്തി. എന്നാൽ ഒരു വെറം വാനരനു് ലങ്കയിൽ പ്രവേശിപ്പാൻ സാധിക്കയില്ല. അതുകൊണ്ടു് പരമാർത്ഥത്തിൽ രാമദൂതനാണെന്നുള്ള വിശ്വാസത്തിന്നു് പൂർണ്ണബലം കിട്ടുന്നുമില്ല. കാമരൂപികളാണു് രാക്ഷസന്മാർ. ശ്രീരാമദൂതഭാവത്തിൽ വന്ന രാവണൻതന്നെയാകുമോ, എന്നു് വീണ്ടും ശങ്കിച്ചു. അരക്കർകോൻ വരബലങ്ങളാൽ അജയ്യനാണു്. പുകഠംപെററ സീതാദേവി രാവണനെന്ന ബുദ്ധി സ്ഥിരപ്പെടുത്തിയതിനാൽ മറുപടിയൊന്നും പറയാതെയിരുന്നു.

ദേവിയുടെ അന്തരംഗത്തിൽ നടക്കുന്ന ചിന്താക്കുഴപ്പം ഇന്നതാണെന്നും, ഈ മൌനത്തിന്നും ചിത്തവിക്ഷേപണത്തിന്നും കാരണമിന്നതാണെന്നും, തികച്ചും മനസ്സിലാക്കിയ ശ്രീഹനുമാൻ, കർണ്ണേന്ദ്രിയത്തിൽക്കൂടി ഹൃദയത്തെ ആവർജ്ജിക്കുന്ന മധുരവാക്കുകളാൽ ശ്രീരാമഗുണങ്ങളുടെ അല്പം മാത്രം വർണ്ണിക്കുവാൻ തുടങ്ങി:—

"ദശരഥനന്ദനനായ ശ്രീരാമസ്വാമി, ആദിത്യനെപ്പോലെ തേജസ്വിയാണു്; പൂർണ്ണചന്ദ്രനെപ്പോലെ സർവ്വജീവികളേയും ആനന്ദിപ്പിക്കുന്നവനാണു്; കുബേരനെപ്പോലെ ഐശ്വര്യപൂർണ്ണനും, സർവ്വലോകത്തേയും രഞ്ജിപ്പിക്കുന്ന മഹാരാജനുമാണു്. മൂന്നടിയായി ത്രിലോകങ്ങളെ അളന്നു് അധീനത്തിലാക്കിയ വാമനമൂർത്തിയായവതരിച്ച സാക്ഷാൽ വൈകുണ്ഠനാഥനെപ്പോലെ ശ്രീരാമദേവൻ അനശ്വരയശസ്വിയും പരാക്രമിയും സത്യവാദിയും ദേവഗുരുവായ വൃാഴാചാര്യനെപ്പോലെ മധുരമായ ഭാഷണം മിതമായി ചെയ്യുന്ന വാഗ്മിയുമാകുന്നു. തികഞ്ഞ സൌന്ദര്യം; നിറഞ്ഞ രസികത്തം; ഉജ്വലിക്കുന്ന തേജസ്സു്; ഇങ്ങിനെയുള്ള ദേവൻ കാമദേവൻതന്നെ സ്വരൂപമെടുത്തതുപോലെ ലോകത്തെ മുഴുവൻ വശീകരിക്കുന്നു. ആവശ്യമുള്ള ദിക്കിൽ ക്രോധിക്കുന്നവനും, പ്രഹരിക്കുന്നവനും, മൂന്നുലോകത്തിലുള്ള മഹാരഥന്മാരിൽ അഗ്രഗണ്യനുമാണു് അവിടുന്നു്.

മഹാപ്രഭുവായ ശ്രീരാമചന്ദ്രന്റെ കൈത്തണലിലാണ് ഈ ലോകംമുഴുവൻ വ ിശ്ര മിക്കുന്നതും, നിലനില്ക്കുന്നതും. ആ ലോകനാഥനെ മായാമൃഗരൂപമെടുത്ത് ആശ്രമത്തിൽനിന്നകററി ശൂന്യമാക്കിയാണ് ആ ദുഷ്ടൻ അവിടത്തെ അപഹ രിച്ച് ഇവിടെകൊണ്ടുവന്നതു്. ആ ക്രൂരനു് തക്കതായ ഫലം താമസിയാതെ അനുഭവപ്പെടുന്നതു് അവിടത്തേക്കു് കാണാം. ദേവൻ യുദ്ധത്തിൽ രാവണനെ ഉടൻ നിഗ്രഹിക്കും. ദേവി, കോപാവിഷ്ടനായ സ്വാമിയുടെ ബാണങ്ങൾ അഗ്നിയെന്നപോലെ ദശഗ്രീവനിൽ പതിക്കും. രാവണസംഹാരത്തിന്നു് ഒരു ങ്ങിക്കഴിഞ്ഞു സ്വാമി. ശ്രീരാമദൂതനായ ഞാൻ ഇതാ അവിടത്തെ സമീപത്തു് വന്നുനിൽക്കുന്നു. അവിടത്തെ വേർപാടുകൊണ്ടുള്ള ദുഃഖത്താൽ പീഡിതനാ ണിന്നു് ആ മഹാബാഹുവായ പ്രഭു. സ്വാമിയും, അമേയപരാക്രമത്തോടുകൂടിയ വനും, സുമിത്രാദേവിക്കു് ആനന്ദസന്ദായകനുമായ ലക്ഷ്മണനും അവിടത്തോടു് കുശലം പറഞ്ഞിരിക്കുന്നു. മഹാബാഹുവായ ലക്ഷ്മണൻ, സവിനയം നമസ്കരി ച്ചുകൊണ്ടാണ് കുശലമോതുന്നതു്.

ദേവി, സ്വാമിയുടെ സുഹൃത്തും വാനരവംശരാജാവും പ്രകഗാന്നവനുമായ സുഗ്രീവനും അവിടത്തോടു് കുശലം പറഞ്ഞിരിക്കുന്നു. സ്വാമി, ലക്ഷ്മണൻ, സുഗ്രീവൻ ഇവർ നിന്തിരുവടിയെ എപ്പോഴും സ്മരിച്ചുകൊണ്ടാണിരിക്കുന്നതു്. ശ്രീരാമലക്ഷ്മണന്മാർ അസഹായികളല്ല. കപിരാജാവായ സുഗ്രീവനും വാനരശ്രേ ഷ്ഠന്മാരും അനുചരന്മാരായിട്ടുണ്ടു്. ലങ്കാപ്രവേശം, അസാദ്ധ്യമല്ലെന്നുമാത്രമല്ല, നിഷ്പ്രയാസവുമാണു്. ദേവി, രാക്ഷസീമദ്ധ്യത്തിലാണെങ്കിലും അവിടുന്നു് ഭാഗ്യ ത്താൽ ജീവിച്ചിരിക്കുന്നുവല്ലൊ. മഹാരഥനായ ലക്ഷ്മണനേയും ശ്രീരാമസ്വാമി യേയും അധികകാലതാമസമെന്യേ അവിടുന്നിവിടെ കാണും. കോടികോടി കപിവരന്മാരുടെ മദ്ധ്യത്തിൽ അവരുടെ നാഥനും, അമിതപരാക്രമശാലിയും, സൂര്യസുതനുമായ സുഗ്രീവനേയും അമ്മക്കു് കാണാൻ അധികം ദിവസമില്ല. സുഗ്രീവന്റെ മന്ത്രിയായ ഹനൂമാൻ എന്ന വാനരനാണു് ഈ ദാസൻ. സ്വാമി യുടെ അനുഗ്രഹത്താൽ പരാക്രമത്തെ അവലംബിച്ചുംകൊണ്ടു് നിന്തിരുവടിയെ കാണ്മാനെത്തിയ ശ്രീരാമദൂതനാണു് ഞാൻ. ദേവീ, അമ്മേ, നിന്തിരുവടി ഇപ്പോൾ എന്നെക്കുറിച്ചു് ശങ്കിക്കുന്നതു് ഉപേക്ഷിക്കണം. അടിയൻ പറയുന്നതു് വി ശ്വാസത്തോടെ ശ്രദ്ധവെച്ചു് കേൾക്കണമേ.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡത്തിലെ മുപ്പത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയഞ്ചാം സർഗ്ഗം. (സീതാവിശ്വാസോല്പാദനം)

മഹാഭാഗനായ വാനരേന്ദ്രൻ ഹനൂമാൻ പറഞ്ഞ രാമകഥ കേട്ട വൈദേഹി മധുരവാക്കുകൾകൊണ്ടു് സമാധാനിപ്പിക്കത്തക്കവിധം പറഞ്ഞു:—

"എവിടെവെച്ചാണു് രാമനോടുകൂടി നിനക്കു് സംസർഗ്ഗം ഉണ്ടായതു്? ലക്ഷ്മണനെ നീയെങ്ങിനെ അറിയുന്നു? വാനരന്മാരായ നിങ്ങൾക്കും മനുഷ്യശ്രേഷ്ഠരായ ശ്രീരാമലക്ഷ്മണന്മാർക്കും തമ്മിൽ ചേർച്ചയുണ്ടായതെങ്ങിനെ? ഹേ കപീന്ദ്ര, ശ്രീരാമദേവൻേറയും എൻെറ അനുജൻ ലക്ഷ്മണൻേറയും ശരീരലക്ഷണങ്ങളെന്തെല്ലാമാണു് എന്നു് വീണ്ടും വിസ്തരിച്ചുപറയൂ. ആ വിവരണം കേൾക്കുമ്പോൾ എന്നിലുള്ള ദുഃഖം മുഴുവൻ നശിക്കും. ദേവൻെറ അംഗപ്രത്യംഗങ്ങളുടെ യോജിപ്പു് ഏതുവിധത്തിലാണു്. ആകൃതി ഏതുവിധം? തൃപ്പാദങ്ങളും ഊരുക്കളും ഏതുവിധം? ആ പവിത്രപാണികൾ ഏതുവിധം? തികച്ചും വിവരിച്ചുപറയൂ. ലക്ഷ്മണൻേറയും ഈവക ലക്ഷണങ്ങൾ വിവരിക്കു."

ജനകരാജസുതയുടെ ചോദ്യംകേട്ട മാരുതി, ശ്രീരാമതത്ത്വം ശരിക്കും അറിഞ്ഞതുപോലെ ശരിയായ വിധത്തിൽ പറയുവാനാരംഭിച്ചു:—

ദേവി, ഞാൻ ശ്രീരാമദൂതനാണെന്നറിഞ്ഞിട്ടും, സ്വാമിയുടേയും അനുജൻേറയും ലക്ഷണങ്ങൾ എല്ലാം നിശ്ചയമുണ്ടായിട്ടും, ആ ദേവന്മാരുടെ അംഗപ്രത്യംഗസൌന്ദര്യത്തെ ബഹുമാനപൂർവ്വം ചോദിച്ചതു്, മഹാഭാഗ്യമായിട്ടാണു് തോന്നുന്നതു്. ശ്രീരാമദേവനും അനുജൻ ലക്ഷ്മണനും ഏതെല്ലാം ലക്ഷണങ്ങളാണോ ദേവി മനസ്സിലാക്കിയിട്ടുള്ളതു് അവയെല്ലാം പറയാം.

ശ്രീരാമസ്വാമി താമരപ്പൂവിതൾപോലെ മനോഹരമായ നേത്രകാന്തിയോടുകൂടിയവനാണു്. സർവ്വപ്രാണികളുടേയും ഹൃദയങ്ങളെ, ഒരൊററക്കടാക്ഷത്താൽ അപഹരിക്കും. ഔദാര്യം തുടങ്ങിയ ഉത്തമഗുണങ്ങൾ ജന്മനാ സിദ്ധങ്ങളുമാകുന്നു. വിശേഷജ്ഞാനശൂന്യന്മാരും വാനരന്മാരുമായ ഞങ്ങളെക്കൂടി ദർശനമാത്രത്തിൽ ആനന്ദിപ്പിച്ചു് അധീനപ്പെടുത്തിക്കഴിഞ്ഞു. ഗുണങ്ങൾ അഭ്യസിച്ചു് ഉണ്ടാക്കിയതല്ല, ആത്മീയമാണു്. അവിടുത്തോടു് സാദൃശ്യമുള്ള ഒരു ജീവൻ ജനകരാജവംശത്തിൽ അവതരിച്ച നിന്തിരുവടിമാത്രം. തേജസ്സുകൊണ്ടു് മദ്ധ്യാഹ്നസൂര്യൻ; സുഖദുഃഖങ്ങളെ സഹിക്കാനുള്ള സാമർത്ഥ്യത്തിൽ ഭൂമി; ഊഹാപോഹശക്തിരൂപമായ ബുദ്ധിമാഹാത്മ്യംകൊണ്ടു് വ്യാഴാചാര്യർ; കീർത്തികൊണ്ടു് ദേവേന്ദ്രൻ;

ഇങ്ങിനെയാണ് ആ മഹാപ്രഭു. ശത്രുസംഹാരപടുവായ സ്വാമി, സർവ്വജീവിവർഗ്ഗത്തിൻേറയും, സ്വജനത്തിൻേറയും, ക്ഷത്രിയധർമ്മത്തിൻേറയും, മനുഷ്യധർമ്മത്തിൻേറയും രക്ഷിതാവാണ്. ദേവി, അവിടുന്ന് സകലജീവജാലങ്ങളുടേയും, ചാതുർവ്വർണ്യങ്ങളുടേയും, ലോകസദാചാരങ്ങളുടേയും, വിധാതാവും രക്ഷിതാവുമാണെന്ന് അടിയനറിയാം.

[ഹനൂമാൻെറ അന്തഃകരണത്തിൽ ആവരണംചെയ്തിരുന്ന മായയെ ഭഗവാൻതന്നെ നീക്കം ചെയ്തപ്പോഠ സത്യബോധം വന്നു. സൃഷ്ടിച്ച്, രക്ഷിച്ച്, സംഹരിക്കുന്ന ഈശ്വരൻെറ പ്രത്യക്ഷരൂപമാണ് ശ്രീരാമൻ എന്നു മനസ്സിലായി. സൃഷ്ടിസ്ഥിതിസംഹാരലക്ഷണം തികഞ്ഞിരിക്കുന്ന സാക്ഷാൽ ബ്രഹ്മലക്ഷണം ശ്രീരാമനിൽ ഹനൂമാനു് കാണുവാൻ സാധിച്ചു. മാത്രമല്ല, ബ്രാഹ്മണാദിവർണ്ണാശ്രമധർമ്മങ്ങളുടെ വിധികളെ യഥാനുഷ്ഠാനം നിലനിർത്തുകയാണ് അവതാരോദ്ദേശ്യമെന്നും വ്യക്തമാക്കി]

ആദിത്യപ്രഭയാന്ന മഹാപ്രഭു ഏതൊരുദേവനും പൂജനീയനാണ്. ബ്രഹ്മചര്യവ്രതത്തിലിരുന്നവനാണ്. സജ്ജനങ്ങളുടെ ഉപകാരത്തെ മനസ്സിലാക്കുന്നവനും, സൽക്കർമ്മങ്ങളെ പ്രചരിപ്പിക്കാനുള്ള സർവ്വമാർഗ്ഗങ്ങളും അറിയുന്നവനുമാകുന്നു.

[ഈ ഭാഗംകൊണ്ടും സാക്ഷാൽ വൈകുണ്ഠമൂർത്തിയാണ് ദേവനെന്ന് ബ്രഹ്മർഷി വാല്മീകി സൂചിപ്പിക്കുന്നു. സൂര്യസ്വരൂപനായി, ഗായത്ര്യാദി മന്ത്രങ്ങളാൽ,സ്തുതിക്കപ്പെടുന്നവൻ ശ്രീരാമദേവനാണ്. ഗൃഹസ്ഥാശ്രമിയാണെങ്കിലും ബ്രഹ്മചാരിയാണെന്നും, എല്ലാം അവിടുത്തെ സങ്കല്പത്താൽ നടക്കുന്നതായിട്ടും, താൻ ഭോക്താവല്ലെന്ന് വ്യക്തമാക്കുകയാണ്. സജ്ജനങ്ങഠ തനിക്ക് സമർപ്പിക്കുന്നതെന്തും—"പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാപ്രയച്ഛതി, തദഹം ഭക്ത്യപഹൃതമശ്നാമി പ്രയതാത്മനഃ!! എന്നുള്ള സ്വപ്രതിജ്ഞയനുസരിച്ച അവരെ ഉചിതസമയത്തിൽ ആപത്തിൽനിന്ന് രക്ഷിക്കുന്നവനാണെന്ന് സ്പഷ്ടമാക്കുന്നു. ധർമ്മാർത്ഥങ്ങളെ നിലനിർത്തുന്നവർക്ക് തദനുസരണമായ ഫലദാതാവായ അവതാരരൂപമാണെന്നും, സൂര്യദേവൻ എന്ന് പറഞ്ഞതിനാൽ കർമ്മാദികളുടെ കാലസ്വരൂപിയാണ് എന്നും വ്യക്തമാക്കുന്നു.]

ദേവി, സ്വാമി രാജവിദ്യയിൽ മഹാവിജ്ഞനും, ബ്രഹ്മജ്ഞാനികളായ ബ്രാഹ്മണവര്യന്മാരെ സ്നേഹിക്കുന്നവനും, സർവ്വജ്ഞാനപ്രദങ്ങളായ ശാസ്ത്രങ്ങളെ

അറിഞ്ഞവനും, സദാചാരസ്വഭാവം തികഞ്ഞവനും, വിനയാദികളായ സൽഗ്ഗുണങ്ങളാൽ പരിപൂർണ്ണനുമാണ്, അധർമ്മമാകുന്ന ശത്രുസംഹാരമൂർത്തിയായ ദേവൻ. യജുർവ്വേദനിരതനും, വേദജ്ഞാനികളായ ബ്രാഹ്മണരാൽ സാദരം സംപൂജ്യനും ധനുർവ്വേദപാരംഗതനും, അന്യവേദങ്ങളിലും (ഋക് തുടങ്ങിയവ) വേദാംഗങ്ങളായ ആറു ശാസ്ത്രങ്ങളിലും അനന്യജ്ഞാനമുള്ളവനുമാണ് ശ്രീരാമസ്വാമി.

[ശ്രീരാമാവതാരം യജുർവ്വേദസ്വരൂപമാകുന്നെന്ന് പറയുന്നതിന്റെ സൂചനയാണിത്. ധർമ്മാർത്ഥകാമങ്ങൾക്ക് പ്രാധാന്യം ഈ അവതാരത്തിൽ കാണാം.]

ശ്രീരാമചന്ദ്രന്റെ ആത്മീയമായ ഈശ്വരശക്തിയെ ഇത്രയും വിവരിച്ചതിനുശേഷം ഹനുമാൻ രൂപലക്ഷണങ്ങൾ, കാണുന്നവ, തുടന്നു:—

"ഉയർന്നതോൾ, നീണ്ടുരുണ്ട് പരിഘംപോലെയുള്ള കൈ, കടഞ്ഞ ശംഖുപോലെയുള്ള കഴുത്ത്, മനോഹരമായ മുഖം, സുവ്യക്തമായിക്കാണാത്ത ഭുജസന്ധികളുടെ എല്ലുകൾ, ചുകന്ന അററങ്ങളോടുകൂടിയ വിശാലലോചനങ്ങൾ, ദുന്ദുഭി എന്ന വിശേഷവാദ്യത്തിന്റേതുപോലെ മന്ദ്രമധുരമായ ശബ്ദം, സ്നിഗ്ദ്ധവും മൃദുവുമായ ശരീരം, ഐശ്വര്യവും അതേസമയത്ത് ദണ്ഡനാധികാരവും ഒന്നിച്ചുചേന്നാൽ ഉണ്ടാകുന്ന പ്രതാപം എന്ന ശോഭാവിശേഷം, ശരിയായ ശരീരദൈർഘ്യം, സുവ്യക്തമായി വിഭജിക്കപ്പെട്ടിരിക്കുന്ന അംഗപ്രത്യംഗങ്ങൾ, മോഹനശ്യാമവർണ്ണം, മൂന്നുസ്ഥാനങ്ങളിൽ സ്ഥിരൻ, മൂന്നുസ്ഥാനങ്ങൾ നീണ്ടുകിടക്കുന്നവൻ, മൂന്നുസ്ഥാനങ്ങളിൽ സമൻ, മൂന്നുസ്ഥാനങ്ങളിൽ ഉയർച്ചയുള്ളവൻ, മൂന്നുസ്ഥാനങ്ങളിൽ ചുകപ്പുള്ളവൻ, മൂന്നുസ്ഥാനങ്ങളിൽ മാർദ്ദവമുള്ളവൻ, മൂന്നുസ്ഥാനങ്ങളിൽ ഗാംഭീര്യമുള്ളവൻ, ത്രിവലികൾ വ്യക്തമായിട്ടുള്ളവൻ, മൂന്നുസ്ഥാനങ്ങളിൽ താഴ്ചയുള്ളവൻ, നാലുസ്ഥലങ്ങൾ നീളംകുറഞ്ഞവൻ, മൂന്നുചുഴികളുള്ള ശിരസ്സോടുകൂടിയവൻ, ചതുർവ്വേദവിജ്ഞനാണെന്നു സൂചിപ്പിക്കുന്ന നാലുരേഖകൾ പ്രത്യേകമായുള്ളവൻ, തൊണ്ണൂററാറുവിരൽ ഉയരമുള്ളവൻ, നാലുസ്ഥാനങ്ങൾ സമങ്ങളായിരിക്കുന്നവൻ, പതിന്നാലുസ്ഥാനങ്ങൾ തുല്യമായവൻ, ദന്തങ്ങളിൽ രണ്ടുവരിയിലും രണ്ടുവീതം കൂർത്തിരിക്കുന്നവൻ, നാലുജാതി മൃഗങ്ങളെപ്പോലെ ഗംഭീരഗതിയുള്ളവൻ, പ്രശസ്തങ്ങളായ അധരങ്ങൾ, കവിൾത്തടത്തിന്റെ താഴെയുള്ള എല്ലുകൾ, നാസിക എന്നിവയോടുകൂടിയവൻ, അഞ്ചുസംഗതികളിൽ മാർദ്ദവമുള്ളവൻ, ആയതങ്ങളായ എട്ടവയവങ്ങളോടുകൂടിയവൻ, താമരപ്പൂസദൃശമായ പത്തവയവങ്ങളോടുകൂടിയവൻ, തേജസ്സ് യശസ്സ് ശ്രീ എന്നീ മൂന്നുകളാൽ ലോകംമുഴുവൻ വ്യാപിച്ചിരിക്കുന്നവൻ, ദന്തത്തിലും നേത്രത്തിലും ധവളവർണ്ണമുള്ളവൻ, ഉയർന്ന

അവയവങ്ങളുള്ളവൻ, സൂക്ഷ്മങ്ങളായ ഒമ്പതവയവങ്ങളുള്ളവൻ, മൂന്നുകാലങ്ങ കൊണ്ടു് ധർമ്മാർത്ഥകാമങ്ങളെ ക്രമത്തിൽ സ്വീകരിക്കുന്നവൻ, സത്യത്തിലും ധർമ്മത്തിലും ആഗ്രഹമുള്ളവൻ, ഏററവും അധികം ഐശ്വര്യമുള്ളവൻ, ധനധാന്യാദികളേയും സൈന്യാദികളേയും ആർജ്ജിക്കുന്നതിലും പ്രജകളെ രക്ഷിക്കുന്നതിലും സമർത്ഥൻ, ദേശകാലവിഭാഗങ്ങളെ അറിയുന്നവൻ, സർവ്വജീവജാലങ്ങളേയും ആനന്ദിപ്പിക്കുവാൻതക്കവിധം സംഭാഷണചതുരൻ, ഇങ്ങിനെ ആത്മീയമായും ആകൃതിപരമായും ദേവന്നു് തുല്യനായിട്ടുള്ളവൻ, ദേവൻ മാത്രമാണു്.

സ്വാമിയുടെ സഹോദരനും, അതിരററ പരാക്രമത്തോടുകൂടിയവനും, സുമിത്രാദേവിയുടെ നന്ദനനുമായ ലക്ഷ്മണകുമാരൻ നിർവ്വ്യാജസ്നേഹംകൊണ്ടും, ആകൃതിസൌഷ്ഠവുംകൊണ്ടും, ആത്മീയഗുണങ്ങൾകൊണ്ടും അഗ്രജസദൃശനാകുന്നു. അഗ്നിയിലിട്ടകനകംപോലെ ജാജ്വല്യമാനമായ ശ്യാമളവർണ്ണമാണു് സ്വാമിയുടെ. മാനവവർഗ്ഗത്തിൽ ഉത്തമോത്തമന്മാരായി പ്രശോഭിക്കുന്ന അവർ രണ്ടുപേരും നിന്തിരുവടിയെ കാണുവാൻ പരിശ്രമിച്ചുകൊണ്ടാണിരിക്കുന്നതു്. ദണ്ഡകാരണ്യത്തിൽ മാത്രമല്ല എല്ലായിടത്തും അന്വേഷിച്ചന്വേഷിച്ചു് നടന്ന ആ സഹോദരന്മാർ യദൃശ്ചയാ, അഥവാ മഹാപ്രഭുവിന്റെ ഇച്ഛാമാത്രത്താൽ, ഞങ്ങളോടുകൂടി ചേന്നു. അഗ്രജനാൽ രാജ്യഭ്രഷ്ടനായ സുഗ്രീവനെ ആ സഹോദരന്മാർ കണ്ടു. ജ്യേഷ്ഠനായ ബാലിയെ പേടിച്ചു്, മാമരങ്ങൾ നിറഞ്ഞുനില്ക്കുന്ന ഋശ്യമൂകാചലത്തിൽ വസിക്കുകയായിരുന്ന സുഗ്രീവൻ. സത്യസന്ധനും, സൽഗുണസമ്പന്നനും, വാനരാധിപനുമായ സുഗ്രീവനെ പരിചരിക്കുന്നവരാണു് ഞങ്ങൾ.

മരവുരിയുടുത്തു്, അതുല്യധനുസ്സുകളേന്തിവരുന്ന ആ പുരുഷോത്തമന്മാരെ കപീന്ദ്രനായ സുഗ്രീവൻ കണ്ടു. അദ്ദേഹം ഭയാന്ധനായി. ഓടിച്ചാടി ഋശ്യമൂകാചലശൃംഗാഗ്രത്തിൽ കയറിയിരുന്നു. മാനവശ്രേഷ്ഠരായ അവരുടെ അടുത്തേക്കു് എന്നെത്തന്നെയാണു് പറഞ്ഞയച്ചതു്. രൂപലക്ഷണസമ്പന്നരായ അവരുടെ മുന്നിൽ ശിരസ്സിലഞ്ജലി കൂപ്പിക്കൊണ്ടു് ഞാൻ ചെന്നു. പരമാർത്ഥങ്ങളെല്ലാം അറിഞ്ഞു. എന്നിൽ സന്തുഷ്ടരായ ദേവന്മാരെ ഞാൻ എടുത്തുകൊണ്ടു് കൃതകൃത്യനായിട്ടാണു് കപീശ്വരന്റെ അടുത്തെത്തിയതു്. പരസ്പരസംഭാഷണംകൊണ്ടു് അവക്കു് തമ്മിൽ അമിതപ്രീതിയുണ്ടായി. വാനരാധിപനായ സുഗ്രീവനും, മാനവാധിപനായ ശ്രീരാമസ്വാമിയും, പൂർവ്വവൃത്താന്തങ്ങളെ പറഞ്ഞു കേൾപ്പിച്ചു. ലക്ഷ്മണാഗ്രജൻ സുഗ്രീവനെ, സ്ത്രീകാരണം നാട്ടിൽനിന്നാട്ടപ്പെട്ട ഹരീന്ദ്രനെ, അഗ്രജഭയത്തിൽനിന്നു് മോചിപ്പിക്കത്തക്കവിധം ആശ്വാസമരുളിച്ചെയ്തു. സങ്കല്പമാത്രത്താൽ എന്തും ചെയ്യാൻ കഴിവുള്ള സ്വാമി, നിന്തിരുവടി

യുടെ വിയോഗത്താൽ അനുഭവിക്കുന്ന ദുഃഖത്തെ അതിബുദ്ധിമാനായ ലക്ഷ്മണൻ സുഗ്രീവനോട്ട് പറഞ്ഞു. അതുകേട്ട 'വാനരാധിപൻെറ വദനം രാഹുഗ്രസ്ത നായ ആദിത്യബിംബംപോലെ നിഷ്പ്രഭമായിത്തീൻ.

രാക്ഷസരാജാരാവണൻ അപഹരിച്ചുകൊണ്ടുവരുമ്പോഠം അവിടുന്ന് അതി ദുഃഖത്തോടെ ഭൂമിയിലേക്കിട്ട ആഭരണങ്ങഠം ഞങ്ങഠം എടുത്തുവെച്ചിട്ടുണ്ടായി രുന്നു. നിന്തിരുവടിയെ എങ്ങോട്ടാണ് കൊണ്ടുപോയതെന്ന് അറിഞ്ഞിരുന്നില്ല. ആ തിരുവാഭരണങ്ങളെ അടിയൻതന്നെയാണ് ആത്മാരാമനായ സ്വാമിയുടെ തിരുമുമ്പിൽ സമർപ്പിച്ചതു്. മധുരസ്വനത്തോടെ അവയെ പരത്തിവെച്ചപ്പോഠം ദേവൻെറ ഹൃദയം പൊട്ടിത്തകൻപോലെയായി. ദർശനയോഗ്യങ്ങളായ ആഭ രണങ്ങളെ ദേവൻ മടിയിലെടുത്തുവെച്ച് അശ്രുക്കഠം വാൎത്തു. അവിടുത്തെ ഹൃദ യത്തിൽ അടങ്ങിക്കിടന്നിരുന്ന ദുഃഖാഗ്നിയെ ആഭരണദർശനം അത്യധികം ആളിക്കത്തിച്ചു. അസഹ്യമായ വ്യസനത്തിൽ മഗ്നനായ മഹാപ്രഭുവിനെ ഞങ്ങഠം കുറെനേരം കിടത്തി ആശ്വസിപ്പിച്ചതിനുശേഷം അടിയൻ പലതും പറഞ്ഞു്, വിഷമത്തോടെ എഴുന്നേൽപ്പിച്ചിരുത്തി. അമൂല്യങ്ങളായ ആ തിരു വാഭരണങ്ങളെ തിരിച്ചും മറിച്ചും നോക്കുകയും കാട്ടിക്കൊടുക്കുകയും ചെയ്തിട്ട്, ലക്ഷ്മണനോടുകൂടിയ തന്തിരുവടി അവയെ സുഗ്രീവനെത്തന്നെ ഏല്പിച്ചു.

ദേവി, സ്വാമി ഒരു അഗ്നിപർവ്വതംപോലെയാണ്. ഉള്ളിലഗ്നി ഉജ്ജ്വലി ക്കുകയാണ്. അവിടുത്തെ കാണാത്തതുകൊണ്ട് ദുഃഖാഗ്നിയാൽ തപിക്കുന്നു. സർവ്വശക്തനായ സ്വാമി, നിന്തിരുവടിയെ നിമിത്തമാക്കി, ഉറക്കമില്ലായ്മ, ദുഃഖം, ചിന്ത എന്നിവയെക്കൊണ്ടു്, അഗ്നി അഗ്നിശാലയെ എന്നപോലെ അത്യന്തം തപിപ്പിക്കുന്നു. അവിടുത്തെ വിരഹംകൊണ്ടുള്ള ദുഃഖത്താൽ രഘുകുല തിലകൻ ഭൂകമ്പംകൊണ്ടു് മാമലയെന്നപോലെ ചലിപ്പിക്കപ്പെടുന്നു. ദേവി, മനോമോഹനങ്ങളായ അരണ്യങ്ങളേയും നദികളേയും വെള്ളച്ചാട്ടങ്ങളേയും കാണത്തക്കവിധമാണ് സ്വാമി നടക്കുന്നതെങ്കിലും നിന്തിരുവടിയുടെ വേർ പാടുകൊണ്ടു്, അതൊന്നും സന്തോഷത്തെ പ്രദാനംചെയ്യാറില്ല. ദേവി, മനുജ ന്മാരിൽവെച്ച് ശ്രേഷ്ഠനായ സ്വാമി, സുഹൃത്തുക്കളോടും ബന്ധുക്കളോടുമൊത്ത രാവണനെ അനായാസം നിഗ്രഹിച്ച് അവിടുത്തെ പ്രാപിക്കും. ശ്രീരാമസുഗ്രീവ സഖ്യത്തിൽ, ബാലിയെ ഹനിക്കാമെന്നും, ദേവിയെ ആരാഞ്ഞറിയാമെന്നും അന്യോന്യം ശപഥം ചെയ്തിട്ടുണ്ടായിരുന്നു. സത്യവിക്രമിയായ ദേവൻ ലക്ഷ്മണ നൊന്നിച്ച് കിഷ്ക്കിന്ധയിൽ പ്രവേശിക്കുകയും, ഘോരയുദ്ധത്തിൽ ബാലിയെ ഹനിക്കുകയുംചെയ്തു. ദേവൻെറ കാരുണ്യത്താൽ വാനരരാജ്യാധിപത്യം സുഗ്രീ വന്നു് നിഷ്പ്രയാസം കിട്ടി. ദേവി, ഇങ്ങിനെയാണ് മനുഷ്യവാനരന്മാർക്കു് ഐക്യമുണ്ടായതു്.

അവർ രണ്ടുപേരുടെ ദൂതനും, ഹനൂമാൻ എന്ന പേരോടുകൂടിയവനുമായ ഞാനിതാ അവിടുത്തെ തിരുമുമ്പിൽ എത്തിയിരിക്കുന്നു. കപിരാജാവായ ഉടനെ സുഗ്രീവൻ, സ്വപ്രജകളിൽ അമിതബലശാലികളെന്നു് സ്വയം ബോദ്ധ്യമായ വാനരന്മാരെയെല്ലാം വരുത്തി. നിന്തിരുവടിയെ അന്വേഷിക്കുവാൻ പത്തുദിക്കിലേക്കും സൈന്യങ്ങളെ അയച്ചിട്ടുണ്ടു്. മഹാഗിരിസദൃശമായ ശരീരികളും മഹാബലപരാക്രമികളുമായ കപികൾ വാനരേന്ദ്രാജ്ഞ ശിരസാ വഹിച്ചു് ഭൂമിയിൽ സർവ്വഭാഗത്തിലേക്കും പുറപ്പെട്ടിരിക്കുന്നു. രാജവാക്യത്തെ പരിപാലിപ്പാൻ ഏററവും ശ്രദ്ധിക്കുന്ന വാനരന്മാർ അവിടുത്തെ തിരഞ്ഞുകൊണ്ടു് ഭൂമിയിൽ എല്ലായിടത്തും സഞ്ചരിക്കുകയാണു്. അക്കൂട്ടത്തിലുള്ള ഒരുവനാണു് ഞാൻ. ബാലിപുത്രനായ അംഗദ യുവരാജാവാണു് ഞങ്ങളുടെ സംഘത്തിൻെറ അധിപൻ. സൈന്യത്തിൻെറ മുക്കാൽ ഭാഗവും മഹാപ്രതാപിയായ കുമാരന്റെ ഒന്നിച്ചുണ്ടു്. അവിടുത്തെ ആരാഞ്ഞുകൊണ്ടു് നടന്ന ഞങ്ങൾ വിന്ധ്യമാമലയിലെ അന്ധകാരനിബിഡമായ വലിയൊരു ഗുഹയിൽചെന്നുപെട്ടു്, അനേകദിവസം, തപ്പിത്തടഞ്ഞു് തെററിത്തെറിച്ചു് കഴിച്ചുകൂട്ടി. ഈശ്വരാനുഗ്രഹത്താൽ, ഞങ്ങൾ ഒന്നിച്ചുകൂടിയെങ്കിലും, കാര്യം സാധിക്കാത്തതിനാലും, അരചനനുവദിച്ച സമയം കഴിഞ്ഞതിനാലും, സ്വാമിസന്നിധിയിൽ ചെല്ലാനുള്ള ഭയംകൊണ്ടു് ഇഹലോകവാസം വെടിയുവാൻതന്നെ തീർച്ചയാക്കി. ഗിരിസാനുക്കളിൽ, ശൃംഗങ്ങളിൽ, ഘോരവനങ്ങളിൽ, വൻഗുഹകളിൽ, വെള്ളച്ചാട്ടതീരങ്ങളിൽ, ഇങ്ങിനെ സർവ്വത്ര തിരഞ്ഞിട്ടും ദേവിയെ കാണാതെ നിരാശരായ ഞങ്ങൾക്കു് മറെറാരുപായവും തോന്നിയില്ല. ആ പർവ്വതത്തിൽ, വിധിയനുസരിച്ചു് പ്രായോപവേശത്താൽ മരിക്കാനുറച്ചു് കിടന്നു. ഞങ്ങളുടെ സംഘപതിയായ യുവരാജാവു് അംഗദൻ, രക്ഷിക്കുവാൻ വഴിയൊന്നും കാണാതെ പലതും പറഞ്ഞു് വിലപിക്കുകതന്നെ ചെയ്തു. ആ വിലാപത്തിനിടയിൽ അവിടുത്തെ അപഹരിച്ചതും, അതുല്യബലവാനായ ബാലിയെ വധിച്ചതും, ഗൃദ്ധ്രശ്രേഷ്ഠനായ ജടായു മരിച്ചതും പറയുവാനിട വന്നു. സ്വാമിയുടെ അഭീഷ്ടം, നിറവേററാതെ, നിരാശരായി മരിക്കാൻ തുടങ്ങുന്ന ആ സന്ദർഭത്തിലെ ജടായുചരിതം കേട്ടു, മഹാനും അതിവിക്രമനും, ജടായുവിൻെറ ജ്യേഷ്ഠനുമായ സമ്പാതിയെന്ന പക്ഷിശ്രേഷ്ഠൻ അല്പം കോപത്തോടെ പറഞ്ഞു:—

"ഹേ വാനരോത്തമന്മാരെ, എൻെറ കനിഷ്ഠസഹോദരനായ ജടായുവിനെ ആർ എവിടെവെച്ചു് നിഗ്രഹിച്ചു? വിശദമായി നിങ്ങൾ പറയുവിൻ."

നക്തഞ്ചരേന്ദ്രനിൽനിന്നു് നിന്തിരുവടിയെ രക്ഷിക്കുവാനുള്ള ശ്രമത്തിൽ, ജനസ്ഥാനത്തിൽവെച്ചു് ആത്മനാശംസംഭവിച്ച ആ ധന്യചരിത്രം കമാരൻ സമ്പാതിയോടു് പറഞ്ഞു. അരുണപുത്രനായ ഗൃദ്ധ്രേന്ദ്രൻ അനുജചരമത്തിൽ അതിദുഃഖിതനായി. ദേവി രാവണാലയത്തിൽ വസിക്കുന്ന വിവരം ഞങ്ങളോടു് പറയുകയും ചെയ്തു. അത്യാനന്ദമേകുന്ന വാർത്തകേട്ടപ്പോൾ, അംഗദൻ ഞങ്ങളൊന്നിച്ചു് പുറപ്പെട്ടു് സാഗരതീരത്തിലെത്തി. ദേവീദർശനത്തിന്നു് ഉഴറുന്ന ഞങ്ങൾക്കു് പതിന്മടങ്ങു് ഉത്സാഹം വദ്ധിച്ചു. അഭീഷ്ടവൃത്താന്തം അറിഞ്ഞതിനാൽ അഭിവൃദ്ധിയെ പ്രാപിച്ചവരുമായി. അത്യുത്സുകരായി ആർത്തുവിളിച്ചുവരുന്ന ഞങ്ങൾക്കു്, ഒരു മഹാവിഘ്നംപോലെ സാഗരം അലയടിച്ചു് വെൺനുരകളാൽ പുഞ്ചിരിപൊഴിക്കുന്നതു് കണ്ടപ്പോൾ, സമുദ്രലംഘനത്തെക്കുറിച്ചു വീണ്ടും മഹാവിചാരം ഞങ്ങൾക്കുണ്ടായിത്തീൎന്നു. ദേവി, സ്വാമിയുടെ കാരുണ്യത്താൽ, വാനരന്മാരുടെ മഹാഭയത്തെ തീക്കുവാൻ ശക്തിയുള്ളവനായിത്തീൎന്ന ഞാൻ നൂറുയോജനദൂരം ചാടിക്കടന്നു്, രാക്ഷസവര്യന്മാർ വസിക്കുന്ന ഇവിടെ രാത്രിയിൽ പ്രവേശിച്ചു. പ്രതാപിയായ രാവണനെ, അരമനയിൽനിന്നു് ആദ്യം കാണുകയും ചെയ്തു. ദുഃഖത്താൽ തളൎന്നിരിക്കുന്ന നിന്തിരുവടിയേയും ദർശനം ചെയ്യാനുള്ള ഭാഗ്യം സിദ്ധിച്ചു. ഇവിടുത്തെ വേർപാടിനുശേഷം നടന്നതായ സർവ്വവും പറഞ്ഞുകഴിഞ്ഞു.

ദേവി, സംശയമെന്യേ എന്നോടു് സംസാരിക്കാൻ ദയയുണ്ടാകണേ. ശ്രീരാമസ്വാമിയുടെ കാര്യത്തിൽ പരിശ്രമിക്കുന്ന ഞാൻ വെറുമൊരു ദൂതനാണു്. ദേവി, സുഗ്രീവസചിവനായ വായുപുത്രനാണു് ഞാനെന്നു് ധരിക്കണേ. അവിടുത്തെ മാത്രമല്ല സർവ്വജീവാത്മാക്കളുടേയും നാഥനായ സ്വാമി കുശലിയാണെന്നു് വിശ്വസിക്കണേ. ഉത്തമശുഭലക്ഷണങ്ങൾ തികഞ്ഞിരിക്കുന്ന ലക്ഷ്മണകുമാരൻ, പരാക്രമശാലിയും ദേവിയുടെ പ്രാണനാഥനുമായ അഗ്രജന്റെ ഹിതത്തിലും പരിചരണത്തിലും അതിശ്രദ്ധയോടെ എപ്പോഴും സമീപത്തിൽതന്നെയുണ്ടു്. സുഗ്രീവകല്പനയനുസരിച്ചു് പുറപ്പെട്ടുവന്ന വാനരന്മാരിൽ ഞാൻമാത്രമേ ലങ്കയിൽ വന്നിട്ടുള്ളു. ഇഷ്ടംപോലെ രൂപം ധരിക്കുവാൻ കഴിവുള്ള ഞാൻ, സ്വാമിയുടെ സങ്കല്പത്താൽ അന്യസഹായംകൂടാതെ തെക്കെദിക്കിന്റെ അതിരുപോലെ കിടക്കുന്ന ഈ ലങ്കയിൽ എത്തിയിരിക്കുന്നു. ദേവിയെ അന്വേഷിക്കുക മാത്രമാണു് ഉദ്ദേശം. ദേവിയെ സന്ദർശിക്കുവാൻ ഭാഗ്യം സിദ്ധിച്ച എനിക്കു് വാനരസൈന്യങ്ങളുടെ ദുഃഖത്തെ നശിപ്പിക്കുവാനും സാധിക്കും. സാഗരം തരണം ചെയ്തു് ഇവിടെ എത്തിയ എന്റെ പരിശ്രമം പുണ്യസഞ്ചയ

ത്താൽ വ്യത്ഥമായില്ല. ദേവി, നിന്തിരുവടിയെ കണ്ടതുനിമിത്തമുള്ള സൽക്കീ ത്തിക്ക് ഞാൻ പാത്രമായിത്തീൻ.

അധികം ദിവസം താമസമില്ല, ശ്രീരാമചന്ദ്രസ്വാമി ഇവിടേക്ക് എത്തുവാൻ. അത്രമാത്രം മഹത്തും ദിവ്യവുമായ പരാക്രമം ദേവനുണ്ട്. രാക്ഷസാധിപനായ രാവണനെ ബന്ധുമിത്രാദികളൊന്നിച്ച് സ്വാമി സംഹരിച്ച് നിന്തിരുവടിയെ സ്വീകരിക്കും. ശാഖാമൃഗവും തിര്യഗ്ജാതിയിൽപ്പെട്ടവനുമായ ഞാൻ എങ്ങിനെയാണ് ഭഗവാൻ വായുവിൻെറ സുതനായതെന്നു് വിശദമാക്കാം.

"മാല്യവാൻ എന്ന പേരിൽ ശ്രേഷ്ഠമായൊരു പവ്വതമുണ്ട്. അതിൽ കേസരി എന്നൊരു വാനരൻ വസിക്കുന്നു. മാല്യവാനിൽനിന്നു് ഗോകൎണ്ണം എന്ന ഗിരിയിലേക്ക്, എൻെറ പിതാവായ കേസരി പോകുകയായിരുന്നു. ദേവഷിഗണം മഹാനായ കപീന്ദ്രനെ കണ്ടു. സമുദ്രതീരത്തിലെ പുണ്യതീത്ഥത്തിൽ അധിവസിക്കുന്ന ശംബസാദൻ എന്ന ദുഷ്ടരാക്ഷസനെ വധിക്കുവാൻ അവർ പിതാവിനോട്ട് പ്രാത്ഥിച്ചു. അതനുസരിച്ച കപീന്ദ്രൻ അവനെ നിഗ്രഹിക്കുകയും ചെയ്തു. ആ മഹാശകതൻെറ പത്നിയിൽ വായുദേവസുതനായിട്ടാണ് ഞാൻ ജനിച്ചതു്. ജന്മസിദ്ധമായ പൌരുഷത്താൽ ഹനുമാൻ എന്ന നാമമാണ് എനിക്ക് സിദ്ധിച്ചതു്. ദേവീ, നിന്തിരുവടിക്ക് വിശ്വാസം ഉണ്ടാകാൻ ശ്രീരാമസ്വാമി ഗുണങ്ങളിൽ അല്പം മാത്രമേ ഉണത്തിച്ചിട്ടുള്ളു. അവിടുത്തെ ഇവിടെ നിന്നും അതിവേഗത്തിൽ അയോദ്ധ്യയിലേക്ക് സ്വാമി കൊണ്ടുപോകും."

ഇപ്രകാരമുള്ള അടയാളങ്ങളേയും യാഥാത്ഥ്യങ്ങളേയും ഹനുമാൻ വിവരിച്ചപ്പോൾ, സീതാദേവിക്ക് വിശ്വാസം ജനിച്ചു. സ്വപുരോഭാഗത്തിൽനില്ക്കുന്നതു് രാമദൂതൻ തന്നെ എന്നു് തീച്ചയാക്കി. സന്തോഷം ഹൃദയത്തിലൊതുങ്ങാതെ, അശ്രുരൂപത്തിൽ കടിലങ്ങളായ ധൂളരോമങ്ങൾ നിറഞ്ഞ നേത്രങ്ങളിൽനിന്നു് പ്രവഹിച്ചുതുടങ്ങി. ആയതവും വിശാലവുമായ ലോചനങ്ങളെക്കൊണ്ടു് അതിമനോഹരമായ ദേവിയുടെ മുഖം രാഹുമുക്തശശാങ്കനെപ്പോലെ ഒളിവിതറി. രാക്ഷസന്മാരുടെ മായാരൂപമല്ല; തൻെറ മുന്നിൽ നില്ക്കുന്നതെന്നു് സീത നിശ്ചയിച്ചു. പ്രിയദർശനയായ ജാനകീദേവിയോട്ട് ഹനുമാൻ വീണ്ടും തുടന്നു:—

"ദേവി, ഇതുവരെ നടന്ന സംഗതികളെല്ലാം അടിയൻ ഉണത്തി. പരിപൂൎണ്ണമായും ആശ്വസിക്കു. ഇനി, ഞാൻ ചെയ്യേണ്ടതെന്താണ് എന്നു് കല്പി

ച്ചാലും. സ്വാമിസന്നിധിയിലേക്കുതന്നെ മടങ്ങിപ്പോകട്ടെയോ? ദേവി, കപീന്ദ്രനായ കേസരി, ദേവർഷികളുടെ പ്രേരണപ്രകാരം ശംബസാദനെ നിഗ്രഹിക്കുവാൻ ഏർപ്പെട്ടിരുന്നപ്പോൾ, ഏകാകിനിയായിരിക്കുന്ന ധർമ്മദാരങ്ങളിൽ വായുദേവനിൽനിന്നു ജനിച്ച ഞാൻ, മാഹാത്മ്യം, ശരീരബലം മുതലായ യോഗ്യതകളിൽ പിതൃതുല്യനാണെന്നു് ദേവി ധരിക്കണം.''

ഇങ്ങിനെ ആർഷമയ ശ്രീമദ്രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം മുപ്പത്തിയഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയാറാം സർഗ്ഗം. [സീതാസന്ദേഹം]

അതിതേജസ്വിയായ പവനാത്മജൻ, വിനയയുക്തമായ വാക്കും പിന്നേയും വിശ്വാസം ഉറപ്പുവാൻവേണ്ടി പറഞ്ഞു:—

"മഹാഭാഗ്യശാലിനിയായ ദേവി, ഞാൻ കേവലം ഒരുവാനരൻതന്നെയാണെങ്കിലും, ലോകോത്തരബുദ്ധിശാലിയായ ശ്രീരാമസ്വാമിയുടെ ദൂതനായി വരുവാനുള്ള അമേയഭാഗ്യം സിദ്ധിച്ചവനാണു്. ആ തിരുനാമാങ്കിതമായ അംഗുലീയം; അവിടുത്തെ തൃക്കയ്യിൽ തരുവാനുള്ള സാമർത്ഥ്യം എനിക്കുണ്ടാകുമെന്നു് മുൻകൂട്ടി നിശ്ചയിച്ച ദേവൻെറ വൈഭവം ആർക്കാണു് വാക്കുകൾകൊണ്ടു് പറയുവാൻ സാധിക്കുക? മഹാപ്രഭു നിന്തിരുവടിയുടെ വിശ്വാസത്തിനുവേണ്ടി എന്റെ കയ്യിൽ തന്നതും, സമുദ്രലംഘനാദിമഹാകാര്യങ്ങൾക്കു് ശക്തനാക്കിയതുമായ ഈ അടയാളം, അവിടുത്തേക്കു് മംഗളമുണ്ടാക്കുന്നതാണു്. ദുഃഖാനുഭവകാലം കഴിഞ്ഞു.''

അത്യാദരവോടെ ദേവി ആ അംഗുലീയത്തെ, ഭർത്തൃകരാംഗുലിയിൽ അലങ്കരിച്ചിരുന്ന അമൂല്യപുണ്യരത്നത്തെ, വാങ്ങി; സസ്നേഹം നോക്കി. ഭർത്താവു് സമീപത്തിൽ വന്നതുപോലെ കരുതിയ ദേവി ഏററവും സന്തോഷിച്ചു. വിശാലനേത്രങ്ങളിൽ ആനന്ദം അലയടിച്ചു. ഗ്രഹണമുക്തമായ പാർവ്വണബിംബംപോലെ വദനം തിളങ്ങി. തൃക്കയ്യിൽ അംഗുലീയകം പിടിച്ചപ്പോൾ, ഭർത്തൃസമീപത്തിൽ നിൽക്കുന്നതായി തോന്നി. ലജ്ജകൊണ്ടു് ആനനം താണു. ജീവനാഥസന്ദേശവും അഭിജ്ഞാനദർശനവുംകൊണ്ടു്, അതിസന്തോഷമിയന്ന ദേവി, മഹാനായ ഹനൂമാനെ ആദരത്തോടെ വാഴ്ത്തിപ്പറഞ്ഞു:—

"ഹേ വാനരോത്തമ, നീ അതിസമർത്ഥനാണ്; അത്ഭുതപരാക്രമിയാണ്; അതുല്യവിജ്ഞനാണ്. യാതൊരാളുടേയും സഹായമില്ലാതെ, ഒററക്ക്, രാക്ഷസശ്രേഷ്ഠന്മാരുടെ വാസസ്ഥാനമായ ഈ ലങ്കാരാജ്യം ആക്രമിച്ചുവല്ലൊ. ബുദ്ധിശക്തിയും, സാമർത്ഥ്യവും, പരാക്രമവും ഒന്നിനൊന്ന് ഉപരിയായിട്ടാണ് നിന്നിൽ കാണുന്നത്. പശുവിൻകുളമ്പിനെ ചാടിക്കടന്നതുപോലെയാണ്, മകരാദി ഭയങ്കര ജന്തുക്കളുടെ നിവാസസ്ഥാനമായ ഈ സാഗരത്തെ നീ തരണം ചെയ്തത്. നിന്റെ ശക്തിയും പരാക്രമവും അതുല്യമാണ്. മഹാത്മാവായ നിന്നെ വെറും ക്ഷുദ്രനായ ഒരു വാനരനാണെന്ന് ഞാൻ വിചാരിക്കുന്നില്ല. കാരണം, അപ്രമേയബലശാലിയായ രാവണനിൽനിന്നുകൂടി തരിമ്പും ഭയമോ പരിഭ്രമമോ ഉണ്ടായിട്ടില്ല. സർവ്വജീവികളുടേയും അന്തരംഗവ്യാപാരത്തെ സർവ്വദാ അറിയുന്ന ശ്രീരാമദേവൻ, താൻതന്നെ അയച്ച ദൂതനാണ് നീ. എന്നോട് നേരിട്ട് സംഭാഷണം ചെയ്യാനുള്ള യോഗ്യത നിനക്കുണ്ട്. ഏതൊരാപത്തും നേരിടാൻ കഴിയാത്ത മഹാപ്രഭു, അത്രമാത്രം വിശ്വസ്തനും പരാക്രമിയുമായ ഒരാളെയല്ലാതെ എന്റെ അടുത്തേക്ക് അയക്കുകയില്ല. അതുകൊണ്ട് എന്നോട് നേരിട്ടുസംസാരിക്കുവാൻ തികച്ചും അർഹനാണ് നീ. സംശയമില്ല. സത്യധർമ്മാദികളെ പരിപാലിക്കുവാനും, സുസ്ഥിരമായി നിലനിർത്തുവാനും കരുത്തുള്ള മഹാതേജസ്വിയായ ദേവനും, സുമിത്രാദേവിയുടെ ഹൃദയത്തെ ആനന്ദത്തിലാറാടിക്കത്തക്ക അത്ഭുതഗുണങ്ങൾ ഒത്തുചേർന്നവനായ ലക്ഷ്മണനും, കുശലികളാണെന്നറിവാൻ ഇടവന്നത് ദൈവാനുഗ്രഹവും എന്റെ മഹാഭാഗ്യസൂചകവുമാകുന്നു."

ദേവി, ഭർത്താവുതന്നെ പുരോഭാഗത്തുള്ളപോലെ അല്പം പ്രണയകോപം കലർന്ന മട്ടിൽ ഹനുമാനോട് തുടർന്നു:—

"മാരുതി, ദേവന് കുശലമാണെന്ന് നീ പറയുന്നു. കാകുൽസ്ഥവംശജാതനായ അവിടുന്ന്, യുഗാന്തകാലത്തിൽ സമുദ്രത്തിൽനിന്ന് പുറപ്പെടുന്ന ബഡവാഗ്നിയെപ്പോലെ, ക്രോധത്താൽ, സാഗരംകൊണ്ട് ചുററപ്പെട്ട ഈ ഭൂമിയെ എന്തുകൊണ്ടാണ് ദഹിപ്പിക്കാത്തത്? ധർമ്മപത്നിയായ എന്നോട് അപരാധം ചെയ്തവനെ—ആ രാക്ഷസാധമനിരിക്കുന്ന ഈ ലങ്കാരാജ്യത്തെ—ദഹിപ്പിക്കാതിരിക്കുമ്പോൾ, നീ പറയുന്നതുപോലെ കുശലിയാണോ? എന്നാൽ അവർ ശക്തരല്ലാഞ്ഞിട്ടല്ല. ഈ ഭൂമിയെ മാത്രമല്ല, ദേവന്മാരേയും അവരുടെ ലോകങ്ങളേയും നിഗ്രഹിപ്പാനുള്ള പരാക്രമം അവർ രണ്ടുപേർക്കുമുണ്ട്. എന്റെ പാപകർമ്മങ്ങളുടെ അനുഭവമാണ് ഇത്. അതവസാനിക്കുന്നതുവരെ ഔദാസീന്യം അവർക്കുണ്ടാകുമെന്നാണ് ഞാൻ വിശ്വസിക്കുന്നത്."

ഒരു ക്ഷത്രിയസ്ത്രീയുടെ ധൈര്യത്തോടെ കാര്യാദികളെക്കുറിച്ചാണ് തുടന്നതു്:—

"പുരുഷോത്തമൻ ആധിനിമിത്തം കൃശനായിട്ടില്ലല്ലൊ; അതിപരിതാപത്തോടിരിക്കുന്നില്ലല്ലൊ. എന്നെ ഇവിടെനിന്നു് രക്ഷിക്കാനുള്ള പരിശ്രമങ്ങളെ അവർ ചെയ്യുന്നില്ലെ? എന്റെ നാഥൻ ദൈന്യനായിട്ടില്ലല്ലൊ? മനഃസംഭ്രമം കൊണ്ടു് കർത്തവ്യവിമോഹിതനായിട്ടില്ലല്ലൊ; ഉത്തമനായൊരുവൻ ചെയ്യേണ്ടതു്, രാജപുത്രനായ അവിടുന്നു് ചെയ്യുന്നില്ലെ? ശത്രുക്കളെ വിജയിക്കാനും, മിത്രങ്ങളെ സമാർജ്ജിക്കാനും പരിശ്രമിക്കുന്ന ദേവൻ, സാമദാനരൂപങ്ങളായ രണ്ടുപായങ്ങളെ മിത്രങ്ങളിലും, ദാനഭേദദണ്ഡങ്ങളായ മൂന്നുപായങ്ങളെ അമിത്രങ്ങളിലും, അർഹതയുള്ളവരിൽ ദണ്ഡോപായത്തേയും, കാലദേശങ്ങൾക്കനുസരിച്ചു് ഉപയോഗിക്കുന്നില്ലെ?"

[സീതാദേവിയുടെ ഈ ചോദ്യത്തിൽനിന്നു് രാജകീയനീതിയിലുള്ള അഭ്യാസപാടവം എത്രമാത്രമുണ്ടെന്നു് ഊഹിക്കാമല്ലൊ? സുഹൃത്തുക്കളിൽ ഒരിക്കലും ഭേദദണ്ഡോപായങ്ങളെ ഉപയോഗിക്കരുതു്. ശത്രുക്കളിൽ ഒരു കാലത്തും സാമോപായവുമരുതു് എന്നുകൂടി വ്യക്തമാക്കിക്കൊണ്ടാണു് ചോദ്യം.]

ആത്മനാഥസുഖത്തിൽ അത്യാഗ്രഹമുള്ള ദേവി തുടന്നു:—

വായുപുത്ര, അവിടുത്തേക്കു് ബന്ധുക്കളെ കിട്ടുന്നില്ലെ? മിത്രങ്ങൾ അനുഗമിക്കുന്നില്ലെ? ബന്ധുക്കളെ യഥാവിധി, അവിടുന്നു് സൽക്കരിക്കുന്നില്ലെ? മിത്രങ്ങളാൽ ദേവൻ ആദരിക്കപ്പെടുന്നില്ലെ? രാജാക്കന്മാർ ദേവാനുഗ്രഹത്തെ ആഗ്രഹിക്കാറുണ്ടല്ലൊ. പൌരുഷത്തെ മുൻനിർത്തി ദൈവസഹായമിച്ഛിച്ചുകൊണ്ടു തന്നെയല്ലെ അവിടുന്നു് ഏതൊന്നും ചെയ്യുന്നതു്? എന്നെപ്പററി യാതൊന്നുമറിയാതെ വേർപെട്ടിരിക്കുന്നതുകൊണ്ടു് ദേവനു് സ്നേഹം ചുരുങ്ങിയിട്ടില്ലല്ലൊ. ഈ വ്യസനാർണ്ണവത്തിൽനിന്നു് എന്നെ കരകയററുകില്ലെ? സകലവിധ സുഖാനുഭവങ്ങളും ആസ്വദിക്കുവാൻ അർഹനും അസുഖത്തിന്നു് അനുചിതനുമായ അവിടുന്നു്, തുടന്നുവന്ന ദുഃഖങ്ങളാൽ തളന്നിട്ടില്ലല്ലൊ. കൌസല്യാദേവിയുടേയും സുമിത്രാദേവിയുടേയും ഭരതശത്രുഘ്നന്മാരുടേയും കുശലവർത്തമാനങ്ങളെ അടിക്കടി അറിയാറില്ലെ? സ്വകൃത്യനിർവ്വഹണത്തിൽ ജാഗരൂകനായ അവിടുന്നു്, കാട്ടിലിരിക്കുന്നുവെങ്കിലും, ചാരചക്ഷുസ്സായിരിക്കുന്നില്ലെ? ഏതൊരുജീവിക്കും ബഹുമാന്യനായ ദേവൻ എന്റെ വേർപാടുകൊണ്ടു് പരിതപിക്കുന്നുണ്ടോ? മനസ്സു്

മററകാര്യങ്ങളിൽ പ്രവേശിച്ചിട്ടുണ്ടോ? ഈ ദുഃഖവലയത്തിൽനിന്നു് പുറത്താക്കുകയില്ലേ? അഗ്രജനിൽ അതിഭക്തനായ ഭരതൻ, എന്റെ വ്യസനംതീക്കുവാൻ വേണ്ടി, സചിവന്മാരാൽ സംരക്ഷണം ചെയ്യുന്നതും ധ്വജാദി അടയാളങ്ങളുള്ളതുമായ അയോദ്ധ്യാരാജ്യസൈന്യങ്ങളെ അയക്കുമോ? സൈന്യശേഖരണം സ്വരാജ്യത്തിൽനിന്നു് ചെയ്യുന്നുണ്ടോ?

വാനരവംശചക്രവത്തിയും, ശ്രീരാമദേവസഖ്യം സമ്പാദിക്കുവാൻ ഭാഗ്യശ്രീകരം ഒത്തിണങ്ങിയ പുണ്യവാനുമായ സുഗ്രീവൻ, എന്റെ സന്താപം തീക്കുവാൻ, പല്ലും നഖങ്ങളും ആയുധങ്ങളാക്കുന്ന കപീന്ദ്രന്മാരൊന്നിച്ചു് ഇവിടേക്കു്, വരുകയില്ലേ? അസ്ത്രവിദ്യാപാരംഗതനും, സുമിത്രാദേവിക്കു് അത്യാനന്ദമേകുന്നവനും, മഹാശൂരനുമായ അനുജൻ ലക്ഷ്മണൻ ശരവഷംകൊണ്ടു് അസുരവരന്മാരെ അന്തകാലയത്തിലേക്കു് അതിവേഗം അയക്കുകയില്ലേ? ശ്രീരാമചന്ദ്രന്റെ അത്യുഗ്രമായ ഒരൊററ അമ്പുകൊണ്ടു് കാലന്നൂർക്കെത്തുന്ന രാവണനേയും, സുഹൃജ്ജനങ്ങളേയും താലതാമസംകൂടാതെ ഞാൻ കാണില്ലേ? കനകനിറവും താമരപ്പൂമണവുമുള്ള ദേവന്റെ വദനം, എന്റെ വിരഹത്താൽ, വെള്ളമില്ലാത്ത കുളത്തിലെ താമരപ്പൂവു് സൂര്യകിരണങ്ങളാലെന്നപോലെ ഉണങ്ങിവരണ്ടു് നിഷ്പ്രഭമായിട്ടില്ലല്ലോ? പിതൃവാക്യസംരക്ഷണത്തിൽ അചഞ്ചലഹൃദയനായി, ഘോരാരണ്യത്തിലേക്കു് എന്നോടൊന്നിച്ചു് കാൽനടയായി എഴുന്നെള്ളിയ ആ ധീരധീരന്റെ മനസ്സു്, എന്റെ വിയോഗത്താൽ ചഞ്ചലമായിട്ടില്ലല്ലോ? കൊടുംകാട്ടിൽ കല്ലും മുള്ളുംനിറഞ്ഞ പ്രദേശത്തിൽനടക്കുമ്പോഠംകൂടി ആ ദൃഢചിത്തത്തിന്നു് ഭയമോ ദുഃഖമോ ഉണ്ടായിട്ടില്ല. എന്നിലുള്ളതിനേക്കാഠം അധികമായോ തുല്യമായോ പോലും സ്നേഹം മാതാവിലോ പിതാവിലോ ദേവന്നില്ല. എനിക്കും അവിടുത്തെ സ്നേഹിക്കുന്നതുപോലെ മററാരേയും സാധിക്കുന്നതുമല്ല. അതുകൊണ്ടുമാത്രമാണു് പ്രിയതമന്റെ വത്തമാനം അറിയുന്നതുവരെ ജീവിച്ചിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നതും.”

[ദേവി സാക്ഷാൽ ശക്തിസ്വരൂപിണിയാണെന്നും, ശ്രീരാമൻ പരമാത്മാവാണെന്നും, ഒരിക്കലും തമ്മിൽ വിഭിന്നമാകുവയ്യെന്നുമുള്ള ആന്തരാത്ഥമാണു് ഇവിടെനിന്നു് വ്യഞ്ജിപ്പിക്കുന്നതു്.]

ആനന്ദസ്വരൂപിണിയായ സീതാദേവി, മഹത്തായ അത്ഥങ്ങളടങ്ങുന്ന ഇത്തരം മധുരവാക്കുകളെ ഹൃദയാവജ്ജകമായവിധം വാനരേന്ദ്രനോടു് പറഞ്ഞു് മൌനമായിരുന്നു. പുണ്യദായകമായ ശ്രീരാമവൃത്താന്തം വിണ്ടുംകേഠംക്കാൻ

അത്യൌത്സുക്യത്തോടെ ഹനുമാനിൽ കാരുണ്യപൂർണ്ണമായ കടാക്ഷം പതിപ്പിച്ചു. ദേവിയുടെ വാക്കുകളാൽ ആത്മതത്വം വ്യക്തമായി മനസ്സിലാക്കുവാൻ സാധിച്ചവനും, മഹാപരാക്രമശാലിയുമായ ശ്രീഹനുമാൻ ശിരസ്സിൽ അഞ്ജലി ബന്ധംചെയ്തുകൊണ്ടു്, സമുചിതമായി മറുപടിപറഞ്ഞു:—

"ദേവി തിരുവടി ഇവിടെയുണ്ടെന്നു് അറിയാത്തതിനാലാണു് പത്മദളലോചനനായ സ്വാമി, ദേവേന്ദ്രൻ ഇന്ദ്രാണിയെയെന്നപോലെ, കൊണ്ടുപോകാതിരിക്കുന്നതു്. എന്നിൽനിന്നു് ഇവിടുത്തെ വർത്തമാനങ്ങൾ സ്വാമി അറിയും. അതിമഹത്തായ വാനരപ്പടയോടൊന്നിച്ചു് അവിടുന്നു് ഇവിടേക്കു് ഉടനെ എത്തും. അലംഘ്യമായ സമുദ്രത്തിന്നു് ബാണങ്ങളാൽ സേതുബന്ധിച്ചു് രഘുവംശനായകൻ രാക്ഷസന്മാരെ നിശ്ശേഷം നശിപ്പിക്കും. സ്വാമിയുടെ ഗതിയെ വിഘ്നപ്പെടുത്തുവാൻ, അന്തകനോ, ദേവന്മാരോ, അതിശക്തരായ അസുരന്മാരോ ആർ വന്നാലും, അവരുടെ ജീവിതം അവസാനിക്കും. ദേവി, അവിടുത്തെ വിയോഗത്താൽ സ്വാമി, സിംഹത്താൽ അക്രമിക്കപ്പെട്ട ഗജേന്ദ്രനെപ്പോലെ ദുഃഖസന്തപ്തനാണു്. ലോകൈകനാഥനായ ദേവൻ അതിവേഗത്തിൽ ഇവിടെയെത്തുമെന്നു പറഞ്ഞതിൽ അവിശ്വാസം തോന്നരുതേ. മന്ദരമാമലയാണു്, മലയപർവ്വതമാണു്, വിന്ധ്യാചലമാണു്, അതിലുള്ള ഫലമൂലങ്ങളാണു് ഞാനിപ്പറയുന്നതു് സത്യം."

[അവരവരുടെ ഉപജീവനസ്ഥാനങ്ങളേയും ഭക്ഷണപദാർത്ഥങ്ങളേയും ദൈവമായിക്കരുതുന്ന പതിവു് വ്യക്തമാക്കുകയാണു് ശ്രീഹനുമാൻ ഈ സത്യം കൊണ്ടു്. വാനരനായകൻ സ്വവംശ വാസസ്ഥാനമായ മന്ദരാദിപർവ്വതങ്ങളേയും ഫലമൂലാദികളേയും സ്മരിച്ചു് അവയെത്തൊട്ടു് ശപഥം ചെയ്യുകയാണു്.]

"ദേവി, തൊണ്ടിപ്പഴംപോലെയുള്ള അധരങ്ങളും, മനോഹരനേത്രങ്ങളും, ചാരുകുണ്ഡലങ്ങളുംകൊണ്ടു് പൂർണ്ണചന്ദ്രൻ ഉദിച്ചതുപോലെ ദേവന്റെ വദനം തിരുവടി അടുത്തുതന്നെ കാണും. പ്രസ്രവണഗിരിലാണിരിക്കുന്നതെങ്കിലും ഒട്ടും താമസിക്കാതെ, ഐരാവതഗജത്തിൽ ദേവേന്ദ്രൻ വന്നിരിക്കുന്നതുപോലെ, എന്റെ ചുമലിലിരിക്കുന്ന സ്വാമിയെ തിരുവടി കാണും. ദേവിയുടെ വിയോഗത്താൽ ഖേദിക്കുന്ന ജഗന്നാഥൻ ആഹാരം സുഖമായി ഭക്ഷിക്കാറില്ല. മാംസം തേൻ എന്നിവ തൊടുകപോലുമില്ല. പ്രാതഃകാലം, സംഗവകാലം, മദ്ധ്യാഹ്നകാലം, അപരാഹ്നകാലം എന്നീ നാലുസമയവും വിട്ടു് സായംകാലമെന്ന

അഞ്ചാമത്തെ കാലത്തിൽ, ദേഹത്തിന്റെ നിലനില്പിന്നുവേണ്ടി, അല്പാഹാരമേ അവിടുന്നു് കഴിക്കാറുള്ളു. ദേവന്റെ ഹൃദയം മുഴുവൻ നിന്തിരുവടിയിലാണു്. ശരീരത്തെപ്പററി സ്മരണപോലുമില്ല. ഈച്ച, കൊതു, പുഴ, മാത്രമല്ല സർപ്പം കൂട ങ്ങിയ ഇഴജന്തുക്കൾകൂടി ദേഹത്തിൽ കയറിയാൽ അവിടുന്നു് അറിയുന്നില്ല. പര കായപ്രവേശംചെയ്ത ഒരു മഹായോഗിയെപ്പോലെയാണു്, നിന്തിരുവടിയിൽ ചേതന സമർപ്പിച്ച സ്വാമിയുടെ സ്ഥിതി. നിത്യവും ധ്യാനത്താൽ തല്പരനും ദുഃഖ നിമഗ്നനുമായിട്ടല്ലാതെ മററൊന്നിനെപ്പററിയും ചിന്തിക്കുന്നതായി കാണുന്നില്ല. ആ വീരവീരൻ ദേവീവിയോഗത്താൽ, കാമപീഡയാൽ വിവശനായിത്തീർന്നിരി ക്കുന്നു. ദേവന്നു് ഒരൊററ ദിവസവും ഉറക്കമില്ല. എപ്പോഴെങ്കിലും ഒന്നു മയങ്ങിയാൽ "സീതേ" എന്നു് മധുരമായി വിളിച്ചുകൊണ്ടു് ഉണരും. സ്ത്രീ കളുടെ ഹൃദയത്തെ വശീകരിക്കുന്ന വിശേഷഫലമോ പുഷ്പമോ മറേറതെങ്കിലും പദാത്ഥമോ ദൃഷ്ടിയിൽ പെട്ടാൽ "ഹാ പ്രിയേ" എന്നു് ദീർഘനിശ്വാസ ത്തോടെ നിന്തിരുവടിയോടു് നേരിട്ടെന്നപോലെ സംസാരിക്കുന്നു. ദേവി, മററൊന്നിലും അവിടുന്നിപ്പോൾ ശ്രദ്ധിക്കുന്നില്ല; ഒരേ ഒരുകാര്യത്തിൽമാത്രം; ദേവിയുടെ ലാഭത്തിനായുള്ള പ്രയത്നത്തിൽ മാത്രം."

ശ്രീരാമദൂതനായ വായുപുത്രന്റെ വാക്കുകൾ സീതാദേവിയെ ആശ്വസി പ്പിച്ചു. രഘുവരൻ മാംസാദികൾതൊടുന്നില്ലെന്നറിഞ്ഞപ്പോൾ ആഹാരാദികളിൽ അശ്രദ്ധനായ ആത്മനാഥന്റെ സ്ഥിതിയോത്തു്, തത്തുല്യമായ ദുഃഖം ഉണ്ടായി. ശരൽക്കാലപൌർണ്ണമിയിൽ അല്പാല്പം മേഘംവന്നുമറച്ച അന്ധകാരംപോലെ മുഖശോഭ അല്പമൊന്നു് മങ്ങിയെങ്കിലും, ഉടനെ ചന്ദ്രകിരണങ്ങൾ ലോകത്തെ പ്രകാശിപ്പിക്കുന്നതുപോലെ സന്തുഷ്ടഭാവം ഉണ്ടായി. സന്തോഷസന്താപങ്ങൾ ഇടകലൻ മനസ്സോടുകൂടിയ ദേവിയുടെ വിശാലനയനങ്ങളിൽ ആനന്ദാശ്രുക്കൾ നിറഞ്ഞു.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡത്തിലെ മുപ്പത്തിയാറാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയേഴാം സർഗ്ഗം (രാമാനയനപ്രാത്ഥന)

വാക്‌പടുവായ പവനതനയന്റെ വാക്കുകൾ, ജനകരാജസുതയുടെ വദനത്തെ പൂർണ്ണചന്ദ്രതുല്യം പ്രശോഭിപ്പിച്ചു. ധമ്മവും അധമ്മവുംനിറഞ്ഞ മറുപടിവച നം ഹനുമാനോടു് പറഞ്ഞു:—

"വാനരേന്ദ്ര, അമൃതിൽ വിഷംകലത്തിയമട്ടിലാണു് നിന്റെ വത്തമാനങ്ങൾ. ദേവൻ മറെറാന്നിലും ശ്രദ്ധിക്കന്നില്ലെന്നതു് അമൃതുപോലെ എന്നെ ആനന്ദിപ്പിക്കുന്നു. ശോകാധീനനാണെന്നതു് വിഷംപോലെ വ്യസനിപ്പിക്കുന്നു. ആഞ്ജനേയ, ഞങ്ങൾക്കുവന്ന വിയോഗം, ദൈവേച്ഛയാണു്, അപരിഹാര്യമാണു്. വിമോഹനമായ ഐശ്വര്യത്തിലേക്കും, സുദാരുണമായ ദുഃഖത്തിലേക്കും മനുഷ്യമനസ്സിനെ കയർകെട്ടിവലിക്കുകയാണു് കാലസ്വരൂപിയായ ഭഗവാൻ. ജീവന്റെ പുണ്യപാപഫലദാതാവായ ഈശ്വരൻ സുകൃതഫലത്തെ ഐശ്വര്യരൂപത്തിൽ കാണിച്ചു് ഹൃദയത്തെ അതിലേക്കു് അടുപ്പിച്ചു് ചഞ്ചലമാക്കുന്നു. അതേപോലെത്തന്നെയാണു് പാപകർമ്മങ്ങളുടെ ഫലത്തേയും ആ ഭഗവാൻ നല്കുന്നതു്. പാപത്തിന്നു് സമുചിതമായ ഭയങ്കരവ്യസനങ്ങളിലേക്കു് മനുഷ്യ മനസ്സിനെ മഗ്നമാക്കുന്നു. ജീവികളുടെ ഈ അദൃഷ്ടഫലങ്ങളെ അനുഭവിപ്പിക്കുന്നതു് ഇങ്ങിനെ ഈശ്വരകൃത്യം മാത്രമാണല്ലൊ.

വാനരോത്തമ, അദൃഷ്ടഫലദാതാവായ ഈശ്വരന്റെ ആജ്ഞയെ അന്യഥാകരിപ്പാൻ ആക്കും സാധിക്കുന്നതുമല്ല. ദൃഷ്ടാന്തമായി ഞങ്ങളുടെ ജീവിതം നോക്കിയാൽമതി. എല്ലാതൊരാൾക്കും തൃപ്തിനല്കുന്നതാണു് ഞങ്ങളുടെ ചരിത്രം. ജഗദാധാരമായ ആത്മനാഥനും, സൌമിത്രിയും, ഞാനും വ്യസനാഭിഭൂതന്മാരായി ജീവിക്കുന്നതു് നീ കാണുന്നില്ലെ? താത്ത്വികമായി നോക്കിയാൽ ഞങ്ങൾക്കു് ഈ അവസ്ഥവരുവാൻ വഴിയുണ്ടോ? അദൃഷ്ടഫലം ബാധിച്ചതു് സ്വജീവിതംകൊണ്ടു് മഹാപ്രഭു കാണിച്ചുതരികയാണു്. അപാരസാഗരത്തിൽ കപ്പൽപൊളിഞ്ഞു് വീണ ഒരുവൻ നീന്തിത്തളന്നതുപോലെയായിത്തീൎന്നു, ദുഃഖമഗ്നനായ ദേവൻ. അവിടുന്നു് മറുകരക്കു് എത്തുന്നതു് എങ്ങിനെയാണെന്നു് അറിയുന്നില്ല. രാക്ഷസന്മാരെയെല്ലാം വധിച്ചു്, അവസാനം രാവണസംഹാരംചെയ്തു്,ഈ ലങ്കാരാജ്യത്തെമുഴുവൻ ഉന്മൂലനാശം വരുത്തിയശേഷം, അവിടുന്നു് എന്നാണു് എന്നെ കാണുക? ഇതെല്ലാം നടത്തിയതിനുശേഷമേ എന്നെ കാണുന്നതു് സമുചിതമാകയുള്ളു. വീരപുരുഷനായ ദേവനും, തൽസഹധർമ്മിണിയായ എനിക്കും യുക്തമായമാർഗ്ഗം അതല്ലേ? ഈ സംവത്സരം പൂർത്തിയാകുന്നതിന്നു് മുമ്പു് ഇതെല്ലാം ആ പരന്തപൻ ചെയ്തുതീക്കണം. അത്രമാത്രം ജീവിതകാലമാണു് രാവണൻ എനിക്കു് വിധിച്ചിട്ടുള്ളതു്. അതിനുവേണ്ടി നീ ബദ്ധപ്പെടുത്തണം. ഞാൻ ഈ ലങ്കാരാജ്യത്തിൽ എത്തിയിട്ടു് പത്തുമാസമായി. ഇനി രണ്ടുമാസം മാത്രമാണു് കൊടുംക്രൂരനായ രാവണൻ എനിക്കു് തന്നിട്ടുള്ള അവധി. താൻ നിശ്ചയിച്ചതിനെ ഇളക്കുന്നവനല്ല ദശഗ്രീവൻ. എന്നെ അപഹരിച്ചതു് ഏററവും വലിയ

അനീതിയാണെന്നും, ഉടനെ ശ്രീരാമപാദങ്ങളിൽ സമർപ്പിക്കണമെന്നും, വളരെവിനയത്തോടെ, സഹോദരൻ വിഭീഷണൻ പ്രയത്നത്തോടെ ബോധിപ്പിച്ചുവെങ്കിലും രാവണൻ അതിന്നു് സമ്മതിച്ചിട്ടില്ല. ഭർത്തൃസവിധത്തിൽ എന്നെ കൊണ്ടുപോയാക്കുക എന്നകാര്യം ദശാനനന്നു് കേൾക്കുന്നതുപോലും ഇഷ്ടമല്ല. രാവണൻ കാലപാശബന്ധിതനായിക്കഴിഞ്ഞിരിക്കുന്നു. ശ്രീരാമദേവസന്ദർശനത്തെ അത്യാകാംക്ഷയോടെ കാത്തിരിക്കുകയാണു് അന്തകൻ. രാക്ഷസേന്ദ്രന്റെ മരണം അടുത്തു കഴിഞ്ഞു.

ഹേ വായുപുത്ര, വിഭീഷണനും കുടുംബങ്ങളും സദാചാരനിരതന്മാരാണു്. വിഭീഷണന്റെ സീമന്തപുത്രിക്കു് കലയെന്നാണു് പേരു്. അവളുടെ അമ്മ വിവരങ്ങളെല്ലാം മകൾമൂലം എന്നെ അറിയിച്ചു. വിഭീഷണനും, ഭാര്യയും, പുത്രിയും രാക്ഷസസ്വഭാവമുള്ളവരല്ല എന്നു് മനസ്സിലാക്കുക. അവിന്ധ്യൻ എന്ന പേരായ ഒരു രാക്ഷസശ്രേഷ്ഠനും ലങ്കയിലുണ്ടു്. വയോവൃദ്ധനായ അദ്ദേഹം ഇന്ദ്രിയനിഗ്രഹം ചെയ്യുവനും സൽസ്വഭാവനിരതനുമാണു്. ശ്രീരാമനിൽനിന്നു് രാക്ഷസവംശത്തിന്നേ നാശമടുത്തിരിക്കുന്നുവെന്നും, സീതയെ ഉടനെ മടക്കിക്കൊടുക്കുകയാണു് ശ്രേയസ്കരമായിട്ടുള്ളതെന്നും, അവിന്ധ്യൻ നിർബ്ബന്ധപൂർവ്വം പറഞ്ഞിട്ടും രാവണൻ കേൾക്കുന്നില്ല.

ഹേ വാനരോത്തമ, ഭർത്താവു് അതിവേഗത്തിൽ എന്നെ സമീപിക്കുമെന്നാണു് ഞാൻ പ്രതീക്ഷിക്കുന്നതു്. എന്തുകൊണ്ടെന്നാൽ എന്റെ അന്തരാത്മാവു് പരിശുദ്ധമാണു്. ഗുണസ്വരൂപിയാണല്ലൊ അവിടുന്നു്.''

[ജീവാത്മാവിന്റെ മാലിന്യങ്ങൾ കളഞ്ഞു് പരിശുദ്ധമാക്കിയാൽ, പരമാത്മതത്ത്വപ്രകാശമെത്തുകയായി. സീതാദേവിയുടെ ഏകാന്തവാസത്തിലെ തപസ്യകൊണ്ടു് ആന്തരാത്മാവു് പരിശുദ്ധമായി. പരമാത്മാവായ ആത്മാരാമൻ പ്രകാശിക്കുകയായി എന്നർത്ഥം]

ശ്രീരാമചന്ദ്രനിലുള്ള അനേകഗുണങ്ങളിൽ ചിലതെടുത്തു് കാണിക്കുന്നതും, തത്ത്വാർത്ഥങ്ങൾ ഉൾക്കൊള്ളുന്നതുമായ വാക്കുകൾ ദേവി തുടന്നു:—

''കപീന്ദ്ര, ലോകോത്തരങ്ങളായ കർമ്മങ്ങളിൽ അചഞ്ചലപ്രയത്നമാണു് അവിടുന്നു് എപ്പോഴും ചെയ്യുന്നതു്; അത്തരം കാര്യങ്ങളെ നടത്തുന്നതായ പൌരുഷവും; അതിനുള്ളശക്തിയും, അത്യുഗ്രമുള്ളദയയും അത്തരം പ്രവൃത്തികൾ

ഏതേതുസ്ഥാനങ്ങളിൽ നടത്തേണമെന്നുള്ള വിജ്ഞാനവും, കൃതജ്ഞതയും, രഘുവംശരത്നത്തിനുണ്ട്. ഗുണങ്ങളെല്ലാം ഒന്നിച്ച് രൂപമെടുത്തതപോലെയാണ് ജനസ്ഥാനത്തുവെച്ച് കണ്ടതു്. നേരിട്ടെതിർത്ത, നക്തഞ്ചരവരന്മാർ പതിന്നാലായിരം പേരെ, സഹോദരസഹായംകൂടി നിരസിച്ച്, ഏകനായി ഹനിച്ച ലോകൈകവീരനെ ഏതൊരു ശത്രുവാണ് ഭയപ്പെടാതിരിക്കുക. പുരുഷോത്തമനായ സ്വാമിയുടെ ബലം, വ്യസനിപ്പിക്കാനൊരുങ്ങിയ അസുരസമൂഹത്തേക്കാൾ ഉൽകൃഷ്ടമായതാണ്. ഇന്ദ്രാനുഭാവങ്ങളെ ശചീദേവിക്ക് എന്നപോലെ അവിടുത്തെ മാഹാത്മ്യങ്ങൾ എനിക്കറിയാം. വാനരശ്രേഷ്ഠ, ബാണജാലമാകുന്ന രശ്മികളോടുകൂടിയ ശ്രീരാമദേവനാകുന്ന ആദിത്യഭഗവാൻ, രാക്ഷസന്മാരാകുന്ന അല്പജലത്തെ വററിക്കും.''

ശ്രീരാമസ്മരണകൊണ്ടുണ്ടായദുഃഖം അടക്കാനാകാത്തമട്ടിൽ അശ്രുക്കളായി പ്രവഹിച്ചുതുടങ്ങി. മഹാനായ ഹനുമാൻ ഭക്തിയോടുകൂടി പറഞ്ഞു:—

''ദേവി, ഞാൻ അവിടെയെത്തിയാൽ വർത്തമാനങ്ങളെല്ലാം അറിഞ്ഞുകഴിയും. അമേയബലവാന്മാരായ വാനരസൈന്യങ്ങളുടെ മുന്നിൽ കോദണ്ഡപാണിയായിനില്ക്കുന്ന സ്വാമി ഉടനെ ലങ്കയിലുണ്ടാകും. അല്ലെങ്കിൽ, രാക്ഷസേശ്വരനാൽ വ്യസനാക്രാന്തയായ ദേവിയെ ഉടനെ മോചിപ്പിക്കാം. എന്റെ ചുമലിൽ കയറിയിരുന്നാൽമതി. യാതൊരുവിഷമവുംകൂടാതെ, സമുദ്രത്തെ സുഖമായി കടന്നുകൊള്ളാം. വേണ്ടിവന്നാൽ രാവണനോടുകൂടി ഈ ലങ്കാരാജ്യത്തെത്തന്നെ എടുത്തുകൊണ്ടുപോകാനുള്ള കരുത്ത് ഈ രാമദൂതനിലുണ്ട്. അവിടുന്ന് സംശയിക്കേണ്ട. ഹോമകുണ്ഡത്തിൽ അർപ്പിച്ച ഹവിസ്സിനെ ഇന്ദ്രന്, അഗ്നി എത്തിച്ചുകൊടുക്കുന്നപോലെ, *പ്രസ്രവണശൈലത്തിലിരിക്കുന്ന ദേവന് നിന്തിരുവടിയെ* ഞാൻ എത്തിച്ചുകൊള്ളാം. അതിന്നവിടുന്ന് അനുവദിക്കുകയാണെങ്കിൽ, ശത്രുസംഹാരത്തിന്നൊരുങ്ങിയിരിക്കുന്ന ശ്രീരാമലക്ഷ്മണന്മാരെ ദേവിക്ക് ഇപ്പോൾതന്നെ കാണാം. പ്രസ്രവണമാമലയിലെ ആശ്രമത്തിൽ ദേവിയെ കാണുവാൻ ഉഴറിയിരിക്കുന്ന, മഹാബലവാനായ സ്വാമിയെ, ഇന്ദ്രനെപ്പോലെ പ്രതാപശാലിയായിരിക്കുന്നതു് ദേവിക്ക് കാണാം. എന്റെ ചുമലിൽ കയറിക്കൊള്ളൂ. സംശയിക്കേണ്ട. ശശാങ്കനോട് രോഹിണീനക്ഷത്രമെന്നതുപോലെ ദേവനോട് ചേർന്നുകൊള്ളൂ. രോഹിണീനക്ഷത്രമെന്നതുപോലെ ചന്ദ്രനോട് സംഭാഷണം ചെയ്യുന്നമട്ടിൽ എന്റെ പൃഷ്ഠഭാഗത്തിലിരുന്ന് ആകാശമാകുന്ന സാഗരത്തെ കടന്നുകൊൾക. അവിടുത്തേയുംകൊണ്ടു് പോകുന്ന എന്റെ പിന്നാലെ ഈ രാക്ഷസന്മാർ വരുമെന്ന് സംശയിക്കേണ്ട. എന്നെ അനുഗമി

ക്കത്തക്കശക്തി, ഈ ലങ്കയിലുള്ള രാക്ഷസന്മാക്ക് ഇല്ല. ഞാനിങ്ങോട്ട് ചാടിയപോലെത്തന്നെ, ദേവിയേയും വഹിച്ച് അങ്ങോട്ടും പോകും സംശയിക്കേണ്ട.''

വാനരേന്ദ്രൻെറ ഇത്തരം വാക്കുകറം കേട്ട സീതാദേവിയുടെ അംഗങ്ങളിൽ കൂടി സന്തോഷവും വിസ്മയവും നിറഞ്ഞു. തെളിഞ്ഞ വദനത്തോടെ അരുളിച്ചെയ്തു:—

''ഹേ ഹനുമാൻ, വളരെ ദൂരമുള്ള മാർഗ്ഗത്തിൽകൂടെ എന്നെ കൊണ്ടുപോകാൻ നീ ഇച്ഛിക്കുന്നുവല്ലൊ. നിൻെറ രൂപത്തിനനുസരിച്ച സ്വഭാവത്തിന് ഒരു തെളിവാണിതെന്ന് ഞാൻ വിചാരിക്കുന്നു. നീ ആകപ്പാടെ ചെറിയ ശരീരത്തോടുകൂടിയവൻ. ഇവിടെനിന്ന് എന്നേയുമെടുത്ത് രാജേന്ദ്രസമീപത്തേക്ക് കൊണ്ടുപോകാൻ നീ ആഗ്രഹിക്കുന്നുവല്ലൊ. എങ്ങിനെയാണ് നിനക്കിതു സാധിക്കുക?''

പവനാത്മജൻ, സീതാദേവിയുടെ വാക്കു കേട്ടപ്പോറം അത്യന്തം ജാജ്വല്യതയാന്നു. പുതിയൊരവമാനം വന്നതുപോലെ ആലോചന ചെയ്തു:—

''വിദേഹരാജസുതയായ ഈ സുകുമാരാംഗിക്ക്, എൻെറ ശക്തിയേയോ പ്രാഭവത്തേയോ അറിയില്ല. എൻെറ ശരിക്കുള്ള മഹാരൂപത്തെ യഥേഷ്ടം അവിടുന്ന് കണ്ടുകൊള്ളട്ടെ.''

ഇത്രയും അരക്ഷണംകൊണ്ട് ചിന്തിച്ച വാനരപ്രഭു, ശത്രുസംഹാരകരമായ ഭീമരൂപത്തെ ദേവിക്കുമുമ്പിൽ പ്രത്യക്ഷമാക്കാൻ നിശ്ചയിച്ചു. മരത്തിൽനിന്ന് കുറച്ചു ദൂരത്തേക്ക് ചാടി വീട്ടുനിന്നു. സീതക്ക് വിശ്വാസമുദിക്കത്തക്കവിധം വളരുവാൻ തുടങ്ങി. കുലപർവ്വതങ്ങളായ മേരു മന്ദരം എന്നിവയെപ്പോലെ വലുതായിത്തുടങ്ങി. ജാനകിക്ക് കാണത്തക്കവിധം സമീപത്തായിട്ടുനില്ക്കുകയും ചെയ്തു. ആളിക്കത്തുന്ന അഗ്നിയെപ്പോലെ വിളങ്ങി. ചുകന്ന മുഖത്തോടുകൂടിയവനും, മഹാശക്തനും, മാമലക്കൊത്തവനും വജ്രംപോലെ കഠിനനഖങ്ങളും ദംഷ്ട്രകളുമുള്ള ഭയങ്കരനുമായ ഹനുമാൻ സീതയോട് പറഞ്ഞു:—

''ദേവി, പർവ്വതങ്ങറം, അരണ്യങ്ങറം, മണിമന്ദിരങ്ങറം, മഹാതോരണങ്ങറം, വൻമതിലുകറം, ഭീമാകാരന്മാരായ രാക്ഷസന്മാർ, അസുരേശ്വരനായ രാവണൻ ഇവരെല്ലാവരും ഒന്നിച്ചുള്ള ഈ ലങ്കാരാജ്യത്തെത്തന്നെ എടുത്തുകൊണ്ടുപോകാ

ന്നുള്ള കെൽപ്പ് എനിക്കിപ്പോാം, സ്വാമിയുടെ കടാക്ഷംകൊണ്ടു് ഉണ്ടു്. ദേവി, മടിക്കേണ്ട. നിന്തിരുവടിയെ കാണാതെ ദുഃഖിച്ചുകൊണ്ടിരിക്കുന്ന ശ്രീരാമലക്ഷ്മ ണന്മാരെ ആശ്വസിപ്പിക്കാൻ ഒട്ടും താമസിക്കേണ്ട.''

പർവ്വതാകാരനായിനില്ക്കുന്ന പാവനതനയനെ കണ്ടു, ജനകരാജകുമാരിയുടെ വിശാലലോചനങ്ങൾ സന്തോഷാധിക്യത്താൽ ഒന്നുകൂടി വികസിച്ചു. വെട്ടി ത്തിളങ്ങുന്ന ആ ശരീരത്തിൽ കടാക്ഷിച്ചു് ഇപ്രകാരം പറഞ്ഞു:—

''മഹാനായ കപീന്ദ്ര, നിന്റെ ധൈര്യവും, ദേഹശക്തിയും, വായുവിനെ പ്പോലെയുള്ള ഗതിസാമർത്ഥ്യവും, അഗ്നിസദൃശമായ പരാക്രമവും, അത്യത്ഭുത ജനകമായിട്ടുള്ളതാണെന്നു് നിന്റെ ഈ രൂപദർശനത്തിനുമുമ്പുതന്നെ എനിക്കു റിയാം. നിന്റെ ഓരോ പ്രവൃത്തിയും അതിന്നനുസരിച്ചതാണു്. അപാരമായ സാഗരത്തിൻമറുകരയിലേയ്ക്കു്, ഈ ലങ്കയിലേക്കു്, സാധാരണ ഒരു ജീവിക്കു് വന്നുചേരുവാൻ എങ്ങിനെ സാധിക്കും? എന്നേയുമെടുത്തു് യാതൊരപായവും കൂടാതെ ശ്രീരാമസന്നിധിയിലെത്താനുള്ള ശക്തിയും നിനക്കുണ്ടു്. എന്നാൽ ഒന്നുകൂടി ചിന്തിക്കൂ. നിന്റെ കാര്യസിദ്ധിയെപ്പോലെത്തന്നെ എന്റെ കാര്യ സിദ്ധിയെക്കുറിച്ചും ഗാഢമായി ചിന്തിക്കണമല്ലൊ.

ആഞ്ജനേയ, നിന്നോടൊന്നിച്ചു് ഞാൻ വരുന്നതു് ഉചിതമല്ല. വായു വേഗത്തിൽ സഞ്ചരിക്കുന്ന നിന്റെ യാത്രയിൽ ഞാൻ ബോധംകെട്ടുപോകും. നിന്റെ പിന്നിലിരിക്കുന്ന ഞാൻ, സമുദ്രോപരി യാത്ര ചെയ്യുമ്പോാം, വീണു പോകാതിരിക്കുമോ? തിമിംഗലം, മുതല, മുതലായ ഭയങ്കരജീവികൾ നിറഞ്ഞിരി ക്കുന്ന സാഗരത്തിൽ പതിച്ചാൽ, ആവക ജലജന്തുക്കൾക്കു് നല്ലൊരാഹാരമായി ത്തീരും. ശത്രുഞ്ജയനായ നിന്നോടുകൂടി വരുന്നതിന്നു് ഞാൻ ശക്തിയുള്ളവള ല്ല. വേറൊരു സംഗതികൊണ്ടും എന്റെ ഗമനം യുക്തമല്ല. നീയൊരു സ്ത്രീ യെ വഹിച്ചുകൊണ്ടുപോകുമ്പോാം രാക്ഷസന്മാക്കു്, സപത്നീകനാണെന്നു് സം ശയം ജനിക്കും. ദുരാത്മാവായ രാവണൻ, രാക്ഷസീമദ്ധ്യത്തിലുള്ള എന്നെ കൊ ണ്ടുപോകുന്നതു് കാണാതിരിക്കയില്ല. പരാക്രമശാലികളും ഭയങ്കരന്മാരുമായ നക്തഞ്ചരന്മാരെ ആജ്ഞാപിക്കും. അവർ നിന്നെ അനുഗമിക്കും. ശൂലം, മുൽഗരം തുടങ്ങിയ ആയുധങ്ങളെ ധരിച്ച ആ ശൂരന്മാർ നിന്നെ വളയും. അവരും ഞാൻ നിമിത്തം നീ കളത്രവാനാണെന്നു് ശങ്കിക്കും. ആലംബഹീനമായ ആകാ ശത്തിൽ ആയുധപാണികളായ അസുരപ്പടയോടു് ഏകനായി നീ പൊരുതണം;

യാത്രചെയ്യണം; എന്നെ രക്ഷിക്കണം. ക്രൂരകർമ്മങ്ങൾ അനവരതം ചെയ്യുന്ന ആ രാക്ഷസന്മാരോടുകൂടി യുദ്ധംചെയ്യുന്ന നിൻെറ പൃഷ്ഠത്തിൽനിന്നു്, ഭയതരളിതയായ ഞാൻ തീർച്ചയായും നിലംപതിക്കും. കപീന്ദ്ര, ഭയങ്കരാകാരന്മാരും അതിശക്തരുമായ അനേകം നിശാചരന്മാർ ഉള്ളതുകൊണ്ടു് ഒരുവിധത്തിൽ അവർ നിന്നെ ജയിക്കാനും വഴിയുണ്ടു്. യുദ്ധത്തിൽ ജയാപജയങ്ങൾ മുൻകൂട്ടി തീരുമാനിക്കാൻ പാടില്ലാത്തതാണല്ലോ. അല്ലെങ്കിൽ, എൻെറ രക്ഷയിൽ ശ്രദ്ധിക്കാൻ സാധിക്കാത്തവിധം ഭയങ്കര യുദ്ധംചെയ്യുന്ന നിൻെറ ചുമലിൽനിന്നു് വീണുകിടക്കുന്ന എന്നെ, ആ ദുഷ്ടാഗ്രേസരന്മാർ എടുത്തുകൊണ്ടു് പോയെന്നും വരും. രാക്ഷസന്മാരുടെ ഉപദ്രവത്താൽ ഞാൻ മരിച്ചുപോയെന്നും വരാം. ഹേ വാനരോത്തമ, ഇതിൽ ഏതുതന്നെയായാലും, നീ ചെയ്തേടത്തോളം പണി മുഴുവനും വ്യർത്ഥമായിത്തീരും.

ഹേ ഹനുമാൻ, എതിരിട്ട ഏതൊരു രാക്ഷസനേയും നിഗ്രഹിക്കാനുള്ള കരുത്തു് നിനക്കുള്ളതായിട്ടു് എനിക്കു് അറിയായ്കയല്ല. ഇവിടെയുള്ള രാക്ഷസന്മാരെ മുഴുവൻ വധിച്ചു് നീ എന്നെക്കൊണ്ടുപോയാലും ദോഷംതന്നെ. രഘുവംശജാതനായ ശ്രീരാമചന്ദ്രൻ, ശത്രുസംഹാരത്തിന്നു് അസമർത്ഥനായിത്തീർന്നുവെന്നൊരപകീർത്തി പ്രചരിക്കുകയും, കുലത്തിനുതന്നെ പോരായ്മ സംഭവിക്കുകയും ചെയ്യും. അസുരപ്പടയെ മുഴുവൻ നിഗ്രഹിക്കുന്നതു നിമിത്തം ശ്രീരാമകീർത്തിക്കു് നാശംതന്നെ ഫലം. അതുമല്ലെങ്കിൽ മായാവികളായ അരക്കർ എന്നെയെടുത്തു് നിഗൂഢമായൊരു സ്ഥലത്തിൽ പാർപ്പിച്ചുവെന്നും വരാം. ഏതൊരു ദിക്കിൽ, സ്ഥലത്തിൽ, ഞാൻ വസിക്കുന്നു എന്നു് വാനരന്മാർക്കോ ദേവനോ അറിയാനും സാധിക്കില്ല. അതുകൊണ്ടു്, നീ ചെയ്ത പ്രവർത്തികൾക്കു് ശ്രേഷ്ഠമായ ഫലം സിദ്ധിക്കുവാൻ, ശ്രീരാമസ്വാമി ഇങ്ങോട്ടെഴുന്നെള്ളണം. മഹത്തായ ഗുണം ആ ക്ഷണത്തിൽ ഉദിക്കുകയായി. വായുപുത്ര, അമിതപരാക്രമശാലിയായ രഘുവീരൻെറ ജീവിതം എന്നിലാണു്; ദേവഭ്രാതാക്കളുടെ ജീവിതവും എന്നെ ആശ്രയിച്ചിരിക്കുന്നു; നിൻെറ രാജാവിൻേറയും, രാജകുലത്തിൻേറയും ജീവിതം എന്നിലിരിക്കുന്നു. എൻെറ പ്രാപ്തിക്കുവേണ്ടിച്ചെയ്ത പരിശ്രമം നശിച്ചതായി അറിയുമ്പോൾ ശ്രീരാമലക്ഷ്മണന്മാർ നിരാശരാകും; ബാഹ്യവും ആഭ്യന്തരവുമായി തളരും. ആ തളർച്ചകാണുമ്പോൾ വാനരന്മാരും ആശയററവരായിത്തീരും. ജീവസന്ധാരണംതന്നെ വേണ്ടെന്നുവെക്കും. മററൊന്നുകൂടിയുണ്ടു് നിന്നോടൊന്നിച്ചു് പോരാൻ തടസ്സമായിട്ടു്. വാനരേന്ദ്ര, ഭർത്താവിലുള്ള പരമഭക്തിയെ മുൻനിർത്തി ഞാൻ പറയുന്നു. സ്വബുദ്ധിയോടുകൂടി ഞാൻ അന്യൻെറ ശരീരം

സ്പർശിക്കുകയില്ല. രാവണശരീരത്തെ തൊട്ടില്ലെ എന്നു് സംശയിക്കേണ്ട. അതു് മനഃപൂർവ്വമല്ല. ബലാൽക്കാരേണ അവന്റെ പ്രവൃത്തിയാൽ വന്നതാണ്. അസമർത്ഥയും അനാഥയുമായ ഞാൻ പതിവ്രതയാണെങ്കിലും, പരാധീനക്കൂടിയായപ്പോഠം എന്തുചെയ്യും? രാക്ഷസസമൂഹത്തോടുകൂടി രാവണനനിഗ്രഹം ചെയ്തു് എന്നെ ഇവിടെനിന്നു് കൊണ്ടുപോകുന്നതാണ് ശ്രീരാമയശസ്സിന്നു് സമുചിതമായിട്ടുള്ളതു്. അവിടുത്തെ വൈഭവത്തിന്നു് മാററുകൂട്ടുന്നതു് അതാണ്. ദേവദേവന്റെ പരാക്രമങ്ങളും പ്രവൃത്തികളും ഞാൻ കണ്ടിട്ടും കേട്ടിട്ടും അറിഞ്ഞിട്ടുമുണ്ടു്. യുദ്ധസന്നദ്ധനായ ആ മഹാത്മാവിനോടു് നേരിടാൻ ദേവന്മാർ, അസുരന്മാർ, ഗന്ധർവ്വന്മാർ, ഉരഗങ്ങഠം എന്നിവരെല്ലാം ഒത്തുചേൎന്നാലും സാദ്ധ്യമല്ല. വിചിത്രവർണ്ണോജ്വലമായ കോദണ്ഡം ധരിച്ചു്, മഹാബലവാനും ദേവേന്ദ്രതുല്യപരാക്രമിയുമായ ശ്രീരാമചന്ദ്രൻ ലക്ഷ്മണസഹിതനായിട്ടു് യുദ്ധത്തിൽ പ്രവേശിച്ചാൽ, വായുസഹായകനായ അഗ്നിയാണ്. ആൎക്കാണു് നേരിടാൻ സാധിക്കുക? ഏതൊരു രണത്തിലും ശത്രുക്കളെ മുഴുവനും സംഹരിക്കുന്നവനും മദിച്ച ദിഗ്ഗജമെന്നപോലെ എതിരില്ലാത്ത ബലത്തെ പ്രകാശിപ്പിച്ചു്, യുഗാന്തകാലസൂര്യനെപ്പോലെ, ശരങ്ങളാകുന്ന കിരണങ്ങളോടുകൂടിയവനും അമേയനായ ലക്ഷ്മണനോടുകൂടിയവനുമായ ശ്രീരാമദേവനെ സഹിക്കുവാൻ ആരാണുള്ളതു്? അല്ലയോ കപിശ്രേഷ്ഠ, സൌമിത്രീസഹിതനും, സൈന്യാധിപനുമായ ജീവനാഥനെ അതിവേഗത്തിൽ നീ ഇങ്ങോട്ടുകൂട്ടിക്കൊണ്ടുവരൂ. പതിവിയോഗത്താൽ അധികകാലമായി ക്ലേശാധീനയായ എന്നെ ശ്രീരാമദൂതനായ വാനരശ്രേഷ്ഠ, സന്തുഷ്ടയാക്കിത്തീൎക്കു."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡത്തിലെ മുപ്പത്തിയേഴാം സൎഗ്ഗം അവസാനിച്ചു

---

## മുപ്പത്തിയെട്ടാം സൎഗ്ഗം. [ചൂഡാമണിദാനം]

സീതാവചനം ഹനുമാനെ അത്യധികം സന്തോഷിപ്പിച്ചു. അതിഭംഗിയിൽ സംസാരിപ്പാൻ വളരെ സാമർത്ഥ്യമുള്ള കപീശ്വരൻ ഭക്തിയോടെ പറഞ്ഞു:—

"മംഗളസ്വരൂപിണിയായദേവി, സ്ത്രീസ്വഭാവവും, പാതിവ്രത്യവും, വിനയവുമൊത്തുചേൎന്നതാണു് അരുളിച്ചെയ്തതു്. നൂറുയോജനദൂരം സാഗരത്തിന്റെ

മുകളിൽക്കൂടി, എന്റെ പുറത്തിരുന്നു് കടക്കുന്നതിന്നു് സ്ത്രീത്വം നിമിത്തം നിന്തിരുവടി സമർത്ഥയല്ല. ഭർത്താവായ ശ്രീരാമനൊഴിച്ചു് മറെറാരു പുരുഷസ്പർശനം അസഹ്യമാണെന്നതു്, മഹാത്മാവായ സ്വാമിയുടെ ധർമ്മദാരങ്ങൾക്കു് യോജിച്ച വാക്കാണു്. മറെറാരു തരുണിയിൽനിന്നു് ഇത്തരം സന്ദർഭത്തിൽ ഇങ്ങിനെ കേൾക്കാൻ സാധിക്കുമെന്നു് തോന്നുന്നില്ല. ദേവി, അവിടുന്നു് എന്റെ മുമ്പാകെ കാണിച്ച ചേഷ്ടകളും, അരുളിച്ചെയ്ത വാക്കുകളും, ഒട്ടും വിടാതെതന്നെ സ്വാമി എന്നിൽനിന്നു് മനസ്സിലാക്കും. ആനന്ദസ്വരൂപിണി, ശ്രീരാമസവിധത്തിലേക്കു് എന്നോടൊന്നിച്ചു് വരികയെന്നു് ഉണർത്തിച്ചതു്, ദേവനു് എത്രയും വേഗത്തിൽ പ്രിയകാര്യം ചെയ്യാനുള്ള ആഗ്രഹത്താലും, പരമപ്രേമരൂപമായ ഭക്തിയാലും മനസ്സലിഞ്ഞുപോയതിനാൽ മാത്രമാണു്. ഈ ലങ്കയിൽ കടക്കുക എന്ന കാര്യം വിഷമമേറിയതാണു്; സമുദ്രതരണം അതിലധികം കഷ്ടപ്പാടു് നിറഞ്ഞതുമാണു്. അതുരണ്ടിനും കെൽപുള്ള ദേവൻ, ദേവിയെ വഹിച്ചു പോകാനുള്ള ശക്തിയെ പ്രദാനം ചെയ്യുമെന്നു് വിശ്വസിച്ചു് പറഞ്ഞതാണു്. സ്വപ്രവൃത്തിയാൽ രഘുവംശത്തിന്നു് മേന്മയേററുന്ന ദേവനോടുകൂടി ഇപ്പോൾ തന്നെ യോജിപ്പിക്കാൻ ഞാനാഗ്രഹിക്കുന്നുവെന്നു് പറഞ്ഞതു്, സ്വാമിയിലുള്ള നിഷ്കളങ്ക സ്നേഹത്താലും, നിന്തിരുവടിയിലുള്ള ഭക്തിയാലും മാത്രമാണു്. ദേവി, എന്നോടൊന്നിച്ചു് വരുവാൻ ഉത്സാഹമില്ലാത്തതിനാൽ, സ്വാമി അറിയത്തക്ക ഒരടയാളം തരണേ."

ഹനുമാന്റെ അപ്രമേയ ഭക്തിയാർന്ന വാക്കുകൾ, ദേവനാരീരത്നതുല്യയായ സീതാദേവിക്കു് ഗദ്ഗദമുണ്ടാക്കി. ആനന്ദാശ്രുക്കളാൽ തൊണ്ടയിടറിക്കൊണ്ടു് തുടന്നു:—

"ഏററവും പ്രിയപ്പെട്ട ഹനുമാൻ, എനിക്കു് എല്ലാത്തിലുംവെച്ചു് അധികം പ്രിയപ്പെട്ട ഒരടയാളമാണു് തരുന്നതു്. ഇപ്രകാരം പറഞ്ഞു് ഇതിനെ തൃക്കയ്യിൽ സമർപ്പിക്കു:—

"ചിത്രകൂടപർവ്വതത്തിന്റെ കിഴക്കുവടക്കുള്ള താഴ്‌വരയിൽ താപസാശ്രമത്തിൽ വസിക്കയാണു് ഞങ്ങൾ. ഗംഗാനദിയിൽനിന്നു് വളരെ ദൂരത്തല്ലാത്ത സിദ്ധാശ്രമം. അത്യുത്തമങ്ങളായ ഫലമൂലങ്ങളും നിർമ്മലജലവും അവിടെ സുഖമായി ലഭിക്കും. വിചിത്രവർണ്ണസുഗന്ധങ്ങളോടുകൂടിയ വികസിച്ച പുഷ്പങ്ങൾ നിറഞ്ഞുനില്ക്കുന്ന ഉപവനങ്ങളിൽ, വിനോദിച്ചതിന്നുശേഷം അല്പസമയം ജലക്രീഡചെയ്തു്, ആ നനവോടുകൂടിത്തന്നെ എന്റെ മടിയിൽ തലവെച്ചു്

കിടന്നുവല്ലൊ. പെട്ടെന്നു് ഉറങ്ങുകയും ചെയ്തു. ആ സന്ദർഭത്തിൽ ഒരു കാക്ക മാംസത്തിലുള്ള അത്യാശയോടെ എന്റെ സ്തനമദ്ധ്യത്തിൽ കൊത്തി മുറിപ്പെടുത്തി. ആ കാക്കയെ ഞാനൊരു വടിയെടുത്തു് ഭയപ്പെടുത്തിയപ്പോൾ, അവിടെത്തന്നെ അല്പമൊന്നു് മാറിയിരുന്നു. മാംസാർത്ഥിയായ അതു് വീണ്ടും എന്നെ ബാധിക്കുകയും ചെയ്തു. ഞാൻ പക്ഷിയുടെ നേരെ കോപിച്ചു് ഉടുത്ത വസ്ത്രം മുറുക്കുവാൻവേണ്ടി ഒഡ്യാണം കെട്ടുവാൻ തുടങ്ങിയ സമയം വസ്ത്രം പെട്ടെന്നു് അഴിഞ്ഞു. അതുകണ്ടു് അവിടുന്നു് ചിരിച്ചു. എനിക്കു് ദേഷ്യവും ലജ്ജയുമുണ്ടായി. ഭക്ഷണത്തിൽ കൊതിയുള്ള ഒരു കാക്കയാൽ മുറിപ്പെടുത്തപ്പെട്ടവളായിട്ടാണു് ഞാൻ അവിടുത്തെ സമീപത്തിൽ ഇരിക്കുന്നതു്. എഴുന്നേററിരിക്കുന്ന ദേവൻ, ഞാൻ കോപത്തോടെയാണെന്നു് ഓർത്തു് സമാധാനിപ്പിച്ചു. കണ്ണുകളിൽ നിറഞ്ഞ ബാഷ്പത്തെ തുകൈയ്യാൽ തുടച്ചു്, നാഥ, അവിടുന്നു് ഈയുള്ളവളെ കടാക്ഷിച്ചില്ലെ? പ്രഭോ, ക്ഷീണിതഗാത്രിയായ ഞാൻ അവിടുത്തെ മടിയിൽ തലവെച്ചു് കിടന്നുറങ്ങിയില്ലെ? അല്ലയോ ഭരതാഗ്രജാ, ഉണർന്നെഴുന്നേററ എന്റെ മടിയിൽ അവിടുന്നു് വീണ്ടും കിടന്നുറങ്ങിയില്ലെ? വാനരേശ്വരാ, ദേവൻ സുഖസുഷുപ്തിയിലാണ്ടപ്പോൾ ആ വായസം വീണ്ടും എന്റെ അടുത്തു വന്നു; സ്തനമദ്ധ്യത്തിൽ മുറിപ്പെടുത്തി. രക്തബിന്ദുക്കൾ ഇററിററുവീണുതുടങ്ങി. എന്റെ പ്രാണനാഥനിൽ അതു വീണപ്പോൾ ഉണർന്നെണീററു. എന്റെ മാറിലുള്ള മുറിയും, ചോരയും കണ്ടപ്പോൾ ഉഗ്രസർപ്പമെന്നപോലെ നിശ്വസിച്ചും കോപിച്ചുംകൊണ്ടിങ്ങനെ പറഞ്ഞു: "ഹേ സുകമാരാംഗി, നിന്റെ വക്ഷഃസ്തടത്തിൽ മുറിപ്പെടുത്തിയവൻ ആരാണു്? അഞ്ചുതലകളുള്ള ക്രൂരനാഗത്തോടു് കളിക്കുവാൻ തുടങ്ങിയവൻ ആരാണു്? തൃക്കണ്ണുകൾ നാലുഭാഗത്തും പതിപ്പിച്ചു. എന്നെത്തന്നെ നോക്കിയിരിക്കുന്ന കാക്കയുടെ നഖങ്ങളിൽ രക്തം പററിയിരിക്കുന്നു."

പെട്ടെന്നു് ശ്രീഹനൂമാൻ ചോദിച്ചു:—

"ദേവി, ആ കാക്ക ആരാണെന്നറിയാൻ ആഗ്രഹമുണ്ടു്."

സസ്മിതം ദേവി തുടന്നു:—

"പക്ഷികളിൽവെച്ചു് അതിവേഗത്തിൽ വായുതുല്യം പറക്കുന്നവനും ഭൂമിയിൽ യഥേഷ്ടം സഞ്ചരിക്കുന്നവനുമായ ആ വായസം ഇന്ദ്രപുത്രനായ ജയന്തനാണു്. കാക്കയുടെ രൂപത്തിൽ നടക്കുകയാണു്. വീരനായ ഭർത്താവു് എല്ലാം

മനസ്സിലാക്കി. കണ്ണുകളും ചുകന്നു. കാക്കയുടെ വേഷത്തിൽ വന്നവൻ ശത്രു ഭാവത്തെ മറച്ചുവന്നവനാണെന്നും ബുദ്ധിമാന്മാരിൽ അദ്വിതീയനായ ദേവന റിഞ്ഞു. ദർഭവിരിപ്പാൻവേണ്ടി ഒരു കെട്ടാക്കി അനുജൻ കൊണ്ടുവന്നുവെച്ചി രുന്നതിൽനിന്നു്, ഒരിഴ ഊരിയെടുത്തു് ബ്രഹ്മാസ്ത്രമന്ത്രം അതിൽ യോജിപ്പിച്ചു് ഒന്നു് നോക്കി. കാലാഗ്നിപോലെ ദർഭ ജ്വലിച്ചു. അതു് കാക്കയുടെ നേർക്കു് വിട്ടു. പക്ഷി അതിവേഗത്തിൽ ആകാശത്തിലേക്കുയർന്നു. തുടർന്നുകൊണ്ടു് തൃണാ സ്ത്രവും. എങ്ങിനെയെങ്കിലും രക്ഷകിട്ടണമെന്ന ആഗ്രഹത്തോടെ ഭൂലോകം മുതൽ സത്യലോകംവരെ, പലവിധഗതിവേഗങ്ങളെ സ്വീകരിച്ചുംകൊണ്ടു് പാഞ്ഞു, പറന്നു. സ്വർഗ്ഗത്തിൽ പിതൃപാദത്തിൽ അഭയംപ്രാപിച്ചുവെങ്കിലും ദേവേന്ദ്രൻ അവനെ പരിത്യജിച്ചു. സർവ്വഋഷീശ്വരന്മാരും ദേവന്മാരും വെടി ഞ്ഞു. മൂന്നുലോകത്തിലും പ്രാണരക്ഷക്കു് അഭയം തേടിയെങ്കിലും രക്ഷകിട്ടാതെ ദേവനെത്തന്നെ ശരണംപ്രാപിച്ചു. ശരണ്യനായ രഘുനായകൻ ശരണാഗത നായി തൃക്കാലിൽവീണ അവനെ രക്ഷിച്ചു. ആ കരുണാവാരിധി അവൻെറ വംശമഹിമ സദയം പരിപാലിച്ചു. അശക്തനായി തളർന്നു് കാല്ക്കൽവീണ ജയന്തനോടു് അവിടുന്നരുളിച്ചെയ്തു:—

"ഞാനയച്ച ബ്രഹ്മാസ്ത്രത്തിന്നു് ഒരു ലക്ഷ്യം കൊടുക്കണം. അസ്ത്രത്തെ വ്യർത്ഥമാക്കുവാൻ, പ്രയോഗിച്ച ഞാൻ വിചാരിച്ചാലും നിവൃത്തിയില്ല. ഏതി നെയാണു് ലക്ഷ്യമാക്കേണ്ടതു്? പറയൂ."

ആഞ്ജനേയ, ആ കാക്കയുടെ, ഇന്ദ്രപുത്രനായ ജയന്തൻെറ, വലത്തേക്കണ്ണു് രാമബാണത്തിന്നു് ലക്ഷ്യമാക്കി, പ്രാണരക്ഷ കൊടുത്തു. ഇന്ദ്രസൂനുവാകട്ടെ, ദേവനേയും ദശരഥമഹാരാജാവിനേയും നമസ്കരിച്ചു് വിടവാങ്ങി സ്വസ്ഥാന ത്തേക്കു് പോയി. എന്നെ ഉപദ്രവിച്ച നിസ്സാരജീവിയായ കാക്കയുടെ നേരിട്ടു് ബ്രഹ്മാസ്ത്രമയച്ച മഹാപ്രഭോ, ശൌര്യവും സ്നേഹവുമുള്ള രാജരാജാ, അവിടുത്തെ സന്നിധിയിൽനിന്നു് എന്നെ അപഹരിച്ചുകൊണ്ടുവന്നവനെ നിഗ്രഹിക്കാതെ ക്ഷമിച്ചിരിക്കാൻ കാരണമെന്താണെന്നു് ഞാൻ ചോദിച്ചതായി ഭർത്തൃസവിധ ത്തിൽ നീ പറയണം. രാജശ്രേഷ്ഠനായ നിന്തിരുവടിക്കു് മഹോത്സാഹയുക്ത യായ ദയ എന്നിലുണ്ടാകണേ. മഹാപ്രഭോ, അവിടുന്നു് എൻെറ നാഥനായി രിക്കുമ്പോഴും ഞാനൊരനാഥയെപ്പോലെയല്ലെ ലോകർക്കു് ഇപ്പോഴും തോന്നുന്നതു്. ഉത്തമോത്തമമായ ധർമ്മം ദയയാണെന്നു് അവിടുന്നു് എന്നെ പഠിപ്പിച്ചു. എന്റെ നേരെ കരുണകാട്ടാത്തതെന്താണു്? ശക്തിയില്ലാത്തതുകൊണ്ടാകണന്നു് പറയാൻ

നിവൃത്തിയില്ല. അവിടുത്തെ വീര്യവും ഉത്സാഹവും ബലവും തികച്ചും എനിക്കറിയാം. ദേശത്തിനോ കാലത്തിനോ കണക്കാക്കാൻ സാധിക്കാത്തവനും, അന്യരാൽ ആക്രമിപ്പാൻ സാധിക്കാത്ത സാഗരംപോലെ ഗംഭീരനും, സമുദ്രാവൃതമായ ഭൂമണ്ഡലത്തിനു് മുഴുവൻ ഇന്ദ്രതുല്യനായ ഭർത്താവുമാണു് നിന്തിരുവടിയെന്നു് ഞാനറിഞ്ഞിരിക്കുന്നു. രഘുവംശദീപമേ, അസ്ത്രജ്ഞന്മാരിൽ അഗ്രേസരനും അതിശ്രേഷ്ഠനും ബലവാനുമായ അവിടുന്നു് ഈ ഘോരരാക്ഷസന്മാരിൽ ബാണമയക്കാൻ അമാന്തിക്കുന്നതെന്താണു്?"

അതിവിനീതനായി ശ്രദ്ധയോടെ കൈകൂപ്പി നിൽക്കുന്ന ഹനൂമാനോടു് സീതാദേവി ശ്രീരാമതത്വം അടങ്ങുന്ന വാക്കുകൾ വീണ്ടും തുടർന്നു:—

"ഹേ ഹനൂമാൻ, ഉരഗങ്ങളും ഗന്ധർവ്വന്മാരും ദേവന്മാരും മരുത്ഗണങ്ങൾ കൂടിയും എതിരിട്ടുനിന്നു് യുദ്ധം ചെയ്താലും ദേവനിൽനിന്നു് പരാജയമേ വരികയുള്ളൂ. എന്റെ വേർപാടിൽ രഘുനാഥനു് പരിഭ്രമമുണ്ടെങ്കിൽ, രാക്ഷസന്മാരെ ബാണങ്ങളെക്കൊണ്ടു് ഛിന്നഭിന്നമാക്കാതിരിക്കാൻ കാരണമെന്തു്? അല്ലെങ്കിൽ, ജ്യേഷ്ഠന്റെ നിർദ്ദേശമനുസരിച്ചു് അനുജൻ, ശക്തിയും ശൌര്യവുമുള്ള ലക്ഷ്മണൻ, ശത്രുക്കളെ മുഴുവൻ തപിപ്പിക്കുന്ന നിശിത ബാണവഷത്താൽ എന്റെ ദുഃഖാഗ്നിയെ ശമിപ്പിക്കാത്തതെന്തു്? അഗ്നിയും വായുവും ഒന്നിച്ചുചേന്നപോലെ തേജസ്സിയന്നവരാണു് സഹോദരന്മാർ രണ്ടുപേരും. ദേവന്മാർക്കുപോലും എതിരിടുവാൻ സാധിക്കാത്ത അവർ എന്നെ ഉപേക്ഷിക്കുവാൻ കാരണമെന്തു്?"

അശ്രുക്കളൊഴുക്കിക്കൊണ്ടു് ഇപ്രകാരം പറയുന്ന ദേവിയോടു് മഹാപരാക്രമിയും വാനരസംഘാധിപനുമായ ഹനൂമാൻ സവിനയം മറുപടിയായുണർത്തി:—

"ദേവി, നിന്തിരുവടിയെപ്പിരിഞ്ഞ അസഹ്യദുഃഖം സ്വാമിയിൽ ബാധിച്ചു് പ്രവൃത്തികളിൽകൂടി മന്ദോത്സാഹനായിരിക്കുന്നു. അഗ്രജവ്യസനം കാണുമ്പോൾ സുസ്ഥിരഹൃദയനായ ലക്ഷ്മണന്റെ വദനം അതിദുഃഖത്താൽ വാടുന്നു. മംഗളസ്വരൂപിണി, നിന്തിരുവടിയെ കണ്ടുകിട്ടിയല്ലൊ, ഇനിമേൽ ദുഃഖത്തിനുള്ള കാലമല്ല. വ്യസനങ്ങളുടെ അവസാനമുഹൂർത്തമാണിതു് എന്നു് ദേവി കാണുകയായി. പുരുഷസിംഹങ്ങളും അമിതബലശാലികളുമായ ആ രാജപുത്രന്മാർ, ദേവിയെ കാണാനുള്ളപരിശ്രമത്തിൽ, വേണ്ടിവന്നാൽ ത്രിലോകങ്ങ

ളേയും ചാമ്പലാക്കിയേക്കും. കമലദളലോചനയായ ദേവി, യുദ്ധത്തിൽ ക്രുദ്ധനായിരിക്കുന്ന രാവണനേയും ബന്ധുമിത്രപുത്രാദികളേയും സംഹരിച്ച് തിരുവടിയെ അയോദ്ധ്യാരാജധാനിയിലേക്ക് കൊണ്ടുപോകും. ആനന്ദരൂപിണി, അമ്മേ, സ്വാമിയോടും, മഹാബലവാനായ ലക്ഷ്മണനോടും, പരാക്രമശാലിയായ സുഗ്രീവനോടും, എന്നെക്കാണുമ്പോഴേക്കും, ചുററുംവന്നുനിറയുന്നവരും ദേവീവൃത്താന്തമറിയുവാൻ ജിജ്ഞാസയുള്ളവരുമായ വാനരമുഖ്യന്മാരോടും പറയേണ്ടതെന്താണെന്ന് അരുളിച്ചെയ്താലും."

മാരുതിയുടെ വാക്കുകൾ ദേവിയെ ഏററവും ആശ്വസിപ്പിച്ചു. സസ്നേഹം തുടർന്നു:—

"ഹേ ഹനുമാൻ, ത്രിലോകനാഥനായ ഏതൊരുദേവനെ കൌസല്യാദേവി പ്രസവിച്ചുവോ, തന്തിരുവടിയോട് എൻെറ പകരം കുശലംപറയുകയും, ശിരസ്സ് തൃപ്പാദങ്ങളിൽ സമർപ്പിക്കുകയും ചെയ്യു. അയോദ്ധ്യാനഗരിയിലെ കൊട്ടാരത്തിൽ സുലഭമായി സിദ്ധിക്കുന്ന സർവ്വസുഖസാധനങ്ങളേയും, വിസ്തൃമായ ഈ ഭൂമണ്ഡലത്തിലെ ദുർല്ലഭമായ ഐശ്വര്യത്തേയും, മാതാവിനേയും, പിതാവിനേയും മടികൂടാതെ വെടിഞ്ഞു്, നമസ്കാരപൂർവ്വം എല്ലാവരേയും പ്രസാദിപ്പിച്ച്, ജ്യേഷ്ഠസഹോദരൻെറ അനുഗ്രഹസമ്പാദനത്തിനായി കൂടെവന്നവൻ, വീരപുത്രന്മാരുള്ള സ്ത്രീരത്നങ്ങളിൽവെച്ച് സുമിത്രാദേവിയെ അദ്വിതീയയാക്കിയവൻ, ഉത്തമോത്തമങ്ങളായ സുഖസൌകര്യങ്ങളെയെല്ലാം ഉപേക്ഷിച്ച് ശ്രീരാമദേവനിൽ പിതൃഭാവത്തേയും എന്നിൽ മാതൃഭാവത്തേയും സങ്കല്പിച്ച്, തദനുസരണമായി പരിചരിക്കുന്നവൻ, കൊടുംക്രൂരനായ രാവണൻ എന്നെ അപഹരിക്കുമെന്ന് അല്പമെങ്കിലും അറിഞ്ഞിരുന്നാൽ, എനിക്ക് ഈ അവസ്ഥയിലിരിക്കുവാൻ ഒരിക്കലും സംഗതിവരുത്താത്തവൻ, വൃദ്ധന്മാരെ ഭക്തിയോടെ സേവിക്കുന്നവൻ, ലക്ഷ്മീയുക്തനായ മിതഭാഷി, എൻെറ ശ്വശുരനു് തുല്യനായതിനാൽ രാജപുത്രന്മാരിൽവെച്ച് പ്രിയനും ശ്രേഷ്ഠനുമായിരിക്കുന്നവൻ, ശ്രീരാമദേവൻ, യഥാർത്ഥത്തിൽ എന്നേക്കാളധികം പ്രിയതരനായി വിചാരിക്കുന്നവൻ, മററൊരാൾക്ക് വഹിക്കാൻ സാധിക്കാത്ത ഏതൊന്നിനേയും നിഷ്പ്രയാസം സ്വീകരിക്കാൻ ഒരുക്കമുള്ള പരാക്രമമുള്ളവൻ, ഏതൊരുവൻെറ നിരന്തരശുശ്രൂഷകൊണ്ട് പിതൃവിയോഗദുഃഖംപോലും ദേവൻ സ്മരിക്കാതിരിക്കുന്നുവോ, ആ വീരപുരുഷോത്തമനോട് എനിക്കുവേണ്ടി കുശലം പറയണം. ഹേ, ഹനുമാൻ, കുമാരലക്ഷ്മണൻ സദാ മൃദുസ്വഭാവിയാണ്, എല്ലാവിധത്തിലും നിർമ്മലനാണ്.

എന്തൊന്നിനും സമർത്ഥനായതിനാൽ ദേവനു് സ്വജീവതുല്യനാണു്. വാനര ശ്രേഷ്ഠ, മാരുതീ, പിന്നെ നീ ചെയ്യേണ്ടകാര്യം ചുരുക്കിപ്പറയാം. അതു് മററൊന്നുമല്ല, ഇവിടുന്നങ്ങോട്ടു് ഈ കാര്യങ്ങൾ വേണ്ടതുപോലെ നിർവ്വഹിക്കേണ്ട ഭാരം മുഴുവൻ നിന്നിലാണിരിക്കുന്നതു്. നിൻെറ പ്രയത്നത്തിനനുസരിച്ചിരിക്കും ഇനിയെല്ലാം. ഈ ദുഃഖത്തിൽനിന്നു് എന്നെ കരകയററാനുള്ള കരുണയുണ്ടാകണം; അതിനുള്ളപ്രവൃത്തിയിൽ പ്രസക്തനായിത്തീരണം. ആത്മജതുല്യനായ ഹനുമാൻ, എൻെറ നാഥനും ശൂരശ്ശൂരനുമായ തിന്തിരുവടിയോടു് ഞാനീപ്പറയുന്നതു് വീണ്ടും വീണ്ടും പറയണം:—

ആത്മനാഥ, ഒരുമാസമാണു് എനിക്കിനി ജീവിതം. ഒരുമാസത്തിനുമേൽ ഞാൻ ജീവിച്ചിരിക്കുകയില്ല; ഇതുസത്യം. പാപകർമ്മങ്ങൾ ചെയ്യുന്നതിൽ ഉത്സുകനായ രാവണൻ കാപട്യം പ്രയോഗിച്ചു് കൊണ്ടുവന്നു് ബന്ധിച്ചിട്ടിരിക്കുന്ന എന്നെ, ഇന്ദ്രശ്രീയിനെ ശ്രീനാരായണസ്വാമി പാതാളത്തിൽനിന്നു് കൊണ്ടുവന്നു് നല്കിയതുപോലെ, നിന്തിരുവടി ദുഃഖരൂപമായ പാതാളത്തിൽ നിന്നു് രക്ഷിപ്പാൻ അർഹനാണു്."

വിദേഹരാജപുത്രി വസ്ത്രത്തിൽ പൊതിഞ്ഞു് ഭദ്രമായി സൂക്ഷിച്ചുവെച്ചിരുന്ന, ദിവ്യവും അതിശോഭനവുമായ ചൂഡാരത്നത്തെ കൈത്തലത്തിൽ എടുത്തു:—

"ഇതിനെ നീ സ്വാമിക്കു് കൊടുക്കു"

എന്നുപറഞ്ഞു് ശ്രീഹനുമാനു് കൊടുത്തു.

അതുല്യവും അമേയഗുണപൂർണ്ണവുമായ ആ രത്നത്തെ വീരനും ധന്യനുമായ ശ്രീഹനുമാൻ സാദരം വാങ്ങി. കേശഭാരത്തിൽ തിരുകുന്നതിനുവേണ്ടി ആ രത്നത്തിൽ പുഷ്പാകൃതിയുള്ള ഒരുദ്വാരമുള്ളതിൽ അംഗുലിചേർത്തു് സുരക്ഷിതമാക്കി. കൈത്തണ്ടയിൽ കോർക്കുവാൻ ദ്വാരത്തിനു് വലുപ്പമോ, കൈത്തണ്ടക്കു് കൃശതയോ ഉണ്ടായിരുന്നില്ല. ഉൽകൃഷ്ടോൽകൃഷ്ടമായ ചൂഡാരത്നംകൊണ്ടു് പവിത്രമായ പാണികൾ കൂപ്പി വന്ദിച്ചശേഷം കപിശ്രേഷ്ഠൻ ദേവിയെ പ്രദക്ഷിണംചെയ്തു് സാഷ്ടാംഗം നമസ്കരിച്ചു. ഒരുഭാഗത്തു് ഒതുങ്ങി തൊഴുതുനിന്നു. ശക്തിസ്വരൂപിണിയായ സീതാദേവിയെ ദർശനംചെയ്യാൻ ഭാഗ്യം സിദ്ധിച്ചതുകൊണ്ടുണ്ടായ മഹത്തായ സന്തോഷം ആ ആനനത്തെ അതുല്യപ്രഭമാക്കി. മനസ്സുകൊണ്ടു് ശ്രീരാമചന്ദ്രനേയും ലക്ഷ്മണനേയും സമീപിച്ചു. ജനകമഹാരാജർഷി

സുതയായ ദേവിയാൽ, ഇതുവരെയും രാക്ഷസികളാരും കാണാതെ സൂക്ഷിക്കപ്പെട്ട ആ അനഘരത്നത്തെ ഗ്രഹിച്ച ശ്രീഹനൂമാൻ, കൊടുങ്കാററിൽ മാമലയിൽപ്പെട്ടു് വട്ടം തിരിഞ്ഞ ഒരുവൻ ഭാഗ്യത്താൽ മുക്തനായതുപോലെ, ദേവിയെ കാണാത്ത അതിസങ്കടത്തിൽനിന്നു് വേർപെട്ടതുകൊണ്ടു് സന്തോഷസമ്പൂർണ്ണമായ ഹൃദയത്തോടെ, ആ സന്നിധിയിൽനിന്നു് വിടവാങ്ങി മറെറാരു സ്ഥാനത്തിൽ പ്രവേശിപ്പാൻ നിശ്ചയിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം മുപ്പത്തിയെട്ടാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയൊമ്പതാം സർഗ്ഗം. (സീതാസമാശ്വാസനം)

ചൂഡാരത്നം വാങ്ങി കൃതകൃത്യനായി നില്ക്കുന്ന ഹനൂമാനോടു് സീതാദേവി ഇങ്ങിനെ തുടന്നു:—

"ഹേ വാനരോത്തമ, ഈ അടയാളം ശ്രീരാമചന്ദ്രനു് വ്യക്തമായറിയുന്നതാണു്. ഈ രത്നത്തെ കാണുമ്പോഠം അവിടുന്നു്, ത്ര്യംബകത്തേയും, അതിന്റെ ഭഞ്ജനത്തേയും, എന്റെ അമ്മയേയും അച്ഛനേയും ശ്വശുരനേയും സ്മരിക്കും. വിവാഹസന്ദർഭത്തിൽ എന്റെ അമ്മയുടെ കയ്യിൽനിന്നു് അച്ഛൻ വാങ്ങി ശ്വശുരന്റെ കയ്യിൽ എനിക്കുവേണ്ടി സമർപ്പിച്ചതാണു് ഈ ശിരോലങ്കാരം. ഹേ പ്ലവഗവര, ഇതിനെ തൃക്കയ്യിൽകൊടുത്താൽ, ഇവിടുന്നങ്ങോട്ടുള്ളകാര്യത്തെ നിറവേററുവാൻ നിന്നെത്തന്നെ അവിടുന്നു് പ്രേരിപ്പിക്കും. ബുദ്ധിമാനായ നീ വേണ്ടതാലോചിച്ചു് ചെയ്യണം. ഈ കാര്യത്തെ യഥാവിധി നിർവ്വഹിക്കുന്നതിന്റെ ഇവിടുന്നങ്ങോട്ടു് നായകൻ നീതന്നെയാണു്. എന്തെല്ലാം കാലോചിതമായി ചെയ്താൽ എന്റെ ദുഃഖശാന്തിവരുമോ അതിനെപ്പററി നീ ആലോചിക്കു. ഹേ ഹനൂമാൻ, വിഷമങ്ങളനുഭവിച്ചാലും എന്റെ ദുഃഖനാശകനായി നീതന്നെ ഭവിക്കട്ടെ!"

ദേവിയുടെ അനുഗ്രഹപൂർവ്വമായ വാക്കുകേട്ട ഹനൂമാൻ-മഹാപരാക്രമിയായ വായുപുത്രൻ- "നിന്തിരുവടിയുടെ ഇച്ഛപോലെ എല്ലാം നടക്കും" എന്നു് ഗദ്ഗദത്തോടെ പറഞ്ഞു്; സാഷ്ടാംഗം നമസ്കരിച്ചു്; യാത്രയ്ക്കൊരുങ്ങി. പിരിഞ്ഞുപോകുവാൻ തുടങ്ങുന്ന കപിസത്തമനോടു് ബാഷ്പാകുലനേത്രയായ ദേവി:—

“ഹേ ഹനൂമാൻ, ശ്രീരാമലക്ഷ്മണന്മാർ ഒന്നിച്ചു് ഇരിക്കുമ്പോഴാകണം എന്റെ കുശലം അവരോടു് പറയുന്നതു്. അമാത്യരൊത്ത സുഗ്രീവനോടും, വൃദ്ധന്മാരായ വാനരന്മാരോടും, ധർമ്മയുക്തമായ എന്റെ കുശലം യഥോചിതം പറയണം. വ്യസനസാഗരത്തിൽ ആണ്ട എന്നെ കരയേററുവാൻ, മഹാബാഹുവായ ശ്രീരാമസ്വാമിക്കു് തോന്നുന്നതെല്ലാം നീ ചെയ്യണം; അവിടത്തെ സമാധാനിപ്പിക്കണം. അനശ്വരയശസ്വിയായ ദേവൻ എന്തെല്ലാം ചെയ്താൽ ഞാൻ മരിക്കുകയില്ലയോ അതേവിധമെല്ലാം പറയു. സംഭാഷണംകൊണ്ടു് ധർമ്മത്തെ സമ്പാദിക്കു. എന്നെ വീണ്ടെടുക്കുവാൻ ഉത്സാഹിക്കുന്ന പുരുഷോത്തമന്റെ പൌരുഷം നിന്റെ വാക്കുകൾകൊണ്ടു് ആളിക്കത്തിക്കണം; രഘുവംശജാതനായ ആ വീരപുരുഷൻ, എന്റെ സന്ദേശം നിന്റെ മുഖത്തിൽനിന്നു് കേൾക്കുന്ന മാത്രയിൽ മനസ്സിനെ പൌരുഷത്തിലേക്കു് മാററണം.”

സീതാവചനത്തിന്റെ തത്വം മനസ്സിലാക്കിയ ശ്രീഹനൂമാൻ ശിരസ്സിനു മുകളിൽ കൈകൂപ്പി, ആനന്ദക്കണ്ണീരണിഞ്ഞു് ഭക്തിയോടെ ഉണർത്തി:—

“ദേവി, മഹാവീരന്മാരായ വാനരസൈന്യത്തോടും ഋക്ഷസംഘത്തോടും കൂടി കാകുൽസ്ഥൻ ഈ ലങ്കയിൽ എത്തും. സർവ്വശത്രുക്കളേയും നിഗ്രഹിച്ചു് നിന്തിരുവടിയുടെ അഴലൊഴിക്കും. ശ്രീരാമസ്വാമിയുടെ ബാണങ്ങളുടെ മുമ്പിൽ നില്ക്കാൻ ശക്തനോ സമർത്ഥനോ ആയി ദേവന്മാരിലോ മനുഷ്യരിലോ അസുരന്മാരിലോ ഒരുവനേയും ഞാൻ കാണുന്നില്ല. ദേവി, കാലാത്മാവായ സൂര്യനേയും, ത്രിലോകാധിപനായ ദേവേന്ദ്രനേയും, സൂര്യസുതനായ അന്തകനേയും ഒന്നിച്ചു് എതിർക്കുവാനും ജയിക്കുവാനും ദേവനു് സാധിക്കും. ശക്തിസ്വരൂപിണിയായ ദേവിയാണു് യുദ്ധത്തിന്നു് കാരണമെന്നു് വന്നാൽ പിന്നെ പറയേണ്ടതുണ്ടോ? സമുദ്രാവൃതമായ ഭൂമീദേവിയെ സ്വാധീനമാക്കി നിയന്ത്രിക്കുവാനുള്ള അർഹത ദേവനുമാത്രമേയുള്ളു. ജനകമഹാരാജനന്ദിനി, സ്വാമിയുടെ വിജയം ദേവി നിമിത്തമാണെന്നും എനിക്കറിയാം.”

ഏററവും മധുരവാക്കുകളിൽ ഹനൂമാൻ പറഞ്ഞ പരമാർത്ഥം കേട്ട ജാനകീദേവി, ബഹുമാനിച്ചു. മടങ്ങിപ്പോകാൻ തയ്യാറായ കപീന്ദ്രനെ സൌഹാർദ്ദപൂർവ്വം വീണ്ടും വീണ്ടും കടാക്ഷിച്ചു്, ഭർത്തൃസ്നേഹസൂചകമായ വാക്കുകളാൽ ഒന്നുകൂടി പരീക്ഷിച്ചു:—

“ഹേ വീര, ശത്രുസംഹാരത്തിൽ അതിസമർത്ഥനായ നീ, വിരോധമില്ലാത്ത പക്ഷം, ഏതെങ്കിലും മറവുള്ള ഒരുസ്ഥലത്തിൽ ഇരുന്നു് ഇന്നുമുഴുവൻ വിശ്ര

മിക്ക. ക്ഷീണം മാററി നാളെപ്പോകാം. വാനരോത്തമ, ഞാനൊരു മന്ദഭാഗ്യ യാണ്. എൻെറ കഠിനദുഃഖത്തിന്നു് അല്പമെങ്കിലും ശാന്തി നിൻെറ സാന്നിദ്ധ്യം കൊണ്ടുണ്ടാകും. മാരുതി, ഇവിടെനിന്നു് പോയാൽ മടങ്ങിവരുന്നതു് സംശയ മായി തോന്നുന്നുണ്ടെങ്കിൽ, എൻെറ പ്രാണധാരണവും സന്ദേഹമാണെന്നു് ഉറച്ചു കൊള്ളു. അതിന്നു് സംശയമില്ല. വായുപുത്ര, വ്യസനാർണ്ണവനിമഗ്നയായ എനിക്കു് വീണ്ടും നിന്നെ കാണാൻ സാധിക്കാതെ വന്നാൽ ഉണ്ടാകുന്ന ദുഃഖം അചിന്ത്യമാണെന്നു് മനസ്സിലാക്കു. ഹേ വീര, ശക്തിയാന്നൊരു സംശയം രൂപം കൊണ്ടിട്ടെന്നപോലെ ഞാൻ കാണുന്നു. എൻെറ മനഃസന്തോഷത്തെ സാക്ഷാൽക്കരിക്കുന്ന നിനക്കു് സഹായമേകുന്ന സുഗ്രീവനും ഹരിവീരന്മാരും ശ്രീരാമലക്ഷ്മണന്മാരും, അപാരമായ ഈ സാഗരത്തെ എങ്ങിനെ കടക്കും? കര കാണാത്ത ഈ സമുദ്രലംഘനത്തിന്നു് മൂന്നുപേരെമാത്രമെ സമർത്ഥരായിട്ടു് ഞാൻ കാണുന്നുള്ളു. മഹാവിഷ്ണുവിൻെറ വാഹനമായ വൈനതേയൻ, അതിസമർത്ഥ നായ നീ, സദാഗതിയായ വായുഭഗവാൻ. കാര്യം സാധിക്കുവാൻ ഇങ്ങിനെ ദുർഘടമായിരിക്കുന്ന സ്ഥിതിയിൽ, ഹേ വീര, നീ എന്തൊരു സമാധാനമാണു് കാണുന്നതു്? കാര്യങ്ങളറിയുന്നവരിൽവെച്ചു് അതിശ്രേഷ്ഠനാണല്ലൊ നീ. എന്റെ ദുഃഖശമനം ഉണ്ടാക്കുവാൻ നീ ഒററക്കു് മതിയായേക്കും. ശ്രീരാമലക്ഷ്മണന്മാരുടെ വരവുതന്നെ ആവശ്യമില്ല, എന്നാണോ നിൻെറ വിചാരം? ശത്രുക്കളെ ഉന്മൂലനം ചെയ്യത്തക്ക ശക്തി നിനക്കുണ്ടു് എന്നു് എനിക്കറിയാം. ലങ്കാരാജ്യത്തിലെ രാക്ഷസന്മാരെ മുഴുവൻ ജയിച്ചാൽ നിൻെറ യശസ്സിനെ വദ്ധിപ്പിക്കുവാൻ സാ ധിക്കുമെന്നല്ലാതെ, ദേവന്നു് അതു് യശസ്കരമാകുമോ? ഉത്കൃഷ്ടസൈന്യങ്ങളൊ ന്നിച്ചു് അവിടുന്നു് കോദണ്ഡമേന്തി ഇവിടെവരണം. രാവണനെ ജയിച്ചു് ജയലക്ഷ്മീസമേതനായി എന്നെയുംകൊണ്ടു് അയോദ്ധ്യാനഗരിയിലേക്കു് പോ കണം. അതാണു് ദേവന്നു് സമുചിതമായതു്. ശത്രുക്കളെ നശിപ്പിക്കുവാൻ മതിയായ ബലമുള്ളവനാണു് അവിടുന്നു്. വാനരമഹാസൈന്യത്തോടെ ഇവിടെ വന്നു് ലങ്കയെ നശിപ്പിച്ചു് എന്നെകൊണ്ടുപോകണം. വീരവീരനായ തന്തിരു വടി ആ വിധത്തിലല്ലാതെ എങ്ങിനെയെങ്കിലും എൻെറ ദുഃഖത്തെ നശിപ്പി ച്ചതുകൊണ്ടുമാത്രം എനിക്കു് കൃതാർത്ഥതയില്ല; സന്തോഷവുമില്ല. അതു കൊണ്ടു് ഹേ മാരുതി, മഹാപ്രഭുവായ അവിടുത്തെ പരാക്രമത്തിനും യുദ്ധസാമർ ത്ഥ്യത്തിന്നും സമുചിതമാഗ്ഗം ഉണ്ടാക്കാനുള്ള കഴിവു് നിനക്കുണ്ടു്. അതിനുള്ള വഴി നീ കാണണം.''

കാര്യകാരണങ്ങളുടെ യോജിപ്പനുസരിച്ചതും, അത്ഥപൂർണ്ണവും സ്നേഹമസൃ

ണവുമായ സീതാവചനംകേട്ട ഹനൂമാൻ ഭാവിയിൽ നടത്തേണ്ട കാര്യത്തിന്നു് ഉചിതമായി മറുപടിപറഞ്ഞു:—

“ദേവി, വാനരന്മാൎക്കും ഋക്ഷങ്ങൾക്കും നാഥനും, ചാടുന്നവരിൽ അദ്വിതീയനും സത്യസന്ധനും ശ്രേഷ്ഠനുമായ സുഗ്രീവൻ നിന്തിരുവടിയുടെ കാര്യത്തിൽ തീർപ്പുകല്പിച്ചുകഴിഞ്ഞിരിക്കുന്നു. ദേവിയെ തിരഞ്ഞു് കണ്ടുപിടിച്ചു് സ്വാമിയോടുകൂടി യോജിപ്പിക്കാൻ സാധിക്കുമെന്നു് വിശ്വസിച്ചു് പ്രവൃത്തിതുടങ്ങിയിരിക്കുന്നു. വിഘ്നങ്ങളെന്തുവന്നാലും അതിനെ തട്ടിത്തെറിപ്പിക്കാനുള്ള ശക്തി വാനരരാജാവിന്നുണ്ടു്. കോടികോടി വാനരസൈന്യമൊന്നിച്ചു് ആ കപീന്ദ്രൻ ഇവിടെ എത്തുവാൻ താമസമുണ്ടാകില്ല. രാക്ഷസവംശത്തെ ഉന്മൂലനാശംവരുത്തുവാൻ സമൎത്ഥനുമാണു് അദ്ദേഹം. ഏതൊന്നുചെയ്യാനും സാമൎത്ഥ്യമുള്ളവരും ആത്മാവിന്നും ദേഹത്തിന്നും ഒരുപോലെകരുത്തുള്ളവരും, സങ്കല്പമാത്രത്താൽ ആ സ്ഥലത്തെത്തത്തക്കവിധം ചാടുവാൻ സാധിക്കുന്നവരുമായ അനേകായിരം വാനരന്മാർ സുഗ്രീവകല്പനനടത്തുവാൻ തയ്യാറായിട്ടുണ്ടു്. മേല്പോട്ടും താഴോട്ടും ഇടത്തോട്ടും വലത്തോട്ടും ഒരുപോലെ ഗമിക്കുവാൻ യാതൊരു തടസ്ഥവും അവൎക്കില്ല. അത്യത്ഭുതപരാക്രമികളായ അവൎക്കു് ഏതൊരുകൎമ്മത്തിലും തളൎച്ചയുണ്ടാകില്ല. ആഴികളും മാമലകളും നിറഞ്ഞ ഭൂവലയത്തെ എത്രയോതവണ വായുവേഗത്തിൽ സഞ്ചരിച്ചിട്ടുള്ളവരാണവർ. കിഷ്കിന്ധയിൽ സുഗ്രീവന്റെ കീഴിലുള്ള വാനരന്മാരെല്ലാം എനിക്കു മേലേയും തുല്യമായും ഉള്ളവരാണു്. എന്നേക്കാൾ താഴ്ന്ന ബലമുള്ളവർആരുംതന്നെ സുഗ്രീവസന്നിധിയിൽ ഇപ്പോളില്ല. ഞാനിവിടെ വന്നസ്ഥിതിക്കു് മററുള്ളവരുടെ കാര്യംപറയണമോ? നിഷ്പ്രയാസം അവൎക്കു് ഇവിടെയെത്തുവാൻ സാധിക്കും.

ശ്രേഷ്ഠന്മാരെ ഏതൊരാളും ദാസനാക്കുകയില്ലല്ലോ. ശക്തിയും ബുദ്ധിയും താഴ്ന്നവരെയല്ലെ ദാസ്യവേലക്കു് നിൎത്തുക പതിവു്? വെറുമൊരു ദൂതനാണു് ഞാനെന്നു് നിന്തിരുവടിക്കു് അറിയാമല്ലോ. അതുകൊണ്ടുതന്നെ എന്നേക്കാൾ താഴ്ന്നവർ അവിടെയില്ലെന്നു് ഊഹിക്കരുതോ? ദുഃഖിച്ചതുമതി. മററുള്ളചിന്തകളാവശ്യമില്ല. ഒരൊററക്കുതികൊണ്ടു് കിഷ്കിന്ധയിൽനിന്നു് ആ വാനരസംഘനായകന്മാർ ഇവിടെയെത്തും. ഉദയാദ്രിയിൽ പ്രശോഭിക്കുന്ന ചന്ദ്രസൂര്യന്മാരെപ്പോലെ ശ്രീരാമലക്ഷ്മണന്മാർ—ആ ലോകവീരന്മാരായ പുരുഷകേസരികൾ—എന്റെ ചുമലുകളിലിരുന്നു് ദേവിയുടെ സമീപത്തു് സൈന്യങ്ങളുടെ മുന്നിൽ വന്നുചേരും.

ദശരഥമഹാരാജപുത്രന്മാരായ ശ്രീരാമലക്ഷ്മണന്മാർ രണ്ടുപേരും ഉത്തമവീര പുരുഷന്മാരാണെന്നു് എനിക്കറിയാം. അവരുടെ അഗ്നിസദൃശങ്ങളായ അസ്ത്രങ്ങൾ ലങ്കാനഗരത്തെ ദഹിപ്പിക്കാൻ അധികം താമസമില്ല. ഉത്തമോത്തമയായ ദേവി, രഘുവംശത്തെത്തന്നെ ആനന്ദിപ്പിക്കുന്ന സ്വാമി, ബന്ധുമിത്രപുത്രന്മാരോടുകൂടി രാവണനെ സംഹരിച്ചു്, നിന്തിരുവടിയെ രാജധാനിയിലേക്കു് കൊണ്ടുപോകും. അതുകൊണ്ടു് ഹേ ദേവി, പൂർണ്ണമായി ആശ്വസിക്കുക. മംഗളസ്വരൂപിണിയായ ദേവിക്കു് മംഗളമല്ലാതെ മറ്റെന്തൊന്നു് ഉണ്ടാകും? അധാർമ്മികാഗ്രേസരനായ അരക്കർനായകന്റെനേക്കു്, കോപംകൊണ്ടു് കാലാഗ്നിതുല്യനായ രഘുവരനെ അധികംതാമസിയാതെ ദേവി നേരിട്ടുകാണുകയായി. അമാത്യന്മാർ, ആത്മജന്മാർ, ബന്ധുക്കൾ എന്നിവരോടുകൂടിയ ദശവദനനെ നിഗ്രഹിച്ച സ്വാമിയെ നിന്തിരുവടി, രോഹിണീനക്ഷത്രം പൂർണ്ണചന്ദ്രനെ എന്നപോലെ പ്രാപിക്കും. രണ്ടുകാര്യങ്ങളുടെ മറുകരക്കു് ദേവി അണയുകയായി; ഒന്നു് ഈ ദുഃഖത്തിന്റെ അവസാനം; രണ്ടു് യുദ്ധക്കളത്തിൽ രാമബാണങ്ങളാൽ ശിഥിലമായ രാവണജഡം.''

ഹൃദയത്തിൽനിന്നു് മായാവരണം മുഴുവൻ നീങ്ങിക്കഴിഞ്ഞിരുന്ന ശ്രീഹനുമാൻ ദേവിയെ ഇങ്ങിനെ ആശ്വസിപ്പിച്ചു് മടങ്ങിപ്പോകുവാൻ തയ്യാറായി പിന്നേയും തുടന്നു:—

''ശസ്ത്രാസ്ത്രവിദ്യാപാരംഗതനായ പരന്തപനേയും, കുലച്ചവില്ലേന്തി കോപംകൊണ്ടു് ചെന്തീ പറക്കുന്നപോലെയുള്ള കണ്ണുകൾ ഉരുട്ടിമിഴിച്ച കുമാരലക്ഷ്മണനേയും നിന്തിരുവടിയുടെ വിശാലലോചനങ്ങൾക്കു് മുന്നിൽ കാണാൻ കാലതാമസമില്ല. നരി, പുലി, സിംഹം തുടങ്ങിയ ഘോരമൃഗങ്ങളെപ്പോലെ പരാക്രമശാലികളും, നഖം ദംഷ്ട്രം എന്നിവയെ ആയുധമായി ഉപയോഗിക്കുന്നവരും മദയാനയെപ്പോലെ ഭീമശരീരികളുമായ വാനരന്മാർ ആയിരമായിരം ഈ ലങ്കയിൽ നിറഞ്ഞുനില്ക്കുന്നതു് കാണുകയായി. പർവ്വതം, കാർമേഘം എന്നിവപോലെയിരിക്കുന്നവരും മലകളിൽ യഥേഷ്ടം വിഹരിക്കുന്നവരുമായ വാനരന്മാർ, ലങ്കയിലും മലയപർവ്വതത്തിന്റെ താഴ്‌വരകളിലും ഗർജ്ജിക്കുന്ന ശബ്ദം ദേവി അതിവേഗത്തിൽ കേൾക്കും. കാമദേവശരങ്ങൾ മർമ്മങ്ങളിൽകൊണ്ടു് പീഡിതനായി, സിംഹത്താൽ മദഗജമെന്നപോലെ, സ്വാമി അസ്വസ്ഥനായി വസിക്കുകയാണു്. മംഗളസ്വരൂപിണി, സാധാരണസ്ത്രീകളെപ്പോലെ, കരയരുതേ. മനസ്സിൽ ദുഃഖമോ ഭയമോ ഉണ്ടാകരുതേ. ദേവേന്ദ്രനോടു് ശചീദേവിയെന്നപോലെ സ്വാമിയോടു് നിന്തിരുവടിക്കു് സംഗമം സിദ്ധിക്കാറായി. ശ്രീരാമസ്വാ

മിയേക്കാറം വിശിഷ്ടനായി ആരുണ്ടു്? സൌമിത്രിക്കു് സദൃശനായിട്ടാരുണ്ടു്? അഗ്നിയും വായുവുംപോലെ ആ സഹോദരന്മാർ ദേവിക്കു് ആശ്രയമായിട്ടാണി രിക്കുന്നതു്. ദേവി, ഘോരരാക്ഷസന്മാർ അധിവസിക്കുന്ന ഈ ലങ്കാരാജ്യവാസം ദേവിക്കു് ഇനി അധികസമയം വേണ്ടിവരില്ല. നിന്തിരുവടിയുടെ പ്രാണനാ ഥൻ ഇവിടെ എത്തിയതായി വിശ്വസിക്കാം. ഞാനിതാ സ്വാമിസന്നിധിയി ലെത്തുവാൻ താമസമില്ല. ഞാനിവിടെ എത്തുന്നതുവരെ ക്ഷമിച്ചാൽ മതി.''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം മുപ്പത്തിയൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## നാല്പതാം സർഗ്ഗം. [സീതാസന്ദേശം]

ദേവനാരീതുല്യയായ മൈഥിലി മഹാനുഭാവനായ പവനപുത്രവചനം കേട്ടു്, ആത്മഹിതമായിത്തന്നെ വീണ്ടും പറഞ്ഞു:—

''വാനരശ്രേഷ്ഠ, പകുതി വളൎന്ന സസ്യങ്ങറം തീക്ഷ്ണകിരണങ്ങളാൽ ഉണ ങ്ങാൻ തുടങ്ങിയ സമയം ദൈവഗത്യാ സിദ്ധിച്ച വർഷത്തിൽ പച്ചപിടിച്ചു് അഭിവൃദ്ധിപ്പെട്ട ഭൂമിയെപ്പോലെ, ജീവിതം ഉപേക്ഷിക്കാനൊരുങ്ങിയിരുന്ന ഞാൻ ഈശ്വരനിയോഗത്താൽ വന്നവനും ഇഷ്ടവാക്കുകറം പറയുന്നവനുമായ നിന്നെ കണ്ടതുകൊണ്ടു് അത്യധികം സന്തോഷിക്കുന്നു. അതിസന്താപത്താൽ ഏററവും കൃശയായ എനിക്കു്, പുരുഷപുംഗവനായ ജീവനാഥൻെറ സ്പർശനം സാധിക്കു മോ. ആ വിധത്തിലുള്ള കാര്യം ചെയ്യാൻ നിനക്കു് എന്നിൽ ദയ തോന്നണം; വാനരസമുദായശ്രേഷ്ഠ, ക്രോധാധികൃത്താൽ ഏതൊരു മഹാത്മാവിനു് ദർഭപ്പുല്ലു് ബ്രഹ്മാസ്ത്രമാക്കുവാനും, വായസരൂപമെടുത്ത ജയന്തൻെറ ദക്ഷിണാക്ഷിയെ നശി പ്പിക്കാനും കഴിഞ്ഞുവോ ആ രഘുവരനോടു്, അന്നുണ്ടായ ഒരു സംഗതിയെ അട യാളവാക്യമായി പറയുക. എൻെറ നെററിയിലുണ്ടായിരുന്ന തിലകം മാഞ്ഞു പോയി. അപ്പോറം ഗണ്ഡസ്ഥലത്തിൽ മനയോലകൊണ്ടു് ഒരു തിലകം അവി ടുത്തെ തൃക്കൈകൊണ്ടു് ഇട്ടുതന്നതിനെ സ്മരിക്കുവാൻ ഞാൻ പറഞ്ഞതായി പറയു.

ദേവേന്ദ്രന്നും വരുണന്നും തുല്യപരാക്രമിയായ കാകൽസ്ഥൻെറ ധർമ്മദാരങ്ങ ളായ സീത, രാക്ഷസമദ്ധ്യത്തിൽ അങ്ങിനെ വസിച്ചുകൊള്ളട്ടെ എന്നു് വിചാരി

ക്കുവാൻ കാരണമെന്താണെന്നും ഞാൻ ചോദിച്ചതായി പറയൂ. ഹേ ഹനുമാൻ, ദിവ്യമായ ഈ ചൂഡാമണി ഇത്രകാലവും ഞാൻ രഹസ്യമായി സൂക്ഷിച്ചു.

സന്താപമഗ്നയായി നിലയില്ലാതാകുമ്പോൾ ഇതിനെനോക്കി, നിന്നെയിപ്പോൾ കാണുന്നതുപോലെ സന്തോഷിക്കപതിവാണ്. ഈ രത്നം എന്റെ കൈവശമുള്ളപ്പോൾ അസുരന്മാർക്ക് എന്നെ അക്രമിപ്പാൻ സാധിക്കയില്ലെന്നും കൂടി വിചാരിച്ച് ഞാൻ ധൈര്യമവലംബിക്കാറുണ്ട്. ജലത്തിൽനിന്നുണ്ടായതും കാന്തിയേറ്റുന്നതുമായ ഈ അനഘരത്നം, ദേവനും നിന്നിൽ വിശ്വാസമുണ്ടാകാനുള്ള അടയാളമായിത്തന്നതാണ്. ദുഃഖിതയായ എനിക്കു ഇതുകൂടി കൈവശമില്ലെങ്കിൽ ജീവിക്കാൻ ശക്തിയില്ലാതെ വരും എന്നു ഓർമ്മവെക്കണം. അസഹ്യവ്യസനവും, ഘോരന്മാരായ നിശാചരന്മാരുടെ കർക്കശവാക്യവും, ക്രൂരരാക്ഷസീമദ്ധ്യവാസവും എല്ലാം അവിടുത്തെ കാണാനുള്ള അത്യാഗ്രഹത്താൽ സഹിച്ചിരിക്കുകയാണെന്നും പ്രത്യേകം പറയണം. ഒരു കാര്യം തീച്ച്യയാണെന്നു സ്വാമിയോടു ഉണർത്തിക്കൂ, സീത ഒരു മാസത്തിലധികം അവിടുത്തെ കാണാതെ വസിക്കുകയില്ലെന്നു. ശത്രുസംഹാരസ്വരൂപിയായ മഹാപ്രഭുവിനോടു, സദയം ഇതോർമ്മിക്കുവാൻ പ്രാർത്ഥിക്കണേ.''

അരക്കന്മാരുടെ അധിപൻ അതിഭയങ്കരനാണ്. അവൻ എന്നെ നോക്കുന്നതും ചിന്തിക്കുന്നതും ഒട്ടും ശോഭനമായിട്ടല്ല. അവൻ എനിക്കു നൽകിയ പരമാവധിയാണ് ഒരു മാസം. ആ ക്രൂരബുദ്ധിയുടെ നിശ്ചയം മാറുകയില്ല. അതിനുമുമ്പ്, എന്നെ രക്ഷിക്കണം.''

പവനാത്മജനായ വീരഹനുമാൻ, കേൾക്കുന്നവരുടെ ഹൃദയത്തിൽ ദുഃഖമുദിപ്പിക്കുന്നവിധം അശ്രുക്കളൊഴുക്കി പറഞ്ഞ സീതാവാക്യം കേട്ടു് വീണ്ടും പറഞ്ഞു:—

''ദേവി, നിന്തിരുവടി അധിവസിക്കുന്ന സ്ഥാനമറിയാതെ അഴലാണ്ടിരിക്കുകയാണ് അരിമർദ്ദനനായ സ്വാമി. അതാണ് കൊണ്ടുപോകാൻ അമാന്തം വന്നതു്. ഇതു് സത്യമാണ്. ദുഃഖനിമഗ്നനായ ജ്യേഷ്ഠനെ കാണുമ്പോൾ ലക്ഷ്മണൻ അതിലധികം വ്യസനിക്കുന്നു. പതിവ്രതാരത്നമായ അവിടുത്തെ ദൈവകാരുണ്യത്താൽ കണ്ടുകിട്ടി. ദുഃഖമെല്ലാം ഇതാ അവസാനിച്ചുകഴിഞ്ഞു. പുരുഷോത്തമനായ ശ്രീരാമദേവന്റേയും അനുജന്റേയും എപ്പോഴുമുള്ള ചിന്ത ദേവിയെക്കുറിച്ചുമാത്രമാണ്. അവരുടെ ക്രോധാഗ്നി ഇതാ ലങ്കയെ ഭസ്മമാക്കുകയായി.

ദേവതുല്യരായ അവർ സകുടുംബം രാവണനെ നിഗ്രഹിച്ച് ദേവിയെ അയോദ്ധ്യാനഗരിയിലേക്ക് കൊണ്ടുപോകും. സർവ്വലോകവന്ദ്യയായ ദേവി, സ്വാമിക്ക് പ്രീതി നൽകുന്നതും, ഞാൻ നിന്തിരുവടിയെ കണ്ടു എന്നതിനെ ബോധിപ്പിക്കുന്നതുമായൊരടയാളംകൂടെ ദേവി തന്നയക്കണേ."

"അഞ്ജനേയ," സീതാദേവി സ്നേഹപൂർണ്ണമിഴികളാൽ ഹനുമാനെ നോക്കി തുടന്നു:—

ഉത്തമോത്തമമായ അടയാളമാണ് ഞാൻ തന്ന ചൂഡാരത്നം. ഇതുകണ്ടാൽ നീ പറയുന്നതു് വിശ്വാസയോഗ്യമാണെന്നു് ദേവൻ മനസ്സിലാക്കും.

ഹനുമാൻ ആ ദിവ്യരത്നത്തെ കയ്യിൽ പിടിച്ചു. ശിരസ്സുകൊണ്ടു് ദേവിയുടെ തൃപ്പാദങ്ങളെ സ്പർശിച്ചു. പോകാൻ വീണ്ടും ഒരുങ്ങി. മേല്പോട്ടു ചാടാൻ തയ്യാറായ മട്ടിൽ ശരീരത്തെ വലുതാക്കി; മഹാശക്തിയുതനായി. അതു കണ്ടപ്പോൾ ദേവിയുടെ നേത്രങ്ങളിൽ വെള്ളം നിറഞ്ഞു. ഗദ്ഗദമായി വീണ്ടും പറഞ്ഞു:—

"ഹേ ഹനുമാൻ, സിംഹതുല്യപരാക്രമികളും സഹോദരവരന്മാരുമായ ശ്രീരാമലക്ഷ്മണന്മാരോടും അമാത്യസഹിതനായിരിക്കുന്ന അർക്കപുത്രൻ സുഗ്രീവനോടും മറ്റെല്ലാ കപിശ്രേഷ്ഠന്മാരോടും ക്ഷത്രിയോചിതമായ സൌഖ്യപ്രശ്നം എന്റെ പ്രതിനിധിയായ നീ ചെയ്യുക. മഹാപ്രഭുവായ ദേവൻ, ഈ ദുഃഖാർണ്ണവത്തിൽനിന്നു് എന്നെ കരകയററത്തക്കവിധം ചെയ്യേണ്ടതും നീ തന്നെയാണ്. ഹേ വീര, ഞാനനുഭവിക്കുന്ന സന്താപത്തേയും, ഈ ക്രൂരനക്തഞ്ചരന്മാർ എന്നോടു കാട്ടുന്ന ധിക്കാരത്തേയും ദേവസന്നിധിയിൽ ചെന്ന ഉടനെ പറയണം. ധന്യധന്യനായ ഹനുമാനേ, നിന്റെ മാർഗ്ഗം മംഗളകരമായിത്തീരട്ടെ."

സ്വാമിസവിധത്തിൽ എത്തിയാൽ ഉടനെ ചെയ്യേണ്ടതെല്ലാം, ദേവി പറഞ്ഞതുകേട്ട ഹനുമാൻ കൃതകൃത്യനും സന്തോഷചിത്തനുമായി. ലങ്കാദർശനത്തിൽ എതൊന്നാണോ മുഖ്യമായിട്ടുള്ളതു്, ആ ദേവീദർശനം സാധിച്ചു. സ്വജന്മം സഫലമായി. താൻ വന്ന കാര്യം മിക്കതും കഴിഞ്ഞു. ഇനി അല്പം ബാക്കിയുള്ളതു് ശത്രുരാക്ഷസന്മാരുടെ ശക്തി എത്രമാത്രമുണ്ടെന്നു് അറിയുകയാണ്. അതുകൂടി സാധിച്ച് ശ്രീരാമസന്നിധിയിലെത്തണം. എന്നിങ്ങനെ വിചാരിച്ച ഹനുമാന്റെ മനസ്സ് ഉത്തരദിക്കിലെത്തിക്കഴിഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡത്തിലെ നാല്പതാം സർഗ്ഗം അവസാനിച്ചു

---

## നാല്പത്തിയൊന്നാം സർഗ്ഗം. (പ്രമദവനഭഞ്ജനം)

സംപൂജ്യവചനങ്ങളാൽ സൽക്കരിക്കപ്പെട്ട ഹനുമാൻ ദേവിയെ താണു തൊഴുതു്, അല്പം ദൂരത്തുള്ള ഒരു മരത്തിലിരുന്നു് ആലോചിച്ചു:—

"ഞാൻ ലങ്കയിൽ വന്നതിൽ പ്രഥമവും പ്രധാനവുമായ കാര്യം, ദേവീ ദർശനം, പുണ്യസഞ്ചയത്താൽ സാധിച്ചുകഴിഞ്ഞു. ചെറിയൊരു കാര്യംകൂടി മനസ്സിലാക്കേണ്ടതുണ്ടു്. ശത്രുവിന്റെ സൈന്യശക്തി. അതിന്നു് സാമദാന ഭേദങ്ങൾ ഉപയോഗിച്ചാൽ വ്യക്തമാകില്ല. നാലാമത്തെ ദണ്ഡം എന്ന ഉപായ ത്തെത്തന്നെ അംഗീകരിക്കണം. സാമം, രാക്ഷസന്മാരിൽ ഉപയോഗിച്ചാൽ ഗുണപ്പെടുകയില്ല. ഐശ്വര്യമത്തരാണു് അസുരന്മാർ. അവരിൽ ദാനവും യുക്ത മല്ല. ശക്തന്മാരിൽ ഭേദോപായം പ്രയോഗിച്ചതുകൊണ്ടു് കാര്യമെന്തു്? അവർ ഭയപ്പെടുകയില്ല. അതുകൊണ്ടു് എനിക്കു് സ്വതഃസിദ്ധമായ പരാക്രമംതന്നെ ഇവിടെ കാണിക്കണം. അതാണു് നല്ലതെന്നു് തോന്നുന്നു. അതല്ലാതെ മറെറാരു പായവും ഇവിടേക്കു് യോജിച്ചതായി കാണുന്നില്ല. രാക്ഷസന്മാരോടുകൂടി കല ഹം ഉണ്ടാക്കണം. അതിശക്തന്മാരാണെന്നു് പ്രസിദ്ധന്മാരും സ്വയം അഭിമാ നിക്കുന്നവരുമായ ചിലരെ നിഗ്രഹിക്കണം. സ്വാമീകടാക്ഷത്താൽ എനിക്ക തിന്നു് സാധിക്കും.

അടുത്തു നടക്കുവാൻ പോകുന്ന ഘോരയുദ്ധത്തിൽ ജയാശതന്നെ രാക്ഷസ ന്മാക്കു് ഉണ്ടാകാതിരിക്കാൻ, അവരെ ഭഗ്നോത്സാഹരാക്കിത്തീക്കാൻ, ഇതൊരു മാർഗ്ഗവുമാണു്. ദേവി അധിവസിക്കുന്ന സ്ഥലം കണ്ടുപിടിച്ചു. അതിന്നു് വി രോധം വരാത്തവിധം ആനുഷംഗികളായ മററു പല കാര്യങ്ങളേയുംകൂടി സാധി ക്കുന്നവനാണു് യഥാർത്ഥത്തിൽ കർമ്മകുശലനായവൻ. കാര്യം ചെറുതാണെങ്കിലും അതു് സാധിക്കുവാൻ ചിലപ്പോൾ ഒരാൾമാത്രം മതിയാകയില്ല; ഒരുവഴിമാത്രം പോരാതേയും വന്നേക്കും. എങ്ങിനെയായാലും ആ കാര്യസിദ്ധി വരുത്തുവാനുള്ള അനേകവിധ മാർഗ്ഗങ്ങളറിയുന്നവനാണു് യഥാർത്ഥ കർമ്മകുശലൻ. സീതാദേവി യെ അന്വേഷിച്ചു്, എവിടെയാണെന്നു് അറിഞ്ഞുവരുവാൻ മാത്രമാത്രമാണു് എന്നെ അയച്ചിട്ടുള്ളതു്. എന്നാൽ അതുകൊണ്ടുമാത്രം ഞാൻ തൃപ്തനാകരുതു്. ശത്രുവിനും എനിക്കുമുള്ള ശക്തി അന്യോന്യം അറിയണം. അതൊരു കലഹം കൊണ്ടേ മനസ്സിലാക്കാൻ സാധിക്കൂ. അരിബലത്തെ സുഗ്രീവസന്നിധിയിൽ വിശദമാക്കിയാലേ സ്വാമി കാര്യം തികച്ചും പ്രവൃത്തിച്ചതായി വിചാരിക്കാവൂ. ശത്രുശക്തിയെപ്പററി സുഗ്രീവൻ ചോദിച്ചാൽ ഉത്തരം പറയുവാൻ എനിക്കു്

സാധിക്കണം. ഞാൻ ലങ്കയിൽ എത്തിയ കാര്യം പൂർണ്ണമാകണം. അതിന്നു് രാക്ഷസന്മാരോടു്കൂടി പൊരുതണം. ശ്രീരാമദൂതന്റെ ശക്തിമനസ്സിലാക്കിയ രാവണൻ മാനിക്കണം. അതിന്നുള്ളൊരുപായമാണു് ഇനി ചെയ്യേണ്ടതു്. യുദ്ധത്തിൽ രാമദൂതനായ വാനരന്റെ പരാക്രമംകൊണ്ടു് സചിവന്മാരോടും സുതനോടും കൂടി ദശാനനൻ എന്റെ നേരിട്ടു വരണം. അപ്പോൾ ആ രാക്ഷസേന്ദ്രന്റെ മനോഭിപ്രായവും ദേഹശക്തിയും നിഷ്പ്രയാസം എനിക്കു് മനസ്സിലാക്കാം. എന്നിട്ടുവേണം സുഗ്രീവസവിധത്തിലെത്തുവാൻ. യുദ്ധത്തിനുള്ള വഴിയെന്തു്?

ശ്രീരാമസ്വാമീധ്യാനനിരതമായ മാരുതീഹൃദയത്തിൽ സുവ്യക്തമായ വഴി തെളിഞ്ഞുകണ്ടു. പോരിനുള്ളമാർഗ്ഗം ഇങ്ങിനെ നിശ്ചയിച്ചു:—

"കൊടുംക്രൂരനായ രാവണന്റെ, ശ്രേഷ്ഠമായ ഉദ്യാനമാണു് ഈ അശോക വനിക. സ്വർഗ്ഗലോകത്തിലെ നന്ദനംപോലെ കണ്ണിനേയും കരളിനേയും ആകർഷിക്കത്തക്ക ലതകളും തരുക്കളും പൂത്തുംതളിർത്തും നില്ക്കുന്നു. ഈ മനോഹരാരാമത്തെ, കാനനത്തെ കാട്ടുതീയെന്നപോലെ നശിപ്പിക്കാം. അശോകോദ്യാനം തല്ലിത്തകർത്തതായറിഞ്ഞാൽ രാവണൻ കോപിക്കും; തീർച്ച. ആന കുതിര തേരു് കാലാൾ തുടങ്ങിയ മഹത്തായ ചതുരംഗസൈന്യമൊന്നിച്ചു് രാക്ഷസാധിപൻ വരും. ശൂലം മുൽഗരം പട്ടിശം തുടങ്ങി അവർ ഉപയോഗിക്കുന്ന നിശിതായുധങ്ങളേയും, അവരുടെ യുദ്ധവൈദഗ്ദ്ധ്യത്തേയും, സ്വഭാവാകൃതികളേയും അങ്ങിനെ മനസ്സിലാക്കാം. അതിപരാക്രമികളാണു് അസുരേന്ദ്രസൈന്യങ്ങൾ. അവരാൽ അതിക്രമിക്കപ്പെടുവാൻ സാധിക്കാത്തവിധം യുദ്ധസാമർത്ഥ്യം പ്രകാശിപ്പിച്ചുകൊണ്ടു് ഞാനുംനില്ക്കണം. രാവണനയയ്ക്കുന്ന സൈന്യങ്ങളെ നിശ്ശേഷം നശിപ്പിച്ചു്, ആയാസംകൂടാതെ സുഗ്രീവസന്നിധിയിൽ എത്തണം."

ഇങ്ങിനെ ആലോചിച്ചുറച്ചു. അരിക്കളെ ഭയപ്പെടുത്തുവാൻ അതിവിരുതനായ ഹനുമാൻ, പിതാവിനെ സ്മരിച്ചു. ക്രുദ്ധനായടിക്കുന്ന കൊടുങ്കാററു് ആ ഉദ്യാനത്തിൽ ഉണ്ടായതുപോലെ, വാനരേന്ദ്രൻ ഒരുമരത്തിൽനിന്നു് മറെറാന്നിലേക്കു് ചാടുന്ന ഊക്കുകൊണ്ടു്, ഓരോന്നോരോന്നു് തകർന്നുതുടങ്ങി. അനേകവിധ തരുലതാദികളാൽ വിചിത്രമായതും, പലതരത്തിലുള്ള പക്ഷിവൃന്ദങ്ങളാൽ സുസ്വരമാന്നതും, "പ്രമദവനം" എന്നുകൂടിപേരുള്ളതുമായ ആ പൂങ്കാവിനെ തകർത്തു. പ്രളയകാലക്കാററുവന്നതുപോലെയായി അവിടം. മാമരങ്ങൾ കടപുഴങ്ങി; അമൂല്യരത്നപ്പടവുകളോടുകൂടി പ്രശോഭിച്ചിരുന്ന കുളങ്ങൾ വക്കിടിഞ്ഞു് തൂർന്നുതുടങ്ങി; കളിക്കുവാൻവേണ്ടി കൃത്രിമമായി ഉണ്ടാക്കിയിരുന്ന കുന്നുകൾ മണൽത്ത

രികളായി ചിന്നിച്ചിതറി; ഭയപ്പെട്ടുപറന്നുയരുന്ന പക്ഷികളുടെ ദീനസ്വരം ആകാശത്തെ ശബ്ദായമാനമാക്കി; വൃക്ഷങ്ങളും വള്ളികളും അരുണവർണ്ണമുള്ള പല്ലവങ്ങളും വാടിത്തുടങ്ങി. സ്ഥാനംതെററിയ വസ്ത്രങ്ങളോടുകൂടിയ സ്ത്രീകളെപ്പോലെയും, കാട്ടുതീ വ്യാപിച്ച അരണ്യംപോലെയും അശോകവനിക അല്പനേരത്തിനുള്ളിൽ ശോഭയില്ലാതായി.

ഉത്തമലതകൾ പടർത്തിയവയും, വിചിത്രശില്പവേലകളാൽ മനോഹരമായവയുമായ ഗൃഹങ്ങൾ പൊടിപൊടിയായി രൂപാന്തരപ്പെട്ടു. പുലി തുടങ്ങിയ മൃഗങ്ങളും പക്ഷിവൃന്ദങ്ങളും ഭയതരളിതമായി കരഞ്ഞു. രത്നനിർമ്മിതങ്ങളായ മണിമന്ദിരങ്ങളും സാധാരണ വാസയോഗ്യഗൃഹങ്ങളും തകർന്നു. മഹത്തായ പ്രമദോദ്യാനം മുഴുവൻ നശിച്ചു. വിചിത്രവർണ്ണങ്ങളും സുഗന്ധങ്ങളും പരത്തിയിരുന്ന കുസുമങ്ങൾ, ശീതളജലപൂരിതങ്ങളായ കുളങ്ങൾ, ഇങ്ങനെ ഏതൊരുവനും നോക്കുന്ന മാത്രയിൽതന്നെ ആനന്ദമേകിയിരുന്ന പ്രമദവനം, പവനസുതന്റെ ബലത്താൽ, കാണുന്നവർക്ക് പരമദുഃഖം പ്രദാനംചെയ്യത്തക്ക രൂപത്തിലായിത്തീർന്നു. മൂന്നുലോകങ്ങളിലുംവെച്ച് പ്രധാനിയായിരിക്കുന്ന ദശഗ്രീവന്നു്, ഇങ്ങനെ അത്യധികം അനിഷ്ടമുണ്ടാക്കുന്ന പ്രവൃത്തിചെയ്തശേഷം, എത്രമാത്രം ബലവാനായ രാക്ഷസനേയും എതിർക്കുവാൻ തയ്യാറായി, വീരലക്ഷ്മിയാൽ സർവ്വാംഗങ്ങളും ജാജ്വല്യമാനനായ ഹനൂമാൻ, എല്ലാവർക്കും കാണത്തക്കവിധം ഗോപുരത്തിന്റെ മുകളിൽ അചഞ്ചലഹൃദയത്തിൽ ശ്രീരാമചന്ദ്രനെ പ്രതിഷ്ഠിച്ച് ഇരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡത്തിലെ നാല്പത്തിയൊന്നാംസർഗ്ഗം അവസാനിച്ചു

---

## നാല്പത്തിരണ്ടാം സർഗ്ഗം. [കിങ്കരനിഗ്രഹം]

വൃക്ഷങ്ങൾ ഒടിഞ്ഞുവീഴുന്ന ശബ്ദവും ഭയതരളിതരായ പക്ഷികളുടെ നാദവും അവിചാരിതമായി കേട്ടപ്പോൾ ലങ്കാനിവാസികളാകെ പരിഭ്രമിച്ചു; നാലുപുറത്തേക്കും ഓട്ടംതുടങ്ങി. അവരുടെ ഹൃദയങ്ങളിൽ ഭയം നിഴലിച്ചു. പ്രാണരക്ഷാർത്ഥം ഓടുന്നമൃഗങ്ങൾ ഓരോ സുരക്ഷിതസ്ഥാനങ്ങളിൽ ചെന്നിരുന്നു. ലങ്കാനിവാസികൾക്ക് അനിവാര്യമായൊരാപത്ത് സംജാതമായി എന്നുള്ള ഭയങ്കരലക്ഷണങ്ങൾ സർവ്വത്രകണ്ടുതുടങ്ങി. സീതയെ കാത്തുസംരക്ഷിച്ചുകൊണ്ടിരുന്ന വിരൂപവദനകളായ രാക്ഷസികൾ, ഉറക്കത്തിൽനിന്നു്

പെട്ടെന്നു് ഉണൎന്നു; നാലുപാടും ദൃഷ്ടികൾ പായിച്ചു. മനോഹരാരാമം താറുമാറായിക്കിടക്കുന്നു. ഭീമശരീരനായൊരു വാനരൻ ഇരിക്കുന്നു. പരിഘതുല്യമായ ബാഹുക്കളോടും മഹാധൈൎയ്യത്തോടും അതിപരാക്രമത്തോടുംകൂടിയവാനരൻ രാക്ഷസികളെ പേടിപ്പിക്കത്തക്ക മഹാരൂപം സ്വീകരിച്ചു. പൎവ്വതാകാരവും അതിബലവുമുള്ളൊരു വാനരനെകണ്ട രാക്ഷസികൾ ജാനകീദേവിയോടു് ചോദിച്ചു:—

"സീതേ, ഇവനാരാണ്? ആരുടെ ആൾക്കാരനാണ്? എവിടെനിന്നു് വന്നു? എന്തിനാണ് ഇങ്ങോട്ടു് വന്നതു്? ഇവൻ നിന്നോടുകൂടി വൎത്തമാനം പറയാൻ കാരണമെന്തു്?

[ദേവിയും ഹനൂമാനും സംസാരിക്കുമ്പോൾ, നിദ്രാമദ്ധ്യത്തിൽ രാക്ഷസികൾ ഉണരുകയും സംഭാഷണം ചെയ്യുന്നതു് കാണുകയും; ഉടനെത്തന്നെ ഉറങ്ങുകയുംചെയ്തു എന്നു് ഇവിടംകൊണ്ടു് സൂചിപ്പിക്കുന്നുണ്ടു്.]

"ഹേ വിശാലാക്ഷി, സുന്ദരീ, അസിതാപാംഗി, നീ ഒട്ടുംപേടിക്കേണ്ട. നിന്നോടു് ഇവൻ എന്തുകാൎയ്യമാണ് പറഞ്ഞതു്? ഞങ്ങളോടു് പറയൂ."

സൎവ്വാംഗസുന്ദരിയും പതിവ്രതശിരോമണിയുമായ സീതാദേവി അരുളിച്ചെയ്തു:—

"രാക്ഷസന്മാരുടെ തത്വം എനിക്കറിയാമോ? യഥേഷ്ടം രൂപംധരിക്കുവാൻ കഴിവുള്ളവരാണല്ലോ നിങ്ങൾ?

[സീതാദേവിയെ ഇത്രമാത്രം സൎവ്വാംഗശോഭനയായി രാക്ഷസികൾ ഇതിന്നു മുൻപു് കണ്ടിട്ടില്ല. ഹനൂമാന്റെ ധീരതയും പരാക്രമവും അത്രമാത്രം ദേവിയെ സന്തോഷിപ്പിച്ചു. സ്വയം നിയന്ത്രിച്ചിരുന്ന കാന്തിപ്രസരം പെട്ടെന്നു് പ്രസരിച്ചു.]

"ഇവൻ ആരാണ്? എന്തുചെയ്യാനാണ് ഉദ്ദേശം? എന്നിവയെല്ലാം നിങ്ങൾക്കുമാത്രമേ അറിയുകയുള്ളു. ഉരഗങ്ങളുടെ കാലടികളെ, അവയല്ലാതെ ആൎക്കറിയും? രാക്ഷസികളെ, എനിക്കു് എന്തൊന്നില്ലാത്തഭയംതോന്നുന്നു. ഇവൻ ആരാണെന്നു് എനിക്കറിയില്ല. കാമരൂപിയായ ഒരു രാക്ഷസശ്രേഷ്ഠനായിരിക്കും ഇവനെന്നു് ഞാൻ വിശ്വസിക്കുന്നു."

സീതാവാക്യം കേട്ട രാക്ഷസികളിൽ ചിലർ അതിവേഗത്തിൽ ഓടി. വിവരം രാവണനെ അറിയിക്കാനാണു് പോയതു്. ചിലർ ചകിതരായി

അവിടെത്തന്നെ ഇരുന്നു. ആ വികൃതവദനകൾ രാക്ഷസചക്രവത്തിയുടെ അടുത്തു ചെന്നു്, വിരൂപനും ഭയങ്കരനുമായ ഒരു വാനരൻ അശോകവനികയിൽ വന്നി രിക്കുന്നു എന്നറിയിക്കാൻ ഒരുങ്ങി.

"മഹാപ്രഭോ തമ്പുരാനേ, പ്രമദവനമദ്ധ്യത്തിൽ ഭയജനകരൂപത്തോടുകൂടിയ ഒരു വാനരൻ വന്നിരിക്കുന്നു. അവൻ സീതയോടു് സംസാരിച്ചതിനുശേഷം അമേയപരാക്രമത്തെ പ്രകാശിപ്പിച്ചുകൊണ്ടു് വിഹരിക്കുകയാണു്. ഏണാക്ഷി യായ ജാനകിയോടു് അവനെ സംബന്ധിച്ചു് ഞങ്ങൾ പലതും ചോദിച്ചു. അവളാകട്ടെ ഒന്നും തുറന്നു പറയുന്നുമില്ല. പ്രഭോ, അവൻ ഇന്ദ്രന്റെ ദൂതനോ? അല്ലെങ്കിൽ കുബേരദൂതനോ? അഥവാ സീതാന്വേഷണത്തിനായി രാമനാൽ അയ ക്കപ്പെട്ടവനോ? മർക്കടൻ ഒരത്ഭുതസ്വരൂപിയാണു്. അനേകവിധം മൃഗങ്ങൾ നിറഞ്ഞ, മനോമോഹനമായ അശോകവനിക നിശ്ശേഷം നശിച്ചുകഴിഞ്ഞു. ചെറിയൊരു സ്ഥലമൊഴികെ ബാക്കിയെല്ലാം തരിശായിത്തീന്നിരിക്കുന്നു. സീത യിരിക്കുന്ന സ്ഥാനം സുരക്ഷിതമായിട്ടുണ്ടു്. വൈദേഹിയെ രക്ഷിക്കാനോ, അതോ അവൻ തളൎന്നതിനാലോ, അവിടം മാത്രം ബാക്കിവെച്ചതെന്നു് മനസ്സി ലായില്ല. എന്നാൽ അവന്റെ സമ്പ്രദായം കണ്ടാൽ, ക്ഷീണമെന്താണെന്നു് അവ നറിവില്ലെന്നാണു് തോന്നുക. അതുകൊണ്ടു് അവളെ രക്ഷിക്കാൻ വേണ്ടിയായി രിക്കണം ആ സ്ഥലം ഒഴിവാക്കിയിരിക്കുന്നതു്. ഇടതൂൎന്നഇലകളോടുകൂടിയ 'ശിംശപ' എന്ന മഹാവൃക്ഷത്തെ അവൻ സുരക്ഷിതമാക്കി നിൎത്തിയിരിക്കുന്നു. തിരുമേനികൊണ്ടുവന്ന സീതയോടു് നിസ്സംശയം സംസാരിച്ചവനും, കഠിനസ്വ ഭാവത്തോടുകൂടിയവനും, ഭീമാകാരനുമായ അവനെ കഠിനമായി ശിക്ഷിക്കാൻ ദയയുണ്ടായി കല്പനയാകണമേ. രാക്ഷസേശ്വരായ തമ്പുരാനേ, അവിടുന്നു് മനസാവരിച്ച സീതയോടു് മടികൂടാതെ, സമ്മതമില്ലാതെ, സംസാരിച്ചവൻ ഇനിയും ജീവധാരണംചെയ്യുന്നതു് ഉചിതമല്ല."

കാവല്ക്കാരികളായ ആ വിരൂപാംഗികളുടെ വാക്കുകേട്ട ദശവദനന്റെ നേത്ര ങ്ങൾ കോപത്താൽ രക്തവൎണ്ണമായി. ചിതാഗ്നിപോലെ ലങ്കേശ്വരൻ ആളി ക്കത്തി. ക്രോധാന്ധനായ രാവണന്റെ കണ്ണുകൾ, കത്തുന്ന തിരികളിൽനിന്നു് വീഴുന്ന എണ്ണത്തുള്ളികൾപോലെ, വെള്ളത്തുള്ളികൾ ഭൂമിയിൽ പതിപ്പിച്ചു.

തന്നെപ്പോലെത്തന്നെ പരാക്രമശാലികൾ എന്നു് പ്രശസ്തിയാജ്ജിച്ചിരുന്ന വരും "കിങ്കരന്മാർ" എന്ന പേരിലറിയപ്പെടുന്നവരുമായ അസുരന്മാരെ വിളിച്ചു. അതിവേഗത്തിൽ ഹനൂമാനെ നിഗ്രഹിക്കുവാൻ കല്പിച്ചയച്ചു. അതിബലശാലി

കളായ എമ്പതിനായിരം കിങ്കരന്മാരുടെ ഒരു മഹാസൈന്യമാണ് പുറപ്പെട്ടതു്. കൂടം, മുൽഗരം തുടങ്ങിയ നിശിതായുധങ്ങളെടുത്ത അവർ അരമനയിൽനിന്നു് ഒരുങ്ങിയിറങ്ങി.

അവരെല്ലാം ഒരുപോലെ മഹാദംഷ്ട്രന്മാരും, മഹോദരന്മാരും, ഭയങ്കരാകാരന്മാരും, മഹാബലവാന്മാരും, യുദ്ധത്തിൽ പിൻമടങ്ങാത്തവരുമാണ്. അത്യുത്സാഹത്തോടും ഭയരാഹിത്യത്തോടുംകൂടിയ കിങ്കരന്മാർ ഹനുമാനെ പിടിക്കുവാൻ ശ്രദ്ധിച്ചു.

സ്വാമിയെ സ്മരിച്ചുകൊണ്ടു് തോരണത്തിൻമുകളിൽ എത്തൊരാവാംക്കും കാണത്തക്കവിധം, അസുരന്മാരുടെ ആഗമനത്തെ പ്രതീക്ഷിച്ച് ഉൽക്കണ്ഠയോടെ ഇരിക്കുന്ന കപീന്ദ്രസമീപത്തേക്കു് ഈയാംപാററകൾ അഗ്നികുണ്ഡത്തിന്റെ നേക്കു് എന്നപോലെ നിശാചരവീരന്മാർ അടുത്തു. അവരുടെ കൈകളിൽ വലിയവലിയ ഗദകൾ, സ്വർണ്ണപ്പിടിയുള്ള പരിഘങ്ങൾ, സൂര്യസന്നിഭമായ ശരങ്ങൾ എന്നിവയുണ്ടായിരുന്നു. വാനരേന്ദ്രന്റെ അടുത്തെത്തി. മുൽഗരം, പട്ടിശം, ശൂലം, കുന്തം, തോമരം തുടങ്ങിയ ആയുധങ്ങളേന്തിയ അവർ ഹനുമാന്റെചുററും വളഞ്ഞു. മാമലയ്ക്കൊത്ത ദേഹവും അത്യുജ്ജ്വലതേജസ്സുമുള്ള ഹനുമാൻ, വാൽചുഴറ്റി ഭൂമിയിലൊന്നടിച്ചു; ഉച്ചത്തിൽ ഗജ്ജിച്ചു. ഭീമാകാരത്തെ ധരിച്ച് വാൽചുഴററിയടിച്ച് ലങ്കാരാജ്യം മുഴവൻ എത്തത്തക്കവിധം വീണ്ടും സിംഹനാദംചെയ്തു. ആകാശത്തിൽനിന്നു് പ്രതിദ്ധ്വനിയുണ്ടാക്കുന്ന ആ അലർച്ച പറക്കുന്ന പക്ഷികളെ വീഴ്ത്തി. തുടന്നു് സുസ്പഷ്ടമായി ഹനുമാൻ പറഞ്ഞു:—

"അമിതബലവാനായ ശ്രീരാമചന്ദ്രസ്വാമി വിജയിക്കട്ടെ! അതുല്യബലവാനായ ലക്ഷ്മണൻ വിജയിക്കട്ടെ! രാമചന്ദ്രസ്വാമിയാൽ സംരക്ഷിതനായ രാജാസുഗ്രീവൻ വിജയിക്കട്ടെ! അല്പവും വിഷമം കൂടാതെ മഹൽകമ്മങ്ങളെ ചെയ്യുന്ന, അയോദ്ധ്യാചക്രവത്തി ശ്രീരാമസ്വാമിയുടെ ദാസനാണു് ഞാൻ. എന്റെ പിതാവു്–വായുദേവൻ. ശത്രുക്കളെ മുഴവൻ നശിപ്പിക്കാൻ സമത്ഥനായ എന്റെ പേർ ഹനുമാൻ. ആയിരക്കണക്കിൽ വൃക്ഷങ്ങളെ പറിച്ചെടുത്തും കല്ലുകളെടുത്തും പ്രഹരിക്കുന്ന എനിക്കു് ഒന്നല്ല, ആയിരം രാവണന്മാർ വന്നാലും എതിരാകയില്ല. ലങ്കാരാജ്യത്തിലെ സവ്വരാക്ഷസന്മാരും മിഴിച്ചു നോക്കിക്കൊണ്ടിരിക്കെത്തന്നെ ഞാനീസ്ഥലത്തെ പൊടിച്ചു് തരിപ്പണമാക്കും; ജനകരാജപുത്രി സീതാദേവിയെ നമസ്കരിച്ചു് വന്നകാര്യം മുഴവൻ നിറവേററി മടങ്ങിപ്പോകും."

ഹനൂമാൻെറ ഗജ്ജനവും ഉദ്ഘോഷണത്തിലുള്ള വാക്കുകളും കേട്ട രാക്ഷസന്മാർ ഭയപ്പെട്ടു; ശങ്കിതമാനസന്മാരായി. സായംസന്ധ്യയിൽ ആകാശത്തിൽ ഉയന്നുകാണുന്ന മേഘമെന്നപോലെ ഭീമശരീരനായിരിക്കുന്ന മാരുതിയെ അവർ കണ്ടു. സ്വാമിയായ രാവണൻെറ കല്പനയെ നിറവേററാനൊരുങ്ങിയ കിങ്കരന്മാർ, ഭയങ്കരങ്ങളും വിചിത്രങ്ങളുമായ ആയുധങ്ങൾ ധരിച്ച്, സംശയംകൂടാതെ മട്ടിൽ നാലുഭാഗത്തുനിന്നും ഹനൂമാൻെറ നേരിട്ട് ചാടിപ്പുറപ്പെട്ടു. അതിക്രൂരന്മാരായ രാക്ഷസപ്പടയാൽ ചുററപ്പെട്ട്, അമേയബലവാനായ മാരുതി, ആ തോരണത്തിൽ കിടന്നിരുന്ന പരിഘം എന്നൊരായുധമെടുത്തു. ഉഗ്രവിഷമുള്ള ഫണങ്ങൾ ഉയത്തിപ്പിടിച്ച ഉരഗങ്ങളെ ഗരുഡൻ എടുത്തടിച്ചുകൊല്ലുന്നതുപോലെ, ആ പരിഘത്താൽ ആഞ്ജനേയർ രാക്ഷസന്മാരെ അടിച്ചുതുടങ്ങി. പവനതനയൻ, പരിഘവുമെടുത്ത്, ഇന്ദ്രൻ വജ്രായുധത്താൽ അസുരന്മാരെ എന്നപോലെ സംഹരിച്ച് ആകാശത്തിൽ സഞ്ചരിച്ചു. മഹാവീരനായ മാരുതി, കിങ്കരന്മാർ എന്നുപേരുള്ള എമ്പതിനായിരം രാക്ഷസന്മാരെ വധിച്ച്, തുടന്ന യുദ്ധത്തെ ആഗ്രഹിച്ചുകൊണ്ട് തോരണത്തിൽ കയറിയിരുന്നു. എങ്ങിനേയോ പ്രാണഭയത്താൽ ഓടിരക്ഷപ്പെട്ട ചില രാക്ഷസന്മാർ ഓടിച്ചെന്ന് രാവണനോട് കിങ്കരസൈന്യനാശം അറിയിച്ചു.

രാക്ഷസസൈന്യം മുഴുവൻ ഹനിക്കപ്പെട്ട വത്തമാനം രാവണനെ സംഹാരരുദ്രനെപ്പോലെ കോപിഷ്ഠനാക്കി. ശത്രുക്കൾക്ക് ജയിപ്പാൻ കഴിയാത്തവനും, പരാക്രമത്തിൽ മറെറാരുവനെ തുല്യനായി പറയുവാനില്ലാത്തവനുമായ പ്രഹസ്തപുത്രനെ യുദ്ധത്തിന്നുപോകുവാൻ കല്പിച്ചയച്ചു.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം നാല്പത്തിരണ്ടാം സഗ്ഗം അവസാനിച്ചു.

---

## നാൽപത്തിമൂന്നാം സഗ്ഗം. (ചൈത്യപാലവധം)

'കിങ്കരന്മാർ' എന്ന സൈന്യസമൂഹത്തെ സംഹരിച്ചതിന്നുശേഷം തോരണമേറിയ ഹനൂമാൻ ആലോചിച്ചു:—

"പ്രമദവനത്തെ നശിപ്പിച്ചു. ഇതാ മനോമോഹനമായ ചൈത്യപ്രാസാദം. ഇതിനേയും ഈ വനികയെപ്പോലെ പൊടിയാക്കണം."

ഇങ്ങിനെ ഉറച്ച മാരുതി, സ്വശക്തിയെ അരികളായ അരക്കരെ നല്ലപോലെ അറിയിക്കാൻവേണ്ടി മഹാമേരുശൃംഗസദൃശമായ ചൈത്യപ്രാസാദത്തിന്റെ മുകളിലേക്ക് വായുവിനെപ്പോലെ കയറി. ഉത്തുംഗമായ പ്രാസാദത്തിൻെറ മുകളിലിരിക്കുന്ന ഹനൂമാൻ ഉദിച്ചുവരുന്ന മറെറാരു സൂര്യനെപ്പോലെ ശോഭിച്ചു.

(നേരം പ്രഭാതമായി. സൂര്യൻ ഉദയാദ്രിയണഞ്ഞു. എന്നു് വ്യക്തമാക്കുകയാണു് മറെറാരു സൂര്യൻ എന്നതിനാൽ)

അജയ്യനായ ആഞ്ജനേയർ, ആ അത്യുന്നത മണിമന്ദിരം തട്ടിത്തകർത്തു് തരിപ്പണമാക്കി; അത്യുജ്ജ്വല കാന്തിയാൽ, പാരിയാത്രമെന്ന പർവ്വതംപോലെ പ്രശോഭിച്ചു. ശരീരം ഒന്നുകൂടി വലുതാക്കി. ലങ്കാരാജ്യം കിടുകിടുക്കത്തക്കവിധം നിർഭയനായി ഗർജ്ജിച്ചു. പ്രഭാതത്തിൽ സ്വച്ഛന്ദം പറന്നുകൊണ്ടിരിക്കുന്ന പക്ഷികൾ, ആ ഗംഭീരശബ്ദത്താൽ താഴെ വീണു. ചൈത്യപ്രാസാദരക്ഷകന്മാരായ രാക്ഷസന്മാർ മോഹാലസ്യപ്പെട്ടു. സുസ്പഷ്ടാക്ഷരത്തിൽ ഇപ്രകാരം തുടന്നു:—

"സർവ്വദിവ്യാസ്ത്രങ്ങളേയും, പ്രയോഗിപ്പാനും പ്രതിസംഹരിപ്പാനും ഉള്ള മന്ത്രങ്ങളെല്ലാം തികച്ചും അറിയുന്ന ശ്രീരാമദേവനും, മഹാബലവാനായ ലക്ഷ്മണനും ജയിക്കട്ടെ. ദേവനാൽ പരിപാലിക്കപ്പെടുന്ന വാനരരാജാസുഗ്രീവനും ജയിക്കട്ടെ. അയോദ്ധ്യാചക്രവർത്തി മഹാകർമ്മങ്ങളേതും നിഷ്പ്രയാസം നിർവ്വഹിക്കുന്നവനാണു്. ആ ദേവൻെറ ദാസനായ ഞാൻ വായുപുത്രനും ശത്രുസൈന്യസംഹർത്താവുമായ ഹനൂമാൻ എന്ന വാനരനാണു്. അസുരവരന്മാർ നോക്കിക്കൊണ്ടുനില്ക്കത്തന്നെ, ഈ ലങ്കാപുരിയെ നശിപ്പിക്കും; വന്ന കാര്യം മുഴുവൻ സാധിച്ചു് കൃതാർത്ഥനായി, ദേവിയെ സാഷ്ടാംഗം നമസ്കരിച്ചു്, മടങ്ങിപ്പോകും."

ചൈത്യപ്രാസാദത്തിൽ ഭീമരൂപത്തിലിരിക്കുന്ന മാരുതിയുടെ വാക്കുകൾ, രാക്ഷസന്മാരുടെ ഹൃദയങ്ങളെ ഭയതരളിതമാക്കി. അത്യുച്ചത്തിലുള്ള സിംഹനാദം കേട്ടപ്പോൾ പ്രാസാദരക്ഷകന്മാരായ നൂറു് ഉഗ്രരാക്ഷസന്മാർ, അസ്ത്രങ്ങൾ, കുന്തങ്ങൾ, ഖഡ്ഗങ്ങൾ തുടങ്ങിയ ആയുധങ്ങളെടുത്തു്, പുറപ്പെട്ടു. വമ്പിച്ച ശരീരവും ബലവുമുള്ള അവർ ശരവർഷം ചെയ്തു് ഹനൂമാനെ വളഞ്ഞു. പല തരത്തിലുള്ള ഗദകൾ, കനകപ്പിടിയുള്ള പരിഘങ്ങൾ, ആദിത്യതുല്യപ്രഭയാന്ന അസ്ത്രങ്ങൾ, എന്നിവ പ്രയോഗിച്ചുകൊണ്ടു് നിശാചരന്മാർ ജലപ്രവാഹം ഗംഗാനദിയുടെ കയത്തിലേക്കെന്നപോലെ കപീശ്വരൻെറ സമീപമെത്തി വളഞ്ഞു.

ഉരുളുരെ അയക്കുന്ന അസ്ത്രശസ്ത്രങ്ങളാൽ അവർ ശോഭിച്ചു. ക്രുദ്ധനായ മാരുതി യാകട്ടെ, അവൎക്കുകൂടി മഹാഭയമുണ്ടാകത്തക്കവിധം ശരീരം ഒന്നുകൂടി വലുതാക്കി. സ്വൎണ്ണത്തൂണുകൾ അനേകം ആ പ്രാസാദത്തിനുണ്ടു്. അതിൽനിന്നു്, ഒന്നു് ഊരിയെടുത്തു. വജ്രായുധമെന്നപോലെ മൂർച്ചയുള്ള ഭാഗങ്ങൾ ആ ദണ്ഡിനു് ധാരാളമുണ്ടായിരുന്നു. അതിശക്തിയിൽ അതിനെ ചുഴററിയപ്പോൾ തീ പുറപ്പെട്ടുതുടങ്ങി. പ്രാസാദം അഗ്നിക്കിരയായതുകണ്ട വായുപുത്രൻ സന്തുഷ്ടനായി. ഇന്ദ്രൻ വജ്രായുധത്താൽ അസുരന്മാരെയെന്നപോലെ, നൂറുപേരേയും നിഗ്രഹിച്ചു. വാനരേന്ദ്രൻ, വിഹായസ്സിൽ സ്വച്ഛന്ദം വിഹരിച്ചുകൊണ്ടു് ഇങ്ങിനെ പറഞ്ഞു:—

"കപീശ്വരനായ സുഗ്രീവൻ, എന്നെപ്പോലെയുള്ള ആയിരമായിരം കപികളെ നാലുദിക്കിലേക്കും അയച്ചിട്ടുണ്ടു്. മഹാത്മാക്കളും അതിബലവാന്മാരുമായ അവർ ഭൂമി മുഴുവൻ സഞ്ചരിക്കുന്നു. അതിലൊരുവനാണു് ഞാൻ. പത്താനളുടെ ശക്തിയുള്ളവരാണു് ചിലർ; നൂറും ആയിരവും മദഗജങ്ങളുടെ ബലമുള്ള പലരുമുണ്ടു്. വാനരാധിപന്മാരിൽ ചിലരുടെ ബലം പതിനായിരം ആനകളുടേയും, ചിലരുടേതു് കൊടുംകാററിന്റേയുമാണു്. ഞങ്ങളുടെ സംഘത്തിലുള്ള നായകന്മാരുടെ ബലം എത്രയാണെന്നു് കണക്കാക്കുവാൻ ഇന്നുവരെ ആൎക്കും കഴിഞ്ഞിട്ടുമില്ല. പല്ലും നഖവും ആയുധമായ, ഇത്തരത്തിലുള്ള ഹരിശ്രേഷ്ഠന്മാരെ, നൂറു്—ആയിരം—പതിനായിരം—കോടി—മഹാകോടി കണക്കിൽ ഒന്നിച്ചു ചേൎത്തു്, രാജാ സുഗ്രീവൻ ഇവിടെയെത്തും. നിങ്ങളെ മുഴുവൻ പൊടിപൊടിയാക്കി മാററുവാൻ സമൎത്ഥനാണു് സൂര്യസൂനുവായ സുഗ്രീവൻ. അദ്ദേഹം സൈന്യങ്ങളൊന്നിച്ചു് ഇവിടെ എത്തിയാൽ പിന്നെ നിങ്ങളുമില്ല; ലങ്കാരാജ്യവുമില്ല; നിങ്ങളുടെ രാവണനുമില്ല; എന്നു് മനസ്സിലാക്കുവിൻ. മഹാപ്രഭുവായ ശ്രീരാമചന്ദ്രസ്വാമിയോടു് ശത്രുതയാണല്ലൊ ദുഷ്ടാഗ്രേസരനായ ദശഗ്രീവന്നു് വന്നതു്!"

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം നാല്പത്തിമൂന്നാം സൎഗ്ഗം അവസാനിച്ചു.

---

## നാൽപത്തിനാലാം സൎഗ്ഗം. (ജംബുമാലിവധം)

രാക്ഷസേശ്വരനായ രാവണൻ പ്രഹസ്തപുത്രനായ ജംബുമാലിയെയാണു് കപിബന്ധനത്തിന്നു് കല്പിച്ചയച്ചതു്. മഹാദംഷ്ട്രയോടുകൂടിയ ആ നക്ത

ഞ്ചരൻ ക്രൂരൻ വില്ലെടുത്തു; രക്തവർണ്ണവസ്ത്രവും പൂമാലകളും അണിഞ്ഞു. മനോഹരങ്ങളും ദിവ്യരത്നങ്ങളുള്ളതുമായ കർണ്ണാഭരണാദികളാൽ ശരീരമലംകരിച്ചു. യുദ്ധത്തിൽ ശത്രുക്കൾക്ക് അജയ്യനും ദീർഘകായനും ക്രോധസ്വഭാവിയുമായ ജംബുമാലി ഉഗ്രദൃഷ്ടികളെ ചുഴററി നാലുഭാഗത്തും പതിപ്പിച്ച് അശോകവനികാസമീപത്തെത്തി. ഇന്ദ്രധനുസ്സിന്നു് തുല്യമായ, അവൻെറ വില്ലിൽ കെട്ടിയിരുന്ന ഞാണൊന്നു് വലിച്ചുവിട്ടു. ജംബുമാലിയുടെ ബാഹുബലത്തെ പത്തുദിക്കിലും അറിയിക്കുവാൻ എന്നപോലെ ഇടിനാദത്തിൽ ആ ചെറുഞാണൊലിശബ്ദം മുഴങ്ങി. ഭംഗിയുള്ളതും വലുതുമായ ഒരു ബാണമെടുത്തു് ഞാണിൽ യോജിപ്പിച്ചു. കോവർ കഴുതയെ കെട്ടിയ രഥത്തിൽ കയറി വന്നിരിക്കുന്ന പ്രഹസ്തപുത്രനെ ഹനുമാൻ കണ്ടു. സന്തോഷസമേതം ഗർജ്ജിച്ചു.

അത്യുന്നതമായ ഗോപുരസ്തംഭത്തിൻെറ മുകളിൽ മാടപ്രാവുകൾക്കു് പാർക്കുവാൻ വിലങ്ങത്തിൽവെച്ചിട്ടുള്ള പലകമേൽ അത്യുജ്ജ്വലാഭനായിരിക്കുന്ന മാരുതിയെ, വീരനായ ജംബുമാലി നിശിതങ്ങളായ ശരങ്ങളാൽ മുറിപ്പെടുത്തി. അർദ്ധചന്ദ്രാകൃതിയായൊരു ബാണം മുഖത്തിൽ, മററൊന്നു് ശിരസ്സിൽ, അയ്യഞ്ചെണ്ണം, ബാഹുക്കളിൽ, ഇങ്ങിനെ ആ രാക്ഷസന്മാർ ഒരേ സമയത്തുതന്നെ വാനരാധിപനെ മുറിപ്പെടുത്തി. ശ്രീഹനുമാൻെറ വദനം സ്വതവേ രക്തവർണ്ണമാണു്. ശരം തട്ടിയപ്പോൾ, ശരൽക്കാലത്തിൽ വികസിച്ച ചെന്താമരയിൽ സൂര്യരശ്മിപതിച്ചതുപോലെ അത്യധികം ശോഭിച്ചു. പൊൻപുള്ളികളോടുകൂടിയ ചെന്താമരപ്പൂപോലെ, രക്തത്തുള്ളികളോടുകൂടിയ ഹനുമാൻെറ വദനം ആകാശത്തിൽ തിളങ്ങി. രാക്ഷസശരം തട്ടിയപ്പോൾ, ക്രോധതാമ്രാക്ഷനായ ആ മഹാൻ ചുററും നോക്കി. വലിയൊരു പാറക്കല്ലു് സമീപത്തു് കിടക്കുന്നതു കണ്ടു. പെട്ടെന്നു് അതിനെ പുഴക്കിയെടുത്തു് ശക്തിയോടെ ജംബുമാലിയുടെ നേരിട്ടെറിഞ്ഞു. പത്തു ബാണങ്ങൾ ഒപ്പം എയ്തു്, നേരിട്ടുവരുന്ന കല്ലു് രാക്ഷസവരൻ പൊടിച്ചുകളഞ്ഞു. അമിതപരാക്രമിയായ ഹനുമാൻ തൻെറ പ്രവൃത്തി നിഷ്ഫലമായതു കണ്ടപ്പോൾ, അടുത്തു നില്ക്കുന്ന ഒരു സാലമരം പറിച്ചു് ഒന്നു ചുഴററി. വലിയ സാലമരം വട്ടം ചുററുന്നതു കണ്ട ജംബുമാലി തുരുതുരെ ശരങ്ങൾ അയച്ചുതുടങ്ങി. നാലുബാണങ്ങൾകൊണ്ടു് മരം മുറിച്ചു. അഞ്ചു ശരങ്ങൾകൊണ്ടു് മാരുതിയുടെ ബാഹുക്കളിൽ മുറിവുണ്ടാക്കി. നെഞ്ചിന്നു മുകളിൽ ഒരു ബാണം തറപ്പിച്ചു. സ്തനങ്ങളുടെ മദ്ധ്യത്തിൽ പത്തസ്ത്രങ്ങളാൽ മുറിയേല്പിച്ചു. ദേഹം മുഴുവൻ ശരങ്ങൾ നിറഞ്ഞപ്പോൾ അതിക്രോധാവിഷ്ടനായ ഹനുമാൻ, ആദ്യം ഉപയോഗിച്ച ആ പരിഘം തന്നെ വീണ്ടുമെടുത്തു് ചുഴററി. അതിശക്തനും പരാക്രമിയുമായ വായുപുത്രൻ ജംബുമാലിയുടെ മാറിടത്തിൽ ആ പരിഘം ശക്തിയോടെ പതി

പ്പിച്ചു; മഹാരഥനായ അസുരൻെറ ശിരസ്സും, കൈകളും, മുട്ടുകളും, വില്ലും തേരും, രഥത്തിൽ കെട്ടിയിരുന്ന കോവർകഴുതകളും ബാണങ്ങളും ഇല്ലാതായി. ഛിന്നഭിന്നങ്ങളായ അവയവങ്ങളോടെ, മരം പതിച്ചപോലെ പ്രഹസ്തപുത്രൻ ഭൂമിയിൽ പതിച്ചു.

ജംബുമാലിയേയും അനുയായികളേയും ശ്രീരാമദൂതൻ നിഗ്രഹിച്ച വർത്തമാനം ലങ്കേശ്വരൻ കേട്ടു. കണ്ണുകൾ രക്തവർണ്ണമായി. ക്രോധം ആളിക്കത്തി. ദൃഷ്ടികൾ നാലുപാടും പതിച്ചപ്പോൾ, അനിവാര്യപരാക്രമികളായ മന്ത്രിപുത്രന്മാരെയാണ് കണ്ടതു്? യുദ്ധത്തിനായി അവരെയാണ് തുടർന്ന് കല്പിച്ചയച്ചതു്.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡത്തിലെ നാല്പത്തിനാലാം സർഗ്ഗം അവസാനിച്ചു

---

## നാല്പത്തിയഞ്ചാം സർഗ്ഗം. [മന്ത്രിപുത്രവധം]

നിശാചരേശ്വരൻെറ നിയോഗമനുസരിച്ചു്, മന്ത്രിപുത്രന്മാർ ഏഴുപേർ പുറപ്പെട്ടു. അഗ്നിയെപ്പോലെ തേജോമയന്മാരായ അവരൊന്നിച്ചു് അനേകം സൈന്യങ്ങളുണ്ടു്. അതിബലശാലികളും അസ്ത്രപ്രയോഗസമർത്ഥരും അനേകതരം ആയുധങ്ങളേന്തിയവരും അതിശ്രേഷ്ഠരും യുദ്ധത്തിൽ ഞാൻ ജയിക്കണം ഞാൻ ജയിക്കണം എന്നാഗ്രഹിക്കുന്നവരുമായ മന്ത്രിപുത്രന്മാർ സ്വർണ്ണക്കൊടിമരങ്ങളിൽ പാറിക്കളിക്കുന്ന കൂറകളോടും ഇടിനാദംപോലെ ശബ്ദിക്കുന്ന കുതികളോടും കൂടിയ രഥങ്ങളിൽ സോത്സാഹം കയറി. വിചിത്രവേലകൾ ചെയ്ത തങ്കവില്ലുകളിലെ ഞാണുകൾ, അമിതപരാക്രമികളായ അവരുടെ ബാഹുക്കൾ വലിച്ചുവിടുമ്പോൾ ഇടിമുഴക്കംപോലെ ശബ്ദിക്കുന്നു.

കിങ്കരസൈന്യങ്ങളേയും ജംബുമാലിയേയും അനേകം രാക്ഷസപ്പടകളേയും അടിച്ചുകൊന്ന വർത്തമാനം അറിവുള്ള മന്ത്രിമാരും ബന്ധുക്കളും, പുത്രന്മാരെക്കുറിച്ചു് വ്യസനിച്ചു. സർവ്വവിധത്തിലുമുള്ള ആഭരണങ്ങൾ അണിഞ്ഞു്, ഉജ്ജ്വലശരീരന്മാരായി, അത്യുത്സാഹത്തെ വ്യക്തമാക്കിക്കൊണ്ടു്, അവർ, തോരണത്തിൻെറ മുകളിൽ നിർവ്വിചാരനായിരിക്കുന്ന ഹനുമാൻെറ മുമ്പിലേക്കു് എത്തി. തേരിലിരുന്നു് ഗർജ്ജിച്ചു് ശരവർഷം ചെയ്യുന്ന അവർ, മഴക്കാലത്തിൽ ധാരമുറിയാതെ പെയ്യുന്ന കാർമേഘങ്ങൾപോലെ ശോഭിച്ചു. വർഷധാരകളാൽ കുലപർവ്വതമെന്നപോലെ, ബാണജാലങ്ങളാൽ

മൂടപ്പെട്ടു ഹനൂമാന്റെ ശരീരംതന്നെ കാണാതായി. മഹാവീരന്മാരായ അവരുടെ ശരങ്ങളേയും രഥവേഗങ്ങളേയും വഞ്ചിച്ചുകൊണ്ടു്, നിർമ്മലാംബരത്തിൽ അനിലസുതൻ സ്വച്ഛന്ദം സഞ്ചരിക്കുകയാണു്. വാർമഴവില്ലോടൊത്ത മേഘങ്ങളിൽനിന്നു് കൊടുങ്കാററുപോലെ, അവർ അയക്കുന്ന ബാണങ്ങളോടുകൂടെ വിഹരിക്കുന്ന വീരഹനൂമാൻ ആകാശത്തിൽ പ്രകാശിച്ചു. ഇടക്കിടക്കു് സിംഹഗർജ്ജനം ചെയ്തു് ആ അസുരന്മാരെപ്പോലും ഞെട്ടിച്ചു; സൈന്യത്തെ ഭയപ്പെടുത്തി; സ്വവീര്യം കാണിച്ചു.

യാതൊരായുധവും തനിക്കാവശ്യമില്ലാത്തമട്ടിൽ, രാക്ഷസന്മാരെ സംഹരിക്കാൻ തുടങ്ങി. കൈനിവർത്തിയടിച്ചു്, കാലുകൾകൊണ്ടു് ചവിട്ടി, കൈമടക്കിപ്പിടിച്ചു് ഇടിച്ചു്, കൈനഖങ്ങളാൽ പിളർന്നു്, മാറിടംകൊണ്ടമർത്തി, തുടകളാൽ ഞെക്കി, ഇങ്ങിനെ വന്നവരിൽ മിക്കവരും മണ്ണിൽവീണു. ചിലർ സിംഹനാദംകേട്ടുതന്നെ മോഹാലസ്യപ്പെട്ടു. ഭയംകൊണ്ടുതന്നെ ചിലർ മരിച്ചു. ശേഷിച്ചവർ പത്തുദിക്കുകളിലേക്കും പ്രാണഭയത്താൽ ഓടിയൊളിച്ചു. മദഗജങ്ങൾ വികൃതസ്വരത്തിൽ ഗർജ്ജിച്ചുതുടങ്ങി; കുതിരകൾ ശ്വാസമററു് മലർന്നു വീണു; ഛിന്നഭിന്നമായ തേരുകൾ ഭൂമിയെ ആവരണം ചെയ്തു. രക്തം പലവഴിക്കു് വന്നുചേർന്നു് പുഴകൾതന്നെ ഉണ്ടാക്കി. അനേകവിധ വികൃതനാദങ്ങളാൽ ലങ്കാരാജ്യം മുഴുവൻ മുഴങ്ങി. ദുസ്സഹപരാക്രമവും മഹാബലവുമുള്ള മാരുതി രാക്ഷസന്മാരെ മുഴുവൻ നിഗ്രഹിച്ചു്, ഇനിയും വന്നുചേരുന്ന നിശാചരന്മാരോടു് യുദ്ധത്തിനൊരുങ്ങി, ആ തോരണത്തിൽതന്നെ എല്ലവർക്കും കാണത്തക്കവിധം പൂർവ്വസ്ഥാനത്തിൽ ചെന്നിരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം നാല്പത്തിയഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## നാൽപത്തിയാറാം സർഗ്ഗം. (സേനാപതിനിഗ്രഹം)

വാനരശ്രേഷ്ഠനായ മാരുതി മന്ത്രിപുത്രന്മാരേയും സൈന്യങ്ങളേയും മുഴുവൻ നിഹനിച്ച വർത്തമാനം രാവണനെ ഭയപ്പെടുത്തി. ശരീരംതന്നെ അല്പം ചെറുതായപോലെയായി. എന്നാലും ഭയമെല്ലാം ഒതുക്കി ധൈര്യമവലംബിച്ചു്, വിരൂപാക്ഷൻ–യൂപാക്ഷൻ–ദുർദ്ധർഷൻ–പ്രഘസൻ–ഭാസകർണ്ണൻ എന്നീപേരുള്ള അഞ്ചു സേനാപതികളെ വിളിച്ചു് യുദ്ധത്തിന്നയക്കുവാൻ ഉറച്ചു. മഹാസേനാ

ധിപന്മാരായ അവർ ഹനുമാനെ പിടിച്ച് കെട്ടിക്കൊണ്ടുവരുവാൻ ബദ്ധപ്പെട്ട ന്നവരും, യുദ്ധങ്ങളിൽ വായുതുല്യവേഗതയാർന്നവരും നീതിനിപുണന്മാരുമാണ്. രാവണൻ അവക്ക് മുന്നറിയിപ്പ്നൽകി:—

"ഹേ സേനാപതികളെ, മഹാസൈന്യങ്ങളേയും, ആന–തേർ–കുതിര തുട ങ്ങിയവയേയും വേണ്ടിടത്തോളം ശേഖരിച്ച് പുറപ്പെടുവിൻ. ആ കാട്ടുകുരങ്ങ നെ മതിയാകുംവരെ ശിക്ഷിക്കുവിൻ."

അല്പം ഗൌരവത്തിൽ വീണ്ടും തുടന്നു:—

"ആ കുരങ്ങന്റെ സമീപത്തെത്തുമ്പോൾ തികച്ചും ശ്രദ്ധിക്കണം. ആലോ ചനയും സാവധാനവും വേണം. കാലത്തിന്നും ദേശത്തിന്നും യോജിച്ച കമ്മം നല്ലപോലെ ചിന്തിക്കണം. ഇതുവരെയുള്ള അവന്റെ പ്രവൃത്തികളെപ്പററി ആലോചിച്ചാൽ അവനൊരു സാധാരണ വാനരനാണെന്ന് ഞാൻ വിചാരിക്കു ന്നില്ല. ആക്കും കണക്കാക്കുവാൻ സാധിക്കാത്തത്ര ശക്തിയോടുകൂടിയ ഒരു മഹാഭൂതമാണെന്നേ, എല്ലാംകൊണ്ടും തോന്നുന്നുള്ളു. വാനരനാണെന്ന് വിചാ രിച്ചിട്ട് എന്റെ മനസ്സിന്നു യാതൊരു കൃതാൎത്ഥതയുമുണ്ടാകുന്നില്ല. അവൻ ചെ യ്ത കാര്യങ്ങൾ ഒരിക്കലും ഒരു വാനരന്ന് ചെയ്യാൻ കഴിയാത്തതുമാണ്. വെറു മൊരു കുരങ്ങനല്ലെന്നുതന്നെ ഞാൻ വിചാരിക്കുന്നു. നാഗങ്ങൾ–യക്ഷന്മാർ– ഗന്ധർവ്വന്മാർ–ദേവന്മാർ–മാമുനിമാർ ഇവരെയെല്ലാം ഒന്നിച്ചുചേർത്ത് ദേവേ ന്ദ്രൻ തപോബലത്താൽ സൃഷ്ടിച്ച ഒരു ഭൂതമാണെന്ന് ഞാൻ വിശ്വസിക്കുന്നു. ദേവാദികളെ പലതവണ, എന്നോടൊന്നിച്ചുനിന്നു് നിങ്ങളും തോല്പിച്ചിട്ടുള്ളവ രാണ്. അതിനൊരു പ്രതിക്രിയ ചെയ്യാൻ അവക്ക് അവകാശമുണ്ട്; അവർ അതിന്നൊരുങ്ങി അയച്ച ഒരു മഹാജന്തുവാണിതെന്ന് ഞാൻ വിചാരിക്കുന്നു. സംശയിക്കേണ്ട. എന്തായാലും നിങ്ങളവനെ പിടിച്ച് ബന്ധിക്കുവിൻ. വ മ്പിച്ചൊരു സൈന്യത്തേയും കൊണ്ടുപോകുവിൻ. കുതിര, തേർ–ആന എന്നീ പടകളൊന്നിച്ച് ആ വാനരനെ യഥാർഹം ശിക്ഷിക്കുവിൻ. എന്നാൽ ഒരു കാര്യം ഓൎമ്മയായിരിക്കണം. അവനൊരു നിസ്സാരകുരങ്ങനല്ല; അമിതപരാക്ര മിയും ധീരനുമാണ്.

വാനരനായകന്മാരും അമിതബലവാന്മാരും മഹാപരാക്രമികളായ ബാലി, സുഗ്രീവൻ, അതിശക്തനായ ജാംബവാൻ, സേനാനായകരായ നീലൻ, ദ്വിവി ദൻ തുടങ്ങിയവരെ ഞാൻ കണ്ടിട്ടുണ്ട്. അവക്ക് ഈ സമുദ്രലംഘനം ചെയ്യുന്ന

ക്ക ഗതിവേഗമോ, ഇത്രമാത്രം തേജസ്സോ, വിക്രമമോ, ബുദ്ധിശക്തിയോ, ദേഹബലമോ, ഉത്സാഹമോ, ആകൃതിവിശേഷമോ ഇല്ലെന്നു് തീർച്ച. അതുകൊണ്ടു് വാനരരൂപം ധരിച്ച ഒരു മഹാജീവവിശേഷമാണെന്നു് വിശ്വസിക്കണം. എന്തു് തന്നെ ചെയ്തും അവനെ ബന്ധിക്കുവാനോ നിഗ്രഹിക്കുവാനോ ശ്രമിക്കുവിൻ. ദേവന്മാർ –അസുരന്മാർ– മന്നിലുള്ളമനുഷ്യർ എന്നിവരോടുകൂടി ഇന്ദ്രൻതന്നെ വന്നെതിർത്താലും പിൻതിരിയാത്തവരാണു് നിങ്ങളെന്നു് എനിക്കു് അറിയായ്കയല്ല. അവരാരുതന്നെയും നിങ്ങളോടു് യുദ്ധംചെയ്യാൻ മതിയാകയില്ല എന്നതു് ശരിതന്നെ. എന്നാലും യുദ്ധത്തിൽ വിജയം ആഗ്രഹിക്കുന്ന നീതിജ്ഞൻ, സ്വരക്ഷയെ എപ്പോഴും ശ്രദ്ധിക്കണം, മനസ്സിരുത്തണം. കാരണം, പോരിൽ ജയാപജയങ്ങൾ ഉറച്ചുകൂടാത്തതാണു്''

സ്വാമിയുടെ ഉപദേശത്തെ ധീരന്മാരായ സേനാപതികൾ ശിരസാസ്വീകരിച്ചു. അഗ്നിതുല്യതേജസ്സോടും അതിവേഗതയോടുംകൂടിയ അവർ, മദയാനകൾ ശീഘ്രസഞ്ചാരികളായ അശ്വങ്ങൾ, രഥങ്ങൾ, നിശിതങ്ങളായ അസ്ത്രശസ്ത്രങ്ങൾതുടങ്ങി ആവശ്യമുള്ള സർവ്വഉപകരണങ്ങളോടുംകൂടി അശോകവനികാഭിമുഖമായി യാത്ര തുടന്നു.

സ്വദേഹത്തിൽനിന്നു് അത്യുജ്ജ്വലകാന്തി വമിച്ചുകൊണ്ടു് ഉദിച്ചുയരുന്ന സൂര്യനെപ്പോലെ മഹാപ്രഭയോടും, മഹാവേഗത്തോടും, മഹാസത്വത്തോടും, മഹാബലത്തോടും, മഹാബുദ്ധിശക്തിയോടും, മഹാശരീരത്തോടും, മഹാഭുജങ്ങളോടുംകൂടിയ ശ്രീഹനുമാൻ തോരണത്തിലിരിക്കുന്നതു് കണ്ടു. ആ തേജഃപുഞ്ജത്തിന്റെ സമീപത്തേക്കു് അടുക്കുവാൻ കഴിയാതെ അശക്തരായ അവർ അതാതു ദിക്കുകളിൽതന്നെ നിന്നുപോയി. അതിഭയങ്കരായുധങ്ങൾ വഹിച്ച സേനാപതികൾ അല്പംകൂടി അടുത്തു. ഏററവും മൂർച്ചയുള്ളതും, സ്വർണ്ണംകെട്ടിച്ച അഗ്രഭാഗത്തോടുകൂടിയതും, ഇരുമ്പുകൊണ്ടു് നിർമ്മിച്ചതുമായ അഞ്ചുബാണങ്ങൾ ദുർധരൻ ആകർണ്ണാന്തം വലിച്ചു് മാരുതിയുടെ ശിരസ്സിലേക്കു് അയച്ചു. താമരപ്പൂവിതളെന്നപോലെ ഹനുമാന്റെ ശിരസ്സിലവ പതിച്ചു. ഒരു പീഡയുമുണ്ടാക്കാനുള്ള ശക്തി അവയ്ക്കില്ലായിരുന്നു. എന്നാൽ അഞ്ചുബാണങ്ങൾ സ്വശിരസ്സിൽ തട്ടിയപ്പോൾ, പത്തുദിക്കും പ്രതിദ്ധ്വനിപ്പിക്കത്തക്കവിധം ഒന്നു് ഗർജ്ജിച്ചു് വായുപുത്രൻ ആകാശത്തിലേക്കു് കുതിച്ചു. മഹാരഥനായ ദുർധരൻ തേരിലിരുന്നു് അസ്ത്രങ്ങൾ വർഷിച്ചു. മഹാശക്തനായ മാരുതിയുടെ ശരീരത്തിൽ ഒരു ശരമെങ്കിലും സ്പർശിച്ചില്ല. ഊർദ്ധ്വമുഖനായിനിന്നു് വാനിലേക്കു് ശരവർഷം

ചെയ്യുന്ന ദുർധരനെ, മേഘത്തെ കാററടിച്ച് ചഞ്ചലപ്പെടുത്തുന്നതുപോലെ, ഹുംകാരനാദത്താൽതന്നെ തടുത്തു. വീണ്ടും വീണ്ടും അസ്ത്രങ്ങൾ അയക്കുന്ന ദുർധരനെ സ്വബലം കാണിക്കത്തക്കവിധം, ശരീരം ഒന്നുകൂടി വലുതാക്കിയ ഹനുമാൻ ഗംഭീരസിംഹനാദംചെയ്ത്, പെട്ടെന്ന് പർവ്വതാഗ്രത്തിൽ ഇടിമിന്നലെന്നപോലെ തേർത്തടത്തിലേക്ക് ചാടിവീണു. രഥത്തിൽ കെട്ടിയ എട്ടുകുതിരകളേയും അച്ചുതണ്ടിനേയും ചാവിയാണിക്കൂടിയും നശിപ്പിച്ചു. തേരിൽനിന്ന് ദുർധരൻ ഭൂമിയിൽ വീണതുതന്നെ പ്രാണൻപോയിട്ടാണ്.

അതുകണ്ടപ്പോൾ വിരൂപാക്ഷനും യൂപാക്ഷനും അതിക്രുദ്ധരായി, ശത്രുസംഹാരത്തിനൊരുങ്ങിയതുപോലെ ചാടി പുറപ്പെട്ടു. നിർമ്മലാംബരത്തിലെത്തിയ ആ രണ്ടുപേർ വീരവീരനായ ഹനുമാൻെറ മാറിൽ മുൽഗരങ്ങളെക്കൊണ്ട് ശക്തിയോടെ അടിച്ചു. അതിശക്തന്മാരായ അവരുടെ വേഗതയെ നിഷ്ഫലമാക്കിക്കൊണ്ട് മഹാനായ മാരുതി ഗരുഡനെപ്പോലെ അതിശീഘ്രം ഭൂമിയിലേക്ക് ചാടി, വലിയൊരു സാലവൃക്ഷം വേരോടുകൂടി പറിച്ചെടുത്ത് രണ്ടുപേരേയും ഒപ്പം അടിച്ചു. ജീവനററ് ചതഞ്ഞ അവർ നിലംപൊത്തി.

സേനാപതികളിൽ മൂന്നുപേരേയും ഹനിച്ചതറിഞ്ഞ പ്രഘസനും ഭാസകർണ്ണനും കോപാകുലരായി ശൂലമെടുത്ത് വായുപുത്രൻെറ ഇരുഭാഗവുംനിന്ന് താഡിച്ചുതുടങ്ങി. അതിനിശിതമായ പട്ടിശംകൊണ്ട് പ്രഘസനും, ശൂലംകൊണ്ട് ഭാസകർണ്ണനും ഹനുമാനെ ഉപദ്രവിച്ചു. മുറിവേററ അവയവങ്ങളിൽനിന്ന് രക്തമൊഴുകി വാനരേന്ദ്രൻെറ രോമങ്ങൾ മുഴുവൻ വ്യാപിച്ചു. അപ്പോൾ ബാലാദിത്യനെപ്പോലെ അത്യധികം ശോഭിച്ച ഹരീശ്വരൻ കോപിഷ്ഠനായി. വീരാധിവീരനായ ഹനുമാൻ, മൃഗങ്ങൾ, പാമ്പുകൾ, വൃക്ഷങ്ങൾ എന്നിവയോടുകൂടിയ ഒരു പർവ്വതശിഖരത്തെ അങ്ങിനെത്തന്നെ അടർത്തിയെടുത്ത് ആ രാക്ഷസവീരന്മാരെ ഒന്നടിച്ചു. എള്ളിൻമണിപോലെ ആ ക്രൂരന്മാർ പൊടിഞ്ഞുവീണു.

പഞ്ചസേനാധിപന്മാരേയും ഇങ്ങിനെ നശിപ്പിച്ച ശ്രീരാമദൂതൻ ശേഷിച്ച സൈന്യത്തേയും ബാക്കിയാക്കിയില്ല. കുതിരപ്പടകൊണ്ട് കുതിരപ്പടകളേയും ആനകളെക്കൊണ്ട് ആനകളേയും, രഥങ്ങൾകൊണ്ട് രഥങ്ങളേയും, കാലാൾകൊണ്ട് കാലാൾപ്പടകളേയും ഇന്ദ്രൻ നശിപ്പിക്കുന്നതുപോലെ ആ അസുരന്മാരെ സർവ്വവും അനിലതനയൻ നശിപ്പിച്ചു. ആ യുദ്ധസ്ഥലം, കുതിരകൾ, ആനകൾ, പൊട്ടിപ്പൊളിഞ്ഞ തേരുകൾ, വീണുകിടക്കുന്ന രാക്ഷസന്മാർ, എന്നിവരെക്കൊണ്ട് നടക്കുവാൻകൂടി സാധിക്കാത്തവിധം മൂടി. രാവണൻെറ പ്രസിദ്ധ

പഞ്ചസേനാധിപന്മാരേയും സൈന്യങ്ങളേയും വാഹനങ്ങളേയും നിഗ്രഹിച്ച ശേഷം, സംഹാരകാലത്തിലെ അന്തകനെപ്പോലെ അത്യുത്സാഹത്തോടെ ശ്രീ ഹനുമാൻ ആദ്യത്തിൽ ഇരുന്ന തോരണത്തെത്തന്നെ ആശ്രയിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം നാല്പത്തിയാറാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിയേഴാം സർഗ്ഗം [അക്ഷകുമാരവധം]

പഞ്ചസേനാപതികളും സൈന്യങ്ങളും ആഞ്ജനേയരുടെ കരക്കരുത്തി നാൽ അന്തകാലയം പ്രാപിച്ചതായറിഞ്ഞ രാക്ഷസചക്രവർത്തി, ചിന്താകുലനായി. ക്ഷീണമാന്ന നോട്ടം നാലുപാട്ടും പതിപ്പിച്ചപ്പോൾ, അക്ഷകുമാരനെ_ഇളയപുത്ര നെ_കണ്ടു. യുദ്ധങ്ങളിൽ അതിഭയങ്കരനും, അതിന്നായൊരുങ്ങി വന്നു് മുമ്പാകെ നില്ക്കുന്നവനുമാണു് കുമാരൻ. നേത്രങ്ങളെക്കൊണ്ടുതന്നെ യുദ്ധാനുവാദം രാവ ണൻ നല്കി. മഹാബ്രാഹ്മണർ മന്ത്രപൂർവ്വം ഹവിസ്സർപ്പിക്കുമ്പോൾ ആളുന്ന തീനാളംപോലെ കുമാരൻ രാജസദസ്സിൽ എഴുന്നേററുനിന്നു. സുവർണ്ണനിർമ്മിത മായ വിചിത്രചാപം കയ്യിലേന്തി, പ്രതാപത്തെ പ്രകാശിപ്പിക്കുന്ന മുഖകാന്തി യോടെ അക്ഷകുമാരൻ ബാലസൂര്യസദൃശം മിന്നിത്തിളങ്ങുന്നതും സുവർണ്ണാഭരണ ങ്ങളാലലങ്കരിച്ചതുമായ ദിവ്യരഥത്തിൽക്കയറി, മഹാനായ ഹനുമാന്റെ നേരിട്ടു് പുറപ്പെട്ടു.

അതികഠിനമായ തപസ്സുചെയ്തു് സമ്പാദിച്ചതും, സവിശേഷശോഭയാന്ന കനകാഭരണങ്ങൾകൊണ്ടു് വിചിത്രമായതും, ദിവ്യരത്നാലംകൃതമായ സുവർണ്ണ ക്കൊടിമരത്തിൽ പാറിക്കളിക്കുന്ന കൊടിക്കൂറകളോടുകൂടിയതും, മനോവേഗ ത്തിൽ സഞ്ചരിക്കുന്ന എട്ടുകുതിരകളെ പൂട്ടിയതുമാണു് കുമാരന്റെ തേരു്. ദേവ ന്മാർക്കോ അസുരന്മാർക്കോ അക്രമിക്കാൻ കഴിയാത്തതും, തടസ്ഥങ്ങളൊന്നു മേല്ലാതെ എവിടേയും മിന്നൽപോലെ സഞ്ചരിക്കുന്നതും, ആകാശത്തിൽക്കൂടി യഥേഷ്ടം പോകുന്നതും, എടുത്താൽ അവസാനിക്കാത്ത അസ്ത്രങ്ങളോടുകൂടിയ ആവനാഴികൾ, എട്ടുദിക്കിലായി കെട്ടിത്തൂക്കിയ ഖഡ്ഗങ്ങൾ, ശക്തി, തോമരം തുടങ്ങിയ ഉഗ്രായുധങ്ങൾ, എന്നിവയെല്ലാം സജ്ജീകരിച്ചിട്ടുള്ളതുമാണു് കുമാരന്റെ രഥം. ദേവതുല്യപരാക്രമമുള്ള രാവണപുത്രൻ, ആദിത്യചന്ദ്രന്മാരെ പ്പോലെ ശോഭയുള്ള സുവർണ്ണമാലകൾകൊണ്ടു് അലങ്കരിച്ചു്, സൂര്യനെപ്പോലെ

വെട്ടിത്തിളങ്ങുന്ന തേരിൽക്കയറി, വമ്പിച്ചോരു ചതുരംഗസൈന്യത്താൽ അനു
ഗതനായി അശോകവനികയിലേക്ക് യാത്ര തുടങ്ങി.

മദഗജങ്ങൾ, അശ്വങ്ങൾ, രഥങ്ങൾ തുടങ്ങിയവയുടെ ശബ്ദം അന്തരീക്ഷ
ത്തെയും ഭൂമിയെയും പർവ്വതങ്ങളെയും മുഖരിതമാക്കി. ആ വലിയ സൈന്യപ്ര
വാഹം ചൈത്യപ്രാസാദസമീപത്തിൽ എത്തി. മൃഗേന്ദ്രനെപ്പോലെ തീക്ഷ്ണ
നോട്ടങ്ങളോടുകൂടിയ അക്ഷകുമാരൻ, ജീവജാലങ്ങളെല്ലാം ക്ഷയിക്കുന്ന യുഗാവ
സാനത്തിലെ കാലാഗ്നിപോലെ ഉജ്ജ്വലകാന്തിയാർന്നവനും, ആശ്ചര്യവും പരിഭ്ര
മവും നോക്കുന്നവർക്ക് ജനിപ്പിക്കുന്നവനും, യാതൊരു ചാഞ്ചല്യവുമില്ലാതിരിക്കുന്ന
വനുമായ ശ്രീഹനുമാനെ കണ്ടു. ആ കണ്ണുകളിൽ ബഹുമാനം സുസ്പഷ്ടമായി.
മഹാത്മാവായ വാനരന്റെ ബലത്തേയും അതുവരെ കാണിച്ച പരാക്രമത്തേയും
ആലോചിച്ച അക്ഷകുമാരൻ യുഗാന്തകാലസൂര്യനെപ്പോലെ, അധികം ജ്വലിക്കുക
യും വർദ്ധിക്കുകയും ചെയ്തു. ഹനുമാന്റെ പരാക്രമം, ഏതൊരാൾക്കും തടുക്കാൻ കഴി
യാത്തവിധം കഠോരമാണെന്ന്, ആലോചിച്ചറിഞ്ഞ അക്ഷകുമാരൻ, മനസ്സിനെ
സുസ്ഥിരമാക്കി യുദ്ധത്തിന്നൊരുങ്ങിയശേഷം, മൂർച്ചയുള്ള മൂന്നുബാണങ്ങളെടുത്ത്
വായുപുത്രന്റെ നേർക്ക് വിട്ട്, യുദ്ധത്തിന്നായി വിളിച്ചു. പാരവശ്യമില്ലാതെ,
ശത്രുസംഹാരശക്തനായി, ഉദ്ധതനായി തോരണത്തിലിരിക്കുന്ന മാരുതിയെ, ഒരു
കയ്യിൽചാപവും മറ്റെക്കയ്യിൽ തീക്ഷ്ണബാണവുമെടുത്തുനില്ക്കുന്ന ലങ്കാധിപ
കുമാരൻ നല്ലപോലെ നോക്കി.

തങ്കനിർമ്മിതമായ കർണ്ണാഭരണം, മനോഹരകുണ്ഡലം എന്നിവ ധരിച്ച്,
അത്യധികം പൌരുഷത്തെ പ്രകാശിപ്പിക്കുന്ന മുഖഭാവത്തോടെ, ദശാനനസൂനു
അനിലസുതസമീപത്തിലേക്ക് ചെന്നു. ലോകത്തിലുള്ള ഏതൊന്നിനോടും
സാദൃശ്യപ്പെടുത്താൻ സാധിക്കാത്തതാണ് അവരുടെ സമാഗമം. ദേവന്മാർക്കും
അസുരന്മാർക്കും അത് അത്യധികം സംഭ്രമമുളവാക്കി. അതുല്യവീര്യവാന്മാരായ
അവരുടെ സംഘട്ടനത്തിൽ ഭയപ്പെട്ടതുകൊണ്ട് ഭൂമിയിലുള്ള സർവ്വപ്രാണികളും
ശബ്ദിക്കാതായി; ആദിത്യൻ പ്രകാശരഹിതനായി; വായു അചഞ്ചലനായി;
പർവ്വതങ്ങൾ ചലിച്ചുതുടങ്ങി, ആകാശം ശബ്ദായമാനമായി; സമുദ്രം ക്ഷോഭിച്ചു.

മൂർച്ചയുള്ള മുനകളോടുകൂടിയതും സ്വർണ്ണപ്പിടിയുള്ളതുമായ മൂന്നുശരങ്ങൾ,
കൊടുംവിഷമുള്ള ഉഗ്രസർപ്പങ്ങളെപ്പോലെ ഹനുമാന്റെ നേരിട്ട് കുമാരൻ അയ
ച്ചത് പിഴക്കാതെ ചെന്നു. വീരനായ അക്ഷൻ ലക്ഷ്യത്തെ നോക്കുന്നതിന്റെയും,
അസ്ത്രത്തെ തൊടുക്കുന്നതിന്റെയും, വിടുന്നതിന്റെയും തത്വം ശരിക്കും പഠിച്ച

വനാണു്. ലക്ഷ്യം തെററാതെ, ഉദ്ദേശിച്ച സ്ഥാനത്തു്—ഹനുമാൻെറ ശിരസ്സിൽ തന്നെ അവ ചെന്നു തറച്ചു.

ഒരേസമയത്തു് മൂന്നുബാണങ്ങരം മൂർദ്ധാവിൽ തറച്ച മുറിയിൽനിന്നു് രക്തം ഒഴുകി. ദേഹം മുഴുവൻ ചെഞ്ചോരവ്യാപിച്ചു. രശ്മികളാകുന്ന മൂന്നു ശരങ്ങരം തലയിൽ തറച്ച ഹനുമാൻ ബാലസൂര്യനെപ്പോലെ ശോഭിക്കുകയാണു ണ്ടായതു്. ആ കണ്ണുകരം ദ്രുതമായൊന്നു് ചലിച്ചു.

വാനരരാജാസുഗ്രീവൻെറ സചിവമുഖ്യനായ മാരുതി, അത്യുൽകൃഷ്ട ങ്ങളും വിചിത്രങ്ങളുമായ ബാണങ്ങളും വില്ലുമേന്തി യുദ്ധസന്നദ്ധനായിനില്ക്കുന്ന ദേശ്രീവപുത്രനെ കണ്ടു് അത്യധികം സന്തോഷിച്ചു. ഒരു സിംഹഗർജ്ജനം ചെയ്തു് പോരിന്നൊരുങ്ങി. മന്ദരപർവ്വതശിഖരത്തിൽ ഉദിച്ചുയർന്നുനില്ക്കുന്ന ആദിത്യദേവനെപ്പോലെ, അത്യുജ്ജ്വലകോപത്തോടും വീര്യത്തോടുംകൂടിയ ശ്രീരാമദൂതൻ, അക്ഷകുമാരനേയും സൈന്യങ്ങളേയും, അഗ്നിജ്വാലകരം വമിക്കുന്ന നേത്രങ്ങളാൽ ദഹിപ്പിക്കുമാറൊന്നു് നോക്കി.

അക്ഷകുമാരനാകട്ടെ, വാർമഴവില്ലുപോലെയുള്ള ധനുസ്സേന്തി, ശരവർഷമാകുന്ന ജലധാരയോടെ ഒരു കാർമേഘംപോലെ ശോഭിച്ചു. ഹനുമാനാകുന്ന കുല പർവ്വതത്തിൽ മഴപൊഴിയുന്നതുപോലെ ശരജാലങ്ങരംകൊണ്ടു് നിറച്ചു. വർഷ പാതംകൊണ്ടു് മാമല ചലിക്കാത്തതുപോലെ ആഞ്ജനേയർ സുസ്ഥിരനായിരുന്നു. അസഹ്യപരാക്രമം, ഉജ്ജ്വലതേജസ്സു്, അമിതബലം, മഹാപരാക്രമം ഇവയെല്ലാ മൊത്ത അക്ഷകുമാരനെ നോക്കുന്തോറും വായുസുതനു് സന്തോഷം വർദ്ധിച്ചു. കാർമേഘമെന്നപോലെ ഗർജ്ജിച്ചു. കുട്ടിത്തം വിടാത്ത രാവണസൂനു വീര്യത്താൽ ദർപ്പിതനായി. കോപതാമ്രാക്ഷനായി; യുദ്ധത്തിൽ അദ്വിതീയനായ ഹനു മാൻെറ അടുത്തേക്കു്, പുല്ലുമൂടിക്കിടക്കുന്ന കിണററിൻ സമീപത്തേക്കു് മദഗജ മെന്നപോലെ എത്തിച്ചേർന്നു.

കുമാരൻെറ അസ്ത്രങ്ങരം ശക്തിയോടെ ദേഹത്തിൽ തറച്ചപ്പോരം മേഘ ഗംഭീരഗർജ്ജനത്തോടെ, മാരുതി ഭയങ്കരാകാരത്തോടെ അംബരമദ്ധ്യത്തെക്കൂടി പ്രകാശിപ്പിച്ചു് വിഹരിക്കുവാൻ തുടങ്ങി. മഹാരഥന്മാരിൽ അഗ്രഗണ്യനായ അക്ഷകുമാരൻ തേരിലിരുന്നു് തുരുതുരെ അസ്ത്രങ്ങളയച്ചതു്, മേഘം കൽമാരികൊ ണ്ടു് പർവ്വതത്തെയെന്നപോലെ ഹനുമാനിൽ പതിച്ചു. എന്നാൽ അത്യുത്ഭുതക രവും ഭയങ്കരവുമായ വിക്രമത്തെ പ്രകാശിപ്പിച്ച മാരുതി, ഒരൊററ ശരവും തൻ്റെ

ശരീരത്തിൽ സ്പർശിക്കാത്തവിധം, വായുവിനെപ്പോലെ അവയുടെ ഇടയിൽക്കൂടി മനോവേഗത്തിൽ ചാടിക്കളിക്കാൻ തുടങ്ങി. ഉഗ്രധന്വസ്സേന്തി വിവിധ ശരങ്ങൾ തൊടുത്തു് ആകാശത്തെക്കൂടി മറച്ചുകൊണ്ടു് യുദ്ധം ചെയ്യുന്ന അക്ഷകുമാരനെ ബഹുമാനത്തോടെ മഹാനായ വായുപുത്രൻ അവലോകനം ചെയ്തു് ആലോചിച്ചു. മഹാത്മാവായ അക്ഷൻെറ അസ്ത്രങ്ങളാൽ മുറിഞ്ഞ മാറോടുകൂടിയ മാരുതി, കുമാരൻെറ യുദ്ധസാമർത്ഥ്യത്തെ മനസാ അഭിനന്ദിച്ചു. തൻെറ പരാക്രമം വ്യക്തമാക്കണമെന്നു് നിശ്ചയിച്ചു.

ബാലസൂര്യസന്നിഭനായ ഇവൻ കുട്ടിയാണെങ്കിലും ബാലൻെറ പ്രവൃത്തിയല്ല ചെയ്യുന്നതു്. സർവ്വവിധ യുദ്ധസമ്പ്രദായങ്ങളും ഈ ബലശാലിക്കു് അറിവുണ്ടു്. ഈ ബാലനെ സംഹരിക്കുവാൻ എനിക്കു് തോന്നുന്നില്ല. മഹത്വം ഇവനിൽ കളിയാടുന്നു. വീര്യംകൊണ്ടു് ഇവൻ മഹാനാണു്; സംശയമില്ല. യുദ്ധത്തിൽ അചഞ്ചലഹൃദയനായി സ്ഥിതിചെയ്യുന്നു. എല്ലാവിധക്ലേശങ്ങളേയും പോരിൽ സഹിക്കുവാൻ സമർത്ഥനാണു്. ഉൽക്കൃഷ്ടപ്രവൃത്തികളാണു് യുദ്ധത്തിൽക്കൂടി. അതുകാണുന്ന നാഗങ്ങളും യക്ഷന്മാരും മുനിമാരും ഇവനെ ശ്ലാഘിക്കും, സംശയമില്ല. സ്വപരാക്രമത്തെ, പ്രകടിപ്പിക്കാനുള്ള വെമ്പലാൽ, സന്തോഷംകൊണ്ടുവികസിച്ച മനസ്സോടെ മഹാവീരനായ ഇവൻ മുമ്പിൽ നിന്നിളകാതെ എന്നെ സശ്രദ്ധം നോക്കുന്നു. അതിവേഗത്തിൽ ബാണങ്ങളയക്കുന്ന ഇവൻെറ പരാക്രമം ദേവന്മാരുടേയും അസുരന്മാരുടേയും മനസ്സിനെ ഭയംകൊണ്ടു് വിറപ്പിക്കും.''

അക്ഷകുമാരനിൽ ഉദിച്ച ബഹുമാനത്തോടെ ഹനുമാൻ നോക്കി. ചിന്ത വീണ്ടും തുടന്നു:—

''ഇവൻെറ നേരിട്ടു് ഞാനിങ്ങനെ അശ്രദ്ധ കാണിച്ചാൽ, എന്നെ ഇവൻ അക്രമിക്കും; വിജയിക്കും. യുദ്ധത്തിൽ പരാക്രം അടിക്കടി വർദ്ധിക്കുകയാണു് ഇവന്നു്. ബാലനാണെന്നു് കണക്കാക്കാതെ സംഹരിക്കണം. ആളിക്കത്തുന്ന അഗ്നിയെ തടുക്കാതിരുന്നാൽ, അതു് എല്ലാററിനേയും ദഹിപ്പിക്കുമല്ലൊ.''

ഇങ്ങിനെ ശത്രുവിൻെറ പരാക്രമത്തെ ബഹുമാനിച്ചും, സ്വകർമ്മജ്ഞാനവിശേഷത്തെ ആലോചിച്ചും, മഹാബലവാനും വീര്യവാനുമായ ഹനുമാൻ സ്വസാമർത്ഥ്യത്തെ വ്യക്തമാക്കുവാനും, കുമാരനെ തൽക്ഷണംതന്നെ നിഗ്രഹിക്കുവാനും തീരുമാനിച്ചു. അനേകവിധ, മണ്ഡലഗതി വിശേഷങ്ങൾ അഭ്യസി

ച്ചവയാണ് കുമാരന്റെ തേർക്കുതിരകൾ; എന്തുഭാരവും സഹിച്ച്, ആകാശസഞ്ചാരം സ്വച്ഛന്ദം ചെയ്യുന്ന ആ ഉൽകൃഷ്ടങ്ങളായ എട്ട് അശ്വങ്ങളെ, അംബരതലത്തിൽനിന്നുതന്നെ കപീശ്വരൻ ഒരു കൈകൊണ്ട് അടിച്ചുകൊന്നു. മററ കൈക്കൊണ്ട് തേർതവിടുപൊടിയാക്കി. കുതിരകളെ പൂട്ടുന്ന നുകവും, രഥത്തിന്റെ അച്ചുതണ്ടുംകൂടി പൊട്ടിപ്പൊടിഞ്ഞ് ഭൂമിയിൽ പരന്നു.

മഹാരഥനായ അക്ഷകുമാരൻ, യോഗാഭ്യാസചതുരനായ ഒരു മാമുനി, ദേഹമുപേക്ഷിച്ച് സ്വർഗ്ഗംപൂകുന്നപോലെ ഉടഞ്ഞ തേരുപേക്ഷിച്ച് വാളും വില്ലുമേന്തി ആകാശത്തിലേക്ക് കുതിച്ചുചാടി. പക്ഷീന്ദ്രനായ ഗരുഡൻ–വായുദേവൻ–സിദ്ധന്മാർ എന്നിവർക്കുമാത്രം സഞ്ചരിക്കാൻ സാധിക്കുന്ന അംബരതലത്തിൽക്കൂടി ദ്രുതഗമനം ചെയ്യുന്ന കുമാരന്റെ സമീപത്തിലേക്ക് വായുവേഗവും ബലവുമുള്ള മാരുതിയെത്തി. രാക്ഷസേശ്വരപുത്രന്റെ പാദങ്ങൾ പിടിച്ചു. പിതൃതുല്യവിക്രമിയായ വാനരോത്തമൻ, പക്ഷിരാജാവായ ഗരുഡൻ, അത്യുഗ്രനായ ഒരു സർപ്പത്തെ എടുക്കുന്നപോലെ, അക്ഷകുമാരന്റെ കാൽപിടിച്ച്, അതിശക്തിയിൽ അനേകപ്രാവശ്യം ചുഴററി, ശക്തിയോടെ ഭൂമിയിലേക്ക് എറിഞ്ഞു. കുമാരന്റെ കൈകൾ–തുടകൾ–അരക്കെട്ട്–ഉരസ്സ് എന്നിവയെല്ലാം ഉടഞ്ഞു, എല്ലുകൾ മുറിഞ്ഞു. കണ്ണുകൾ പൊടിഞ്ഞു, ചെഞ്ചോര പ്രവഹിച്ചു, സർവ്വസന്ധികളും വേർപെട്ടു, ശരീരം മുഴുവൻ ഛിന്നഭിന്നമായി.

മഹാനായ ഹനുമാൻ അക്ഷകുമാരനെ ഭൂമിയിലെറിഞ്ഞ് ഇപ്രകാരം നിഗ്രഹിച്ച വർത്തമാനം രാവണനു് അത്യധികം ഭയമുണ്ടാക്കി. ആകാശസഞ്ചാരികളായ മാമുനികൾ, ഭൂതങ്ങൾ, പന്നഗങ്ങൾ, യക്ഷന്മാർ, ദേവന്മാർ, ദേവേന്ദ്രൻ ഇവരെല്ലാം ഒന്നായിച്ചേർന്ന് അത്യാശ്ചര്യത്തോടെ വായുപുത്രനെനോക്കി, കൃതകൃത്യരെപ്പോലെയായി. രക്തവർണ്ണനേത്രങ്ങളോടുകൂടിയ രാവണസൂനുവിനെ സംഹരിച്ചശേഷം, യുഗാന്തകാലത്തിലെ അന്തകനെപ്പോലെ ഹനുമാൻ അത്യുത്സാഹത്തോടെ ആദ്യമിരുന്ന തോരണത്തിലേക്കുതന്നെ വീണ്ടും കയറി; സീതാലക്ഷ്മണസമേതനായ ശ്രീരാമസ്വാമിയെ ഹൃദയത്തിൽ സുവ്യക്തമായി കണ്ടുകൊണ്ട്, രാക്ഷസസൈന്യത്തെ പ്രതീക്ഷിച്ച് ഇരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡത്തിലെ നാല്പത്തിയേഴാംസർഗ്ഗം അവസാനിച്ചു

---

## നാല്പത്തിയെട്ടാം സർഗ്ഗം. [ബ്രഹ്മാസ്ത്രബന്ധനം]

മഹാത്മാവായ രാക്ഷസാധിപൻ, പുത്രനിധനവർത്തമാനം കേട്ട് അത്യധികം ദുഃഖിച്ചുവെങ്കിലും, അതു് മനസ്സിലൊതുക്കി, ക്രോധം ആളിത്തുടങ്ങി. ദേവേന്ദ്രതുല്യനായ ഇന്ദ്രജിത്തിനോടു് പറഞ്ഞു:—

"പ്രിയപ്പെട്ട മകനെ, അസ്ത്രപ്രയോഗവിജ്ഞാനത്തിൽ അദ്വിതീയനാണു് നീ. ആയുധം ധരിക്കുന്നവരിൽ ശ്രേഷ്ഠനും, ദേവാസുരന്മാർക്ക് ഒരുപോലെ ദുഃഖമേകുവാൻ കെല്പുള്ളവനും, ഇന്ദ്രനേക്കൂടി പോരിൽ വിജയിച്ചവനും, ബ്രഹ്മാവിനെ ആരാധിച്ചു് ബ്രഹ്മാസ്ത്രം സമ്പാദിച്ചവനുമാണു്. മരുത്തുകളും, ദേവന്മാരുടേയും, ഇന്ദ്രൻേറയും സഹായത്തോടുകൂടിവന്നു് യുദ്ധം ചെയ്തിട്ടും, നീ ശരജാലങ്ങളെക്കൊണ്ടു് അവരെ പിന്തിരിപ്പിച്ചു. നിൻേറ ബാണങ്ങൾക്കു്മുൻപിൽ നില്പാനുള്ള കരുത്തു് അവർക്കുകൂടി ഉണ്ടായിട്ടില്ല. മൂന്നുലോകങ്ങളിലും നിന്നെപ്പോലെ യുദ്ധങ്ങളിൽ തളർച്ച പറ്റാത്ത ഒരുവനെ കാണുന്നതല്ല. നിൻേറ കൈക്കരുത്തുതന്നെ മാത്രം മതി നിന്നെ രക്ഷിപ്പാൻ. പോരാത്തതിനു് തപസ്സുകൊണ്ടു് സിദ്ധിച്ച അമേയശക്തിയും നിനക്കുണ്ടു്. ദേശകാലങ്ങളെ അറിയുന്ന നിനക്കു്, അതനുസരിച്ച കർമ്മങ്ങളെ ചെയ്യുന്നതിനും കഴിയും. ഇത്രയും ബുദ്ധിശക്തിയുള്ള മറ്റൊരാളെ ഞാൻ കാണുന്നില്ല. യുദ്ധത്തിൽ, ഏതു് എപ്പോൾ ചെയ്യണമെന്നു് അറിയുന്നവരിൽ അദ്വിതീയനാണു് നീ. രാജനീതികളെപ്പറ്റിയും, അതു് നിർവ്വഹിക്കേണ്ട മാർഗ്ഗങ്ങളെക്കുറിച്ചും എല്ലാം നിനക്കറിയാം. അസാദ്ധ്യകാര്യങ്ങളായി നിൻേറ മുന്നിൽ യാതൊന്നുമില്ല. നിൻേറ അസ്ത്രപ്രയോഗസാമർത്ഥ്യവും ശരീരശക്തിയും അറിയാത്തൊരുവൻ മൂന്നുലോകത്തിലുമില്ല. തപോബലത്തിലും യുദ്ധപരാക്രമത്തിലും നീ എനിക്കു് തുല്യനാണു്. പലപല സംഘട്ടനങ്ങളിലും ഞാൻ ഏതുകാര്യവും നിഷ്പ്രയാസം സാധിക്കുന്ന നിന്നെ ഓർക്കുക പതിവാണു്. തൽക്ഷണംതന്നെ മനഃക്ഷീണം മാറുകയും ചെയ്യും.

ശത്രുസംഹാരത്തിൽ സമർത്ഥനായ മകനേ, നമ്മുടെ കിങ്കരസൈന്യത്തേയും, രാക്ഷസശ്രേഷ്ഠനായ ജംബുമാലിയേയും, മഹാവീരന്മാരായ മന്ത്രിപുത്രന്മാരേയും, പഞ്ചസേനാപതികളേയും, ആന കുതിര തേരു് കാലാൾ എന്നീ ചതുരംഗസൈന്യങ്ങളിലനേകം പേരേയും സംഹരിച്ചുകഴിഞ്ഞു. മഹോദരനെ തൻേറടമില്ലാതാക്കി. നിൻേറ അനുജൻ അക്ഷകുമാരനെ നിഗ്രഹിച്ചു. പക്ഷെ, ഇവരിലൊന്നും—ജയിക്കുമെന്നുള്ള ദൃഢവിശ്വാസം എനിക്കില്ലായിരുന്നു. നിന്നിൽ മാത്രമെ ഞാനുള്ളു. കാരണം അവരെ ആശ്രയിച്ചല്ല എൻേറ ജയാപജയങ്ങൾ

വന്നിട്ടുള്ളതു്. നിൻെറ സഹായം ഒന്നുകൊണ്ടുമാത്രമാണു്. വമ്പിച്ചൊരു സൈന്യത്തേയും, അക്ഷനേയും നിഗ്രഹിച്ച വാനരൻെറ പരാക്രമത്തെ നല്ലപോലെ മനസ്സിലാക്കണം. നിൻെറ ശക്തിയേയും ചിന്തിക്കണം. അതിനുശേഷം നിൻെറ യുദ്ധപരാക്രമത്തെ കാണിക്കുക. ശത്രുഞ്ജനായ പുത്ര, നീ യുദ്ധത്തിനൊരുങ്ങി, ഹനൂമാൻ എന്ന വാനരൻെറ അടുത്തെത്തിയാൽ, ഏതേതുവിധം സൈന്യങ്ങളാൽ, ആയുധങ്ങളാൽ, അവൻെറ ബലം ക്ഷയിച്ച് ശാന്തനായിത്തീരുമോ, അതെപ്രകാരം ചെയ്യിപ്പിക്കുകയും സ്വയമായി വേണ്ടതു ചെയ്യുകയും വേണം. അസ്ത്രമെടുത്തവരിൽ അദ്വിതീയനാണു് ശ്രേഷ്ഠനായ നീ. മകനേ, വേണ്ടതു് ആലോചിച്ച് ചെയ്യു.''

തുടന്നു് ചെയ്യേണ്ടതിനെപ്പററി രാവണൻ ഓർമ്മപ്പെടുത്തി:—

''ഹേ വീര, വമ്പിച്ചൊരു സൈന്യത്തോടെ പോയതുകൊണ്ടുമാത്രം കാര്യമില്ല. ഹനൂമാനെന്ന ആ കുരങ്ങൻെറ പരാക്രമം അവർണ്ണനീയമാണു്. സൈന്യം ഛിന്നഭിന്നമായി പലവഴിക്കു് ഓടിയൊളിക്കും. വജ്രതുല്യങ്ങളായ ആയുധങ്ങളെക്കൊണ്ടും കാര്യമില്ല. വായുസുതനായ അവൻെറ ബലം എത്രയാണെന്നു് കണക്കാക്കാൻ സാധിക്കാത്ത മട്ടിലാണു് തോന്നുന്നതു്. ഏതൊരായുധവിശേഷത്താലും അവനെ നിഗ്രഹിക്കാൻ കഴിയുന്നതല്ല. അഗ്നിതുല്യനാണു് അവൻ. അഗ്നിയിൽ എന്തുകൊണ്ടുപോയിട്ടാലും ദഹിക്കുമല്ലൊ. അതുപോലെ അവൻെറ നേരിട്ടയക്കുന്ന ഏതൊരു ശസ്ത്രവും അസ്ത്രവും അവൻ നശിപ്പിക്കും എന്നല്ലാതെ, അവനെ നശിപ്പിക്കാൻ ആ ആയുധങ്ങൾക്കു് സാദ്ധ്യമല്ലെന്നു് പ്രത്യേകിച്ചും ഓർമ്മിക്കണം. ഹനൂമാൻെറ യോഗ്യതക്കനുരൂപമായ കർമ്മമെന്താണെന്നു് അഗാധമായി ചിന്തിച്ച് വേണ്ടതു ചെയ്യണം. ദിവ്യാസ്ത്രങ്ങളുടെ ശക്തിയെ ഓർക്കണം. ശത്രു നിന്നെ നിഗ്രഹിക്കാത്തവിധം സ്വരക്ഷ ചെയ്തു് വേണ്ടുന്ന കർമ്മം ആരംഭിക്കുക. ബുദ്ധിമാന്മാരിൽവെച്ച് അതിബുദ്ധിമാനായ മകനേ, ഏററവും അധികം അപായം നിറഞ്ഞ ഈ കാര്യത്തിന്നു്, ഓമനപ്പുത്രനെ അയക്കുന്നതു് ഉചിതമല്ലെന്നു പറയുന്നവരുണ്ടാകും. എന്നാൽ രാജധർമ്മത്തിന്നും ക്ഷത്രിയന്നും സമുചിതമാണിതെന്നു് നിനക്കും എനിക്കും അറിയാം. ശത്രുഞ്ജയനായ മകനേ, ധർമ്മനീത്യാദിശാസ്ത്രങ്ങളിലുള്ള വിജ്ഞാനം യുദ്ധസമർത്ഥനായ ഒരു ശത്രുവിന്നു് എത്രമാത്രമുണ്ടെന്നുകൂടി, ക്ഷത്രിയന്നറിയണം. ശസ്ത്രങ്ങളിലും ശാസ്ത്രങ്ങളിലും, അപാരവിജ്ഞാനം ശത്രുവിന്നുണ്ടു്; എന്നാൽ യുദ്ധത്തിൽ ഏർപ്പെട്ടാൽ ഞാൻ വിജയിക്കുകയില്ലെന്നു് വിചാരിച്ച് ഭയപ്പെടുകയുമരുതു്.''

ജനകന്റെ ഹിതോപദേശങ്ങൾ കേട്ട ഇന്ദ്രജിത്ത്, ദേവേന്ദ്രതുല്യപ്രാഭവത്തോടെ യുദ്ധത്തിന്ന് പോകാൻ തീരുമാനിച്ച്, പിതാവും ചക്രവർത്തിയുമായ അസുരേശ്വരനെ വേഗത്തിൽ പ്രദക്ഷിണംവെച്ച് നമസ്കരിച്ചു. സുഹൃത്തുക്കളും സഭാവാസികളും മേഘനാദനെ അഭിനന്ദിച്ചു. അഹങ്കാരവും അത്യുത്സാഹവും പ്രദർശിപ്പിച്ചുകൊണ്ട് യുദ്ധസ്ഥലത്തേക്ക് അദ്ദേഹം പുറപ്പെട്ടു. വീരശ്രീ സ്വയമായി വരിച്ചവനും, താമരപ്പൂവിതൾപോലെ വിശാലലോചനങ്ങളോടുകൂടിയ മനോമോഹനനുമായ രാക്ഷസേന്ദ്രപുത്രൻ, പൂർണ്ണചന്ദ്രോദയത്തിൽ അംബുരാശിയിലെ വേലിയേറ്റംപോലെ വർദ്ധിച്ചുവരുന്ന പൌരുഷത്തോടെ അരമനയിൽ നിന്ന് പുറത്തിറങ്ങി.

ഗരുഡതുല്യവേഗവും, ധവളനിറവും കഠിനദംഷ്ട്രങ്ങളുമുള്ള നാലുസിംഹങ്ങളെയാണ് തേരിൽപൂട്ടിയിരിക്കുന്നത്. ശത്രുക്കൾക്ക് അജയ്യനായ ഇന്ദ്രജിത്ത് അതിൽ കയറി. വില്ലെടുത്തവരിൽ അഗ്രഗണ്യനും, സർവ്വശസ്ത്രങ്ങളേയും ദിവ്യാസ്ത്രങ്ങളേയും നന്നായറിയുന്നവനുമായ ഇന്ദ്രജിത്ത് മനോവേഗത്തിൽ തേരോടിച്ചുതുടങ്ങി. ആ ശബ്ദവും ചെറുഞാണൊലിയും കേട്ട ഹനുമാൻ അത്യധികം സന്തോഷിച്ചു. സ്വപരാക്രമം തികച്ചും വ്യക്തമാക്കത്തക്കവിധത്തിലുള്ളൊരു ശത്രുവിന്റെ വരവാണിതെന്നും ഉദ്ദേശം സഫലമാകുവാൻ തുടങ്ങുന്നുവെന്നും മനസ്സിലാക്കിയ മാരുതി, അക്ഷകുമാരന്റെ വരവിനേക്കാൾ സംതൃപ്തനായി.

വജ്രതുല്യമുനകളാർന്ന അസ്ത്രങ്ങളും വിചിത്രചാപവുമെടുത്ത ഇന്ദ്രജിത്ത് അശോകവനികയുടെ നേരിട്ടടുത്തു. യുദ്ധസന്നദ്ധനായി, വലത്തുകയ്യിൽ ബാണമെടുത്ത്, ഇടത്തുകയ്യിൽ കുലച്ചവില്ലേന്തി മേഘനാദൻ പുറപ്പെട്ടപ്പോൾ, ദിക്കുകൾ ഇരുട്ടടഞ്ഞു. കുറുക്കൻ തുടങ്ങിയ ക്രൂരമൃഗങ്ങൾ അനേകവിധശബ്ദങ്ങളെ അശുഭസൂചകമായി പുറപ്പെടുവിച്ചു. പ്രമദവനത്തിന്റെ മുകളിൽ, നാഗങ്ങൾ, യക്ഷന്മാർ, മാമുനികൾ, സിദ്ധന്മാർ, ദേവന്മാർ തുടങ്ങി എല്ലാവരും പരമസന്തുഷ്ടരായി നിരന്നു; ശുഭഗ്രഹങ്ങൾ തെളിഞ്ഞു; ആകാശത്തിൽ വലത്തുവെക്കുന്ന പക്ഷികൾ സന്തോഷശബ്ദങ്ങൾ ഉണ്ടാക്കി. ഗുണങ്ങളെല്ലാം ഒത്തുചേർന്ന ഇന്ദ്രജിത്ത് തേരിൽകയറി വരുന്നതുകണ്ട ഹനുമാൻ ഗംഭീരമായി ഒന്നു ഗർജ്ജിച്ചു; അതിവേഗത്തിൽ ശരീരത്തെ വലുതാക്കി.

ദിവ്യരഥാധിരൂഢനായ രാവണപുത്രൻ, അത്യുജ്ജ്വലമിന്നലുണ്ടാകുന്ന സമയത്തെ ഇടിനാദംപോലെ ചെറുഞാണൊലിയിട്ടു. അപരിമേയവേഗത്തോടും അതിമഹത്തായ ബലത്തോടും, അശങ്കിതഭാവത്തോടുംകൂടിയ രണ്ടുപേർ–വായു

സുതനായ ശ്രീഹനുമാനും, രാവണസീമന്തപുത്രനായ ഇന്ദ്രജിത്തും—ദേവനായകനും അസുരനായകനുമെന്നപോലെ പരസ്പരം ബദ്ധവൈരികളെപ്പോലെ നോക്കി. അത്യുൽക്കൃഷ്ടചാപധാരിയായി യുദ്ധംചെയ്യുന്നതിൽ അതുല്യനും മഹാരഥനുമായ മേഘനാദൻെറ ലക്ഷ്യംപിഴക്കാത്ത ക്രൂരബാണങ്ങൾ, ശരീരത്തിൽ സ്പർശിക്കാതിരിക്കത്തക്കവിധം, പിതാവിൻെറ സഞ്ചാരസ്ഥാനമായ അംബരത്തിൽ അപ്രമേയനായ ഹനുമാൻ സഞ്ചരിക്കാൻ തുടങ്ങി.

മൂർച്ചയുള്ളതും നീണ്ടതുമായ മുനകൾ, കഴു തുടങ്ങിയ പക്ഷികളുടെ നീണ്ട തൂവലുകൾ, സ്വർണ്ണനിർമ്മിതമായ പിടികൾ, ഇങ്ങിനെയുള്ളതും, വജ്രസദൃശവേഗമുള്ളതുമായ ശരങ്ങളെ, ശത്രുവിൻെറ ശക്തിയെ നശിപ്പിക്കാൻ സമർത്ഥനായ ഇന്ദ്രജിത്തു് ഇടവിടാതെ വർഷിച്ചു. അസുരേന്ദ്രകുമാരൻെറ രഥത്തിൽനിന്നുള്ള നാദവും, മൃദംഗം ഭേരി പടഹം തുടങ്ങിയ വാദ്യഘോഷവും, ഞാൺധ്വനിയും കേട്ട ഹനുമാൻ വീണ്ടും മേല്പോട്ടുചാടി ഉയന്നു. ശത്രുസംഹാരമൂത്തിയായ ആഞ്ജനേയർ, ഒരിക്കലും ലക്ഷ്യം തെററാത്ത ഇന്ദ്രജിത്തിൻെറ അസ്ത്രങ്ങൾ പിഴച്ചു എന്നുവരുത്തുവാൻ, വേണ്ടവിധത്തിൽ ഒഴിഞ്ഞുമാറി; ഒന്നെങ്കിലും ശരീരത്തിൽ സ്പർശിക്കാത്തവിധം ശരവർഷമദ്ധ്യത്തിൽ ചാടിക്കളിക്കയും ചെയ്തു. ബാണങ്ങളുടെ വരവിനെ കാത്തുകൊണ്ടെന്നപോലെ കൈകൾ പരത്തി ആകാശത്തിൽ ചലനമില്ലാതെ നില്ക്കും. ശരം വരുന്ന ക്ഷണത്തിൽ പെട്ടെന്നു് മേല്പോട്ടു് മനോവേഗത്തിൽ ഉയരും. വായുപുത്രനാണു് താനെന്നു് ഇത്തരം പ്രവൃത്തികളാൽ വ്യക്തമാക്കുകയാണെന്നാണു് ആ അഭ്യാസപാടവത്തിൽനിന്നു് തോന്നുക. യുദ്ധത്തിൽ ഒരുപോലെ ശക്തരും സമർത്ഥരുമായ അവർ രണ്ടുപേരും, സർവ്വഭൂതങ്ങളുടേയും മനസ്സിനെ ആകർഷിക്കത്തക്കവിധം ഉത്തമമായ യുദ്ധംചെയ്തു.

ഹനുമാൻെറ വീര്യത്തെ കെടുക്കാനുള്ള ഒരുവഴിയും ഇന്ദ്രജിത്തിന്നു് കാണുവാൻ, സാധിച്ചില്ല. മഹാത്മാവായ മേഘനാദനെ അമർത്തുവാനുള്ള മാർഗ്ഗം ഹനുമാനും അറിയാൻ കഴിഞ്ഞില്ല. ദേവതുല്യപരാക്രമികളായ അവർ അന്യോന്യം ഉത്സാഹന്മാരായിരുന്നു.

ഒരിക്കലും ലക്ഷ്യം പിഴക്കാറില്ലാത്ത തൻെറ ശരങ്ങൾ മുഴുവൻ നിഷ്ഫലമായി കണ്ടപ്പോൾ, ശരമയക്കുന്നതിൽ തികച്ചും ശ്രദ്ധിച്ചിരുന്ന ഇന്ദ്രജിത്തിന്നു് അത്ഭുതമുണ്ടായി. സ്വബാണങ്ങളെ ഇത്തരത്തിൽ വിഫലമാക്കിത്തീർക്കുന്ന ഇവൻ ആരായിരിക്കുമെന്നു് ചിന്തിച്ചു. മനസ്സിനെ സമാധിയിലുറപ്പിച്ചു. രാക്ഷസകുമാരൻെറ ഹൃദയത്തിൽ:—

"ഇവൻ സാമാന്യനായ ഒരു വാനരനല്ല. ഇത്തരത്തിലുള്ള ഒരുവൻ ഇതു വരെ ഉണ്ടായിട്ടില്ല; ഇനി ഉണ്ടാകയുമില്ല. ആർക്കും ഇവനെ വധിക്കവാൻ സാധിക്കുകയുമില്ല,"

എന്നിങ്ങനെ വ്യക്തമായ ജ്ഞാനമുദിച്ചു.

"എങ്ങിനെയാണ് ഇവനെ കീഴ്പ്പെടുത്തേണ്ടതു്?"

മഹാനുഭാവനായ ഇന്ദ്രജിത്തിന്നു് വഴിതെളിഞ്ഞു. അസ്ത്രജ്ഞാനികളിൽ അഗ്രേസരനായ കുമാരൻ, ഉജ്ജ്വലപരാക്രമത്തോടെ, ബ്രഹ്മാസ്ത്രമെടുത്തു് അഭിമന്ത്രിച്ചു് വാനരനെ ഉദ്ദേശിച്ചു് വിട്ടു.

[ആത്മരക്ഷക്കു് മറ്റൊരു വഴിയുമില്ലാതെ വിഷമിക്കുന്ന ഘട്ടത്തിൽമാത്രമേ അസ്ത്രജ്ഞന്മാർ ബ്രഹ്മാസ്ത്രം പ്രയോഗിക്കപതിവുള്ളു. ഇന്ദ്രജിത്തു് അത്രയും വിഷമഘട്ടത്തിലെത്തിക്കഴിഞ്ഞു; ആഞ്ജനേയരോടു് ഏറ്റുമുട്ടിയപ്പോഠം]

അസ്ത്രങ്ങളുടെ സർവ്വതത്വങ്ങളുമറിയുന്ന കുമാരനു്, ബ്രഹ്മാസ്ത്രത്താലും അവദ്ധ്യനാണ് മാരുതിയെന്നു് മനസ്സിലായതിനാൽ, അദ്ദേഹത്തെ ബന്ധിക്കുവാൻ വേണ്ടിയാണ് ബ്രഹ്മാസ്ത്രത്തെ സ്മരിച്ചുപ്രയോഗിച്ചതു്. ആ രാക്ഷസപ്രഭുവിന്റെ അസ്ത്രത്താൽ ഹനുമാൻ ബന്ധിതനായി; നിശ്ചേഷ്ടനായി ഭൂമിയിൽ പതിച്ചു.

അല്പസമയംകൊണ്ടു് ആലസ്യം തീർന്ന മാരുതി ചിന്തിച്ചു:—

"പിതാമഹാസ്ത്രമാണ് തന്നെ ബന്ധിച്ചതു്. ദേവദേവനായ ബ്രഹ്മാവു്:—

"എന്റെ അസ്ത്രം അല്പസമയത്തേക്കേ നിന്നെ ബാധിക്കയുള്ളു."

എന്നനുഗ്രഹം നല്കിയിരുന്നതിനാലാണു്, ഇത്രയുംവേഗം അസ്ത്രബന്ധം വിട്ടു് മൂർച്ഛതെളിഞ്ഞതു്

വായുപുത്രനു് എല്ലാം വ്യക്തമായി. വീണ്ടും ആലോചിച്ചു:—

"ബ്രഹ്മദേവനെ ആഹ്വാനം ചെയ്യുന്ന മന്ത്രങ്ങളെക്കൊണ്ടു് അഭിമന്ത്രിച്ചതാണ് ഈ ബാണം. ഇതാണെന്നെ തൽക്കാലം ബന്ധിച്ചതു്. ബ്രഹ്മാവു തന്ന വരത്താൽ യാതൊരു ന്യൂനതയും എനിക്കു് സംഭവിച്ചിട്ടില്ല. ലോകഗുരു

വായ പിതാമഹൻെറ പ്രഭാവംകൊണ്ടു് ഈ ബന്ധനത്തെ സ്വീകരിക്കാതിരിക്കാൻ നിവ്വാഹമില്ല. അതിന്നെനിക്കു് ശക്തിയുമില്ല. സ്വയംഭൂവായ ഭഗവാൻെറ അസ്ത്രത്താലുണ്ടായ ബന്ധനത്തെ അല്പനേരം ഞാൻ അനുസരിക്കതന്നെ വേണം. മഹാസ്ത്രബന്ധിതനാണെങ്കിലും, ബ്രഹ്മദേവൻ–മഹേന്ദ്രൻ–വായുദേവൻ എന്നിവരാൽ ഞാൻ സുരക്ഷിതനമാണു്; അല്പവും ഭയം തോന്നുന്നുമില്ല. രാക്ഷസന്മാർ എന്നെ ബന്ധിക്കട്ടെ. അതുകൊണ്ടു് വലുതായ ഗുണങ്ങൾ സംഭവിക്കാനുണ്ടു്. രാക്ഷസേശ്വരനായ രാവണനോടു് അഭിമുഖസംഭാഷണത്തിന്നു് ഇതുകൊണ്ടു് സാധിക്കും. അതുകൊണ്ടു് വിജയിച്ചതായഭിമാനിക്കുന്ന രാക്ഷസന്മാർ എന്നെ ഗ്രഹിച്ചുകൊള്ളട്ടെ.''

ഏതൊരു ശത്രുവിൻേറയും പരാക്രമത്തെ നിഗ്രഹിക്കുവാൻ കെൽപുള്ളവനും, ദീർഘാലോചനയോടെ പ്രവൃത്തിക്കുന്നവനുമായ ശ്രീഹനുമാൻ ഇപ്രകാരം തീർച്ചപ്പെടുത്തി. ബ്രഹ്മാസ്ത്രത്തെ വന്ദിച്ചു് ശരീരം നിശ്ചേഷ്ടമാക്കിക്കിടന്നു. നാലുപുറത്തുനിന്നും രാക്ഷസന്മാർ പറന്നെത്തി. പിടിക്കയും വലിക്കയും അസഭ്യവാക്കുകൾ തുടങ്ങുകയും ചെയ്തു. മാരുതിയാകട്ടെ ഇത്തരം ഉപദ്രവത്തിന്നു് പ്രതിവിധി ചെയ്യുവാൻ അശക്തനെന്ന മട്ടിൽ, ഉച്ചത്തിൽ ദയനീയമായി നിലവിളിച്ചു തുടങ്ങി.

അനേകായിരം രാക്ഷസന്മാരുടെ ജീവനെടുത്തു് പന്താടിയ ഹനുമാൻ, പ്രതികാരമൊന്നും ചെയ്യാതെ കിടന്നുനിലവിളിക്കുന്നതു കണ്ട രാക്ഷസന്മാർ സന്തുഷ്ടരായി. ചണനാരുൽ ചേർത്തുപിരിച്ച കമ്പക്കയറുകൾകൊണ്ടും മരങ്ങളിൽ നിന്നടർത്തിയെടുത്ത വല്ക്കലങ്ങളെക്കൊണ്ടും അവയവങ്ങളെ ഒന്നോടൊന്നു് ചേർത്തു് വരിഞ്ഞുകെട്ടി.

അസുരേന്ദ്രനായ രാവണൻ കൌതുകത്തോടെ തന്നെകാണുവാൻ നിശ്ചയിക്കുമെന്ന വിശ്വാസം മാരുതിക്കുള്ളതിനാൽ, ബന്ധിക്കുന്നതും, ശത്രുക്കൾ നാലുഭാഗത്തുനിന്നു് ഉപദ്രവിക്കുന്നതും സസന്തോഷം സ്വീകരിച്ചു്, സഹിച്ചുകിടന്നു. ചണക്കയർ തുടങ്ങിയവുകൊണ്ടു് ബന്ധിച്ചപ്പോൾ ബ്രഹ്മാസ്ത്രബന്ധം മുഴുവൻ വിട്ടുകഴിഞ്ഞു. മറെറാന്നുകൊണ്ടു് കെട്ടിയാൽ അസ്ത്രബാധവിട്ടൊഴിയുമെന്നതു് പ്രസിദ്ധമാണല്ലൊ.

അതിഭയങ്കരയുദ്ധങ്ങളിൽപ്പോലും ഉണ്ടാകാത്ത ക്ഷീണം തോന്നിയ ഇന്ദ്രജിത്തു് മറെറാരിടത്തിരുന്നു് വിശ്രമിക്കുകയായിരുന്നു. അപ്പോഴാണു് അസ്ത്ര

സ്വഭാവമറിയാത്ത രാക്ഷസന്മാർ കയർകൊണ്ടു് ഹനൂമാനെ ബന്ധിച്ചതു്. വിവരമറിഞ്ഞ ഉടനെ കുമാരൻ വാനരേന്ദ്രന്റെ അടുത്തെത്തി. വൽക്കലാദികളാൽ ബന്ധിച്ചിരിക്കുന്നതു കണ്ടപ്പോൾ, ബ്രഹ്മാസ്ത്രബന്ധനത്തിൽനിന്നു് മോചിച്ചവെന്നു് തീർച്ചയാക്കി. എന്നിട്ടും അസ്ത്രബന്ധിതനെപ്പോലെ നിശ്ചേഷ്ടനായി കിടക്കാൻ കാരണമെന്തു്? ഇന്ദ്രജിത്തു് ചിന്തിച്ചു:—

“കഷ്ടം! അതിമഹത്തായ ഒരു കർമ്മം ഞാൻ ചെയ്തതു് ഇങ്ങിനെ വ്യർത്ഥമായല്ലൊ. മന്ത്രസ്വരൂപമായ അസ്ത്രബന്ധം മറെറാരു ബന്ധത്തെ സഹിക്കില്ല. ഈ കാര്യം മനസ്സിലാക്കാതെ, യാതൊന്നുമാലോചിക്കാതെ കയർകൊണ്ടും മററും ഇവനെ കെട്ടിയല്ലൊ. ഒരു പ്രാവശ്യം ബ്രഹ്മാസ്ത്രം പ്രയോഗിക്കാം. നിഷ്ഫലമായാൽ രണ്ടാമതു് പ്രയോഗിക്കാനും പാടില്ല. ഒന്നു തീർച്ചയായി. ബ്രഹ്മാസ്ത്രബന്ധനത്തിൽനിന്നു് മുക്തനായ ഇവനെ, ഞങ്ങൾക്കു് ആർക്കും ജയിപ്പാൻ സാധിക്കില്ല. ഇനി, ജയം സംശയിക്കത്തക്കതുതന്നെയാണു്.”

ബ്രഹ്മാസ്ത്രത്തിൽനിന്നു് മോചിതനായ ഹനൂമാൻ അതൊന്നും പ്രശാശിപ്പിക്കാതെ, രാക്ഷസന്മാരുടെ ബന്ധങ്ങളാൽ അതീവദുഃഖമനുഭവിക്കുന്ന മട്ടിൽ, അവരെ അനുകൂലിച്ചു് കിടന്നു. രാവണസമീപത്തിലേക്കു് ഇവർ എന്നെ കൊണ്ടുപോകട്ടെ എന്നു് വിചാരിച്ചു് ആ ഉപദ്രവം സഹിച്ചു. ക്രൂരന്മാരായ നിശാചരന്മാർ, അന്തകമുഷ്ടിപോലെ നാലുഭാഗത്തുനിന്നും ഇടിച്ചുകൊണ്ടു്, രാക്ഷസേശ്വരസന്നിധിയിലേക്കു് വലിച്ചുകൊണ്ടുനടന്നു. മരവിരി–ചണനൂൽ–തുടങ്ങിയവയാൽ കെട്ടിയ വായുപുത്രൻ, തികച്ചും അസ്ത്രബന്ധത്തിൽനിന്നു് മുക്തനാണെന്നു് നന്നായറിയുന്ന ഇന്ദ്രജിത്തു്, മഹാബലശാലിയായ ഹനൂമാനെ പിതാവിന്നും അപ്പോൾ അവിടെ ഉണ്ടായിരുന്നവർക്കും വ്യക്തമായി കാണിച്ചുകൊടുത്തു. മദഗജത്തെയെന്നപോലെ ബന്ധിച്ചിരിക്കുന്ന വാനരേന്ദ്രനെ അനേകരാക്ഷസന്മാർകൂടി; ദശഗ്രീവന്റെ മുന്നിൽ കൊണ്ടുവന്നു് നിർത്തി.

വീരന്മാരായ രാക്ഷസന്മാർ, “ഇവനാരു്? ആരുടെ ആളാണു്? എവിടെ നിന്നുവന്നു? എന്താണിവിടെ ഇവന്നു് കാര്യം? ആരുടെ സഹായത്തോടെയാണു് നിർഭയനായി ഇങ്ങിനെയെല്ലാം ചെയ്തതു്?” എന്നിങ്ങനെ അന്യോന്യം ചോദിച്ചു തുടങ്ങി. കോപാകുലരായ ചിലർ “ഇവനെ നിഗ്രഹിക്കുവിൻ! അല്ലെങ്കിൽ ദഹിപ്പിക്കുവിൻ! അതല്ലെങ്കിൽ എല്ലാവരുംകൂടി ഭക്ഷിക്കുവിൻ!” എന്നിങ്ങനെ തമ്മിൽത്തമ്മിൽ പറഞ്ഞു.

മഹാത്മാവായ ഹനുമാൻ അശോകോദ്യാനത്തിൽനിന്നു് രാവണൻെറ അരമനയിലേക്കുള്ള വഴികളെല്ലാം കടന്നു് സമീപത്തെത്തി. ലങ്കേശ്വരൻെറ പാദമൂലത്തിൽ സേവിച്ചു നില്ക്കുന്ന വൃദ്ധന്മാരായ പരിചാരകന്മാരേയും, ദിവ്യരത്നാലംകൃതമായ കൊട്ടാരത്തേയും കണ്ടു. അത്യുജ്ജ്വലകാന്തിയുള്ള രാവണൻ, വിരൂപാകൃതിയുള്ള രാക്ഷസന്മാർ വാനരോത്തമനെ അങ്ങുമിങ്ങും വലിച്ചിഴക്കുന്നതു് നോക്കിനിന്നു.

തേജസ്സും ബലവും ഒത്തുചേൎന്ന രാവണൻ; മദ്ധ്യാഹ്നസൂര്യനെപ്പോലെ ഉജ്ജ്വലിക്കുന്നതു് കപീശ്വരൻ നോക്കി. കോപംകൊണ്ടു് തീ പറക്കുന്നതുപോലെയുള്ള കണ്ണുകൾ ഉരുട്ടി മിഴിച്ച ദശാനനൻ ആ വാനരനെ, ആകപ്പാടെ ഒന്നു നോക്കിയശേഷം കുലശീലവൃദ്ധന്മാരായ മുഖ്യമന്ത്രിമാരെ ചോദ്യം ചെയ്യാനായി പ്രേരിപ്പിച്ചു. ആ മന്ത്രിമാർ വാനരേന്ദ്രനോടു്, വന്ന കാര്യവും അതിന്റെ പ്രയോജനവും, അതിന്നുള്ള കാരണവും, ക്രമത്തിൽ ചോദിച്ചു.

"വാനരരാജാസുഗ്രീവൻെറ സമീപത്തിൽനിന്നുവന്ന ദൂതനാണു് ഞാൻ" എന്നുമാത്രം കപിവരൻ അവരെ അറിയിച്ചു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ വാല്മീകിവിരചിതമായ
ആദികാവ്യത്തിൽ സുന്ദരകാണ്ഡം നാല്പത്തിയെട്ടാം സൎഗ്ഗം അവസാനിച്ചു.

---

## നാൽപത്തിയൊമ്പതാം സൎഗ്ഗം. (രാവണനിരീക്ഷണം)

അത്യുഗ്രപരാക്രമിയായ ഹനുമാൻ, ഇന്ദ്രജിത്തിൻെറ സമയോജിതമായ ബ്രഹ്മാസ്ത്രാദിപ്രയോഗവിശേഷങ്ങളെ ആലോചിച്ചു് ആശ്ചര്യപ്പെട്ടിരുന്നുവെങ്കിലും, രാവണൻ മന്ത്രിമാരോടു് ചെയ്ത ആജ്ഞയും, രാക്ഷസന്മാരുടെ നിന്ദ്യകൎമ്മങ്ങളും ആലോചിച്ചപ്പോൾ കോപം ഉയൎന്നു. രക്തവൎണ്ണദൃഷ്ടികളോടെ രാവണനെ നോക്കി.

അമൂല്യരത്നങ്ങളും മുത്തുമണികളും പതിച്ച കനകക്കിരീടം, മനസാനിൎമ്മിതമെന്നപോലെ ഉണ്ടാക്കിയ സ്വൎണ്ണാഭരണങ്ങളിൽ വജ്രം തുടങ്ങിയ രത്നങ്ങൾ പതിച്ചു് പതിന്മടങ്ങു് ജാജ്വല്യമാനങ്ങളായ അംഗങ്ങൾ, മഹാൎഹമായ പട്ടുവസ്ത്രത്താലുള്ള ഉത്തരീയം, ദേഹം മുഴവൻ രക്തചന്ദനലേപനം, വിചിത്രങ്ങളു

വിവിധങ്ങളുമായ പത്തിക്കിരീടകം, ആയതവും വിശാലവും രക്തച്ഛവിയുമുള്ള നേത്രങ്ങളാൽ അത്ഭുതജനകമായ രൂപം, പ്രഭയും, മൂർച്ഛയുമുള്ള നീണ്ടദംഷ്ട്രകൾ, അയവാന്ന അധരങ്ങൾ, പത്തുശിരസ്സുകൾകൊണ്ടു് ഏററവും ഓജസ്സ്, അതനു സരിച്ച തേജസ്സ്, അനേകമനേകം വ്യാളങ്ങളുള്ള ശൃംഗങ്ങളാൽ പരിലസിക്കുന്ന മന്ദരപർവ്വതംപോലെ പ്രകാശം, നീലാഞ്ജനഗിരിസദൃശമായ ഗംഭീരശരീരം, വിശാലമായ മാറിടത്തിൽ മുത്തുമാലകൾ, പൂർണ്ണചന്ദ്രതുല്യമായ വദനം, ബാലാ ദിത്യനോടൊന്നിച്ചുയരുന്ന മേഘകാന്തി, ഉത്തമസുഗന്ധപൂരിതമായ ചന്ദനം ആലേപനം ചെയ്തു് തോൾവളയും വലിപ്പമുള്ള വളകളുമണിഞ്ഞു് അഞ്ചുതല യുള്ള ഉഗ്രസർപ്പത്തെപ്പോലെ നീണ്ടകൈകൾ, നിർമ്മലസ്ഫടികംകൊണ്ടു് നിർമ്മിച്ചു് നാനാവർണ്ണരത്നങ്ങളാൽ ജാജ്വല്യമാനവും ഉത്തമമായ മേൽവിരിയാൽ അലംകൃതവുമായ ശ്രേഷ്ഠസിംഹാസനത്തിൽ ലക്ഷണാന്വിതമായ ഇരിപ്പ്, സർവ്വാ ഭരണഭൂഷിതകളും യൌവനയുക്തകളുമായ കാമിനീമണികളുടെ ചുററുപാടുനിന്നു മുള്ള വെൺചാമരം വീശൽ, ഇങ്ങിനെ അസാധാരണ തേജസ്സിയന്ന രാവണനെ ഹനുമാൻ കണ്ടു.

തരുണീരത്നങ്ങൾ സാദരം സേവിച്ചു് സമീപത്തുണ്ടു്. ശത്രുക്കൾക്കു് സഹിപ്പാൻ കഴിയാത്തവരായ പ്രഹസ്തൻ, മഹാപാർശ്വൻ എന്നീ രാക്ഷസ ന്മാരാൽ പരിസേവിതനാണു്. മന്ത്രതത്വങ്ങളറിയുന്ന മന്ത്രിമാർ, നികുംഭനെന്നു പേരായ മഹാമന്ത്രി, സമീപത്തുചേർന്നുനില്ക്കുന്ന, അമിതശക്തന്മാരായ നാലു് അംഗരക്ഷകരാക്ഷസന്മാരാൽ അതിഗർവ്വിഷ്ഠനാണെന്ന മട്ടിലിരിക്കുകയാണു്. നാലു് സമുദ്രത്താൽ ചുററപ്പെട്ട ഭൂമിയെന്നപോലെ ആരാലും അതിക്രമിക്കാൻ കഴിയാത്തവിധം ഗംഭീരനാണു്. രാജതന്ത്രങ്ങളും മന്ത്രതത്വങ്ങളും മുഴുവൻ അറി യുന്ന മന്ത്രികൾ, നല്ലമാർഗ്ഗത്തെ കാണിച്ചുകൊടുക്കുന്ന മററുചിലർ, കാര്യാദിക ളിൽ സഹായിക്കുന്നവരും ആശ്വസിപ്പിക്കുന്നവരുമായ സചിവന്മാർ, ഇങ്ങിനെ ദേവന്മാരാൽ ആവൃതനായ ദേവേന്ദ്രനെന്നപോലെ, അതിപ്രതാപശാലിയും അതി തേജസ്വിയുമായ മഹാമേരുപർവ്വതംപോലെ ലങ്കേശ്വരൻ പ്രശോഭിച്ചു.

ഭയങ്കരപരാക്രമികളായ രാക്ഷസന്മാരാൽ വളരെയധികം ഉപദ്രവങ്ങൾ സഹിച്ചവനാണെങ്കിലും മാരുതി അത്യാശ്ചര്യത്തോടെ വീണ്ടും വീണ്ടും രാവണ നെ നോക്കി. സൂക്ഷിച്ചുനോക്കുന്തോറും, ആ തേജസ്സിന്റെ മഹാത്മ്യം!–ഹനു മാൻ അല്പമൊന്നു് അമ്പരക്കുകതന്നെചെയ്തു. മനസ്സാന്നിദ്ധ്യത്തോടെ ഇപ്രകാരം ചിന്തിച്ചു:—

“അത്യാശ്ചര്യജനകമായ ആകൃതി!; അത്ഭുതകരമായ ധൈര്യം!; ആശ്ചര്യകരമായ അന്തഃകരണപ്രഭാവം!; അഭൂതപൂർവ്വമായ ശോഭാവിശേഷം!; സർവ്വലക്ഷണങ്ങളും ഒന്നിച്ചുചേർന്ന രാക്ഷസരാജരൂപം ആശ്ചര്യംതന്നെ. ഇവനിൽ അധർമ്മാസക്തി ഇത്രയ്ക്കധികം ഉണ്ടായല്ലൊ. അതില്ലായിരുന്നെങ്കിൽ, ദേവലോകത്തിൻേറയും ഇന്ദ്രൻെറതന്നെയും രക്ഷിതാവായി തീരുമായിരുന്നു. സജ്ജനനിന്ദിതങ്ങളായ ക്രൂരകർമ്മങ്ങളാണ് ഇവൻ ചെയ്യുന്നതു്. അതുകൊണ്ടു്, ദേവന്മാർ, തുടങ്ങി എല്ലാവരും ഇവനിൽനിന്നു് ഭയപ്പെടുന്നുവല്ലൊ. ഇവൻ കോപിച്ചാൽ ഈ ലോകത്തെ മുഴവൻ ഒരൊററ സമുദ്രമാക്കിത്തീർക്കുവാൻകൂടി സാധിക്കും.”

അമിതബുദ്ധിയുക്തനായ മഹാപ്രതാപശാലിയായ രാവണൻെറ പ്രഭാവം കാണുന്തോറും അനേകതരത്തിലുള്ള ആലോചനകളുണ്ടായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം നാല്പത്തിയൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## അമ്പതാം സർഗ്ഗം. (രാവണഹനുമൽസമാഗമം)

മഹാപരിഘങ്ങൾപോലെയുള്ള ബാഹുക്കളോടുകൂടിവനും, ലോകത്തെ മുഴവൻ കരയിക്കുന്നതിനുമതിയായ പരാക്രമത്തോടുകൂടിയവനുമായ രാവണൻ, തൻെറ മുമ്പിലിരിക്കുന്നവനും, മഞ്ഞനിറനേത്രങ്ങളുള്ളവനുമായ ഹനുമാനെ കണ്ടു് കോപാകുലനായി. എന്നാൽ തേജോധാമമായ വാനരേന്ദ്രനെ നോക്കുന്തോറും, പലപല ശങ്കകളാൽ ധൈര്യമസ്തമിക്കാനും തുടങ്ങി. പതറിയ മനസ്സോടെ ചിന്തിച്ചു:—

“പരമേശ്വരദേവൻെറ ഭൂതഗണങ്ങളിൽ പ്രഥമഗണനീയനും അധിപനുമായ ഭഗവാൻ നന്ദികേശ്വരൻ പ്രത്യക്ഷമായി വന്നതാകുമോ? കൈലാസത്തിൽവെച്ചു് പണ്ടു് ഞാൻ നന്ദികേശ്വരനെ പരിഹസിച്ചപ്പോൾ, എൻെറ മുഖംപോലെയുള്ള മുഖത്തോടുകൂടിയവരാൽ നിനക്കു് നാശം സംഭവിക്കുമെന്നു് ശപിക്കയുണ്ടായി. ആ നന്ദിതന്നെ വാനരമുഖനായി രൂപംമാറി വന്നതായിരിക്കുമോ? അതോ മഹാബലിയുടെ പുത്രനായ ബാണാസുരൻ വേഷം മാറിവന്നതോ?

ക്രോധത്താൽ തുടുത്തു കലങ്ങിമറിഞ്ഞ കണ്ണുകളോടെ രാവണൻ കാലോചിതവും ഗംഭീരാർത്ഥങ്ങളും നിറഞ്ഞതുമായ വാക്കുകൾ, മന്ത്രിമാരിൽ പ്രധാനിയായ പ്രഹസ്തനെ നോക്കി പറഞ്ഞുതുടങ്ങി.

[നിസ്സാരന്മാരോട് രാജാവ് നേരിട്ട് സംസാരിക്കുന്നത് ഗൌരവത്തിന്ന് യോജിച്ചതല്ലെന്നുള്ള രാജധർമ്മമനുസരിച്ച്, കുരങ്ങനെ നിസ്സാരനായിട്ടേ വിചാരിച്ചിട്ടുള്ളു എന്ന് വ്യക്തമാക്കാനാണ് പ്രഹസ്തൻ മുഖാന്തരം ചോദ്യങ്ങൾ ചോദിക്കാൻ രാവണൻ ഒരുങ്ങിയത്.]

“മന്ത്രീ, ഈ മഹാദുഷ്ടനോട് ചോദിക്കു. എവിടെനിന്നാണിവൻ വരുന്നത്? എന്താവശ്യത്തിന്ന് ഇവിടെ വന്നു? ഉദ്യാനം തകർക്കുവാൻ കാരണമെന്ത്? ആരാണ് ഇവനെ അയച്ചത്. രാക്ഷസന്മാരോടുകൂടി എന്തിന്ന് യുദ്ധംചെയ്തു. മറ്റൊരാൾക്ക് കടപ്പാൻ അസാദ്ധ്യമായ എന്റെ രാജധാനിയിൽ പ്രവേശിച്ചതിന്റെ ആവശ്യമെന്ത്? എന്റെ കിങ്കരസൈന്യത്തോടും മറ്റും യുദ്ധംചെയ്തതിന്റെ അർത്ഥമെന്ത്? ഈ ദുഷ്ടബുദ്ധിയോട് എല്ലാം ചോദിക്കുക.”

നയജ്ഞനായ പ്രഹസ്തൻ ലങ്കേശ്വരനിർദ്ദേശപ്രകാരം ഹനുമാനോട് തന്ത്രപൂർവ്വം ചോദിച്ചു:—

“ഹേ വാനര, ആശ്വസിക്കുക. നിന്നെ ഇവിടെനിന്ന് ഒരാളും ഉപദ്രവിക്കുകയില്ല. ഒട്ടും ഭയപ്പെടേണ്ട. ദേവേന്ദ്രൻ നിന്നെ, രാക്ഷസേശ്വരവാസസ്ഥാനമായ ഈ ലങ്കയിലേക്ക് അയച്ചതാണോ? ഒളിക്കാതെ സത്യംപറഞ്ഞാൽമതി. വാനര, പേടിക്കേണ്ട. നിന്നെ കെട്ടഴിച്ചുവിട്ടയക്കാം. കുബേരന്റെയോ, അന്തകന്റെയോ, വരുണന്റെയോ ചാരനാണോ നീ? വെറുമൊരു നേരംപോക്കിന്ന് വാനരരൂപം ധരിച്ച് ഞങ്ങളുടെ അരമനയിൽ വന്നതാണോ?”

ഹനുമാന്റെ പ്രഭാവംകണ്ട് പ്രഹസ്തന്റെ മനസ്സ് കലങ്ങിയതിനാലാണ് വാനരനാണൊ എന്ന് സംശയിക്കുന്നത്. പ്രഹസ്തൻ ധൈര്യമവലംബിച്ച് തുടർന്നു:—

“വാനരരൂപത്തിലുള്ള നീ, ഞങ്ങളെ ജയിപ്പാനാഗ്രഹിക്കുന്ന വിഷ്ണുവിനാലയക്കപ്പെട്ട ദൂതനാണോ? നിന്റെ തേജസ്സ് കാണുമ്പോൾ ഒരു വാനരനാണെന്ന് തോന്നുന്നില്ല. രൂപംമാത്രമേ കുരങ്ങന്റേയുള്ളു. ഇപ്പോൾ സത്യം

പറഞ്ഞാൽമാത്രംമതി. എന്നാൽ നിന്നെ വിട്ടയക്കാം. കളവുപറഞ്ഞാൽ തീർച്ചയായും നിന്നെ കൊല്ലും. എന്തൊരു കാര്യത്തിന്നുവേണ്ടിയാണു് രാവണാലയത്തെ നീ പ്രാപിച്ചതു്?''

നിർഭയനായിരിക്കുന്ന ഹനൂമാൻ പ്രഹസ്തന്റെ മുഖത്തേക്കു് നോക്കാതെ രാവണന്റെ മുഖത്തിൽ ദൃഷ്ടി ഉറപ്പിച്ചുകൊണ്ടു് മറുപടി പറഞ്ഞു.

[രാവണന്നു് തന്നോടുചോദിപ്പാൻ ഗൌരവക്ഷയമുള്ളതുകൊണ്ടാണല്ലൊ പ്രഹസ്തൻ മുഖാന്തരം ചോദിച്ചതു്. പ്രഹസ്തനോടു് സംസാരിക്കുന്നതു് തന്റെ ഗൌരവത്തിന്നും പോരായ്മയാണെന്നു് സൂചിപ്പിക്കാനാണു് രാവണനോടു് നേരിട്ടുസംസാരിക്കുന്നതു്.]

''ഞാൻ ഇന്ദ്രന്റെ ആളല്ല; യമന്റേയോ വരുണന്റേയോ ദൂതനല്ല; കുബേരനോടും എനിക്കു് ബന്ധമില്ല. മഹാവിഷ്ണുവിനാൽ അയച്ചവനുമല്ല ഞാൻ. ഈ ആകൃതിവിശേഷം ജനനാൽത്തന്നെയുള്ളതാണു്. യഥാർത്ഥത്തിൽ ഞാനൊരു വാനരൻതന്നെ. രാക്ഷസചക്രവർത്തിയായ അങ്ങയെ കാണണമെന്നാണു് ഉദ്ദേശം. അതിനൊരെളുപ്പവഴിയായി തോന്നിയതിനാൽ പൂങ്കാവു് തകർത്തു എന്നുമാത്രം. അശോകവനികനശിപ്പിച്ചു് കാര്യം സാധിക്കാൻ ഒരുങ്ങിയപ്പോഠം, യുദ്ധം ചെയ്യാനാഗ്രഹിച്ചുകൊണ്ടു്, ബലശാലികളായ രാക്ഷസന്മാർവന്നു. എന്റെ രക്ഷക്കുവേണ്ടി ഞാനവരോടു് എതിർത്തു. അസ്ത്രപാശങ്ങളാൽ എന്നെ ബന്ധിക്കാൻ ദേവന്മാക്കോ അസുരന്മാക്കോ സാധിക്കുന്നകാര്യമല്ല. ദേവദേവനായ ബ്രഹ്മാവിനാൽ അങ്ങിനെയൊരുവരം എനിക്കു് സിദ്ധിച്ചിട്ടുണ്ടു്. രാജാവായ അങ്ങയെ കാണാൻ ബ്രഹ്മാസ്ത്രബന്ധിതനാണെന്നു് അഭിനയിക്കുക മാത്രമേ ഞാൻ ചെയ്തിട്ടുള്ളു. ദേവാസുരന്മാരേയും പിതാമഹാസ്ത്രത്തേയും ഭയമില്ലാത്ത എനിക്കു് നിങ്ങളെ ഭയമുണ്ടാകുമോ? അസ്ത്രം ബന്ധിച്ചിട്ടുണ്ടെങ്കിലല്ലെ എന്നെ അഴിച്ചുവിടേണ്ടു. ശരബാധയേല്ക്കാത്ത എന്നെ അസ്ത്രബദ്ധനാണെന്നു് വിചാരിച്ചു് രാക്ഷസന്മാർ ഇങ്ങോട്ടുകൊണ്ടുവന്നിരിക്കുന്നു. അതുകൂടി അറിയാത്തവരാണു് ഈ അനുചരന്മാർ. ഞാൻ ശ്രീരാമചന്ദ്രസ്വാമിയുടെ ഒരു കൃത്യനിർവ്വഹണത്തിന്നുവേണ്ടിയാണു് ഇവിടെ വന്നിട്ടുള്ളതു്. അതുല്യപരാക്രമിയായ ശ്രീരാമസ്വാമിയുടെ ദൂതനാണു് ഞാൻ എന്നറിഞ്ഞുകൊാഠക. ഹേ പ്രഭോ, ഞാൻ പറയുന്ന ഹിതവാക്യം മനസ്സിരുത്തി കേഠക്കുക. അങ്ങു് പ്രഭുവാണു്. എന്നാൽ എന്റെ പ്രഭുവിന്റെ പ്രാഭവം എത്രമാത്രമാണെന്നു് വാക്കുകളാൽ വ്യക്തമാക്കാൻ

ആക്കം സാധിക്കില്ലെന്നു് ഓർക്കണം. ഞാൻ പറയുന്നതു് കേൾക്കുകയാണു് ഉചിതവും ഹിതവും.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം അമ്പതാം സർഗ്ഗം അവസാനിച്ചു.

## അമ്പത്തിയൊന്നാം സർഗ്ഗം. (സുഗ്രീവസന്ദേശകഥനം)

മഹാശക്തനും ദശവദനനുമായ രാവണനെ വാനരേന്ദ്രനായ വായുപുത്രൻ നോക്കിക്കൊണ്ടു് അചഞ്ചലനായി, അർത്ഥം നിറഞ്ഞ വാക്കുകൾ തുടർന്നു:—

"ഹേ, രാക്ഷസേശ്വര, ശ്രീരാമദൂതനായ ഞാൻ സുഗ്രീവസന്ദേശം അറിയിപ്പാൻവേണ്ടിയാണു് ഇങ്ങോട്ടു് വന്നിട്ടുള്ളതു്. വാനരേശ്വരൻ അങ്ങയെ സഹോദരഭാവേന കരുതി, ഹിതം ചെയ്യാനാഗ്രഹിക്കുന്നതിനാൽ, ആദ്യമായി കുശലം ചോദിക്കുന്നു."

(ശ്രീഹനൂമാന്റെ വാക്യത്തിൽ ഒരു പ്രത്യേകത ഓർമ്മവെച്ചുവേണം തുടരുവാൻ. സുഗ്രീവൻ രാവണനെ അറിയിക്കുവാൻ യാതൊന്നും ഏല്പിച്ചിട്ടില്ലെന്നിരിക്കെ, അമാത്യവചനം സ്വാമിവാക്കാണെന്ന നിശ്ചയത്തിലാണു് പറയുന്നതു്. രാജനീതിയെ പ്രമാണമാക്കിയാണു് തുടങ്ങുന്നതും. സാമാദി ഉപായങ്ങൾ രാവണന്റെ നേരെ ഫലിക്കുമോ എന്നും, രാക്ഷസാധിപൻ ന്യായാനുസാരിയോ എന്നും അറിവാനാണു് ഹനൂമാൻ ചില നീതിമാർഗ്ഗങ്ങളെ പ്രയോഗിക്കുന്നതു്. "സുഗ്രീവസന്ദേശാൽ" എന്നു് ഭഗവാൻ വാല്മീകി പ്രയോഗിച്ചതു്, ധർമ്മാധർമ്മങ്ങളുടെ ഗതി എതവസ്ഥയിലും ഒരുപോലെയല്ലെന്നു് വ്യക്തമാക്കുവാൻ കൂടിയാകണം. "ഗഹനാകർമ്മണോ ഗതി:" എന്നതുപോലെത്തന്നെയാണു് ധർമ്മത്തിന്റേയും ഗതി. ശത്രുവിന്റെ ഭാവം തീർച്ചപ്പെടുത്തുവാൻ ഭാവിക്കുന്ന ഹനൂമാൻ അതിന്നുചിതമാർഗ്ഗത്തെ സധൈര്യം അംഗീകരിച്ചതാണു്.)

"ഹേ രാവണാ, മഹാത്മാവായ സുഗ്രീവൻ ഈ ലോകത്തിലും പരലോകത്തിലും സുഖമേകത്തക്ക മാർഗ്ഗം അങ്ങക്കു് ഉപദേശിക്കുന്നതു് ശ്രദ്ധവെച്ചു് കേൾക്കുക. ധർമ്മത്തേയും അർത്ഥത്തേയും സിദ്ധിക്കുവാനുള്ള വഴി ഇതിലുണ്ടോ എന്നു് നല്ലപോലെ ആലോചിക്കുക. ആന കുതിര തേരു് കാലാൾ എന്നീ ചതുരംഗ സൈന്യങ്ങളോടുകൂടി, പിതാവു് പുത്രനെ എന്നപോലെ പ്രജകളെ രക്ഷിച്ചും,

ദേവേന്ദ്രനെപ്പോലെ പ്രതാപത്തെ വഹിച്ചുംകൊണ്ടിരിക്കുന്ന ദശരഥൻ എന്നു് പ്രസിദ്ധനായൊരു മഹാരാജാവുണ്ടു്. ഉത്തമപുരുഷലക്ഷണങ്ങളെല്ലാം ഒത്തവനും, എന്തും സാധിപ്പാൻ സമർത്ഥനും ദശരഥചക്രവർത്തിക്കു് അത്യധികം പ്രിയനുമായ സീമന്തപുത്രൻ പിതൃകല്പനയനുസരിച്ചു്, അരമനയിൽനിന്നു് പുറപ്പെട്ടു് ദണ്ഡകാരണ്യം പ്രാപിച്ചു. സഹോദരനായ ലക്ഷ്മണനോടും സഹധർമ്മിണിയായ സീതാദേവിയോടുംകൂടി മഹാതേജസ്വിയായ ശ്രീരാമചന്ദ്രൻ ധർമ്മത്തിൽനിന്നു് അണുവും വ്യതിചലിക്കാതെ സൽപ്പഥത്തെ ആശ്രയിച്ചിരിക്കുന്നവനാണു്.

പിതൃവാക്യത്തെ പരിപാലിക്കുന്നതിനാൽ പുത്രധർമ്മം, പതിവ്രതാരത്നമായ പത്നിയെ പിരിയാത്തതിനാൽ ഭർത്തൃധർമ്മം, സ്വാശ്രയത്തെ പ്രാർത്ഥിക്കുന്ന അനുജനെ രക്ഷിക്കുന്നതിനാൽ ജ്യേഷ്ഠഭ്രാതൃധർമ്മം, അരണ്യവാസത്തിനു് ഉചിതമായ ജിതേന്ദ്രിയത്വാദിധർമ്മം, വനവാസികളായ താപസജനരക്ഷാരൂപമായ രാജധർമ്മം, ഇവയെല്ലാം അനുഷ്ഠിച്ചുകൊണ്ടാണു് അവിടുന്നു് കാട്ടിൽപോലും താമസിച്ചിരുന്നതു്. വിദേഹാധിപനായ ജനകമഹാരാജർഷിയുടെ സുതയും അയോനിജയുമായ സീതാദേവിയാണു് അവിടുത്തെ ധർമ്മപത്നി. ജനസ്ഥാനത്തിൽവെച്ചു് ദേവി അപഹൃതയായി എന്ന പ്രസിദ്ധവർത്തമാനംകേട്ടു് മഹാപ്രഭു അനുജനൊന്നിച്ചു് പത്നിയേയും അന്വേഷിച്ചു് ഋശ്യമൂകപർവ്വതത്തിലെത്തി, സുഗ്രീവനോടു് സഖ്യം ചെയ്വാൻ ഇടയായി. ശ്രീരാമസ്വാമിയുടെ പത്നി മനുഷ്യസ്ത്രീയല്ല; ദേവിയാണു്. ദേവൻ ഏകാകിയല്ല; മഹാരഥനായ അനുജസഹിതനാണു്. വെറുമൊരു കേവലമനുഷ്യനല്ല; ദശരഥപുത്രനാണു്."

(സുഗ്രീവവാക്യമല്ല ഞാൻ പറയുന്നതെന്നു് ഹനുമാൻ സൂചിപ്പിക്കുകയാണു്. "സുഗ്രീവേണ ചസംഗതഃ" എന്നതു് ഹനുമാൻ പറയുന്നതാണു്. എന്നോടുകൂടെ ചേരുവാൻ ഇടയായി എന്നല്ല പറയുന്നതു്. സ്വബുദ്ധ്യാസമയോചിതമായി സുഗ്രീവസന്ദേശമെന്നപോലെ പറയുകയാണെന്നർത്ഥം)

"സീതാദേവിയെ അന്വേഷിക്കാമെന്നു് സുഗ്രീവൻ ശ്രീരാമദേവനോടും, വാനരരാജാധിപത്യം നൽകാമെന്നു്, ദേവൻ സുഗ്രീവനോടും പ്രതിജ്ഞചെയ്തു് സഖ്യം വരിച്ചു. പിന്നീടു് അവിടുന്നു് ബാലിയെ യുദ്ധത്തിൽ നിഷ്പ്രയാസം നിഗ്രഹിച്ചു് വാനരഗണനാഥനായി സുഗ്രീവനെ നിശ്ചയിച്ചു. കപികുലേശ്വരനായ ബാലിയെ അങ്ങക്കു്, മുമ്പുതന്നെ അറിയാമല്ലോ. ആ ബാലിയെയാണു് രഘുസത്തമൻ ഒരൊററ ബാണത്താൽ വധിച്ചതു്. സത്യപരിപാല

നനിതനായ ഹരീശ്വരൻ, സീതാന്വേഷണത്തിൽ അതിജാഗ്രതയോടെ പ്രവൃത്തിച്ചുതുടങ്ങി. സർവ്വദിക്കുകളിലേക്കും, അനേകമനേകം വാനരന്മാരെ അയച്ചു. ആയിരക്കണക്കിൽ കപീന്ദ്രന്മാർ, സർവ്വദിക്കുകളിലും ഉപരിലോകത്തിലും, അധോഭാഗത്തുള്ള ലോകത്തിലും, ആകാശദേശങ്ങളിലും അന്വേഷിച്ചുകൊണ്ടിരിക്കുന്നു. ഏതൊരു സ്ഥലത്തും പ്രതിരോധിക്കുവാൻ ആർക്കും സാധിക്കാത്തവരാണ് ദേവിയെ അന്വേഷിക്കുന്ന കപിവരന്മാർ. അമിതബലശാലികളായ വാനരന്മാരിൽ ചിലർ ഗരുഡനെപ്പോലെയും മററു ചിലർ വായുവിനെപ്പോലെയും ഗതിവേഗമാർന്നവരാണ് എന്ന് മനസ്സിലാക്കുക. അവരിൽ ഒരുവനാണ് ഞാൻ. വായുദേവൻെറ ഔരസപുത്രൻ. ഹനുമാൻ എന്നു പേർ. സീതാന്വേഷണത്തിനുവേണ്ടി നൂറുയോജനവിസ്താരമുള്ള സമുദ്രം ചാടിക്കടന്ന് അങ്ങയെ കാണ്മാൻ ആഗ്രഹിച്ച് ഞാൻ ഇവിടെ എത്തി. സർവ്വലോകവൃത്താന്തങ്ങളുമറിയുന്ന അങ്ങയെ കണ്ടാൽ സീതാദേവിയുടെ വൃത്താന്തമറിയുവാൻ സാധിക്കുമെന്നാണ് സുഗ്രീവൻെറ വിശ്വാസം. രാജധാനിയുടെ നാലുഭാഗവും ചുററിക്കാണുന്ന സന്ദർഭത്തിൽ ദേവിയെത്തന്നെ കാണാൻ എനിക്ക് ഭാഗ്യം സിദ്ധിച്ചു. അങ്ങ് മഹാപ്രാജ്ഞനാണല്ലൊ. ധർമ്മാർത്ഥതത്വങ്ങളെ സാക്ഷാൽക്കരിച്ചിരിക്കുന്നവനും തപശ്ശക്തിയാൽ ധനധാന്യാദിഐശ്വര്യങ്ങളെല്ലാം സ്വായത്തമായ ചക്രവർത്തിയുമാണ്. പരദാരങ്ങളെ ബന്ധനത്തിലിടുന്നതു് സമുചിതമല്ലെന്ന് ഭവാനു് അറിയാമല്ലൊ. അങ്ങയെപ്പോലെ ബുദ്ധിശക്തിയുള്ളവർ ധർമ്മാനുസൃതമല്ലാത്തവയും, അനേകതരത്തിലുള്ള അപായങ്ങളുണ്ടാക്കിത്തീർക്കുന്നവയും, ഒരുപക്ഷെ മൂലവിച്ഛേദത്തെത്തന്നെ വരുത്തുന്നവയുമായ ഇത്തരം കർമ്മങ്ങളിൽ ഏർപ്പെടുക പതിവില്ലല്ലൊ. തൽക്കാലം ബാധിച്ച ബുദ്ധിവ്യാമോഹത്തെ, നല്ലപോലെ ആലോചിച്ച് പ്രതിവിധി ചെയ്യേണ്ടതു്, വംശനാശത്തെ വരുത്താതിരിക്കുവാൻ ആവശ്യമാണെന്ന് ഓർക്കണം.

ഇത്രയും സാമോപായ രൂപമായ വാക്കുകൾ പറഞ്ഞതിനുശേഷം ഭേദോപായത്തിന്ന് യോജിച്ചവയാണ് ഹനുമാൻ തുടരുന്നതു്:—

"ലങ്കേശ്വരാ, ശ്രീരാമസ്വാമിയുടെ കോപത്തെ അനുസരിച്ച് ലക്ഷ്മണൻ അയക്കുന്ന അസ്ത്രങ്ങളുടെ നേരിട്ട് നിൽക്കുവാൻ, ദേവന്മാരിലോ അസുരന്മാരിലോ ആരാണ് ഉള്ളതു്? ഹേ രാജാവേ, രഘുകുലജാതന്മാരിൽ അദ്വിതീയനായ ദാശരഥിക്ക് അപ്രിയം ചെയ്തിട്ട് സുഖമായിരിക്കുവാൻ സാധിക്കുന്നവൻ മൂന്നു ലോകങ്ങളിലുമില്ലെന്ന് മനസ്സിലാക്കണം. അതുകൊണ്ട് നർമ്മത്തിൽനിന്ന് വ്യതിചലിക്കാത്തതും അങ്ങയുടെ ഐശ്വര്യത്തെ നിലനിർത്തുവാൻ പര്യാപ്തമാ

യിട്ടുള്ളതും, ഭൂതം–വർത്തമാനം–ഭാവി എന്നീ മൂന്നു കാലങ്ങളിലും ഹിതമായിട്ടുള്ളതുമായ കാര്യമാണ് ഞാൻ ഉപദേശിക്കുന്നതെന്നു് മനസ്സിലാക്കണം. അതു് മറ്റൊന്നുമല്ല; ജാനകീദേവിയെ കൊണ്ടുപോയി ശ്രീരാമനിൽ സമർപ്പിക്കുക. അങ്ങിനെ ചെയ്താൽ ഭൂതകാലത്തിലെ അപരാധം തീരും. വർത്തമാനകാലത്തിൽ ഐശ്വര്യം നിലനില്ക്കും. ധർമ്മം തെറ്റാത്തതുകൊണ്ടു് ഭാവിയിൽ ശുഭം വന്നുചേരും. ശ്രീരാമസ്വാമി ദേവനോ അസുരനോ അല്ല.''

[ദേവാസുരന്മാരിൽനിന്നു് രാവണന്നു് നാശം സംഭവിക്കുകയില്ലെന്ന വരം ലബ്ധമാണല്ലോ. രാവണന്റെ നാശകാര്യത്തിൽ ശ്രീരാമൻ മനുഷ്യനാണെന്നു് വിചാരിച്ചുകൊള്ളു. എന്ന ആന്തരതത്വമാണ് വ്യക്തമാക്കുന്നതു്. ദുഷ്ടനായ രാവണനെ സന്മാർഗ്ഗത്തിൽ പ്രേരിപ്പിക്കുന്ന ഹനൂമാന്റെ മഹാമനസ്കതയും ആദരണീയമാണെന്നു് സൂചിപ്പിക്കുന്നു.]

''അങ്ങയുടെ രാജധാനിയിൽ ദേവിയെ ഞാൻ കണ്ടു കഴിഞ്ഞു. ഇല്ലെന്നു പറയാൻ ഇനി നിവൃത്തിയില്ല. ഇവിടുന്നങ്ങോട്ടു ചെയ്യേണ്ടതു്–ദേവിയെ കൊണ്ടുപോകേണ്ടതു്–എന്റെ അധികാരത്തിൽ പെട്ടതല്ല. അതിന്നു് ശ്രീരാമസ്വാമിയാണ് നായകൻ. അന്വേഷിച്ചറിയുവാൻ മാത്രമേ എനിക്കു് കല്പനയുള്ളു.''

(ഈ ശ്ലോകംകൊണ്ടു് ആദികവി ഭഗവാൻ വാല്മീകി ലോകത്തിന്നു് പലതും ഉപദേശിക്കുന്നതായിട്ടും, സുന്ദരകാണ്ഡമാഹാത്മ്യത്തെ പ്രഖ്യാപിക്കുന്നതായിട്ടും പണ്ഡിതവര്യന്മാർ പറയാറുണ്ടു്. ദേവിയെ കൊണ്ടുപോകാൻ അനുവാദമില്ലാത്തതിനാലാണ് അതിന്നു് തുനിയാത്തതു്; അല്ലാതെ പ്രാപ്തനല്ലാഞ്ഞിട്ടല്ല, എന്നർത്ഥം ഈ ഭാഗത്തിലുണ്ടു്. മഹാപരാക്രമത്തിന്റെ സ്ഫുരണവും, അനന്തമായ സ്വാമിഭക്തിയും, മഹാമനസ്കതയും, ധീരതയും എല്ലാം പ്രകാശിപ്പിക്കുന്ന ഈ ഹനൂമാനെ ഉപാസിക്കയാണ് വേണ്ടതു്. പരാക്രമവും ധർമ്മവും നാമാവശേഷപ്രായമായ കാലത്തിൽ സുന്ദരകാണ്ഡപാരായണരൂപത്തിൽ ശ്രീഹനൂമാനെ സേവിക്കുന്നതു്, സർവ്വാർത്ഥസാധകമാണ്. സർവ്വാർത്ഥവും സിദ്ധിക്കുന്നതു് ആത്മസ്ഥിതമാണെന്നു് ഉപദേശിക്കുന്ന ആഞ്ജനേയർ ലോകത്തെ മുഴുവൻ ഉണർത്തുന്ന പരമാചാര്യനാണെന്നു് മനസ്സിലാക്കുന്നതിനാലാണ് വിജയം സ്ഥിതി ചെയ്യുന്നതു്. വെറും പാരായണംകൂടി ഫലപ്രദമായിത്തീരുന്നു. ആത്മാവിന്റെ പ്രഭയെ മറയ്ക്കുന്നതു്, അധീരത–അഥവാ അസ്വതന്ത്രത–താൻ അബലനാണെന്ന വിശ്വാസം–തനിക്കു് സാമർത്ഥ്യമില്ലെന്നുള്ള ദൈന്യവിചാരം–ഏദയ

ത്തിൽനിന്നു് നീക്കണം. അതിലാണു് സർവ്വവിജയവും ധർമ്മവും അർത്ഥവും മാത്രമല്ല, മാനവജന്മത്തിന്റെ പരമപുരുഷാർത്ഥപ്രാപ്തിരൂപമായ മോക്ഷവും അടങ്ങിയിരിക്കുന്നതു്. ഞാൻ അശക്തനല്ല, ശക്തനാണു് എന്ന വിശ്വാസമുണ്ടായാൽ, എന്തുകാര്യവും സാധിക്കും; എത്ര ബലവാനായ ശത്രുവും നിസ്സാരനായിത്തീരും എന്നു് സ്വകർമ്മങ്ങളാൽ വ്യക്തമാക്കിയ ശ്രീഹനുമാനെ–പരമഗുരുവായി വണങ്ങുവിൻ, എന്നു് ലോകത്തിന്നു് ഉപദേശിക്കുന്ന ശ്ലോകമായിട്ടാണു് ഇതിനെ കണക്കാക്കുന്നതു്.)

(ദൃഷ്ടാഹീയം മയാ ദേവീ ലബ്ധം യദിഹ ദുർല്ലഭം
ഉത്തരം കർമ്മയച്ഛേഷം നിമിത്തം തത്രരാഘവ:)

"ഹേ ലങ്കേശ്വര, അങ്ങയുടെ അധീനത്തിൽ അതിദുഃഖിതയായിരിക്കുന്ന അവനിസുതയെ ഞാൻ കണ്ടു. വംശത്തെ ഉന്മൂലനം ചെയ്യാനുള്ള ശക്തിസ്വരൂപിണിയാണു് ദേവിയെന്നു് ഇനിയെങ്കിലും മനസ്സിലാക്കു."

[സീതാദേവിയുടെ ദുഃഖമാകുന്ന ചെന്തീയ്, സർപ്പവിഷമെന്നപോലെ ലങ്കയെ നശിപ്പിക്കുന്നതു്, അടുത്തുണ്ടാകാൻ പോകുന്ന ലങ്കാദഹനത്തേയും സൂചിപ്പിക്കുന്നു. ഈ തത്വം മനസ്സിലാക്കി രക്ഷാമാർഗ്ഗം ആരാഞ്ഞുകൊൾക എന്നർത്ഥം)

"അസുരന്മാർ മാത്രമല്ല ദേവന്മാർകൂടി യോജിച്ചാലും ദേവിയെ നശിപ്പിക്കുന്നതിന്നു് സാധിക്കില്ല. വിഷം ചേർന്ന അന്നം ഭക്ഷിച്ചാൽ ജഠരാഗ്നിക്കു് ആ വിഷാന്നത്തെ ദഹിപ്പിക്കാൻ സാധിക്കാത്തതുപോലെ, അങ്ങയുടെ ഉജ്ജ്വലവീര്യാഗ്നിക്കു് ദേവിയുടെ പാതിവ്രത്യാഗ്നിയെ നശിപ്പിക്കാൻ സാധിക്കില്ല. അതികഠിനമായ തപസ്സിന്റെ ധർമ്മഫലമായ ഐശ്വര്യവും ആയുർല്ലാഭവും, പരദാരസ്പർശരൂപമായ പരമാധർമ്മത്താൽ നശിപ്പിക്കരുതു്. ദേവദേവനായ ബ്രഹ്മാവിന്റെ വരത്താൽ അസുരന്മാർക്കും ദേവന്മാർക്കും വധിപ്പാൻ സാധിക്കാത്തവനാണു് ഞാൻ. എന്റെ ആയുർന്നാശം എങ്ങിനെ സംഭവിക്കുമെന്ന ശങ്കവേണ്ട. ആർക്കും വധിപ്പാൻ സാധിക്കാത്ത വരതടസ്സവും ആയുസ്സും ഐശ്വര്യവും നശിക്കാനുള്ള കാരണം സന്നിഹിതമായിക്കഴിഞ്ഞു. നല്ലപോലെ ആലോചിച്ചു് പ്രവർത്തിക്കു.

"അല്ലയോ രാക്ഷസരാജാവേ, എന്റെ രാജാവും സീതാന്വേഷണകാര്യം നിറവേററാൻ പ്രതിജ്ഞചെയ്തവനുമായ സുഗ്രീവൻ, ദേവനല്ല, യക്ഷനല്ല, രാക്ഷ

സനമല്ല. ശ്രീരാമസ്വാമി മനുഷ്യരാജാവാണ്. സുഗ്രീവൻ വാനരേശ്വരനും. ദേവന്മാരിലും അസുരന്മാരിലും പെടാത്ത മനുഷ്യനും വാനരനും അങ്ങയെ നിഗ്രഹിക്കുന്നതിന് വിഘ്നം വരുന്നതല്ല, എന്ന് മനസ്സിലാക്കുക. ആ സുഗ്രീവനിൽനിന്ന് അങ്ങയുടെ പ്രാണരക്ഷയ്ക്കുള്ള മാർഗ്ഗമെന്താണുള്ളത്?

രാജാവേ, ആത്മനാശം വരുത്തുന്നകാര്യത്തിൽ ഏർപ്പെടുന്നത് രാജത്വത്തിനും ഉചിതമല്ല. ധർമ്മപ്രവൃത്തിയുടെ ഫലം സുഖമാണ്; അധർമ്മത്തിന്റേത് ദുഃഖവും. ധർമ്മാധർമ്മങ്ങളുടെ ഫലങ്ങൾ അതാതിനെ അനുഗമിക്കുകയാണ് ചെയ്യുക. ധർമ്മം സുഖത്തേയും അധർമ്മം ദുഃഖത്തേയും അനുസരിക്കുന്നു. എന്നാൽ ധർമ്മപ്രവൃത്തികൾ, അധർമ്മഫലത്തേയോ, അധർമ്മപ്രവൃത്തികൾ ധർമ്മത്തേയോ നശിപ്പിക്കില്ല. രണ്ടും അതാതിന്റെ ഫലത്തെ കൊടുക്കുന്നതുവരെനില്ക്കും; പിന്നെ ഫലത്തിൽ അവസാനിക്കുകയുംചെയ്യും. ഫലം കൊടുത്തുകഴിഞ്ഞാൽ ധർമ്മവും അധർമ്മവും സ്വയമേ അവസാനിക്കും. അല്ലാതെ ഒന്ന് മറ്റൊന്നിനെ നശിപ്പിക്കുന്ന സമ്പ്രദായമില്ലെന്ന് മനസ്സിലാക്കുക. ഇതാണ് ധർമ്മശാസ്ത്രതത്വസ്വരൂപമെന്ന് ആലോചിക്കണം. ഇതിൽ അങ്ങുചെയ്ത ധർമ്മത്തിന്റെ ഫലം മുഴുവനും അനുഭവിച്ചുകഴിഞ്ഞു. ഇനി അത്യുൽക്കടമായ അധർമ്മത്തിന്റെ ഫലമാണുള്ളത്. അതും ക്ഷണത്തിൽ പ്രാപിക്കാറായി.

ജനസ്ഥാനത്തുവെച്ച് നടന്ന ഖരദൂഷണാദികളുടെ വധം നടത്തിയത് ശ്രീരാമസ്വാമിയാണെന്ന് അങ്ങ് അറിഞ്ഞിട്ടുണ്ടല്ലോ. ബാലിയെ വധിച്ചതും മറ്റാരുമല്ലെന്ന് ഓർക്കണം. മാത്രമല്ല, ശ്രീരാമചന്ദ്രനും സുഗ്രീവനും തമ്മിൽ സഖ്യവും ചെയ്തിട്ടുണ്ട്. ഇതെല്ലാം ആലോചിച്ച് ആത്മനാശം നേരിടാതിരിക്കുവാനുള്ള വഴി അറിഞ്ഞുകൊള്ളുക. അതൊന്ന് മാത്രമേയുള്ളു, ദേവിയെ പ്രഭുസമീപത്തിൽകൊണ്ടുചെന്ന് സമർപ്പിക്കുക. ഹേ രാക്ഷസേന്ദ്ര, ആന-തേർ-കുതിര-കാലാൾപ്പടകളോടുകൂടി സുരക്ഷിതമായിരിക്കുന്ന ഈ ലങ്കാരാജ്യത്തെ യഥേഷ്ടം നശിപ്പിക്കുവാൻ ഈ ഞാനൊരുവൻ പ്രാപ്തനാണെന്ന് ഓർത്തുകൊള്ളുക. എന്നാൽ ലങ്കയെ നശിപ്പിക്കുവാൻ സ്വാമിയുടെ നിർദ്ദേശം എനിക്ക് കിട്ടിയിട്ടില്ല. എന്നെ രക്ഷിപ്പാൻ ഞാൻ പ്രാപ്തനോ അല്ലയോ എന്ന് അങ്ങുതന്നെ ആലോചിച്ചറിയു. വാനരസംഘമദ്ധ്യത്തിൽവെച്ച്, എന്റെ സ്വാമി ശ്രീരാമചന്ദ്രൻ, "സീതയെ അപഹരിച്ചവന്റെ ഉന്മൂലനാശം ഞാൻ ചെയ്യും" എന്ന് പ്രതിജ്ഞചെയ്തിട്ടുണ്ട്. അതിനുവിരോധമായി ഭൃത്യനായ എന്നെക്കൊണ്ടുചെയ്യിക്കുന്നതോ, സേവകനായ ഞാൻ സ്വയമേ ചെയ്യുന്നതോ ഉചിത

മല്ലല്ലൊ. അതുകൊണ്ടു് മാത്രമാണു് അങ്ങയോടൊന്നിച്ചു് ലങ്കാരാജ്യത്തെ ഉന്മൂലനംചെയ്യാത്തതെന്നു് മനസ്സിലാക്കികൊള്ളു.

രാമദേവന്നു് ഉപദ്രവമേല്പിക്കുന്നവൻ, സ്വർഗ്ഗലോകനാഥനായ സാക്ഷാൽ ദേവേന്ദ്രനാണെങ്കിലും സുഖമായി വസിക്കാൻ സാധിക്കില്ല. എന്നിട്ടാണോ നിസ്സാരനായ രാവണൻ.

അനേകമനേകം സ്ത്രീകളെ ഇവിടെക്കൊണ്ടു വന്നിട്ടുണ്ടല്ലൊ. അത്തരത്തിൽ ഒരുവളാണു് സീതാദേവിയെന്നു് തെററിദ്ധരിക്കേണ്ട. സീതയെന്ന പാവനനാമം സ്വീകരിച്ച ഒരു സാമാന്യതരുണിയാണു് ഇവിടെയുള്ളതെന്നു് വിചാരിക്കരുതു്. കേവലയായൊരു സ്ത്രീയല്ല. ലങ്കയെ നിശ്ശേഷം നശിപ്പിക്കാൻ ഒരുങ്ങിയ കാളരാത്രി –മരണദിവസപൂർവ്വരാത്രി –സ്ത്രീരൂപമെടുത്തു് വന്നിരിക്കയാണെന്നു് തികച്ചും അറിഞ്ഞുകൊള്ളു. അതുകൊണ്ടു് സീതാനാമരൂപത്തിൽ, അങ്ങയുടെ കഴുത്തിൽപിടിച്ച കാലപാശമാണിതെന്നു് ഓർത്തു് കളി നിർത്തുകയാണു് നല്ലതു്. ആത്മാഭിവൃദ്ധിയെ ചിന്തിക്ക. സീതാദേവിയുടെ ഉജ്ജ്വലതേജസ്സിനാൽ ദഹിക്കപ്പെട്ടതും, ശ്രീരാമസ്വാമിയുടെ ക്രോധാഗ്നിയാൽ ഉജ്ജ്വലിപ്പിക്കപ്പെട്ടതുമാണു് ലങ്കയും, ഇതിലുള്ള രാജവീഥികളും, അത്യുന്നതമണിമേടകളും. അവയെല്ലാം ഇതാ ചാമ്പലാകുവാൻ അടുത്തുകഴിഞ്ഞു. ശ്രീരാമസ്വാമിയുടെ കോപാഗ്നിയെ തണുപ്പിക്കാതിരുന്നാൽ മനോമോഹനമായ ലങ്ക ഭസ്മമാകുവാൻ താമസമില്ലെന്നു് കരുതികൊള്ളു. അങ്ങയുടെ ബന്ധുക്കളും, അമാത്യന്മാരും, സഹോദരന്മാരും, പുത്രന്മാരും, ഇഷ്ടചിന്തകന്മാരും, സുഖസംദായകങ്ങളായ എല്ലാ ഐശ്വര്യങ്ങളും, പത്നിമാരും, എന്നുവേണ്ട ഈ ലങ്കാരാജ്യം മുഴുവൻ നീ ഒരുത്തനാൽ–നീ ചെയ്ത ദുഷ്കർമ്മത്താൽ നശിപ്പിക്കുന്നതു് യുക്തമല്ല. ഹേ രാക്ഷസാധിപ, ശ്രീരാമദാസനും, ദൂതനും വിശേഷിച്ചു് വാനരനുമായ എന്റെ വാക്കു് സത്യമായിത്തീരും. മനസ്സിരുത്തു.

(നന്ദികേശ്വരശാപം–വാനരൻ ;നിമിത്തം രാവണനു് നാശം സംഭവിക്കമെന്നുള്ള സൂചനയാണിതു്.)

"അനശ്വരയശസ്സാന്ന ശ്രീരാമചന്ദ്രസ്വാമി, സർവ്വലോകങ്ങളേയും, ചരാചരാത്മകങ്ങളായി ആ ലോകങ്ങളിലുള്ള സർവ്വഭൂതങ്ങളേയും, നിഷ്പ്രയാസം സംഹരിച്ചിട്ടു്, പിന്നേയും അതുപോലെ സൃഷ്ടിക്കുവാൻ കഴിവുള്ളവനാണെന്നു് ഇനിയെങ്കിലും മനസ്സിലാക്ക. ദേവന്മാർ, അസുരന്മാർ, മനുഷ്യലോകത്തിലുള്ള

ചക്രവത്തിമാർ, യക്ഷന്മാർ, രക്ഷസ്സുകൾ, ഉരഗങ്ങൾ, വിദ്യാധരന്മാർ, നാഗങ്ങൾ, ഗന്ധർവ്വന്മാർ, മൃഗങ്ങൾ, സിദ്ധന്മാർ, കിന്നരന്മാർ, ഖഗങ്ങൾ എന്നു വേണ്ട, എല്ലാലോകങ്ങളിലും, സർവ്വചരാചരങ്ങളിലും എല്ലാകാലത്തും, വൈകുണ്ഠപതിയായ മഹാവിഷ്ണുവിനോടു് തുല്യപരാക്രമിയാണു് ശ്രീരാമചന്ദ്രസ്വാമി. അവിടത്തോടു് യുദ്ധം ചെയ്യാൻ മതിയായിട്ടൊരുവനില്ല. സർവ്വലോകേശ്വരനായ മാനവചക്രവത്തി ശ്രീരാമചന്ദ്രനു് ഇത്രയും കഠോരമായൊരു അപ്രിയം ചെയ്തിരിക്കുന്ന അങ്ങയുടെ ജീവിതം ദുർല്ലഭമാണെന്നു് മനസ്സിലാക്കു. രാക്ഷസാധിപ, ദേവന്മാർ–ദൈത്യന്മാർ–ഗന്ധർവ്വന്മാർ–വിദ്യാധരന്മാർ–നാഗങ്ങൾ–യക്ഷന്മാർ–ഇവരിൽ ഒരുവനെങ്കിലും, ത്രിലോകനാഥനായിരിക്കുന്ന രഘുപതിയോടു് യുദ്ധത്തിൽ നേരിട്ടു് നില്ക്കാൻ ശക്തരല്ല. സ്വയംഭുവും നാന്മുഖനുമായ ഭഗവാൻ ബ്രഹ്മാവുതന്നെയാകട്ടെ, ത്രിപുരസംഹാരംചെയ്ത ത്രിലോചനനായ ശ്രീരുദ്രഭഗവാനാകട്ടെ, ദേവനാഥനും, മഹേന്ദ്രനുമായ ഇന്ദ്രനാകട്ടെ ശ്രീരാമചന്ദ്രസ്വാമിയുടെ ബാണങ്ങൾക്കുമുമ്പിൽ നില്ക്കുവാൻ ശക്തരല്ലെന്നു് ഓമ്മയിരിക്കട്ടെ.''

[ഭഗവാൻ വാല്മീകി, ശ്രീരാമസ്വാമി സാക്ഷാൽ മഹാവിഷ്ണുതന്നെയാണെന്നു് സുവ്യക്തമായി പറയുന്ന ഒരുഭാഗമാണിതു്. ത്രികാലജ്ഞാനിയും ഈശ്വരാംശജനുമാണു് ശ്രീഹനുമാനെന്നും ഈ ഭാഗംകൊണ്ടു് സൂചിപ്പിച്ചു. അചിന്ത്യപരാക്രമിയും അപ്രമേയപ്രഭാവമുള്ളവനുമാണു് രാവണൻ എന്നതു്, 'പ്രഭോ, ഭവാൻ' തുടങ്ങിയ സംബോധനകൾ ശ്രീഹനുമാൻ ചെയ്യുന്നതിൽനിന്നു വ്യക്തമാകും. ഇങ്ങിനെ ശ്രീവാല്മീകിരാമായണത്തിലെ നടുനായകമാണു് സുന്ദരകാണ്ഡമെന്നു് ആദികവി വിശദമാക്കുകയാണു്.]

രാക്ഷസവംശത്തിൽതന്നെ അമിതപരാക്രമികളാണു് രാവണൻ തുടങ്ങിയവർ. അവരുടെ മദ്ധ്യത്തിൽ ബന്ധിതനായിക്കിടക്കുന്ന ശ്രീഹനുമാൻ, അല്പവും അധീരനാകാതെ, ദൈന്യഭാവം ലേശവുമില്ലാതെ, ഭംഗിയിൽപ്പറഞ്ഞ അപ്രിയവാക്കുകൾ കേട്ടപ്പോൾ ദശാനനന്റെ നേത്രങ്ങൾ രക്തവർണ്ണമായി. ഉരുട്ടിമിഴിച്ച കണ്ണുകളോടെ രാവണൻ, മഹാനായ വാനരനെ സംഹരിക്കുവാൻ കല്പിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം അമ്പത്തിയൊന്നാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിരണ്ടാം സർഗ്ഗം. (ദൂതവധനിഷേധം)

ത്രിലോകാധിപനായ അസുരേന്ദ്രൻെറ അനീതികർമ്മങ്ങളെ വ്യക്തമാക്കി ഹിതോപദേശംചെയ്ത നിർഭയമഹാത്മാവാണ് മാരുതിയെന്ന് അനുഭവത്തിലറിഞ്ഞെങ്കിലും, ക്രോധാധികൃത്താൽ കർത്തവ്യാകർത്തവ്യവിവേചനസാമർത്ഥ്യം നശിച്ചിരുന്ന രാവണൻ ബന്ധിതനായി തൻെറ മുമ്പിൽ ധീരനായി ഒപ്പത്തിനൊപ്പമിരിക്കുന്ന ഹനുമാനെ നിഗ്രഹിക്കുവാൻ കല്പനകൊടുത്തു.

സ്വാമിസന്ദേശത്തെ ശരിക്കും അറിഞ്ഞു് ദൂതധർമ്മത്തെ തികച്ചും നിർവ്വഹിച്ചവനാണ് വായുപുത്രൻ, എന്ന് മനസ്സിലാക്കിയ വിഭീഷണൻ, ശാസ്ത്രനിഷിദ്ധമായ ദൂതവധത്തിന്ന് ആജ്ഞ നൽകിയ അഗ്രജൻെറ ധൃഷ്ടതയും വിവേകമില്ലായ്മയും സുസ്പഷ്ടമാക്കുന്ന വാക്കുകൾ കേട്ട് പെട്ടെന്നെഴുന്നേററു. രാക്ഷസേശ്വരൻെറ കോപം, കല്പന; അതനുസരിക്കുവാൻ വെമ്പി അകാര്യനിരതരായിത്തീരുന്ന അസുരന്മാർ, ഇതെല്ലാം കണ്ടപ്പോൾ, കാര്യങ്ങളെ വേണ്ടതുപോലെ അവസാനിപ്പിക്കേണ്ടതെങ്ങിനെയെന്ന് വിവേകപൂർവ്വം ആലോചിച്ച്, താൻ ചെയ്യേണ്ടതിനെ പെട്ടെന്ന് തീരുമാനിച്ചു. സാമോപായംകൊണ്ട് കാര്യം സാധിപ്പാനൊരുങ്ങി. അരികളെ അടക്കത്തക്കവീര്യവുമുണ്ട്; അഗ്രജനായതിനാൽ അഭിവന്ദ്യനമാണ്; അതുകൊണ്ട് പൂജ്യനായ ദശഗ്രീവനോട് ഹിതമായ വാക്കുകളെ സമയോചിതമായി സംസാരിക്കുന്നതിൽ സമർത്ഥനായ വിഭീഷണൻ സാദരം പറഞ്ഞു:—

“പ്രഭോ, രാക്ഷസേന്ദ്ര, കോപമൊതുക്കി ക്ഷമിക്കണേ! നിഗ്രഹിക്കാൻ കൊടുത്ത ആജ്ഞയെ പിൻവലിക്കണെ! പ്രസാദിക്കണേ! ഞാൻ പറയുന്ന കാര്യങ്ങൾ ശ്രദ്ധിച്ചുകേൾക്കണമേ. കാര്യവും അകാര്യവും തിരിച്ചറിയുന്നവരും സത്തുക്കളുമായ രാജാക്കന്മാർ ഒരിക്കലും ദൂതവധം ചെയ്യാറില്ല. മഹാരാജാവേ, ഈ വാനരനെ കൊല്ലുക ധർമ്മവിരുദ്ധമാണ്, ലോകാചാരനിന്ദ്യവുമാണ്; വിശേഷിച്ചും, വീരവീരനായ അവിടത്തേക്ക് അല്പംപോലും യോജിക്കാത്തതുമാകുന്നു. പ്രഭോ, രാജധർമ്മത്തേയും അതിൻെറ മർമ്മത്തേയും ന്യായാന്യായങ്ങളേയും വേർതിരിച്ച് അറിയുന്നവനും, ഒരുവൻചെയ്ത പ്രവൃത്തിയുടെ പരമാർത്ഥസ്ഥിതിയെ മനസ്സിലാക്കാൻ കഴിവുള്ളവനുമാണല്ലൊ അവിടുന്ന്'. അവിടത്തെപ്പോലെയുള്ള പണ്ഡിതവര്യന്മാർ കോപാധീനരായാൽ, ശാസ്ത്രങ്ങളിൽ വിജ്ഞാനം സമ്പാദിക്കുവാൻ ചെയ്യുന്ന ശ്രമം, നിഷ്ഫലമായിത്തീരുമെന്നോർക്കണം. അതുകൊണ്ട്

അല്ലയോ രാക്ഷസേശ്വരാ, ശത്രുക്കളെ നിശ്ശേഷം നിഗ്രഹിക്കുവാൻ ശക്തനും, ഏതൊരാൾക്കും അക്രമിപ്പാൻ കഴിവില്ലാത്തവനുമായ അവിടുന്നു്, സ്വപരാക്രമ വിജ്ഞാനങ്ങളെ ഓർത്തു്, ഇപ്പോൾ യുക്തവും അയുക്തവുമായ കാര്യമിന്നതു് എന്നു് ബുദ്ധിപൂർവ്വം തീരുമാനിച്ചതിന്നുശേഷം, ദൂതന്നു് സമുചിതമായ ശിക്ഷ വിധിക്കണേ.''

രാവണന്റെ കോപാഗ്നിയെ കെടുക്കുവാൻ വിഭീഷണവാക്യം തൽക്കാലം പര്യാപ്തമായില്ല. ആളിക്കത്തുന്ന ക്രോധത്തോടെത്തന്നെ ലങ്കാധിപൻ ഉത്തരം പറഞ്ഞു:—

''ശത്രുവിനാശകനായ വിഭീഷണ. പാപികളെ വധിക്കുന്നതു് നിന്ദ്യമോ ദോഷകരമോ അല്ല. അതികഠിനമായ രാജദ്രോഹം ചെയ്ത ഈ വാനരനെ നിഗ്രഹിക്കുവാൻതന്നെ നിശ്ചയിക്കുന്നു.''

അധർമ്മത്തിന്റെ ആണിവേരു്—ദുഷ്ക്കീർത്തിയെ വളർത്തുന്നതു്—ആര്യന്മാർ അനുഷ്ഠിക്കാത്തതു്—ദൂതവധനിശ്ചയം—രാവണൻ ആവർത്തിച്ചു പറഞ്ഞതു കേട്ടപ്പോൾ, ബുദ്ധിമാന്മാരിൽ ഉൽക്കൃഷ്ടോൽക്കൃഷ്ടനായ വിഭീഷണൻ പരമാർത്ഥതത്വം ജ്യേഷ്ഠഭ്രാതാവിനോടു് പറഞ്ഞു:—

''പ്രഭോ, ലങ്കേശ്വരനായ രാക്ഷസാധിപ, പ്രസാദിക്കണേ! പ്രസാദിക്കണേ!! ധർമ്മാർത്ഥങ്ങളുടെ തത്വത്തെ പറയുന്നതു് കേൾക്കണേ. രാജധർമ്മത്തെ സ്വീകരിക്കണേ.

എല്ലാകാലത്തും അന്യോന്യം കാര്യങ്ങൾ അറിയിക്കുവാൻ ദൂതന്മാരെ അയയ്ക്കുന്നതു് പതിവുണ്ടല്ലൊ. അപ്രകാരം ഒരു രാജാവു് അയച്ചിട്ടുള്ള ഒരു ദൂതനെ മറെറാരു രാജാവു് വധിക്കുന്നതു് ശാസ്ത്രനിഷിദ്ധവും, സജ്ജനങ്ങൾ സമ്മതിക്കാത്തതുമാണു്. എന്നാൽ അവിടുത്തെ അഭിപ്രായപ്രകാരം ഈ ശത്രു ഏററവും കവിഞ്ഞവൻ തന്നെയാണു്. ഇവൻ ചെയ്തിട്ടുള്ള അപ്രിയങ്ങൾ പറഞ്ഞാൽ അവസാനിക്കാത്തതുമാണു്. എന്നാലും സത്തുക്കൾ ദൂതവധം അനുവദിച്ചിട്ടില്ല. ദൂതനിൽ അനേകവിധത്തിലുള്ള ദണ്ഡക്രമങ്ങൾ വിധിച്ചിട്ടുമുണ്ടു്. അംഗങ്ങളിൽ വൈരൂപ്യം വരുത്തുക; കൊരടാവുകൊണ്ടടിക്കുക; തലമൊട്ടയടിക്കുക; ഇങ്ങിനെ പല ലക്ഷണക്കുറവുവരുത്തുന്ന ദണ്ഡനീതി, വേണ്ടിവന്നാൽ ദൂതനിൽ ഏല്പിക്കാമെന്നു് സത്തുക്കൾ വിധിച്ചിട്ടുള്ളതല്ലാതെ, വധിക്കുക എന്നതു് നമ്മൾ കേട്ടിട്ടുതന്നെയില്ലല്ലൊ.

ധർമ്മാൎത്ഥവിജ്ഞാനത്താൽ അടക്കപ്പെട്ട ബുദ്ധിയോടുകൂടിയവനും, കാര്യാ
കാര്യങ്ങളെ നല്ലപോലെ മനസ്സിലാക്കി, താനനുഷ്ഠിക്കേണ്ടതിനെ ഉറച്ചിരിക്കുന്ന
വനുമായ അവിടുത്തെപ്പോലെയുള്ളവർ കോപാധീനരാകുന്നതെങ്ങിനെ? അവിടു
ത്തെപ്പോലെ അന്തഃകരണശക്തിയുള്ളവർ കോപത്തിന്നു് അധീനരാകുന്നതു്
എത്രമാത്രം അയുക്തമായിട്ടുള്ളതാണു്. ക്രോധം മനഃശക്തിയില്ലെന്നു് തെളിയി
ക്കുന്ന വൃത്തിവിശേഷമാകുന്നുവല്ലൊ. ഹേ വീരവീര, ധർമ്മജ്ഞാനത്തിലാകട്ടെ,
ലോകമര്യാദയിലാകട്ടെ, ശാസ്ത്രപാണ്ഡിത്യത്തിലാകട്ടെ, ബുദ്ധിയുടെ ഗ്രഹണ
ശക്തിയിലാകട്ടെ, അവിടുത്തേക്കു് തുല്യനായി ആരാണുള്ളതു്? അവിടുത്തെ ഉപ
ദേശിപ്പാനുള്ള അൎഹത യഥാൎത്ഥത്തിൽ ഞങ്ങളിൽ ആൎക്കുണ്ടു്? സുരാസുരന്മാരിൽ
ഉത്തമോത്തമനാണു് അവിടുന്നു് എന്നു് ഞങ്ങൾക്കു് അറിയാം. രാക്ഷസേശ്വ
രാ, ഈ കുരങ്ങനെ നിഗ്രഹിക്കുന്നതിൽ അല്പമെങ്കിലുമൊരു ഗുണം എന്റെ ബുദ്ധി
യിൽ കാണുന്നുമില്ല. ആരാണോ ഇവനെ ഇങ്ങോട്ടയച്ചതു് അവരിലാണു് വധ
രൂപമായ ദണ്ഡം ഏല്പിക്കേണ്ടതു്. അതല്ലേ രാജാവിന്നു് സമുചിതമായ ധർമ്മ
വും, കർമ്മവും. ഇവൻ നല്ലവനോ ദുഷ്ടനോ ആരുമാകട്ടെ. സ്വയം ഇങ്ങോട്ടു
വന്നവനല്ലല്ലൊ. മററൊരാൾ ഇവനെ നമ്മുടെ അടുത്തേക്കു് അയച്ചതാണു്.
അന്യൻ പറഞ്ഞയച്ചതിനെ വന്നു പറയുന്ന ദൂതൻ അന്യാധീനൻ. അവൻ ദണ്ഡ
ശിക്ഷ അനുഭവിപ്പാൻ അൎഹനല്ലല്ലൊ.

മാത്രമല്ല; പ്രഭോ, രാജാധിരാജാ, ഇവനെ നിഗ്രഹിച്ചാൽ,
ശത്രുവിന്റെ അടുത്തുചെന്നു് നമ്മുടെ നിർദ്ദേശത്തെ അറിവുകൊടുക്കുവാൻ പ്രാപ്ത
നായൊരു ആകാശസഞ്ചാരിയെ ഞാൻ കാണുന്നുമില്ല. ശത്രുഞ്ജയനായ വീര,
ഇവന്റെ നിധനത്തിൽ പ്രയത്നിക്കുന്നതു്, സമുചിതമായിട്ടുള്ളതല്ല. ഇന്ദ്രാദിക
ളായ ദേവന്മാരെപ്പോലും, വധിക്കുവാൻ ശക്തനാണു് അവിടുന്നു് എന്നു് ഓൎക്ക
ണം. യുദ്ധപ്രിയനായ ലങ്കേശ്വരാ, ഇവൻ നശിച്ചാൽ, ദുരഹങ്കാരികളും അവി
ടുത്തെ ശത്രുക്കളുമായ രാമലക്ഷ്മണന്മാരെ യുദ്ധത്തിനായി പുറപ്പെടുവിക്കാൻ—അ
വരുടെ ദൂതനായ ഇവന്റെ വധവൎത്തമാനം അറിയിക്കുവാൻ—മററൊരുത്തൻ
വേണം. അതിന്നു് യോജിച്ച ഒരുവനെ ഞാൻ കാണുന്നില്ല. പരാക്രമം—ഉത്സാ
ഹം—ധീരത എന്നിങ്ങനെയുള്ള ഗുണങ്ങൾ പരിപൂൎണ്ണമായിട്ടുള്ള ദേവന്മാൎക്കും
അസുരന്മാൎക്കും യോജിച്ചാൽക്കൂടി അവിടുത്തെ ജയിപ്പാൻ സാധിക്കുമോ? അതു
കൊണ്ടു് ഏതൊരാളേയും ഭയപ്പെടേണ്ട ആവശ്യവുമില്ല. രാജപുത്രന്മാരായ ആ
രാമലക്ഷ്മണന്മാർ യുദ്ധത്തിന്നൊരുങ്ങിവരട്ടെ. ഇവിടെയുള്ള രാക്ഷസന്മാൎക്കു്
പോരിന്നു് എന്തൊരാഗ്രഹമാണു്. അവരുടെ മനോവൃത്തികളെ അറിഞ്ഞു്

സാധിപ്പിച്ച് ആനന്ദിപ്പിക്കുന്ന അവിടുന്ന്, ഈ യുദ്ധാശയെ വേരോടെ പിഴുത് കളയുന്നതു് ശരിയാണോ? അതിശക്തന്മാരാണല്ലൊ നമ്മുടെ സൈന്യങ്ങൾ. എങ്ങിനെ ആലോചിച്ചാലും പരാജയശങ്കയേ നമുക്ക് ആവശ്യമില്ല. തമ്പുരാനായ അവിടുത്തെ ഇഷ്ടത്തിൽ സദാതല്പരന്മാരാണ് എല്ലാവരും. സമയോചിതമായ ദാനമാനാദികളാൽ അവരുടെ ഹൃദയം അവിടുന്ന് വശീകരിച്ചു കഴിഞ്ഞിരിക്കുന്നു. മാത്രമല്ല, പരമ്പരയായി ഈ രാജവംശത്തെ സേവിക്കുന്നവരും സ്നേഹിക്കുന്നവരുമാണ് നമ്മുടെ പടയാളികൾ. സദ്വംശജാതന്മാരും, മഹാധീരന്മാരും, ശസ്ത്രാസ്ത്രപ്രയോഗസമർത്ഥന്മാരും; ക്രോധിച്ചാൽ അതുല്യപരാക്രമമുള്ളവരും, നല്ലപോലെ പരിരക്ഷിക്കപ്പെടുന്നവരുമായ യോധന്മാർ കോടിക്കണക്കിന്ന് നമ്മൾക്കുള്ളപ്പോൾ യുദ്ധഗതി എങ്ങിനെ വരുമെന്ന സംശയം ആവശ്യമുണ്ടോ? അതുകൊണ്ട് കുറെ സൈന്യങ്ങൾ, അവിടുത്തെ ആജ്ഞാകരന്മാരായി ഇപ്പോൾ തന്നെ പോകട്ടെ. അവിടുത്തെ പ്രാഭവമെന്തെന്ന് അറിയാത്ത മൂഢന്മാരായ ആ രാജകുമാരന്മാരെ പിടിച്ച് കെട്ടിക്കൊണ്ടുവരട്ടെ, എന്നിട്ട് അവിടുത്തെ യോഗ്യതയെ ഇവർതന്നെ നന്നായി പ്രകാശിപ്പിക്കട്ടെ.''

അനുജൻ വിഭീഷണന്റെ വാക്യസാരം രാവണൻ മനസ്സിലാക്കി. ദേവലോകത്തെ വിജയിച്ച മഹാബലവാനായ തനിക്ക് ഭയലാഞ്ഛനപോലും വേണ്ടെന്ന് ബോദ്ധ്യമായി. ദൂതവധം ഏതൊരു രാജാവിന്നും സമുചിതമല്ലെന്നും രാക്ഷസപ്പെരുമാൾക്ക് വ്യക്തമായി. ആളിക്കത്തുന്ന കോപം അടങ്ങുവാൻ തുടങ്ങി. രാജരാജമുഖ്യനാണ് താൻ. തനിക്ക് തെററുപററുകതന്നെ നിശ്ചയിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം അമ്പത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിമൂന്നാം സർഗ്ഗം. (ലാംഗൂലപ്രദീപനം)

മഹാബുദ്ധിമാനായ വിഭീഷണന്റെ ദേശകാലോചിതവും ഹിതകരവുമായമായ വാക്കുകളെ മനസ്സിരുത്തിക്കേട്ടശേഷം, രാവണൻ പറഞ്ഞു:—

“വിഭീഷണ, അനുജൻ പറഞ്ഞതു് ശരിയാണ്. ദൂതവധം യോഗ്യമല്ല. സജ്ജനങ്ങൾ നിന്ദിക്കുന്ന കാര്യമാണതു്. എന്നാൽ വധത്തിനു് തുല്യമായ ഒരു ശിക്ഷ ഇവന്നു് നാം നല്കണം.''

അല്പമൊന്നാലോചിച്ച് തുടന്നു:—

"വാനരന്മാക്ക് അതിപ്രധാനമായൊരലങ്കാരം വാലല്ലെ? ഇവന്റെ ആ അവയവത്തെ ദഹിപ്പിക്കുക. കത്തിക്കരിഞ്ഞ വാലോടുകൂടെ ഇവൻ ഇവിടെ നിന്നു് പോകട്ടെ. പുച്ഛംപോയ ദുഃഖത്തോടെ അടുത്തുവന്നുനില്ക്കുന്ന ഇവനെ, വൈരൂപ്യംകൊണ്ടു് വിഷമിക്കുന്നതായിട്ടു് ബന്ധുമിത്രാദികളും ആ രാജകുമാരന്മാരും കാണട്ടെ. മാത്രമല്ല, കത്തിക്കാളുന്ന ലാംഗൂലത്തോടുകൂടിയ ഇവനെ ലങ്കയിലെ പട്ടണവീഥികളിൽക്കൂടി നമ്മുടെ ആരംക്കാർ കൊണ്ടുനടക്കണം."

ദശാനനവാക്കുകൾ കേട്ട ഉടനെ ക്രോധാവിഷ്ടരായ രാക്ഷസന്മാർ കീറിപ്പൊളിഞ്ഞു കിടക്കുന്ന കമ്പിളി തുടങ്ങിയ വസ്ത്രങ്ങൾ എല്ലാസ്ഥലത്തുനിന്നും കൊണ്ടുവന്നു് ഹനുമാന്റെ വാലിൽ ചുററി. അപ്പോൾ ഉണങ്ങിയ വിറകിൽ പതിച്ച അഗ്നി, ആളുന്നതുപോലെ, മഹാനായ വാനരന്റെ ലാംഗൂലം ക്രമത്തിൽ വലുതായിത്തുടങ്ങി. എണ്ണയും നെയ്യും ഒഴിച്ചു് തുണിയും വാലും നനച്ചു. പെട്ടെന്നു് തീ കൊളുത്തി. കെടാത്തവിധം അഗ്നി കത്തിവൾിച്ചപ്പോൾ, പുച്ഛാഗ്രം കൊണ്ടു് രാക്ഷസന്മാരെ ഒന്നടിച്ചു. ദ്വേഷ്യവും അസഹിഷ്ണുതയും അധികരിച്ച ആഞ്ജനേയർ, ബാലാദിത്യനെപ്പോലെ രക്തവർണ്ണകാന്തിയോടെ പ്രശോഭിച്ചു. ക്രൂരന്മാരായ രാക്ഷസന്മാർ ഒന്നിച്ചുചേർന്നു് ബലമായി പിടിച്ചു് ഹനുമാനെ കെട്ടി. സ്ത്രീകൾ, ബാലന്മാർ, വൃദ്ധന്മാർ, തുടങ്ങിയ രാക്ഷസസംഘങ്ങൾ, വാനരനെ ബന്ധിച്ചതും വാലിൽ തീ കൊളുത്തിയതും കാണ്മാൻ ആഗ്രഹത്തോടുകൂടി വന്നു നിറഞ്ഞു. കെട്ടിൽ ഒതുങ്ങിയപോലെ കിടക്കുന്ന മാരുതി തൽക്കാലോചിതമായി ചിന്തിച്ചു:—

"ബന്ധനത്തിൽ കിടക്കുന്നതായി അഭിനയിക്കുകയാണു് ഞാനെന്നു് ഇവക്കു് മനസ്സിലാക്കുവാൻ സാധിച്ചിട്ടില്ല. എന്നെ ബന്ധിപ്പാനോ ഉപദ്രവിപ്പാനോ ഈ രാക്ഷസന്മാക്കു് ശക്തിയുണ്ടോ? ഈ കയർകെട്ടുകൾ പെട്ടെന്നു പൊട്ടിച്ചു് മേല്പോട്ടുചാടി ഇവരെ സംഹരിപ്പാൻ എനിക്കു് സാധിക്കുമെന്നുപോലും ഇവരറിയുന്നില്ല. ഞാൻ ഇതുവരെ ചെയ്തതെല്ലാം എന്റെ സ്വാമിയായ ശ്രീരാമചന്ദ്രന്റെ ഇച്ഛയനുസരിച്ചാണു്. ഈ ദുഷ്ടന്മാരായ രാക്ഷസന്മാർ അവരുടെ സ്വാമിയായ രാവണന്റെ ആഗ്രഹമനുസരിച്ചു് എന്നെ ബന്ധിക്കുന്നു. ശരി, ഇവരുടെ ഇഷ്ടം നടക്കട്ടെ. ഈ ബന്ധനം എന്നെ എന്തു ചെയ്വാൻ പോകുന്നു. വളരെ വളരെ നിസ്സാരം. മാത്രമല്ല, ഞാൻ ഇവക്കുചെയ്ത ഉപദ്രവത്തിന്നു്, ഇതൊന്നും ശരിക്കു് പ്രതിക്രിയയായി വരുന്നതുമല്ലല്ലൊ. ലങ്കയിലെ രാക്ഷസ

ന്മാരെല്ലാവരും ഒത്തുചേൎന്നുവന്നാലും അവരെ മുഴുവൻ സംഹരിക്കാൻ ഞാൻ മാത്രംമതി. കാരണം സ്വാമിയുടെ പ്രീതി അത്രമാത്രം എന്നിലുണ്ടു്. അതിന്നു വേണ്ടി ഇത്തരം ബന്ധനാദികളെ ഞാൻ സഹിച്ചുകൊള്ളാം. സീതാപഹരണം ചെയ്തവരെ സമൂലം നശിപ്പിക്കുമെന്ന സ്വാമിയുടെ പ്രതിജ്ഞ നിറവേറണം.

മറെറാരു പ്രധാനകാര്യംകൂടി ഇതുകൊണ്ടു് സാധിക്കാം. ഈ ലങ്കയെ മുഴുവൻ ഒന്നുകൂടി ചുററിക്കാണാം. രാത്രിയിലാണു് ഞാൻ നടന്നുകണ്ടതു്. കാവല്ക്കാരുടെ ജാഗ്രതകൊണ്ടു് വേണ്ടപോലെ മനസ്സിലാക്കുവാൻ പലഭാഗത്തും സാധിച്ചിട്ടുമില്ല. ഇപ്പോഠം രാവണൻെറ കല്പനപ്രകാരം ഈ രാക്ഷസന്മാർ എന്നെ എല്ലായിടത്തും കൊണ്ടുനടക്കുമല്ലോ. ആ കാൎയ്യസാദ്ധ്യത്തിന്നുവേണ്ടി, ഇവരുടെ ബന്ധനാദികഠം സഹിക്കണം. പകൽസമയത്തുതന്നെ ലങ്കയിലെ ദുൎഗ്ഗമമാൎഗ്ഗങ്ങഠം കാണണം. അതുകൊണ്ടു് ഇവർ ഇഷ്ടംപോലെ ബന്ധിച്ചുകൊള്ളട്ടെ. വാലിൽ തീക്കത്തിക്കുക തുടങ്ങിയ ഇവർ നൽകുന്ന ഉപദ്രവമൊന്നും എന്നേയോ മനസ്സിനേയോ ബാധിക്കുന്നുമില്ല.''

ശരീരം ചെറുതാക്കിയിരിക്കുന്നുവെങ്കിലും ഉറച്ച ധൈൎയ്യത്തോടെ മഹാത്മാവായ മാരുതിയിരുന്നു. വാനരനെ പിടിച്ചുകെട്ടിയ ആനന്ദംകൊണ്ടു് അസുരന്മാർ, ശംഖം ഭേരി തുടങ്ങിയ വാദ്യങ്ങഠം മുഴക്കി. രാജദ്രോഹിയായ ഏതൊരുവനേയും ശിക്ഷിക്കുവാൻ പ്രാപ്തന്മാരാണു് തങ്ങളെന്നു് പ്രസിദ്ധപ്പെടുത്തിയുംകൊണ്ടു്, കൊടുംക്രൂരകൎമ്മനിരതരായ രാക്ഷസന്മാർ ലങ്കാപുരിയിൽ ഓരോ തെരുവിൽക്കൂടി സഞ്ചരിക്കുവാൻ തുടങ്ങി. രാക്ഷസവരന്മാരാൽ അനുഗമനം ചെയ്യപ്പെടുന്നവനും, ശത്രുസംഹാരസമൎത്ഥനുമായ മാരുതി, സസുഖം യാത്ര തുടൎന്നു. ലങ്കാരാജ്യത്തിലെ രാജവീഥികളിലെ ഏഴുനില മന്ദിരങ്ങഠം സശ്രദ്ധം ഹനുമാൻ നോക്കി. ആ സൂക്ഷ്മനേത്രങ്ങളിൽ എല്ലാം കണ്ടു. മറവിൽ കിടക്കുന്ന കല്ലറകഠം; ഗൃഹങ്ങളെ വേർതിരിക്കുന്ന ബഹിർഭാഗങ്ങഠം; നാലുഭാഗത്തുനിന്നും വന്നുചേരുന്ന രാജമാൎഗ്ഗങ്ങഠം; ഊടുവഴികഠം; മന്ദിരങ്ങളുടെ മദ്ധ്യത്തിൽ ഒഴിഞ്ഞുകിടക്കുന്ന സ്ഥലങ്ങഠം; രാജവീഥികളിലുള്ള നാൽക്കൂട്ടപ്പെരുവഴികഠം; ഇവയൊന്നും പവനതനയൻെറ കണ്ണിൽപ്പെടാതെ പോയില്ല. ശത്രുരാജാവിൻെറ ചാരനാണു് ഇവനെന്നു് ഉൽഘോഷിച്ചുകൊണ്ടു്, രാക്ഷസന്മാർ സസന്തോഷം ആൎത്തുവിളിച്ചു് ഒപ്പമുണ്ടു്. ഹനുമാൻെറ പുച്ഛാഗ്രത്തിൽ അഗ്നി ആളിക്കത്തുന്നതു കണ്ടു, വിരൂപാക്ഷികളായ കാവല്ക്കാരികഠം ഓടിച്ചെന്നു്, സീതക്കു് അപ്രിയമായ ആ വാൎത്ത സന്തോഷത്തോടെ അറിയിച്ചു:—

"നോക്കൂ് സീതേ, നിന്നോടുകൂടി സംഭാഷണം ചെയ്തില്ലെ ചുകന്ന മുഖമുള്ള ഒരു കരങ്ങൻ. അവൻെറ വാലിൽ തുണി ചുററി തീക്കൊളുത്തി ഇതാ പട്ടണത്തിൽക്കൂടി കൊണ്ടുപോകുന്നു."

തന്നെ അപഹരിച്ചപ്പോഠം ഉണ്ടായതുപോലെയുള്ള ദുഃഖമാണ് സീതാദേവിക്കു് ഈ വത്തമാനം കേട്ടപ്പോഠം ഉണ്ടായതു്.

മഹാനായ മാരുതിക്കു് മംഗളമേകവാൻ മൈഥിലി നേത്രാദ്യവയവങ്ങളിലെ മ്ലാനഭാവം മാററി പ്രസന്നമാക്കി. അമരന്മാരുടെ മുഖമാകുന്ന അഗ്നിയെ ഇങ്ങിനെ ഉപാസിച്ചു:—

"ഭഗവാനേ, വഹ്നിദേവാ, ഭർത്തൃശ്രൂഷ, മനഃസന്തോഷത്തോടെ ഞാൻ ചെയ്തിട്ടുണ്ടെങ്കിൽ; എൻെറ പതിവ്രതാധമ്മത്തെ യാതൊരു ന്യൂനതയും കൂടാതെ ഞാൻ നടത്തിയിട്ടുണ്ടെങ്കിൽ; ഞാൻ ഏകപത്നീവ്രതത്തിലിരുന്നിട്ടുണ്ടെങ്കിൽ; അങ്ങു് ഹനുമാന്നു് ശീതളനായിത്തീരട്ടെ."

അത്യുഗ്രജ്വാലകളോടുകൂടിയ അഗ്നി ശാന്തനും, പ്രദക്ഷിണമായി ചുററുന്ന അഗ്രനാളങ്ങളോടുകൂടിയവനുമായിത്തീന്നു. മാത്രമല്ല, ഏണാക്ഷിയായ ദേവിയോടു് ഹനുമാൻെറ ക്ഷേമവത്തമാനം പറയുന്നതുപോലെ ഉത്തമലക്ഷണങ്ങഠം കാണിച്ചുകൊണ്ടു് ജ്വലിച്ചുതുടങ്ങി. ദേവിയുടെ മനസ്സമാധാനത്തിനുവേണ്ടി, മാരുതിയുടെ പുച്ഛാഗ്രത്തിലുള്ള, അഗ്നിയിൽ, വ്യാപിച്ചിരുന്ന വായുഭഗവാൻ–ഹനുമാൻെറ പിതാവു്–മഞ്ഞുകട്ടകളിൽ തട്ടിവരുന്നപോലെ അതിശീതളനായി ദേവിയുടെ ശരീരത്തെ വീശി.

"വാലിൽ അധികമധികം ആളിക്കത്തുന്ന അഗ്നി എൻെറ സവ്വാവയവങ്ങളേയും ദഹിപ്പിക്കാതിരിക്കുന്നതിന്നു് കാരണമെന്തു്?"

എല്ലാമറിയുന്നവനാണെങ്കിലും ഹനുമാൻ ചിന്തിച്ചു:—

"ഉജ്ജ്വലജ്വാലകഠം ഉള്ളതായി കാണുന്നു. എന്നെ ദുഃഖിപ്പിക്കുന്നുമില്ല. അത്യധികം തണുപ്പുള്ള മഞ്ഞിൻകട്ടപോലെ അഗ്നി ഉറച്ചിരിക്കുകയാണ്. ഇതെന്തൊരാശ്ചര്യം!"

[രാക്ഷസോപദ്രവങ്ങളോ അഗ്നിയോ തന്നെ ഉപദ്രവിക്കുകയില്ലെന്നു് ആദ്യമേ മാരുതിക്കു് അറിയാമല്ലൊ. എന്നിട്ടും ഇത്തരത്തിലുള്ള ചിന്ത വീണ്ടും

ആദികവി കാണിക്കുന്നതു് ശ്രദ്ധേയമാണ്. ശ്രീരാമസ്വാമിയെ പരിപൂർണ്ണമായി ഹനൂമാൻ മനസ്സിലാക്കുന്നതു് ലങ്കയിൽ വെച്ചത്രേ. ഭക്തിയുടെ പാരമ്യത്തിൽ എത്തിയ ആഞ്ജനേയർ, യാതൊന്നും തന്റെ കരുത്തുകൊണ്ടല്ല എന്നു് വിനീതനായി ലോകത്തെ അറിയിക്കുകയാണ് ഈ ഭാഗങ്ങളെക്കൊണ്ടു്]

"അഗ്നിയുടെ സ്വതഃസിദ്ധമായ ദഹനശക്തി എന്നിൽ കാണിക്കാത്തതു് ശ്രീരാമസ്വാമിയുടെ പ്രഭാവമാണ്, സംശയമില്ല. വാരിധി തരണം ചെയ്യുമ്പോഴും, മാമല ഉയർന്നുവന്നു് എന്നെ സൽക്കരിക്കാൻ കാരണമെന്തു്? സമുദ്രം പർവ്വതത്തെ പ്രേരിപ്പിച്ചു. ശ്രീരാമദാസനായ ഒരു കരങ്ങനെ ഉപചരിക്കുവാൻ!! അതുപോലെ തീയിന്റെ ചൂടുതടുക്കുവാൻ ആർ ശ്രമിച്ചു എന്നൊരു സംശയത്തിന്നേ അവകാശമില്ല. സാഗരത്തിന്നും, തൽപ്രേരണയനുസരിച്ചു് മൈനാകപർവ്വതത്തിന്നും, സ്വാമികാര്യം സാധിപ്പിക്കുന്നതിൽ അത്രത്തോളം ശ്രദ്ധയുണ്ടാകാമെങ്കിൽ, എന്റെ സ്വാമി നിത്യവും ഉപാസിക്കുന്ന അഗ്നിദേവന്നു്, സ്വാമിയുടെ കാര്യത്തിൽ എത്രമാത്രം ശ്രദ്ധയുണ്ടാകണം. മാതൃവാത്സല്യത്തോടെയുള്ള ദയ ദേവിക്കു് എന്നിലുള്ളതുകൊണ്ടും, രഘുനായകന്റെ പ്രഭാവം കൊണ്ടും, എന്റെ പിതാവായ വായുദേവനോടുള്ള സഖ്യംകൊണ്ടും, ഈ പരിശുദ്ധാഗ്നി എനിക്കു് തണുപ്പാണ് നൽകുന്നതു്."

ഭക്തിയുടെ പൂർണ്ണതയിലെത്തിയ ഹനൂമാൻ തുടർന്നു് ചിന്തിച്ചതു് ഇങ്ങിനെയാണ്:—

"ശ്രീരാമദൂതനായ എന്നെപ്പോലെയുള്ള ഒരുവൻ, ഈ രാക്ഷസാധമന്മാരുടെ ബന്ധനത്തിൽ കിടക്കുന്നതു് തീർച്ചയായും യോഗ്യമല്ല. രഘുവരദാസനെ ബന്ധിച്ചതിന്നും വാൽ ദഹിപ്പിക്കാൻ തുടങ്ങിയതിന്നും തക്കതായ പ്രതിക്രിയ ചെയ്യേണ്ടതു് അത്യാവശ്യമാണ്"

കെട്ടുകളെല്ലാം വാഴനാരുപോലെ പെട്ടെന്നു് ഛിന്നഭിന്നമായി. പുച്ഛാഗ്നിയോടുകൂടി ഹനൂമാൻ മേല്പോട്ടു് ചാടി; ഗംഭീരമായൊന്നലറി. വീരശ്രീയുടെ വിലാസരംഗമായിത്തീർന്നു; വായുപുത്രന്റെ വദനം. ആ പട്ടണത്തിലെ പർവ്വതശിഖരംപോലെ അത്യുന്നതമായ ഗോപുരത്തിന്മേൽ ചാടിക്കയറി. അവിടെ രാക്ഷസന്മാരുടെ ശല്യമൊന്നുമില്ലായിരുന്നു.

ഗിരിതുല്യം വലുതായിരുന്ന ശരീരത്തെ ആ മഹാധീരൻ വളരെയധികം ചെറുതാക്കി. അംഗങ്ങളിൽ ചുററിയിരുന്ന കയറെല്ലാം ഊരിപ്പോയി. ബന്ധിച്ചിരുന്ന പാശങ്ങളും അല്പ പോലുമില്ലാതെ ഊർന്നുവീണപ്പോൾ, പെട്ടെന്നു്

പർവ്വതംപോലെ വലുതായി. നാലുപുറവും നോക്കിയ ഹനുമാൻെറ കണ്ണിൽ, ആ ഗോപുരത്തിലുള്ള ഒരു പരിഘംപെട്ടു. കാരിരുമ്പുകൊണ്ടുനിർമ്മിച്ച ആ ഉല് ക്കയെടുത്തു് തന്നെ അനുഗമിച്ചിരുന്ന രാക്ഷസവരന്മാരെ അന്തകാലയത്തിലേക്കു് പറഞ്ഞയച്ചു. യുദ്ധങ്ങളിൽ അസഹ്യപരാക്രമിയായ ശ്രീഹനുമാൻ് വാലിൽ ആളിക്കത്തുന്ന അഗ്നിപ്രകാശത്താൽ മദ്ധ്യാഹ്നസൂര്യനെപ്പോലെ പ്രദീപ്തനായി. അനുയായികളെ നിഗ്രഹിച്ചതിനുശേഷം; ചുററുംനോക്കി. ലങ്കാപുരി മുഴുവൻ കണ്ടു.

ഇങ്ങിനെ ആർഷമായ ശ്രീമദ്ാമായണത്തിൽ ശ്രീ വാല്മകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം അമ്പത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിനാലാം സർഗ്ഗം. (ലങ്കാദഹനം)

ലങ്കാനഗരത്തെ ഒന്നവലോകനംചെയ്ത കപീന്ദ്രൻ ചിലതു് സങ്കല്പംചെയ്തു. ഉത്സാഹം അമേയമായി വർദ്ധിച്ചു. ഇനി എന്തുചെയ്യണം? ആലോചിച്ചു:—

"ഈ ലങ്കാരാജ്യത്തിൽ ഇനി ഞാൻ ചെയ്യേണ്ടതെന്താണു്? എൻെറ പ്രവൃത്തി ഈ രാക്ഷസന്മാർക്കു് വീണ്ടും വീണ്ടും സന്താപത്തെ ഉണ്ടാക്കുന്നതാകണം. അശോകവനിക എന്നുപേരായ പൂങ്കാവു് മുഴുവനും നശിപ്പിച്ചു. എതിർത്തുവന്ന രാക്ഷസമുഖ്യന്മാരെ നിഗ്രഹിച്ചു. അവരൊന്നിച്ചുവന്ന മിക്ക സൈന്യങ്ങളേയും സംഹരിച്ചു. ഇനി ഈ ദുർഗ്ഗങ്ങറം നശിപ്പിക്കലാണു് ബാക്കിയായി കാണുന്നതു്. ഈ നഗരിയിലെ ഉത്തമമന്ദിരങ്ങറം, ആയുധസജ്ജീകരണംചെയ്ത കോട്ടക്കൊത്തളങ്ങറം; വിമാനങ്ങളായ എഴുനിലഭവനങ്ങറം, എന്നിവയൊത്ത ലങ്കാനഗരത്തെ നശിപ്പിക്കണം. അതോടുകൂടി, സമുദ്രം ചാടിക്കടന്നു്വന്ന എൻെറ മഹാകർമ്മം സഫലമായിത്തീരും. ഈ ദുർഗ്ഗങ്ങറം തകർക്കുക എന്നതു് ഇപ്പോറം പണിപ്പെട്ടുചെയ്യേണ്ടതായിരിക്കുന്നതുമില്ല. ഇതുകൂടികഴിഞ്ഞാൽ സീതാന്വേഷണരൂപമായ കാര്യം വേണ്ടതുപോലെ സാധിച്ചതായി കണക്കാക്കാം. എൻെറ വാലിൽ ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിദേവൻ യാതൊരു വിഷമവും എനിക്കു് തരുന്നില്ല. പരമോപകാരം ചെയ്യുന്ന ഈ ദേവനെ സംതൃപ്തനാക്കേണ്ടതു് എൻെറ കടമയാണല്ലോ. ലങ്കാരാജ്യത്തിലെ മണിസൌധങ്ങറംകൊണ്ടു് ഈ ദേവനെ സന്തോഷിപ്പിക്കേണ്ടതു് എൻെറ ചുമതല തന്നെയാണു്."

ശ്രീരാമചന്ദ്രനെ മനസാനമസ്കരിച്ച ഹനൂമാൻ കാർമേഘത്തിൽ കാണുന്ന ഇടിമിന്നലെന്നപോലെ, പുച്ഛത്തിൽ മുഴുവൻ ആളുന്ന അഗ്നിയോടുകൂടി ലങ്കാ നഗരിയിലെ മണിമന്ദിരങ്ങളുടെ മുകളിൽക്കൂടി സഞ്ചാരം ആരംഭിച്ചു. ഒരു ഗൃഹത്തിൽ ചെന്നിരുന്ന്, വാലിലുള്ള അഗ്നിയെ അങ്ങോട്ട് പടർത്തിയശേഷം, മററൊന്നിലേക്ക് കടക്കും. പ്രധാനഭവനങ്ങളിലെ പൂന്തോട്ടം മുതലായ വിശേഷ ഭാഗങ്ങളേയും അതുപോലെത്തന്നെ ദഹിപ്പിച്ചുതുടങ്ങി. ഗൃഹങ്ങൾ ആളിക്കത്തു മ്പോൾ സ്വച്ഛന്ദം, യാതൊരുക്ലേശവും കൂടാതെ അതിന്റെ മദ്ധ്യത്തിൽക്കൂടി, മററൊന്നിലേക്ക് പ്രവേശിക്കും.

വായുവേഗതയിൽ സഞ്ചരിക്കുന്ന മഹാബലവാനായ ഹനൂമാൻ പ്രഹ സ്തന്റെ ഗൃഹാഗ്രത്തിൽ ചെന്നിരുന്നു. അഗ്നിദേവൻ അതിലേക്ക്പകർന്നു. മഹാപാർശ്വഗൃഹത്തിലും പ്രളയാഗ്നിപോലെപടർന്നു പിടിച്ചു. തുടർന്ന് വജ്ര ദംഷ്ട്രൻ –ശുകൻ –ബുദ്ധിമാനായ സാരണൻ–ഇന്ദ്രജിത്ത്–ജംബുമാലി–സുമാലി– രശ്മികേതു –സൂര്യശത്രു–ഹ്രസ്വകർണ്ണൻ –ദംഷ്ട്രൻ –രോമശൻ–യുദ്ധോന്മത്തൻ– മത്തൻ –ധ്വജഗ്രീവൻ –അതിഘോരനായ വിദ്യുദ്ജിഹ്വൻ –ഹസ്തിമുഖൻ–കരാ ളൻ –വിശാലൻ –ശോണിതാക്ഷൻ–കുംഭകർണ്ണൻ –മകരാക്ഷൻ –നരാന്തകൻ– കുംഭൻ–മഹാത്മാവായ നികുംഭൻ–യജ്ഞശത്രു–ബ്രഹ്മശത്രു, മുതലായ രാക്ഷസ വരന്മാരുടെ ആലയങ്ങളിൽ ചെന്നിരുന്ന് അവയെല്ലാം അഗ്നിദേവന്ന് സമർ പ്പിച്ചു. എന്നാൽ ഒരു മന്ദിരത്തെ ശ്രീഹനൂമാൻ, ആ അഗ്നിസമുദ്രമദ്ധ്യത്തിൽ കേടുകൂടാതെ നിർത്തി; വിഭീഷണഗൃഹം. അനശ്വരയശസ്സാർന്ന ആഞ്ജനേയർ, അനർഘങ്ങളായ ഐശ്വര്യംനിറഞ്ഞ ആ ഭവനങ്ങളെ മുഴുവനും ചാമ്പലാക്കി.

[ഒരുവീടിനെ അഗ്നിക്കിരയാക്കിയവനെ മഹാപാപിയായിട്ടാണ് ശാസ്ത്രം പറയുന്നത്. ആയിരമായിരം ഭവനങ്ങളെ കത്തിച്ചുകളഞ്ഞ ഹനൂമാൻ മഹാ കീർത്തിമാനാണെന്ന് ഭഗവാൻ വാല്മീകി പറയുന്നത് ശ്രദ്ധേയമാണ്. ശ്രീകൃഷ്ണാ വതാരത്തിൽ അർജ്ജുനന്ന് ഉപദേശിക്കേണ്ടി വന്ന ഗീതാതത്വം "ക്ഷുദ്രംഹൃദയ ദൌർബ്ബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ." തുടങ്ങിയവ, വാല്മീകിമാമുനി മാരുതി യുടെ കർമ്മത്തിലൂടെ വ്യക്തമാക്കുകയാണ്. വീരപുരുഷന്മാർ ശത്രുക്കളുടെ നേരെ വീര്യത്തെ പ്രകാശിപ്പിക്കുകതന്നെയാണ് കർത്തവ്യമായിട്ടുള്ളത് എന്ന് സാ ത്വികവര്യനായ മാമുനീന്ദ്രൻ ഹനൂമാനെ ഉദാഹരണമാക്കി, ജനസമുദായത്തോടു ചെയ്യുന്ന ഉപദേശമാണ് ഇവിടെ ഉൾക്കൊള്ളുന്നത്.]

രാക്ഷസശ്രേഷ്ഠന്മാരിൽ എല്ലാവരുടേയും ഭവനങ്ങൾ ഭസ്മമാക്കിയതിൽ പിന്നെ, അതിപ്രശസ്തപരാക്രമിയും, അതിസന്തോഷലക്ഷണമായിരിക്കുന്ന പ്രസാ

ലേക്ഷ്മി മുഖത്തിൽ വെട്ടിത്തിളങ്ങുന്നവനുമായ ഹനൂമാൻ രാവണൻെറ അരമന യിൽ പ്രവേശിച്ചു. സഹായികളെയെല്ലാം അമർത്തിയിട്ടേ മഹാരാജാവിൻെറ സമീപം ചെല്ലാവൂ എന്ന രാജനീതിയെ അനുസ്മരിച്ച മാരുതി, ആറംക്കാരെയെ ല്ലാം ആപത്തിൽപ്പെടുത്തിയതിന്നുശേഷം, അധിപൻെറ അടുത്തെത്തി. ലങ്കാ രാജ്യത്തിലുള്ള മന്ദിരങ്ങളുടെ മദ്ധ്യത്തിൽ, പ്രമുഖവും ദിവ്യരത്നാദ്യലങ്കാരങ്ങളാൽ സവിശേഷം പ്രകാശിതവും മേരു, മന്ദരം എന്നീപർവ്വതങ്ങളെപ്പോലെ അത്യുന്ന തവും, നാനാവിധമംഗളപദാർത്ഥങ്ങളാൽ പരിശോഭിതവുമായ രാവണരാജധാനി യിൽ, ഹനൂമാൻ സ്വവാലാംഗുലത്തിൽനിന്നു് അഗ്നിദേവനെ പടർത്തി. ആകാശം വരെ ഉയരുന്ന അഗ്നിനാളങ്ങറം കണ്ടപ്പോറം ഉണ്ടായ സന്തോഷത്തെ വ്യക്ത മാക്കത്തക്കവിധം, പ്രളയമേഘത്തിൽനിന്നുദിച്ച ഇടിനാദംപോലെ വീരവീര നായ വായുപുത്രൻ ഒന്നു് ഗർജ്ജിച്ചു.

സമയോചിതമായി പിതാവു് പുത്രനേയും സ്വസഖാവിനേയും സഹാ യിച്ചു. കാററു് അഗ്നിയെ അതിവേഗത്തിൽ അതിശക്തിയോടുകൂടി രാവണ രാജധാനിയിൽ എത്തിച്ചു. പ്രളയകാലത്തിലെ വഹ്നിയെപ്പോലെ ആളുവാൻ തുടങ്ങി. മുക്കിലും മൂലയിലുംകൂടി അഗ്നിദേവനെ വായുകൊണ്ടുപോയെത്തിച്ചു. സ്വർണ്ണമയങ്ങളും മുത്തുമണിമയങ്ങളും ദിവ്യരത്നശോഭിതങ്ങളുമായ ഭവനഭാഗ ങ്ങറം—എഴുനിലമാളികകറം ഉള്ളതിനാൽ വിമാനങ്ങറം എന്ന വിശേഷനാമധേ യത്തോടുകൂടിയ ശോഭയാർന്ന ഭവനങ്ങറം—ഓരോഭാഗമായി ഇടിഞ്ഞുപൊളിഞ്ഞു് ഭൂമിയിൽ പതിച്ചു. പുണ്യം ക്ഷയിക്കുമ്പോറം സിദ്ധന്മാരുടെ മന്ദിരങ്ങറം സ്വർഗ്ഗ ത്തിൽനിന്നു് താഴെവീഴുന്നതുപോലെ, ദശാനനൻെറ അരമന കഠോരമായി ശബ്ദിച്ചു. അവരവരുടെ വീടുകറം രക്ഷിക്കാൻ അങ്ങുമിങ്ങും പരിഭ്രമിച്ചു് ഓടുന്ന രാക്ഷസന്മാരുടെ പരിശ്രമം പരാജയത്തിൽ എത്തുകമാത്രമായിരുന്നു. ഉത്സാഹവും ഐശ്വര്യവും നശിച്ചിരിക്കുന്ന രാക്ഷസന്മാരുടെ ദയനീയ വിലാപശബ്ദം അന്തരീക്ഷത്തിലുയർന്നു.

''അഗ്നിദേവൻ വാനരാകൃതിയിൽ ഈ ലങ്കാരാജ്യത്തു വന്നതാണു്.''

എന്നിങ്ങനെ പറഞ്ഞും, കുട്ടികറംക്കു് മുലകൊടുത്തും നില്ക്കുന്ന രാക്ഷസി കളിൽ അഗ്നി ബാധിച്ചപ്പോറം തലമുടിയഴിഞ്ഞും നിലവിളിച്ചും പ്രാസാദങ്ങ ളിൽനിന്നു് താഴത്തുവീഴുന്നു. അവരെ കണ്ടാൽ അംബരതലത്തിൽ സഞ്ചരി ക്കുന്ന കാർമേഘത്തിൽനിന്നു് വീഴുന്ന മിന്നലുകളാണെന്നാണു് തോന്നുക. കത്തുന്ന വീടുകളിലുള്ള വജ്രം—വൈഡൂര്യം—പവിഴം—മുത്തു്—വെള്ളി—എന്നിവ

കൂടിച്ചേർന്നതുകൊണ്ട് നാനാവർണ്ണങ്ങളിൽ ഉണ്ടാകുന്ന ധാതുരേണുക്കളെ സഗൗരതി സൂനു കണ്ടു് സന്തോഷിച്ചു. വീടുകളേയും വൃക്ഷങ്ങളേയും എത്രതന്നെ ദഹിപ്പിച്ചിട്ടും തൃപ്തിപ്പെടാത്തപോലെ അഗ്നിയും, രാക്ഷസന്മാരെ എത്രമാത്രം നിഗ്രഹിച്ചാലും മതിവരാത്തപോലെ ഹനുമാനും, ഉജ്ജ്വലിച്ചു. രണ്ടുപേർക്കും തൃപ്തി കൈവരുന്നില്ല; വാനരേന്ദ്രനാൽ ഹനിക്കപ്പെടുന്ന അസുരന്മാർക്കു് തിക്കും തിരക്കും കൂടാതെ കിടക്കാനുള്ള സ്ഥലവിസ്താരം ലങ്കാരാജ്യത്തിനില്ലാത്തപോലേയും, കണ്ടു. മഹാത്മാവായ മാരുതി, ഒരുഗൃഹത്തിൽനിന്നു് മറ്റൊരുഗൃഹത്തിലേക്കു് പാഞ്ഞു് സഞ്ചരിച്ചു. ഭഗവാൻ ശ്രീരുദ്രൻ ത്രിപുരന്മാരുടെ മൂന്നു ഭവനങ്ങളും ദഹിപ്പിച്ചതുപോലെ ലങ്കാനഗരി മുഴുവൻ അല്പസമയംകൊണ്ടു് ഭസ്മമാക്കി. ത്രികൂടപർവ്വതോപരിയിലുള്ള ലങ്കാപുരിയിൽ അമേയശക്തനായ ഹനുമാൻ എല്ലായിടത്തും അഗ്നി വ്യാപിപ്പിച്ചതു്, കത്തിജ്വലിച്ചു് ഗിരിശൃംഗത്തിൽ കാണപ്പെടുന്ന ശിഖാസമൂഹങ്ങളോടെ പ്രകാശിച്ചു. കാററുകൊണ്ടു് ആളിപ്പടരുന്ന അഗ്നി, യുഗാവസാനത്തിലെ കാലാഗ്നിപോലെ, വീടുകളിൽ പുകയില്ലാതെ രാക്ഷസന്മാരുടെ ദേഹമാകുന്നനെയ്യിൽ പിടികൂടി തെളിഞ്ഞുകത്തി, സ്വർഗ്ഗലോകംവരെ ഉയർന്നു. കോടിസൂര്യന്മാർ ഒന്നിച്ചു് ഉദിച്ചപോലെയുള്ള കാന്തിവിശേഷം ലങ്കാരാജ്യത്തിന്റെ സർവ്വഭാഗത്തും വ്യാപിച്ചു. ബ്രഹ്മാണ്ഡകടാഹത്തെ പിളർക്കത്തക്ക കഠിനശബ്ദങ്ങൾ, ഇടിമിന്നലിൽനിന്നുണ്ടായപോലെ ഉയർന്നുതുടങ്ങി. അത്യുജ്ജ്വലശോഭയോടെ, പ്ലാശിൻപൂക്കൾപോലെ ശിഖാഗ്രത്തോടെ അനിലൻ അധികരിച്ചു. പലപലവസ്തുക്കളും കത്തി നിലംപതിക്കാറാകുമ്പോൾ, നീലത്താമരപോലെയുള്ള ധൂമപടലങ്ങൾ ആകാശത്തിന്റെ നിർമ്മല പ്രകാശത്തിൽ കാണാറായി.

"ത്രിലോകാധിപനും വജ്രായുധമേന്തിയവനുമായ മഹേന്ദ്രനാണോ ഇവൻ? സർവ്വലോകഹന്താവായ അന്തകനാകുമോ? കല്പാന്തകാലത്തിൽ ശ്രീരുദ്രദേവന്റെ മൂന്നാം തൃക്കണ്ണിൽനിന്നു് പുറപ്പെട്ട കാലാഗ്നിയാണോ? ചണ്ഡകിരണനായ ആദിത്യദേവനോ? അത്യുഷ്ണകിരണങ്ങൾ പുറപ്പെടുവിക്കുന്ന ചന്ദ്രനോ? മഹാപ്രതാപിയായ കുബേരനോ? ഇവരിൽ ആരെങ്കിലും ഒരാൾ വാനരരൂപത്തിൽ വന്നതാണു്. യഥാർത്ഥത്തിൽ കപിയല്ല. സാക്ഷാൽ കാലൻതന്നെ. സർവ്വലോകവിധാതാവായ നാന്മുഖൻ, രാക്ഷസവംശത്തെ സംഹരിക്കത്തക്കവിധം കോപിച്ചപ്പോൾ, ആ കോപം മൂർത്തീകരിച്ചു് വാനരനായി വന്നിരിക്കുകയാണോ? എതൊരു ബുദ്ധിശക്തിക്കുപോലും ചിന്തിക്കാൻ കഴിയാത്തതും, ഇന്നരൂപമാണെന്നു് ഒരിക്കലും നിശ്ചയിക്കാൻ സാധിക്കാത്തതും, അവസാനമില്ലാത്തതും,

മററൊന്നിനോട് സാദൃശ്യപ്പെടുത്താൻ ഇല്ലാത്തതുമായ സാക്ഷാൽ വൈഷ്ണവ തേജസ്സ്, സ്വന്തംമായാശക്തിയെ ആശ്രയിച്ച്, രാക്ഷസവംശനാശത്തിന്നായി വാനരരൂപം ധരിച്ച് വന്നിരിക്കമോ?

സകല ജീവജാലങ്ങളോടും ഭവനങ്ങളോടും വൃക്ഷലതാദികളോടുംകൂടിയ ലങ്കാപുരി മുഴുവൻ അതിവേഗത്തിൽ ചാരമായിമാറുന്നതു നോക്കിനില്ക്കുന്ന വിശിഷ്ടരാക്ഷസന്മാർ സംഘംകൂടി ഇത്തരത്തിൽ സ്വാഭിപ്രായം വ്യക്തമാക്കിത്തുടങ്ങി. ലങ്കാരാജ്യം തന്നെ അത്യുച്ചത്തിൽ നിലവിളിക്കുന്നതുപോലെ, രാക്ഷസന്മാർ–കുതിരകൾ–തേരുകൾ–ആനകൾ–പക്ഷിസംഘങ്ങൾ–മൃഗങ്ങൾ–വൃക്ഷങ്ങൾ എന്നിവ ദഹിക്കുമ്പോൾ പെട്ടെന്ന് ശബ്ദമുയർന്നു. ഹാ താത! ഹാ മകനേ! ഹാ ഭർത്താവേ! ഹാ ജീവനാഥ! ഹാ ദൈവമേ! പുണ്യം മുഴുവൻ നശിച്ചുകഴിഞ്ഞുവല്ലോ. ഇങ്ങിനെ അനേകവിധത്തിൽ നിലവിളിക്കുന്ന രാക്ഷസന്മാരുടെ ഭയങ്കര ശബ്ദം ലങ്കയിൽനിറഞ്ഞു. തീജ്വാലകൾ സർവ്വത്ര എത്തി. ഉൽക്കൃഷ്ടവീര രാക്ഷസന്മാർ മുഴുവനും വധിക്കപ്പെട്ടു. ഭടന്മാർ വളരെക്കുറഞ്ഞു. അപമാനിതനായ ഹനുമാൻെറ ക്രോധശാപത്താൽ ലങ്ക നശിച്ചതുപോലെയായി. ലങ്കാനിവാസികളെല്ലാം വ്യസനിച്ചും പരിഭ്രമിച്ചും അങ്ങിങ്ങ് ഓടിക്കൊണ്ടിരിക്കുന്നു. എവിടെ നോക്കിയാലും ജ്വലിക്കുന്ന തീ മാത്രം. ബ്രഹ്മദേവകോപാഗ്നിയാൽ ചാമ്പലായ ഭൂമിയെപ്പോലെ കിടക്കുന്ന ലങ്കയെ മഹാമനസ്കനായ ഹനുമാൻ നോക്കി.

ഉത്തമവൃക്ഷലതാദികൾ നിറഞ്ഞ പൂങ്കാവുകൾ തകർത്തു; യുദ്ധത്തിൽ അതിപരാക്രമികളായ രാക്ഷസന്മാരെ സംഹരിച്ചു; ദിവ്യരത്നാദികളാൽ ഐശ്വര്യപൂർണ്ണങ്ങളായ മന്ദിരങ്ങൾ ഉൾപ്പെട്ട പട്ടണത്തെ ദഹിപ്പിച്ചു. ഹനുമാന്റെ ഹൃദയം സ്വസ്ഥതയാർന്നു് അല്പനേരം വിശ്രമിക്കുവാൻ ഒരു സ്ഥലത്തു് പോയിരുന്നു. അനേകമനേകം അസുരന്മാരെ അന്തകാലയത്തിലെത്തിച്ചു; അത്യുത്തമവൃക്ഷസമൂഹങ്ങളാൽ കണ്ണിനും കരളിനും കുളിരേകുന്ന പൂങ്കാവുകൾ നശിപ്പിച്ചു, രാക്ഷസന്മാരുടെ ഭവനങ്ങൾ തീ വെച്ചു; ഇതെല്ലാം കഴിഞ്ഞിരിക്കുന്ന ഹനുമാൻെറ ഹൃദയം ശ്രീരാമസന്നിധിയിലെത്തിക്കഴിഞ്ഞു. സ്വാമികാര്യം സാധിതപ്രായമായതിനാൽ, ഇനി എത്രയും വേഗം അവിടെയെത്തി വിവരം അറിയിക്കണമെന്നു് ചിന്തിച്ചു.

വീരവീരനായ വാനരശ്രേഷ്ഠനെ–അതിബലപരാക്രമിയും വായുതുല്യവേഗതയും, അചിന്ത്യബുദ്ധിശക്തിയും അത്യന്തശ്രേഷ്ഠതയും ഒത്തുചേർന്ന അനില

പുത്രനെ-സർവ്വദേവഗണങ്ങളും സ്തുതിച്ചു. ദേവന്മാരും; മുനിവര്യന്മാരും, ഗന്ധർവ്വന്മാർ-വിദ്യാധരന്മാർ-നാഗശ്രേഷ്ഠന്മാർ എന്നിവരും, മാഹാത്മ്യമുള്ള സർവ്വഭൂതഗണങ്ങളും, ഹനുമാൻെറ പരാക്രമത്തെ കണ്ടു്, ഇന്നവിധമെന്നു് വിവരിപ്പാൻ സാദ്ധ്യമല്ലാത്ത പരമപ്രീതിയാർന്നുകഴിഞ്ഞു.

സ്വതവേതന്നെ തേജസ്സിയന്ന മാരുതി, അശോകവനികപോലെയുള്ള ശ്രേഷ്ഠോദ്യാനങ്ങളെ നശിപ്പിക്കുകയും പോരിന്നെത്തിയ രാക്ഷസന്മാരെ ഹനിക്കുകയും ലങ്കാരാജ്യത്തെ ദഹിപ്പിക്കുകയും ചെയ്തപ്പോൾ സ്വാമികാര്യം നിർവ്വഹിച്ചതിലുണ്ടായ സന്തോഷാധികൃത്താൽ പൂർവ്വാധികം പ്രശോഭിച്ചു. ഉന്നതസൌധാഗ്രത്തിൽ, വാലിൽ ജ്വലിക്കുന്ന അഗ്നിയോടെയിരിക്കുന്ന ഹനുമാൻ പരിപൂർണ്ണപ്രകാശത്തോടുകൂടിയ സാക്ഷാൽ സൂര്യദേവനെപ്പോലെ ശോഭിച്ചു. വാനരന്മാരിൽ വെച്ചു് അഗ്രഗണ്യനായ വായുപുത്രനെ, ഭൂതങ്ങൾ, കാലാഗ്നി പ്രത്യക്ഷപ്പെട്ടതാണെന്നു് വിചാരിച്ചു് അത്യധികം ഭയപ്പെട്ടു. ഉദ്ദേശം നിറവേറി. ലങ്കാനഗരി ചാമ്പലായി. പുച്ഛാഗ്രത്തിലെ തീ, സമുദ്രത്തിൽ മുക്കിക്കെടുത്തി. രാക്ഷസേശ്വരനഗരി മുഴുവൻ ഭസ്മമായിക്കിടക്കുന്നതിനെക്കണ്ട ദേവന്മാർ-ഗന്ധർവ്വന്മാർ-സിദ്ധന്മാർ-മാമുനീന്ദ്രൻമാർ മുതലായവർ പരമാത്ഭുതഭരിതരായി ശ്രീഹനുമാനെ വാഴ്ത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം അമ്പത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയഞ്ചാം സർഗ്ഗം. (ഹനുമൽക്രോധദൂഷണം)

എല്ലാഭാഗത്തും അഗ്നി ജ്വലിക്കുന്നതുകൊണ്ടു് അതിപ്രകാശത്തോടും, ഭയപ്പെട്ടു് ഓടുന്ന രാക്ഷസന്മാരോടുംകൂടിയ ലങ്കയെ ആകപ്പാടെ ഒന്നുനോക്കിയ ഹനുമാനിൽ, തന്നെക്കുറിച്ചു് ഒരു നിന്ദാഭാവമുണ്ടായി.

"ലങ്കാനഗരിയെ എൻെറ ഇഷ്ടംപോലെ ദഹിപ്പിച്ചു. ഞാൻ ഒട്ടും ആലോചിക്കാതെ അതിനികൃഷ്ടമായ ഒരു കാര്യമാണല്ലൊ ചെയ്തതു്. ആളിക്കത്തുന്ന കോപത്തെ, ചിന്താശക്തികൊണ്ടു്, വഹ്നിയെ വെള്ളത്താലെന്നപോലെ തണുപ്പിക്കാൻ സാധിക്കുന്നവരാണു് യഥാർത്ഥത്തിൽ മഹാന്മാരിൽവെച്ചു് ധന്യന്മാർ. കോപവശഗനായൊരുവൻ എന്തുതന്നെ ചെയ്തുകൂടാ? പാപമെന്നൊന്നു് അവന്നില്ല. ദ്വേഷ്യംകൊണ്ടു് അന്ധനായവൻ ഗുരുവരന്മാരെക്കൂടി നിഗ്രഹിച്ചേക്കും.

കഠിനവാക്കുകാംകൊണ്ടു് സജ്ജനഹൃദയങ്ങാംക്കു് വേദനയുണ്ടാകത്തക്കവിധം അധിക്ഷേപിച്ചേക്കും. കോപമടക്കാൻ കഴിയാത്തവൻ ഇന്നതേ പറയൂ, ഇന്നതേ ചെയ്യൂ എന്നു് നിയമമില്ല. അവന്നു് പറയാനും ചെയ്യാനും പററാത്തതൊന്നുമില്ലതന്നെ. എന്തു കാരണത്താലുണ്ടായ കോപത്തേയും, സർപ്പം സ്വദേഹത്തിലുള്ള ജീർണ്ണിച്ച തോലിനെ ഉപേക്ഷിക്കുന്നതുപോലെ, നിരസിക്കുന്നുവോ അവനെ മാത്രമേ പുരുഷൻ എന്നു പറയുവാൻ പാടുള്ളു.

ഞാൻ നിന്ദാർഹനാണു്; അത്യന്തം ദുർബ്ബുദ്ധിയും ലജ്ജാവിഹീനനും മഹാപാപം ചെയ്തവനുമാണു്. കഷ്ടം! ശ്രീരാമസ്വാമിയുടെ ദാസനായ ഞാൻ സീതാദേവിയെപ്പററി യാതൊന്നുമാലോചിക്കാതെ ലങ്കാദഹനം നടത്തിയല്ലോ. സ്വാമികാര്യം നശിപ്പിക്കുകയല്ലേ ഞാൻ ചെയ്തതു്? അങ്ങിനെ വന്നാൽ ഏതൊന്നു സാധിപ്പാനായി ഞാൻ പരിശ്രമിച്ചുവോ ആ പ്രധാനകാര്യം നഷ്ടമായിക്കഴിഞ്ഞു. ലങ്കയെ ദഹിപ്പിക്കാനൊരുങ്ങിയ ഞാൻ ദേവിയെ രക്ഷിപ്പാൻ ശ്രദ്ധിച്ചില്ലല്ലോ. കാര്യങ്ങാം മിക്കതും സഫലമാകാറായി. അതോക്കാത്ത ഞാൻ ക്രോധാന്ധനായി എല്ലാം വേരോടുകൂടി പിഴുതുകളഞ്ഞല്ലോ. എന്റെ ദേവി നശിച്ചിരിക്കും. എന്തുകൊണ്ടെന്നാൽ ലങ്കാരാജ്യത്തിൽ ദഹിക്കാതെ അല്പംപോലും സ്ഥലം ഞാൻ കാണുന്നില്ല. ദേവി ശേഷയായിട്ടില്ലെന്നു് വിചാരിക്കുന്നതെങ്ങിനെ? അല്പം ആലോചനക്കുറവു് എനിക്കു് വന്നുചേർന്നു. ഈ വൻകാര്യം നശിപ്പിക്കപ്പെട്ടുവെന്നു് വരുന്നപക്ഷം ഇവിടെത്തന്നെ എന്റെ പ്രാണനേയും ഞാൻ ഉപേക്ഷിക്കും. എരിഞ്ഞുകൊണ്ടിരിക്കുന്ന അഗ്നിയിൽ ഇപ്പോാം തന്നെ ഞാൻ ചെന്നു പതിക്കട്ടെയോ? അല്ലെങ്കിൽ, സമുദ്രാന്തർഭാഗത്തുള്ള ബഡവാഗ്നിയിൽ വീണു് ശരീരത്തെ ജലജന്തുക്കാംക്കു് ഭക്ഷണമായി നൽകട്ടെയോ? ഏററവും വിഷമംപിടിച്ച ഈ സന്ദർഭത്തിൽ എന്താണു് ഞാൻ ചെയ്യേണ്ടതു്? കാര്യത്തിന്റെ സാരാംശത്തെ ബുദ്ധിശൂന്യതകൊണ്ടു് നശിപ്പിച്ച എനിക്കു് രാജാ സുഗ്രീവനേയോ, പുരുഷോത്തമന്മാരായ ശ്രീരാമലക്ഷ്മണന്മാരേയോ ജീവനോടുകൂടി കാണാനുള്ള യോഗ്യതയില്ല. ഞാൻ ജീവിച്ചിരിക്കാൻ അർഹതയില്ലാത്തവനാണു്. രാക്ഷസന്മാരോടുണ്ടായ കോപാവേശത്താൽ, അജ്ഞത ബാധിച്ചു് ഞാൻ ചെയ്തതു് എന്റെ വംശസ്വഭാവം തന്നെയായിത്തീർന്നു. വ്യവസ്ഥയില്ലാത്ത കാര്യങ്ങാം ചെയ്യുന്നവരാണു് വാനരന്മാർ എന്നു് മൂന്നുലോകത്തിലും പ്രസിദ്ധമായതിന്നു് എന്റെ പ്രവൃത്തി നല്ലൊരു ദൃഷ്ടാന്തവുംകൂടിയാണു്. കാര്യം സാധിക്കുവാൻ ഞാൻ പ്രാപ്തനായിത്തീർന്നിരുന്നു. എന്നിട്ടും രജോഗുണത്തിൽ നിന്നുണ്ടായ ക്രോധത്തിന്നു് കീഴ്പ്പെട്ടതിനാൽ സീതാദേവിയെ രക്ഷിക്കുക

എന്ന മഹൽകാര്യം മറന്നു. അതുകൊണ്ടു് കാര്യങ്ങൾക്കു് വിഘ്നാത്മമായതും വ്യവസ്ഥയില്ലാത്ത സ്വഭാവത്തിന്നു് കാരണമായതുമായ രജോഗുണത്തെ മുഴുവൻ വെറുക്കത്തക്കതാണു്.

ദേവിക്കു് വിനാശം സംഭവിച്ചാൽ പിന്നെ ശ്രീരാമലക്ഷ്മണന്മാരില്ല. അവരുടെ അഭാവം സുഗ്രീവനേയും ബന്ധുജനങ്ങളേയും അവസാനിപ്പിക്കും. വിവരമറിഞ്ഞാൽ ജ്യേഷ്ഠഭ്രാതാവിനെ ജീവനേക്കാൾ അധികം സ്നേഹിക്കുന്ന ഭരതകുമാരനും ശത്രുഘ്നകുമാരനും ജീവിച്ചിരിപ്പാൻ ശക്തരായിത്തീരുന്നതല്ല. അധർമ്മം ലേശംപോലും തട്ടാതെ പ്രജകളെ പരിപാലിച്ചുകൊണ്ടിരിക്കുന്ന ഇക്ഷ്വാകവംശനാശം സംഭവിച്ചാൽ സർവ്വജനങ്ങളും പരവശന്മാരായിത്തീരുമെന്നതു് തീർച്ച. ഇതിന്നെല്ലാം കാരണം എന്റെ ക്രോധമാണു്. എന്നിൽ ഉണ്ടായ കോപം മനഃശക്തിയെ ഇല്ലാതാക്കി. രജോഗുണം എന്റെ ഹൃദയത്തെ ബാധിച്ചതിനാൽ, ലോകനാശത്തിന്നു് ഞാൻ കാരണഭൂതനായെന്നതു് സ്പഷ്ടം. ഇതിലധികം നിർഭാഗ്യം എന്താണെനിക്കു് ഉണ്ടാകാനുള്ളതു്? എന്റെ ജീവിതം കൊണ്ടു് എന്തൊരുധർമ്മം? എന്തൊരു അർത്ഥം സമ്പാദിച്ചു. യാതൊന്നുമില്ലാതെ കോപം എല്ലാം നശിപ്പിച്ചു.

[ത്രികാലജ്ഞാനിയായ ദേവനാണു് ഹനൂമാനെന്നു് ഭഗവാൻ വാല്മീകി വ്യക്തമാക്കിയിട്ടും ഇത്തരം ചിന്തകളിൽക്കൂടി സാധാരണക്കാർക്കുള്ള ഉപദേശം വ്യക്തമാക്കുകയാണു്. തമോഗുണത്തേയും രജോഗുണത്തേയും കളഞ്ഞു് ശുദ്ധസാത്വികത്വത്തിലേക്കു് എത്തുകയാണു് വേണ്ടതെന്നും, അല്ലെങ്കിൽ കയ്യിൽകിട്ടിയപോലെ തോന്നുന്ന കാര്യങ്ങൾ മാത്രമല്ല, തുടർന്നു് വമ്പിച്ച നാശംതന്നെ ഉടലെടുക്കുമെന്നും ആദികവി മാരുതിയുടെ ചിന്തകൊണ്ടു് തെളിയിച്ചിരിക്കുന്നതു് ശ്രദ്ധിക്കുക.]

ഇതിന്നുമുമ്പു് പലപ്പോഴും അനുഭവപ്പെട്ടിട്ടുള്ള ശുഭലക്ഷണങ്ങൾ, ഇങ്ങിനെ ചിന്തിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ ഹനൂമാന്നു് വ്യക്തമായി കണ്ടു. സാത്വികഗുണ ചിന്തകൾ തുടർന്നു:—

"സർവ്വാംഗസുന്ദരിയും സർവ്വലക്ഷണസമ്പന്നയുമായ സീതാദേവിയെ, സ്വതഃസിദ്ധമായ മാഹാത്മ്യം തന്നെ രക്ഷിക്കും. ദേവി നശിക്കുകയില്ല. അഗ്നി അഗ്നിയെ തൊടുമോ? അമേയ തേജസ്വിയും ധർമ്മസ്വരൂപിയുമായ ശ്രീരാമസ്വാമിയുടെ സഹധർമ്മിണി, സ്വന്തം പാതിവ്രത്യത്താൽ എല്ലാ ആപത്തുകളേ

യും വിജയിക്കും. പരിശുദ്ധിയുടെ അധിദൈവമായ അഗ്നി ജാനകീദേവിയെ സ്പർശിക്കാൻപോലും അർഹനല്ല. മാത്രമല്ല, ശുദ്ധസ്വഭാവമുള്ളവർ പരദാരങ്ങളെ തൊടുകയില്ല. വഹ്നിദേവൻ, അന്യവസ്തുക്കളുടെ അശുദ്ധഭാഗങ്ങളെ നശിപ്പിച്ച് പരിശുദ്ധിയെ നൽകുന്നവനാണ്. ശ്രീരാമചന്ദ്രസ്വാമിയുടെ ധർമ്മദാരങ്ങളെ സ്പർശിക്കുക എന്ന അശുദ്ധകർമ്മം ആലോചിക്കപോലും ചെയ്യില്ല. എല്ലാററിനേയും ചാമ്പലാക്കുന്നതു് അഗ്നിയുടെ സ്വഭാവമാണ്. എന്നിട്ടും ശ്രീരാമചന്ദ്രസ്വാമിയുടെ പ്രഭാവത്താലും സീതാദേവിയുടെ പാതിവ്രത്യമഹിമയാലും മാത്രം, അവരുടെ ദാസനായ എന്നെക്കൂടി അനുഗ്രഹിച്ചു. ആ സ്ഥിതിക്ക് സ്വാമിയുടെ പത്നിയെ തൊടുകപോലും ചെയ്യുമെന്ന് സംശയിക്കയേ വേണ്ട. ഭരതൻ ലക്ഷ്മണൻ ശത്രുഘ്നൻ എന്നിവരുടെ പരദേവതയാണ് ശക്തിസ്വരൂപിണിയായ വൈദേഹീദേവി; സ്വാമിയുടെ ഹൃദയത്തെ ആകർഷിച്ച പ്രാണപ്രിയയും. ആ ദേവി, എങ്ങിനെ നശിക്കും? ആർക്ക് നശിപ്പിക്കാൻ സാധിക്കും? ഏതൊന്നിനേയും ദഹിപ്പിക്കുവാൻ ശക്തിയുണ്ട് അഗ്നിക്ക്. എന്നിട്ടും രാമദാസനായ എൻെറ വാലുകൂടി ചുടാതെ തണുപ്പ് നൽകുകയാണുണ്ടായതു്. അങ്ങിനെയിരിക്കെ ദേവി എങ്ങിനെ നശിക്കും?

സീതാദേവിയുടെ മാഹാത്മ്യം പലതും ഓർമ്മവന്ന ഹനൂമാൻ അത്ഭുതപരവശനാകതന്നെ ചെയ്തു:—

“സമുദ്രം ചാടിക്കടക്കുന്ന സമയം, എൻെറ ക്ഷീണം തീർക്കാനായി, സാദരം ക്ഷണിച്ചുകൊണ്ടു്, സുവർണ്ണശൃംഗങ്ങളാൽ പ്രശോഭിക്കുന്ന മൈനാകപർവ്വതം ഉയർന്നുവന്നതു് ദേവിയുടെ പ്രഭാവം കൊണ്ടല്ലെ? തപസ്സുകൊണ്ടും സത്യപരിപാലനംകൊണ്ടും, ഭർത്താവു് സ്വന്തം ആത്മാവിൽനിന്നന്യമല്ലെന്നു് ഭാവനകൊണ്ടു് എത്തിയ പ്രഭാവാതിശയത്താൽ ദേവിക്ക് അഗ്നിയെ ദഹിപ്പിക്കാനുള്ള ശക്തിയുണ്ടു്. അഗ്നിക്ക് ദേവിയെ ദഹിപ്പിക്കുവാൻ ഒരിക്കലും കെൽപുണ്ടാകുന്നതല്ല.”

ഇങ്ങിനെ ദേവിയുടെ ധർമ്മസ്വരൂപമായ പ്രഭാവത്തെക്കുറിച്ചു് ചിന്തിക്കുന്ന സമയത്തിൽ മഹാത്മാക്കളായ ചാരണന്മാർ അംബരതലത്തിൽവെച്ച നടത്തിയ സംഭാഷണം ഇങ്ങിനെ കേട്ടു:—

“ആശ്ചര്യം! അത്യാശ്ചര്യം!! രാക്ഷസന്മാരുടെ വാസസ്ഥാനമായ ലങ്കയിൽ ഭയങ്കരവും അതികഠിനവുമായ അഗ്നിയെ വ്യാപിപ്പിച്ച ഹനൂമാനാൽ ചെയ്ത

പ്പെട്ട കാര്യം മറെറാരുവനാലും സാദ്ധ്യമല്ലാത്ത ഒന്നാണ്. അഗ്നിയിൽനിന്ന് രക്ഷപ്പെടുവാൻ പരിഭ്രമിച്ചോടുന്ന രാക്ഷസന്മാരും രാക്ഷസികളും ബാലന്മാരും വൃദ്ധന്മാരും തിങ്ങിക്കൂടിയ സംഘങ്ങളിൽനിന്നുള്ള കോലാഹലം, പർവ്വതഗുഹകളിൽ ചെന്നുമുട്ടി പുറപ്പെടുന്ന ശബ്ദം കേട്ടാൽ ലങ്കയിലെ മാമലകൾകൂടി കരയുന്നുവോ എന്നു തോന്നും. ഏഴുനിലമാളികകളും ഗോപുരങ്ങളും നിറഞ്ഞിരിക്കുന്ന ഈ ലങ്കാപുരിമുഴുവനും ദഹിച്ചുകഴിഞ്ഞു. എന്നാൽ ജനകരാജപുത്രി ദഹിക്കാത്തതു് അത്ഭുതപൂർവ്വമായ ആശ്ചര്യം തന്നെ.''

അമൃതുപോലെയുള്ള വാക്കുകളായിട്ടാണ് ഇവ മാരുതിക്ക് തോന്നിയതു്. മനസ്സിന്നു് എന്തെന്നില്ലാത്ത സന്തോഷം പെട്ടെന്നുണ്ടായി. ശുഭലക്ഷണസൂചകമായി വലത്തെക്കണ്ണും കയ്യും തുടിക്കുകയും ശ്രീരാമചന്ദ്രനിലും സീതാദേവിയിലുമുള്ള മാഹാത്മ്യങ്ങൾ ഓരോന്നോരോന്നായി ഓർമ്മയിൽ തെളിയുകയും ചാരണന്മാരുടെ സംഭാഷണം കേൾക്കുകയും ചെയ്തപ്പോൾ ഹനുമാന്റെ മനസ്സ് സന്തോഷപൂർണ്ണമായി. ഉദ്ദേശിച്ച കാര്യങ്ങൾ എല്ലാം സാധിച്ചു; രാജകുമാരി സീതാദേവിക്ക് ന്യൂനതയൊന്നും സംഭവിച്ചിട്ടില്ല; അത്യാനന്ദത്തോടെ വായുസുതൻ ദേവിയെ രണ്ടാമതും പ്രത്യക്ഷമായിക്കണ്ടതിനുശേഷമേ പോകാവൂ എന്ന് മനസാ നിശ്ചയിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം അമ്പത്തിയഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയാറാം സർഗ്ഗം. (ഹനൂമൽപ്രതിപ്രയാണം)

ഹനുമാൻ ശിംശപാവൃക്ഷച്ചുവട്ടിൽചെന്നു. ജാനകീദേവിയെ സാഷ്ടാംഗം നമസ്കരിച്ചു:—

''ദേവി എന്റെ അതിഭാഗ്യത്താൽ, യാതൊരു വിഷമവും കൂടാതെയിരിക്കുന്ന നിന്തിരുവടിയെ കാണുവാൻ സാധിച്ചു.''

മടങ്ങിപ്പോകുവാൻ തയ്യാറായ കപീന്ദ്രനെ, പുത്രവാത്സല്യത്തോടെ വീണ്ടും വീണ്ടും നോക്കിക്കൊണ്ടു് സീതാദേവി, ഭർത്തൃസ്നേഹസൂചകമായിരിക്കുന്ന വാക്കുകൾ പറഞ്ഞു:—

"പരിശുദ്ധസ്വഭാവത്തോടുകൂടിയ ബാല, വിരോധം തോന്നാത്തപക്ഷം ഇന്നു് ഇവിടെ എവിടെയെങ്കിലും, മറവുള്ള ഒരു സ്ഥലത്തിരുന്നു് ക്ഷീണം തീക്കു. നാളെ പോകാം. കപീന്ദ്ര, ഭാഗ്യഹീനയായ എന്റെ അമേയ ദുഃഖത്തിന്നു് നിന്റെ സാന്നിദ്ധ്യംകൊണ്ടു് അല്പം ആശ്വാസമുണ്ടാകുന്നു. ഹനുമാൻ, രണ്ടാമതു് വരുവാനായി നീ ഇവിടെനിന്നുപോകമ്പോൾ,എന്റെ, പ്രാണനെക്കുറിച്ചുകൂടി എനിക്കു് സംശയമുണ്ടായിരുന്നു. ഭർത്തൃവൃത്താന്തം കേൾപ്പിച്ച നിന്നെ കണ്ടതുകൊണ്ടു് ഉണ്ടായ ആശ്വാസം എന്നെ ജീവിപ്പിച്ചു. നിന്നെ കാണാതാകമ്പോൾ ജീവൻതന്നെ എന്നെ വിട്ടുപിരിയുമോ എന്നു് സംശയിക്കുന്നു. വീരവീരനായ ഉണ്ണീ, നിന്നെ കാണാതിരിക്കുമ്പോൾ ദുഃഖാനന്തരം അതിദുഃഖമെന്നപോലെ, ശ്രീരാമവിയോഗവ്യസനം എന്നെ വല്ലാതെ അവശയാക്കുന്നു.

ധീരനായ വത്സ, നീ പറഞ്ഞ കാര്യത്തിൽ എനിക്കു് ചെറിയൊരു സംശയം തോന്നുന്നു. അവിടുത്തേക്കു് സഹായമായി അനേകം വാനരന്മാരും ഋക്ഷങ്ങളുമുണ്ടെന്നു് പറഞ്ഞു. ആ മഹാസൈന്യവും വാനരപുംഗവന്മാരും രാജപുത്രന്മാരായ ശ്രീരാമലക്ഷ്മണന്മാരും കരകാണാത്ത കടലിനെ എങ്ങിനെ കടക്കും? ഗരുഡനും..നിനക്കും–വായുവിനുംമാത്രമേ സാഗരതരണം ചെയ്യാൻ ശക്തിയുള്ളു എന്നാണു് എനിക്കു് തോന്നുന്നതു്. ഇത്രമാത്രം മഹത്തായ ഒരു വിഘ്നം ഈ കാര്യത്തിനുള്ളപ്പോൾ, എന്തുചെയ്യാനും സമർത്ഥനായ നീ എന്താണൊരുപോംവഴി കണ്ടിട്ടുള്ളതു്? ശത്രുവംശത്തെത്തന്നെ നശിപ്പിക്കുവാൻ കഴിവുള്ള നീ ഒരൊററ ഒരുവനേ ഇക്കാര്യം സാധിക്കാനുള്ളു. ഒന്നു തീർച്ച, ഇതുകൊണ്ടു് നിനക്കു് അനശ്വരയശസ്സു് വദ്ധിപ്പിക്കുകയാണു് ഫലം. ഉദ്ദേശിക്കുന്നപോലെത്തന്നെ, നീ ആരംഭിച്ചതു് അവസാനിപ്പിക്കും. ലക്ഷ്യത്തിലെത്തും. സംശയിമില്ല. വിപുലമായ കീത്തി നിനക്കു് തന്തിരുവടി നൽകും. ശത്രുസൈന്യങ്ങളെ നിശ്ശേഷം നശിപ്പിക്കുവാൻ സമർത്ഥനായ കാകുൽസ്ഥൻ സൈന്യങ്ങളൊന്നിച്ചു് എന്നെ കൊണ്ടുപോകണം. മഹാനുഭാവനായ അവിടേക്കു് അതാണു് സദൃശമായിട്ടുള്ളതു്. അവിടുന്നു് അയച്ച ഒരാൾ വന്നുകൊണ്ടുപോകുന്നതു് ശ്രീരാമചന്ദ്രയശസ്സിനു് ഹാനി ചേക്കുകയല്ലേ ചെയ്യുക. അതുകൊണ്ടു് യുദ്ധത്തിൽ ശൌര്യത്തെ പ്രകാശിപ്പിക്കുന്ന ആ മഹാത്മാവിന്റെ പരാക്രമത്തിന്നു് അനുരൂപമായ വിധത്തിൽ എല്ലാം നീ കാണണം. അതിനുള്ളവഴി പറയൂ."

കാരണങ്ങളോടുകൂടി വിനീതയായിപ്പറയുന്ന ദേവിയുടെ വാക്കുകൾ കേട്ടപ്പോൾ, വീരാഗ്രഗണ്യനായ ഹനുമാൻ സവിനയം മറുപടി തുടന്നു:—

"ദേവി, വാനരസൈന്യങ്ങളുടെ നായകനും അന്തഃകരണശക്തി തികച്ചും ഉള്ളവനും വീരാഗ്രഗണ്യനുമായ കപീശ്വരൻ സുഗ്രീവൻ നിന്തിരുവടിയുടെ കാര്യത്തിൽ തീർപ്പുചെയ്തുകഴിഞ്ഞിരിക്കുന്നു. ആ നിശ്ചയത്തിന്റെ മുൻപിൽ ഏതൊന്നും വിലങ്ങുതടിയായി നിൽക്കുകയില്ല. കോടി കോടി സൈന്യങ്ങളോടു കൂടി വാനരേന്ദ്രൻ ഈ ലങ്കാരാജ്യത്തിലെത്താൻ വളരെയധികം ദിവസങ്ങൾതന്നെയില്ല. ദേവി, സുഗ്രീവന്റെയും വാനരന്മാരുടേയും ലങ്കാഗമനത്തിനു് സമുദ്രം പ്രതിബന്ധമല്ലെന്നു് അറിയാമല്ലൊ. നരേന്ദ്രന്മാരായ വീരവീരന്മാരും സുപ്രസിദ്ധന്മാരുമായ ശ്രീരാമലക്ഷ്മണന്മാരുടെ നിശിതങ്ങളായ ബാണങ്ങൾ ലങ്കയിൽ വർഷിക്കും. സാഗരം, ആ പുരുഷോത്തമന്മാൎക്കു് തടസ്ഥമാകുമോ? സ്ത്രീവൎഗ്ഗത്തിൽ വെച്ചു് ഉത്തമയായ ദേവി, രഘുവംശത്തെ ആനന്ദിപ്പിക്കുന്നവനും ഗുണസമ്പൂൎണ്ണനുമായ ശ്രീരാമചന്ദ്രസ്വാമി രാവണനേയും കൂട്ടുകാരേയും സംഹരിക്കുവാൻ കാലതാമസമില്ല. ദേവിയെ അയോദ്ധ്യയിലേക്കു് വിജയലക്ഷ്മിയെപ്പോലെ കൊണ്ടുപോകും. നിന്തിരുവടി ആശ്വസിക്കു. മംഗളസ്വരൂപിണിയായ ദേവിക്കു് മംഗളമല്ലാതെ വരുമോ? എന്നാൽ എല്ലാററിനും കാരണമായിട്ടുള്ളതു് കാലം മാത്രമല്ലെ? കാലം വരുത്തുന്നതിനെ സഹിക്കണം. കാത്തിരിക്കു. സ്വാമി സംഹരിച്ച രാവണനെ യുദ്ധക്കളത്തിൽ കാണുവാൻ അധികം താമസിയാതെ നിന്തിരുവടിക്കു് സാധിക്കും. രാക്ഷസേശ്വരനായ രാവണനെ, പുത്രന്മാരും, മന്ത്രിമാരും, ബന്ധുക്കളും ഒന്നിച്ചു് ദേവൻ നിഗ്രഹിക്കും. രോഹിണീനക്ഷത്രം ചന്ദ്രനോടെന്നപോലെ, ദേവി ശ്രീരാമചന്ദ്രനോടു് യോജിക്കും. മഹാസൈന്യത്തോടു കൂടി സുഗ്രീവനൊന്നിച്ചു് സ്വാമി അടുത്തുതന്നെ എത്തുകയായി. ദശഗ്രീവനെ നിഗ്രഹിച്ചു് നിന്തിരുവടിയുടെ ദുഃഖത്തെ നിശ്ശേഷം തീൎക്കും, എന്നു് ഞാൻ വീണ്ടും പറയുന്നു."

ജാനകീദേവിയെ ഇപ്രകാരമുള്ള വാക്കുകളാൽ ആശ്വസിപ്പിച്ച അനിലസുതൻ, പോകാൻ ഒരുങ്ങി. സാഷ്ടാംഗം നമസ്കരിച്ചു. അനുജ്ഞവാങ്ങി.

അമേയബലവാന്മാരായ അസുരന്മാരെ ഹനിച്ചു്, സ്വകീൎത്തിയെ ലങ്കയിൽ പരത്തി; സീതാദേവിയെ തികച്ചും ആശ്വസിപ്പിച്ചു; തനിക്കുള്ള ഉൽകൃഷ്ടശക്തിയെ വ്യക്തമാക്കി; ലങ്കാനഗരത്തെ കീഴ്മേൽ മറിച്ചു, ത്രിലോകാധിപനായ രാവണന്റെ ബലത്തെ നിസ്സാരമാക്കി; അതുല്യമായ പരാക്രമം, യുദ്ധത്തിൽ കാണിച്ചു് ലങ്കാനിവാസികളെ മുഴുവൻ ആശ്ചൎയ്യപ്പെടുത്തി; ഇത്രയും അതിവേഗത്തിൽ സാധിച്ചതിനുശേഷം സമുദ്രത്തിന്റെ ഉപരിതലത്തിൽക്കൂടി മടങ്ങുവാൻ വിചാരിച്ചു. സ്വാമിയായ ശ്രീരാമനേയും, രാജാവായ സുഗ്രീവനേയും വേഗ

ത്തിൽ കാണണമെന്ന വിചാരം വദ്ധിച്ചുതുടങ്ങി. ശത്രുസംഹാര പടുവായ ഹനൂമാൻ അരിഷ്ടമെന്നുപേരായ പവ്വതത്തിൽക്കയറി. അതിൽനിന്നു് കുതിച്ച് വടക്കോട്ടു് ചാടാമെന്നു് ഉറച്ചു. ലക്ഷ്മണസഹിതനായ ശ്രീരാമസ്വാമിയേയും സീതാദേവിയേയും അചഞ്ചലമായി മനസ്സിൽ പ്രതിഷ്ഠിച്ചു.

അത്യുന്നതങ്ങളും താമരപ്പൂവിൻെറ വണ്ണഭംഗിയുള്ളതുമായ ഒരു ജാതി വൃക്ഷങ്ങൾ നിറന്നു നില്ക്കുന്ന വനരാജികൾ; ഉത്തരീയം അണിഞ്ഞപോലെ മേഘമാലകള ണിഞ്ഞ ശിഖരങ്ങൾ; ഇങ്ങിനെയുള്ള അരിഷ്ടപർവ്വതം തെളിഞ്ഞു് വിളങ്ങുന്ന ആദിത്യകിരണങ്ങളാൽ ഉണർത്തപ്പെട്ടതുപോലെ തോന്നും. ധാതുരാഗങ്ങൾ അവിടവിടെ തിളങ്ങുന്നതു്, കൺമിഴിച്ചുനോക്കുന്നതുപോലെയാണു്. നാലു ഭാഗത്തുനിന്നും ചാടുന്ന ചെറുനീർച്ചാലുകളുടെ ശബ്ദം, ആ ഗിരിവരൻ വേദാ ദ്ധ്യയനംചെയ്യാൻ പുറപ്പെട്ടതുപോലെ തോന്നിക്കും. പലവിധത്തിലുള്ള ഒഴുക്കു കളിൽനിന്നു് മധുരമനോഹരമായി ഗാനാലാപം ഉയരുന്നു. തലയുയർത്തിനിൽ ക്കുന്ന ദേവദാരുവൃക്ഷങ്ങൾ, ഉയർത്തിയ ബാഹുക്കൾപോലെ പ്രശോഭിക്കുന്നു. വളരെ ഉയരത്തിൽനിന്നു് വെള്ളം ചാടുമ്പോളുണ്ടാകുന്ന ശബ്ദം ഉച്ചത്തിൽ നിലവിളി ക്കുന്നതുപോലെ തോന്നും. ശ്യാമളനിറത്തിൽ നിറഞ്ഞുനില്ക്കുന്ന കുശപ്പുല്ലുകൾ മന്ദമാരുതനാൽ ഇളകുമ്പോൾ പർവ്വതം വിറക്കുന്നതുപോലെയാണു് തോന്നുക. മുളങ്കൂട്ടങ്ങളിൽനിന്നു് വേണുനാദം പുറപ്പെടുന്നുണ്ടു്. ഘോരസർപ്പങ്ങൾ ഊതുന്ന ശബ്ദത്താൽ ആ പർവ്വതേന്ദ്രൻ ദേഷ്യംകൊണ്ടു് ദീർഘനിശ്വാസം ചെയ്യുക യാണു്. മേഘത്താൽ അഗ്രംമൂടിയതും അനേകം ഗുഹകളുള്ളതുമായ ശിഖരങ്ങൾ, ആകാശത്തെ കണ്ടു് കോട്ടുവായിടുന്നതുപോലെ സ്ഥിതിചെയ്യുന്നു. സാലങ്ങൾ, താലങ്ങൾ, കൊന്നകൾ തുടങ്ങിയ വൃക്ഷങ്ങൾ പൂക്കളേന്തിയ ലതകളാൽ അലം കരിച്ച് നിൽക്കുന്നു. പലതരത്തിലുള്ള മൃഗഗണങ്ങൾ വസിക്കുന്നതും ധാതുരാഗ ങ്ങളാൽ മനോഹരമായതുമാണു് ആ മാമല. കൂത്തുമൂത്തകല്ലുകൾ നിറഞ്ഞ ആ വനത്തിൽ സഞ്ചരിക്കാൻ വിഷമമുണ്ടു്. മഹർഷിമാർ–യക്ഷന്മാർ–ഗന്ധർവ്വ ന്മാർ–കിന്നരന്മാർ–സർപ്പങ്ങൾ–ഇവരാൽ എപ്പോഴും പരിസേവിതമാണു്. വള്ളി കൾ നിറഞ്ഞ മാമരക്കൂട്ടങ്ങൾ തിങ്ങിനില്ക്കുന്നതും, ഗുഹകളിൽ അധിവസിക്കുന്ന സിംഹങ്ങളോടുകൂടിയതും, നരി പുലി തുടങ്ങിയ ക്രൂരജന്തുക്കൾ നിറഞ്ഞിരിക്കു ന്നതും, ഏററവും സ്വാദുള്ള കിഴങ്ങുകളും ഫലങ്ങളും സുലഭമായി സിദ്ധിക്കുന്നതു മായ മഹാഗിരിയിലേക്കു്, ശ്രീരാമസ്വാമിയെ അതിവേഗത്തിൽ കാണണമെന്നുള്ള ആഗ്രഹത്തോടും സന്തോഷത്തോടുംകൂടിയ ഹനൂമാൻ എത്തിച്ചേർന്നു.

വായുപുത്രന്റെ പാദപതനത്താൽ പർവ്വതസാനുക്കളിലുള്ള കല്ലുകൾ പൊടിപൊടിയായിമാറി. ആ കുലപർവ്വതാഗ്രത്തിൽ കയറിനിന്ന മഹാനായ ഹനുമാൻ സാഗരത്തിന്റെ തെക്കെക്കരെയിൽനിന്ന് വടക്കേക്കരെയിലേക്ക് എത്തുവാൻ മനസാപ്രാർത്ഥിച്ച് ശരീരംവലുതാക്കാൻ തുടങ്ങി. വീരവീരനായ മാരുതി, ഗിരിശൃംഗത്തിൽനിന്ന് ഭയങ്കരങ്ങളായ സർപ്പങ്ങൾ തുടങ്ങിയ ജീവികൾ വാഴുന്ന മഹാസമുദ്രത്തെ നോക്കി. പവനപുത്രൻ, പിതൃതുല്യവേഗതയോടെ ആകാശത്തിലേക്ക് ഉയർന്നു. തെക്കുനിന്ന് വടക്കോട്ട് യാത്രതുടങ്ങി. കുതിച്ച് മേല്പോട്ടുയർന്നപ്പോൾ പാദപ്രഹരണത്താൽ അമർത്തപ്പെട്ട കുലപർവ്വതത്തിലെ പ്രാണികളെല്ലാം ഭയപ്പെട്ടു. നിലവിളിച്ചു. ആ ഗിരിതന്നെ ഭൂമിയിലേക്ക് അമർന്നു. കൊടുമുടികൾ വിറച്ചപ്പോൾ അവിടെയുള്ള വൃക്ഷങ്ങൾ പുഴങ്ങിവീണു. ഹനുമാന്റെ ഊരുക്കളുടെ വേഗതയാൽ വിറപ്പിക്കപ്പെട്ട പുഷ്പാലംകൃതവൃക്ഷങ്ങൾ ഇടിത്തീതട്ടിയതുകൊണ്ടെന്നപോലെ കടപുഴങ്ങി ഭൂതലത്തിൽ പതിച്ചു. ഗുഹകളിൽ അധിവസിക്കുന്ന സിംഹാദിമൃഗങ്ങൾ ഭയപ്പെട്ടുനിലവിളിക്കുന്ന ശബ്ദം അന്തരീക്ഷത്തെ പിളർക്കുന്നതുപോലെ ഉയർന്നു.

പേടിച്ചുവിറച്ച വിദ്യാധരസ്ത്രീകൾ വസ്ത്രങ്ങളും ആഭരണങ്ങളും അഴിഞ്ഞതറിയാതെ ആകാശത്തിലേക്കുയർന്നു. വലിയ ഉടലും ബലവും ഉജ്ജ്വലിക്കുന്ന ജിഹ്വയും, ഭയങ്കരവിഷവുമുള്ള മഹാസർപ്പങ്ങൾക്ക് തലയ്ക്കും കഴുത്തിനും വേദന തട്ടിയതിനാൽ ഭൂമിയിൽ കിടന്ന് ഉരുണ്ടുതുടങ്ങി. കിന്നരന്മാർ – ഉരഗങ്ങൾ – ഗന്ധർവ്വന്മാർ – യക്ഷന്മാർ – വിദ്യാധരന്മാർ – എന്നിവരും ഹനുമാനാൽ പീഡിക്കപ്പെട്ട ആ മാമലയെ വെടിഞ്ഞു് അംബരത്തെ ആശ്രയിച്ചു. അത്യധികം ഐശ്വര്യപൂർണ്ണവും വൃക്ഷലതാദികളാൽ ഇടതൂർന്നശിഖരങ്ങളോടുകൂടിയതുമായ ആ പർവ്വതം ശക്തനായ മാരുതിയുടെ പാദപതനത്താൽ പാതാളത്തിലേക്ക് പ്രവേശിച്ചു. പത്തുയോജനവണ്ണവും മുപ്പതുയോജനഉയരവുമുണ്ടായിരുന്ന ആ ഗിരിവരൻ ഭൂമിയോട് സമനിരപ്പായി മാറി. അലറിക്കൊണ്ടിരിക്കുന്ന അലകൾ കരയ്ക്കടിച്ചുകൊണ്ടിരിക്കുന്ന ആ ലവണസമുദ്രത്തെ ചാടിക്കടക്കുവാനാഗ്രഹിച്ച ഹനുമാൻ, മേൽവിവരിച്ചതരത്തിൽ ഊക്കോടെ പർവ്വതത്തിൽനിന്ന് കുതിച്ച് ആകാശത്തിൽ ചാടി വടക്കോട്ട് അവാച്യവേഗത്തിൽ ഗമിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം അമ്പത്തിയാറാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയേഴാം സർഗ്ഗം. (ഹനൂമാന്റെ പ്രത്യാഗമനം)

ഉരഗങ്ങൾ-യക്ഷന്മാർ-ഗന്ധർവ്വന്മാർ എന്നുതുടങ്ങിയ അംബരചാരികളാകുന്ന താമര, നീലോല്പലം മുതലായ കുസുമങ്ങൾ വികസിച്ചുനില്ക്കുന്നതും; ചന്ദ്രനാകുന്ന വെളുത്ത ആമ്പൽപ്പൂവോടുകൂടിയതും; ആദിത്യനാകുന്ന നീർക്കോഴി (കാരണ്ഡവം) എന്ന മംഗളപ്പക്ഷിയാന്നതും; പൂയ്യം, തിരുവോണം എന്നീനക്ഷത്രങ്ങളാകുന്ന മേഘനിരകളുള്ളതും; ചിന്നിച്ചിതറിയ കാർകൊണ്ടലാകുന്ന ചണ്ടികളാൽ പച്ചനിറമുള്ളതും; പുണർതം നക്ഷത്രമാകുന്ന മഹാമത്സ്യത്തോടുകൂടിയതും; ചൊവ്വാഗ്രഹമാകുന്ന വൻമുതലയുള്ളതും; ഐരാവതം എന്ന നാല്ക്കൊമ്പനാനയാകുന്ന വലിയദ്വീപുള്ളതും; ചോതിനക്ഷത്രങ്ങളാകുന്ന അരയന്നങ്ങൾ വിഹരിക്കുന്നതും; മരുത്തുക്കളുടെ ചലനമാകുന്ന അലകളെ സൃഷ്ടിക്കുന്ന ചന്ദ്രകിരണങ്ങളാകുന്ന ശീതജലമാന്നതുമായ, ആകാശമാകുന്ന അപാരസമുദ്രത്തെ; മേല്പോട്ടുചാടി സഞ്ചരിക്കുന്ന ഹനൂമാനാകുന്ന മാമല നീന്തിത്തുടങ്ങി.

പാരവശ്യമേതുമില്ലാത്ത പവനസുതൻ നഭസ്സാകുന്ന വാരിധിയിലെ കപ്പൽപോലെ, കാററിന്റെ വേഗത്തിൽ പോകുന്നതു കണ്ടാൽ, ആകാശത്തെ മുഴവൻ വിഴുങ്ങുവാനാണോ? ചന്ദ്രനോട് ചേൎന്ന് ഉരസുവാനാണോ? നക്ഷത്രമണ്ഡലവും സൂര്യമണ്ഡലവുമുള്ള ആകാശത്തെ അപഹരിക്കുവാനാണോ? എന്നെല്ലാം തോന്നത്തക്കവിധം അപാരസമുദ്രത്തെ സോത്സാഹം കടന്നുപോയി. ചുകപ്പ്-വെളുപ്പ്-നീലം-മഞ്ഞ-കറുപ്പ് തുടങ്ങിയ നിറങ്ങളോടുകൂടിയ വൻമേഘപടലങ്ങളെ ഭേദിച്ചുകൊണ്ട് പോകുമ്പോൾ, വായുചലനത്താൽ ഹനൂമാന്റെ പിന്നാലെ സഞ്ചരിക്കുന്ന. അതുകണ്ടാൽ മേഘങ്ങളെയെല്ലാം വലിച്ച് ഒന്നിച്ചുകൊണ്ടുപോകുന്നുവോ എന്നുതോന്നും. മേഘങ്ങളുടെ ഉള്ളിൽ മറഞ്ഞും അതിവേഗം മറുഭാഗത്തേക്ക് എത്തിയും സഞ്ചരിക്കുന്ന മാരുതി, മേഘമറവുകൊണ്ട് ചിലപ്പോൾ കാണാതേയും, മേഘം നീങ്ങുമ്പോൾ വ്യക്തമായും കാണുന്ന ചന്ദ്രനെപ്പോലെ കൺകുളൎപ്പിച്ചു. അനേകവൎണ്ണോജ്ജ്വലമേഘങ്ങളുടെ അന്തർഭാഗത്തിൽക്കൂടി, വെള്ളപ്പട്ടുധരിച്ച ഹനൂമാൻ, ചിലപ്പോൾ സുവ്യക്തമായും, ഉടനെത്തന്നെ അപ്രത്യക്ഷമായും ചന്ദ്രബിംബംപോലെത്തന്നെ തിളങ്ങി. ആകാശസഞ്ചാരം ചെയ്യുന്ന വൈനതേയനെപ്പോലെ മേഘവൃന്ദങ്ങളുടെ ഇടയിൽക്കൂടി സഞ്ചരിക്കുന്ന വായുസുതൻ അനേകപ്രാവശ്യം കാണാതേയും കണ്ടും പ്രശോഭിച്ചു.

സുഹൃത്തുക്കളെ കാണാൻ വെമ്പുന്ന ഹനൂമാൻ മേഘഗർജ്ജനമെന്നപോലെ ഇടക്ക് സിംഹനാദംചെയ്തുകൊണ്ട് ഉത്തരതീരപ്രദേശം അടുക്കുവോൻ

ളുടങ്ങി, ഗരുഡൻ സഞ്ചരിക്കുന്ന മാർഗ്ഗത്തിൽക്കൂടി വരുന്ന വാനരേന്ദ്രന്റെ സിംഹനാദം, സൂര്യബിംബസഹിതമായ അംബരതലത്തെത്തന്നെ പൊട്ടിപ്പിളർപ്പിക്കത്തക്കവിധത്തിലായിരുന്നു. രാക്ഷസവരന്മാരിൽ അനേകായിരംപേരെ നിഗ്രഹിച്ച്, തന്റെ നാമം അനശ്വരമാക്കിപ്പരത്തി, ലങ്കാനഗരത്തെ ചാമ്പലാക്കി, അസുരേശ്വരനായ രാവണന്നു് തീരാദുഃഖം നൽകി, രാക്ഷസപ്പടയെ അവശരാക്കുംവിധം മർദ്ദിച്ച്, സീതാദേവിയെ പ്രണമിച്ച്, അത്യുജ്ജ്വലതേജസ്സിയന്ന വായുതനയൻ, സുനാഭം എന്ന മഹാഗിരിയെ സസ്നേഹം തലോടിക്കൊണ്ടു്, ഞാൺവിട്ട രാമബാണംപോലെ വന്നു് മഹേന്ദ്രമാമല ഉയർന്നുനില്ക്കുന്നതു് കാണത്തക്ക അടുത്തെത്തി. കൊടിമരംപോലെയുള്ള ഉരുണ്ടുനീണ്ട വാൽ വീശി ഒന്നു് ഗർജ്ജിച്ചു.

ആഴിക്കരയിൽ, കണ്ണിമവെട്ടാതെ ഹനുമാനെ കാത്തുകൊണ്ടിരിക്കുകയാണു് ശൂരന്മാരായ വാനരസംഘം. കൊടുങ്കാററുകൊണ്ടു് പിളരുന്ന മേഘമെന്നപോലെ മാരുതിയുടെ ഊരുവേഗത്തിൽനിന്നുണ്ടായ ഗംഭീരശബ്ദം അവർ കേട്ടു. അഴലാണ്ടു് നിസ്തേജന്മാരായിരിക്കുന്ന അവരെല്ലാവരും ഇടിനാദംപോലെയുള്ള ആ ഗർജ്ജനം കേട്ടു. ഹനുമാന്റെ ശബ്ദമാണു് എന്നറിഞ്ഞ വാനരപുംഗവന്മാർ അത്യുത്സാഹത്തെ പ്രദർശിപ്പിച്ചു. കപീന്ദ്രന്മാരിൽവെച്ചു് വയോവൃദ്ധനും ജ്ഞാനവൃദ്ധനുമായ ജാംബവാൻ, സന്തോഷാധിക്യത്താൽ വികസിച്ച ഹൃദയത്തോടെ, വാനരന്മാരെ വിളിച്ച്:—

"സുഹൃത്തുക്കളെ, ഹനുമാൻ കാര്യം സാധിച്ചുകഴിഞ്ഞു. സംശയിക്കേണ്ട ആവശ്യമേയില്ല. ഇത്തരത്തിലുള്ളനാദം പുറപ്പെടുവിക്കണമെങ്കിൽ കാര്യം സാധിക്കണം."

മഹാത്മാവായ മാരുതിയുടെ ഊരുക്കളുടേയും ബാഹുക്കളുടേയും വേഗതകൊണ്ടു് നഭസ്സിൽനിന്നുണ്ടാകുന്ന വായുവേഗത്തെ കണ്ടു. സിംഹനാദത്തെ വീണ്ടും കേട്ട അവർ ആനന്ദോന്മത്തരെപ്പോലെയായിത്തീർന്നു. ഹനുമാന്റെ വരവുകാണുവാൻ ആകാശത്തിലേക്കും നാലുഭാഗത്തിലേക്കും ചാടിക്കളിച്ചു. പർവ്വതത്തിന്റെ ഒരററത്തുനിന്നു് മറെറഅററത്തേക്കും, ഒരുകൊടുമുടിയിൽനിന്നു് മറെറാന്നിലേക്കും ചാടിക്കളിച്ചുകൊണ്ടു് വാനരപ്പട, സംഘംസംഘമായി സുഹൃത്തിനെ കാണുവാൻ ഉഴറിനിൽപ്പായി. അതിസന്തുഷ്ടരായ അവർ ഗിരിശൃംഗത്തിലെ മാമരക്കൊമ്പുകളിൽ കയറിയിരുന്നു. അവരിരിക്കുന്ന സ്ഥലം വ്യക്തമായി മനസ്സിലാക്കുവാൻ, വെളുത്തവസ്ത്രങ്ങളും ഉന്നതശാഖകളിൽ കെട്ടി

കാററത്തു് ഉലച്ചു. അതുകണ്ട വായുപുത്രൻ കൊടുങ്കാററു് പർവ്വതഗുഹകളിൽ പ്രവേശിക്കുന്നതുപോലെ മുഴങ്ങുന്ന ഒരു ഗംഭീരഗർജ്ജനംചെയ്തു.

സമുദ്രത്തിൻെറ ഉപരിതലത്തിൽക്കൂടി ആകാശത്തിലെ മേഘമെന്നപോലെ അതിവേഗം അടുക്കുന്ന ഹനുമാനെ കപിവരന്മാർ വിടൎന്ന കണ്ണുകളോടെ കണ്ടു. എല്ലാവരുടെ കൈകളും താമരപ്പൂമൊട്ടുപോലെ ശിരസ്സിൻമുകളിലെത്തി. അരിഷ്ട പർവ്വതത്തിൽനിന്നു് അതിവേഗത്തിൽ മാമലതുല്യശരീരമാൻവരുന്ന ആഞ്ജ നേയർ, വൃക്ഷനിബിഡമായ മഹേന്ദ്രപർവ്വതത്തിൻെറ ഒരു ശിഖരത്തിൽ ചാടി നിന്നു. ആ ഗിരിയിൽനിന്നൊഴുകുന്ന ഒരു മഹാനദിയുടെ സമീപത്തിൽ, സന്തോഷപുളകിതനായ ഹനുമാൻ ആകാശത്തിൽനിന്നു് ചിറകററപർവ്വതം പോലെ പതിച്ചു.

ആനന്ദക്കണ്ണീരൊഴുക്കുന്ന വാനരപ്പട, മഹാത്മാവായ മാരുതിയുടെ നാലു പുറവും തിക്കിത്തിരക്കിയെത്തി. ഹനുമാൻെറ സാമീപ്യംകൂടി അവരെ അത്ര മാത്രം ആനന്ദിപ്പിച്ചിരുന്നു. ഏതൊരു കപിവരൻേറയും വദനം സന്തോഷ ത്താൽ പൂർവ്വാധികം വിളങ്ങി. സന്തോഷം വ്യക്തമായി കണ്ടു. ഫലമൂലാദി കളെ ഉപഹാരമായി കൊണ്ടുവന്നു് വാനരേശ്വരനായ വായുപുത്രനെ സൽക്ക രിച്ചു. അടക്കാൻ കഴിയാത്ത സന്തോഷത്താൽ ചിലർ ഉച്ചത്തിൽ ആർത്തു; മററു ചിലർ വാനരജാതിക്കു് ഉചിതമായ കിലുകിലാരവം പുറപ്പെടുവിച്ചു. വേറെ ചിലർ ഹനുമാനു് ഇരിക്കുവാൻ വൃക്ഷശാഖകൾ ഒടിച്ചിട്ടു് ഇരിപ്പിടമുണ്ടാക്കി. എന്നാൽ വായുപുത്രൻ സ്വമാഹാത്മ്യത്തെ വ്യക്തമാക്കത്തക്കവിധം, ഗുരുഭൂത ന്മാരും, വന്ദ്യവൃദ്ധന്മാരുമായ ജാംബവാൻ മുതലായവരേയും, യുവരാജാവായ അം ഗദനേയും യഥോചിതം വന്ദിച്ചു് സവിനയം "കണ്ടു സീതാദേവിയെ" എന്നു് രണ്ടുവാക്കുകൊണ്ടു് ചുരുക്കത്തിൽ കാര്യം ഗ്രഹിപ്പിച്ചു. സർവ്വരാലും പൂജ്യനും, വാനരന്മാരാൽ വിശേഷിച്ചും അർച്ചിക്കപ്പെടുന്നവനുമായ ഹനുമാൻ ബാലിസൂനു വായ രാജകുമാരൻ അംഗദനെ സ്വകരങ്ങളാൽ പിടിച്ചു് മഹേന്ദ്രപർവ്വതത്തിലെ മനോമോഹനമായ ഒരു സ്ഥലത്തു് ഇരുന്നു.

വാനരശ്രേഷ്ഠന്മാർ വർത്തമാനങ്ങൾ അറിയുവാനുള്ള അത്യാഗ്രഹത്തോടെ ദേവിയെക്കുറിച്ചു് ചോദിച്ചപ്പോൾ:—

"അശോകവനികയിലിരിക്കുന്ന സീതാദേവിയെ കണ്ടു. അതിഭയങ്കരി കളായ രാക്ഷസികളാൽ ചുററപ്പെട്ടു് കാത്തുകൊണ്ടിരിക്കുന്നു. തലമുടി വേർപെട്ടു

ക്കുകയും മററും ചെയ്യാത്തതിനാൽ ജടകൊണ്ടു് ഒരൊററക്കെട്ടുമാത്രമായിരിക്കുന്നു. ശ്രീരാമസ്വാമിയെ കാണ്മാനാഗ്രഹിച്ചും ഉപവാസാദികളാൽ ക്ഷീണിച്ചും, ശരീരത്തെ ഒട്ടുംതന്നെ ശുശ്രൂഷിക്കാത്തതിനാൽ മലിനമായും, അത്യന്തം കൃശയുമായിരിക്കുന്ന ദേവിയെ ഞാൻ കണ്ടു.''

അതിമഹത്തായ കാര്യം അടങ്ങിയ, ''കണ്ടു'' എന്ന അമൃതതുല്യമായ വാക്കു് വാനരന്മാരെ സന്തോഷസാഗരത്തിലാറാടിച്ചു. ഹൃദയത്തിലൊതുങ്ങാത്ത ആനന്ദത്താൽ കുറേപ്പേർ ഗർജ്ജിച്ചു; വേറെ ചിലർ അലറി; അന്യന്മാർ കിലുകില ശബ്ദം പുറപ്പെടുവിച്ചു; മററുചിലർ പ്രതിദ്ധ്വനിപോലെ ഗർജ്ജിച്ചു; ചില വാനരോത്തമരാകട്ടെ, അതിസന്തോഷത്തോടെ ദീർഘങ്ങളും മനോഹരങ്ങളുമായ വാലുകളെ ഉയർത്തിപ്പിടിച്ചു് അങ്ങോട്ടുമിങ്ങോട്ടും പലവട്ടം ചുഴററി അടിച്ചു; സഹിക്കാൻ കഴിയാത്ത സന്തോഷത്താൽ പർവ്വതശിഖരങ്ങളിൽ നൃത്തംവെച്ചു്; വിജയശ്രീലാളിതനായ വായുപുത്രനെ സസ്നേഹം തലോടിത്തുടങ്ങി. ഇങ്ങിനെ ''കണ്ടു'' എന്ന വാക്കിനാൽ ജീവിതസാഫല്യം വന്നവരെപ്പോലെ സന്തോഷാന്ധരായിത്തീർന്ന അവരുടെ മദ്ധ്യത്തിൽവെച്ചു് അത്യുത്തമങ്ങളായ വാക്കുകൾ അംഗദൻ പറഞ്ഞു:—

''ഹേ വായുപുത്ര, വാനരോത്തമ, മന:ശക്തിയിലും, ദേഹബലത്തിലും അങ്ങയോടു് സദൃശനായിട്ടു് മറെറാരുവനില്ല. എന്തുകൊണ്ടെന്നാൽ അപാരമായ സാഗരത്തെ ചാടിക്കടക്കുകയും അതേപോലെ ഇങ്ങോട്ടു മടങ്ങിവരികയും ചെയ്തുവല്ലോ. ഈ വാനരസംഘത്തിൻെറ മുഴുവൻ ജീവദാതാവാണു് അങ്ങു്. കപീശ്വരൻ മററാരുമല്ല ഈ കൂട്ടത്തിൽ. അങ്ങയുടെ അനുഗ്രഹത്താൽ നമ്മൾ കാര്യം സാധിച്ചവരായി ശ്രീരാമദേവസന്നിധിയിൽ എത്താറായല്ലോ. സ്വാമിഭക്തി, വീര്യം, ധൈര്യം ഇവയെല്ലാം ഒത്തുചേർന്ന മാരുതി, അങ്ങയുടെ പ്രവൃത്തി ആശ്ചര്യം മാത്രമല്ല അത്യത്ഭുതജനകവുമാണു്. യശസ്വിനിയായ ജാനകീദേവിയെ ഭാഗ്യവശാൽ കണ്ടുവല്ലോ. പതിവിയോഗത്തിൽ ദു:ഖിച്ചുകൊണ്ടിരിക്കുന്ന സ്വാമിയെ ഭാഗ്യംകൊണ്ടു് ആശ്വസിപ്പിക്കുവാൻ നമുക്കു സാധിക്കുമല്ലോ.''

ജാംബവാൻ, അംഗദൻ, ഹനൂമാൻ എന്നിവരെ ചുററിക്കൊണ്ടു് എല്ലാ വാനരന്മാരും പരമസന്തോഷത്തോടെ വലിയ വലിയ പാറക്കല്ലുകളിൽ ഇരുന്നു. എത്ര നോക്കിയിട്ടും അവക്കു് തൃപ്തിവരുന്നില്ല. സമുദ്രത്തെ ചാടിക്കടന്നതും, ലങ്കയേയും, ദേവിയേയും രാവണനേയും കണ്ടതുമായ വർത്തമാനങ്ങൾ വിസ്തരിച്ചു കേൾക്കാൻ ആഗ്രഹിക്കുന്ന വാനരന്മാർ എല്ലാവരും അഞ്ജലിബന്ധം ചെയ്തുകൊണ്ടു്, ഹനൂമാൻെറ തേജസ്സു കളിയാടുന്ന മുഖത്തെ കണ്ണിമവെട്ടാതെ നോക്കി

കൊണ്ടുനിന്നു. അനേക തരത്തിലുള്ള വാനരന്മാരാൽ ആവൃതനായ അംഗദൻ അനേക ഭേദങ്ങളോടുകൂടിയ അമരന്മാരാൽ സേവിക്കപ്പെടുന്ന ദേവേന്ദ്രൻ എന്ന പോലെ ആ സദസ്സിൽ പ്രകാശിച്ചു. അനശ്വരകീർത്തിമാനായ ഹനുമാൻ, തോൾവള രത്നഹാരങ്ങൾ എന്നിവ അണിഞ്ഞ അംഗങ്ങളോടുകൂടിയ യുവരാജാ അംഗദൻ, എന്നിവർ അത്യാനന്ദത്തോടെ ഇരിക്കുന്ന ആ പർവ്വതംതന്നെ ശ്രീയാൽ അത്യന്തം ഉജ്വലിക്കുന്നതായിത്തീർന്നു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം അമ്പത്തിയേഴാം സർഗ്ഗം അവസാനിച്ചു.**

## അമ്പത്തിയെട്ടാം സർഗ്ഗം. (ഹനുമൽവൃത്താന്തകഥനം)

മഹേന്ദ്രപർവ്വതത്തിൽ ഹനുമൽപ്രഭൃതികളായ വാനരശ്രേഷ്ഠന്മാർ ഒന്നിച്ച് ഇരിക്കുമ്പോൾ അത്യുത്തമമായ സംപ്രീതി ഓരോരുത്തർക്കും ഉണ്ടായിത്തീർന്നു. മഹാത്മാക്കളാണ് ആ വാനരേന്ദ്രന്മാർ. സന്തുഷ്ടമാനസന്മാരായ അവരിൽവെച്ച്, അഭിവന്ദ്യനായ ജാംബവാൻ അചിന്ത്യമായ ആനന്ദത്തോടെ സംപ്രീതനായിരിക്കുന്ന ഹനുമാനോട് കാര്യസ്ഥിതിയെക്കുറിച്ച് ചോദിച്ചു:—

"ഏതുവിധമാണ് ദേവിയെ കണ്ടുപിടിച്ചതു്? ദേവി എവിടെ ഏതു സ്ഥിതിയിലിരിക്കുന്നു? കൊടുംക്രൂരകൃത്യങ്ങൾ ചെയ്യുന്നവനാണല്ലോ രാവണൻ! ആ രാക്ഷസൻ ദേവിയെ ഏതുതരത്തിൽ സ്വീകരിച്ചിരിക്കുന്നു? രക്ഷിക്കുന്നു? മഹാനായ മാരുതീ, എല്ലാം വിശദമായി ഞങ്ങളോടു പറയൂ. ദേവിയാണെന്ന് ഏതു വിധത്തിൽ കണ്ടുപിടിച്ചു? ദേവി എന്താണ് മറുപടി പറഞ്ഞതു്? ഇതെല്ലാം ഞങ്ങൾ കേട്ടുധരിച്ചശേഷം ഇനിമേൽ നമ്മൾ ചെയ്യേണ്ടതിനെപ്പറ്റി ചിന്തിക്കാം. നമുക്ക് ആലോചിക്കേണ്ടതു്—ശ്രീരാമദേവസന്നിധിയിൽ ഏതേതു സംഗതിയെപ്പറ്റി പറയാം; ഏതെല്ലാം രഹസ്യമായിവെക്കണം, എന്നിവയാണ്. കാരണം; കാര്യനിവൃത്തിക്ക് ജാഗരൂകനായിരിക്കുന്ന ദേവന്ന് അപ്രിയമുണ്ടാകുന്ന സംഗതികൾ വിട്ടുകളയണം. അതുകൊണ്ട് അങ്ങയോട് ചോദിച്ചവയ്ക്കെല്ലാം മറുപടി വിശദമായിപ്പറയൂ."

ജാംബവാന്റെ ചോദ്യങ്ങൾകേട്ട ഹനുമാന്ന്, സന്തോഷം നിമിത്തം രോമാഞ്ചമുണ്ടായി. സീതാദേവിയെ ശിരസാ നമസ്കരിച്ച്, രഘുനായകനെ മനസാ നമസ്കരിച്ച് മറുപടി പറഞ്ഞു:—

“നിങ്ങളെല്ലാവരും നോക്കിക്കൊണ്ടിരിക്കെ ഈ മഹേന്ദ്രപർവ്വതത്തിൽ നിന്നു് ഞാൻ അംബരമാർഗ്ഗത്തിലേക്കു് ചാടിയല്ലൊ. എന്റെ മനസ്സു് ഒരൊററക്കാര്യത്തിൽ സുസ്ഥിരമായിരുന്നു. സമുദ്രത്തിന്റെ തെക്കേക്കരയിൽ ചെന്നു ചേരണമെന്നു്. അതിവേഗത്തിൽ അംബരതലത്തിൽക്കൂടെ സഞ്ചരിക്കുന്ന സന്ദർഭത്തിൽ, ഭയങ്കരമായ തടസ്സമെന്നു തോന്നത്തക്ക ഒരു സംഭവമുണ്ടായി. ഏററവും മനോഹരമായ സ്വർണ്ണശിഖരങ്ങളോടുകൂടിയ ഒരു പർവ്വതം എന്റെ വഴിയെ തടുത്തുനില്ക്കുന്നു. എന്റെ യാത്രയെ മുടക്കുവാനാണെന്നു് ഞാൻ പെട്ടെന്നു് വിചാരിച്ചു. ദിവ്യരൂപമാർന്നതാണു് ആ കനകപർവ്വതം. അതിനെ പൊടിച്ചു കളയേണമെന്നുതന്നെയാണു് ആദ്യം എനിക്കു തോന്നിയതു്. സൂര്യസദൃശമായി ഉജ്ജ്വലിച്ചുകൊണ്ടിരിക്കുന്ന ആ മാമലയുടെ മഹത്തായ കൊടുമുടിയുടെ അടുത്തെത്തിയതും വാലുകൊണ്ടടിച്ചതും ഒപ്പം കഴിഞ്ഞു. ആ ശിഖരം ആയിരമായിരമായിത്തകർന്നു. എന്റെ പരിശ്രമമറിഞ്ഞപ്പോൾ, മഹാത്മാവായ ആ ഗിരിവരൻ, ഹൃദയത്തെ ഏററവും തണുപ്പിക്കത്തക്കവിധം “മകനേ” എന്നു് മധുരമായി വിളിച്ചു് ഇപ്രകാരം പറഞ്ഞു:—

“വായുവിന്റെ സഖിയായ എന്നെ, നിന്റെ പിതൃതുല്യനായി മനസ്സിലാക്കുക. ഞാൻ ഈ മഹാസമുദ്രത്തിൽ അധിവസിക്കുന്ന മൈനാകാചലമാണു്. മഹാപർവ്വതങ്ങൾക്കു് പണ്ടു് ചിറകുകൾ ഉണ്ടായിരുന്നു. ഇഷ്ടംപോലെ എവിടെവേണമെങ്കിലും പറക്കുവാൻ സാധിച്ചിരുന്നു. ഭൂമിയുടെ പലഭാഗത്തും അതുകൊണ്ടു് ഉപദ്രവം ഉണ്ടായി. ഈ വർത്തമാനം അറിഞ്ഞ ത്രിലോകനാഥനായ ദേവേന്ദ്രൻ, വജ്രായുധംകൊണ്ടു് ആ ചിറകുകളെ അനേകം ഖണ്ഡങ്ങളായി മുറിച്ചു തുടങ്ങി. മഹാത്മാവും, നിന്റെ പിതാവുമായ വായുഭഗവാൻ, പെട്ടെന്നു് എന്നെ രക്ഷിച്ചു. ശത്രുമർദ്ദകനായ വത്സ, ഞാൻ ശ്രീരാമനു് ഏതെങ്കിലും വിധത്തിൽ സഹായം ചെയ്യാൻ ആഗ്രഹിക്കുന്നവനാണു്. ധർമ്മിഷ്ഠന്മാരിൽ അഗ്രേസരനും, ദേവേന്ദ്രതുല്യപരാക്രമിയുമാണു് രഘുപതി.”

മഹാനുഭാവനായ മൈനാകത്തിന്റെ വാക്കുകേട്ടപ്പോൾ ഞാൻ കാര്യങ്ങൾ പറഞ്ഞു് ധരിപ്പിച്ചു. എന്റെ ഹൃദയമാകട്ടെ അത്യുത്സാഹയുക്തവുമായിരുന്നു. ഉത്തമോത്തമനായ മൈനാകഗിരി എനിക്കു് അനുവാദം തന്നു. ശ്രേഷ്ഠമായ മനുഷ്യശരീരത്തോടുകൂടിയ ആ മാമല എന്റെ മുന്നിൽനിന്നുമറഞ്ഞു. പർവ്വതരൂപത്തിൽ സമുദ്രാന്തർഭാഗത്തേക്കു് പോയി. വീണ്ടും ഞാൻ അതിവേഗത്തിൽ മുന്നോട്ടുപോയി. കുറച്ചധികം സമയം യാത്രചെയ്ത എന്നെ നാഗമാതാവായ സുരസ എന്ന ദേവി മാർഗ്ഗമദ്ധ്യത്തിൽവെച്ചു് തടുത്തു. ഇങ്ങിനെ പറഞ്ഞു:—

"വാനരശ്രേഷ്ഠ, ദേവന്മാർ എനിക്ക് സദയമനുവദിച്ച ഭക്ഷണമായിത്തീർന്നു നീ. അതുകൊണ്ടു് ഞാനിതാ നിന്നെ ഭക്ഷിക്കുന്നു. അങ്ങിനെയാണ് ദേവന്മാരുടെ തീരുമാനം."

സുരസയുടെ വാക്കുകേട്ട ഞാൻ അഞ്ജലിക്കൂപ്പി നമസ്കരിച്ച്, വിവർണ്ണവദനത്തോടെ അപേക്ഷിച്ചു:—

"മഹാരാജാദശരഥന്റെ സീമന്തപുത്രനും ശ്രീമാനുമായ ശ്രീരാമസ്വാമി അനുജൻ ലക്ഷ്മണനോടും സഹധർമ്മിണിയായ സീതാദേവിയോടുംകൂടി ദണ്ഡകാരണ്യത്തിൽ വസിക്കുമ്പോൾ, ദുരാത്മാവായ രാവണൻ ദേവിയെ അപഹരിച്ചു. ശ്രീരാമനിർദ്ദേശം ശിരസാവഹിച്ച് ദേവീസവിധത്തിലേക്ക് പോകുന്ന ദൂതനാണ് ഞാൻ. സ്വാമിയുടെ രാജ്യത്തിൽ വസിക്കുന്നതുകൊണ്ടു് ഭവതിയും എന്നെ സഹായിക്കണം. അതിന്നർഹതയുമുണ്ടല്ലൊ. ഇല്ലെങ്കിൽ അല്പസമയം അനുവദിച്ചുതന്നാലും മതി. ജനകരാജർഷിസുതയായ ദേവിയെകണ്ടു് വർത്തമാനം സ്വാമിയെ അറിയിച്ച ഉടൻ ഞാൻ ഇവിടെവന്നു് ദേവിയുടെ വായിൽ വീണുകൊള്ളാം. ഞാൻ ഈ പറയുന്നതു് സത്യമാണ്."

എന്നാൽ, കാമരൂപിണിയായ സുരസ:—

"അതിനൊന്നും നിവൃത്തിയില്ല. ഇതെനിക്കുള്ള വരമാണ്. ആർക്കും ഇതിനെ അക്രമിക്കാനും പാടില്ല."

എന്നാണ് മറുപടി പറഞ്ഞതു്. അതുകേട്ട ഞാൻ പത്തുയോജനനീളവും അഞ്ചുയോജന വണ്ണവുമുള്ള ശരീരത്തിൽ അവളുടെ മുന്നിൽനിന്നു. അപ്പോൾ സുരസ എന്റെ വലുപ്പത്തേക്കാൾ അധികം വിസ്തൃതമായി വായ പിളർന്നു. ഇങ്ങിനെ മുഖം വികസിപ്പിക്കുന്നതിനെ കണ്ടപ്പോൾ ഞാൻ പെട്ടെന്നു് അംഗുഷ്ഠരൂപത്തിൽ വായിൽ പതിച്ച് എതിരെയുള്ള കർണ്ണദ്വാരത്തിൽകൂടി പുറത്തേക്ക് വന്നു. സന്തുഷ്ടയായ സുരസാദേവി സ്വന്തം രൂപത്തിൽനിന്നു് പറഞ്ഞു:—

"കപിശ്രേഷ്ഠ, സൌമ്യനായ മാരുതി, കാര്യം സാധിപ്പാനായി യഥാസുഖം പോക. മഹാപ്രഭുവായ ശ്രീരാമനോടുകൂടി സീതയെ യോജിപ്പിക്കുക. മഹാബാഹുവായ വാനരോത്തമ, നീ സുഖവാനായിത്തീരട്ടെ! നിന്നിൽ ഞാൻ അത്യന്തം പ്രീതയായി ഭവിച്ചിരിക്കുന്നു."

സർവ്വദേവന്മാരും എന്നെ അനുമോദിച്ചു. വിശാലമായ ആകാശത്തിലേക്ക് ചാടിയ ഞാൻ വൈനതേയനെപ്പോലെ സഞ്ചാരം തുടർന്നു. വീണ്ടും എന്റെ ഗതിക്കൊരു വിഘ്നം. ശരീരത്തിന്റെ നിഴലിനെ ആരോ പിടിച്ചു് നിർത്തിയിരിക്കുന്നു. ചെയ്യുന്നത് ആരാണെന്നു് അറിയുന്നുമില്ല. ഗതിക്ക് മുടക്കം സംഭവിച്ച ഞാൻ നാലുപുറവും മേലും കീഴും തിരഞ്ഞുനോക്കി. തടസ്സമുണ്ടാക്കിയതു് ആരാണെന്നതിനെക്കുറിച്ചു് യാതൊരറിവും ഉണ്ടായില്ല." എന്റെ ഗമനത്തിൽ ഇത്തരത്തിൽ വിഘ്നം നേരിടാൻ എന്താണു് കാരണം? ഇതു ചെയ്യുന്ന രൂപത്തെയാകട്ടെ കാണുന്നുമില്ലല്ലൊ?" എന്നിങ്ങനെ വിചാരിച്ചു് ദുഃഖിക്കുന്ന എന്റെ ദൃഷ്ടി താഴോട്ടു പതിഞ്ഞു. അവിടെ വെള്ളത്തിൽ ഭയങ്കരിയായ ഒരു രാക്ഷസി കിടക്കുന്നു. ഏതൊരുവനും ഭയമുണ്ടാക്കത്തക്ക ഉഗ്രരൂപിയായ അവൾ പൊട്ടിച്ചിരിച്ചു് അട്ടഹാസം ചെയ്തു് ഒട്ടും പരിഭ്രമിക്കാതെ അമംഗളവാക്കുകൾ ഇങ്ങിനെ പറഞ്ഞു:—

"എടോ ഭീമസ്വരൂപിയായ കുരങ്ങാ, എവിടേക്കാണു് നീ പോകുന്നതു്? അത്യധികം വിശക്കുന്ന എനിക്കു് അതിപ്രിയമായ ഭക്ഷണമാണു് നീ. കുറെ ദിവസങ്ങളായി, യാതൊന്നും കഴിക്കാതെ വിശന്നു ക്ഷീണിച്ച എന്റെ ദേഹത്തെ നീ സന്തോഷിപ്പിക്കൂ."

"ശരി അങ്ങിനെയാകട്ടെ" എന്നു് പറഞ്ഞു്, അവളുടെ ആഗ്രഹത്തെ ഞാൻ സ്വീകരിച്ച മട്ടിൽ അടുത്തുചെന്നു്, വായിൽ ഒതുങ്ങാത്ത ഭീമരൂപത്തിൽ നിന്നു. ഭയങ്കരമായ വായ എന്നെ വിഴുങ്ങത്തക്കവിധം അവൾ വലുതാക്കി. ഞാൻ ചെയ്യാൻ ഭാവിക്കുന്നതു് എന്താണെന്നു് ആ രാക്ഷസി മനസ്സിലാക്കിയില്ല. അതിവിശാലമായൊരു ഗഹ്വരം പോലെ വലുതാക്കിയ മുഖത്തിൽക്കൂടി, പെട്ടെന്നു് ദേഹം ചെറുതാക്കി അവളുടെ ഉദരത്തിലെത്തി, ഹൃദയം മുറിച്ചു് പുറത്തേക്കു് ചാടി. കൈകൾ രണ്ടും പരത്തിയ ആ മഹാഭയങ്കരി സമുദ്രത്തിൽ വീണു. അവളുടെ ഹൃദയം പിളർന്നു് സംഹരിച്ചപ്പോൾ:—

"സിംഹിക എന്ന പേരായ അതുല്യബലയായ രാക്ഷസിയെ ഹനുമാൻ അതിവേഗത്തിൽ നിഗ്രഹിച്ചു."

എന്നിങ്ങനെ മനോഹരവാക്കുകൾ ദേവന്മാർ പറയുന്നതും ഞാൻ കേട്ടു.

സിംഹികയെ നിഗ്രഹിച്ചതിനുശേഷം പിന്നേയും ഞാൻ, സീതാദേവീദർശനമാകുന്ന കാര്യം സാധിക്കുവാൻ അത്യുത്സാഹത്തോടെ അതിവേഗത്തിൽ

തന്നെ യാത്ര തുടർന്നു. മനോഹരപർവ്വതങ്ങളാൽ അലംകൃതവും സമുദ്രത്തിന്റെ തെക്കെ തീരമായി സ്ഥിതിചെയ്യുന്നതുമായ ലങ്കാപുരിയെ ഞാൻ കണ്ടു. സൂര്യൻ അസ്തമിച്ചു. അപ്പോൾ, ഭയങ്കരപരാക്രമികളായ രാക്ഷസന്മാർ അറിയാത്തവിധത്തിൽ, അവരുടെ വാസസ്ഥാനമായ ലങ്കയിൽ ഞാൻ പ്രവേശിച്ചു. കാലെടുത്തുവെക്കാൻ തുടങ്ങുമ്പോൾ, കല്പാന്തകാലത്തിലെ മേഘനാദമെന്നപോലെ അട്ടഹസിച്ചുകൊണ്ടു് സ്ത്രീരൂപത്തിലുള്ള എന്തോ ഒന്നു്, എന്നെ തടുത്തു. ആളിക്കത്തുന്ന തീനാളമെന്നപോലെയാണു് തലമുടി. അവൾ എന്നെ വധിക്കാൻ ഒരുങ്ങി മുന്നോട്ടു വന്നു. സ്ത്രീയായതിനാൽ ഞാൻ ഇടത്തെകൈകൊണ്ടു് ഒന്നടിച്ചു; അവളെ ജയിച്ചു. പ്രദോഷസമയത്തു് ലങ്കയിൽ പ്രവേശിച്ച എന്നോടു്, അടികൊണ്ട ഭയത്തോടെ അവൾ പറഞ്ഞു:—

"ഹേ വീര, ഞാൻ ലങ്കാപുരിയാണു്–അതായതു് ലങ്കാശ്രീയാണു്. അങ്ങയുടെ പരാക്രമം എന്നെ തോല്പിച്ചു. അതുകൊണ്ടു് ഈ ലങ്കയിലുള്ള സർവ്വരാക്ഷസന്മാരേയും ജയിച്ചു കഴിഞ്ഞുവെന്നു് മനസ്സിലാക്കിക്കൊള്ളൂ."

ആ രാത്രി മുഴുവൻ നഗരിയിലെ നാനാഭാഗങ്ങളിലും ദേവിയെത്തിരഞ്ഞു. രാവണന്റെ അന്തഃപുരത്തിൽ പ്രവേശിച്ചു. സുന്ദരീരത്നമായ ദേവിയെ കണ്ടില്ല. സുഗ്രീവന്റെ അരമനയിലുംകൂടി കാണാത്തപ്പോൾ ദുഃഖസമുദ്രത്തിൽ കരകാണാതെ ഞാൻ വലഞ്ഞു. സ്വാമിയെ മനസാ നമസ്കരിച്ചു്, ദുഃഖിതനാണെങ്കിലും വീണ്ടും അന്വേഷിച്ചു് നാലു ഭാഗത്തും നോക്കിയപ്പോൾ സ്വർണ്ണമയമായ മതിൽകൊണ്ടു് പ്രകാശിക്കുന്ന ഉത്തമമായ ഒരു ഉദ്യാനം കണ്ടു. ആ മതിലിലേക്കു് ഞാൻ ചാടിയണഞ്ഞു. ശ്രേഷ്ഠവൃക്ഷങ്ങൾ അനേകം നിറഞ്ഞ ആ ഉദ്യാനത്തിൽ അശോകവനങ്ങളുടെ മദ്ധ്യത്തിൽ ശിംശപ (ഇരുൾ) എന്നു പേരായ ഒരു മഹാവൃക്ഷം നിൽക്കുന്നു. ഞാൻ ആ ശിംശപാവൃക്ഷത്തിലെത്തി. ചുററും നോക്കിയപ്പോൾ, കാഞ്ചനമയമായിരിക്കുന്ന കദളീവനം കണ്ടു. ആ ഉത്തമവൃക്ഷസമീപത്തിൽ സ്ത്രീരത്നമായ ദേവി ഇരിക്കുന്നതു് എനിക്കു് കാണുവാൻ സാധിച്ചു.

ഉപവാസാദികളാൽ അതീവമെലിഞ്ഞും, യൌവനമദ്ധ്യാവസ്ഥയിൽ എത്തിയ പ്രായത്തോടും, താമരദളത്തിനു് തുല്യമായ നേത്രങ്ങളോടും, ഏകവസ്ത്രം കൊണ്ടു് ദേഹം മുഴുവൻ മറച്ചു്, പൊടി പടലം പററിയിരിക്കുന്ന തലമുടിയോടും, അസഹ്യവ്യസനത്താൽ തളർന്ന ശരീരത്തോടും, ഭർത്തൃഹിതത്തിനു്

കാത്തിരിക്കുന്ന ഭാവത്തോടുകൂടി, രക്തവും മാംസവും തിന്നു് ജീവിക്കുന്ന വ്യാഘ്രികളാൽ ചുററപ്പെട്ട മാൻപേടയെപ്പോലെ, വിരൂപകളും ക്രൂരകളുമായിരിക്കുന്ന രാക്ഷസികളാൽ ആവൃതയായിരിക്കുന്നു. നിശാചരികളുടെ നടുവിൽ, അവരുടെ ഭീഷണവാക്കുകഠം കേട്ടു്, തലമുടിവകഞ്ഞു് സീമന്തരേഖയിട്ടുകെട്ടാതെ ജട പിടിച്ചു് ഒന്നായി കട്ട പിടിച്ചും, ഭർത്തൃചിന്തയിൽതന്നെ മനസ്സിരുത്തിയും വെറും മണ്ണിൽ കിടന്നും, മഞ്ഞുകാലത്തിലെ താമരയെന്നപോലെ വർണ്ണഭേദമാന്ന ശരീരത്തോടുകൂടിയും, രാവണനെ ആശ്രയിച്ചാൽ കിട്ടാവുന്ന സർവ്വസൌഭാഗ്യങ്ങളേയും നിശ്ശേഷം നിരാകരിച്ചും, മരിക്കാനൊരുങ്ങിയ ആ ആപൽസമയത്തിൽ ദൈവഗത്യാ എനിക്കു് കാണ്മാൻ സാധിച്ചു.

അനശ്വരയശസ്വിനിയായ ശ്രീരാമസ്വാമിപത്നിയെ ആ സ്ഥിതിയിൽ കണ്ടപ്പോഠം ആ ശിംശപാവൃക്ഷത്തിൽ ഇലകളുടെ മറവിൽത്തന്നെ ദേവിയേയും നോക്കിക്കൊണ്ടു് ഞാനിരുന്നു. അപ്പോഠം രാവണൻെറ അരമനയിൽനിന്നു്, അരഞ്ഞാൺ കാൽചിലമ്പു് തുടങ്ങിയ ആഭരണങ്ങളിൽനിന്നു് പുറപ്പെടുന്ന മധുരനാദവും, അതോടിടകലൎന്ന ജിലുജില ശബ്ദവും ഞാൻ കേട്ടു. എനിക്കു് വളരെയധികം പരിഭ്രമം തോന്നി. എൻെറ രൂപത്തെ വളരെ ചെറുതാക്കി. കാട്ടിലുള്ള ചെറിയൊരു പക്ഷിയെപ്പോലെ ആ ഇരുഠം മരമുകളിൽ മററാക്കും കാണ്മാൻ സാധിക്കാത്തവിധം മറഞ്ഞിരുന്നു. മഹാശക്തനായ രാവണനും, ഭാര്യമാരും സീതാദേവി ഇരിക്കുന്ന സ്ഥലത്തേക്കു് വന്നുചേൎന്നു. രാക്ഷസാധിപനെ കണ്ടു, ഉത്തമ സ്ത്രീരത്നമായ സീതാദേവി ഉരുക്കഠംകൊണ്ടു് വക്ഷസ്സ്ഥലം മറച്ചു് ബാഹുലതളാൽ കാലുകഠം ചുററിപ്പിടിച്ചു് കുനിഞ്ഞിരുന്നു. ഭയപ്പെട്ടും പരിഭ്രമിച്ചും ചുററുപാടും നോക്കിയും, രക്ഷിതാവായി ആരേയും കാണാത്തതിനാൽ സവ്വാംഗങ്ങളും വിറച്ചും ദുഃഖിച്ചുമിരിക്കുന്ന ദേവിയുടെ തൃപ്പാദങ്ങളിൽ, ദശാനനൻ ശിരസ്സുതാഴ്ത്തി നമസ്കരിച്ചു:—

"എന്നെ ബഹുമാനിച്ചാലും."

എന്നഭ്യൎത്ഥിച്ചു് തുടൎന്നു:—

"അഹങ്കാരിയായ സീതേ, നിൻെറ ഗവ്വുകൊണ്ടു് എന്നെ അഭിനന്ദിക്കാതിരുന്നാൽ, വെറും രണ്ടുമാസം കഴിഞ്ഞ ഉടനെ നിൻെറ ചെഞ്ചോര ഞാൻ കുടിക്കും.

എന്നിങ്ങനെ ഭയപ്പെടുത്തി. ദുരാത്മാവായ ദശവദനന്റെ വാക്കുകൾ കേട്ടപ്പോൾ അത്യധികം കോപിച്ച സീതാദേവി സമുചിതമായി മറുപടി പറഞ്ഞു:—

"രാക്ഷസാധമ, അമേയതേജസ്വിയാണ് ശ്രീരാമദേവൻ. അവിടുത്തെ സഹധർമ്മിണിയും, ഇക്ഷ്വാകുവംശനാഥനായ ദശരഥമഹാരാജാവിന്റെ സീമന്തപുത്രഭാര്യയുമായ എന്നോടുപറയാൻ പാടില്ലാത്തവാക്കുകൾ ഉച്ചരിച്ച നിന്റെ നാവ് മുറിഞ്ഞു് ഭൂമിയിൽ പതിക്കാത്തതിന്റെ കാരണം മനസ്സിലാകുന്നില്ല. നീചനായ നിനക്ക് വീര്യം എന്നൊന്നു് ഉണ്ടോ? ഉണ്ടായിരുന്നെങ്കിൽ, മഹാപാപിയായ നീ, മഹാത്മാവായ എന്റെ ഭർത്താവില്ലാത്ത തക്കത്തിൽ, അവിടുന്നു് കാണാതെ എന്നെ അപഹരിച്ചുകൊണ്ടു് വരുമായിരുന്നോ? നീ ദാശരഥിക്ക് സദൃശനല്ലെന്നു മാത്രമല്ല, ആ മഹാപ്രഭുവിന്റെ ദാസനാകാൻകൂടി അർഹനല്ല. ശ്രീരാമചന്ദ്രസ്വാമി, ആരാലും ഒരിക്കലും ജയിക്കപ്പെടുവാൻ കഴിയാത്തവനും, സത്യനിഷ്ഠനും, ശൂരനും, യുദ്ധത്തിൽ ശത്രുക്കളാൽക്കൂടി ബഹുമാനിക്കപ്പെടുന്നവനുമാണെന്നു് അറിഞ്ഞുകൊൾക."

ദേവിയുടെ കഠിനവാക്കുകൾ രാവണന്റെ ക്രോധാഗ്നിയെ ഉജ്ജ്വലിപ്പിച്ചു. ചിതാഗ്നിയെപ്പോലെ ഭയങ്കരസ്വരൂപനായിത്തീർന്നു. അതിക്രൂരങ്ങളായ കണ്ണുകൾ ഉരുട്ടിമിഴിച്ചു. വലത്തുകൈ മടക്കിച്ചുരുട്ടിപ്പിടിച്ചു് ദേവിയെ സംഹരിപ്പാനെന്നവണ്ണം പുറപ്പെട്ടപ്പോൾ, ഒന്നിച്ചുള്ളസ്ത്രീകൾ, ഹാ കഷ്ടം, മഹാകഷ്ടം എന്നു് നിലവിളികൂട്ടി. ദുഷ്ടനായ അവന്റെ പത്നിമാരിൽ ശ്രേഷ്ഠയായ മണ്ഡോദരീദേവി പെട്ടെന്നു് ചാടി എഴുന്നേററു് രാവണനെ തടുത്തു. മന്മഥപീഡിതനായ ആ അരക്കനോടു് പറഞ്ഞു:—

"ദേവേന്ദ്രതുല്യനായ വീര, അങ്ങക്ക് ഈ സീതയെക്കൊണ്ടു് എന്തുകാര്യം? ക്രീഡാസക്തനാണെങ്കിൽ എന്നോടുകൂടി യഥേഷ്ടം രമിച്ചുകൊൾക. സീത എന്നേക്കാൾ ഒന്നുകൊണ്ടും വിശിഷ്ടയല്ല. ദേവസ്ത്രീകൾ–ഗന്ധർവ്വകന്യകമാർ–യക്ഷാംഗനകൾ–എന്നിവരെല്ലാം നാഥനായ അവിടുത്തെ സന്തോഷിപ്പിക്കാനുണ്ടല്ലൊ. അവരോടൊന്നിച്ചു് ക്രീഡിച്ചുകൊള്ളു. ഈ സീതയെക്കൊണ്ടു് എന്തുകാര്യമാണുള്ളതു്?

സ്ത്രീകളെല്ലാവരും ഒത്തുചേർന്നു് രാവണനെ അവിടെനിന്നു് എഴുന്നേല്പിച്ചു. പതുക്കെ അരമനയിലേക്കു് കൊണ്ടുപോയി. ലങ്കാനാഥൻ ആ സ്ഥലംവിട്ടു

പോയപ്പോൾ, വികൃതമുഖികളും ഭയങ്കരികളുമായ രാക്ഷസികൾ, അതികഠിനങ്ങളും ക്രൂരങ്ങളുമായ വാക്കുകൾ പറഞ്ഞു് ദേവിയെ ഭയപ്പെടുത്തിത്തുടങ്ങി. ദേവിയാകട്ടെ അവരുടെ ഉപദേശങ്ങളേയും വാക്കുകളേയും പുല്ലുപോലെ തള്ളിക്കളഞ്ഞു. അവരുടെ അട്ടഹാസങ്ങൾ ദേവിയുടെ നേർക്കു് അർത്ഥശൂന്യങ്ങളായിത്തീർന്നു. രക്തമാംസാദികളാൽ ക്രൂരസ്വഭാവമാർന്ന ആ രാക്ഷസികളുടെ നിലവിളി വ്യർത്ഥമാണെന്നു് മനസ്സിലായപ്പോൾ അവരടങ്ങി. ദേവിയുടെ മഹത്തായ നിശ്ചയദാർഢ്യത്തെ രാവണപ്പെരുമാളെ അറിയിച്ചു. പരിശ്രമങ്ങൾ യാതൊന്നുംതന്നെ ദേവിയുടെ അടുത്തു് സഫലമാകില്ലെന്നറിഞ്ഞ നക്തഞ്ചരികൾ, ഉത്സാഹഹീനകളും ക്ലേശഭൂയിഷ്ഠകളുമായി നിദ്രയാരംഭിച്ചു. എല്ലാവരും ഉറക്കത്തിലായപ്പോൾ ഭർത്തൃഹിതതല്പരയായ ദേവി അതിദുഃഖിതയായി, ഏതൊരാൾക്കും കരുണ തോന്നത്തക്കവിധം വിലപിക്കാൻ തുടങ്ങി. തളർന്നു് ഉറങ്ങിക്കിടക്കുന്ന ആ രാക്ഷസികളുടെ മദ്ധ്യത്തിൽനിന്നു് എഴുന്നേററിരുന്ന ത്രിജട എന്നുപേരായ രാക്ഷസി അവരോടുപറഞ്ഞു:—

“രാക്ഷസികളേ, നിങ്ങൾ നിങ്ങളെത്തന്നെ അന്യോന്യം പിടിച്ചു് തിന്നുവിൻ. അതിസുന്ദരാംഗിയായ സീതയെയല്ല നിങ്ങൾ ഭക്ഷിക്കേണ്ടതു്. ദശരഥമഹാരാജപുത്രപത്നിയായ ഈ മഹാപതിവ്രത നിങ്ങൾക്കു് ഭക്ഷിപ്പാനുള്ളവളല്ല. ഞാൻ എന്താണു് ഇങ്ങിനെ പറയുന്നതു് എന്നുവിചാരിച്ചു് നിങ്ങൾ പരിഭ്രമിക്കേണ്ട. ഞാനിപ്പോൾ ഒരുസ്വപ്നം–ഭയജനകവും, രോമാഞ്ചം ഉണ്ടാക്കുന്നതുമാണതു്–കണ്ടു. അതിന്റെ ഫലം–രാക്ഷസന്മാരെല്ലാം നശിക്കും; ഇവളുടെ ഭർത്താവു് വിജയിക്കും–എന്നാണു്. ലങ്കാവാസികളെ മുഴുവൻ നിഗ്രഹിക്കുവാൻ കരുത്തനായ രാഘവനിൽനിന്നു് നമുക്കു് രക്ഷവേണമെങ്കിൽ സീതയുടെ കാരുണ്യം വേണം. അതുകൊണ്ടു് വിദേഹരാജപുത്രിയായ ഇവളോടു് നമ്മളെ രക്ഷിക്കേണമെന്നു് നാമെല്ലാവരും പ്രാർത്ഥിക്കുക. ഇതാണിപ്പോൾ നമ്മൾ ചെയ്യേണ്ടതെന്നാണു് എനിക്കു് തോന്നുന്നതു്. ദുഃഖിച്ചിരിക്കുന്ന ഒരുവളെക്കുറിച്ചു് ഈ വിധം സ്വപ്നം കണ്ടാൽ അവൾ, എല്ലാവിധവ്യസനങ്ങളിൽനിന്നും മുക്തയായി പരമസുഖത്തെ പ്രാപിക്കും. മിഥിലാരാജകുമാരി–ജനകമഹാരാജർഷിസുത–ഈ രാജകുമാരി സീതാദേവി–നമസ്കരിച്ചാൽ ആ മാത്രയിൽ തന്നെ പ്രസാദിക്കും; അനുഗ്രഹിക്കും. അതുകൊണ്ടു് ഈ സീതാദേവിയെ സന്തുഷ്ടയാക്കുവാൻ ഒരു പ്രയാസവുമില്ല. രാക്ഷസികളേ, എത്രവലിയ ഭയത്തിൽനിന്നും നമ്മളെക്കൂടി രക്ഷിക്കാനുള്ള ശക്തി ദേവിക്കു് ഉണ്ടു്. അപരാധങ്ങളേതും പൊറുത്തു് മാതാവിനെപ്പോലെ രക്ഷിക്കും.”

ഇപ്രകാരമുള്ള ത്രിജടാവാക്യം കേട്ടപ്പോൾ ഭർത്താവിൻെറ വിജയവർത്തമാനത്തിൽ അല്പം ലജ്ജിതയായെങ്കിലും, ശ്രീരാമസ്വാമി വിജയം വരിച്ചവനായിത്തീർന്നതുപോലെ സന്തോഷിക്കുകയുംചെയ്തു് പറഞ്ഞു:—

"നിങ്ങൾ പറഞ്ഞതു് സത്യമായിത്തീരട്ടെ. നിങ്ങളെ ഞാൻ രക്ഷിക്കാം."

ദേവിയുടെ കഷ്ടാവസ്ഥ കണ്ട ഞാൻ അസ്വസ്ഥനായിത്തീർന്നു. എൻെറ മനഃസന്തോഷം തീരെനശിച്ചു. എങ്ങിനെയാണു് ദേവിയോടു് അഭിമുഖസംഭാഷണം ചെയ്യേണ്ടതു് എന്നായി ചിന്ത. ഇക്ഷ്വാകുവംശചരിത്രം, സ്തോത്രരൂപത്തിൽ സംഭാഷണത്തിൻെറ മുഖവുരമായി സാദരം ഞാൻ ആരംഭിച്ചു. രാജർഷിവര്യന്മാരും, മാമുനീന്ദ്രന്മാരും ആദരിക്കുന്ന സംസ്കൃതഭാഷയിൽ ഞാൻ പറഞ്ഞ കാര്യത്തെ കേട്ട ദേവി അശ്രുപൂർണ്ണവദനത്തോടെ ചോദിച്ചു:—

"നീ ആരാണു്? എന്താവശ്യത്തിന്നു്, ഏതുവിധത്തിൽ നീ ഇവിടെ വന്നു? ഹേ വാനരശ്രേഷ്ഠ, എൻെറ ഭർത്താവോടുകൂടി സ്നേഹമാകുവാൻ കാരണമെന്തു്? എല്ലാം വശമായി എന്നോടുപറയൂ." സവിനയം ഞാൻ മറുപടി തുടർന്നു:—

"ദേവി, അവിടുത്തെ ഭർത്താവായ ശ്രീരാമചന്ദ്രസ്വാമിക്കു്, മഹാപരാക്രമിയും, കർമ്മകുശലനും, മഹാശക്തനും, വാനരകുലരാജനുമായ സുഗ്രീവൻ സഹായമായിത്തീർന്നിരിക്കുന്നു. ആ സുഗ്രീവമഹാരാജാവിൻെറ ഭൃത്യനും, ഹനുമാനെന്നു പേരുള്ളവനുമായ ഒരു വാനരനാണു് ഞാൻ. നിന്തിരുവടിയുടെ ഭർത്താവും എന്തൊന്നും സങ്കല്പമാത്രത്താൽതന്നെ നടത്തുവാൻ ശക്തനുമായ ശ്രീരാമചന്ദ്രസ്വാമിയാൽ, നിന്തിരുവടിയുടെ സമീപത്തേക്കു് അയക്കപ്പെട്ട ശ്രീരാമദാസനും ദൂതനുമാണു് ഞാൻ. യശസ്വിനിയായ ദേവി, രഘുപതി, ശ്രീമാനായ ദശരഥപുത്രൻ അടയാളമായി എൻെറ പക്കൽ തന്നിട്ടുള്ള ഈ മുദ്രമോതിരത്തെ തൃക്കൈയ്യിൽ വാങ്ങിയാലും. ദേവി, ഇവിടുത്തെ ഏതൊരാജ്ഞയാണു് ഈ ദാസൻ നടത്തേണ്ടതെന്നു് അറിയാനാഗ്രഹിക്കുന്നു. ദേവിയെ, ഈ ക്ഷണത്തിൽതന്നെ ഭർത്തൃസവിധത്തിലേക്കു് ഞാൻ കൊണ്ടുചെന്നാക്കട്ടെയോ? ദേവിയുടെ ആജ്ഞ എന്താണു്?

ജനകമഹാരാജപുത്രി, എൻെറ വാക്കുകൾ സശ്രദ്ധം കേട്ടു. അർത്ഥം തികച്ചും മനസ്സിലാക്കി.

"രാവണനെ സമൂലം നശിപ്പിച്ചു് ദേവൻ എന്നെ കൊണ്ടുപോകേണ്ടതാണു്."

എന്നു് കല്പിച്ചു. അത്യുത്തമവും ദോഷരഹിതവുമായ ആ പതിവ്രതാ രത്നത്തെ ഞാൻ സാഷ്ടാംഗം നമസ്കരിച്ചു. സ്വാമിക്കു് മന:സമാധാനമുണ്ടാക്കത്തക്ക ഒരടയാളം തരുവാൻ അഭ്യർത്ഥിച്ചു. "ദിവ്യമായ ഈ ഉത്തമരത്നത്തെ അഭിജ്ഞാനമായി സ്വീകരിക്ക. ഇതിനെ കൊടുത്താൽ സർവ്വലക്ഷണസമ്പൂർണ്ണനായ പുരുഷോത്തമൻ നിന്നെ ബഹുമാനിക്കതന്നെ ചെയ്യും" എന്നും അരുളിച്ചെയ്തു. ശക്തിസ്വരൂപിണിയായ ദേവി ഉൽക്കൃഷ്ടമായ ഈ രത്നത്തെ എൻെറ വശം തന്നു. അതിദുഃഖത്തോടെ സന്ദേശവാക്യങ്ങളും പറഞ്ഞു.

വാനരശ്രേഷ്ഠന്മാരെ, ദേവിയുടെ പാതിവ്രത്യാദിഗുണങ്ങൾ അത്യാശ്ചര്യജനകങ്ങളാണു്. ഞാൻ അതിഭക്തിയോടെ രാജപുത്രിയായ ദേവിയെ പ്രദക്ഷിണം ചെയ്തു് സാഷ്ടാംഗം നമസ്കരിച്ചു. ഇങ്ങോട്ടുതിരിയെപ്പോരാനുള്ള ആഗ്രഹത്തെ അറിയിച്ചു. അചഞ്ചലമായ ആ ഹൃദയത്തിലുള്ള നിശ്ചയം ഖണ്ഡിതമായി വീണ്ടും തുറന്നുപറഞ്ഞു:—

"ഹനുമാൻ, എൻെറ സർവ്വവർത്തമാനങ്ങളും രഘുവരനോടു് പറയണം. നിൻെറ വാക്കുകൾ, വീരന്മാരായ ശ്രീരാമലക്ഷ്മണന്മാരേയും, വാനരരാജാവായ സുഗ്രീവനേയും അതിവേഗത്തിൽ വാനരപ്പടയോടൊന്നിച്ചു് ഇവിടെ എത്തിക്കത്തക്കവിധമാകണം. അതിനുതക്കവിധം അവരോടുപറയു. ഇതിനു് ന്യൂനത സംഭവിച്ചാൽ, എൻെറ ജീവിതാവധി രണ്ടുമാസമാണെന്നു് എപ്പോഴും ഓർക്കണം. രാവണൻെറ ആ തീർപ്പിന്നപ്പുറം, കാകുൽസ്ഥനടക്കം നിങ്ങളാരും എന്നെ കാണുകയില്ല. മഹാപ്രഭുവായ തന്തിരുവടിയെ ആശ്രയിച്ചിരിക്കുന്ന ഞാൻ, നാഥനില്ലാത്ത ഒരുവളെപ്പോലെ അവസാനിക്കും."

കരുണമയമായ ഇത്തരം വാക്കുകൾ ദേവി അരുളിച്ചെയ്തതുകേട്ടപ്പോൾ അടക്കാൻവയ്യാത്ത കോപം രാവണനിൽ എനിക്കു് ഉണ്ടായി. പിന്നീടു് ചെയ്യേണ്ടതു് ഞാൻ ആലോചിച്ചു് ഉറച്ചു. ശരീരം പർവ്വതതുല്യമാക്കി. മാത്രമല്ല, ഒരു യുദ്ധം ചെയ്യുവാൻ ഹൃദയം പ്രേരിപ്പിച്ചു. കാരണമുണ്ടാക്കുവാൻ രാവണൻെറ ആ അശോകവനികോദ്യാനത്തെ തകർത്തു. പൂങ്കാവിൻെറ ഓരോഭാഗമായി നശിപ്പിക്കാൻ ആരംഭിച്ചപ്പോൾ പക്ഷികളും മൃഗങ്ങളും ഭയപ്പെട്ടു് പറക്കുവാനും ഓടുവാനും തുടങ്ങി. രാക്ഷസികൾ ഗാഢനിദ്രയിൽനിന്നു് ഉണന്നു. നശിച്ച ഉദ്യാനത്തെ കണ്ടു്, അവരുടെ മുഖങ്ങളെ ഒന്നുകൂടി വിരൂപമാക്കി നോക്കി. എന്നെ കണ്ട ഉടനെ അവരെല്ലാം. രാവണാന്തികത്തിൽ ഓടിച്ചെന്നു് വിവരമറിയിച്ചു.

"പ്രഭോ, ഒരാൾക്കും കടന്നുകൂടാത്ത അവിടുത്തെ പൂവനത്തെ ദുരാത്മാവായ ഒരു വാനരൻ നശിപ്പിക്കുന്നു. അവിടുത്തെ ശക്തിയെന്താണെന്ന് ആ കുരങ്ങനുണ്ടോ അറിയുന്നു? അങ്ങേക്ക് അനിഷ്ടമാചരിക്കുന്ന ആ ദുഷ്ടനെക്കുറിച്ച് ഞങ്ങളെന്തു പറയട്ടെ. മഹാരാജാവേ, അവനെ കൊല്ലാൻ കല്പനയുണ്ടാകണേ. ഇനിയൊരിക്കൽ അവനിവിടെ വരാതിരിക്കണം."

കോപാകുലനായ രാവണൻ, സ്വമനസ്സറിഞ്ഞു പ്രവൃത്തിക്കുന്നവരും, അതിബലവാന്മാരുമായ 'കിങ്കരന്മാർ' എന്നു പ്രസിദ്ധമായ രാക്ഷസപ്പടയെ എന്റെ നേരിട്ടയച്ചു. ശൂലം–മുൽഗരം–തുടങ്ങിയ ആയുധങ്ങളെ ധരിച്ചുംകൊണ്ട് എന്റെ നേരിട്ടുവന്ന അവർ, എൺപതിനായിരമായിരുന്നു. പരിഘം എന്ന ഒരായുധം എനിക്ക് കിട്ടി. ആ ഉദ്യാനത്തിന്റെ ഒരു മൂലയിൽവെച്ച് അവരെയെല്ലാം ഞാൻ നശിപ്പിച്ചു. ഭീരുക്കളും ദുർബലരുമായ ചിലർ ഓടിച്ചെന്ന് ദശാനനനെ വിവരമറിയിച്ചു. ഉത്സാഹം എന്റെ ഹൃദയത്തിൽ നിറഞ്ഞു. അതിമനോഹരമായൊരു ഗോപുരമുണ്ട്. ചൈത്യപ്രാസാദം എന്നാണ് പേർ. രാവണന്റെ ആൾക്കാർ അനേകം അതിൽ വസിക്കുന്നു. അതിൽനിന്നു ഒരു ഇരുമ്പുതൂൺ വലിച്ചെടുത്തു. അതുകൊണ്ട് കാവല്ക്കാരിൽ അനേകംപേരെ വധിച്ചു. ആ ചൈത്യപ്രാസാദം, ലങ്കാനഗരിക്ക് ഒരു തിലകമായി പ്രശോഭിക്കുന്നു. അത്രയും മനോഹരമായ മറ്റൊന്ന് ഞാൻ അവിടെ കണ്ടിട്ടില്ല. കോപത്താൽ ഞാൻ അതിനേയും തട്ടിത്തകർത്തു.

അതറിഞ്ഞ രാക്ഷസേശ്വരൻ പ്രഹസ്തപുത്രനായ ജംബുമാലിയെന്ന രാക്ഷസേന്ദ്രനെ എന്റെ നേർക്കയച്ചു. മഹാഭയങ്കരരൂപമുള്ള അനേകം സൈന്യത്തോടെയാണ്, മഹാബലവാനായ ജംബുമാലി വന്നതു്. എന്റെ കയ്യിലുള്ള പരിഘത്താൽതന്നെ അവരെ നിശ്ശേഷം പൊടിയാക്കിത്തീർത്തു. രാക്ഷസചക്രവർത്തിയായ ദശഗ്രീവൻ അതുകേട്ടപ്പോൾ, മഹാശക്തന്മാരായ മന്ത്രിപുത്രന്മാരെയാണ് എന്റെ നേരിട്ട് തുടർന്ന് അയച്ചതു്. പദാതികളായ സൈന്യസമൂഹത്തോടെ വന്ന അവരേയും പരിഘംകൊണ്ടുതന്നെ കാലപുരിക്കയച്ചു. യുദ്ധവിദഗ്ദ്ധന്മാരായ മന്ത്രിപുത്രന്മാർ നിഗ്രഹിക്കപ്പെട്ട വിവരം കേട്ട രാവണൻ, പഞ്ചസേനാപതികളെ അയച്ചു. സൈന്യങ്ങളോടെ അവരേയും ഞാൻ നശിപ്പിച്ചു. ദശാസ്യൻ, ഇളയപുത്രനും അമേയബലവാനുമായ അക്ഷകുമാരനെ അനേകം സൈന്യങ്ങളോടുകൂടി എന്നെ ബന്ധിക്കുവാനോ നിഗ്രഹിക്കുവാനോ നിയോഗിച്ചു. മണ്ഡോദരീപുത്രനായ അക്ഷകുമാരൻ ആയോധനത്തിൽ അതി

സമത്ഥനാണ്. അവൻ ആകാശത്തിൽ വന്നുനിന്നു്, ഒരുങ്ങിയപ്പോഠം, അവന്റെ പാദങ്ങളിൽ പിടിച്ചു് ഒരു നൂറുവട്ടം ചുഴററിയെറിഞ്ഞു് പൊടിയാക്കി.

അക്ഷകുമാരൻ നേരിട്ടുവന്നതും നശിച്ചതുമറിഞ്ഞ രാവണൻ പിന്നീട് അയച്ചതു് സീമന്തപുത്രനും സുപ്രസിദ്ധനുമായ ഇന്ദ്രജിത്തിനെയാണ്. യുദ്ധത്തിൽ ദുർമ്മദമുള്ളവനും മഹാശക്തനുമാണ് അവൻ. ക്രോധാന്ധനായിട്ടാണ് രാവണൻ അവനെ അയച്ചതും. അവൻെറ ബലവും, വമ്പിച്ചപടയും ക്രമത്തിൽ ബലഹീനരായി. പരമസന്തോഷത്തോടെ ഞാൻ മേഘനാദനെ നോക്കി. സർവ്വാവയവലക്ഷണയുക്തനും അമിതബലവാനുമായ അവൻ എന്നെ നിഗ്രഹിക്കാതിരിക്കയില്ലെന്ന വിശ്വാസത്തോടെയാണ് ലങ്കേശ്വരൻ അയച്ചിട്ടുള്ളതു്. മദമത്തരായ അനേകം വീരന്മാരെ സഹായത്തിനും വിട്ടിട്ടുണ്ട്. എന്നെ ജയിക്കാൻ വിഷമമാണെന്നും, സൈന്യം മിക്കതും നശിച്ചുവെന്നും മനസ്സിലാക്കിയ ഇന്ദ്രജിത്തു്, പിതാമഹാസ്ത്രമയച്ചു് എന്നെ ബന്ധിച്ചു. ഞാൻ നിശ്ചേഷ്ടനായി ഭൂമിയിൽ പതിച്ചു.

രാക്ഷസന്മാർ അതിവേഗത്തിൽ എൻെറ അടുത്തുവന്നു് കയറുകഠംകൊണ്ട് അവയവങ്ങളെ കൂട്ടിക്കെട്ടി, രാവണപ്പെരുമാളുടെ സമീപത്തേക്കു് കൊണ്ടുചെന്നു. ദുരാത്മാവായ രാവണൻ എന്നോടു് ചോദിച്ചു:—

"എന്തിനു് ലങ്കയിൽവന്നു? രാക്ഷസന്മാരെ വധിപ്പാൻ കാരണമെന്തു്?"

എല്ലാം സീതാദേവി കാരണമായുണ്ടായ യുദ്ധത്തിൽ സംഭവിച്ചതാണ്. എന്നു് ഞാൻ പറഞ്ഞു. മാത്രമല്ല, ഹേ പ്രഭോ, ദേവിയെ കാണ്മാനായിട്ടുള്ള യാത്രയിൽ അങ്ങയുടെ അരമനയിൽ വന്നുചേന്നതാണെന്നും, വായുപുത്രനായ ഹനുമാൻ എന്ന വാനരനാണെന്നും, കപീശ്വരനായ സുഗ്രീവൻെറ അമാത്യനും ശ്രീരാമസ്വാമിദൂതനുമാണെന്നുംകൂടി അറിഞ്ഞുകൊഠംക, എന്നുകൂടി രാവണനെ അറിയിച്ചു. ഞാനിപ്പോഠം അങ്ങയുടെ അടുത്തു് വന്നിട്ടുള്ളതു്, ശ്രീരാമദൂതനായിട്ടാണ്. അങ്ങയോടു് പറയാനേല്പിച്ചിരിക്കുന്നതിനെ പറയാം. മനസ്സിരുത്തി കേഠംക്ക. രാക്ഷസാധിപനായ അങ്ങയോട്, വാനരാധിപനായ സുഗ്രീവൻ മനസ്സിരുത്തി ആലോചിച്ചു് പറഞ്ഞതാണ് ഞാൻ പറയുന്നതു്:—

"അല്ലയോ മഹാഭാഗ്യവാനായ ലങ്കേശ്വരാ, ആദ്യമായി അങ്ങയോടു് സുഗ്രീവൻ കുശലം ചോദിക്കുന്നു. ധമ്മാത്ഥകാമങ്ങളായ പുരുഷാത്ഥങ്ങളെ സാധിക്കുന്നതിന്നു് ഉപകരിക്കുന്നതും ഹിതവും പത്ഥ്യവുമായ വാക്കുകളാണ് പറഞ്ഞയച്ചിരിക്കുന്നതു്. കേഠംക്കു:—

"അത്യുന്നതവൃക്ഷങ്ങൾ നിറഞ്ഞ ഋശ്യമൂകമെന്ന പർവ്വതത്തിൽ വസിക്കുന്ന എനിക്ക്, യുദ്ധവീരനായ ശ്രീരാഘവൻ മിത്രമായിത്തീർന്നിരിക്കുന്നു. ഹേ രാക്ഷസരാജാവേ, ശ്രീരാമസ്വാമി, രാക്ഷസനാൽ പത്നി അപഹരിക്കപ്പെട്ട വർത്തമാനം പറഞ്ഞു. ആ കാര്യത്തിൽ നമുക്ക് അന്യോന്യം സഖ്യം ചെയ്യാമെന്ന് തീരുമാനിച്ചു. ജ്യേഷ്ഠസഹോദരനായ ബാലിയാൽ രാജ്യത്തിൽനിന്ന് നിഷ്ക്കാസിതനായ എന്നോടുകൂടെ മഹാപ്രഭുവായ ശ്രീരാമചന്ദ്രൻ ലക്ഷ്മണാനുചിതനായി, അഗ്നി സാക്ഷിയായിട്ട് സഖ്യം ചെയ്തു. ഒരൊററബാണമേ ബാലിയെ നിഗ്രഹിക്കാൻ വേണ്ടിവന്നുള്ളു. എന്നെ കപിരാജാവായി അഭിഷേകംചെയ്തു.

മഹാപ്രഭുവിന്ന് സർവ്വാത്മനാ ഞങ്ങളെല്ലാവരും സഹായം ചെയ്യാൻ ബാദ്ധ്യസ്ഥരാണ്. ആ സുഗ്രീവനാണ് അങ്ങയുടെ അടുത്തേക്ക് എന്നെ അയച്ചതു്. അതിവേഗത്തിൽ സീതാദേവിയെ ശ്രീരാമതൃപ്പാദങ്ങളിൽ സമർപ്പിക്കണം. വീരന്മാരായ വാനരന്മാർ അങ്ങയുടെ ലങ്കയേയും വൻപടയേയും നശിപ്പിക്കുന്നതിന്നുമുമ്പ് അതു ചെയ്യുകയാണ് ഉത്തമം. വാനരന്മാരുടെ ശക്തി എത്രമാത്രമാണെന്ന് ഇതിന്നുമുമ്പ് ആരും അറിഞ്ഞവരില്ല. വേണ്ടിവന്നാൽ ദേവന്മാരുടെ മുൻപിലും അവർക്ക് നേരിടാൻ സാധിക്കും."

വാനരരാജാസുഗ്രീവൻ ഇപ്രകാരം അങ്ങയോട് പറയുന്നു എന്ന് ഞാൻ രാവണനോട് പറഞ്ഞു. ക്രോധാന്ധനായി എന്നെ ദഹിപ്പിക്കുന്ന മട്ടിൽ നോക്കി, ക്രൂരകർമ്മനിരതനായ രാക്ഷസൻ, എന്നെ വധിപ്പാനായി കല്പനകൊടുത്തു. ആ ദുരാത്മാവിന്ന് എന്റെ ശക്തിയെ അറിയാമായിരുന്നില്ല. രാവണന്റെ അനുജനും മഹാബുദ്ധിമാനും നയജ്ഞനുമായ വിഭീഷണൻ എന്നു പേരായ രാക്ഷസവര്യൻ, എന്നിൽ സ്നേഹത്തോടുകൂടെ അപ്പോൾ രാവണനോടപേക്ഷിച്ചു:—

"മഹാരാജാവേ, ഈ നിശ്ചയം ധർമ്മയുക്തമല്ല. ഈ വിധിയെ പിൻവലിക്കണേ. രാജനീതിക്ക് ഒരിക്കലും ഉചിതമല്ലാത്തതാണ് ഈ കല്പന. പ്രഭോ, രാജശാസ്ത്രങ്ങളിൽ ദൂതവധം വിധിച്ചിട്ടില്ല. മററൊരാൾ പറഞ്ഞയച്ചതിനെ, ഒളിക്കാതെ പറഞ്ഞറിയിക്കേണ്ടതു് അവന്റെ ധർമ്മമാണ്. സ്വന്തം കർമ്മമിന്നതെന്നറിഞ്ഞു് നടത്തിയ ദൂതനെ വധിക്കാൻ ഒരു നിയമവും അനുവദിക്കുന്നതല്ല. അതിമഹത്തായൊരു അപരാധം ചെയ്താൽക്കൂടി ദൂതനെ നിഗ്രഹിച്ചുകൂടാ. അചിന്ത്യപരാക്രമിയായ പ്രഭോ, ദൂതനെ വിരൂപനാക്കുവാൻ വിധിയുണ്ട്. ശാസ്ത്രങ്ങളിൽ വധത്തിന്നുള്ള നിശ്ചയം കാണപ്പെട്ടിട്ടില്ല."

വിഭീഷണന്റെ യുക്തിയുക്തമായ വാക്കുകൾകേട്ട് ശാന്തനായ രാവണൻ എന്റെ ലാംഗൂലത്തെ ദഹിപ്പിക്കാൻ രാക്ഷസന്മാരോട് ആജ്ഞാപിച്ചു. ആ ക്രൂരന്മാരാകട്ടെ ചണവസ്ത്രങ്ങൾ_കമ്പിളികൾ ഒന്നുകൊണ്ടും തികയാതെ വന്ന പ്പോൾ അവസാനത്തിൽ പട്ടുകൾ എന്നിവകൊണ്ടുവന്ന് വാലിൽ കെട്ടിവരി ഞ്ഞു. മഹാവീരന്മാരായ നിശാചരന്മാർ വേണ്ടപ്പെട്ട ഒരുക്കങ്ങളെയെല്ലാം ചെയ്തശേഷം എന്റെ പുച്ഛാഗ്രത്തിൽ തീ കൊളുത്തുകയും, വലിയ വലിയ വടി കളെടുത്ത് എന്നെ അടിക്കുകയും ചെയ്തു. അനേകം കയറുകൾകൊണ്ട് എന്നെ കെട്ടിയിട്ടുണ്ട്. എല്ലാ ബന്ധാവസ്ഥകളും വളരെ ശ്രദ്ധയോടെ ചെയ്തിട്ടുമുണ്ട്. എന്നാലും ഈ വക പീഡകളൊന്നും, എനിക്ക് ഒരു ഉപദ്രവമായേ തോന്നി യില്ല. കാരണം, പകൽസമയത്ത് രാവണനഗരിയെ വ്യക്തമായി കാണാ മല്ലൊ.

അനന്തരം അസുരന്മാരിൽ അതിശൂരന്മാർ എന്നെ വഹിച്ചു. പുച്ഛാഗ്ര ത്തിൽ ആളിക്കത്തുന്ന അഗ്നി. കരുത്തേറിയ കയറുകൾകൊണ്ട് ബന്ധിച്ച എന്നെ രാജവീഥികളിൽ കൂട്ടിക്കൊണ്ടുപോയി. ഓരോ ഭവനത്തിന്റെയും ഉമ്മ റത്ത് എത്തിയാൽ അവിടെ നിന്നും; ആർപ്പുവിളിച്ച് കൊട്ടിഘോഷിക്കും. ഞാൻ എന്റെ ഭീമരൂപം പെട്ടെന്ന് ചെറുതാക്കി. കെട്ടുകളെല്ലാം ഊരിപ്പോ യി. സ്വതന്ത്രനായ ഞാൻ സ്വന്തം നിലയിലവിടെനിന്നു. ഇരുമ്പുകൊണ്ടു ള്ള പരിഘായുധമൊന്നെടുത്തു. ഒന്നിച്ചുണ്ടായിരുന്ന രാക്ഷസന്മാരെ മുഴുവൻ പൊടിയാക്കി. ആ നഗരത്തിന്റെ ഉത്തുംഗഗോപുരാഗ്രത്തിൽ ചാടിക്കയറി യിരുന്നു. പുച്ഛാഗ്രത്തിലുള്ള അഗ്നികൊണ്ട് ഓരോ മന്ദിരത്തേയും ഗോപുരത്തേ യും പ്രാസാദത്തേയും ചുളുക്കെപ്പെളുക്കെ ദഹിപ്പിച്ചു. യുഗാന്തകാലത്തിലെന്ന പോലെ അഗ്നി ആളിക്കത്തി. ലങ്കാനിവാസികളെ മിക്കവരേയും അത് ചാമ്പ ലാക്കി.

സീതാദേവിയും അഗ്നിക്കിരയായിരിക്കും. ഭസ്മമാകാത്ത ഒരു സ്ഥലവും ലങ്കയിൽ കാണുന്നുമില്ല. നഗരം മുഴുവൻ ചാരമാക്കിയ ഞാൻകാരണം ദേവി യും ദഹിച്ചിരിക്കും. ശ്രീരാമസ്വാമിയുടെ മഹത്തായ കാര്യം, ഞാൻ നിഷ്ഫ ലമാക്കിത്തീർത്തു. എന്നിങ്ങനെയുള്ള വിചാരവും വ്യസനവും എന്നെ ബാധി ച്ചു. ആകപ്പാടെ തളർന്ന്, വ്യാകുലചിത്തനായിരിക്കുമ്പോൾ, ആകാശമാർഗ്ഗ ത്തിൽക്കൂടി പോകുന്ന ചാരണന്മാർ, ലങ്കമുഴുവൻ ചാമ്പലായി, ജാനകീദേവി മാത്രം ദഹിച്ചില്ല. എന്നിങ്ങനെ ആശ്ചര്യത്തോടും സന്തോഷത്തോടും പറയുന്ന ശുഭാക്ഷരങ്ങൾ കേട്ടു. അത്യത്ഭുതമായ വാക്കുകൾ എന്നെ ആനന്ദിപ്പിച്ചു.

ദേവിക്ക് യാതൊരു പീഡയും വന്നിട്ടില്ലെന്ന് പല ലക്ഷണങ്ങളും അതിനു മുമ്പുതന്നെ ഞാൻ കണ്ടിരുന്നു. പക്ഷെ, ഈ വക ലക്ഷണങ്ങളെപ്പററി, ചിന്തിക്കുന്നതിനുള്ള വിവേകം എനിക്ക് ഉണ്ടാകാത്തവിധം ദുഃഖബാധിതനായിരുന്നു അപ്പോൾ. ലക്ഷണങ്ങൾ ഞാൻ പറയാം. എന്റെ വാലിൽ അഗ്നി ആളുമ്പോൾ അല്പമെങ്കിലും ചൂട് എനിക്ക് അനുഭവപ്പെട്ടില്ല. സന്തോഷമാണ് ഉയരുന്നതു്. സുഗന്ധപൂരിതമായ മന്ദമാരുതൻ വീശിത്തുടങ്ങി. വരാൻ പോകുന്ന മഹാഗുണങ്ങളെ സൂചിപ്പിക്കുന്നവയാണിവ എന്ന് അനുഭവമുള്ളതുമാണല്ലൊ. ഒരിക്കലും തെററപററാത്ത ഋഷിവാക്കുകളും കേട്ടു. അത്യന്തം സന്തോഷത്തോടെ ഞാൻ ദേവിയെ വീണ്ടും ചെന്നുകണ്ടു. യാത്രാനുവാദം തന്നു.

നിങ്ങളെ കാണുവാനുള്ള അത്യാഗ്രഹം ഹൃദയത്തിൽ ഒതുങ്ങാതായി. ഇങ്ങോട്ടുചാടുവാൻ പാകത്തിൽ അരിഷ്ടം എന്ന മാമലയിൽ കയറി ചാടിക്കടക്കാൻ ആരംഭിച്ചു. വായു–ചന്ദ്രൻ–ആദിത്യൻ–സിദ്ധന്മാർ–ഗന്ധർവ്വന്മാർ എന്നിവർ സഞ്ചരിക്കുന്ന മാർഗ്ഗത്തിൽക്കൂടി സമുദ്രതരണം ചെയ്തു് ഇവിടെയെത്തി. ഭവാന്മാരെ എല്ലാവരേയും ഭാഗ്യത്താൽ കണ്ടു.

ശ്രീരാമസ്വാമിയുടെ അനുഗ്രഹത്താലും നിങ്ങളുടെ സങ്കല്പരൂപമായ ശക്തിവിശേഷത്താലും, രാജാസുഗ്രീവകാര്യത്തിന്ന് ഈ പറഞ്ഞതെല്ലാം ഞാൻ ചെയ്തു. ഞാനവിടെ ചെയ്തതെല്ലാം ക്രമത്തിൽ മുഴുവനും ഒന്നുപോലും വിട്ടുകളയാതെ നിങ്ങളോടുപറഞ്ഞുകഴിഞ്ഞു. ലങ്കയിൽ ഞാൻ ചെയ്യാതെ ബാക്കിവെച്ചവ നിങ്ങൾ മുഴുമിക്കണം."

എന്നിങ്ങനെ ഹനുമാൻ ലങ്കാവൃത്താന്തം വിസ്തരിച്ചു പറഞ്ഞുകേൾപ്പിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്ഃരാമായണത്തിൽ ശ്രീ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം അമ്പത്തിയെട്ടാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയൊമ്പതാം സർഗ്ഗം. (സീതാദുർദ്ദശകഥനം)

അനിലസുതനായ ആഞ്ജനേയർ അസുരേന്ദ്രരാജ്യത്തിൽ ചെന്നെത്തിയതും, അവിടെ നടത്തിയ അനന്യസാദ്ധ്യമായ കാര്യങ്ങൾ വിശദമായിപ്പറഞ്ഞതിന്നു ശേഷം, വീണ്ടും തുടന്നു:—

"ശ്രീരാമചന്ദ്രസ്വാമിയുടെ പരിശ്രമം സഫലമായിത്തീർന്നു. സുഗ്രീവ മഹാരാജാവു് സംഭ്രമത്തോടെ തുടങ്ങിയ അന്വേഷണവും ലക്ഷ്യത്തിലെത്തി. എന്റെ മനസ്സിന്നു് ഇന്നുവരെ ഉണ്ടായിട്ടില്ലാത്ത സംതൃപ്തി തോന്നുന്നു. കാരണം, സീതാദേവിയുടെ സ്വഭാവാദികൾക്കു് അത്രമാത്രം മഹത്വമുണ്ടു്. സർവ്വ സൽഗുണങ്ങളുടേയും വിളനിലമായിരിക്കുന്ന ഇത്തരത്തിലുള്ളൊരു സ്ത്രീരത്നത്തിനുവേണ്ടി, ആർ എന്തുചെയ്യുന്നതും സഫലമല്ലാതെ വരുമോ? അല്ലയോ വാനരേന്ദ്രന്മാരെ, സ്വാമിനിയായ സീതാദേവിയുടെ സ്വഭാവത്തിന്നും, മഹത്വത്തിന്നും തുല്യമായി മററൊന്നു് പറയുവാൻ എനിക്കു് തോന്നുന്നില്ല. പതിന്നാലുലോകങ്ങളുടേയും നിലനില്പിന്നു് ദേവിയുടെ സങ്കല്പംമാത്രംമതിയാകും. അല്പമെങ്കിലും ക്രോധം വന്നാൽ മുഴവനും ദഹിപ്പിക്കുവാനുള്ള ശക്തിയും അവിടുത്തേക്കുണ്ടു്. എന്നാൽ രാക്ഷസേശ്വരനായ രാവണൻ ഒട്ടും കുറഞ്ഞവനല്ല. അചിന്ത്യമായ ശക്തി, തപസ്സുകൊണ്ടു് അവനു് സിദ്ധിച്ചിട്ടുണ്ടു്. ഇല്ലെങ്കിൽ ദേവിയുടെ ശരീരം സ്പർശിച്ച അവന്നു് ജീവിച്ചിരിക്കാൻ സാദ്ധ്യമല്ല. ദേവിയുടെ ഹൃദയത്തിനു് അല്പമെങ്കിലും ക്രോധമുണ്ടായിക്കഴിഞ്ഞാൽ, ആ സതീരത്നത്തിന്റെ പാണികൊണ്ടു് സ്പർശിച്ചാൽ, ദഹിക്കുന്നതുപോലെ, അഗ്നിദേവനുകൂടി ഭസ്മമാകുവാൻ സാദ്ധ്യമല്ല. തീർച്ചയാണു്."

വയോവൃദ്ധനും, ജ്ഞാനവൃദ്ധനുമായ ജാംബവാനോടും മററു കപീന്ദ്രന്മാരോടും സവിനയം സമ്മതം ചോദിച്ചു് ഹനുമാൻ സംഭാഷണം തുടർന്നു:—

"ഈ കാര്യം ഇത്രത്തോളം എന്നെക്കൊണ്ടു് സാധിച്ചതായി പറഞ്ഞുവല്ലൊ. നമുക്കു് ദേവിയോടുകൂടി, ശ്രീരാമസ്വാമിയേയും, ലക്ഷ്മണകുമാരനേയും കാണുന്നതല്ലെ ഉചിതമായിട്ടുള്ളതു്? ദേവകാരുണ്യമുണ്ടെങ്കിൽ, ആ ലങ്കാരാജ്യത്തേയും, രാക്ഷസസൈന്യങ്ങളോടുകൂടിയ രാവണനേയും നിഷ്പ്രയാസം സംഹരിക്കുവാൻ ഞാൻ മാത്രംമതി. മഹാവീരന്മാരും, ബലശാലികളും, മനഃശക്തിയുള്ളവരും, അസ്ത്രവിശാരദന്മാരുമായ നിങ്ങൾക്കൂടി എന്റെ ഒന്നിച്ചു് ഉണ്ടായാൽ പിന്നത്തെ കാര്യം പറയേണമോ? യുദ്ധത്തിൽ അതിപരാക്രമികളായ സൈന്യങ്ങളോടും പുത്രന്മാരോടും സഹോദരന്മാരോടുംകൂടിയ രാവണനെ ഞാൻ വധിക്കും. ബ്രഹ്മാസ്ത്രം, പാശുപതാസ്ത്രം, വായവ്യാസ്ത്രം, വരുണാസ്ത്രം, എന്നുതുടങ്ങിയ അതിദിവ്യാസ്ത്രങ്ങളെക്കൂടി, സ്വാമിയുടെ അനുഗ്രഹത്താൽ വിഫലങ്ങളാക്കിത്തീർക്കുവാൻ എനിക്കു സാധിക്കും. ലങ്കാധിപപുത്രനായ ഇന്ദ്രജിത്തിന്റെ ഇത്തരത്തിലുള്ള അസ്ത്രങ്ങൾ, യുദ്ധങ്ങളിൽ ദുർന്നിരീക്ഷ്യങ്ങളാണു്; എന്നാലും ഞാൻ അവയെ വ്യർത്ഥങ്ങളാക്കും. രാക്ഷസന്മാരെ മുഴവൻ സംഹരിക്കും. നിങ്ങളുടെ

ആജ്ഞയും അനുജ്ഞയും ഉണ്ടായാൽ എന്റെ പരാക്രമവും ശക്തിയുംമതി രാവണ നിരോധത്തിനു്. ഞാൻ അവിടെ നടത്തിയ, പർവ്വതസദൃശങ്ങളായ കല്ലുകളുടെ വർഷത്തിനു് സാദൃശ്യം പറയുവാൻ തോന്നുന്നില്ല. നിങ്ങളുടെ ആജ്ഞ കിട്ടിയാൽ, സ്വാമിയുടെ കാരുണ്യമുണ്ടായാൽ, ഞാൻ ദേവന്മാരോടും നേരിടും. അവരെ സംഹരിക്കും. പിന്നെയാണോ ലങ്കയിലെ രാക്ഷസന്മാർ!! നിങ്ങളുടെ കല്പനയില്ലാത്തതുകൊണ്ടു് എന്റെ പരാക്രമം എന്നെ തടഞ്ഞുനിർത്തിയിരിക്കുന്നു. അമേയബലവാന്മാരായ നിങ്ങളിൽ പലരുടേയും തുല്യത എനിക്കില്ലെന്നതും വ്യക്തമാണു്.

സാഗരം കരയെ അതിക്രമിച്ചേക്കും; മന്ദരഗിരി ചഞ്ചലമായേക്കും; എന്നാൽക്കൂടി ഏതൊരു യുദ്ധത്തിലും, ശത്രുക്കൾക്കു് ജാംബവാനെ ഒന്നനക്കുവാൻ സാധിക്കുമോ? ലോകത്തിൽ എല്ലായിടത്തും അധിവസിക്കുന്ന ഇന്നത്തെ രാക്ഷസന്മാരേയും, മുമ്പു് ഉണ്ടായിരുന്നവരേയും, വധിക്കുവാൻ ഒരേ ഒരാൾ മതിയാകും; ബാലിസുതനും മഹാപരാക്രമിയുമായ യുവരാജാ അംഗദൻ. മഹാത്മാവായ വാനരേന്ദ്രൻ നീലന്റെ ഊരുചലനവേഗതയിൽതന്നെ മന്ദരപർവ്വതം അനായാസമായി തകരും. പിന്നെയാണോ ലങ്കയിലെ രാക്ഷസന്മാർ! ദേവന്മാർ–അസുരന്മാർ–യക്ഷന്മാർ ഗന്ധർവ്വന്മാർ–ഉരഗങ്ങൾ–ഖഗങ്ങൾ ഇവരിൽ ആക്കെങ്കിലുമോ, ഒന്നിച്ചു ചേർന്നാലോ, നേരിടാനും വിജയിക്കാനുമുള്ള കഴിവു് മൈന്ദനും ദ്വിവിദനുമുണ്ടെന്നു് നമുക്കെല്ലാവക്കും അറിയാമല്ലോ. അശ്വിനീദേവപുത്രന്മാരും, മഹാബലവാന്മാരും, വാനരസത്തമന്മാരുമായ ഇവരെ നേരിടത്തക്ക ശക്തിയുള്ളവരെ എന്റെ ബുദ്ധിയിൽ തോന്നുന്നില്ല. ദേവദേവനായ പിതാമഹനാൽ വരമേററവരും, അമൃതുഭക്ഷിച്ചവരുമാണു് ഇവർ. സർവ്വകപിവരന്മാരിലും അദ്വിതീയസ്ഥാനമാന്ന ഇവർ, ഏതൊരാളാലും അവദ്ധ്യരാണെന്ന വരം സമ്പാദിച്ചു. അശ്വിനീദേവകളുടെ മാന്യത വ്യക്തമാക്കാൻ, ബ്രഹ്മാവു് ഇവക്കു് അനുഗ്രഹമേകി. ദേവന്മാരെ മുഴുവൻ വിജയിച്ചു്, ഈ വീരന്മാർ ഒരിക്കൽ അമൃതുകലശം തട്ടിയെടുത്തവരാണു്. ഇവർ കോപിച്ചാൽ, മദിച്ച ആനകൾ, ലക്ഷണമൊത്ത കുതിരകൾ, ഉജ്ജ്വലങ്ങളായ തേരുകൾ, പരാക്രമികളായ സൈന്യങ്ങൾ ഇവരോടൊത്തുവരുന്ന രാവണനേയും, ലങ്കയേയും പൊടിയാക്കുവാൻ സാധിക്കും. നാമെല്ലാവരും നോക്കിനിന്നാൽ മതി. ഈ എനിക്കുതന്നെ ലങ്കയെ ചുട്ടുപൊട്ടിക്കാൻ സാധിച്ചിരിക്കുന്നു. ആ നഗരത്തിലെ ഓരോ രാജവീഥിയിലും, സ്വാമിയുടേയും എന്റേയും നാമങ്ങൾ കേൾപ്പിച്ചുകഴിഞ്ഞു. ഓരോ തെരുവിലും എത്തിയാൽ, "കോസലാധിപതിയായ ശ്രീരാമചന്ദ്രസ്വാമിയും,

അതിബലവാനായ ലക്ഷ്മണനും വിജയിക്കുന്നു. രഘുപതിയാൽ എല്ലായ്പോഴും എവിടെയും സംരക്ഷിക്കപ്പെടുന്ന വാനരരാജസുഗ്രീവൻ വിജയിക്കുന്നു. അയോദ്ധ്യാധിപന്റെ ദാസനായ ഞാൻ വായുപുത്രൻ ഹനൂമാനാണ്." എന്നിങ്ങനെ ഉച്ചത്തിൽ പറഞ്ഞിരുന്നു.

ക്രൂരനും ദുഷ്ടനുമായ രാവണന്റെ അശോകവനികാമദ്ധ്യത്തിൽ ശിംശപാവൃക്ഷച്ചുവട്ടിൽ, പതിവ്രതാരത്നമായ സീതാദേവി അതിദുഃഖത്തോടെയാണിരിക്കുന്നത്. വികൃതസ്വരൂപികളായ രാക്ഷസികളാകട്ടെ, ആ സതിയെ എപ്പോഴും ക്ലേശിപ്പിക്കുകയും ചെയ്യും. മേഘസമൂഹത്താൽ ആവരണം ചെയ്ത ചന്ദ്രലേഖയെപ്പോലെ നിഷ്പ്രഭയാണ് ദേവി ഇപ്പോൾ. തപോബലവും ദേഹശക്തിയുംകൊണ്ട് അഹങ്കാരമുള്ളവനാണ് രാവണൻ. എങ്കിൽക്കൂടി, വിദേഹരാജപുത്രിയായ ആ ധീര, അവനെ ഒട്ടുംതന്നെ വകവെച്ചിട്ടില്ല. സർവ്വലക്ഷണസംയുക്തയായ സാദ്ധ്വീരത്നം അത്രയും ധീരതയോടെയാണിരിക്കുന്നത്. ശുഭലക്ഷണങ്ങളാണ് ദേവിയിൽ ഉള്ളത്. സർവ്വാത്മനാ ശ്രീരാമസ്വാമിയെ മാത്രം ഓർക്കുന്നു. അവിടുത്തെയല്ലാതെ മററാരേയും ഒന്നിനേയും കുറിച്ച് ചിന്തിക്കാതിരിക്കുന്ന വൈദേഹി ദേവേന്ദ്രപട്ടമഹിഷിയായ ശചീദേവിക്ക് തുല്യയാണ്. ഒരൊററ വസ്ത്രത്താൽ ദേഹം മുഴുവൻ മറച്ചിരിക്കുന്നു. ശരീരം മുഴുവൻ പൊടിപടലം നിറഞ്ഞിരിക്കുന്നു. വികൃതാംഗികളായ രാക്ഷസികൾ, പ്രമദവനത്തിൽ, അടിക്കടി ദേവിയെ അസഭ്യവാക്കുകളാൽ ശകാരിക്കുന്നതും, ഭയപ്പെടുത്തുന്നതും ഞാൻ പ്രത്യക്ഷമായി കണ്ടു. തലമുടി വേർപെടുത്താതെ ഒററക്കെട്ടായി ധരിച്ച്; സ്വാമിയെമാത്രം എപ്പോഴും ചിന്തിച്ചുംകൊണ്ടിരിക്കുന്നു. വെറും മണ്ണിലാണ് കിടപ്പ്. അവയവങ്ങളെല്ലാം വിവർണ്ണങ്ങളായിട്ടുണ്ട്. മഞ്ഞുകാലത്തിലെ താമരവല്ലിപോലെ വാടിയിരിക്കുന്നു. അമിതശക്തനായ രാവണൻ സ്വപാതിവ്രത്യത്തെ നശിപ്പിക്കാൻ എന്തും ചെയ്യുമെന്ന് മനസ്സിലാക്കിയ ദേവി, ജീവനാശത്തിന്നുതന്നെ വഴികൾ ആലോചിച്ചു തുടങ്ങിയപ്പോഴാണ്, കഷ്ടപ്പെട്ട് എന്നിൽ വിശ്വാസമുണ്ടാക്കുവാൻ സാധിച്ചത്. ദേവന്റെ തിരുവാഴി കണ്ടതിന്നുശേഷമേ, രാക്ഷസമായ രൂപമല്ല ഞാൻ എന്ന് ദേവി വിശ്വസിച്ചുള്ളു. എല്ലാ സംഗതികളും അവിടുത്തെ മുമ്പിൽ ഞാൻ വ്യക്തമായിപ്പറഞ്ഞു. കാര്യങ്ങളെല്ലാം ധരിച്ചു. ശ്രീരാമസുഗ്രീവസഖ്യം അറിഞ്ഞപ്പോൾ ദേവിക്ക് അതിററ സന്തോഷമുണ്ടായി. ലോകാതിശയ ഭക്തി ഭർത്താവിലുള്ള ദേവി, സദാചാരനിഷ്ഠയിൽനിന്ന് അണുവും വ്യതിചലിച്ചിട്ടില്ല. ഇത്രമാത്രം ഭക്തിയും ശക്തിയുമൊത്ത ദേവി, രാവണസംഹാരം

ചെയ്യാഞ്ഞതിനാൽ, അവന്റെ ശക്തി അപാരമാണെന്നു് മനസ്സിലാക്കാം. അവൻ വെറുമൊരു സാമാന്യ രാക്ഷസനല്ല, മഹാത്മാവാണെന്നതു് തീർച്ച. എന്നാൽ ശ്രീരാമസ്വാമി രാവണനിഗ്രഹത്തിന്നു് ഒരു നിമിത്തമേ വേണ്ടു. ദേവിയുടെ പാതിവ്രത്യാഗ്നിതന്നെ രാവണവധം നടത്തിക്കഴിഞ്ഞിരിക്കുന്നു.

അതികൃശയാണു് ദേവി സ്വതവേതന്നെ. ഭർത്തൃവിയോഗത്താൽ ഏററവും തനാംഗിയുമാണിപ്പോൾ. പ്രഥമാതിഥിയിൽ പഠിച്ച വിദ്യാർത്ഥിയുടെ വിദ്യയെന്നപോലെ, ദേവിയുടെ ശരീരം ക്രമത്തിൽ കൃശമായി ഭവിക്കുകയാണു്. ലോകാതിശയശക്തിസ്വരൂപിണിയായ ജാനകീദേവിയുടെ വ്യസനത്തിന്നു് ഏതുവിധം പ്രതിവിധിയാണു് ചെയ്യേണ്ടതു് എന്നു് നിങ്ങൾ തീർച്ചയാക്കണം.''

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം അമ്പത്തിയൊമ്പതാം സർഗ്ഗം അവസാനിച്ചു.**

---

## അറുപതാം സർഗ്ഗം. (അംഗദജാംബവൽ സംഭാഷണം)

ശ്രീഹനുമാന്റെ വാക്കുകൾ കേട്ടപ്പോൾ കപിവരന്മാർ അതിസന്തുഷ്ടരായിത്തീർന്നു. ബാലിനന്ദനനായ അംഗദയുവരാജാവു് സ്വാഭിപ്രായം വ്യക്തമാക്കി:—

''പ്രിയപ്പെട്ട കപിശ്രേഷ്ഠന്മാരെ, ഹനുമാന്റെ ദുർജ്ജയമായ ബലത്താൽ തന്നെ ലങ്കാരാജ്യം ഭസ്മമായിക്കഴിഞ്ഞ വർത്തമാനം കേട്ടുവല്ലൊ. അങ്ങിനെയിരിക്കെ ദേവിയെ കണ്ടു; കൊണ്ടുവന്നില്ല; എന്നു് ശ്രീരാമദേവന്റെ സന്നിധിയിൽ ഉണർത്തിക്കുന്നതു് യുക്തമാണെന്നു് എനിക്കു തോന്നുന്നില്ല. അസുരന്മാരും ദേവന്മാരും വസിക്കുന്ന ഒരിടത്തും ചാട്ടത്തിലോ, പരാക്രമത്തിലോ നമ്മോടു് സദൃശരായിട്ടു് ആരുണ്ടു്? ആ നിലക്കു്, രാക്ഷസന്മാർ അധിവസിക്കുന്ന ലങ്കയെ ജയിച്ചു്, യുദ്ധത്തിൽ രാവണനെ നിഗ്രഹിച്ചു് ദേവിയേയും എടുത്തുകൊണ്ടു് രാമസുഗ്രീവസവിധത്തിലേക്കു് നമുക്കുപോകാം. എന്നാലേ നമ്മൾ കാര്യം നേടിയവരാവൂ, സ്വാമിയുടെ ഹൃദയഗതി അറിഞ്ഞവരുമാകൂ. ലങ്കാനിവാസികളിൽ വലിയൊരുഭാഗത്തെ ഏകനായിത്തന്നെ ഹനുമാൻ നശിപ്പിച്ചുകഴിഞ്ഞു. ഇനി നമുക്കു് എന്താണു് അവിടെ ചെയ്യാനുള്ളതു്? ദേവിയെകൊണ്ടുചെന്നു് ശ്രീരാമലക്ഷ്മണന്മാരുടെ മദ്ധ്യത്തിൽ നിർത്തണം. അതിന്നുവേണ്ടി, മററുവാനരന്മാരേയും

രാജകുമാരന്മാരേയും വിഷമിപ്പിക്കുന്നതു് നമുക്കു് യോജിച്ചതല്ല. ശേഷമുള്ള രാക്ഷസവീരന്മാരെ നമ്മൾതന്നെ നിഗ്രഹിച്ചു്, കാര്യംമുഴുവനും സാധിച്ചശേഷം ശ്രീരാമലക്ഷ്മണസുഗ്രീവന്മാരെ കാണുകയാണു് വേണ്ടതു്, എന്നാണു് എനിക്കു തോന്നുന്നതു്.''

സ്വബുദ്ധികൊണ്ടാലോചിച്ചു് തീർപ്പുകല്പിച്ച യുവരാജാവിൻെറ വാക്കുകൾ, എല്ലാവരേയും സന്തുഷ്ടരാക്കി. ആ സംഘത്തിൽവെച്ചു്, പരമശ്രേഷ്ഠനും, കാര്യസാരം തികച്ചും അറിയുന്നവനും, വയോവൃദ്ധനുമായ ജാംബവാൻ സന്തോഷത്തെ പ്രകാശിപ്പിച്ചുകൊണ്ടു് പറഞ്ഞു:—

''മഹാകപീശ്വരാ, അങ്ങു് അതിബുദ്ധിശാലിയാണു്. ധീരനും പ്രാപ്തനുമാണു്. എന്നാലും ഈ ആലോചന നല്ലതാണെന്നു് തോന്നുന്നില്ല. സീതാന്വേഷണത്തിന്നു് തെക്കൻദിക്കിലേക്കു് അയച്ചവരാണു് നമ്മൾ. ദേവിയെ എവിടെയാണെന്നു് കണ്ടുപിടിക്കുവാനാണു് കല്പിച്ചിട്ടുള്ളതു്. വാനരകുലചക്രവർത്തിയായ സുഗ്രീവനോ, മഹാബുദ്ധിമാനായ ശ്രീരാമചന്ദ്രനോ, ദേവിയെ കൊണ്ടുവരണമെന്നു് കല്പിച്ചിട്ടില്ല. ഇനി എങ്ങിനെയെങ്കിലും, നാം ദേവിയെ കൊണ്ടുചെന്നാൽ അവിടെ ഇഷ്ടപ്പെടുമെന്നു് എനിക്കുതോന്നുന്നില്ല. കാരണം ശ്രീരാമദേവൻ, രഘുവംശരാജപരമ്പരയിൽ ജനിച്ച ഉൽകൃഷ്ടരാജാക്കന്മാരിൽ അത്യുത്തമനായ രാജാവുംകൂടിയാണു്. എല്ലാവാനരന്മാരും ഒന്നിച്ചുനില്ക്കുമ്പോൾ, അവിടുന്നു് കോദണ്ഡമെടുത്തു്, സീതാവിജയത്തെക്കുറിച്ചു് പ്രതിജ്ഞചെയ്തതു് നാം വെറുതെയാക്കാമോ? നമ്മൾ ദേവിയെ കൊണ്ടുചെന്നാൽ, അവിടുത്തെ സത്യം നിഷ്ഫലമായിത്തീരും. അതുകൊണ്ടു് ദേവന്നു് ഒരിക്കലും സന്തോഷമല്ല നമ്മളിലുണ്ടാവുക. അല്ലയോ വാനരേന്ദ്രന്മാരേ, നമ്മുടെ പരാക്രമം അസ്ഥാനങ്ങളിൽ പ്രദർശിപ്പിച്ച എന്ന ന്യൂനതയും വന്നുചേരും. അതുകൊണ്ടു്, നമ്മെ ഏല്പിച്ചകാര്യം ഭംഗിയായി സാധിപ്പിച്ച വർത്തമാനം അറിയിക്കുവാൻ ശ്രീരാമലക്ഷ്മണസുഗ്രീവന്മാർ ഇരിക്കുന്ന സ്ഥലത്തേക്കു് പോവുക. രാജകുമാര, അങ്ങയുടെ ആലോചന നമുക്കു് തികച്ചും സമുചിതമായിട്ടുള്ളതാണു്. അല്ലെന്ന അഭിപ്രായം എനിക്കില്ല. എന്നാൽ ശ്രീരാമസ്വാമിയുടെ മനസ്സു് ഏതുവിധമാണിരിക്കുന്നതു്, അതനുസരിച്ചു് കാര്യം സാധിപ്പാനുള്ള ആലോചനയാണു് അവിടേക്കു് ഉണ്ടാകേണ്ടതു്.''

**ഇങ്ങിനെ ആർഷമായ ശ്രീമദ്'രാമായണത്തിൽ ശ്രീ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം അറുപതാം സർഗ്ഗം അവസാനിച്ചു.**

---

## അറുപത്തിയൊന്നാം സർഗ്ഗം. [മധുവനാക്രമണം]

ജാംബവാന്റെ അഭിപ്രായം അംഗദൻ ഹനുമാൻ തുടങ്ങിയ വാനരപതികളെല്ലാവരും സമ്മതിച്ചു; സന്തോഷിച്ചു. മാരുതിയെ മുന്നിലാക്കിക്കൊണ്ടു് സർവ്വവാനരന്മാരും മഹേന്ദ്രപർവ്വതശിഖരത്തിൽനിന്നു് ചാടി പുറപ്പെട്ടു. മേരു മന്ദരം എന്നീപർവ്വതങ്ങളെപ്പോലെയും, മഹാഗജങ്ങളെപ്പോലെയും വമ്പിച്ചശരീരവും മഹാബലവുമുള്ള വാനരന്മാർ, ആകാശത്തെ മറച്ചുകൊണ്ടു് സഞ്ചരിക്കാൻ തുടങ്ങി.

അംബരചാരികളായ സിദ്ധാദികളാൽ സാദരം പൂജിക്കപ്പെട്ടുന്നവനും, ആത്മജ്ഞാനമുള്ളവനും, അമിതബലവാനും, മഹാവേഗവാനുമായ ശ്രീഹനുമാനെ, നേത്രങ്ങൾകൊണ്ടു് വഹിക്കുന്നവരോ എന്നുതോന്നുമാറു് കണ്ണടക്കാതെ നോക്കുന്നവരും, ശ്രീരാമകാര്യം ഭംഗിയായി സാധിപ്പിക്കുന്നതിലും, തങ്ങൾക്കും മഹാപ്രഭുവിന്നും ശ്രേഷ്ഠമായ കീർത്തിജനിപ്പിക്കുവാൻ അത്യധികം ശ്രദ്ധിക്കുന്നവരും, സീതാദർശനം–രാക്ഷസസൈന്യങ്ങളുടെ സാമാന്യവധം–ലങ്കാദഹനം–ഇവയെല്ലാം നിർവ്വഹിച്ചതിൽ ഉത്സാഹപൂർവ്വമായ മനസ്സോടുകൂടിയവരും, പ്രിയവർത്തമാനങ്ങൾ പറയുവാൻ തല്പരന്മാരും, അടുത്തുതന്നെ ഉണ്ടാകാൻ പോകുന്ന മഹായുദ്ധത്തെക്കുറിച്ചു് അഭിനന്ദിക്കുന്നവരും, ശ്രീരാമദേവൻ ചെയ്യേണ്ടതായ രാവണപ്രതീകാരത്തെ, അനുജ്ഞനേടിക്കൊണ്ടു് തങ്ങൾക്കുതന്നെ ചെയ്യേണമെന്നു് ആഗ്രഹിക്കുന്നവരുമായ വാനരന്മാർ അത്യുത്സാഹത്തോടെ അതിവേഗത്തിൽ ആകാശത്തിൽക്കൂടി സഞ്ചരിച്ചു.

അരണ്യവാസികളായ കപിവരന്മാർ പക്ഷികളെപ്പോലെ ഗഗനത്തിൽക്കൂടിപ്പോയി, അനേകം മാമരങ്ങൾ നിറഞ്ഞിരിക്കുന്ന മധുവനം എന്ന പ്രസിദ്ധമായ സ്ഥലത്തെത്തി. യാതൊരു ഭൂതങ്ങൾക്കും അക്രമിക്കാൻ കഴിയാത്തതും, സർവ്വപ്രാണികളുടേയും നേത്രങ്ങളേയും മനസ്സിനേയും ആനന്ദിപ്പിക്കുന്നതും, മഹാത്മാവായ സുഗ്രീവന്റെ ദധിമുഖനാൽ സർവ്വദാ സംരക്ഷിക്കപ്പെട്ടുന്നതും, ദേവേന്ദ്രന്റെ നന്ദനോദ്യാനംപോലെ പ്രശോഭിക്കുന്നതുമാണു് മധുവനം.

വാനരമഹാരാജാവായ സുഗ്രീവന്റെ മനസ്സിനെ കുളർപ്പിക്കുന്ന ആ മഹാവനത്തിൽ എത്തിയ അവർ അത്യുത്സാഹത്തോടെ പരസ്പരം നോക്കി. നിർമ്മലമായ തേൻപോലെ മഞ്ഞനിറമുള്ള കണ്ണുകളോടുകൂടിയ കപീന്ദ്രന്മാർ മഹത്തായ മധുവനം കണ്ടു് അടങ്ങാത്ത സന്തോഷത്തോടെ, യുവരാജാവായ അംഗദനോടു് ആ വനത്തിലെ മധുപാനം ചെയ്യാൻ അനുവദിക്കണമെന്നു് പ്രാർത്ഥിച്ചു.

രാജകുമാരനായ അംഗദനാകട്ടെ, ജാംബവാദിവൃദ്ധവാനരന്മാരെ സബഹുമാനം നോക്കിയശേഷം, ആ അരണ്യത്തിൽക്കടന്നു് മധുഭക്ഷണംചെയ്യുവാൻ ആജ്ഞതന്നെ കൊടുത്തു. സമയോചിതമായ സൽക്കാരം ചെയ്യാൻ സസന്തോഷം ഒരുങ്ങിയ ബാലിനന്ദനന്റെ അനുജ്ഞ കിട്ടിയ വാനരന്മാർ തേനീച്ചകൾ പറന്നുകൊണ്ടിരിക്കുന്ന മാമരക്കൊമ്പുകളിൽ ചാടിക്കയറിക്കഴിഞ്ഞു. സുഗന്ധപൂർണ്ണങ്ങളായ കായ്കളും കിഴങ്ങുകളും ഭക്ഷിച്ചു. മധുപാനത്താൽ വാനരന്മാരെല്ലാം സന്തുഷ്ടന്മാരും മദാവിഷ്ടരുമായിത്തീർന്നു. അംഗദനാൽ മധുഭക്ഷണത്തിനു് സമ്മതിക്കപ്പെട്ട സർവ്വകപികളും അവിടെത്തന്നെ കളിക്കുവാൻ തുടങ്ങി.

സംഘംചേർന്നു് ചിലർ പാടുന്നു; ചിലർ പൊട്ടിച്ചിരിക്കുന്നു; ചിലർ ബാലകന്മാരെപ്പോലെ കളിക്കുന്നു; ചിലർ നമസ്കരിക്കുന്നു; ചിലർ പഠിക്കുന്നു; ചിലർ അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിക്കുന്നു; ചിലർ ചാടിക്കളിക്കുന്നു; ചിലർ അർത്ഥമൊന്നുമില്ലാത്ത വർത്തമാനങ്ങൾ പറയുന്നു; ചിലർ അന്യോന്യം ദേഹത്തോടുദേഹം ഉരുമ്മിനിൽക്കുന്നു; ചിലർ പരസ്പരം വാഗ്വാദം ചെയ്യുന്നു; ചിലർ ഒരുമരത്തിൽനിന്നു് മറ്റൊന്നിലേക്കു് ചാടുന്നു; ചിലർ വൃക്ഷാഗ്രങ്ങളിൽനിന്നു് ഭൂതലത്തിലേക്കു് ചാടുന്നു; ചിലർ നിലത്തിൽനിന്നു് വായുവേഗത്തിൽ മരത്തിന്റെ മുകളിലെത്തുന്നു; പാടുന്ന ഒരുവന്റെ സമീപത്തേക്കു് തലയാട്ടിച്ചിരിച്ചുകൊണ്ടു് ഒരുവനെത്തുന്നു; കരയുന്ന ഒരുത്തന്റെ അടുത്തേക്കു് മറ്റൊരുത്തൻ വരുന്നതു് ഉച്ചത്തിൽ കരഞ്ഞുകൊണ്ടാണു്; അല്പം ഉപദ്രവിച്ച ഒരുവനെ കഠിനോപദ്രവമേല്പിച്ചു് മറ്റൊരുവൻ ഓടുന്നു. ഇങ്ങിനെ ആ പട മുഴുവൻ വല്ലാതെ കൂത്താട്ടുകതന്നെചെയ്തു. മദിക്കാത്തവനോ അഹങ്കരിക്കാത്തവനോ ആ കൂട്ടത്തിൽ ഒരാളുമില്ലാതെയായി.

കപിസംഘം ആ വനത്തിൽ കടന്നുചെന്നു് മധുപാനാദികൾ ചെയ്യുകയും വൃക്ഷങ്ങളിലുള്ള ഇലകൾ പുഷ്പങ്ങൾ മുതലായവ നശിപ്പിക്കുകയും ചെയ്യുന്നതു കണ്ടപ്പോൾ ദധിവക്ത്രൻ എന്നുപേരായ വാനരൻ കോപിച്ചു് അവരെ തടസ്സം ചെയ്യാൻ ഒരുങ്ങി. സംഘബലമുള്ള വാനരന്മാർ ഒന്നായിച്ചേർന്നു്; ആ വനത്തിന്റെ രക്ഷാധികാരിയും വൃദ്ധനാണെങ്കിലും വീരനുമായ ദധിവക്ത്രനെ ശകാരിച്ചുതുടങ്ങി. ഉഗ്രതേജസ്വിയായ ആ വാനരനാകട്ടെ ഇവരിൽനിന്നു് വനത്തെ സംരക്ഷിക്കുവാൻ ആവശ്യമായ ഉപായങ്ങൾ ഓരോന്നായി എടുത്തു. നിർഭയനായി ചിലരുടെ അടുത്തുചെന്നു് തടസ്ഥംകൂടാതെ കഠിനവാക്കുകൾ ഉപയോഗിച്ചു. മററുചിലരെ മുഷ്ടിചുരുട്ടി നല്ലപോലെ പ്രഹരിച്ചു. വേറെ

ചിലരുടെ സമീപത്തുചെന്നു് ബഹളംകൂട്ടി കലഹിച്ചു. മററുള്ളവരെ മര്യാദ പറഞ്ഞു് വിലക്കുവാൻ ശ്രമിച്ചു.

മധുപാനത്താൽ മദോന്മത്തരും, ആർക്കും തടുക്കുവാൻ കഴിയാത്തവരും, അതി വേഗതയെ പ്രദർശിപ്പിക്കുന്നവരും, ദധിമുഖനാൽ ബലാൽക്കാരേണ നിരോധിക്ക പ്പെടുന്നവരും, അതിക്രമിക്കുന്നതിൽ നിർഭയരുമായ വാനരസൈന്യം, ദോഷം ഉണ്ടാകുമോ എന്നൊരു ചിന്തകൂടിയില്ലാതെ അങ്ങോട്ടു് അക്രമിക്കാൻ ഒരുമ്പെട്ടു. നഖങ്ങൾകൊണ്ടു് മാന്തിയും, പല്ലുകൾകൊണ്ടു് കടിച്ചും മുറിവേല്പിച്ചും; മുഷ്ടി ചുരുട്ടിഇടിച്ചു; കാൽകൊണ്ടു് ചവുട്ടി, മദാധികൃത്താൽ അവർ ദധിമുഖനെ മൃത പ്രായനാക്കിത്തീർത്തു. ആ മഹാവനത്തെ നിശ്ശേഷം നശിപ്പിച്ചപോലെയാക്കി.

ഇങ്ങിനെ ആർഷമായ ശ്രീമദ്'രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം അറുപത്തിയൊന്നാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തിരണ്ടാം സർഗ്ഗം. (മധുവനഭഞ്ജനം)

വാനരോത്തമനായ ഹനുമാൻ അവരോടുപറഞ്ഞു:—

"അല്ലയോ കപീന്ദ്രന്മാരെ, നിസ്സംശയം മനഃശ്ചാഞ്ചല്യംകൂടാതെ യഥേഷ്ടം മധുപാനംചെയ്യുവിൻ. നിങ്ങളെ വിരോധിക്കുവാൻ ആർവന്നാലും ഞാൻ തടഞ്ഞു നിർത്തിക്കൊള്ളാം."

ഹനുമാൻെറ വാക്കുകൾകേട്ടു, വാനരവീരൻ അംഗദൻ സസന്തോഷം പറഞ്ഞു:—

"ഹേ വാനരമുഖ്യന്മാരേ, നിങ്ങൾ മധുപാനംചെയ്തു് തൃപ്തരാകുവിൻ. ഉദ്ദിഷ്ട കാര്യം സാധിച്ചുവന്ന ഹനുമാൻെറ ആഗ്രഹം അന്യായമാണെങ്കിൽകൂടി ഞാൻ അനുവദിക്കണം. അങ്ങിനെയിരിക്കെ, ഇപ്പോൾ അത്യാവശ്യമായ ഈ മാതിരി സംഗതിയിൽ പറയേണ്ടതുണ്ടോ?"

അംഗദമുഖത്തിൽനിന്നു് അനുജ്ഞാവചനം കേട്ട പ്ലവംഗശ്രേഷ്ഠന്മാർ അതീവസന്തുഷ്ടരായി സാധുവാദംചെയ്തു് അഭിനന്ദിച്ചു. സർവ്വവാനരന്മാരും അംഗദകുമാരനെ അഭിനന്ദിച്ചു് മധുവനത്തിൻെറ ഹൃദയഭാഗത്തിലേക്കു് കയറി. അവിടെ നദീപ്രവാഹവേഗമെന്നപോലെ വൃക്ഷങ്ങൾ തിങ്ങിനില്ക്കുന്നുണ്ടു്.

വനരക്ഷകന്മാരായി നില്ക്കുന്നവരെ ശക്തിയോടെ അക്രമിച്ച് അവർ മധുവനത്തിൽ കയറി. ദേവീസന്ദർശനംകൊണ്ടു് ശ്രീഹനുമാനും, ആ സൽവാർത്ത കേട്ടതുകൊണ്ടും യുവരാജാവിൻെറ അനുജ്ഞയുള്ളതുകൊണ്ടും മററുള്ളവരും, അത്യുത്സാഹത്തോടെ മധുപാനവും, സ്വാദിഷ്ടങ്ങളായ ഫലഭക്ഷണവും കഴിച്ചു. അവരെല്ലാവരും മധുവനത്തിൽ ചാടിക്കളിച്ചു. ഉദ്യാനപാലകന്മാരെ വിരട്ടിയോടിച്ചു. തേൻ, കൈകൾകൊണ്ടു് എടുത്തു് പാനംചെയ്തു. ആനന്ദസാഗരത്തിലാറാടി. വിരോധിപ്പാൻ വരുന്ന വനരക്ഷകന്മാരെ, സംഘംചേർന്നു് ഉപദ്രവിക്കുകയും, മററുചിലർ മധുപാനംചെയ്യുകയും ഫലമൂലാദികളെ ഭക്ഷിക്കുകയുംചെയ്തു. യഥേഷ്ടം തേൻ കുടിച്ചു സംതൃപ്തരായ ചിലർ തേൻകൂടുകളെ വാരിവലിച്ചെറിഞ്ഞു. ചിലരാകട്ടെ, മദത്തോടെത്തന്നെ തേൻ പിഴിഞ്ഞുകുടിച്ചു്, ബാക്കിയുള്ളമെഴുകു് ഉരുട്ടി അങ്ങോട്ടുമിങ്ങോട്ടും എറിഞ്ഞു കളിച്ചു. വേറെചിലർ കൊമ്പുകളും പിടിച്ചു് മരങ്ങളുടെ ചുവട്ടിൽനിന്നു. ഭ്രാന്തു പിടിച്ചപോലെ അങ്ങുമിങ്ങും, ലക്ഷ്യമില്ലാതെ ഓടുന്നവർ, മധുപാനംകൊണ്ടു് ലഹരി ഏററവും അധികരിച്ചപ്പോൾ ഉണ്ടായ ക്ഷീണം നിമിത്തം, മരത്തിൻെറ ഇലകൾ ഒടിച്ചിട്ടു് സന്തോഷത്തോടെ അതിൽ കിടന്നു. ചിലർ അന്യോന്യം പിടിക്കുകയും തള്ളുകയുമാണു്; വേറെചിലർ താനെ താഴത്തുവീഴുന്നു. മററുചിലർ അട്ടഹസിക്കുന്നു. സന്തുഷ്ടന്മാരെന്നമട്ടിൽ മധുരശബ്ദങ്ങളെ മുഴക്കുകയാണു് ഇനിയും ചിലർ. മധുപാനത്താൽ മത്തരായ ചിലരാകട്ടെ നിലത്തുകിടന്നു് ഉരുളുകയാണു്. ധീരതയെ പ്രകാശിപ്പിക്കത്തക്കവിധം ഗൌരവത്തിൽ ചിരിക്കുകയാണു് ചിലർ. മററുചിലർ കരയുന്നു. ചിലർ പറയുന്നതിൻെറ അർത്ഥത്തെ മറെറാരുവിധം ധരിക്കുന്നു.

ദധിമുഖൻെറ ആൾക്കാരായിട്ടു് മധുവനം രക്ഷിക്കുന്നവരാരെല്ലാമുണ്ടോ? അവരെയെല്ലാം വാനരസംഘം താഡനാദികളാൽ ഉപദ്രവിച്ചു. അവർ നാലുപാടും പാഞ്ഞൊളിച്ചു. കയ്യിൽ കിട്ടിയവരുടെ കാൽമുട്ടുകളിൽ പിടിച്ചു് ദേവന്മാർ സഞ്ചരിക്കുന്ന മാർഗ്ഗം കാണിച്ചുകൊടുക്കാനെന്നമട്ടിൽ മേല്പോട്ടെറിഞ്ഞു.

വനപാലകന്മാർ വളരെ വ്യസനത്തോടും വേദനയോടുംകൂടി ദധിമുഖസമീപത്തിൽചെന്നു:—

"ഹനുമാനാൽ സമ്മതം നൽകപ്പെട്ട വാനരന്മാർ ബലാൽക്കാരേണ മധുവനം മുഴുവൻ നശിപ്പിക്കുകയാണു്. ഞങ്ങളുടെ കാൽമുട്ടുകളിൽ പിടിച്ചു് തലകീഴാക്കിച്ചുററി മേല്പോട്ടെറിഞ്ഞു് ഉപദ്രവിക്കുകയുംചെയ്തു."

മധുവനരക്ഷാധികാരിയായ ദധിമുഖൻ ക്രോധാവിഷ്ടനായി. ചുററും നോക്കിയപ്പോൾ, നന്ദനോദ്യാനതുല്യമായ മധുവനത്തിൻെറ ഉൾഭാഗം നശിപ്പിച്ചതായി കണ്ടു. തൻെറ ആൾക്കാരെ സമാധാനിപ്പിച്ചുകൊണ്ടു് പറഞ്ഞു:—

"വരുവിൻ; പോവുക. അത്യധികം അഹങ്കാരികളും, ഉത്തമോത്തമമായ മധുവനത്തിലെ തേൻ മുഴവനും കുടിച്ചവരുമായ ആ കുരങ്ങന്മാരെ നിലക്കു നിറുത്തണം."

ദധിമുഖനൊന്നിച്ചു്, വനപാലകന്മാർ വീണ്ടും മധുവനാന്തർഭാഗത്തെത്തി. വലിയൊരു വൃക്ഷം വേരോടുകൂടി പറിച്ചെടുത്തു് ഓങ്ങിക്കൊണ്ടു് ദധിമുഖൻ മദ്ധ്യത്തിലും, വലിയ പാറക്കല്ലുകളും മാമരക്കൊമ്പുകളും ആയുധമായെടുത്ത വാനരന്മാർ ചുററിലുമായി, വനഭഞ്ജനം ചെയ്യുന്നവരുടെ സമീപത്തെത്തി.

മധുവനത്തെ നശിപ്പിക്കുന്നവരെ ബലാൽക്കാരേണതന്നെ തടുക്കുവാൻ നിശ്ചയിച്ചു്, കോപാധിക്യത്താൽ ചുണ്ടുകടിച്ചു്, അസഭ്യവാക്കുകൾ പറഞ്ഞു്, ഭയപ്പെടുത്തിയുംകൊണ്ടു് വനരക്ഷകന്മാർ അതിവേഗത്തിൽ പാഞ്ഞുചെന്നു് ഹനുമാൻ മുതലായവരുടെ അരികത്തുനിന്നു. വൃക്ഷമുയർത്തി നേരിട്ടു് പാഞ്ഞടുക്കുന്ന മഹാബലവാനും, വേഗതയാർന്നവനുമായ ദധിമുഖനെ അംഗദൻ കോപത്തോടെ രണ്ടുകൈകൊണ്ടു് പിടിച്ചുനിർത്തി ഒന്നുനോക്കി. മദാന്ധനായ അംഗദൻെറ ആലോചനാശക്തി ക്ഷയിച്ചിരുന്നതിനാൽ "ഇദ്ദേഹം സ്വന്തം ബന്ധുവും പൂജ്യനുമാണു്" എന്നു് ഓർമ്മവരാതെ, ദയവിചാരിക്കാതെ, ദധിമുഖനെ നിലത്തു വീഴ്ത്തി അതിശക്തിയോടെ പിടിച്ചുവലിച്ചു് ബുദ്ധിമുട്ടിച്ചു. വാനരശ്രേഷ്ഠനായ ദധിമുഖൻെറ കൈകളും തുടകളും മുഖവും മുറിഞ്ഞു് ശരീരം മുഴവൻ രക്തമൊലിച്ചുതുടങ്ങി. അതിപരാക്രമിയാണെങ്കിലും, അംഗദതാഡനത്താൽ അല്പനേരം തൻേറടംതന്നെയില്ലാത്ത നിലയിലായിത്തീർന്നു.

അല്പം കഴിഞ്ഞു് തൻേറടംവന്ന ദധിമുഖൻ നിർജ്ജനമായ ഒരുസ്ഥലത്തിൽ ഭൃത്യന്മാരോടുകൂടി എത്തിച്ചേർന്നു് പറഞ്ഞു:—

"വരുവിൻ! അതിവേഗം നമുക്കു് പോകണം. നമ്മുടെ സ്വാമിയും മഹാലക്ഷണങ്ങളെല്ലാം ഒത്തുചേർന്നവനുമായ സുഗ്രീവൻ, ശ്രീരാമചന്ദ്രനോടുകൂടി വസിക്കുന്ന സ്ഥലത്തെത്തുക. മധുവനനാശത്തിൻെറ സകലകുററങ്ങളും അംഗദനിലാണെന്നു് ഞാൻ രാജാവിനെ അറിയിക്കാം. ന്യായത്തിൽനിന്നു് അണുവും തെററാത്ത വാനരരാജാവു് കോപാകുലനായി വാനരന്മാരെ മുഴവൻ അന്തകാലയ

ത്തിലേക്കുതന്നെ അയക്കും. കാരണം മഹാത്മാവായ സുഗ്രീവന്നു് സ്വന്തം ജീവനെപ്പോലെ പ്രിയമേറിയതാണു് ഈ വനം. പിതാമഹൻേറയും പിതാവിൻേറയും കാലത്തു്കൂടി ഈ വനഭാഗത്തെ ഏററവും സംരക്ഷിച്ചിരുന്നു. ദേവന്മാർക്കുകൂടി ഇവിടെ പ്രവേശിപ്പാൻ സാധിക്കുന്നതുമല്ല. തേനിൽ കൊതിപൂണ്ട വാനരന്മാർ എല്ലാംമറന്നു് ഇതിൽ കടന്നതു് ആയുസ്സിൻെറ അവതി അടുത്തതിനാൽ മാത്രമാണു്. ഇവരേയും സുഹൃത്തുക്കളേയും രാജാസുഗ്രീവൻ ദണ്ഡനശിക്ഷ അനുഭവിപ്പിക്കാതിരിക്കയില്ല; തീർച്ച. എൻെറ ദ്വേഷ്യം അടങ്ങണമെങ്കിൽ, രാജകല്പന ലംഘിച്ച ഈ ദുരാത്മാക്കളെ പിടിച്ചുകെട്ടണം.''

മഹാബലവാനായ ദധിമുഖൻ അനുയായികളെ ഇപ്രകാരം സമാധാനിപ്പിച്ചു്, അവരോടൊന്നിച്ചു് ആകാശത്തിൽക്കൂടി സഞ്ചരിച്ചു് അല്പസമയത്തിനുള്ളിൽ, മഹാബുദ്ധിമാനും ആദിത്യാത്മജനുമായ സുഗ്രീവൻ ഇരിക്കുന്ന സ്ഥലത്തെത്തിക്കഴിഞ്ഞു. ശ്രീരാമലക്ഷ്മണന്മാരും സുഗ്രീവനും ഒന്നിച്ചു് ഇരിക്കുന്നതു കണ്ട അവർ ഭൂതലത്തിലേക്കു് കുതിച്ചു് ചാടിവീണു.

വനപാലകന്മാരുടെ അധിപനാണു് ദധിമുഖൻ–സംഭവിച്ച കാര്യങ്ങൾ സുഗ്രീവനെ അറിയിപ്പാനായി രാജപുരോഭാഗത്തിലെത്തി. വാടിയമുഖത്തോടെ, കൈകൾ ശിരസ്സിന്നുമുകളിൽ കൂപ്പിക്കൊണ്ടു്, സുഗ്രീവൻെറ മുമ്പിൽ ദണ്ഡനമസ്കാരം ചെയ്തു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം അറുപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തിമൂന്നാം സർഗ്ഗം. (സുഗ്രീവദധിമുഖസംഭാഷണം)

പാദങ്ങളിൽ ശിരസ്സർപ്പിച്ച വാനരശ്രേഷ്ഠനെ കണ്ട സുഗ്രീവൻ അത്യധികം വേദനയോടെ ചോദിച്ചു:—

''എന്താണിതു്? എഴുന്നേല്ക്കു! എൻെറ കാലുകളിൽ നമസ്കരിക്കുന്നതിന്നു് പ്രത്യേകകാരണമെന്തു്? എന്തായാലും ഭയപ്പെടേണ്ട. ഞാൻ രക്ഷ നൽകാം. സത്യമേതോ അതുമാത്രം പറയുക. ഭയപ്പെടേണ്ട. എന്തിനാണു് സംഭ്രമിക്കുന്നതു്? ആവശ്യമായ കാര്യം എന്തായാലും ഒന്നുംവിട്ടുകളയാതെ പറയു. മധു

വനത്തിൽ വിശേഷാൽ എന്തുണ്ടായി? ക്ഷേമംതന്നെയല്ലേ? വാനരശ്രേഷ്ഠ, കേൾക്കാൻ ആഗ്രഹമുണ്ടു്.''

“മഹാരാജാവേ, ആ വനം ഇതിന്നുമുമ്പു് ഒരു കാലത്തും ഋക്ഷരാജാവോ (ഋക്ഷം=കരടി) അവിടുന്നോ ബാലിയോ ആരുംതന്നെ, വാനരന്മാർക്കു് യഥേഷ്ടം സുഖിപ്പാനായി അനുവദിച്ചിട്ടില്ലല്ലോ. അത്രമാത്രം പ്രാധാന്യമുള്ള മധുവനം വാനരന്മാരാൽ നശിപ്പിക്കപ്പെട്ടിരിക്കുന്നു. എന്റെ കീഴിലുള്ളവരോടു കൂടെ ഞാൻ അവരെ വിരോധിച്ചു. എന്നെയോ രാജകല്പനയേയോ ഗൌനിക്കാതെ, അവർ ഫലമൂലാദികളെ ഭക്ഷിക്കുകയും മധുപാനംചെയ്യുകയും ചെയ്യുന്നു. ആ വാനരന്മാർ അപ്രകാരം വനത്തെ അക്രമിക്കാൻ തുടങ്ങുമ്പോൾ വനപാലകന്മാർ തടഞ്ഞു. ദേവ, അവരെയെന്നു മാത്രമല്ല, എന്നേയോ അവിടുത്തെ കല്പനയേയോ മാനിക്കാതെ ആ വാനരന്മാർ ഭക്ഷിക്കുന്നു. ക്ഷുൽപിപാസാദികളാൽ ഭക്ഷിക്കുക മാത്രമല്ല, വാരിവലിച്ചെറിയുകയും, അരുതെന്നു് പറഞ്ഞു് നിരോധിക്കുന്നവരുടെ നേരെ പുരികംചുളിക്കുകയും, അടുത്തുചെന്നാൽ ഉപദ്രവിക്കുകയും ചെയ്യുന്നു. കോപിഷ്ഠരായ അവർ കാട്ടിൽനിന്നുതന്നെ ഇവരെ ഓടിക്കുകയാണു് ഉണ്ടായതു്. അരുതരുതു് എന്നുപറഞ്ഞു് അടുത്ത ഞങ്ങളെ ചിലർ ചൊടിച്ചു് കൺചുവത്തിക്കൊണ്ടു് കയർത്തുപറഞ്ഞു! ചിലർ ഞങ്ങളെ കൊട്ടയാട്ടുകതന്നെ ചെയ്തു; ചിലർ മുഷ്ടിചുരുട്ടി ഇടിച്ചു, കൈപരത്തി അടിച്ചു, വലിച്ചിഴച്ചു, സൽസ്വഭാവികളായവർപോലും, ഇത്തരത്തിൽ ഞങ്ങളെ ഉപദ്രവിക്കുകയാണു് ഉണ്ടായതു്. പ്രജാരക്ഷണത്തിൽ അണുവും പിഴപററാത്ത അവിടുന്നു് ഇരിക്കുമ്പോൾ, മധുവനം എന്നു്, പേർ മാത്രം ബാക്കിയായിക്കഴിഞ്ഞിരിക്കുന്നു. യഥേഷ്ടം ഭക്ഷിക്കുകയും വിഹരിക്കുകയുമാണവർ.''

വാനരശ്രേഷ്ഠനായ സുഗ്രീവനോടു് ഇപ്രകാരം ദധിമുഖൻ സങ്കടംപറയുന്നതു കേട്ടപ്പോൾ, മഹാബുദ്ധിമാനും, ശത്രുഞ്ജയനുമായ ലക്ഷ്മണൻ:—

“മഹാരാജാവേ, വനസംരക്ഷകനായ ഈ കപീന്ദ്രൻ എന്തിനാണു് വന്നതു്? എന്തിനെക്കുറിച്ചാണു് സങ്കടം പറയുന്നതു്?

മഹാത്മാക്കളിൽവെച്ചു് അഗ്രേസരനായ ലക്ഷ്മണന്റെ ചോദ്യം കേട്ടപ്പോൾ, സംഭാഷണചതുരനായ സുഗ്രീവൻ ഉത്തരം പറഞ്ഞു:—

“ശ്രേഷ്ഠനായ ലക്ഷ്മണാ, വീരനും, കപിശ്രേഷ്ഠനുമായ ദധിമുഖനാണു് ഇവൻ. അംഗദൻ തുടങ്ങിയ വാനരേന്ദ്രന്മാർ മധുവനത്തിൽ എത്തി യഥേഷ്ടം

ഭക്ഷണപാനാദികൾ ചെയ്യുന്നുണ്ടത്രെ! സീതാന്വേഷണത്തിന്നു തെക്കൻദിക്കിലേക്കു് അയച്ചവരാണു് അവർ.''

മഹാരാജാവാണെങ്കിലും സന്തോഷം ഒതുക്കവാൻ കഴിയാത്ത ചേഷ്ടകളോടെ സുഗ്രീവൻ തുടൻ്നു:—

''കുമാര, അവർ കാര്യം നേടിക്കഴിഞ്ഞു. ഇല്ലെങ്കിൽ ഒരിക്കലും ഇങ്ങിനെ ചെയ്യുകയില്ല. അവർ മധുവനം തകർത്തതായിട്ടാണു് പറയുന്നതു്. മധുവനം കയ്യേറുകയും മധുപാനാദികൾ ചെയ്യുകയും വേണമെങ്കിൽ, ഒന്നുതീർച്ചയാണു്. അവർ കാര്യം സാധിച്ചുവെന്നു്. കണ്ടുകഴിഞ്ഞു; അവർ ദേവിയെ കണ്ടുകഴിഞ്ഞു സംശയമില്ല. വനസംരക്ഷകന്മാർ തടസ്ഥംചെയ്തപ്പോൾ, കൈമടക്കി അടിച്ചുപോൽ ബലവാനായ ദധിമുഖനേയും ഗൌനിച്ചിട്ടില്ല. ഇദ്ദേഹം വനപാലകന്മാരുടെ നാഥനാണു്. കണ്ടു; സീതാദേവിയെ കണ്ടു; നിശ്ചയം. അതു് മററാരാലും സാദ്ധ്യവുമല്ല; ഹനുമാനൊഴികെ. ഈ കാര്യം സാധിക്കുവാൻ കാരണഭൂതൻ വായുപുത്രനല്ലാതെ വേറൊരുവനുമല്ല. കാര്യസിദ്ധി; അതിന്നുപകരിക്കുന്ന ബുദ്ധിവൈഭവം, ഇതു് വാനരശ്രേഷ്ഠനായ മാരുതിക്കുമാത്രമേ പൂർണ്ണമായിട്ടുള്ളു. അമിതപരാക്രമം, ശാസ്ത്രജ്ഞാനം, ഉത്സാഹം ഇവയെല്ലാം കുടികൊള്ളുന്നതുതന്നെ പവനപുത്രനിലാണെന്നു പറയാം. മഹാവിജ്ഞനായ ജാംബവാനും, അതിശക്തനായ അംഗദനും, നേതാക്കന്മാരും; കാര്യം സാധിച്ചവൻ അമരക്കാരൻ ഹനുമാനുമായിരിക്കും. സീതാദർശനത്തിൽ മറെറാരുവിധം വരുന്നതല്ല. അംഗദൻ യുവരാജാവും നീതിജ്ഞനുമാണു്; ജാംബവാൻ വയോവൃദ്ധനും മഹാവിജ്ഞനുമാണു്; അവരോടുകൂടിയാണു് മധുവനം അതിക്രമിച്ചിരിക്കുന്നതു്. തെക്കൻദിക്കിലേക്കുപോയ അവർ കാര്യലാഭത്താൽ അതീവസന്തുഷ്ടരായി, മധുവനം നശിപ്പിക്കപ്പെട്ടതായിരിപ്പാനേ തരമുള്ളു.

വിശപ്പും ദാഹവുംകൊണ്ടു് അന്ധന്മാരായി അക്രമിച്ചതാണെങ്കിൽ, ഈ വനപാലകന്മാർ തടഞ്ഞാൽ, ഒഴിയുമായിരുന്നു. ഇവരെ, അവർ കൈമടക്കി അടിക്കയും മററുംചെയ്തു എന്നുള്ള ''മധുരവാക്കു്'' നമ്മളെ അറിയിപ്പിക്കുവാൻ വന്നിരിക്കയാണു്. ഇദ്ദേഹത്തിൻെറ പേർ 'ദധിമുഖൻ' എന്നാണു്. അതിപരാക്രമശാലിയുമാകുന്നു. അമേയവിക്രമിയായ സൌമിത്രീ, ദേവിയെ അവർ കണ്ടിരിക്കുന്നു എന്നു് വിശ്വസിക്കാം. തെററുപററില്ല. ദേവന്മാർ ഞങ്ങളുടെ വംശത്തിന്നു് അനുഗ്രഹിച്ചു് നല്കിയതും പരമ്പരയായി സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമാണു് മധുവനം. പുരുഷോത്തമനായ ലക്ഷ്മണാ, മഹായശസ്വികളായ ആ

വാനരന്മാർ, ആ വനത്തിൽ കടന്നു് മധുപാനം ചെയ്തു എന്നു് കേട്ടുവല്ലോ. സ്വബുദ്ധിയോടെ അതിൽ പ്രവേശിക്കില്ല. കാര്യസാദ്ധ്യം അവരുടെ ഹൃദയത്തെ അത്രമാത്രം ആനന്ദിപ്പിച്ചിരിക്കണം."

ആത്മമിത്രമായ സുഗ്രീവന്റെ കർണ്ണാമൃതമായ വാക്കുകൾ ധർമ്മാത്മാവായ ലക്ഷ്മണനേയും ശ്രീരാമദേവനേയും അതീവസന്തുഷ്ടരാക്കി. അപാരയശസ്വികളായ സഹോദരന്മാർ അത്യധികം സന്തോഷിച്ചു.

ദധിമുഖന്റെ സങ്കടവർത്തമാനം കേട്ട സുഗ്രീവന്റെ സന്തോഷം അവാച്യമായിരുന്നു. വനപാലകന്മാരോടു് ചിരിച്ചുകൊണ്ടു് പറഞ്ഞു:—

"അവർ കാര്യം നേടിവന്നവരാണു്. അവരാൽ മധുവനം അനുഭവിക്കപ്പെട്ടതിൽ ഞാൻ ഏററവും സന്തോഷിക്കുന്നു. ഏല്പിച്ചകാര്യം എളുപ്പമുള്ളതായിരുന്നു. ദുസ്സാധമായ കർമ്മം ചെയ്തു് ഫലം കിട്ടിയ അവർചെയ്ത ഏതക്രമവും ക്ഷമിക്കേണ്ടതു് നമ്മുടെ കടമയാണു്. അവർക്കു് മാപ്പുനൽകണം. അങ്ങു് വേഗം പോക. മധുവനത്തെ യഥാപൂർവ്വം അങ്ങുതന്നെ സംരക്ഷിക്കുക. ഹനുമാൻ തുടങ്ങിയ വാനരവീരന്മാരെ അതിവേഗം ഇങ്ങോട്ടയക്കുക. സിംഹപരാക്രമികളായ മാരുതി തുടങ്ങിയ കപീന്ദ്രന്മാരെ ഒട്ടും താമസിയാതെ എനിക്കു കാണണം. ഞങ്ങളെ മുഴുവൻ കൃതാർത്ഥരാക്കിയ അവരോടു്, സീതാദേവിയെ കണ്ടുപിടിപ്പാൻ ചെയ്ത യത്നങ്ങളെ, ശ്രീരാമലക്ഷ്മണന്മാരോടുകൂടി ചോദിക്കാനും, ചെവിക്കു് ഇമ്പമേകുന്ന വാക്കുകൾ കേൾക്കുവാനും ഞാൻ അത്യധികം ആഗ്രഹിക്കുന്നു."

ശ്രീരാമലക്ഷ്മണന്മാരുടെ ഹൃദയത്തിൽ ആനന്ദം അലയടിച്ചു. അതു് സൂചിപ്പിക്കുന്നവിധം നേത്രങ്ങൾ വികസിച്ചു. അതിസന്തുഷ്ടന്മാരും കൃതകൃത്യരുമായിത്തീർന്നിരിക്കുന്നു രാജകുമാരന്മാർ എന്നു്, രോമാഞ്ചാദിലക്ഷണങ്ങളാൽ മഹാരാജാ സുഗ്രീവനറിഞ്ഞു. കാര്യസിദ്ധി കൈകൊണ്ടു് പിടിക്കത്തക്ക സമീപത്തിലെത്തി, എന്നറിഞ്ഞു് ഏററവും സന്തോഷിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം അറുപത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തിനാലാം സൎഗ്ഗം. [അംഗദാദിപ്രത്യാഗമനം]

സന്തുഷ്ടചിത്തനായ സുഗ്രീവന്റെ വാക്കുകൾകേട്ട ദധിമുഖനും ആനന്ദമുണ്ടായി. കരുത്തരായ ശ്രീരാമലക്ഷ്മണന്മാരേയും, രാജാവിനേയും നമസ്കരിച്ചു. അതിശൂരന്മാരായ സഹചരന്മാരൊത്തു്, പക്ഷികളെപ്പോലെ ആകാശത്തിലേക്കു് ഉയൎന്നു. ഇങ്ങോട്ടുവന്നതുപോലെ വെമ്പിക്കൊണ്ടു് ആകാശത്തിൽക്കൂടിത്തന്നെ മധുവനത്തിൽ ചാടിവീണു. അകത്തേക്കു് കടന്നു. മധുപാനംകൊണ്ടു് മത്തരായ വാനരന്മാർ തന്റേടം വീണ്ടെടുത്തുകഴിഞ്ഞിരുന്നു. എല്ലാവരും എഴുന്നേററിരിക്കുകയാണു്. വീരനായ ദധിമുഖൻ തൊഴുതുകൊണ്ടു് അംഗദസമീപത്തിൽ ചെന്നു് മയത്തോടെ പറഞ്ഞു:—

"സൌമ്യനായ യുവരാജാവേ, ഇവർ തടുത്തതിൽ അവിടുത്തേക്കു് ക്രോധം തോന്നരുതേ. കാവല്ക്കാരായ ഞങ്ങൾ കാര്യം മനസ്സിലാക്കാതെയാണു് വിരോധിച്ചതു്. അതിദൂരത്തിൽനിന്നു് വരുന്ന അവിടുന്നും മററുള്ളവരും യഥേഷ്ടം തേൻ കുടിക്കു. ഫലമൂലാദികൾകൊണ്ടു് വിശപ്പടക്കു. ഈ മധുവനത്തിന്റെ ഉടമസ്ഥനാണു് യുവരാജാവായ അവിടുന്നു്. അറിവില്ലായ്മകൊണ്ടു് ആദ്യംചെയ്ത അപരാധങ്ങൾ പൊറുക്കണം. അവിടുത്തെ അച്ഛൻ വാനരന്മാൎക്കു് ഏതുവിധം തമ്പുരാനായിരുന്നുവോ, അതേപോലെത്തന്നെയാണു് സുഗ്രീവനും, യുവരാജാവായ അങ്ങും. വാനരേശ്വര, അങ്ങയുടെ പിതൃതുല്യനായ സുഗ്രീവനോടു്, വൎത്തമാനങ്ങൾചെന്നു് ഉണൎത്തിക്കുകയുണ്ടായി. അതിനുശേഷമാണു് ഈ വനസംരക്ഷകരൊന്നിച്ചു് ഞാനിങ്ങോട്ടുവന്നതു്. ഹരിവരന്മാരൊത്തു് അങ്ങു് ഇവിടെ വന്നതറിഞ്ഞു് രാജാസുഗ്രീവൻ അത്യധികം സന്തോഷിച്ചു. കാടു് തകൎത്തതറിഞ്ഞു് അല്പവും കോപമുണ്ടായതുമില്ല. വാനരേശ്വരനായ പിതാവു് ആനന്ദാശ്രുക്കളോടെ "അവരെ അതിവേഗത്തിൽ ഇങ്ങോട്ടയയ്ക്കൂ." എന്നു് കല്പിക്കുകയും ചെയ്തു.

നയതന്ത്രത്തോടെ, വിനയത്തോടെ, ദധിമുഖൻ പറഞ്ഞതുകേട്ട അംഗദൻ ചതുരവാക്കുകൾ കൂട്ടുകാരോടു് ഇപ്രകാരം തുടൎന്നു:—

"ചങ്ങാതിമാരേ, ശ്രീരാമചന്ദ്രസ്വാമി ഈ വൎത്തമാനം കേട്ടിട്ടുണ്ടാകണം. അല്ലയോ കപീന്ദ്രന്മാരെ, നാം ഇവിടെ ഇനി ഒരുക്ഷണവും നില്ക്കുവാൻ പാടില്ല. ശത്രുമൎദ്ദകരായ നിങ്ങൾ കാര്യം സാധിച്ചുകഴിഞ്ഞിരിക്കുന്നു. യഥേഷ്ടം മധുപാനം ചെയ്തു; വിശ്രമിച്ചു; ഇനി ബാക്കിയൊന്നും ഇവിടെ ചെയ്യാനില്ല. എന്റെ

അച്ഛൻ സുഗ്രീവൻ ഉള്ള സ്ഥലത്തേക്കു് നാം ഉടനെ എത്തണം. വാനരശ്രേഷ്ഠന്മാരായ നിങ്ങൾ പറയുന്നതുപോലെ ഞാൻചെയ്യാം. ഈ കാര്യത്തിൽ ഞാൻ നിങ്ങളുടെ അടിമതന്നെയാണു്. ഉദ്ദിഷ്ടഫലപ്രാപ്തിയിലെത്തിയ നിങ്ങൾ–ഞാൻ യുവരാജാവാണെങ്കിലും–എന്റെ കീഴിലല്ല."

ബാലിനന്ദനന്റെ വാക്കുകൾ എവരുടേയും ഹൃദയം കുളർപ്പിച്ചു. സാനന്ദം അവർ പറഞ്ഞു:—

"യുവരാജാവേ, ഇത്തരത്തിൽ പറയുന്ന ഒരുപ്രഭു ആരുണ്ടു്? വാനരേശ്വര, ഐശ്വര്യം വന്നാൽ, അധികാരം എത്തിയാൽ, മദമാന്നു് "ഞാൻ" എന്ന ഭാവത്തിൽ ആരും അഹങ്കരിക്കും. അവിടുത്തേക്കൊഴികെ മററാക്കും ചേരാത്തവയാണു് ഇപ്പോൾ പറഞ്ഞതു്. അവിടുത്തെ ഈ താഴ്മ, ഭാവിയിൽ കൈവരുന്ന ഭാഗ്യപൂരത്തെയാണു് കാണിക്കുന്നതു്. വിനയമാണു് അഭിവൃദ്ധിയുടെ ഉറവിടം. കപിവീരേന്ദ്രനായ സുഗ്രീവസന്നിധിയിലേക്കു് പോകുവാൻ ഞങ്ങളെല്ലാവരും കാത്തുനില്ക്കുകയാണു്. എന്നാൽ അവിടുത്തെ അനുജ്ഞയും ആജ്ഞയുമില്ലാതെ ഒരടിപോലും മുന്നോട്ടുപോകുവാൻ ഞങ്ങൾക്കു് നിർവ്വാഹവുമില്ലല്ലൊ. ഉത്തമ വാനരന്മാരിൽ ഉത്തമനായ രാജാവേ, ഞങ്ങൾ മുഖസ്തുതിയല്ല; സത്യമാണു് പറഞ്ഞതു്."

അവരുടെ വാക്കുകൾ കേട്ട അംഗദൻ:—

"ശരി. എന്നാൽ, നാം ഉടനെ കിഷ്ക്കിന്ധയിലേക്കു് പോവുക."

ഇത്രയും പറഞ്ഞതും നിലംവിട്ടു് അംബരതലത്തിലേക്കു് അംഗദകുമാരൻ ചാടിയതും ഒപ്പംകഴിഞ്ഞു. കവിണയിൽനിന്നു് എറിയുന്ന കല്ലുകൾപോലെ വാനരസംഘം ഒപ്പം വാനിടത്തിലെത്തി. അലറിക്കൊണ്ടു് ചാടുന്ന അവർ ഇടിനാദമൊത്ത കാർകൊണ്ടൽ കൊടുങ്കാററിനാൽ പോകുന്നപോലെ പറന്നു.

അംഗദാദികൾ ഖഗേന്ദ്രനെപ്പോലെ ആകാശത്തിലെത്തിയ സമയത്തിൽ, മഹാരാജാസുഗ്രീവൻ, താമരക്കണ്ണനായ ശ്രീരാമനെ ദുഃഖത്തിൽനിന്നു് ആശ്വസിപ്പിക്കയായിരുന്നു:—

"പ്രഭോ, അവിടുത്തേക്കു് മംഗളം വന്നുചേരും. ദേവിയെ കണ്ടുകഴിഞ്ഞു. നാം നിശ്ചയിച്ച അവധി കഴിഞ്ഞതിന്നുശേഷം, കാര്യം സാധിക്കാതെ–ദേവിയെ

കാണാതെ–തീർച്ചയായും ഇവർ എന്റെ മുമ്പിൽ വരുന്നതല്ല. അതിബുദ്ധിമാനും പരാക്രമിയുമാണ് യുവരാജാവായ അംഗദൻ. കാര്യം സാധിക്കാതെ മധുവനത്തിലേക്ക് വാനരന്മാരെ അവൻ കടത്തുകയില്ല. പിതൃപിതാമഹന്മാരാൽ സുരക്ഷിതമാക്കി വരുന്ന ആ വനത്തിലേക്ക്, എത്രമാത്രം പാരവശ്യമുണ്ടായാലും അനുയായികളെ അവൻ കൊണ്ടുപോകില്ല. ഏല്പിച്ചതു് നടത്താതിരുന്നാൽ മുഖംവാടിയും മനസ്സലഞ്ഞും അവൻ ഇങ്ങോട്ടുവരുകയോ, യുവരാജരക്ഷയിൽ കൂടിയിരിക്കുന്ന മധുവനത്തെ അക്രമിക്കയോ ചെയ്യില്ല. കൗസല്യാനന്ദവർദ്ധകനായ സ്വാമീ, സദ്വ്രതനിഷ്ഠനായ അവിടുന്ന്, തികച്ചും ആശ്വസിക്കു. ദേവിയെ കണ്ടിട്ടാണ് അവർ വരുന്നതു്. സംശയമില്ല. അതു് മറ്റാരുമല്ല, മാരുതിയുമാണ്. മറ്റൊരാൾക്ക്–ഹനുമാനൊഴികെ ഏതൊരു വാനരശ്രേഷ്ഠനും ഇതിന്നു് സാധിക്കില്ല. അമേയബുദ്ധിമാനായ അവിടുത്തേക്ക് ഹനുമാന്റെ ബുദ്ധിശക്തിയും കാര്യസിദ്ധിയും അറിയാമല്ലൊ. ആദിത്യനിൽ തേജസ്സെന്നപോലെ, വീര്യവും ഉത്സാഹവും സദാസമവും അവനിലുണ്ട്. ഏതൊന്നിനും നേതാവായി ജാംബവാൻ; സേനാനായകനായി അംഗദൻ; അമരക്കാരനായി ഹനുമാൻ. മറ്റൊരുവിധത്തിലും ഈ പറഞ്ഞതു് മാറുന്നതല്ല. അവിടുന്നു് ഒട്ടുംവിചാരപ്പെടരുതു്. അമിതപരാക്രമിയായ ദേവ, ആശ്വസിക്കു."

ആകാശത്തിൽനിന്നുണ്ടായ കിലുകിലാരവം സുഗ്രീവസംഭാഷണത്തെ നിർത്തി. ഹനുമാൻ കാര്യം സാധിച്ചതിൽ കൃതാർത്ഥരായിത്തീർന്ന വാനരന്മാർ എല്ലാവരുംകൂടി ആർക്കുന്നശബ്ദം "കാര്യം സാധിച്ചു" എന്നിങ്ങനെ, ആദ്യമേ അറിയിക്കുന്നപോലെയാണ്. കിഷ്കിന്ധയുടെ സമീപത്തെത്തിയ അവരുടെ ശബ്ദം സുഗ്രീവന്റെ ഹൃദയത്തിൽ സന്തോഷം വർദ്ധിപ്പിച്ചതിന്റെ സൂചനപോലെ വാൽ നീണ്ടുനീണ്ട് മാമലയുടെ അടിയിലെത്തി മുട്ടിത്തുടങ്ങി.

ശ്രീരാമദർശനത്തിൽ അത്യാഗ്രഹത്തോടുകൂടിയ ഹനുമാൻ അംഗദൻ തുടങ്ങിയവർ എത്തിച്ചേർന്നു. കൃതാർത്ഥതകൊണ്ടുണ്ടായ രോമാഞ്ചക്കുപ്പായമണിഞ്ഞ അംഗദാദികൾ ശ്രീരാമലക്ഷ്മണസുഗ്രീവന്മാരുടെ പുരോഭാഗത്തിലെത്തി. നീണ്ടുരുണ്ട് പരിഘംപോലെ പ്രശോഭിക്കുന്ന കൈകളോടുകൂടിയ ശ്രീഹനുമാൻ, തലതാഴ്ത്തി അഞ്ജലികൂപ്പി, ശ്രീരാമചന്ദ്രനെ സാഷ്ടാംഗം പ്രണമിച്ചു. പതിവ്രതാരത്നമായ ദേവിയെ സ്മരിച്ചുകൊണ്ട് പറഞ്ഞു:—

"മഹാപ്രഭോ, സ്വാമീ, കണ്ടു. ശക്തിസ്വരൂപിണിയായ സീതാദേവിയെ കണ്ടു."

ലക്ഷ്മണാനുചിതനായ ശ്രീരാമചന്ദ്രൻ, അമൃതബിന്ദുക്കൾപോലെ ഹനൂമാൻെറ വാക്കുകൾ കേട്ടു് ആഹ്ലാദിച്ചു. സുഗ്രീവൻ കാര്യസിദ്ധി ഹനൂമാനിൽ തന്നെയെന്നു് അറിഞ്ഞു് അഭിമാനംകൊണ്ടു് സംപ്രീതനായ ലക്ഷ്മണൻ, കൃതകൃത്യനായ ഹനൂമാനെ സബഹുമാനം നോക്കി. കാരുണ്യക്കാതലായ ശ്രീരാമദേവൻ–വീരന്മാരായ ശത്രുക്കളെ വിജയിക്കുന്ന മഹാപ്രഭു–പ്രീതിബഹുമാനങ്ങൾ സ്ഫുരിക്കുന്ന നേത്രങ്ങളാൽ ആഞ്ജനേയരെ സസ്നേഹം നോക്കി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം അറുപത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തിയഞ്ചാം സർഗ്ഗം. (സീതാവൃത്താന്തവിജ്ഞാപനം)

പ്രസ്രവണശൈലത്തിൽ, മനോഹരാരണ്യത്തിൽ, മാമരച്ചുവട്ടിൽ, ഇരിക്കുന്ന ശ്രീരാമലക്ഷ്മണസുഗ്രീവന്മാരെ താണുവണങ്ങി, യുവരാജാവിനെ മുൻനിർത്തിയ വാനരവീരന്മാർ വൈദേഹിയുടെ വർത്തമാനങ്ങൾ എല്ലാം പറയുവാനൊരുങ്ങി. രാക്ഷസേന്ദ്രാന്തഃപുരത്തിലെ ബന്ധനം, രാക്ഷസികളുടെ ഭയപ്പെടുത്തൽ, അചഞ്ചലമായ ശ്രീരാമപ്രണയം, രാവണൻ നിശ്ചയിച്ച അവധി, തുടങ്ങിയവ ചുരുക്കത്തിൽ അവർ പറഞ്ഞു. മൈഥിലിക്കു് യാതൊരുവിധ അപായവും വന്നിട്ടില്ലെന്നറിഞ്ഞു് ശ്രീരാമൻ അരുളിച്ചെയ്തു:—

"എവിടെയാണു് ദേവിയായ സീത വസിക്കുന്നതു്? എന്നെ സംബന്ധിച്ച മനസ്ഥിതിയെങ്ങിനെ? എല്ലാം വ്യക്തമായി എന്നോടുപറയുവിൻ?"

സ്വാമിയുടെ ചോദ്യംകേട്ട വാനരന്മാർ, സമീപത്തിൽ നില്ക്കുന്ന ഹനൂമാനോടു് സീതാവൃത്താന്തം പറയുവാൻ പ്രേരിപ്പിച്ചു. അംഗദാദിവാനരവീരന്മാരുടെ വാക്കുകേട്ട അനിലാത്മജൻ ശ്രീഹനൂമാൻ, സീതാദേവിയിരിക്കുന്ന സ്ഥലത്തെ നോക്കി ശിരസ്സിനുമുകളിൽ അഞ്ജലിബന്ധിച്ചു് നമസ്കരിച്ചു. സംഭാഷണസമർത്ഥനായ ആഞ്ജനേയർ ജാനകീദേവിയുടെ വർത്തമാനങ്ങൾ പറയുവാൻ തുടങ്ങി. സ്വതേജസ്സിനാൽ ദിവ്യപ്രകാശം പൊഴിക്കുന്ന ചൂഡാരത്നം ശ്രീരാമചന്ദ്രസ്വാമിയുടെ തൃക്കരങ്ങളിൽ സമർപ്പിച്ചു് തുടന്നു:—

"പ്രഭോ, ദേവിയെ കാണുവാനുഴറുന്ന ഞാൻ നൂറുയോജന വിസ്താരമുള്ള കടൽ ചാടിക്കടന്നു. ദുരാത്മാവായ രാവണൻെറ ലങ്കാപുരിയിലെത്തി, തെക്കേസമുദ്ര

ത്തിൻെറ തെക്കേക്കരയിലാണ് ലങ്കാരാജ്യം. ജനകരാജപുത്രിയെ-പതിവ്രതാരത്നമായ ദേവിയെ-ഞാൻ കണ്ടു. സ്വാമി, ഉത്തമോത്തമയായ ദേവി മനോരഥത്തെ മുഴുവൻ അവിടുത്തെ കരുണയിൽ സമർപ്പിച്ചിരിക്കുന്നു. തിന്തിരുവടിയെക്കുറിച്ചുള്ള ചിന്തയല്ലാതെ ആ ഹൃദയത്തിൽ മറ്റൊന്നുംതന്നെയില്ല. വിരൂപാംഗികളായ ഘോരരാക്ഷസികളുടെ മദ്ധ്യത്തിൽ, അവരുടെ ശകാരം കേട്ടുകൊണ്ടു് ഇരിക്കുന്ന ദേവിയെ ഞാൻ കണ്ടു. പ്രമദവനത്തിൽ, അവിടുത്തെ പ്പിരിഞ്ഞു് ദുഃഖിച്ചുകൊണ്ടിരിക്കുന്ന സുചരിതയെ-ഒരിക്കലും വ്യസനിപ്പാൻ അഹ്റതയില്ലാത്ത ദേവിയെ-അടിയൻ കണ്ടു. രാക്ഷസേശ്വരനായ രാവണൻെറ അന്തഃപുരഭാഗത്തിൽ നിർബ്ബന്ധമായി പാർപ്പിക്കപ്പെട്ട ദേവിയെ ക്രൂരരാക്ഷസീകൾ കാത്തുകൊണ്ടിരിക്കുകയാണു്. തലമുടി ജടപിടിച്ചു് ഒററക്കെട്ടായിരിക്കുന്നു. അവിടുത്തെപ്പററിയുള്ള ചിന്തകൊണ്ടു് അതിദുഃഖിതയാണു്. വെറുംമണ്ണിൽ കിടന്നു് അവിടുത്തെ തിരുനാമങ്ങൾ ജപിക്കും. മഞ്ഞിൻകാലത്തിലെ താമരപ്പൊയ്കപോലെ വിവർണ്ണാംഗിയായിരിക്കുന്നു. മഹാക്രൂരകർമ്മങ്ങൾ എന്തുചെയ്യാനും മടിക്കാത്ത രാവണൻെറ അധീനത്തിൽനിന്നു് രക്ഷപ്രാപിക്കാൻവേണ്ടി മരണത്തെത്തന്നെ ശരണം പ്രാപിക്കുവാൻ തുടങ്ങിയിരിക്കുന്ന ദേവിയെ, തിരഞ്ഞുനടക്കുന്ന എൻെറ കണ്ണിനുമുമ്പിൽ, അവിടുത്തെ കാരുണ്യത്താൽ കാണപ്പെട്ടു.

ഇക്ഷ്വാകവംശതിലകനായ സ്വാമീ, അവിടുത്തെ വംശമഹിമയെ കീർത്തിച്ചുകൊണ്ടു് ഞാൻ ദേവിയുടെ ദൃഷ്ടിമാർഗ്ഗത്തിൽ പ്രവേശിച്ചു. എന്നിലും അവിടുത്തെ അവാച്യപരാക്രമത്തിലും ദേവിക്കു് വിശ്വാസം ജനിപ്പിച്ചുകൊണ്ടു്, ഞാൻ സംഭാഷണംചെയ്തു. അവിടുന്നും വാനരമഹാരാജാസുഗ്രീവനും തമ്മിലുണ്ടായ സഖ്യവർത്തമാനം കേട്ടപ്പോൾ ദേവി അത്യധികം സന്തോഷിച്ചു. സദാചാരത്തിൽ അതിനിഷ്ഠയുള്ളവളും തിന്തിരുവടിയിൽ അചഞ്ചലഭക്തിയുള്ളവളും, അതുകൊണ്ടു് അത്യുഗ്രതപസ്സാചരിക്കുന്നവളും, ഏററവും പരിശുദ്ധയുമായ ജാനകീദേവിയെ അവിടുത്തെ ഈ ദാസൻ കണ്ടു.

മഹാപ്രാജ്ഞനായ രഘുസത്തമ, ചിത്രകൂടപർവ്വതത്തിൽ വസിക്കുന്ന കാലത്തിൽ നടന്നതായ "വായസവൃത്താന്തം" അവിടുത്തെ തിരുമുമ്പിൽ അടയാളവാക്യമായി ഉണർത്തിക്കുവാൻ ദേവി അരുളിച്ചെയ്തിട്ടുണ്ടു്. തുടന്നു്:—

"വായുപുത്ര, ഇവിടെ നീ കണ്ട സംഗതികൾ യാതൊന്നും മറയ്ക്കാതെ, വിട്ടുകളയാതെ, തിന്തിരുവടിയുടെ സന്നിധിയിൽ അറിയിക്കണം."

എന്നും നിർബ്ബന്ധപൂർവ്വം പറഞ്ഞിരിക്കുന്നു. വളരെ വിഷമിച്ച് ഇത്രയും കാലം സംരക്ഷിക്കപ്പെട്ട "ചൂഡാരത്നം" തൃക്കയ്യിൽ സമർപ്പിക്കേണമെന്ന് പറഞ്ഞു് ദേവി നൽകിയതു് അവിടത്തെ തൃക്കരങ്ങളിൽ സമർപ്പിച്ചിരിക്കുന്നു. ഞാൻ ഇതിനെ ഇവിടെ എത്തിക്കുവാൻ വളരെ പണിപ്പെട്ടിട്ടുണ്ട്. "മനയോല കൊണ്ടു് അവിടുന്നു് ദേവിയുടെ നെററിയിൽ തൊടുവിച്ച തിലകം" സ്മരിക്കത്തക്കതാണെന്നുകൂടി ഉണർത്തിക്കുവാൻ അരുളിച്ചെയ്തു:—

"സുഗന്ധജലത്തിൽനിന്നു് ഉണ്ടായതും അനർഘവുമായ ഈ രത്നം ഞാനിതാ അവിടുത്തേക്കു് അയക്കുന്നു. രഘുകുലരാജേന്ദ്ര, വ്യസനിച്ചിരിക്കുന്ന ഞാൻ, അവിടുത്തെ കാണുന്നതുപോലെ ഇതിനെ നോക്കി ആശ്വസിക്കാറുണ്ടു്. മഹാപ്രഭോ, എന്റെ ജീവിതത്തെ ഒരുമാസക്കാലം ഞാൻ ധരിച്ചിരിക്കും. രാക്ഷസവംശത്തിൽ അകപ്പെട്ട എനിക്കു് അതിലധികം കാലം ജീവിക്കാൻ അവധിയില്ല."

കൃശഗാത്രിയും ധർമ്മസ്വരൂപിണിയും, രാവണാന്തഃപുരത്തിൽ ബന്ധിച്ചിട്ടിരിക്കുന്ന മാൻപേടയെന്നപോലെ, വിശാലലോചനങ്ങളാൽ രക്ഷാമാർഗ്ഗമാരാഞ്ഞുകൊണ്ടുമിരിക്കുന്ന ദേവി, ഇത്രയുംകൂടി അവിടുത്തെ തിരുമുമ്പിൽ ഉണർത്തിക്കുവാൻ പറഞ്ഞിട്ടുണ്ടു്. പ്രഭോ, ലങ്കാനഗരിയിൽച്ചെന്നു് ദേവിയെ കണ്ടതും, അവിടുന്നു് അരുളിച്ചെയ്തതും എല്ലാം അവിടുത്തെ അറിയിച്ചു. ഇനി സാഗരതരണത്തിനുള്ള വഴി എന്താണെന്നു് ആലോചിക്കണം."

കാകുൽസ്ഥന്റെ തൃക്കയ്യുകളിൽ ചൂഡാരത്നം നല്കി. രാജകുമാരന്മാർക്കു് ആശ്വാസമുണ്ടായെന്നു് മനസ്സിലാക്കിയ ഹനുമാൻ, ആദ്യംമുതല്ക്കുതന്നെ, ദേവിയുടെ വർത്തമാനങ്ങളെല്ലാം വിശദമായി പറഞ്ഞു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡത്തിലെ അറുപത്തിയഞ്ചാംസർഗ്ഗം അവസാനിച്ചു.**

---

## അറുപത്തിയാറാം സർഗ്ഗം. [ശ്രീരാമവിലാപം]

ഹനുമാൻ എല്ലാവർത്തമാനവും പറഞ്ഞപ്പോൾ, ദാശരഥിയാകട്ടെ ആ ചൂഡാമണി മാറിൽചേർത്തു് ദീർഘനിശ്വാസംചെയ്തു. ആ ദിവ്യരത്നം നോക്കുന്തോറും ദേവന്റെ മുഖം വാടിത്തുടങ്ങി; കണ്ണിൽ വെള്ളംനിറഞ്ഞു. സുഗ്രീവനോടു് പറഞ്ഞു:—

"സഖേ, സുഗ്രീവാ, കുഞ്ഞിനെ കാണുമ്പോൾ സ്നേഹപൂർവ്വം പശു പാൽ ചുരത്തുമല്ലോ. ഈ അതുല്യരത്നം കണ്ടതോടെ എന്റെ സ്ഥിതിയും അതേ പോലെയായി. എന്റെ ശ്വശുരനായ ജനകമഹാരാജാവു്, വിവാഹദിവസം സമ്മാനിച്ചതാണീരത്നം. അത്യധികം ശോഭയുണ്ടാകത്തക്കവിധം ഇതിനെ ഞാനപ്പോൾതന്നെ സീതയുടെ ശിരസ്സിൽ അലങ്കരിച്ചു. സമുദ്രത്തിൽനിന്നു് സംജാതമായ ഈ ദിവ്യരത്നം സജ്ജനപൂജിതമായിട്ടുള്ളതും, യജ്ഞാവസാനത്തിൽ സന്തുഷ്ടനായ ദേവേന്ദ്രൻ കൊടുത്തതുമാണു്. ഈ ശ്രേഷ്ഠരത്നം കണ്ടതോടെ, എനിക്കു് പിതൃദർശനവും ഉണ്ടായിക്കഴിഞ്ഞു, മാത്രമല്ല; ശ്വശുരനായ വിദേഹമഹാരാജാവിന്റേയും. എന്റെ പത്നിയുടെ ശിരോലങ്കാരമായ ഈ ചൂഡാമണികാണുമ്പോൾ, അവൾ ഇവിടെ എത്തി എന്നു് തോന്നുകയാണു്. സൌമ്യനായ ഹനുമാനേ, വൈദേഹി എന്താണു് പറഞ്ഞതു്? അതിനെ വീണ്ടും വീണ്ടും പറയൂ. ദാഹിച്ചവനു് നിർമ്മലജലം കൊടുക്കുന്നതുപോലെയാണു് അവളുടെ വാക്കുകൾ കേൾക്കുമ്പോൾ അനുഭവം ഉണ്ടാകുന്നതു്. അനുജാ ലക്ഷ്മണ, അംബുധിയിൽനിന്നു് സിദ്ധിച്ച ഈ രത്നം സീതയെക്കൂടാതെ ഒററക്കു് കാണുമ്പോൾ ഉണ്ടാകുന്ന വ്യസനം അസഹ്യമാവുകയാണു്. ജാനകി, നീണ്ട നീണ്ട ദിവസങ്ങളോടുകൂടിയ ഒരുമാസം ജീവിക്കുമെന്നു് പറയുന്നു. എനിക്കു് ക്ഷണനേരമെങ്കിലും ആ വിശാലാക്ഷിയെപ്പിരിഞ്ഞു് ജീവിക്കാൻ സാധിക്കുമെന്നു് തോന്നുന്നില്ല. എന്റെ പത്നിയെ കണ്ട സ്ഥലത്തേക്കു്, നീ എന്നെക്കൂടി കൊണ്ടുപോയാലും. അവളുടെ വർത്തമാനങ്ങൾ അറിഞ്ഞ ഞാൻ, അവളെക്കാണാതെ ഒരുനിമിഷമെങ്കിലും ജീവിച്ചിരിക്കുകയില്ല. ഭീരുവായ വൈദേഹി—ആ സുന്ദരീരത്നം—കൊടുംക്രൂരരാക്ഷസമദ്ധ്യത്തിൽ പേടിച്ചുപേടിച്ചു് എങ്ങിനെയാണു് പാർക്കുക? കാർകൊണ്ടൽകൊണ്ടു് പൂർണ്ണേന്ദു മറക്കപ്പെടുന്നതുപോലെ, രാക്ഷസന്മാരാൽ അവളുടെ മുഖകാന്തി മങ്ങിയിട്ടുണ്ടാകും. ഹനുമാൻ, സീത എന്താണു് പറഞ്ഞതു്? സത്യം തുറന്നു് എന്നോടുപറയൂ. മഹാരോഗി ദിവ്യൌഷധത്താലെന്നപോലെ അതുകൊണ്ടു് ഞാൻ ജീവിച്ചേക്കും. ആ സുന്ദരാംഗി—മധുരമധുപോലെ സംസാരിക്കുന്നവൾ—എന്നെ വേർപെട്ടിരിക്കുന്ന സഹധർമ്മിണി—എന്താണു് പറഞ്ഞതു്, ദുഃഖസമുദ്രത്തിന്റെ അടിത്തട്ടെത്തിയ ജാനകി എങ്ങിനെയാണു് ജീവിക്കുന്നതു്? മാരുതീ, എല്ലാം വിശദമായിപ്പറയൂ."

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡത്തിലെ അറുപത്തിയാറാംസർഗ്ഗം അവസാനിച്ചു.**

---

## അറുപത്തിയേഴാം സർഗ്ഗം. [സീതാസന്ദേശകഥനം]

ശ്രീരാമവാക്യം കേട്ട ഹനുമാൻ, മഹാപ്രഭുവിനെ തൊഴുതുകൊണ്ടു് ഉണർത്തി:—

"സ്വാമി, ജാനകീദേവി ഇപ്രകാരം അടയാളമായി അരുളിച്ചെയ്തു. ചിത്രകൂടാചലത്തിൽ സസുഖം വസിക്കുന്ന കാലത്തിൽ ഒരുദിവസം അവിടുത്തോടൊന്നിച്ചു് ദേവി സുഖമായി ഉറങ്ങി ആദ്യം എഴുന്നേററു. ദേവിയുടെ മടിയിൽ തലയുംവെച്ചു് ഉറങ്ങുകയാണു് നിന്തിരുവടി. അപ്പോൾ ഒരു കാക്ക പെട്ടെന്നു് വന്നു് ദേവിയുടെ മാറിൽ മുറിപ്പെടുത്തി. ഉരസ്തടം മുഴുവൻ, കൊക്കും നഖവും കൊണ്ടു് കഠിനമായി വ്രണപ്പെടുത്തിയപ്പോൾ രക്തം വീണു് നിന്തിരുവടി ഉണർന്നു. കാക്കയുടെ നിരന്തരമായ ഉപദ്രവത്താൽ ദേവിയും നിന്തിരുവടിയെ ഉണർത്തി. മാറിടം മുറിഞ്ഞു് ചോരയൊഴുകുന്ന ദേവിയെ തൃക്കൺപാർത്തപ്പോൾ, ക്രുദ്ധസർപ്പത്തെപ്പോലെ ചീററിക്കൊണ്ടു് അവിടുന്നു് ചോദിച്ചു:—

ഏതൊരു നിഷ്ഠൂരനാണു് നിൻെറ വക്ഷ:സ്തടത്തിൽ ഇങ്ങിനെ മുറിവുണ്ടാക്കിയതു്. ഉഗ്രവിഷത്തോടുകൂടിയ അഞ്ചുതലനാഗത്തോടു് കളിക്കാൻ ഒരുമ്പെട്ടവൻ ആരാണു്?"

അവിടുന്നു് ചുററിലും ദൃഷ്ടിപതിപ്പിച്ചപ്പോൾ ആ കാക്കയെ പെട്ടെന്നു് കണ്ടു. മൂർച്ചയുള്ള നഖങ്ങളിൽനിന്നു് ചെഞ്ചോര ഇററിററുവീഴുന്നു. പക്ഷിപ്രവരനായ കാകരൂപത്തിൽ വന്നവൻ ദേവേന്ദ്രപുത്രനാണുപോൽ! ഭൂലോകം കാണുവാൻവേണ്ടി, വായസരൂപത്തിൽ, വായുവെപ്പോലെ സഞ്ചരിക്കുന്ന ജയന്തനാണതു്. ബുദ്ധിമാന്മാരിൽ അഗ്രേസരനായ അവിടുന്നു്, രക്തവർണ്ണമായ കണ്ണുകൾ ഉരുട്ടി ആ കാക്കയെ സംബന്ധിച്ചു് കൊടിയതീർപ്പാണു് ചെയ്തതു്. കിടക്കുന്ന ദർഭവിരിപ്പിൽനിന്നു് ഒന്നു് ഊരിയെടുത്തു. ബ്രഹ്മാസ്ത്രമന്ത്രം ധ്യാനിച്ചു്, കാലാഗ്നിയെപ്പോലെ ആ പക്ഷിയുടെ നേരിട്ടുവിട്ടു. ആളുന്ന ദർഭപ്പുല്ലു് നേരിട്ടുവന്നപ്പോൾ കാക്ക പറന്നു. ദർഭാസ്ത്രം പിൻതുടർന്നു. പിതാവായ ദേവേന്ദ്രൻെറയും, മാമുനീശ്വരന്മാരുടേയും, ത്രിമൂർത്തികളുടേയും അടുത്തുചെന്നു് അഭയമിരന്നുവെങ്കിലും, ജയന്തന്നു് അവിടുത്തെ ബാണങ്ങളിൽനിന്നു് രക്ഷ കിട്ടിയില്ല. പേടിച്ചരണ്ട ആ ദേവകുമാരൻ ശത്രുമർദ്ദനനായ അവിടുത്തെത്തന്നെ ശരണം പ്രാപിച്ചു. ഏതൊരുവന്നും ശരണമേകുന്ന അവിടുന്നു് അവന്നു് അഭയമേകി:—

"എന്റെ അസ്ത്രം ഒരിക്കലും വെറുതെയാകയില്ല. എന്തെങ്കിലുമൊരു ലക്ഷ്യം ഭേദിച്ചേ പററൂ. അതു് നിന്റെ വലത്തെ കണ്ണാകട്ടെ."

ദക്ഷിണനേത്രത്തെ കളഞ്ഞു്, രക്ഷനേടിയ ജയന്തൻ, ദശരഥമഹാരാജാവിനേയും, ഇവിടുത്തേയും നമസ്കരിച്ചു്, അമരലോകത്തെ പ്രാപിച്ചു. ഇത്തരത്തിൽ അമേയങ്ങളാകുന്ന അസ്ത്രങ്ങളറിയുന്ന ദേവൻ, അരക്കന്മാരുടെ നേരിട്ടു് ഒരു അമ്പുപോലും അയക്കാതിരിക്കാൻ കാരണമെന്തായിരിക്കും. എന്റെ ഭർത്താവായ ശ്രീരാമചന്ദ്രസ്വാമിയുടെ നേരിട്ടു് യുദ്ധത്തിൽ നില്ക്കാൻ, മരുദ്ഗണങ്ങൾ, അസുരവരന്മാർ, ഗന്ധർവ്വന്മാർ ഉരഗേന്ദ്രന്മാർ തുടങ്ങി ആർക്കും ഒരിക്കലും സാധിക്കുന്നതല്ല. വീരവീരനായ തമ്പുരാന്നു് എന്നിൽ അല്പമെങ്കിലും തിരുവുള്ളമുണ്ടെങ്കിൽ, നിശിതശരങ്ങളാൽ രാവണനെ ഉടനെ നിഗ്രഹിക്കണം. അഗ്രജന്റെ ആജ്ഞയെ ശിരസാവഹിക്കുന്നവനും പരന്തപനുമായ കുമാരലക്ഷ്മണൻ, പുരുഷോത്തമനായ ജ്യേഷ്ഠന്റെ നിർദ്ദേശപ്രകാരം എന്നെ രക്ഷിക്കാത്തതെന്താണു്? അഗ്നിയും വായുവും ഒന്നിച്ചുചേർന്നകാലത്തെ ശക്തിയാണു് രാജകുമാരന്മാർക്കു്; ദേവേന്ദ്രനുപോലും വിജയിക്കാൻ സാധിക്കാത്തവരാണു്; എന്നിട്ടും എന്നെ രക്ഷിക്കാതിരിക്കാൻ കാരണമെന്തു്? ഒന്നുതീർച്ച; അതിമഹത്തായൊരു പാപം ഞാൻ മുജ്ജന്മത്തിൽ ചെയ്തുവെച്ചിട്ടുണ്ടു്. ഇല്ലെങ്കിൽ പരന്തപന്മാരായ അവർ എന്നെ ഉപേക്ഷിക്കാൻ നിവൃത്തിയില്ല. എന്നെ രക്ഷിക്കുവാൻ ഒരു വിധത്തിലും അപ്രാപ്തരുമല്ല അവർ."

കണ്ണീർനിറഞ്ഞു് ഗദ്ഗദാക്ഷരത്തിൽ ഇപ്രകാരം പറഞ്ഞ ദേവിയോടു് ഞാൻ വീണ്ടും ഇങ്ങിനെ തുടർന്നു:—

"ദേവി, ഞാൻ സത്യമാണു് ഉണർത്തുന്നതു്. നിന്തിരുവടിയെ പിരിഞ്ഞു വസിക്കുന്ന സ്വാമി ദുഃഖത്താൽ നിശ്ചലനായിരിക്കുന്നു. അതു് കാണുമ്പോൾ കുമാരൻ വേവുകയാണു്. എങ്ങിനെയോ വിഷമങ്ങൾ സഹിച്ചു്, ദേവിയെ കണ്ടുകിട്ടിയല്ലോ. ഇനി അവിടുന്നു് ഒട്ടും വ്യസനിക്കേണ്ട. ദുഃഖസാഗരത്തിന്റെ അററം ഇപ്പോൾ കണ്ടുകഴിഞ്ഞു. അവിടുത്തെ കാണുവാൻ ആഗ്രഹത്തോടുകൂടിയ ആ പുരുഷസിംഹങ്ങൾ, ഉഗ്രശരങ്ങളെക്കൊണ്ടു് ലങ്കയെ ചാമ്പലാക്കും. ക്രൂരനായ രാവണനെ പുത്രമിത്രബന്ധുക്കളോടെ വധിച്ചു്, നിന്തിരുവടിയെ സ്വനഗരിയിലേക്കു് സ്വാമി കൊണ്ടുപോകും. ദേവീ, സ്വാമിക്കു് സമർപ്പിക്കുവാൻ വേണ്ടി അവിടുത്തേക്കു് അറിവുള്ളതും സന്തോഷജനകവുമായ ഒരടയാളം തന്നയക്കണേ."

ദേവി, ചുററുപാടും നോക്കി. ക്കുന്തലിൽ അണിഞ്ഞിരുന്ന ഈ ദിവ്യരത്നം വസ്ത്രത്തുമ്പിൽ നിന്നഴിച്ച് എന്റെ കയ്യിൽ തന്നു. സ്വാമീ, അവിടുത്തേക്കു വേണ്ടി ഈ അമൂല്യരത്നത്തെ ഏററുവാങ്ങി. ദേവിയെ സാഷ്ടാംഗം നമസ്കരിച്ച് മടങ്ങിപ്പോരുവാൻവേണ്ടി ഒരുങ്ങിയ ഞാൻ ദേഹത്തെ വലുതാക്കി. സുകുമാരാംഗിയായ ദേവിയാകട്ടെ എന്നെക്കണ്ട് കണ്ണീർതൂകി, ഇടറുന്ന അക്ഷരങ്ങളോടെ പറഞ്ഞു. എന്റെ ശരീരം വലുതാവുന്നതുകണ്ട് അല്പംപോലും ഭയമുണ്ടായിട്ടല്ല, അഴലാണ്ടതിനാലാണ് പറഞ്ഞത്.

"ഹേ കപീന്ദ്ര, നീ ഭാഗ്യവാനാണ്. മഹാബാഹുവായ ശ്രീരാമദേവനേയും, അതിയശസ്സാന്ന ഭർത്തൃസഹോദരൻ ലക്ഷ്മണനേയും നീ ഉടനെത്തന്നെ കാണുമല്ലൊ."

ഇതുകേട്ട് ഞാൻ പെട്ടെന്ന് ചോദിച്ചു:—

"ദേവി, എന്റെ ചുമലിൽ ഇരുന്നാൽമതി. തമ്പുരാട്ടിയെ അതിവേഗത്തിൽ ഞാൻ കിഷ്കിന്ധയിലെത്തിക്കാം. സ്വാമിയേയും സൌമിത്രിയേയും സുഗ്രീവനേയും നിന്തിരുവടിക്ക് ക്ഷണത്തിൽ കാണാം."

സസ്നേഹം ദേവി എന്നോട് അരുളിച്ചെയ്തു:—

"കപീന്ദ്ര, അത് ധർമ്മമല്ല. സ്വയമായി നിന്റെ ചുമലിൽ ഞാൻ കയറിയിരിക്കുന്നത് സദാചാരത്തിന്ന് നിരക്കാത്തതാണ്. പരപുരുഷസ്പർശനം ഞാൻ അറിഞ്ഞുകൊണ്ട് സ്വമേധയാ ചെയ്യുന്നതല്ല. ഹേ വാനരേശ്വര, അന്ന് അരക്കൻ ബലമായി എന്നെ എടുത്തുപോന്നതാണ്. വീരനായ ഹനുമാൻ, ആ നിശാചരൻ ബലമായി എന്നെ പിടിച്ചപ്പോൾ അശക്തയായ ഞാനെന്താണ് ചെയ്യുക? നീ രാജപുത്രന്മാരുടെ സമീപത്തിലേക്ക് പോക."

പുത്രവാത്സല്യത്തോടെ എന്നെ നോക്കിക്കൊണ്ട് ദേവി തുടർന്നു:—

"ഹനുമാൻ, സിംഹസദൃശരായ ശ്രീരാമലക്ഷ്മണന്മാരോടും, അമാത്യസഹിതനായിരിക്കുന്ന മഹാരാജാസുഗ്രീവനോടും ക്ഷേമം പറയൂ. മാത്രമല്ല, മഹാപ്രഭു കാകുൽസ്ഥൻ എന്നെ ഈ ദുഃഖാർണ്ണവത്തിൽനിന്ന് കരകയററുവാനുള്ള വഴികളെല്ലാം നീ ചെയ്യുകയും വേണം. ഞാൻ അനുഭവിക്കുന്ന കഠിനവ്യസനം; രാക്ഷസന്മാരുടെ ശകാരത്തോടെയുള്ള ഭയപ്പെടുത്തൽ, ഇതെല്ലാം ശ്രീരാമദേവസന്നിധിയിൽ ഉണർത്തിക്കൂ. കപീന്ദ്ര, നിന്റെ യാത്രാമാർഗ്ഗം നന്നായി വരട്ടെ!!

ദുഃഖത്താൽ കൃശയായി ഇതാണു് അടിയനോടു് അരുളിച്ചെയ്തിട്ടുള്ളതു്. നരേന്ദ്രസിംഹനായ അവിടുന്നു് അടിയൻ ഉണർത്തിച്ചതു് വേണ്ടതുപോലെ മനസ്സിലാക്കി, ദേവിയുടെ കുശലത്തിന്നുവേണ്ടതെന്തെന്നു് തീർച്ചപ്പെടുത്തണേ.”

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ സുന്ദരകാണ്ഡം അറുപത്തിയേഴാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തിയെട്ടാം സർഗ്ഗം. [സീതാസമാശ്വാസനകഥനം]

നിന്തിരുവടിയുടെ സന്നിധിയിലെത്തുവാൻ വെമ്പുന്ന എന്നോടു് അവിടത്തോടുള്ള സ്നേഹാധിക്യത്താൽ ദേവി വീണ്ടും തുടർന്നു:—

“മാരുതി, മഹാരാജാദശരഥപുത്രനായ ഭർത്താവിനോടു്, അതിവേഗത്തിൽ അരക്കർകോനായ രാവണനെ ആയോധനത്തിൽ സംഹരിച്ചു് എന്നെ രക്ഷിക്കുവാൻ പറയണം. ശത്രുമർദ്ദകനായ വീര ഹനുമാൻ, ഒരുവിധംനിവൃത്തിയുണ്ടെങ്കിൽ, ഒരുദിവസം ഇവിടെ എവിടെയെങ്കിലും ഒളിച്ചിരുന്നു് വിശ്രമിച്ചു് പോയാൽമതി. മന്ദഭാഗ്യയായ എനിക്കു് നീ അടുത്തെവിടെയെങ്കിലും ഉണ്ടെങ്കിൽ ഒരാശ്വാസമാണു്. അല്പനേരമെങ്കിലും അഴലിൽനിന്നൊരു മോചനം അതുകൊണ്ടു ഉണ്ടാകും. മടങ്ങിവരുവാൻവേണ്ടി, വിക്രമിയായ നീ പോയാൽ, പ്രാണസന്ദേഹംതന്നെ എനിക്കു് വന്നേക്കും. ഭർത്തൃദൂതനായ നിന്നെ കാണാതിരിക്കുമ്പോഴും ഉണ്ടാകുന്ന ദുഃഖാഗ്നി എന്നെ ചാമ്പലാക്കുകതന്നെ ചെയ്യേക്കും. മാത്രമല്ല, വലിയൊരു സംശയം എനിക്കു തോന്നുന്നുമുണ്ടു്. വീരനായ നിന്റെ കൂട്ടുകാർ–വാനരന്മാരും ഋക്ഷവരന്മാരും എങ്ങിനെയാണു് അപാരമായ ഈ സാഗരത്തെ കടക്കുക? വാനരപ്പടകളും ദശരഥനന്ദനന്മാരും എങ്ങിനെ ഇവിടെ എത്തും? ജീവനുള്ളവയിൽ മൂന്നുപേക്കു് ഈ ആഴി കടക്കാൻ സാധിച്ചേക്കും. വൈനതേയന്നും, വായുവിന്നും നിനക്കും. മററാക്കും അസാദ്ധ്യമായ കാര്യം എങ്ങിനെ നിവർത്തിക്കുവാനാണു് കാര്യജ്ഞനായ നീ കരുതുന്നതു്? ഒരുപക്ഷെ നീ ഒററക്കു് വിചാരിച്ചാൽ ഈ കാര്യങ്ങളൊക്കെ നിറവേററുവാൻ കഴിഞ്ഞേക്കും. എന്നാൽ ശത്രുഹന്താവായ നിനക്കുമാത്രമല്ലേ ഇതിൽ കീർത്തി ലഭിക്കുകയുള്ളു. ശ്രീരാമചന്ദ്രസ്വാമിക്കു് പുകഴുണ്ടാകണം. അതിന്നു് അവിടുന്നുതന്നെ പടകളോടുകൂടി ഇവിടെ വരണം. യുദ്ധത്തിൽ സകുടുംബം രാവണനെ നിഗ്രഹിക്കണം. വീരാഗ്രണിയായ ഭർത്താവു് ആശ്രമത്തിലില്ലെന്നറിഞ്ഞു്കൊണ്ടു്–

അത്രമാത്രം ഭയം രാവണനു് ദാശരഥിയിലുണ്ടു്—അരക്കൻ എന്നെ അപഹരിച്ചു. അത്തരം തൊഴിൽ രഘുവംശരത്നത്തിന്നു് യോജിക്കുന്നതല്ല. ലങ്കാരാജ്യത്തിൽ മുഴുവൻ വാനരപ്പട നിറയണം; സൎവ്വത്രരാമബാണങ്ങൾ ചീററിപ്പായണം; ശത്രുക്കളെ മുഴുവൻ നേരിട്ടു് നിഗ്രഹിച്ചു് കാകുൽസ്ഥൻ എന്നെ കൊണ്ടുപോകണം; എന്നാലേ അവിടുത്തേക്കു് ഒത്തകൎമ്മമാകയുള്ളൂ. യുദ്ധവിക്രമനായ സ്വാമിക്കു് സമുചിതമായ ശ്രേയസ്സു് ഉണ്ടാകത്തക്ക പ്രവൃത്തികൾ നീ ചെയ്തുവെക്കണം.''

സ്നേഹപൂൎണ്ണവും, സാരാൎത്ഥമടങ്ങിയതും, യുക്തിയുക്തവുമായ വാക്കുകൾ കേട്ടപ്പോൾ ബാക്കി കാര്യം അടിയൻ ഉത്തരമായിപ്പറഞ്ഞു:—

''ദേവി, വാനരന്മാരുടേയും ഋക്ഷശ്രേഷ്ഠന്മാരുടേയും ചക്രവൎത്തിയാണു് പ്ലവഗോത്തമനായ സുഗ്രീവൻ. സത്വസമ്പന്നനായ സൂൎയ്യപുത്രൻ നിന്തിരുവടിയുടെ കാൎയ്യത്തിൽ തീൎപ്പുചെയ്തുകഴിഞ്ഞിരിക്കുന്നു. ആത്മശക്തി നിറഞ്ഞവരും മഹാബലവാന്മാരും, മനോവേഗത്തിൽ സഞ്ചരിക്കാൻ കഴിവുള്ളവരും, അമിതപരാക്രമികളുമായ വാനരന്മാർ കോടി കോടിക്കണക്കിലുണ്ടു്. അവരുടെ യാത്രക്കു് ഒരിക്കലും ഒരുസ്ഥലത്തും തടസ്ഥം വരുന്നതല്ല. മേലുംകീഴും വിലങ്ങനേയും അവൎക്കു് ഗമിക്കുവാൻ കഴിവുണ്ടു്. അതിതേജസ്സാൎന്ന അവരാരും, വൻകൎമ്മങ്ങളിൽക്കൂടി വാടാറില്ല. ഈ ഭൂമിമുഴുവൻ അനേകതവണ വായുമാൎഗ്ഗത്തിൽക്കൂടി പ്രദക്ഷിണം വെച്ചവരാണു് അമിതബലവാന്മാരും മഹാന്മാരുമായ അവർ. എൻെറ പരാക്രമത്തിലും ശക്തിയിലും മീതെയുള്ളവരാണു് അധികവും. എന്നെപ്പോലെ കുറച്ചുപേരെ കണ്ടെന്നുവന്നേക്കാം. എന്നേക്കാൾ താഴെ ആരുമില്ലെന്നു് തീൎച്ച. ഈ ഞാൻകൂടി ഇവിടെ വന്നെത്തിയെങ്കിൽ മററുള്ളവരുടെ വൎത്തമാനം പറയണമോ? വാനരരാജാസുഗ്രീവൻെറ സമീപത്തിൽതന്നെയുണ്ടു് ഇപ്പോൾ എല്ലാവരും. ദേവീ, ഏതുനിലയിലും താണവരെയല്ലേ ഭൃത്യരായി സ്വീകരിക്കു; അവരല്ലേ ദാസരാകൂ. അതുകൊണ്ടു് ഇത്തരം കാൎയ്യങ്ങൾ ആലോചിച്ചു് തമ്പുരാട്ടി വ്യസനിക്കരുതു്. ദുഃഖം ഒഴിക്കു. കിഷ്ക്കിന്ധയിൽനിന്നു് ഒരൊററ ച്ചാട്ടത്തിൽ അവരെല്ലാം ഇവിടെയെത്തും. ഉദിച്ചുയരുന്ന ചന്ദ്രസൂൎയ്യന്മാരെപ്പോലെ ശ്രീരാമലക്ഷ്മണന്മാർ എൻെറ ചുമലുകളിൽ കയറി ഇവിടെ പ്രത്യക്ഷപ്പെടും. സിംഹസദൃശനും ശത്രുസംഹാരസ്വരൂപിയുമായ സ്വാമിയെ അടുത്തുതന്നെ ലങ്കാനഗരത്തിൽ കാണാം; ഒന്നിച്ചു് അപാരവിക്രമിയായ ലക്ഷ്മണകുമാരൻ വില്ലുകുലച്ചു് അസ്ത്രമേന്തി നില്ക്കുന്നതുമുണ്ടാകും. സിംഹം, നരി, എന്നി

വയെപ്പോലെ, പല്ലുകളും നഖങ്ങളും ആയുധമാക്കിയ വാനരേന്ദ്രന്മാരെ മദിച്ചു വാരണങ്ങളെപ്പോലെ ലങ്കയിൽ നിറഞ്ഞതായി കാണാം. മാമലകളും വൻകാടുകളും പോലെയുള്ള കപീശ്വരന്മാർ ലങ്കാമലയസാനുവിൽ എത്തി ഗർജ്ജിക്കുന്ന ശബ്ദവും നിന്തിരുവടി ഉടനെ കേൾക്കും. പതിന്നാലാണ്ടു് വനവാസം കഴിഞ്ഞു്, ശത്രുഞ്ജയനായ ശ്രീരാമസ്വാമി നിന്തിരുവടിയൊന്നിച്ച് അയോദ്ധ്യയിലെത്തി, രത്നസിംഹാസനത്തിൽ അഭിഷിക്തനായിരിക്കുന്നതു് കൺകുളിർക്കെ കാണാറാകും."

"മഹാപ്രഭോ, ഇത്തരത്തിലുള്ള മംഗളവാക്കുകൾ അടിയൻ ഉറപ്പിച്ചു പറഞ്ഞു. ശക്തിസ്വരൂപമിയന്ന ദേവിയുടെ വദനം തെളിഞ്ഞു. അവിടുത്തെ വിയോഗംകൊണ്ടു് മങ്ങിയിരുന്ന ആനനം പൂർണ്ണചന്ദ്രനെപ്പോലെ പ്രശാന്തകിരണങ്ങൾ പ്രസരിപ്പിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, സുന്ദരകാണ്ഡം അറുപത്തിയെട്ടാം സർഗ്ഗം അവസാനിച്ചു.

## സുന്ദരകാണ്ഡം അവസാനിച്ചു.

## ശ്രീ വാല്മീകി രാമായണം.

# യുദ്ധകാണ്ഡം

### ഒന്നാം സർഗ്ഗം. [ഹനൂമൽപ്രശംസ]

നടന്നകാര്യങ്ങളെല്ലാം അതേപോലെ പറഞ്ഞ ഹനൂമാന്റെ വാക്കുകൾകേട്ട ശ്രീരാമചന്ദ്രൻ അത്യധികം സന്തുഷ്ടനായി. സമുചിതമായ മറുപടി അരുളിച്ചെയ്തു:—

"ഏററവും മഹത്തായ ഒരു കാര്യമാണ് മാരുതി നിർവ്വഹിച്ചിട്ടുള്ളതു്. ഭൂമിയിലുള്ള ഒരാൾക്കും ചെയ്യുവാൻ കഴിയാത്തതാണ് അതു്; എന്തിനു്? മനസ്സുകൊണ്ടു് സങ്കല്പിക്കാൻപോലും സാധിക്കാത്തതു്. കരകാണാക്കടൽ ചാടിക്കടക്കുവാൻ തക്കൊരുവനെ ഞാൻ കാണുന്നില്ല. ഗരുഡനും വായുവിനും നിഷ്പ്രയാസം സാധിക്കുന്നതായിരിക്കും. മൂന്നാമതൊരാൾ ഈ ആഞ്ജനേയനാണ് എന്നു തീർച്ച. ലങ്കാരാജ്യം രാക്ഷസേശ്വരനായ രാവണനാൽ സുരക്ഷിതമാണ്. അവിടേക്കു് കടക്കുവാൻ ദേവന്മാർ, അസുരന്മാർ, ഉരഗേന്ദ്രന്മാർ, യക്ഷന്മാർ, ഗന്ധർവ്വന്മാർ, ദൈത്യന്മാർ തുടങ്ങിയ ഒരുവർക്കും സാധിക്കുന്നതല്ല. അവിടെച്ചെന്നു് ജീവനുംകൊണ്ടു് മടങ്ങുവാൻ ശക്തിയുള്ളവർ ആരുണ്ടു്? അഥവാ, ദുർജ്ജയരാക്ഷസന്മാരാൽ സുരക്ഷിതമായ ലങ്കയിലേക്കു് ആർക്കു് പ്രവേശിക്കാൻ കഴിയും? ബലപരാക്രമങ്ങളിൽ ഹനൂമാനു് യോജിച്ചൊരുവനല്ലാതെ അവിടെ കടക്കുക ആലോചിക്കാൻപോലും സാദ്ധ്യമല്ല. സുഗ്രീവനുവേണ്ടി ഹനൂമാൻ സാധിച്ചതു് വൻകാര്യമാണ്. ഉത്തമഭൃത്യന്മാർക്കല്ലാതെ, വിക്രമോചിതമായ സ്വാശ്രബലത്തെ ഇങ്ങിനെ വ്യക്തമാക്കുവാൻ കഴിയുകയില്ല.

സ്വാമിയാൽ നിർദ്ദേശിക്കപ്പെടുന്ന കാര്യം ദുഷ്കരമാണെങ്കിലും, നിർവ്യാജഭക്തികൊണ്ടു് ചെയ്തുതീർക്കുന്നവനാണ് പുരുഷന്മാരിൽ ഉത്തമൻ. ഉത്സാഹിയും ശക്തനുമാണെങ്കിലും രാജാവിന്നു് പ്രിയമാകത്തക്കവിധം കാര്യങ്ങൾ നിർവ്വഹിക്കാത്ത ഭൃത്യൻ മദ്ധ്യമൻ. രാജാജ്ഞപ്രകാരമുള്ളവ ഉത്സാഹിയും സുബല

നമായ ഭൃത്യൻ സശ്രദ്ധം ചെയ്യാതിരുന്നാൽ അവൻ അധമനാകുന്നു. സീതാന്വേഷണത്തിനുവേണ്ടി അയക്കപ്പെട്ട ഹനൂമാൻ, ചെയ്യേണ്ടതെന്തോ അതെല്ലാം ഭംഗിയായിച്ചെയ്തു. ദേവിയെ കണ്ടതിനാൽ സ്വാഭിമാനത്തെ നിലനിർത്തി. സുഗ്രീവനു് സന്തോഷമേററി; എനിക്കും, മഹാബലശാലിയായ ലക്ഷ്മണനും, പ്രസിദ്ധിയാർജ്ജിച്ച രഘുവംശത്തിനും ധർമ്മരക്ഷയേകി. ദുഃഖനിമഗ്നമായ എന്റെ ഹൃദയത്തെ ഈ വർത്തമാനം തരളിതമാക്കുകയാണു് ചെയ്യുന്നതു്. പ്രിയമോതുന്നവർ അനേകമുണ്ടു്. എന്നാൽ ഹനൂമാനെപ്പോലെ പ്രിയംചെയ്യുന്ന ഒരുജീവി ഉണ്ടാകയില്ല. ഇതിനുതക്ക ഒരു പ്രതിഫലം, മറെറാന്നുകൊണ്ടും സാധിക്കുകയില്ല. എന്റെ സർവ്വസ്വവും പ്രദാനംചെയ്യുന്ന ഒരു ആലിംഗനം മഹാത്മാവായ ഹനൂമാനു് കൊടുക്കുന്നു."

പുരുഷോത്തമനായ രാഘവൻ ഇത്രയും പറഞ്ഞു്, രോമാഞ്ചത്തോടെ വായുപുത്രനെ–കാര്യം യഥേഷ്ടം സഫലമാക്കിയ ശ്രീഹനൂമാനെ–ഗാഢമായി ആലിംഗനംചെയ്തു. മഹാപ്രഭുവായ ദാശരഥി അല്പമൊന്നു് ചിന്തിച്ചു. സുഗ്രീവൻ കേൾക്കത്തക്കവിധം ഇപ്രകാരം വീണ്ടുംതുടൻു:—

"സീതാന്വേഷണം സർവ്വവിധവും നന്നായിച്ചെയ്തുകഴിഞ്ഞു. എന്നാൽ അപാരമായ സാഗരം, വിലങ്ങുതടിപോലുള്ളതു്, ഓർക്കുമ്പോൾ എന്റെ ഹൃദയത്തിനു് സ്വസ്ഥതകിട്ടുന്നില്ല. വാനരപ്പടകളോടുകൂടി നാമെങ്ങിനെയാണു്, കരകാണാത്തതും അത്യഗാധമായതുമായ സമുദ്രത്തിന്റെ തെക്കേക്കരക്കെത്തിച്ചേരുക? വൈദേഹീവൃത്താന്തം വ്യക്തമായി എന്നോടുപറഞ്ഞു. പക്ഷെ സാഗരതരണത്തിന്നു് എന്താണൊരു ഉപായമുള്ളതു്?

കൂപ്പുകൈകളോടെ മുന്നിൽനിന്ന മാരുതിയോടു് ഇപ്രകാരം അരുളിച്ചെയ്ത ദേവൻ–ശത്രുസംഹാരസ്വരൂപനും, മഹാഭുജനുമായ ശ്രീരാമചന്ദ്രൻ–ദുഃഖനിമഗ്നനെന്ന നിലയിൽ ധ്യാനിച്ചിരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ ഒന്നാം സർഗ്ഗം അവസാനിച്ചു.

---

## രണ്ടാം സർഗ്ഗം. [ശ്രീരാമപ്രോത്സാഹനം]

അഴലിലാണ്ട ദശരഥനന്ദനനോടു്, ആശ്വാസമേകത്തക്ക വാക്കുകൾ വാനരരാജാസുഗ്രീവൻ പറഞ്ഞു:—

“പ്രഭോ, നിസ്സാരനായൊരുവനെപ്പോലെ വീരവീരനായ അവിടുന്നു് ദുഃഖി
ക്കുകയോ? കൃതഘ്നൻ സ്നേഹത്തെ എന്നപോലെ അവിടുന്നു് വ്യസനത്തെ
വെടിയൂ. മാത്രമല്ല, ദുഃഖിക്കാനുള്ള ഒരുകാരണവും ഞാൻ കാണുന്നുമില്ല. ദേവി
യുടെ വർത്തമാനം അറിഞ്ഞു; ശത്രുവിൻെറ വസതി മനസ്സിലായി. അവിടുന്നാ
കട്ടെ സർവ്വശാസ്ത്രപാരംഗതനും, അപാരപണ്ഡിതനും, അതിബുദ്ധിമാനും, മററാ
വിജ്ഞനുമാണു്. ഇത്തരം ചിന്തകളെല്ലാം കളയൂ. മോക്ഷത്തിന്നു് തടസ്ഥ
മായതിനെ ഉത്തമനായ ഒരു യോഗി ഉപേക്ഷിക്കണം. അതുപോലെ ഈ നിസ്സാര
ചിന്ത കളയൂ. വൻമുതലകൾ നിറഞ്ഞ കൊടുംകടൽകടന്നു് ലങ്കാരാജ്യത്തിൽ
കയറാം. നമ്മുടെ ശത്രുവായ രാവണനെ നിഗ്രഹിക്കാം. മാലാണ്ടു് ഉത്സാഹം
നശിച്ചു് ഇതികർത്തവ്യതാമൂഢനായൊരുവൻെറ കാര്യങ്ങളെല്ലാം നശിക്കുക മാത്ര
മല്ല; ആപത്തു് വന്നുചേരുകകൂടിചെയ്യും.

നമ്മുടെ വാനരശ്രേഷ്ഠന്മാർ എല്ലാവരും ഒരുപോലെ ശൂരന്മാരും സമർത്ഥ
ന്മാരുമാണു്. അവിടുത്തേക്കുവേണ്ടി അഗ്നിപ്രവേശം വേണ്ടിവന്നാലും സസ
ന്തോഷം ചെയ്യുവാൻ ഒരുങ്ങിയ ഇവരുടെ സ്നേഹത്തിൽ പരിപൂർണ്ണവിശ്വാസ
മുണ്ടു്. മഹാപാപംചെയ്ത രാവണനെ യുദ്ധത്തിൽ, മഹാപരാക്രമിയായ
അവിടുന്നു് നിഗ്രഹിക്കും. ദേവിയെ കൊണ്ടുപോരും. അതിനുള്ള മാർഗ്ഗത്തെ
പ്പററി ചിന്തിക്കേണേ. ചിറകെട്ടി വേണം നമുക്കു് ആ രാക്ഷസേശ്വരപുരി
യിലെത്തുവാൻ. അതിന്നു വേണ്ടതു് അവിടുന്നു് ചെയ്യണം. ത്രികൂടശൈല
ത്തിൻെറ മുകളിൽ സ്ഥിതിചെയ്യുന്ന ലങ്കാനഗരത്തെ കാണുന്നമാത്രയിൽതന്നെ,
യുദ്ധത്തിൽ ദശഗ്രീവൻ ഹതനായി എന്നു് തീർച്ചയാക്കാം. വരുണാലയമായ
ഘോരസാഗരത്തിൽ ചിറകെട്ടാതെ ലങ്കയെ മർദ്ദിക്കുവാൻ, ഇന്ദ്രനോടുകൂടിയ
ദേവാസുരന്മാർക്കുപോലും സാദ്ധ്യമല്ല; ലങ്കാസമീപത്തിലേക്കു് സേതു ബന്ധിച്ചു
കഴിഞ്ഞാൽ, വാനരസൈന്യം അവിടെയെത്തിയെന്നും രാക്ഷസന്മാരെ മുഴുവൻ
വിജയിച്ചുവെന്നും തീർച്ചപ്പെടുത്താം. ഈ കപീന്ദ്രന്മാർ, കാമരൂപം ധരിക്കുന്ന
വരും, യുദ്ധത്തിൽ അതിശൂരന്മാരുമാണു്. അതുകൊണ്ടു് പ്രഭോ, എല്ലാം നശി
പ്പിക്കുന്ന വൈവശ്യം അവിടുത്തേക്കു് ഉണ്ടാകരുതേ.

ദുഃഖം, മനുഷ്യൻെറ ശൂരതയെ നശിപ്പിക്കും. ഉത്തമനായൊരു മനുഷ്യൻ
ശൂരതകൊണ്ടു് ചെയ്യേണ്ടതെന്തോ അതാണു് അവിടുന്നു് ഇപ്പോൾ സ്വീകരിക്കേ
ണ്ടതു്. അതു് പെട്ടെന്നു് ചെയ്യേണ്ടതുമാണു്. എന്നാലതൊരു ഭൂഷണമായേ വന്നു
ചേരുകയുള്ളു. അമേയബുദ്ധിമാനാണു് അവിടുന്നു്. ധൈര്യവും പൌരുഷവും
സ്വീകരിക്കൂ. അവിടുത്തെപ്പോലെയുള്ള മഹാത്മാക്കൾ, എല്ലാററിനേയും നശി

പ്പിക്കുന്ന ദുഃഖത്തിന്നടിപ്പെട്ടുകയോ? മറയുകയോ നഷ്ടപ്പെട്ടുകയോ ചെയ്യോരു വസ്തുവിനെ മഹാനായ ഒരുവൻ അന്വേഷിക്കുമോ? അതുകൊണ്ടു് വിജ്ഞന്മാരിൽ വിജ്ഞനും, സർവ്വശാസ്ത്രജ്ഞനുമായ അവിടുന്നു് എന്നെപ്പോലെയുള്ള മന്ത്രിമാരോടുകൂടി ശത്രുവിനെ ജയിക്കുക. മൂന്നുലോകങ്ങളിലുമുള്ള ഏതൊരുവനേയും, ചാപമേന്തിയ അവിടുത്തെ മുന്നിൽ നേരിട്ടുനില്ക്കുവാൻ ഞാൻ കാണുന്നില്ല. അവിടുന്നു് ഏതൊരുകാര്യം വാനരന്മാരെക്കൊണ്ടു് സാധിക്കണമെന്നു് ഉദ്ദേശിക്കുന്നുവോ; ആ കാര്യത്തിന്നു് ഉടവുവരുന്നതല്ല. അവിടുന്നു് അതിവേഗത്തിൽ അതിരററ ആഴിയെക്കടന്നു് ദേവിയെ കാണും. ദുഃഖഭാവം മതിയാക്കുക. മഹാരാജാവായ അവിടുന്നു് അരിശമാണു് സ്വീകരിക്കേണ്ടതു്. അനങ്ങാതെ സ്വസ്ഥനായിരിക്കുന്ന ക്ഷത്രിയൻ മന്ദനാണു്. പരാക്രമശാലിയെ ഏതൊരുവനും ഭയപ്പെടും. നദീപതിയായ വാരിധിയെ, ഞങ്ങളോടൊപ്പം കടക്കുവാനുള്ള വഴിയെ ഗാഢമായി ചിന്തിക്കുക. വാനരപ്പട സമുദ്രം കടന്നാൽ, അസുരന്മാരെ ജയിച്ചുവെന്നു് തീർച്ചപ്പെടുത്താം. കാമരൂപികളായ വാനരന്മാർ യുദ്ധത്തിൽ അമിതപരാക്രമമിയന്നവരാണു്. കല്ലും മരവും വർഷിച്ചു് ശത്രുക്കളെ ഇവർ ഒടുക്കിക്കളയും. അതുകൊണ്ടു് എങ്ങിനെയെങ്കിലും നാം വരുണാലയത്തെ കടക്കണം. എന്റെ മനക്കണ്ണു് കാണുന്നതു്, ആ ദുഷ്ടനായ ദശാനനൻ പോരിൽ ഹതനായി എന്നാണു്. ശത്രുഞ്ജയ, ഏതുപ്രകാരത്തിൽ നോക്കിയാലും അവിടുന്നു് വിജയിയാണു്. അതിന്റെ നിമിത്തങ്ങൾ ഞാൻ കാണുന്നുണ്ടു്. എന്റെ ഹൃദയത്തിന്നു്, നിസ്സീമമായ സന്തോഷമാണു് തോന്നുന്നതും.''

ഇങ്ങിനെ ആർഷമായ ശ്രീമദ്ട്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ രണ്ടാം സർഗ്ഗം അവസാനിച്ചു.

---

## മൂന്നാം സർഗ്ഗം. (ലങ്കാദുർഗ്ഗവർണ്ണനം)

യുക്തിയുക്തമായ സുഗ്രീവവാക്കുകൾ കേട്ടു, സർവ്വതത്വജ്ഞാനിയായ രഘുവരൻ ദുഃഖഭാവം കളഞ്ഞതിന്നുശേഷം മാരുതിയോടു് ചോദിച്ചു:—

''തപസ്സുചെയ്തോ, സേതുബന്ധിച്ചോ, അലയാഴിയെ വററിച്ചോ, എങ്ങിനെ വേണമെങ്കിലും ഞാൻ കടൽ കടക്കാം. എന്നാൽ ലങ്കയിലെ വർത്തമാനങ്ങൾ എല്ലാം എനിക്കു് മനസ്സിലാക്കണം. വാനരശ്രേഷ്ഠനായ ഹനുമാൻ,

ദുർജ്ജയമായ ലങ്കാരാജ്യത്തിന്നു് എത്ര ദുർഗ്ഗങ്ങളുണ്ടു്? പടകളുടെ ശരിക്കുള്ള എണ്ണമെത്ര? ഗോപുരദ്വാരങ്ങളിലെ ഗുഢപ്പണിത്തരങ്ങളെന്തെല്ലാം? ലങ്കാനഗരിയെ കാക്കുന്ന മട്ടു് എങ്ങിനെ? രാക്ഷസഗൃഹങ്ങളുടെ പ്രത്യേകതകളെന്തെല്ലാം? സർവ്വവും വിശദമാക്കുക. എല്ലാം നല്ലപോലെ നീ സൂക്ഷിച്ചുകണ്ടു് മനസ്സിലാക്കിയിട്ടില്ലേ? സർവ്വവിധത്തിലും നിനക്കു് ഇതിന്നെല്ലാം മിടുക്കുമുണ്ടു്."

വാഗ്സാമർത്ഥ്യമേറിയ ഹനുമാൻ ശ്രീരാമസ്വാമിയുടെ വാക്കുകൾ കേട്ടു് തൊഴുതുകൊണ്ടു് പറഞ്ഞു:—

"പ്രഭോ, കേൾക്കുക. അറിവുള്ളിടത്തോളം ഉണർത്തിക്കാം. ദുർഗ്ഗത്താൽ എത്രമാത്രം രക്ഷ കിട്ടുന്നു; ലങ്കാനഗരിയിൽ സൈന്യങ്ങളുടെ കാവൽ എത്രമാത്രമുണ്ടു്? രാവണന്റെ കൈക്കരുത്തിനാൽ അരക്കന്മാരിലുള്ള സ്നേഹബഹുമാനങ്ങൾ, രാക്ഷസരാജ്യത്തിന്റെ ശ്രേഷ്ഠമായ സമ്പത്തുകൾ; ആഴിയുടെ ഭീഷണാകാരം; സേനാവകുപ്പു്; വാഹനങ്ങളുടെഎണ്ണം എന്നിവയെല്ലാം ഉള്ളതുപോലെ ഉണർത്തിക്കാം."

കപീശ്വരൻ അല്പനേരം കണ്ണടച്ചു്നിന്നു് തുടർന്നു:—

"ആനന്ദവും സന്തോഷവും അലയടിക്കുന്ന മഹാലങ്ക, മത്തേഭങ്ങൾ നിറഞ്ഞതാണു്; രഥസമൂഹം തിങ്ങിയതാണു്; അരക്കന്മാർ നിറയെ വസിക്കുന്നതാണു്. അശ്വങ്ങളാകട്ടെ സർവ്വത്രയുണ്ടു്. ഇങ്ങിനെ ആ ശ്രേഷ്ഠനഗരി ശത്രുക്കൾക്കു് ദുർജ്ജയമായിരിക്കുന്നു. നാലു് കോട്ടവാതിലുകൾ; ഉറപ്പും വലിപ്പവുമൊത്ത കതകുകൾ; ബലമേറിയതും വലിയതുമായ തഴുതുകൾ; ശക്തിയുക്തങ്ങളും മഹത്തുക്കളുമായ ശിലായന്ത്രങ്ങളും ബാണയന്ത്രങ്ങളും അതിലോരോന്നിലുമുണ്ടു്. ശത്രുക്കൾ അവിടെയെത്തുന്നതായാൽ ആദ്യമായി തടുക്കുന്നതു് അവയാണു്. അത്യുഗ്രങ്ങളും നിശിതങ്ങളുമായ കാരിരുമ്പുകൊണ്ടുണ്ടാക്കിയ ശതഘ്നികൾ നൂറുവീതം ഓരോവാതിലിലും വീരന്മാരായ രാക്ഷസന്മാർ ഒരുക്കിവെച്ചിരിക്കുന്നു. ദുഷ്പ്രാപമായ അതിന്റെ മതിലുകൾ പൊന്നുകൊണ്ടു് നിർമ്മിച്ചവയാണു്. അതിൽ ഇടക്കിടക്കു്, പവിഴം, മുത്തു്, വൈഡൂര്യം തുടങ്ങിയ ഉജ്ജ്വലരത്നങ്ങൾ പതിച്ചിരിക്കുന്നു. മതിലിന്നുപുറം വലിയ കിടങ്ങുകൾ, ആഴമുള്ള അവയിൽ അതിശൈത്യമാന്ന വെള്ളം നിറഞ്ഞിരിക്കുന്നു. ഭയങ്കരങ്ങളായ മുതലകളും ഉഗ്രമത്സ്യങ്ങളും അവയിൽ നിറഞ്ഞിട്ടുണ്ടു്. കിടങ്ങിന്റെ നാലുഭാഗത്തും വലിയപാലങ്ങൾ, രാജവീഥികളുമായി ബന്ധിച്ചിട്ടുണ്ടു്. അനേകതരത്തിലുള്ള യന്ത്രങ്ങൾ ഘടിപ്പിച്ചവയാണവ. അതിൽ ശത്രുസൈന്യങ്ങൾ കയറിയാൽ,

ആ യന്ത്രങ്ങൾ സ്വയമായിത്തന്നെ കിടങ്ങുകളിൽ നീളെ അവരെ വീഴ്ത്തും. അതിൽ ഒരു പാലം ഏററവും ഘനമുള്ളതും ഉറപ്പുള്ളതും ഇളകാത്തതുമാണ്. പൊന്നുകൊണ്ടുണ്ടാക്കിയ അനേകം തൂണുകൾ, മനോഹരങ്ങളായ തിണ്ണകൾ ഇവയെക്കൊണ്ടു് പരിലസിക്കുന്നതാണതു്."

"യുദ്ധസംപ്രാർത്ഥിയായ രാവണൻ സ്വന്തം നില തെററാത്തവനും, അപ്രമത്തനും, പാരവശ്യമിയലാതെ സേനകളെ നയിക്കുവാൻ പ്രാപ്തനുമാണ്. എല്ലാമൊത്തലങ്ക ആർക്കും പിടികിട്ടാത്ത മട്ടിൽ, സ്വർഗ്ഗവാസികൾക്കുകൂടി അഗമ്യമായി സ്ഥിതിചെയ്യുന്നു. ജലത്തിൽനിന്നു്; പർവ്വതത്തിൽനിന്നു്; അംബരത്തിൽ നിന്നു്; കൃത്രിമത്വത്തിൽനിന്നു്; ഉണ്ടാക്കിയ നാലുതരത്തിലുള്ള വസ്തുക്കളും നിറഞ്ഞു് ലങ്കാരാജ്യം പെരുംകടലിന്നപ്പുറത്തു് ഘോരാകാരമായി സ്ഥിതി ചെയ്യുന്നു.

"മഹാപ്രഭോ, ആ വഴിക്കു് കപ്പലിന്റെ സഞ്ചാരംകൂടിയില്ല. എങ്ങും ആൾപെരുമാററവും കാണില്ല. ത്രികൂടപർവ്വതത്തിൽ നിർമ്മിച്ച ലങ്കാനഗരി ദേവലോകതുല്യമാണ്. മത്തഗജങ്ങളും കുതിരകളും നിറഞ്ഞ രാക്ഷസേശ്വര രാജ്യം ഏതൊരാൾക്കും ജയിപ്പാൻ കഴിയാത്തതും ദുർഗ്ഗമവുമായി പ്രശോഭിക്കുന്നു. കിടങ്ങുകൾ, പലവിധത്തിലുള്ള യന്ത്രങ്ങൾ, ശതഘ്നികൾ എന്നിവ നിറഞ്ഞതാണ്. ദുരാത്മാവായ രാക്ഷസേശ്വരന്റെ ലങ്കയുടെ പടിഞ്ഞാറെ വാതില്ക്കൽ പതിനായിരം രാക്ഷസവരന്മാർ കാക്കുന്നു. വാളും ശൂലവുമെടുത്തു് യുദ്ധത്തിൽ മുന്നണിയിൽ പൊരുതുന്ന അവർ ആർക്കും തടുക്കാൻ കഴിയാത്തവരാണ്. ദക്ഷിണ ഗോപുരത്തിൽ അരലക്ഷം വീരനിശാചരന്മാരാണ് കാവൽ നില്ക്കുന്നതു്. ചതുരംഗപ്പടയോടുകൂടിയ അവർ യുദ്ധത്തിൽ അദ്വിതീയ വിദഗ്ദ്ധരാണ്. വാളും പരിചയുമെടുത്തു്, സർവ്വാസ്ത്രവിജ്ഞരായ പത്തുലക്ഷം നക്തഞ്ചരന്മാർ ഏതിനും തയ്യാറായിനില്ക്കുന്ന അമേയപരാക്രമികളാണ്. വടക്കെ ഗോപുരത്തിൽ, മഹാരഥന്മാരും കുതിരസ്സൈന്യങ്ങളുംകൂടി ഒരു കോടിയാണുള്ളതു്. ബഹുമാന്യരും കുലീനരുമാണ് അവരെല്ലാം.

ദുർന്നിരോധരായ യാതുധാനന്മാർ ഒന്നേകാൽ കോടി മദ്ധ്യഭാഗത്തിൽ അത്യുത്സാഹത്തോടെ കാത്തുനില്ക്കുന്നുണ്ടു്. സ്വാമീ, ആ പാലങ്ങളെല്ലാം അടിയൻ ഉടച്ചുകഴിഞ്ഞു. കിടങ്ങുകൾ മുഴുവൻ തൂർത്തുനികത്തി; മതിലുകൾ തട്ടിനിരത്തി; ലങ്കാനഗരിയെത്തന്നെ അഗ്നിക്കിരയാക്കി. ആ രാക്ഷസസൈന്യങ്ങളുടെ നാലിലൊന്നു് അവിടുത്തെ അനുഗ്രഹത്താൽ നിഗ്രഹിക്കുകയുംചെയ്തു.

പ്രഭോ, എങ്ങിനെയെങ്കിലും നമുക്ക് വരുണാലയം കടക്കാൻ സാധിക്കും. എന്നാൽ ലങ്കാനഗരി മുഴുവൻ വാനരന്മാർ തരിപ്പണമാക്കിയെന്നു് ഉറയ്ക്കാം. യുവരാജാ അംഗദൻ, ദ്വിവിദൻ, മൈന്ദൻ, ജാംബവാൻ, പനസൻ, നളൻ—സേനാപതിയായ നീലൻ, ഇത്രയും വാനരന്മാരെ ലങ്കയിലേക്ക് പോകേണ്ടു. ബാക്കിയുള്ള സൈന്യം അവിടത്തേക്ക് ആവശ്യമേയില്ല. കടൽ ചാടിക്കടന്നു് ചെന്നു്, രാക്ഷസേശ്വരമഹാപുരത്തെ പർവ്വതാരണ്യത്തോടും, കിടങ്ങ് ഭവനം എന്നിവയോടുംകൂടി, ഇത്രയും വാനരമുഖ്യന്മാർ പോയി പറിച്ചെടുത്തുകൊണ്ടു പോരും. കല്പനയൊന്നേകിയാൽ മതി. സർവ്വവാനരസൈന്യങ്ങളും ഒന്നിച്ച് വന്നോട്ടെ എന്നാണു് തിരുവുള്ളമെങ്കിൽ നല്ല മുഹൂർത്തത്തിൽ പുറപ്പെടുവാൻ തീർച്ചപ്പെടുത്തി കല്പന തരണം.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ മൂന്നാം സർഗ്ഗം അവസാനിച്ചു.

---

## നാലാം സർഗ്ഗം. [ദണ്ഡയാത്ര]

ലങ്കയിലെ വർത്തമാനങ്ങൾ ക്രമത്തിൽ ഹനൂമാൻ വ്യക്തമായി പറഞ്ഞതു് അതിതേജസ്വിയും സത്യപരാക്രമിയുമായ ശ്രീരാമൻ കേട്ടു് സന്തുഷ്ടനായി അരുളിച്ചെയ്തു:—

''അല്ലയോ ഹനൂമാൻ, ഭയങ്കരനായ രാക്ഷസേശ്വരന്റെ നഗരിയെപ്പററി നീ കേൾപ്പിച്ചുവല്ലൊ. ആ ലങ്കയെ ഞാൻ പെട്ടെന്നു് തകക്കും; എന്റെ വാക്ക് സത്യമാണ്. ഹേ സുഗ്രീവാ, ഈ മുഹൂർത്തത്തിൽതന്നെ ഞാൻ പുറപ്പെടുവാൻ തീർച്ചപ്പെടുത്തി. ആദിത്യൻ അംബരത്തിന്റെ മദ്ധ്യത്തിലാണ്. ഈ മുഹൂത്തത്തിന്റെ പേർ ''വിജയം'' എന്നാണു്. നട്ടുച്ചയ്ക്കു് വന്നുചേർന്ന ഈ വിജയസുമുഹൂത്തത്തിൽ നമ്മൾ പുറപ്പെട്ടാൽ, എന്റെ സീതയെ അപഹരിച്ച് മററൊരിടത്തേക്ക് ആ നിശാചരന്നു് പോകുവാൻ സാധിക്കുന്നതല്ല. എന്റെ പുറപ്പാടു് അറിഞ്ഞാൽ മാത്രമേ സീതയ്ക്കു് ജീവിതാശയുണ്ടാകൂ. വിഷം കഴിച്ചു് ജീവാന്ത്യം വരുന്നവൻ, അമൃതം ഭക്ഷിക്കുന്നതുപോലെയാകും സീതക്ക് ഈ വാർത്ത. ഇന്നു് ഉത്രം നാളാണു്. ഏററവും ഉത്തമനാൾ. നാളേക്ക് നീട്ടുവാൻ പാടില്ല; അത്തമാണു്. അതുകൊണ്ടു് സുഗ്രീവ, പടകളാൽ ആവൃതരായി നമുക്കു് ഇപ്പോൾതന്നെ പുറപ്പെടാം. ഉത്തമങ്ങളായ സുനിമിത്തങ്ങൾ വളരെ തെളിഞ്ഞു

കാണുന്നു. ദശാസ്യനെ നിഗ്രഹിച്ച്, ഞാൻ സീതയെ കൊണ്ടുപോരും. വല ത്തെ കണ്ണിന്റെ മുകൾഭാഗം തുടിക്കുന്നു. ഉദ്ദേശിച്ച വിജയമേതോ അതു് അടുത്തു തന്നെ സിദ്ധിക്കുമെന്നാണിതു് പറയുന്നതു്.''

രഘുവംശതിലകനായ ശ്രീരാമദേവന്റെ തീരുമാനം കേട്ട സൌമിത്രിയും സുഗ്രീവനും സ്തുതിച്ചു. അർത്ഥശാസ്ത്രവിജ്ഞനായ ആ ധർമ്മസ്വരൂപി വീണ്ടും അരുളിച്ചെയ്തു:—

''മഹാശക്തന്മാരായ ഒരു ലക്ഷം വാനരപ്പടയോടുകൂടി നീലൻ ആദ്യം നട ന്നു് വഴിയെല്ലാം സൂക്ഷ്മം നോക്കട്ടെ. ഹേ നീല, സേനാനായക, സൈന്യ ങ്ങളൊന്നിച്ചു് പുറപ്പെടൂ. നിർമ്മലജലാശയങ്ങളും, ഉത്തമകായ്കനികളുമുള്ള മാർഗ്ഗത്തിൽക്കൂടി യാത്ര തുടരൂ. ദുഷ്ടാത്മാക്കളായ രാത്രിഞ്ചരന്മാർ വഴിക്കുള്ള കായ്കനികളും വെള്ളവും ദുഷിപ്പിച്ചേക്കാം. ശ്രദ്ധവെച്ചു് നോക്കി അതിൽ നിന്നു് രക്ഷനേടണം.

ദുർഗ്ഗങ്ങളായ ജലാശയങ്ങൾ, വലിയ വലിയ കുഴികൾ, മഹാരണ്യങ്ങൾ ഇവയിൽ അസുരപ്പടകൾ മറഞ്ഞുനില്ക്കുന്നുണ്ടോ എന്നു്, മാമരങ്ങളുടെ മുകളിൽ ക്കയറി വാനരന്മാർ പ്രത്യേകം ശ്രദ്ധിക്കണം. അല്പമെങ്കിലും ബലഹീനത തോന്നുന്നവരുണ്ടെങ്കിൽ ഇവിടെ നില്ക്കട്ടെ. മഹാവിക്രമികളും ശൂരന്മാരുമായവ രക്കേ ഇത്തൊഴിൽപററുകയുള്ളൂ. അതിദാരുണമാണു് ഈ കാര്യം. നൂറ് ആയി രം, ഇങ്ങിനെ സംഘങ്ങളായിത്തിരിച്ചു്, ഗജൻ–നഭാഗൻ–ഗവയൻ–ബലശാലി യായ ഗവാക്ഷൻ എന്നീ ഊർജ്ജസ്വലന്മാരായ വാനരന്മാർ, മദിച്ച കാളകൾ പശുക്കൂട്ടത്തിന്റെ മുമ്പിലെന്നപോലെ, പോകട്ടെ. കപീന്ദ്രനായ ഋഷഭൻ, സൈന്യങ്ങളുടെ വലത്തുഭാഗം സ്വശക്തികൊണ്ടു് രക്ഷയേകിക്കൊണ്ടു് നടക്ക ണം. മദിച്ച ആനയെപ്പോലെ ദുർജ്ജയനായ ഗന്ധമാദനൻ കപിസേനയുടെ ഇടത്തുഭാഗം രക്ഷിച്ചുകൊണ്ടു് പോകണം. ദേവേന്ദ്രൻ ഐരാവതത്തിൽ എന്നതു പോലെ, വായുപുത്രനായ ഹനുമാന്റെ ചുമലിൽ കയറി ഞാനും, സാർവ്വഭൌമ നിൽ ഭൂതനാഥനായ ധനദനെന്നപോലെ അംഗദസ്കന്ധത്തിൽ അന്തകതുല്യനായ ലക്ഷ്മണനും നിങ്ങളുടെ മദ്ധ്യത്തിൽ എല്ലാവർക്കും ആഹ്ളാദമേകിക്കൊണ്ടു് ഉണ്ടാകും.

ഋക്ഷരാജാവായ ജാംബവാൻ, മഹാസത്വനായ സുഷേണൻ, അതിവേഗ മുള്ള പ്ലവഗൻ, നിങ്ങൾ മൂന്നുപേർ വാനരപ്പടയുടെ പിന്നിൽ എല്ലാവർക്കും രക്ഷ യേകിക്കൊണ്ടു് ഉണ്ടാകണം.''

സർവ്വസൈന്യാധിപതിയായ വാനരചക്രവർത്തി സുഗ്രീവൻ, ശ്രീരാമദേവ നിർദ്ദേശം ശിരസാ വഹിച്ച്, വീരന്മാരായ വാനരന്മാർക്ക് ആജ്ഞകൊടുത്തു. ഗിരിശിഖരങ്ങളിൽനിന്നും ഗുഹകളിൽനിന്നും, അടരാടാനുള്ള അത്യാഗ്രഹത്തോടെ കപികൾ കൂട്ടംകൂട്ടമായി ചാടി; ദേവന്റെ നിയോഗമനുസരിച്ച് യാത്ര തുടങ്ങി. ഹരീന്ദ്രനാലും ലക്ഷ്മണനാലും പൂജിക്കപ്പെട്ട ധർമ്മാത്മാ രഘുപതി, നൂറു നൂറായിരം, ലക്ഷം, കോടിക്കണക്കിലുള്ളവരും മദയാനകളെപ്പോലെ ശക്തന്മാരുമായ വാനരപ്പടകളാലാവൃതനായി ദക്ഷിണദിക്കിലേക്ക് എഴുന്നെള്ളിത്തുടങ്ങി. സൂര്യസൂനുവായ സുഗ്രീവന്റെ രക്ഷയിൽ വലിയ വാനരപ്പട, സന്തോഷത്തിമർപ്പോടെ പിന്തുടർന്നു. വട്ടംതിരിഞ്ഞും, ചാടിയോടി, മേഘനാദമെന്നപോലെ സിംഹനാദം ചെയ്ത് ചിലച്ച് അലറി, ഇങ്ങിനെ ആനന്ദോന്മത്തരായ കപിസൈന്യം ദേവനെ അനുഗമിച്ചു.

തുമണമിയന്ന തേനും പഴങ്ങളും യഥേഷ്ടം ഭക്ഷിച്ചു. മനോഹരപുഷ്പങ്ങളാൽ അലംകൃതങ്ങളായ കൂററൻ മരങ്ങളെ ചിലർ പറിച്ചെടുത്ത് കയ്യിലിട്ടു കളിച്ചു. മദത്തള്ളലോടെ അന്യോന്യം ചുമന്നുകൊണ്ട് ഓടി; പെട്ടെന്ന് തള്ളിയിട്ടു; വീണവർ മററവരെ ശകാരിച്ചു; ചിലർ മററുള്ളവരെ വീഴിച്ചു.

"ഒരൊററ രാക്ഷസനേയും ബാക്കി വെക്കരുത്. രാവണനേയും നമുക്ക് നിഗ്രഹിക്കണം."

ശ്രീരാമസ്വാമിയുടെ അടുത്തുചെന്ന് ചിലർ ഉൽഘോഷിച്ചു. ഋഷഭൻ–വീരനായ നീലൻ–കുമുദൻ എന്നിവർ സുശക്തവാനരപ്പടയോടെ മാർഗ്ഗങ്ങളെല്ലാം ദേവനിർദ്ദേശമനുസരിച്ചുതന്നെ പരിശോധിച്ച് മുമ്പേ നടന്നു. സുഗ്രീവൻ, ശ്രീരാമൻ, ലക്ഷ്മണൻ എന്നിവർ അതിഘോരശക്തിയെഴുന്നവരും ശത്രുമർദ്ദനന്മാരുമായ വാനരേന്ദ്രന്മാരുടെ മദ്ധ്യത്തിൽ യാത്രചെയ്തു. കപികളിൽവെച്ച് മഹാവീരനായ ശതബലി പത്തുകോടി സൈന്യങ്ങളോടൊത്ത് എല്ലാവരുടേയും മേലാളായി വൻപടയെ മുഴുവൻ കാത്തു. നൂറുകോടി ഭടന്മാരൊത്ത കേസരി–പനസൻ–ഗജൻ–ബലശാലിയായ അർക്കൻ–എന്നിവർ ഒരു ഭാഗം സശ്രദ്ധം കാത്ത് രക്ഷിച്ചു. അനേകായിരം ഋക്ഷങ്ങളാലാവൃതനായ ജാംബവാനും സുഷേണനും, സുഗ്രീവാജ്ഞപ്രകാരം പിന്നിൽനിന്ന് എല്ലാം കാത്തു. വീരവാനരപുംഗവനായ സേനായകൻ നീലൻ മുമ്പിൽ നടന്ന് പടയെ മാർഗ്ഗവിഷമങ്ങളിൽനിന്നെല്ലാം രക്ഷിച്ചു. ദരീമുഖൻ, പ്രജംഘൻ, രഭസൻ, രഭൻ എന്നീ സിംഹവിക്രമികൾ, പ്ലവംഗമരെ വെമ്പിച്ച് നടത്തി.

ഇങ്ങിനെ അത്യുത്സാഹത്തോടെ—ആനന്ദത്തള്ളലോടെ—പോകുന്ന ബലാന്ധരായ കപിവ്യാഘ്രർ, വൃക്ഷലതാവൃതമായ സഹ്യനെന്ന മഹാപർവ്വതം, വികസിച്ച പുഷ്പങ്ങൾ നിറഞ്ഞ പൊയ്കകൾ, തടാകങ്ങൾ, അരണ്യങ്ങൾ എന്നിവയൊത്തു് പ്രശോഭിക്കുന്നതു് കണ്ടു. കല്പന ലംഘിച്ചാൽ ഉണ്ടാകുന്ന ശ്രീരാമന്റെ കോപം എത്രമാത്രംഉഗ്രമാണെന്നറിയുന്ന വാനരവരന്മാർ, നഗരോപാന്തങ്ങളിലേക്കോ നാട്ടിൻപുറങ്ങളിലേക്കോ ദൃഷ്ടികൾകൂടി അയച്ചില്ല. അതികഠിനമായി ക്ഷോഭിച്ച മഹാസാഗരംപോലെ ഇരമ്പിക്കൊണ്ടു് വാനരപ്പട മുന്നോട്ടുനീങ്ങി. ദശരഥനന്ദനന്റെ ചുററും, ശൂരന്മാരായ ആ കപികുഞ്ജരന്മാർ ഉത്തമാശ്വങ്ങളെ പ്രേരിപ്പിച്ചപോലെ ചാടിയോടിക്കളിച്ചു.

ഹരിവരന്മാരായ ഹനൂമാന്റേയും അംഗദന്റേയും ചുമലിൽ ശ്രീരാമലക്ഷ്മണന്മാർ സൂര്യനും ചന്ദ്രനും ഒന്നിച്ചു് ഉദിച്ചതുപോലെ, സൈന്യമദ്ധ്യത്തിൽ അത്യുജ്ജ്വലകാന്തിയാൻറു് പ്രശോഭിച്ചു: കപീന്ദ്രനായ സുഗ്രീവനാലും ലക്ഷ്മണകുമാരനാലും അഭിനന്ദിക്കപ്പെട്ട കാകുൽസ്ഥൻ വൻപടയൊന്നിച്ചു് ദക്ഷിണദിക്കിലേക്കു് അതിവേഗത്തിൽ എഴുന്നെള്ളി. യുവരാജാ അംഗദസ്കന്ദത്തിലിരിക്കുന്നവനും, ബുദ്ധിചാഞ്ചല്യമില്ലാത്തവനുമായ സൌമിത്രി അഗ്രജനെ വന്ദിച്ചു് ശുഭവാക്കുകൾ ഇപ്രകാരം പറഞ്ഞു:—

"പ്രഭോ, അതിവേഗത്തിൽ ദശാസ്യനെ നിഗ്രഹിച്ചു്, അപഹരിക്കപ്പെട്ട ജേഷ്ഠത്തിയെ സ്വീകരിച്ചു്, കൃതകൃത്യനായിത്തീൎന്ന അവിടുന്നു് അയോദ്ധ്യയിലേക്കു് മടങ്ങുവാൻ അധികദിവസങ്ങളില്ല. അവിടുത്തെ കാര്യസിദ്ധിക്കുള്ള, ഉത്തമങ്ങളും ശ്രേഷ്ഠങ്ങളുമായ നിമിത്തങ്ങളെല്ലാം ഞാൻ കാണുന്നു. അന്തരീക്ഷത്തിലും അവനിയിലും സുനിമിത്തങ്ങൾ തെളിഞ്ഞിട്ടുണ്ടു്. സുഗന്ധവും ശൈത്യവുമാൎന്ന മന്ദമാരുതൻ, വൻപടയുടെ പിന്നിൽനിന്നു് വീശുന്നു. അതു് ഹിതവും ശുഭവുമായിട്ടുള്ളതാണു്. മധുരശബ്ദത്തോടെ മൃഗങ്ങളും പക്ഷികളും തമ്മിൽ പറയുന്നതു് കേൾക്കു. ദിക്കുകളെല്ലാം നിൎമ്മലമായി തെളിഞ്ഞു. ആദിത്യൻ അത്യുജ്ജ്വല കാന്തിയോടെ അംബരത്തിൽ വെണ്മയാൎന്നു് പ്രകാശിക്കുന്നു; ശുക്രനക്ഷത്രം, അവിടുത്തെ പിന്നിലായി തെളിഞ്ഞുനില്ക്കുന്നു; ബ്രഹ്മരാശിവിണ്ണപ്പുകിട്ടാൻ ജ്വലിക്കുന്നു. മാമുനീന്ദ്രന്മാർ അത്യുജ്ജ്വലതേജസ്സോടെ ധ്രുവനക്ഷത്രത്തെ ചുററിവിളങ്ങുന്നു; ഇക്ഷ്വാകുവംശജാതനായ പ്രപിതാമഹൻ ത്രിശങ്കുരാജൎഷി, പുരോഹിതനോടുകൂടി പരിനിൎമ്മലമായി പ്രകാശിക്കുന്നു; വിശാഖനക്ഷത്രം മൌഢ്യംവിട്ടു്, യാതൊരു ബാധയുമില്ലാതെ തെളിഞ്ഞിരിക്കുന്നു; നമ്മുടെ ഗുരുവരന്മാരായ ഇക്ഷ്വാകുവംശസ്ഥാപകരുടെ നക്ഷത്രമാണു് അതു്.

നിരൃതവംശജാതന്മാരായ രാക്ഷസന്മാരുടെ നക്ഷത്രമായ മൂലം, ധൂമകേതുവിനാൽ ബാധിച്ച് എരിയുകയാണ്. അത് അരക്കന്മാരുടെ അവതിയെ കാണിക്കുന്നു. അന്തകപാശം കണ്ഠത്തിൽ ചുററിയവരുടെ കാലത്തെയാണ് ഗ്രഹപീഡയായി കാണുക പതിവ്. തടാകങ്ങളിലെയും നദികളിലെയും ജലം സ്വച്ഛമായി. അരണ്യദ്രുമങ്ങളിലെല്ലാം സഫലങ്ങൾ നിറഞ്ഞു. വൃക്ഷങ്ങൾ ഈ ഋതുവിന്ന് അനുയോജ്യങ്ങളായ സുഗന്ധപുഷ്പങ്ങളാൽ നിറഞ്ഞുനില്ക്കുന്നു. താരകയുദ്ധത്തിൽ ദേവസൈന്യങ്ങൾക്കുണ്ടായതുപോലെഒരു ശോഭാവിശേഷം കപിവ്യൂഹങ്ങൾക്കു കാണുന്നു. ഇവയെല്ലാം തൃക്കൺപാർത്ത് അവിടുന്ന് സന്തുഷ്ടനായിത്തീരണേ”

ഇത്തരത്തിലുള്ള വാക്കുകൾകൊണ്ട് അഗ്രജനെ ലക്ഷ്മണൻ സസന്തോഷം ആശ്വസിപ്പിച്ചു.

ഭൂമിമുഴുവൻ മൂടിക്കൊണ്ടാണ് വാനരപ്പെരുമ്പട നടന്നത്. നഖങ്ങളും പല്ലുകളും ആയുധങ്ങളാക്കിയ ഋക്ഷങ്ങളും കപികളും ആനന്ദത്തോടെയുള്ള കൈകാലടികളെക്കൊണ്ട് പൊടിപടലങ്ങളുയർത്തി. ആദിത്യരശ്മിയെമറച്ചു ധൂളി ജഗത്തിനെ മുഴുവൻമൂടി. പർവ്വതങ്ങൾ അരണ്യങ്ങൾ എന്നിവകൊണ്ട് തിങ്ങിയ തെക്കൻദിക്കിലേക്ക്, വാനിനെ കാർകൊണ്ടൽ മൂടിയതുപോലെ, ഘോരവാനരസൈന്യം നടന്നു. അനേകയോജന നീളത്തിൽ ഇടതിങ്ങിപ്പോകുന്ന സൈന്യങ്ങൾ കടക്കുമ്പോൾ നദികളുടെഒഴുക്ക് വിപരീതമായിത്തീർന്നു. മാമരങ്ങൾ ഇടതിങ്ങിനില്ക്കുന്ന മലകൾ, നിർമ്മലജലം നിറഞ്ഞ സരസ്സുകൾ, പരന്നുകിടക്കുന്ന സമതലങ്ങൾ; കായ്കൾ ധാരാളമുള്ള വനങ്ങൾ; ഇവയുടെ മദ്ധ്യത്തിലും എല്ലായിടത്തും, മേലുംകീഴും വിലങ്ങനേയും ആ വൻപട എത്തി. ഭൂമിയെ കാണാത്തമട്ടിൽ ആ വൻപട മൂടിക്കഴിഞ്ഞു. ശ്രീരാമചന്ദ്രന്റെ കാര്യത്തിൽ അത്യുത്സാഹമിയന്ന വാനരന്മാർ ആനന്ദപൂർണ്ണഹൃദയത്തോടെ വായുവേഗത്തിൽ യാത്ര തുടർന്നു. സന്തോഷവും വിക്രമവും ശക്തിയും വഴിയിൽവെച്ച് പരസ്പരം അവർ കാണിച്ചു.

ഘോരത്തിളപ്പുകൊണ്ട് മാർഗ്ഗമദ്ധ്യത്തിൽ തിമർത്തു തുടങ്ങി. ചിലർ അതിവേഗത്തിൽ നടന്നു; ചിലർ വളരെ ഉയരത്തിലേക്ക് ചാടി; വനവാസികളായ വാനരന്മാരിൽ ചിലർ കിലുകിലെ ഉച്ചത്തിലാർത്തു; ശക്തിയോടെ കാൽ ഊന്നിവെച്ച് ചിലർ നടന്നു; ചിലരാകട്ടെ അതിശക്തമായ വാൽകൊണ്ട് നിലത്തടിച്ചു; വെറും കൈവീശൽകൊണ്ട് വൻവൃക്ഷങ്ങളും ഗിരിശിഖരങ്ങളും ചിലർ ഉടച്ചു. ഉന്നതങ്ങളായ പർവ്വതശൃംഗങ്ങളിൽ ചിലർ ഓടിക്കയറി; അത്യുച്ച

ത്തിലുള്ള ശബ്ദം മുഴക്കി; ചിലർ ശരിക്ക് അലറിത്തുടങ്ങി; ഊരുക്കളുടെ വേഗത്തിൽതന്നെ വള്ളിപ്പടർപ്പുകൾ ചിലർ തകർത്തു; പരാക്രമികളായ ചിലർ, പാറക്കല്ലുകളും വൻമരങ്ങളും എടുത്തു് സലീലം അമ്മാനമാടി; ഇങ്ങിനെ ആയിരമായിരം കോടിക്കണക്കിലുള്ള ഘോരകപികൾ മന്നിടം മുഴവൻമൂടി ശോഭിച്ചു. മഹാരാജാസുഗ്രീവൻെറ രക്ഷയിൽ അത്യന്തസന്തുഷ്ടരായിത്തീൎന്ന വാനരപ്പട രാവും പകലും ഒരുപോലെ വെമ്പിനടന്നു. നാഥനൊന്നിച്ചുള്ള കപികൾ പോർ കൊതിക്കുന്നവരും, സീതാദേവിയുടെ വിമോചനത്തിൽ ഒരുപോലെ ആഗ്രഹിക്കുന്നവരുമാകയാൽ, ഒരിടത്തു് നിന്നിട്ടുപോലും വിശ്രമിച്ചില്ല.

ഇടതൂൎന്നുനില്ക്കുന്ന വൃക്ഷങ്ങൾ, നാനാതരത്തിലുള്ള മൃഗഗണങ്ങൾ, ഇവയൊത്തുചേൎന്ന സഹ്യമലയിലും, മലയാദ്രിയിലും അവരെത്തിച്ചേൎന്നു. ശ്രീരാമസ്വാമി, ആ സഹ്യമലയപർവ്വതങ്ങളിൽ ഉള്ള വൻകാടുകളേയും, നദികളേയും, നീരുറവുകളേയും തൃക്കൺപാൎത്തുകൊണ്ടു് എഴുന്നെള്ളി. മാവു്, ഇലഞ്ഞി, മൈലെള്ളു്, അശോകം, കരുനെച്ചി, കണവീരം, തമിശം, തുടങ്ങിയവയിൽ കുരങ്ങന്മാർ ചെന്നെത്തി. അങ്കോലം – ഞാവൽ–ഉങ്ങു്–ഇത്തി–പേരാൽ–പന– കടമ്പു്–നെല്ലി മുതലായ വൃക്ഷങ്ങളിൽ കൂട്ടംകൂട്ടമായി കുരങ്ങന്മാരെത്തി. പാറകളിലിരുന്ന വാനരന്മാരെ കാട്ടുമരങ്ങൾ ഊക്കിലടിച്ച കാററുകൊണ്ടു് പൂവർഷം പൊഴിച്ചു. ചന്ദനവൃക്ഷങ്ങളിൽ തട്ടിവരുന്ന ശീതളമന്ദമാരുതൻ പതുക്കെ വീശി. തേൻ നിറഞ്ഞുനില്ക്കുന്ന വനങ്ങളിൽ വണ്ടുകൾ മൂളിപ്പാട്ടുപാടി പിൻതുടൎന്നു. ധാതുക്കളെയെല്ലാം പർവ്വതേശ്വരനണിഞ്ഞു. കാററലയ്ക്കുമ്പോൾ ധാതുക്കളിൽനിന്നു് ഉയരുന്ന പൊടിപടലം, ഏററവും പരപ്പുള്ള കപിപ്പടയെ മൂടി. രമ്യമായ അദ്രിസാനുക്കളിൽ എല്ലായിടത്തും വികസിച്ചുനില്ക്കുന്ന കൈതകൾ, മനോഹരമായ വാസന്തമുല്ലകൾ, സുഗന്ധപൂൎണ്ണമായ കുന്ദത്തിമുല്ലപ്പടപ്പുകൾ, ഇവയെ കപികൾ കലക്കി.

ഇരിപ്പ, ഉങ്ങു്, ആററവഞ്ഞി –വേങ്ങ –പന –മൈലെള്ളു് –പൂത്തനാഗവൃക്ഷം –പൂപ്പാതിരി –പുഷ്പിച്ചുനില്ക്കുന്ന മലയകത്തി ..ഇരുൾമുൾ –ഞമ –മരുത്–കടകപ്പാല–മാവു്–ഇലവംഗം– ചെങ്കുറിഞ്ഞി–തൊടുകാര–ഈന്തു്–കടമ്പു്–അരിനെല്ലി –നീലശോകം –പതിമുകം –നീർമാതളം –അഴിഞ്ഞിൽ–തുടങ്ങിയ സർവ്വവനവിഭവങ്ങളേയും ഹരിവരന്മാർ ഇമ്പത്തോടെ പിടിച്ചു് ഉലച്ചു. ആ ശൈലസാനുവിൽ, ചക്രവാകപ്പക്ഷികൾ ലാത്തിയും, നീർക്കോഴികൾ നിറഞ്ഞും, ക്രൌഞ്ചങ്ങൾ നീർകാക്കകൾ എന്നിവ തിങ്ങിയുമുള്ള ശീതജലപൂൎണ്ണങ്ങളായ കുളങ്ങളും സരസ്സുകളും, അതിന്നുചുററും, കരടികൾ, വ്യാഘ്രങ്ങൾ, ചെറുപുലി

കൾ, ഭയങ്കരങ്ങളായ കേസരികൾ, അത്യധികം ഭീഷണങ്ങളായ വ്യാളങ്ങൾ എന്നിവയോടുകൂടിയ ഘോരാരണ്യങ്ങളും; വിരിഞ്ഞുനില്ക്കുന്ന കൽഹാരങ്ങൾ, താമരകൾ, ആമ്പലുകൾ, ഉൽപ്പലങ്ങൾ മുതലായവയോടുകൂടിയ രമ്യങ്ങളായ ജലാശയങ്ങളും; കണ്ട വാനരന്മാർ മുങ്ങിക്കുളിച്ച് യഥേഷ്ടം വെള്ളം കുടിച്ചു.

വിവിധപക്ഷികൾ ചുററുമിരുന്ന് കൂജനം ചെയ്യുന്നതു കേട്ടുകൊണ്ട് വെള്ളത്തിൽ കളിച്ചു. അന്യോന്യം പിടിച്ചു മുക്കി. മലയിൽക്കയറി, അമൃതുപോലെ സ്വാദിഷ്ടങ്ങളായ കായും കിഴങ്ങും പൂവും ഇഷ്ടംപോലെ ഭക്ഷിച്ച് മദോൽക്കടരായ വാനരന്മാർ മരത്തിൽ കയറി. പറക്കണെക്കിൽ തേൻ വററിച്ച് തൂങ്ങി നില്ക്കുന്ന തേൻകൂട് എടുത്ത് തൃപ്തിയാകുംവരെ കുടിച്ചു, തേൻ നിറമുള്ള കപികൾ യാത്രതുടന്നു. വൃക്ഷങ്ങളെ ഒടിച്ചിട്ടു; വള്ളികൾകൊണ്ട് ചുററിവലിച്ചു; മൊട്ടക്കുന്നുകളിലെ പുല്ലുകളിൽ തീവെച്ചു; തേൻ കുടിച്ച മത്തുകൊണ്ട് ചിലർ മരങ്ങളിൽനിന്ന് താഴെ ഇറങ്ങി ആർപ്പുവിളിച്ചു. ചിലർ മരത്തിലേക്ക് കുതിച്ചു കയറി. തേനിൻെറ നിറമുള്ള ആ വാനരത്തലവന്മാർ ഭൂതലം മുഴുവൻ വിളഞ്ഞു നില്ക്കുന്ന വയലുപോലെയായി.

നാനാതരത്തിലുള്ള തരുവൃന്ദങ്ങളാൽ പച്ചപ്പുതപ്പിട്ട മഹേന്ദ്രപർവ്വതശിഖരത്തിൽ, അംബുജലോചനനായ ശ്രീരാമചന്ദ്രസ്വാമി എത്തിച്ചേർന്നു. മുടിമേൽ കയറിനിന്ന ദശരഥാത്മജൻ, ആമയും മത്സ്യങ്ങളും ഉലത്തിരുന്ന അലയാഴിയെ തൃക്കൺപാർത്തു. സഹ്യം മലയം തുടങ്ങിയ ഗിരിവരന്മാരെക്കടന്ന വാനരന്മാരും സ്വാമിയും ക്രമത്തിൽ കൊട്ടംതിരമാലകളാൽ ആർത്തിരമ്പുന്ന സാഗരതീരത്തിലെ മനോമോഹനമായ വനത്തിലെത്തി.

ഹനൂമാൻെറയും അംഗദൻെറയും ചുമലുകളിൽനിന്ന് ശ്രീരാമലക്ഷ്മണന്മാർ ഭൂതലത്തിലേക്കിറങ്ങി. അലകളടിച്ച് അഴുക്കെല്ലാം കഴുകിക്കളഞ്ഞ പാറക്കൂട്ടങ്ങളോടുകൂടിയ പാരാവാരത്തിൻെറ പരന്ന തീരത്തിലേക്ക്, ശ്രീരാമസ്വാമി സുഗ്രീവനോടും അനുജനോടുംകൂടി ചെന്നു:—

"ഹേ സുഗ്രീവാ, നാം കടലിന്നടുത്ത് എത്തിച്ചേർന്നു. കിഷ്ക്കിന്ധയിൽവെച്ച് ചിന്തിച്ച കാര്യം തന്നെയാണ് ഇനിയും ഗാഢമായി ആലോചിക്കാനുള്ളത്. മറുകര കാണാത്ത നദീശ്വരനെ നോക്കു. എന്തു് ഉപായമെടുത്തിട്ട് നമുക്കീസമുദ്രം കടക്കാം. യുക്തിയില്ലാതെ ഈ അലയാഴി കടക്കാൻ സാദ്ധ്യമല്ല. അതുകൊണ്ട് നമുക്ക് ഇവിടെയിരുന്ന് ആലോചിക്കുക. എങ്ങിനെ കപിസൈന്യത്തോടൊത്ത് അക്കരെ കടക്കും?"

സീതാവിരഹദുഃഖത്താൽ അത്യധികം ചടച്ച മഹാബാഹു ശ്രീരാമദേവൻ സാഗരതീരത്തിൽ എത്തിയ പടകളെക്കണ്ടു് വീണ്ടും തുടന്നു:—

"വാനരശ്രേഷ്ഠ, ഈ കരയിൽ സൈന്യങ്ങൾ വിശ്രമിക്കട്ടെ. സമുദ്രതരണത്തിനുള്ള മാർഗ്ഗത്തെപ്പററി നമുക്കു് ചിന്തിക്കാം. അവരവരുടെ കീഴിലുള്ള ഭടന്മാരെ വിട്ടു് ആരും ഒന്നിനും പോകരുതു്. ആവശ്യമുണ്ടെങ്കിൽതന്നെ അതിശൂരന്മാരേ പോകാവൂ. ആരുമില്ലാത്തിടത്തു് ഭയജനകമായ എന്തെങ്കിലും സംഭവിച്ചേക്കാം."

ശ്രീരാമചന്ദ്രവചനം കേട്ട സുഗ്രീവൻ ലക്ഷ്മണാനുചിതനായി, മരത്തോപ്പുകളോടുകൂടിയ സമുദ്രതീരത്തിൽ സേനയെ നിർത്തി. തേനിൻെറ വർണ്ണമുള്ള കപികൾ, നീലവർണ്ണസാഗരസമീപത്തിൽ തേൻവർണ്ണക്കടൽപോലെ ശോഭിച്ചു. ആ കരയിലുള്ള മനോഹരകാനനത്തിലേക്കു് കപിപുംഗവന്മാർ കയറി. അലയാഴി കടക്കാൻ ആഗ്രഹിച്ചു് നില്ക്കുന്ന വാനരപ്പടയുടെ ശബ്ദം, സാഗരശബ്ദത്തെക്കാൾ ഉയന്നു. വാനരരാജാവായ സുഗ്രീവനാൽ പരിപാലിക്കപ്പെടുന്ന ആ മഹാസൈന്യം മൂന്നുഭാഗമായി നിലകൊണ്ടു. ശ്രീരാമസ്വാമികാര്യനിവ്വഹണത്തിൽ ജാഗരൂകരായ അവർ, കാററത്തട്ടി ഉയരുന്ന അലച്ചാത്തുകൊണ്ടു് അലറുന്ന അംബുധിയുടെ അടുത്തു് ആനന്ദത്തോടെനിന്നു. എല്ലാവിധത്തിലുമുള്ള സുഖവസ്തുക്കൾ നിറഞ്ഞതും വിശാലവുമായ അരക്കരുടെ വാസസ്ഥലം വരുണാലയമദ്ധ്യത്തിലാണു്.

അപാരമായ സാഗരം അത്യുഗ്രങ്ങളായ മുതലകൾ നിറഞ്ഞു്, സൂര്യാസ്തമനത്തോടെ ഭീഷണമായിത്തീരുന്നു. നൃത്തം വെക്കുന്ന തിരമാലകളെക്കൊണ്ടു് പൂപ്പുഞ്ചിരിപൊഴിക്കുന്നു. ചന്ദ്രോദയത്തിൽ, മനോഹരചന്ദ്രബിംബം ആയിരമായിരമായി പ്രതിഫലിക്കുന്നു. കൊടുങ്കാററുപോലെ അതിവേഗം സഞ്ചരിക്കുന്ന ചീങ്കണ്ണികൾ മുതലകൾ; അത്യുഗ്രങ്ങളായ വൻമത്സ്യങ്ങൾ; ഭീമസ്വരൂപികളായ തിമിംഗലങ്ങൾ; മിന്നുന്ന പത്തികളോടുകൂടിയ ക്രൂരസർപ്പങ്ങൾ; ഇവയുടെ ആവാസസ്ഥാനമാണു് വരുണാലയം. പെരിയപെരിയ ജന്തുക്കൾ, പലവിധത്തിലുള്ള പർവ്വതങ്ങൾ; ഇങ്ങിനെ എററവും ദുർഗ്ഗവും, കടക്കവാൻ കഴിയാത്തതു അഗാധവുമാണു് അസുരാലയം. മഹോരഗങ്ങളും, മകരമത്സ്യങ്ങളും ഉള്ള ആഴിയിൽ കാററടിക്കുമ്പോൾ, മാമലക്കൊടുമുടിപോലെയുള്ള അലകൾ വളന്നു് ഉയന്നിരുന്നു. തിരമാലകൾ അന്യോന്യം കൂട്ടിയടിക്കുമ്പോൾ അിസ്ഗ്നഫുലിംഗം

ങ്ങൾപോലെ വെള്ളത്തുള്ളികൾ മിന്നുന്നു. ഉഗ്രസർപ്പങ്ങളാൽ ചുഴന്നു്, പാതാളംപോലെ അഗാധമേറിയതാണു് എപ്പോഴും അസുരവാസസ്ഥാനം.

അലയാഴി ആകാശത്തിന്നു തുല്യമാണു്; ആകാശമോ അലയാഴിക്കും. അംബുരാശിയും അംബരവും യാതൊരു വ്യത്യാസവുമില്ലാതെ കാണാം. വാനിടം വെള്ളിനക്ഷത്രങ്ങളാകുന്ന രത്നങ്ങളാൽ സമാകീർണ്ണമായിക്കൊണ്ടു് രണ്ടും ഒരുപോലെ ശോഭിച്ചു. ഒരിടത്തു് കാർകൊണ്ടൽ അടിക്കടി ഉയരുന്നു. വൻതിരമാലകൾ മററൊരിടത്തു് തിങ്ങിയുയരുന്നു. സാഗരത്തിന്നും നഭസ്സിന്നും ഒരു വ്യത്യാസവും തോന്നിയില്ല. അവ അന്യോന്യം കൂട്ടിമുട്ടി ഘോരഘോരം ഇരമ്പി. വാരിധിയുടെ തരംഗങ്ങൾ, പോർക്കളത്തിലെ ഭേരീനാദം പോലെയാണു് വാനരപ്പെരുമ്പടയ്ക്കു് തോന്നിയതു്. ദിവ്യരത്നസമൂഹമുൾച്ചേരുന്നതും ക്രൂരജന്തുക്കൾ തിങ്ങി വസിക്കുന്നതുമായ ജലരാശി കാററലച്ചുണ്ടാക്കുന്ന ഉഗ്രനിനാദത്തിൽ, കോപത്തോടെ എഴുന്നേല്ക്കുന്നതുപോലെയും, അത്യുത്സാഹത്തോടെ തീരത്തിൽ നില്ക്കുന്ന വാനരേന്ദ്രന്മാർക്കു് തോന്നി. സ്വച്ഛനീലവർണ്ണമുള്ള വാരിധി, കാററിനാലുയരുന്ന തിരമാലകൾകൊണ്ടു് അംബരത്തിൽക്കയറി നൃത്തം വെക്കുന്നതു് അത്ഭുതം കൊണ്ടു് വികസിച്ച നേത്രങ്ങളോടെ അവർ കണ്ടു. ഭ്രാന്തുപിടിച്ചപോലെ അലകൾ ചിന്നിച്ചിതറിയ ആഴി കപിസൈന്യത്തിൻെറ കണ്ണിന്നു് ഉത്സവമേററി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ നാലാം സർഗ്ഗം അവസാനിച്ചു.

---

## അഞ്ചാം സർഗ്ഗം. [ശ്രീരാമവിലാപം]

മഹാസാഗരത്തിൻെറ ഉത്തരതീരത്തിൽ സൈന്യാധിപൻ നീലൻ വാനരസൈന്യങ്ങളെ യഥാവിധി ഭംഗിയിൽ നിർത്തിക്കഴിഞ്ഞു. സേനാനായകന്മാരായ മൈന്ദനും ദ്വിവിദനും സൈന്യരക്ഷക്കും, ഓരോരുത്തരുടേയും ആവശ്യനിർവ്വഹണത്തിന്നും വേണ്ടി ചുററും നടന്നു. സമുചിതമായ നിലയിൽ പടകളെ പാർപ്പിച്ചതിന്നുശേഷം ശ്രീരാമദേവൻ സമീപത്തിലുള്ള ലക്ഷ്മണനോടു് ഇപ്രകാരം പറഞ്ഞുതുടങ്ങി:—

"കുമാരാ, കാലം മുന്നോട്ടു മുന്നോട്ടു പോകുമ്പോൾ ദുഃഖത്തിന്നു് അറുതി വരുമെന്നു് പറയാറുണ്ടു്. കാന്തയെ കാണാത്ത എനിക്കു് നാൾക്കുനാൾ അഴൽ

അധികരിക്കുകയാണ്. എൻെറ പത്നി വിദൂരത്തിലാണെന്നതിൽ ഞാൻ ദുഃഖി തനല്ല; അവൾ അപഹൃതയായി എന്നതിലും അടങ്ങാത്ത വ്യസനം തോന്നുന്നി ല്ല. എന്നാൽ ദിവസം നീങ്ങുന്തോറം ദേവിയുടെ പ്രായം അധികരിക്കുകയാ ണ്. ലൌകികസുഖങ്ങൾ അനുഭവിക്കേണ്ട ഘട്ടം പാഴായിപ്പോകുന്നുവല്ലോ.

വെറും സാധാരണക്കാരനെപ്പോലെ ദേവൻ പറഞ്ഞു:—

"ഹേ കാറേറ, നീ ലങ്കയിലേക്ക് ചെല്ലു. സീതയെ തലോടി ആശ്വ സിപ്പിച്ച് ഇങ്ങോട്ടുവന്ന് എന്നേയും തടവു. ഞങ്ങളുടെ പരസ്പരസ്പർശം അങ്ങു വഴിക്കാണ്; ദർശനം ചന്ദ്രനാലും. സീതാവിയോഗദുഃഖം, വിഷം പാനം ചെയ്ത തുപോലെ എൻെറ ദേഹത്തിൽ കുടികൊണ്ടിരിക്കുന്നു. രാവണൻ അപഹരി ക്കുമ്പോൾ, ഹാ നാഥാ, എന്ന് ഓമലാളായ സീത കേഴുകയുണ്ടായല്ലൊ. അവ ളുടെ വിരഹമാകുന്ന വിറകിൽ കാമമാകുന്ന അഗ്നി എരിഞ്ഞു, ചിന്തയാകുന്ന ജ്വാലകൾ ഉയന്ന് എൻെറ ദേഹം രാപ്പകൽ ചുട്ടെരിക്കുകയാണ്. എൻെറ അനുജാ സൌമിത്രീ, നിന്നെ വിട്ട് ഞാൻ കടലിൽപ്പോയി കിടന്നേക്കാം. എ ന്നാൽ കാമത്തീയ് എന്നെ ചാമ്പലാക്കാതെ കഴിയും. കാമുകനായൊരുവന്ന് ഒരേഭൂമിയിലാണ് പ്രാണനാഥയും ഇരിക്കുന്നതു് എന്നുള്ള ചിന്തകൊണ്ടു് ജീവി തം നിലനിത്താൻ സാധിച്ചേക്കും. മുകൾഭാഗം മുഴുവൻ നീരററ് ഉണങ്ങിയ താണെങ്കിലും, അടിയിൽ പൂവലുള്ള വയൽപോലെ, അവൾ ജീവിച്ചിരിക്കുന്നു എന്നു് കേട്ടതുകൊണ്ടു് ഉയിർപോകാതിരിക്കുകയാണ് എനിക്ക്.

താമരപ്പൂവിതൾപോലെ മനോഹര നേത്രങ്ങളുള്ള സീതയെ, അരികളെ മുഴുവൻ നശിപ്പിച്ച് പൂർണ്ണശ്രീയിനെ എന്നപോലെ എപ്പോഴാണ് കാണാൻ സാധിക്കുക? തൊണ്ടിപ്പഴത്തിനുതുല്യമായ വൈദേഹിയുടെ അധരങ്ങളെ അല്പ മൊന്നുയത്തി, രോഗിയായൊരുവൻ രസായനത്തെ എന്നപോലെ ആസ്വദിക്കു വാൻ എന്നാണ് സാധിക്കുക? തിങ്ങിവിങ്ങി പനങ്കായപോലെയുള്ള കൊങ്കകൾ എന്നിലേററ് ഗാഢാലിംഗനം ചെയ്യുവാൻ എന്നാണ് കഴിയുക? രഘുവംശജാ തനാണ് ഞാൻ. എൻെറ ധമ്മപത്നി, അരക്കന്മാരുടെ മദ്ധ്യത്തിൽ അനാഥ യെപ്പോലെ, രക്ഷയ്ക്കു പഴുതു് കാണാതെ വസിക്കുകയാകും. ജനകമഹാരാജർഷി യുടെ ഓമന മകൾ; ദശരഥ ചക്രവത്തിയുടെ സ്നുഷ; കുമാരാ, നിൻെറ ജ്യേഷ്ഠ ൻെറ സഹധമ്മിണി; എങ്ങിനെയാണ് രാക്ഷസന്മാരാലാവൃതയായി വസിക്കു ന്നതു്? കരിങ്കാറുകൾ നീങ്ങി, ശരൽക്കാലചന്ദ്രബിംബംപോലെ അതിശക്തരാ യ അസുരന്മാരെ നിഗ്രഹിച്ച് എന്നാണവൾ പ്രശോഭിക്കുക? മൈഥിലി സ്വത

വേതന്നെ കൃശാംഗിയാണ്; ദുഃഖത്താലും പട്ടിണിയാലും ദേശകാലങ്ങളുടെ പക ച്ച്യയാലും ഇപ്പോഠം എത്രമാത്രം മെലിഞ്ഞിട്ടുണ്ടാകും. രാക്ഷസരാജാവായ രാവണൻെറ വക്ഷസ്സിൽ ക്രൂരമ്പുകളെയ്തു് താഴ്ത്തി, വൈദേഹിയെ വീണ്ടെടുത്തു് കൊണ്ടുവരുവാൻ എന്നാണ് എനിക്കു് സാധിക്കുക? ദേവാംഗനയെപ്പോലെ യുള്ള ആ സതീരത്നത്തെ, ഉൽക്കണ്ഠയോടെ ആലിംഗനം ചെയ്തു് ആനന്ദാശ്രു പൊഴിക്കാൻ എന്നാണ് സാധിക്കുക? സീതാവിയോഗദുഃഖമാകുന്ന ഈ അഴുക്കു വസ്ത്രം എന്നാണ് ഞാൻ ഉപേക്ഷിക്കുക?''

അതിബുദ്ധിമാനായ ദേവൻ ഇത്തരത്തിൽ വിലപിച്ചുകൊണ്ടിരിക്കുമ്പോ ഴേക്കും, തേജസ്സ് മങ്ങിയ ഭാസ്കരൻ അസ്തമിച്ചു. കമലലോചനയായ സീതാദേ വിയെ സ്മരിച്ചു് ദുഃഖത്തിലാഴ്ന്ന ദേവനെ ലക്ഷ്മണകുമാരൻ ആശ്വസിപ്പിച്ചു. സന്ധ്യാവന്ദനം വിധിപോലെച്ചെയ്തു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ അഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## ആറാം സർഗ്ഗം. [രാവണമന്ത്രോപക്രമം]

ദേവേന്ദ്രതുല്യനും മഹാത്മാവുമായ ഹനുമാൻ ലങ്കയിൽ ചെയ്ത ഭീകര ഘോരകർമ്മം കണ്ട അരക്കൻകോൻ രാവണൻ, അസുരവരന്മാരെ വിളിച്ചു്, ലജ്ജ കൊണ്ടു് തലതാഴ്ത്തി ഇപ്രകാരം പറഞ്ഞു:—

''ആർക്കും കടക്കാൻ കഴിയാത്ത ലങ്കാനഗരിയിൽ വെറുമൊരു വാനരൻ വന്നു് അവമാനമുണ്ടാക്കി; ജനകപുത്രി സീതയെ കണ്ടു; ചൈത്യപ്രാസാദം തട്ടി ത്തകർത്തു; രാക്ഷസശ്രേഷ്ഠന്മാരെ നിഗ്രഹിച്ചു; ലങ്കാപുരിയെ മുഴുവൻ ചുട്ടെ രിച്ചു.

നിങ്ങഠംക്കു് മംഗളം ഭവിക്കട്ടെ! എന്താണിനി വേണ്ടതു്? നിങ്ങഠംക്കു് ഇഷ്ടപ്പെട്ടവയെന്തു്? എന്തുചെയ്താലാണ് നമുക്കു് നന്മയുണ്ടാകുക? മന്ത്രാലോച നകൊണ്ടു് ഗുണം സംഭവിക്കുമെന്നു് ഉത്തമപുരുഷന്മാർ പറയാറുണ്ടല്ലോ. അതു കൊണ്ടു് രാമനെ സംബന്ധിച്ച കാര്യങ്ങഠം ശക്തരായ നിങ്ങഠം ആലോചിക്ക ണം. ഉത്തമൻ മദ്ധ്യമൻ അധമൻ എന്നിങ്ങനെ മനുഷ്യന്മാർ ഭൂതലത്തിൽ മൂന്നു

വിധത്തിലാണുള്ളതു്. സമ്മിശ്രരാകുന്ന അവരുടെ ഗുണദോഷങ്ങൾ ഞാൻ പറയാം. മന്ത്രനിർണ്ണയങ്ങളിൽ സമത്ഥരായവർ മൂന്നുപേരാണു്. തുല്യസ്വഭാവമുള്ള മിത്രങ്ങളും ബന്ധുക്കളും അനേകമുണ്ടു്. അത്യധികം ചിന്തിച്ചു് ഏതൊരുവൻ കമ്മങ്ങൾ ചെയ്യാൻ തുനിയുമ്പോൾ, സവ്വയത്നവും ദൈവത്തിൽ സമർപ്പിക്കുന്നുവോ അവൻ പുരുഷോത്തമനാണു്. മററാരുടേയും സഹായമില്ലാതെ ഒററയ്ക്കുതന്നെ കാര്യങ്ങൾ ചിന്തിക്കുകയും, സ്വബുദ്ധികൊണ്ടുമാത്രം ധമ്മങ്ങളറിയുകയും, സ്വയമായി, യാതൊരുവൻേറയും സഹായമില്ലാതെ കാര്യങ്ങൾ ആരംഭിയ്ക്കുകയും ചെയ്യുന്നവൻ മദ്ധ്യമൻ. ഗുണദോഷങ്ങളൊന്നുമാലോചിക്കാതെ, ഈശ്വരചിന്തയില്ലാതെ, ഞാൻ കാര്യങ്ങൾ ചെയ്യുമെന്നു് നിശ്ചയിച്ചു് അമാന്തം വരുത്തുന്നവൻ അധമനുമാണു്. ഈ മനുഷ്യർ, ഉത്തമൻ, മദ്ധ്യമൻ, അധമൻ എന്നിങ്ങനെ മൂന്നു തരമായി തിരിയുന്നതെങ്ങിനെയെന്നും, എങ്ങിനെയാണു് മന്ത്രാലോചനകൾ ഉത്തമമദ്ധ്യമങ്ങളായിത്തീരുന്നതെന്നും മനസ്സിലാക്കണം.

ഐകമത്യബലത്തെ കണ്ടു് ജ്ഞാനമാകുന്ന കണ്ണുകളുള്ള മന്ത്രിമാർ ഒന്നിച്ചിരുന്നു് ആലോചിക്കുന്നതു് ഉത്തമമായ മന്ത്രാലോചനയാണു്. അഭിപ്രായവ്യത്യാസമുണ്ടായി ഭിന്നിച്ചാലും, കാര്യങ്ങളുടെ തീർപ്പിൽ മന്ത്രിമാരുടെ ബുദ്ധികൾ വീണ്ടും ഒന്നിച്ചു ചേരുന്നതു് മദ്ധ്യമമായിട്ടുള്ളതാണു്. അവനവൻ പറയുന്നതു് മാത്രമാണു് ശരി; മററാരാൾ യാതൊന്നും പറയുകയേ വേണ്ട; പറഞ്ഞതു കേട്ടാൽമതി; എന്നിങ്ങനെ വീറോടുകൂടി സ്വപക്ഷം മാത്രം വാദിച്ചുകൊണ്ടിരിക്കുന്നവർ, അവസാനം യോജിച്ചാലും ഗുണമുണ്ടാകാത്തതിനാൽ ആ മന്ത്രാലോചന അധമവുമാണു്. അതുകൊണ്ടു്, നിങ്ങൾ_അതിബുദ്ധിമാന്മാരും ചിന്താശക്തരുമായ നിങ്ങൾ_ആലോചിച്ചു് ഉറയ്ക്കുന്ന കാര്യമേതോ, അതു് കത്തവ്യമാണെന്നാണു് ഞാൻ വിശ്വസിക്കുന്നതു്.

ആയിരമായിരം വാനരവീരന്മാരോടുകൂടി രാമൻ ലങ്കാനഗരിയിലെത്തി നമ്മളെ വളയും. കാകുൽസ്ഥവംശനാഥനായ രാമൻ, എന്തിനും കെല്പുള്ള അനുജനോടും, അതിശക്തസൈന്യത്തോടുംകൂടി അപാരസാഗരത്തെ നിഷ്പ്രയാസം കടക്കും. ഒരുപക്ഷെ സമുദ്രത്തെ വററിച്ചേക്കും; അല്ലെങ്കിൽ ബലംകൊണ്ടു് മററെന്തെങ്കിലും ചെയ്തേക്കും. കാര്യങ്ങൾ ഇങ്ങിനെയിരിക്കെ, വാനരന്മാരോടു് വൈരവും വന്നുചേൎന്നതിനാൽ, നമ്മുടെ നഗരത്തിന്നും, സൈന്യത്തിന്നും ഹിതമായതെന്തെന്നു് ആലോചിച്ചു് പറയുവിൻ.''

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ ആറാം സഗ്ഗം അവസാനിച്ചു.

---

## ഏഴാം സർഗ്ഗം (രാവണശ്ലാഘനം)

അസുരേശ്വരനായ ദശാസ്യന്റെ വാക്കുകൾ, കരുത്തന്മാരായ അനുയായികൾ കേട്ടു. അഞ്ജലി കൂപ്പിക്കൊണ്ടു്, ശത്രുബലം ഇന്നതാണെന്നറിയാതെ പുറം പൂച്ചായ നീതിയെ, ബുദ്ധിയില്ലാതെ, ആലോചിക്കാതെ, അരക്കർകോനോടു് അവർ പറഞ്ഞു:—

“അസുരചക്രവർത്തിയായ തമ്പുരാനേ, പരിഘം—വേലു്—ശൂലം—വാൾ പട്ടസം തുടങ്ങിയ ആയുധങ്ങൾക്കൊണ്ടു് ശ്രേഷ്ഠമായൊരു സൈന്യം അവിടുത്തേക്കുണ്ടു്. അതു് ചെറിയതല്ല, ഏററവും വലിയതുമാണു്. എന്തിനാണു് വിചാരപ്പെടുന്നതു്? ഉഗ്രങ്ങളായ സർപ്പശ്രേഷ്ഠന്മാർ അധിവസിക്കുന്ന ഭോഗവതീപുരിയിൽ അവിടുന്നുചെന്നു് യുദ്ധത്തിൽ വിജയിച്ച മഹാശക്തനാണു്. കൈലാസശൃംഗത്തിൽ അധിവസിക്കുന്നവനും, അനേകലക്ഷം യക്ഷന്മാർ അധീനത്തിലുള്ളവനുമായ ധനദനെ ഭയങ്കരയുദ്ധംചെയ്തു് ജയക്കൊടി പാറിപ്പിച്ചു. ശ്രീപരമേശ്വരന്റെ സഖ്യംകൊണ്ടു് ഏററവും യശസ്വിയും ശക്തനുമാണു് ലോകപാലകനായ കുബേരൻ. യക്ഷസൈന്യത്തെ കീഴ്മേൽ മറിച്ചു്; അമേയബലവാനായ അദ്ദേഹത്തെ ജയിച്ചു്, കൈലാസത്തിൽനിന്നു് പുഷ്പകവിമാനം കൈയ്യൂക്കുകൊണ്ടു് കൊണ്ടുപോന്നവനാണു് തിരുമേനി. മയാസുരനാകട്ടെ, അവിടുത്തേയുള്ള ഭയംകൊണ്ടു് എങ്ങിനെയെങ്കിലുമൊരു ബന്ധം ഉണ്ടാക്കണമെന്നു് മോഹിച്ചു് ആത്മജയെ അവിടുത്തേക്കു് ധർമ്മപത്നിയായിത്തന്നു.

കുംഭീനസി എന്ന രാക്ഷസിയുടെ ഭർത്താവും, ഏററവും ശൌര്യോജ്ജ്വലനും, അജയ്യനും ദൈത്യേന്ദ്രനുമായ മധുവിനെ യുദ്ധത്തിൽ ജയിച്ചു് കീഴൊതുക്കിയതു് തമ്പുരാനല്ലേ? പാതാളവാസികളായ മഹാനാഗങ്ങളെ—വാസുകി—ജടി—ശംഖൻ തക്ഷകൻ തുടങ്ങിയവരെ വെന്നിട്ടുണ്ടല്ലോ. ശൂരന്മാരും വരാപ്തിയാൽ മരണം തന്നെയില്ലാത്തവരുമായ ദാനവന്മാരെ ഒരുവർഷം മുഴുവൻ നിരന്തരം യുദ്ധംചെയ്തു് കീഴടക്കിയില്ലേ? മാത്രമല്ല, ആ വിജയത്തിൽ അനേകവിധത്തിലുള്ള മായകളും സമ്പാദിച്ചു. പ്രഭോ, ഇതെല്ലാം അവിടുത്തെ സ്വന്തം ശക്തിയാൽ മാത്രമല്ലേ? മഹാപരാക്രമികളായ വരുണപുത്രന്മാർ ചതുരംഗപ്പടയോടുകൂടി പോരിന്നൊരുങ്ങിയിട്ടും, മഹാഭുജനായ അവിടുന്നു് ജയിച്ചു. യമദണ്ഡമാകുന്ന വൻമുതല, ശാല്മലീവൃക്ഷമാകുന്ന തീരം, കാലപാശമാകുന്ന അത്യുഗ്രങ്ങളലകൾ, അന്തകദൂതന്മാരാകുന്ന ക്രൂരസർപ്പങ്ങൾ, ഇങ്ങിനെയുള്ള യമരാജപ്പടയാകുന്ന കടലിനെ താണ്ടി

ധർമ്മരാജാവിനെ പിൻമടക്കിയ വീരാഗ്രണിയല്ലേ അവിടുന്നു്. ഈ ലോകത്തെയെല്ലാം അവിടുന്നു് ചെറിയൊരു പോരുകൊണ്ടുതന്നെ കലുക്കിക്കഴിഞ്ഞിരിക്കുന്നു.

ഇന്ദ്രതുല്യപരാക്രമികളായ അനേകം ക്ഷത്രിയവീരന്മാർ, മാമരങ്ങളെപ്പോലെ ലോകത്തിൽ നിറഞ്ഞിരുന്നു. ആ ദുർജ്ജയന്മാരായ രാജാക്കന്മാരെ നിഗ്രഹിച്ച അവിടുത്തെ മുന്നിലേക്കു് ആ രാമൻ, എത്ര നിസ്സാരനാണു്? അവരുടെ വീരഗുണോത്സാഹങ്ങൾ രാഘവനുണ്ടോ? അല്ലെങ്കിൽ, അസുരേശ്വരാ, അവിടുന്നു് ഇക്കാര്യത്തിൽ ഇടപെടുകയേ ആവശ്യമില്ല. അമിതപരാക്രമിയായ യുവരാജാ ഇന്ദ്രജിത്തു് മാത്രംമതി കപികളെ മുഴുവൻ അവസാനിപ്പിക്കാൻ. അവിടുത്തെ ആത്മജൻ മഹേശ്വരയജ്ഞംചെയ്തു്, ലോകക്കു് സുദുർല്ലഭങ്ങളായിരിക്കുന്ന വൻവരങ്ങൾ വാങ്ങിയവനല്ലേ? ശക്തി തോമരം എന്നീമത്സ്യങ്ങൾ, കുടലുമാലകളാകുന്ന പടന്നചണ്ടികൾ; മത്തേഭങ്ങളാകുന്ന ആമകൾ; അശ്വക്കൂട്ടങ്ങളായ തവളകൾ; രുദ്രൻ ആദിത്യൻ തുടങ്ങിയ വൻമുതലകൾ; മരുത്തുകൾ വസുക്കൾ തുടങ്ങിയ ഉഗ്രസർപ്പങ്ങൾ; ആന തേരു് കുതിര എന്നിവയാകുന്ന അലകൾ; കാലാൾസൈന്യമാകുന്ന മണൽത്തിട്ടുകൾ ഇങ്ങിനെയുള്ള ദേവസൈന്യമഹാസാഗരത്തെ കടന്ന മഹാത്മാവാണു് മേഘനാദൻ. ഇന്ദ്രനെ പിടിച്ചുകെട്ടി ലങ്കയിൽ കൊണ്ടുവന്നു് ബന്ധനത്തിലിട്ടതും, ബ്രഹ്മാവിന്റെ ആജ്ഞപ്രകാരം മോചിപ്പിച്ചതും ഓർമ്മയില്ലേ? സുരന്മാരാൽ വന്ദ്യനായ വലാന്തകനെയാണു് ഇന്ദ്രജിത്തു് ജയിച്ചതു്. തലതാഴ്ത്തിപ്പോയ ഇന്ദ്രനാണിന്നു് ദേവലോകത്തിലിരിക്കുന്നതു്. സീമന്തപുത്രൻ ഇന്ദ്രജിത്തിനെമാത്രം അയച്ചാൽ മതി, പ്രഭോ, കുമാരൻ ഒററയ്ക്കു് രാമനേയും വാനരന്മാരേയും നിശ്ശേഷം മുടിച്ചുകൊള്ളും സംശയം വേണ്ട. അവിചാരിതമായിട്ടാണു് ആ ക്ഷുദ്രവാനരൻ ലങ്കയിൽ എത്തിയതു്. ഓർക്കാപ്പുറത്തുകിട്ടിയ അടിയായിത്തീർന്നതാണു് ആ കുരങ്ങന്റെ ചാപല്യത്തിൽനിന്നു് ഉണ്ടായതും. ഈ നിസ്സാരകാര്യത്തെക്കുറിച്ചു് ത്രിഭുവനവന്ദ്യനും, രാക്ഷസേശ്വരനുമായ അവിടുന്നു് ചിന്തിക്കുകയേ അരുതേ. നിഷ്പ്രയാസം അവിടുത്തേക്കു് രാമനേയും മററും നിഗ്രഹിക്കാം."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകിനിർമ്മിതമായ യുദ്ധകാണ്ഡത്തിലെ ഏഴാംസർഗ്ഗം അവസാനിച്ചു.

---

## എട്ടാം സർഗ്ഗം. (പ്രഹസ്താദികഥനം)

പ്രഹസ്തൻ എന്ന അസുരൻ–അതിശൂരനായ പടനായകൻ–കാർകൊണ്ട ലിൻനിറമുള്ള ശൂരൻ–തൊഴുതു് എഴുന്നേററു് ഇപ്രകാരം പറഞ്ഞു:—

"പ്രഭോ ദേവന്മാർ –ദാനവന്മാർ –ഗന്ധർവ്വന്മാർ –പിശാചുക്കൾ –ഉരഗങ്ങൾ– പക്ഷികൾ– എന്നിവരെല്ലാം ഒന്നിച്ചുചേന്നാലും അവിടുത്തോടു് എതിർക്കുവാൻ സാധിക്കയില്ല. പിന്നെയാണോ ഈ കുരങ്ങന്മാർ? വിശ്വാസത്തോടെയിരിക്കുന്ന നമ്മളെ ചതിക്കുകയാണ' ആ മാരുതിചെയ്തതു്. ഞാൻ അല്പമൊന്നു് ശ്രദ്ധിച്ചിരുന്നുവെങ്കിൽ, ആ അരണ്യവാസി ലങ്കയിൽനിന്നു് പോകുമായിരുന്നില്ല. വൻപർവ്വതങ്ങൾ, ഗഹനങ്ങളായ വനങ്ങൾ, കാടുകൾ എന്നിവകൊണ്ടു് സമുദ്രപര്യന്തം പരന്നുകിടക്കുന്ന ഭൂമിയിൽ ഒരൊററ കുരങ്ങൻപോലും ഇല്ലാതാക്കാൻ ഞാൻ മതി. അവിടുന്നു് കല്പിച്ചു് അനുവാദം തരു. വാനരന്മാരിൽനിന്നു് ലങ്കയ്ക്കു് രക്ഷയും ഞാൻ ചെയ്തുകൊള്ളാം. സ്വന്തം തെററുകൊണ്ടു് അവിടുത്തേക്കു് യാതൊരു ദുഃഖവും വരുന്നതല്ല."

ദുർമ്മുഖൻ എന്ന രാക്ഷസശ്രേഷ്ഠൻ, കോപംകൊണ്ടു് ചുടുത്ത കണ്ണുകൾ ഉരുട്ടിമിഴിച്ചുകൊണ്ടു് പറഞ്ഞു:—

"അക്ഷന്തവ്യമായ അപരാധമാണു് ആ കുരങ്ങൻ വന്നു് ചെയ്തിട്ടുള്ളതു്. നമ്മോടവൻ എതിർത്തു, ഈ നഗരത്തിന്നും, അവിടുത്തെ അന്തഃപുരത്തിന്നും അവമാനമണച്ചു; ആ മക്കടൻ മഹാശ്രീമാനായ തിരുമേനിയെ എതിർത്തു; മഹാപ്രഭോ, ഞാൻ ഒരുവൻമതി, കാട്ടുകുരങ്ങന്മാരെ മുഴുവൻ നിഗ്രഹിച്ചുവരുവാൻ. സ്വർഗ്ഗത്തിലോ പാതാളത്തിലോ അഗാധസമുദ്രാന്തർഭാഗത്തോ പോയാലും അവക്കു് എന്നിൽനിന്നു് രക്ഷകിട്ടുകയില്ല."

"പ്രഭോ, ആ ഹനുമാൻ പാവമാണു്; സാധുവാണു്. അവനെക്കൊണ്ടു് നമുക്കെന്തുകാര്യമാണുള്ളതു്? ലക്ഷ്മണനും സുഗ്രീവനുമൊത്തു്, ദുർജ്ജയനായ രാമനുണ്ടല്ലൊ. ഈ ഞാൻ ഒററക്കു് മതി, സൌമിത്രിയും സുഗ്രീവനും കാത്തുകൊണ്ടിരിക്കുന്ന രാമനെ ഈ പരിഘത്താൽ കുത്തിക്കൊല്ലുവാൻ. കപികളെ മുഴുവൻ ഞാൻ കലക്കിവിടും. മറെറാരുകാര്യം :ഉണർത്തിക്കാം. പ്രഭോ, വേണമെങ്കിൽ അങ്ങിനെചെയ്യാം. ഉശിരുള്ള ശത്രുക്കളെ ജയിക്കാൻ ഉപായം അറിവുള്ളവനേ സാധിക്കു. കണ്ടാൽതന്നെ ഭയപ്പെടുന്ന ഭീമരൂപികളും ശൂര

ന്മാരും കാമരൂപികളുമായ അനേകം അസുരന്മാരെ അവിടുന്നു് കല്പിച്ചയക്കു. അവരെല്ലാം മനുഷ്യവേഷത്തിൽ രാമന്റെ അടുത്തുചെല്ലണം. പരിഭ്രമലേശമില്ലാതെ അവർ ഇപ്രകാരം പറയണം:—

"പ്രഭോ, അവിടുത്തെ അനുജൻ ഭരതകുമാരൻ പറഞ്ഞയച്ചവരാണു് ഞങ്ങൾ,"

അയോദ്ധ്യയിലെ ഭടന്മാരെ സ്വസഹായത്തിനു് ഭരതൻ അയച്ചതാണെന്നു് രാമൻ വിശ്വസിക്കും. അപ്പോഴേക്കും ഇവിടെനിന്നു്, ശൂലം-വേല്-ഗദ-വാള്-ചാപബാണങ്ങൾ-എന്നിവയെടുത്ത നാം അവിടെ എത്തണം. അംബരതലത്തിൽ അണിയായിനിന്നു് അസ്ത്രശസ്ത്രപ്പേമാരിയാൽ കപികളെ മുച്ചൂടും യമാലയത്തിലെത്തിക്കാം. ഇത്തരത്തിലൊരു അബദ്ധം പററിപ്പോയ രാമനും ലക്ഷ്മണനും തീർച്ചയായും മൃതിയടയും."

അതിഘോരനായ നികുംഭൻ-കുംഭകർണ്ണപുത്രൻ-ഒതുക്കുവാൻ കഴിയാത്ത കോപത്തോടെ പെട്ടെന്നു് എഴുന്നേററു. സജ്ജനങ്ങളെ മുഴുവൻ കരയിക്കുന്ന രാവണചക്രവർത്തിയോടു് പറഞ്ഞു:—

"നിങ്ങളെല്ലാവരും മഹാരാജാവൊന്നിച്ചു് ഇവിടെ സസുഖം വസിക്കുവിൻ-ഞാൻ ഒററക്കു് പോയാൽമതി. ലക്ഷ്മണനോടുകൂടിയ രാമനെ-സുഗ്രീവനെ-ഹനുമാനെ-എന്തിനധികം സകല വാനരന്മാരേയും നിഗ്രഹിച്ചുകൊള്ളാം."

പർവ്വതതുല്യനായ വജ്രഹനു എന്ന രാക്ഷസൻ ചാടിയെഴുന്നേററു. ആർത്തിയുള്ളവനെപ്പോലെ ചുണ്ടും ചിറിയും വലിയ നാക്കുകാണിച്ചു് നക്കിക്കൊണ്ടു് അരിശം മുഴുത്തു് പറഞ്ഞുതുടങ്ങി:—

"നിങ്ങളെല്ലാവരും സ്വൈരമായി അവരവരുടെ കാര്യങ്ങൾ നോക്കി ഇവിടെ ഇരുന്നാൽമതി. ദുഃഖലാഞ്ഛനംപോലും ഹൃദയത്തിൽ ഉണ്ടാകരുതു്. ഞാൻപോയി ആ കപിവീരന്മാരെ മുഴുവൻ തിന്നൊടുക്കിക്കൊള്ളാം. ഇത്തരം കാര്യമേ ചിന്തിക്കാതെ യഥേഷ്ടം മദ്യപാനാദികൾചെയ്തു് സ്വസ്ഥതയോടെ രമിച്ചുകൊൾവിൻ. ഞാൻ ഒററക്കുമതി, ആ സുഗ്രീവനേയും, ലക്ഷ്മണനേയും, ഹനുമാനേയും, അംഗദനേയും, കൊല്ലുവാൻ. പിന്നെ പോരിൽ മഹാകൊമ്പനാണെന്നു് പറയുന്ന രാമനെ ബാക്കിയാക്കാതെ ഞാൻ മടങ്ങിവരാം,"

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ എട്ടാം സർഗ്ഗം അവസാനിച്ചു.

---

## ഒമ്പതാം സർഗ്ഗം. [വിഭീഷണപ്രതിഷേധം]

ഉടനെ, നികുംഭൻ –രഭസൻ –മഹാബലവാനായ സൂര്യശത്രു–സുപ്തഘ്നൻ–യജ്ഞഘ്നൻ –മഹാപാർശ്വൻ –മഹോദരൻ–ദുർജ്ജയനായ അഗ്നികേതു–നിശാചരവരനായ രശ്മികേതു–അമിതശക്തനും ഉജ്ജ്വലനും രാവണപുത്രനുമായ ഇന്ദ്രജിത്തു് –പ്രഹസ്തൻ –വിരൂപാക്ഷൻ –അമേയബലവാനായ വജ്രദംഷ്ട്രൻ –ധൂമ്രാക്ഷൻ– അതികായകൻ –രാക്ഷസശ്രേഷ്ഠനായ ദുർമ്മുഖൻ –എന്നിവരെല്ലാം എഴുന്നേററു. പരിഘം–പട്ടസം–പ്രാസം –വേലു്– ശൂലം– വെണ്മഴു –ചാപബാണങ്ങൾ– അതിമൂർച്ചയുള്ള ഖഡ്ഗങ്ങൾ എന്നിവയെടുത്തു. ക്രോധാവിഷ്ടരായ അവർ തേജസ്സുകൊണ്ടു് കത്തുന്നതുപോലെയായിത്തീർന്നു. പൌലസ്ത്യനന്ദനനായ രാവണനോടു് എല്ലാവരും പറഞ്ഞു:—

“ലക്ഷ്മണനും സുഗ്രീവനും സഹായമായിരിക്കുന്ന ആ രാമനെ ഇപ്പോൾ കൊല്ലാം; ലങ്കാരാജ്യത്തെ തീണ്ടിയവനും വെറും കുരങ്ങനുമായ സാധു ഹനുമാനേയും.”

അഹങ്കാരത്തോടെ ആയുധങ്ങളെടുത്തു് കോപാകുലരായി എഴുന്നേററു് നിന്നു് യുദ്ധത്തിന്നു് സമ്മതം അപേക്ഷിച്ച അവരെയെല്ലാം തടഞ്ഞു് അതാതിടങ്ങളിൽ ഇരുത്തിയ വിഭീഷണൻ കൈകൂപ്പി ജ്യേഷ്ഠനോടു് സവിനയം പറഞ്ഞു:—

“അഭിവന്ദ്യനായ ജ്യേഷ്ഠാ, മൂന്നു് ഉപായങ്ങളെക്കൊണ്ടും കാര്യം സാധിക്കാതെ വന്നാൽ മാത്രമേ; പരാക്രമത്തോടുകൂടിയ ദണ്ഡം എടുക്കാവൂ എന്നാണു് വിജ്ഞാനികൾ പറയുന്നതു്. പ്രമത്തന്മാർ–അവമാനിതന്മാർ–നിർഭാഗ്യമേശിയവർ ഇവരെ ശരിക്കു് മനസ്സിലാക്കിച്ചെയ്താലേ വിക്രമവും ഫലിക്കയുള്ളു. ശത്രുസ്ഥാനത്തു് നില്ക്കുന്ന കാകുൽസ്ഥൻ; വിജിതക്രോധനും, അപ്രമത്തനും, ദുർജ്ജയനും, സുസ്ഥിരബലമാർന്നവനും, ജയോദ്യുക്തനുമാണു്. നിങ്ങൾ എങ്ങിനെയാണു് അദ്ദേഹത്തോടു് എതിർക്കുക? വൻനദികളുടേയും പുഴകളുടേയും അധിപനായ കൊടുംകടൽ താണ്ടിക്കടന്നു് ഇവിടെയെത്തിയ ഹനുമാൻ ചെയ്ത കർമ്മം ദുസ്സാധമായിട്ടുള്ളതും, ഏതൊരാൾക്കും അചിന്ത്യമായിട്ടുള്ളതുമാണു്. രാക്ഷസവര്യന്മാരേ, നമുക്കു് അററമില്ലാത്ത സൈന്യമുണ്ടു്, അപരിമിതബലവുമുണ്ടു്. എന്നാലും ശത്രുവിൽ പെട്ടെന്നു് അവജ്ഞ തോന്നരുതു്. അസുരചക്രവർത്തിക്കു് എന്തൊരപരാധമാണു് രാഘവൻ ചെയ്തിട്ടുള്ളതു്? ആ വിഖ്യാതനായ പുരുഷോ

ത്തമന്റെ പത്നിയെ ജനസ്ഥാനത്തുനിന്നു് അപഹരിച്ചു. തരംകെട്ട ഖര ദൂഷണാദി രാക്ഷസവീരന്മാരെ രാമൻ കൊന്നുവെങ്കിൽ അതൊരന്യായമാണോ? സ്വജീവനെ ശക്തിക്കനുസരിച്ചു് ഏതൊരുവനും കാക്കേണ്ടതു് ധർമ്മമല്ലേ?

ആയുസ്സിനും യശസ്സിനും ദോഷഹേതുവാണു് പരദാരഗ്രഹണം. മഹാ പാപത്തിന്റെ മറെറാരുജന്മവും, അതിഘോരവും അത്യന്തനാശകവുമാണിതു്. സീതാപഹരണംകൊണ്ടു് തീർച്ചയായും നമുക്കു് പെരിയഭയം സംജാതമാകും. കട്ടുകൊണ്ടുവന്ന ആ കുലാംഗനയെ ലങ്കയിൽനിന്നു് ഉപേക്ഷിക്കണം. ധർമ്മി ഷ്ഠനും മഹാവീരനുമായ രാമനോടു് വെറുതെ വൈരമേല്ക്കുന്നതു് നമുക്കു് സമുചി തമാകയില്ല. അദ്ദേഹത്തിന്നു് സീതയെ നല്കുകയാണു് യുക്തം. മദഗജങ്ങളും ഉത്തമാശ്വങ്ങളും അമൂല്യരത്നങ്ങളും ഒത്തുചേൎന്ന ലങ്കാനഗരം, രാമബാണങ്ങളാൽ തകരുന്നതിന്നുമുമ്പു് സീതയെ നല്കുകയാണു് യുക്തം. ആക്രമം തടുക്കുവാൻ സാധി ക്കാത്തവരും അതിഘോരന്മാരുമായ വൻകപിസൈന്യം നമ്മുടെ ലങ്കാരാജ്യ ത്തിൽ എത്തുന്നതിന്നുമുമ്പു് സീതയെ നല്കുകയാണു് യുക്തം. രാമന്റെ ധർമ്മ പത്നിയെ കൊടുക്കാതിരുന്നാൽ, ഈ ലങ്കാനഗരി മുഴുവൻ മുടിയും; ശൂരന്മാരായ അരക്കന്മാർ നിശ്ശേഷം നശിക്കും; പ്രഭോ, അവിടുന്നു് പ്രസാദിക്കണേ. അനു ജന്റെ സ്നേഹപൂർണ്ണമായ വാക്കുകൾ, പത്ഥ്യവും ഹിതവുമായിട്ടുള്ളതു് കേൾ ക്കണേ. എന്റെ അപേക്ഷ സ്വീകരിച്ചു് രാമന്നു് സീതയെ നല്കുകയാണു് യുക്തം. ഏററവും മൂർച്ചയുള്ള മുനയോടുകൂടിയതും, ദൃഢതരവും, ശരൽക്കാല രശ്മിതുല്യവുമായ അമോഘശരങ്ങൾ, അവിടുത്തെ വധത്തിന്നുവേണ്ടി രാജ കുമാരൻ വർഷിക്കുന്നതിന്നുമുമ്പു് സീതയെ നല്കുകയാണു് യുക്തം. സുഖത്തേയും ധർമ്മത്തേയും നശിപ്പിക്കുന്ന കോപത്തെ ഉപേക്ഷിക്കണേ. ബന്ധുപുത്രാദി കളോടുകൂടിയ നമുക്കു് നാശം സംഭവിക്കാതിരിക്കുവാൻ പ്രസാദിക്കണേ. കാകുൽസ്ഥന്നു് സീതയെ നല്കുകയാണു് യുക്തം.''

രാക്ഷസേശ്വരനായ രാവണൻ അനുജന്റെ വാക്കുകേട്ടപ്പോൾ, സദസ്യരെ യെല്ലാം അയച്ചു് സ്വാന്തഃപുരത്തിലേക്കു് പോയി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ ഒമ്പതാം സർഗ്ഗം അവസാനിച്ചു.

## പത്താം സർഗ്ഗം. [വിഭീഷണഹിതവാക്യം]

എപ്പോഴും ഉൽക്കൃഷ്ടകർമ്മങ്ങൾ മാത്രം ചെയ്യുന്ന വിഭീഷണൻ പിറേറന്നു് പ്രഭാതത്തിൽ, ധർമ്മാർത്ഥങ്ങൾക്കു് അനുകൂലതീരുമാനംചെയ്തു്, രാക്ഷസേശ്വരന്റെ അരമനയിലേക്കു് പുറപ്പെട്ടു.

വലിയപർവ്വതശൃംഗതുല്യമാന്നും, ഉയന്ന ശിഖരംപോലെ ആകാശത്തെ സ്പർശിക്കുന്നതും, വേറെവേറെ വൻകെട്ടുകളുള്ളതും, അനേകമനേകം പ്രജകൾ ഒത്തു ചേന്നതും, സ്നേഹമുള്ളവരും അതിബുദ്ധിമാന്മാരുമായവർ വസിക്കുന്നതും, രാക്ഷസേശ്വരനേയും കുടുംബങ്ങളേയും രക്ഷിക്കുവാൻ എപ്പോഴും ജാഗരൂകരായ ഭടന്മാരാലാവൃതമായതും, മദയാനകളുടെ നെടുവീർപ്പുകളാകുന്ന കൊടുങ്കാററടിക്കുന്നതും, ശംഖനാദങ്ങൾ ഇടക്കിടക്കു് മുഴങ്ങുന്ന പെരുമ്പറയൊച്ച എപ്പോഴും മുഴങ്ങുന്നതും, തരുണീമണികൾ തിങ്ങിവസിക്കുന്നതും, ഇരമ്പമാന്ന രാജപാതകളാൽ ആവൃതമായതും, സുവർണ്ണങ്ങളെക്കൊണ്ടുള്ള ഒളുക്കകളും, ഒന്നാന്തരം പാത്രങ്ങൾ ധാരാളമുള്ള അരമന ഗന്ധർവ്വരാജമന്ദിരംപോലെ, അഥവാ അമരേശ്വരാലയംപോലെ പ്രശോഭിച്ചു. ദിവ്യരത്നങ്ങൾ നിറഞ്ഞിട്ടുള്ളതിനാൽ, ഉരഗേന്ദ്രപുരിയായ അഗ്രജനിലയം വിഭീഷണൻ കണ്ടു.

തേജോരശ്മികൊണ്ടു് മഹത്തായ ശോഭാവിശേഷത്തോടുകൂടിയ വിഭീഷണവീരൻ വൻകാറിന്നകത്തു് ആദിത്യദേവനെന്നപോലെ കൊട്ടാരാന്തർഭാഗത്തേക്കു് പ്രവേശിച്ചു. അമിതദ്യുതിയാന്ന അഗ്രജനു്, വിജയപ്രദമായ വേദോച്ചാരണം വിജ്ഞന്മാരായവർ സുസ്പഷ്ടമായി ഉച്ചരിക്കുന്നതു കേട്ടു. ഉഗ്രബലവാനായ രാക്ഷസേശ്വരനു മംഗളമേകത്തക്ക, മന്ത്രതന്ത്രവേദജ്ഞരായ വിപ്രന്മാർ പൂവു്, അക്ഷതം, നെയ്യു്, തൈരു് എന്നിവ സ്വപാത്രങ്ങളിലെടുത്തു് പൂജിക്കുന്നതുകണ്ടു. അരക്കവര്യന്മാർ ചുററും സ്തുതിക്കുന്നവനും മഹാട്ടജനുമായ രാവണൻ സിംഹാസനത്തിലിരിക്കുന്നു. ധനദസഹോദരനായ ദശവദനനെ—സ്വദീപ്തികൊണ്ടു് ചുററും ഒരു പരിവേഷം തന്നെയുണ്ടാക്കിക്കൊണ്ടിരിക്കുന്ന നിശാചരേന്ദ്രനെ — ആചാരപടുവായ വിഭീഷണൻ സവിനയം വന്ദിച്ചു. കണ്ണുനിർദ്ദേശിച്ച കനകാസനത്തിൽ, അഗ്രജസമീപത്തിൽ സാദരമിരുന്നു. മന്ത്രിവര്യനമൊന്നിച്ചു് വിജനത്തിൽ ഇരിക്കുന്നവനും മഹാത്മാവുമായ രാവണനോടു് പാരിന്റെ മേലും കീഴും കണ്ടവൻ—കാര്യത്തിന്റെ അററംവരയും നേർവഴികണ്ടറിഞ്ഞവൻ—ജ്യേഷ്ഠനിൽ നിർവ്യാജസ്നേഹത്തോടുകൂടിയവൻ—ദാനവപ്രമുഖനായ വിഭീഷണൻ—ദേശകാലാനുഗുണവും, അതിഹിതവുമായ വാക്കുകൾ, പ്രസാദിപ്പിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു:—

"പ്രഭോ, ജ്യേഷ്ഠ, വൈദേഹി എന്നാണോ ഇവിടെ എത്തിയതു്, അന്നു മുതൽ സർവ്വത്ര ദുർന്നിമിത്തങ്ങൾ തുടങ്ങിയിരിക്കുന്നു. മന്ത്രങ്ങൾ തെററാതെ ഉച്ചരിച്ചു് ഹവിസ്സ് ഹോമിച്ചാലും അഗ്നി നന്നായി കത്തുന്നില്ല. ഒന്നുകിൽ പുകഞ്ഞുകൊണ്ടിരിക്കും; അല്ലെങ്കിൽ തീപ്പൊരി പാറിപ്പുകഞ്ഞു് ആളിക്കത്തും. അഗ്നിയും ഹവ്യങ്ങളും നിവേദ്യങ്ങളുമുണ്ടാക്കുന്ന പാചകശാല–വേദാഭ്യസനശാല–ഇവയിലെല്ലാം ഇഴജന്തുക്കളെ ധാരാളമായി കാണുന്നു. ഹവ്യാദികളിലാകട്ടെ ഉറമ്പരിക്കുന്നു. ലക്ഷണങ്ങളൊത്ത് ഉത്തമപ്പശുക്കളുടെപോലും പാൽ വററിത്തുടങ്ങി; ലക്ഷണമൊത്ത കൊമ്പനാനകൾക്കു് മദമൊലിക്കുന്നില്ല; അശ്വരത്നങ്ങൾ ദുഃഖസൂചകമായി ചെനയ്ക്കുന്നു; തീററികൊടുത്താൽ, ഉത്സാഹമില്ലാതെ മിക്കജീവികളും അങ്ങിനെ തൂങ്ങിക്കൊണ്ടു് നില്ക്കുകയാണ്. ഒട്ടകങ്ങൾ–കുതിരകൾ–കഴുതകൾ എന്നിവയുടെ ദേഹത്തിൽനിന്നു് അകാരണമായി രോമങ്ങൾ കൊഴിയുകയും എപ്പോഴും ദയനീയമായി കരയുകയും ചെയ്യുന്നു. ഏതുതരത്തിലുള്ള ഔഷധങ്ങൾകൊണ്ടും രോഗികൾക്കു് യാതൊരു ശമനവും കാണുന്നില്ല. കാക്കൾ കൂട്ടം കൂടിയിരുന്നു് ഘോരഘോരം ശബ്ദിക്കുന്നതു് എല്ലായിടത്തും കാണാം. എഴുനില മാളികകളുടെ മുകളിൽക്കൂടി കാക്കകളുടെ സമൂഹമുണ്ടു്.

നഗരത്തിൻെറ മുകളിൽ കഴുകന്മാർ വട്ടമിട്ടു് പറന്നു് കൂടിച്ചേരുന്നു. രണ്ടു സന്ധ്യകളിലും കുറക്കന്മാർ ഒന്നിച്ചുചേർന്നു് അത്യുഗ്രമായി ഓളിയിടുന്നു. കോട്ടവാതിലുകളിൽ, മാംസഭുക്കുകളായ മൃഗങ്ങൾ ഒന്നിച്ചു് ശബ്ദിക്കുന്നതു് ഇടിനാദം പോലെ കേൾക്കാം.

സ്നേഹസമ്പന്നനായ ജ്യേഷ്ഠാ, ഇത്തരത്തിൽ അനേകം ദുർനിമിത്തങ്ങൾ കാണുന്നതിന്നു് ഉത്തമമായ പ്രായശ്ചിത്തമാണ് വേണ്ടതു്. പ്രഭോ, ചെയ്യാവുന്നതാണെങ്കിൽ ദശരഥരാജകുമാരനു് സീതാദേവിയെ കൊടുക്കുന്നതു് ശ്രേഷ്ഠമായിത്തീരും–ഞാൻ ഇപ്രകാരം പറയുന്നതു് അറിവില്ലാതേയോ ലോഭത്തിനാലോ ആണെങ്കിൽ തിരുവടി, കുററമായി കണക്കാക്കരുതേ.

അവിടുന്നുചെയ്ത ഈ പാപകർമ്മത്തിൻെറ ഫലം പരക്കെ പററുന്നതാണ്. രാക്ഷസവംശത്തിന്നും, സ്ത്രീകൾക്കും, ഈ ലങ്കാനഗരത്തിന്നും, അന്തഃപുരത്തിന്നും ആപത്തു് സംഭവിക്കും. പ്രഭോ, സത്യമായ കാര്യം അവിടുത്തെ അറിയിക്കുവാൻ അമാത്യന്മാരിൽ ആരും ഒരുങ്ങിയിട്ടില്ല; എല്ലാവരും പിൻമാറുകയാണ്. ഞാൻ കണ്ടതും, കേട്ടതും, ബുദ്ധിയിൽ തോന്നിയതും, പറയേണ്ടതു് തീർച്ചയായും എൻെറ കടമയാണല്ലൊ. അവിടുന്നു് സ്വയം ആലോചിച്ചു് ഉറച്ചു് ന്യായമായ തീർപ്പുചെയ്യണം."

മന്ത്രിമാരുടെ മദ്ധ്യത്തിൽ മഹാതേജസ്സോടെ ഇരിക്കുന്ന രാക്ഷസശ്രേഷ്ഠനോട്, അതിവിജ്ഞനായ വിഭീഷണൻ പത്ഥ്യമായ ഉപദേശം ഇത്തരത്തിൽ ചെയ്തു.

ഹിതവും മഹാത്ഥവും ഹേതുസംഹിതവുമായ ഈ വാക്കുകൾ, മൂന്നുകാലത്തിലും പത്ഥ്യവും യുക്തിയുക്തവുമാണെങ്കിലും രാവണന്നു് കോപത്തെയാണ് ഉണ്ടാക്കിയതു്. വാശിമുഴുത്തു് കോപത്തോടെ:—

"ഹേ വിഭീഷണാ, ഭയം എന്നൊന്നിനെ ഒരിക്കലും ഒരിടത്തും ഞാൻ കാണുന്നില്ല. അതിന്നൊട്ടു് കാരണവുമില്ല. ലങ്കയിലിരിക്കുന്ന സീതയെ ആ രാമന്നു് ഒരിക്കലുമിനി കിട്ടുകയില്ല. ദേവന്മാരേയും ഇന്ദ്രനേയും ഒന്നിച്ചുചേൎത്തു് വന്നാലും രാമനോ ലക്ഷ്മണനോ എന്റെ മുന്നിൽ നില്ക്കുവാൻ സാധിക്കുമെന്നു് തോന്നുന്നുണ്ടോ?"

മഹാശക്തനും യുദ്ധത്തിൽ അമിതപരാക്രമമുള്ളവനും ദേവന്മാരെക്കൂടി നിഹനിക്കുന്നവനുമായ ദശാനനൻ, ഇഷ്ടവാക്കുകൾ തക്കസമയത്തു് പറഞ്ഞ അനുജനെ അപ്പോൾതന്നെ അവിടെനിന്നു് പറഞ്ഞയക്കുകയാണുണ്ടായതു്.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ പത്താം സൎഗ്ഗം അവസാനിച്ചു.

---

## പതിനൊന്നാം സൎഗ്ഗം. [സഭാസമ്മേളനം]

മൈഥിലീദേവിയിൽ കാമാന്ധനായ അസുരനായകൻ ചെയ്ത ദുഷ്കൃതത്തിൽ ഉററവരാരും കൊണ്ടാടാനുണ്ടായില്ല. ക്രമത്തിൽ ശരീരം മെലിഞ്ഞു. കാലമാകട്ടെ അതിക്രമിച്ചു. ശത്രുസൈന്യം അടുത്തു. അപ്പോഴാണു് മിത്രങ്ങളോടും അമാത്യന്മാരോടുംകൂടി ദശഗ്രീവൻ ആലോചന തുടങ്ങിയതു്.

കനകജാലകങ്ങളിൽ മുത്തും പവിഴവും പതിച്ചതും, പരിപൂൎണ്ണാഭ്യാസത്തോടുകൂടിയ അശ്വരത്നങ്ങളെ പൂട്ടിയതുമായ വൻതേരിൽ ആരോഹണം ചെയ്തു അസുരേശ്വരൻ പുറപ്പെട്ടു. ഇടിനാദം ഉയൎത്തുന്ന രഥത്തിൽ സഭയിലേക്കു് എഴുന്നെള്ളുന്ന അരക്കർകോന്റെ മുന്നിൽ, നിശിതങ്ങളായ ഖഡ്ഗങ്ങളും

വലിയ പരിചയമെടുത്തവരും, സർവ്വവിധത്തിലുമുള്ള ആയുധങ്ങൾ ധരിച്ചവരുമായ രാക്ഷസന്മാർ നടന്നു. പലവിധത്തിലുള്ള വികൃതവേഷധാരികളും നാനാതരത്തിലുള്ള ആഭരണജാലങ്ങളണിഞ്ഞവരും ലങ്കേശ്വരന്റെ ഇരുഭാഗത്തും പിന്നിലുമുണ്ട്.

തേരാളികളായ നക്തഞ്ചരന്മാർ തേരുകളിൽ; ചിലർ ഭീമാകാരങ്ങളോടു കൂടിയ മദഗജങ്ങളിൽ; വേറെയുള്ളവർ തുള്ളിച്ചാടുന്ന കുതിരകളിൽ; ഇങ്ങിനെ അനേകം ആയോധനവീരന്മാർ ദശാസ്യനെ അനുഗമിച്ചു. പരിഘം-ഗദ-വേല്-തോമരം-തുടങ്ങിയ നിശിതങ്ങളായ ആയുധപ്രയോഗ പ്രവീണന്മാർ, അതാതായുധങ്ങളേന്തി, വെൺമഴു-ശൂലം മുതലായവയെ ഘോരാകാരരാക്ഷസന്മാർ എടുത്തു. എല്ലാവരും നിഴൽപോലെ രാവണന്റെ ഒന്നിച്ചുണ്ട്.

അനേകം പെരുമ്പറകളുടെ ആരവവും കൂട്ടത്തിൽ മഹത്തായ ശംഖനാദവും, പൌലസ്ത്യന്റെ സഭായാത്രയിൽ ഉയർന്നു. ഐശ്വര്യപൂർണ്ണമായ രാജവീഥിയിൽ, മഹാരഥനായ ലങ്കാധിപന്റെ തേരെത്തി. പൂർണ്ണചന്ദ്രബിംബംപോലെയുള്ള വെൺകൊററക്കുട പ്രശോഭിച്ചു. സ്വർണ്ണക്കമ്പികൾ ഉൾച്ചേർന്നതും പളുങ്കിൻമണിനിറമാർന്നതുമായ വെൺചാമരങ്ങൾ, രാക്ഷസചക്രവർത്തിയുടെ ഇടത്തും വലത്തും മിന്നിത്തിളങ്ങി. വീഥിയുടെ ഇരുഭാഗത്തും നില്ക്കുന്ന പ്രജകൾ കൈക്കൂപ്പി, ശിരസ്സുനമിച്ച്, അരചവര്യനെ വന്ദിച്ചു.

അരക്കപ്രമുഖന്മാരുടെ ജയാശിസ്സുകൾകൊണ്ട് അവിടമെങ്ങും മുഖരിതമായി. മനോമോഹനമായ രാജസദസ്സിലേക്ക് ശത്രുഞ്ജയനായ നിശാചരേന്ദ്രൻ എത്തിച്ചേർന്നു. രാവണന്റെ സഭാമണ്ഡപം വിശ്വകർമ്മാവാണ് നിർമ്മിച്ചിട്ടുള്ളത്. നാലുഭാഗത്തും പൊന്നുകൊണ്ടും വെള്ളികൊണ്ടുമുള്ള തൂണുകൾ; മദ്ധ്യഭാഗം നിർമലമായ പളുങ്കുകൊണ്ട്; എല്ലായിടത്തും വിരിച്ചിരിക്കുന്നത് തങ്കപ്പട്ടുകളാണ്. അറനൂറ് പിശാചുക്കൾ ദിവാനിശം സംരക്ഷിച്ചുകൊണ്ടിരിക്കുന്ന ദിവ്യമണ്ഡപത്തിലേക്ക്, ഉജ്ജ്വലാഭരണങ്ങളണിഞ്ഞ അസുരേശ്വരൻ കയറി. വൈഡൂര്യരത്നാലംകൃതവും ഉത്തമത്തോൽ വിരിച്ചതുമായ ഭദ്രസിംഹാസനത്തിൽ വൈശ്രവണാനുജൻ ഇരുന്നു. കൈക്കൂപ്പി ചുററും നില്ക്കുന്നവരും അതിവേഗതയുള്ളവരുമായ ദൂതന്മാരെ നോക്കിക്കൊണ്ട്:—

"നക്തഞ്ചരപ്രമുഖന്മാരെ മുഴുവൻ പെട്ടെന്ന് കൊണ്ടുവരണം. ക്ഷണത്തിൽ ചെയ്യേണ്ട കാര്യമൊന്ന് ലങ്കയിൽ ഉണ്ട്."

തമ്പുരാന്റെ അപൂർവ്വമായ ഉഗ്രകല്പന കേട്ട നിശാഭടന്മാർ ലങ്കയിൽ ഉള്ള മണിഭവനങ്ങളിൽ, ആരാമങ്ങളിൽ, വിഹാരങ്ങളിൽ, ശയനസ്ഥലങ്ങളിൽ, ക്ലേശലെന്യേ കടന്നുചെന്നു് രാജാജ്ഞ അറിയിച്ചു. അരക്കന്മാർ പുറപ്പെട്ടു കഴിഞ്ഞു. മിന്നിത്തിളങ്ങുന്ന രഥങ്ങളിൽ; പർവ്വതതുല്യങ്ങളായ മദയാനകളിൽ, മദിച്ചുതുള്ളുന്ന അശ്വങ്ങളിൽ, കയറിയും, അടുത്തുള്ളവർ കാൽനടയായും പുറപ്പെട്ടു. ആന–കുതിര–തേരു് എന്നിവകളാൽ ലങ്കാനഗരിയിലെ രാജപാതകളെല്ലാം പക്ഷികൾ പറക്കുന്ന വിഹായസ്സെന്നപോലെ പ്രശോഭിച്ചു.

വാഹനങ്ങളെല്ലാം ഗോപുരദ്വാരത്തിൽ നിർത്തിയ നക്തഞ്ചരന്മാർ, ഗുഹാന്തർഭാഗത്തിലേക്കു് കേസരികളെപ്പോലെ, സഭാമന്ദിരത്തിലേക്കു് പ്രവേശിച്ചു. രാജരാജേശ്വരന്റെ പാദങ്ങൾ തൊട്ടു് വന്ദിച്ച അവർ സൽകൃതരായി. നേത്രനിർദ്ദേശമനുസരിച്ചു് സിംഹാസനങ്ങളിൽ, പീഠങ്ങളിൽ, പലകകളിൽ, വെറും നിലത്തിൽ ഇങ്ങിനെ യഥായോഗ്യം ഇരുന്നു. അസുരവരന്മാർ രാജസിംഹാസനത്തിന്റെ ഇരുഭാഗത്തും സമീപത്തിലായിട്ടാണു് ആസനസ്ഥരായതു്.

സർവ്വജ്ഞരും, ബുദ്ധിയാകുന്ന കൺമിഴിച്ചവരും, സത്ഗുണസമ്പന്നരും, കാര്യങ്ങൾ വേഗത്തിൽ തീർപ്പുചെയ്യുന്നതിൽ അതിസമർത്ഥരുമായ സചിവന്മാരും, മഹാശൂരപരാക്രമികളായ സേനാനായകന്മാരും, രാക്ഷസേന്ദ്രന്റെ ചന്തമിയന്ന സ്വർണ്ണസഭാതലത്തിൽ സർവ്വാർത്ഥക്ഷേമ ചിന്തയ്ക്കായി ഒന്നിച്ചു് ഒത്തുചേർന്നു.

ലക്ഷണമൊത്ത ഒന്നാന്തരം കുതിരകളെ കെട്ടിയതും പൊൻപണികൊണ്ടു് മനോഹരമാന്നതുമായ ഉത്തമരഥമേറി, അഗ്രജസഭാതലത്തിലേക്കു്, മഹാത്മാവും അനശ്വരയശസ്വിയുമായ വിഭീഷണൻവന്നു. ജ്യേഷ്ഠന്റെ പാദങ്ങളിൽ പേർ പറഞ്ഞുതൊട്ടു് അഭിവാദ്യം ചെയ്തു് സമീപത്തുനിന്നു. ശുകൻ, പ്രഹസ്തൻ തുടങ്ങിയ സുപ്രസിദ്ധന്മാർ, അർഹതയ്ക്കനുസരിച്ച ഇരിപ്പിടങ്ങളിൽ സാനുവാദം ഇരുന്നു.

നാനാവർണ്ണങ്ങളോടുകൂടിയ ദിവ്യരത്നവിഭൂഷണങ്ങൾ, പരിനിർമലങ്ങളായ ആടകൾ എന്നിവയണിഞ്ഞ നിശാചരപ്രമുഖന്മാരാൽ ആവൃതമായ ഉത്തമസഭാമന്ദിരാന്തരീക്ഷത്തിൽ ശ്രേഷ്ഠങ്ങളായ അകിൽ, ചന്ദനം, പൂമാല എന്നിവയിൽ നിന്നുയന്ന പരിമളം പരന്നു.

ഒരാളും ആത്മപ്രശംസാരൂപത്തിലുള്ള അസത്യങ്ങൾ പറഞ്ഞില്ല; ചെറിയൊരൊച്ചപോലും ഉണ്ടാക്കിയില്ല; ആരുംതന്നെ ഉച്ചത്തിൽ സംസാരിച്ചില്ല;

കൃതാത്ഥഭാവത്തോടെ സഭാവാസികളെല്ലാവരും സ്വാമിയുടെ മുഖത്തേക്ക് ഇമ വെട്ടാത്തമട്ടിൽ ജിജ്ഞാസയോടെ നോക്കിക്കൊണ്ടിരുന്നു. ശസ്ത്രാസ്ത്രവിദ്യാപാരംഗതന്മാരും, അതിബുദ്ധിമാന്മാരും, ധീരധീരന്മാരുമായ അസുരവരന്മാരുടെ മദ്ധ്യത്തിൽ, ഉഗ്രതേജസ്വിയും അമേയശൂരനുമായ രാവണൻ, വാനവന്മാരാൽ ആവൃതനായ ദേവേന്ദ്രനെപ്പോലെ ആ സഭാമദ്ധ്യത്തിൽ പ്രശോഭിച്ചു.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ പതിനൊന്നാം സഗ്ഗം അവസാനിച്ചു.

---

## പന്ത്രണ്ടാം സഗ്ഗം. (കുംഭകണ്ണവാക്യം)

ശത്രുഞ്ജയനായ ലങ്കേശ്വരൻ ആ സദസ്സിനെ ആകെ ഒന്നവലോകനം ചെയ്തു. സവ്വസൈന്യാധിപനായ പ്രഹസ്തനെ വിളിച്ച്:—

"സേനാനായക, ചതുരംഗപ്പടകളിൽ അഗ്രഗണ്യന്മാരായവരെ കൂടുതൽ കാവൽ നിത്തണം. രാജസദസ്സിനെ പ്രത്യേകം കാക്കണം."

എന്തൊന്നും ദ്രുതതരമായി ചെയ്യുന്നവനാണ് പ്രഹസ്തൻ. മഹാരാജാവിന്റെ ആജ്ഞ അനുസരിച്ച് സൈന്യങ്ങൾക്ക് സേനാധിപൻ നിർദ്ദേശം കൊടുത്തു. നഗരരക്ഷക്ക് സാധാരണയുള്ളതിനേക്കാരം അധികം പടകളെ നിത്തി. ഏററവും കരുത്തന്മാരായവരെ ഒർബാറിന്ന് പ്രത്യേകം കാവലാക്കി. ഇതെല്ലാം അല്പനിമിഷങ്ങൾക്കള്ളിൽ ചെയ്ത്, തിരുമുമ്പാകെയെത്തി തൊഴുതുകൊണ്ടുണർത്തി:—

"മഹാപ്രഭോ, നഗരത്തിന്നുവെളിയിലും, ഇവിടെ പ്രത്യേകമായും ശക്തരായ സൈന്യങ്ങളെ അടിയൻ നിത്തിക്കഴിഞ്ഞു. തികച്ചും സ്വസ്ഥചിത്തനായി ഏതു രഹസ്യകാര്യവും ഇഷ്ടംപോലെ കല്പിച്ചുകൊള്ളു"

സ്വേച്ഛ്ഉവും എന്നാൽ പ്രജാഹിതം നോക്കുന്നവനും, സുഹൃദ്സചിവമദ്ധ്യത്തിൽ ഇരിക്കുന്നവനുമായ രാജാരാവണൻ പ്രഹസ്തവാക്യംകേട്ട് ഇങ്ങിനെ പറഞ്ഞു:—

"ധമ്മം—അത്ഥം—കാമം എന്നീ പുരുഷാത്ഥങ്ങളിൽ ഉള്ള പ്രിയവും അപ്രിയവും; സുഖവും ദുഃഖവും; ലാഭവും നഷ്ടവും; ഇഷ്ടവും അനിഷ്ടവും; തുടങ്ങിയ

ഏതൊരു കൃത്യവും നിങ്ങളോടുകൂടി ആലോചിച്ചുതുടങ്ങിയതു് ഇന്നുവരേയും യാതൊന്നും വെറുതെയായിട്ടില്ല. ചന്ദ്രഗ്രഹനക്ഷത്രങ്ങളാലും ദേവന്മാരാലും ചൂടപ്പെട്ട ദേവേന്ദ്രനെപ്പോലെ, മന്ത്രതന്ത്രനിപുണന്മാരായ നിങ്ങളാൽ ആവൃതനായ ഞാൻ മംഗളത്തെയല്ലാതെ മറ്റെന്താണു് നേടുക! പ്രത്യേകമായ ചില കാര്യങ്ങൾ നിങ്ങളെ അറിയിക്കുവാൻ ഞാനിന്നു് നിശ്ചയിച്ചു. ആറുമാസക്കാലമായി അനുജൻ കുംഭകർണ്ണൻ ഗാഢനിദ്രയിൽ കിടക്കുകയായിരുന്നുവല്ലോ. അമേയശക്തനായ ഇവൻകൂടി ഇല്ലാത്തപ്പോൾ പറയാതിരുന്നതാണു്. പരാക്രമികളിൽ അഗ്രഗണ്യനായ കുംഭകർണ്ണൻ ഇന്നു് സന്നിഹിതനായതു് ഭാഗ്യംതന്നെ.

ജനകരാജാവിന്റെ പുത്രിയും, ദശരഥതനയന്റെ പത്നിയുമായ സീതയെ, അരക്കന്മാർ അധിവസിക്കുന്ന ദണ്ഡകാരണ്യത്തിൽനിന്നു് ഞാൻ കൊണ്ടുപോന്നു. അലസഗമനയായ വൈദേഹി എന്നെ സ്വീകരിക്കുവാനും, എന്റെ പള്ളിമഞ്ചത്തിൽ ശയിക്കുവാനും കൂട്ടാക്കുന്നുമില്ല.

ജാനകിയെപ്പോലെ സർവ്വാംഗസുകുമാരിയായൊരുവളെ മൂന്നുലോകത്തിൽ തിരഞ്ഞാലും കാണുകയില്ല. ഞാൻ ഇന്നുവരെ കണ്ടിട്ടുമില്ല.

അത്യധികം കൃശമായ ഉദരം; തടിച്ചജഘനം; ശരൽക്കാല ശശാങ്കനെപ്പോലെയുള്ള ആനനം: തങ്കപ്രതിമപോലെയുള്ള അവളെ മയൻ മായകൊണ്ടു് നിർമ്മിച്ചതാണെന്നാണു് തോന്നുക. തുടുത്തനഖങ്ങളും രക്തവർണ്ണമാർന്ന ഉള്ളംകാലുകളുമുള്ള ആ മൃദുലാംഗിയുടെ പാദങ്ങൾ കാണുമ്പോൾത്തന്നെ, മന്മഥവികാരം എന്നിൽ ആളിക്കത്തുന്നു.

ഹുതാഗ്നിയുടെ ജ്വാലകൾപോലെ, ആദിത്യന്റെ കിരണങ്ങൾപോലെ, പരിശുദ്ധയാണു് സീത. നിർമ്മലതരങ്ങളായ മനോഹരനേത്രങ്ങൾ, ഉയർന്ന നാസിക, മനോമോഹനമായ വദനം, അവളുടെ ഏതൊരംഗം കാണുന്തോറും കാമന്റെ കണകൾ എന്നെ വിവശനാക്കിത്തീർക്കുന്നു.

കോപത്തിലും സന്തോഷത്തിലും ഒരേ മട്ടിൽ, വൈവർണ്യമുണ്ടാക്കി, ദുഃഖവും ഉല്ലാസവും നല്കുന്ന അനംഗനാൽ, ഞാൻ അത്യധികം അവശനായിക്കഴിഞ്ഞു.

ആ ഭാമിനി ഒരാണ്ടത്തെ അവധിയാണു് എന്നോടു് അപേക്ഷിച്ചിട്ടുള്ളതു്. ആയതലോചനയായ ആ കമനീയാംഗിയുടെ അഭ്യർത്ഥന ഞാൻ അനുവദിച്ചിരിക്കുന്നു.

അവളാകട്ടെ ഭർത്താവിനെ—വനവാസിയായ രാമനെ സദാ ധ്യാനിച്ചു കൊണ്ടിരിക്കുകയാണ്. അതിവേഗത്തിൽ വളരെദൂരംഓടിയ അശ്വത്തെപ്പോലെ ഞാൻ കാമംകൊണ്ടു് തളർന്നുകഴിഞ്ഞു. ക്രൂരജീവികൾ അനേകം അധിവസിക്കുന്നതും അപാരവുമായ സാഗരത്തെ, മർക്കടന്മാരും ദശരഥകുമാരന്മാരും എങ്ങനെ കടന്നു് ഇവിടെ എത്തും? അഥവാ, ഒരേ ഒരു കുരങ്ങൻ ലങ്കയിൽവന്നു് നമുക്കു് അഴലേകിയിരിക്കുന്നു. കാര്യങ്ങൾ എങ്ങിനെയെല്ലാമാണു് അവസാനിക്കുന്നതെന്നും അറിയുവാൻ നിവൃത്തിയില്ല.

എന്റെ ആശയം വിശദമാക്കാം. മനുഷ്യനെ യാതൊരു ഭയവും എനിക്കില്ല. എന്നാലും നാം ആലോചിക്കണം. നിങ്ങളുടെ സഹായത്തോടുകൂടിയാണു്, ദേവന്മാരെമുഴുവൻ ഞാൻ അന്നു് വിജയിച്ചിട്ടുള്ളതു്.

ആ രാജപുത്രന്മാർ, സുഗ്രീവൻ തുടങ്ങിയ വാനരന്മാരെ മുൻനിർത്തി, സമുദ്രത്തിന്നക്കരെ എത്തിയിരിക്കുന്നു. സീതയെ അപഹരിച്ച മാർഗ്ഗം അവർ മനസ്സിലാക്കിക്കഴിഞ്ഞു. എന്തായാലുംശരി, അരണ്യവാസികളായ ആ രാജകുമാരന്മാർക്കു് സീതയെ കൊടുക്കരുതു്; അവരെ നിഗ്രഹിക്കണം. അതിനുള്ള വഴിയാണു് നിങ്ങളെല്ലാവരുംകൂടി ആലോചിച്ചു് പറഞ്ഞുതരേണ്ടതു്. നിങ്ങളുടെ തീർപ്പു് പറയുവിൻ. ആ കപിക്കൂട്ടത്തെയും കൊണ്ടു് ആഴിയെ കടക്കുവാൻ ലോകത്തിൽ ഒരാൾക്കും കഴിവുണ്ടെന്നു് തോന്നുന്നില്ല. അതുകൊണ്ടു് ഒരുകാര്യം തീർച്ച; സീത എനിക്കുള്ളതാണു് എന്നു്."

മദനപീഡിതനായ രാവണന്റെ ഭ്രാന്തവചനങ്ങൾ കേട്ടപ്പോൾ കുംഭകർണ്ണന്നു് കോപമാണുണ്ടായതു്. അല്പം പരുഷമായിത്തന്നെ പറഞ്ഞു:—

"ലക്ഷ്മണനോടൊന്നിച്ചു് അരണ്യത്തിൽ വസിക്കുന്ന രാമനിൽനിന്നു് സീതയെ അപഹരിച്ചതു്, സ്വയം ആലോചിച്ചു് ഉറച്ചിട്ടല്ലേ? സൌവീരാഞ്ജനം യമുനാനദിയിൽ എന്നപോലെ, അപ്പോൾതന്നെ കാര്യങ്ങൾ ഉറക്കേണ്ടതായിരുന്നു. മഹാരാജാവേ, സീതാപഹരണത്തിന്നുമുമ്പായി, ഞങ്ങളോടുകൂടി ആലോചിച്ചിരുന്നാൽ എത്രമാത്രം നന്നാകുമായിരുന്നു. രാക്ഷസേശ്വരനായ ദശവദനാ, മന്ത്രിമാരുമൊന്നിച്ചു് ചിന്തിച്ചു് തീർപ്പുണ്ടാക്കിയേ, ഒരു രാജാവു് എന്തും ചെയ്യാവൂ. എന്നാൽ, ഒരിക്കലും പശ്ചാത്തപിക്കേണ്ടിവരുകയില്ല. നയമില്ലാത്ത കൃത്യങ്ങൾ വിപരീതഫലങ്ങളെ ഉണ്ടാക്കും; എല്ലാം ദൂഷിപ്പിക്കും. അതു്, അശുചി ബാധിച്ച ഹോമദ്രവ്യങ്ങൾ പോലെയാണു്.

ആദ്യം ചെയ്യേണ്ടതു് പിന്നെയും, അവസാനത്തിൽ വേണ്ടതു് ആദ്യവും ചെയ്യുന്നവൻ, നീതിയും അനീതിയും അറിയാത്തവനാകുന്നു. ആലോചിക്കാതെ അതിവേഗത്തിൽ കർമ്മമനുഷ്ഠിക്കുന്നവന്റെ കൃത്യപ്പിഴതിൽ, ശക്തനായ ശത്രു സൂത്രത്തിൽ കടന്നുകൂടും. ചക്രവാകപ്പക്ഷികളുടെ പിളർപ്പിൽ മററു പക്ഷികൾ പെട്ടെന്നു് വന്നു ചേരാറില്ലേ?

പ്രഭോ, അവിടുന്നു് ഏററവും വലിയൊരു കൃത്യമാണു് ചെയ്തുവെച്ചതു്. ആരോടും ആലോചിച്ചതുമില്ല–കാകോളവിഷം ചേർന്ന ഭക്ഷണം കഴിച്ച ജീവിയെപ്പോലെ, കാകുൽസ്ഥൻ അവിടുത്തെ നശിപ്പിക്കാത്തതു് മഹാഭാഗ്യമായി. അതിശക്തരായ അരികളോടു് അങ്ങു് ചെയ്ത അകൃത്യത്തെ ഈ അനുജൻ ശരിപ്പെടുത്തിക്കൊള്ളാം.

അതുല്യമായ ബലമാണു് അവിടേക്കുള്ളതു്. ശത്രുക്കളെ മുഴുവൻ ഞാൻ കൊന്നൊടുക്കാം. ദേവേന്ദ്രനോ ആദിത്യനോ ആയാലും, അഗ്നിയോ വായുവോ ആയാലും, അന്തകനോ കുബേരനോ ആയാലും, ആ രണ്ടാളോടു് പൊരുതുവാൻ മഹാപരിഘമുയർത്തിയവനും, മാമലപോലെയുള്ളവനുമായ ഞാൻ മാത്രം മതിയാകും.

കടുകടുത്ത ദംഷ്ട്രകൾ കാട്ടി ഞാനൊന്നലറിയാൽ ദേവർകോൻപോലും കിടുകിടെ വിറക്കും. എന്നിട്ടാണോ ആ രാമൻ. രണ്ടാമതു് ഒരമ്പുകൂടി രാമൻ അയച്ചേക്കാം. അപ്പോഴേക്കും അവന്റെ രക്തം മുഴുവൻ എന്റെ ഉദരത്തിലായിക്കഴിയും. സംശയിക്കേണ്ട. അങ്ങു് ആശ്വസിക്കു. നൃപാത്മജന്മാരായ രാമലക്ഷ്മണന്മാരെ നിഗ്രഹിച്ചു് അവിടുത്തേക്കു് സുഖമേകുവാൻ ഞാൻ നിശ്ചയിച്ചുകഴിഞ്ഞു. വാനരവര്യന്മാരെ മുഴുവൻ തിന്നുമുടിച്ചേക്കാം. ഒന്നാന്തരം മദ്യമാസ്വദിച്ചു് അങ്ങു് ഇഷ്ടംപോലെ സന്തോഷിച്ചുകൊള്ളു. രാമനെ ഞാൻ യമാലയത്തിലേക്കു് അയക്കുകയായി. മൈഥിലി അങ്ങയുടെ അധീനത്തിലാണല്ലൊ.”

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ പന്ത്രണ്ടാം സർഗ്ഗം അവസാനിച്ചു.

---

## പതിമൂന്നാം സർഗ്ഗം. [മഹാപാർശ്വവാക്യം]

പൌലസ്ത്യനന്ദനനായ രാവണന്റെ വദനം കോപകലുഷിതമായിരിക്കുന്നതു് "മഹാപാർശ്വൻ" ശ്രദ്ധിച്ചു. അല്പമൊന്നു് ചിന്തിച്ചു. പിന്നീടു് തൊഴുതുകൊണ്ടെഴുന്നേററു് സാദരം പറഞ്ഞു:—

"ഉഗ്രമൃഗങ്ങളും എട്ടടിപ്പുലികളും നിറഞ്ഞൊരു മഹാരണ്യത്തിൽ ചെന്നൊരാൾക്കു്, തേൻ കിട്ടിയിട്ടും കഴിക്കാതിരിക്കുന്നതു് അവിഡ്ഢിത്തം മാത്രമല്ലെ? രാക്ഷസേശ്വരനായ അവിടുത്തേക്കു് ഒരു ഈശ്വരൻ ഉണ്ടാവുകയോ? അരികളുടെ തകന്നശിരസ്സുകളിൽ പാദങ്ങളൂന്നിയ അവിടുന്നു് സീതാസമേതനായി യഥേച്ഛം സുഖിച്ചുകൊള്ളു. കുക്കുടധമ്മത്തെ അവിടുന്നു് സ്വീകരിക്കു. ബലശാലിയായ അവിടുന്നു് അപഹരിച്ചുകൊണ്ടുവന്ന സീതയെ, ഗാഢാലിംഗനം ചെയ്തു് ആനന്ദിച്ചുകൊള്ളു. അവിടുത്തെ ആഗ്രഹസിദ്ധി ആദ്യമായി വന്നുചേരട്ടെ. അതിന്നുശേഷം, ആപത്തുകൾ വന്നതോ, വരുന്നതോ, വരുവാൻ പോകുന്നതോ, എന്തുതന്നെയായാലും ഞങ്ങൾ തടുത്തുകൊള്ളാം.

അമേയബലവാന്മാരായ ഇളയരാജാവു് കുംഭകർണ്ണനും, യുവരാജാവു് ഇന്ദ്രജിത്തും ഞങ്ങളൊന്നിച്ചു് ഉണ്ടായാൽമതി. വജ്രമോങ്ങിയ ദേവേന്ദ്രനെക്കൂടി നിഷ്പ്രയാസം ഞങ്ങൾ തടുത്തു നിർത്തും. പ്രഭോ, അശക്തന്മാരായവക്കു് വിധിച്ചതാണു് സാമം-ദാനം-ഭേദം എന്നീ ഉപായങ്ങൾ മൂന്നെണ്ണം. ശൂരൻ ദണ്ഡനീതിയേ സ്വീകരിക്കു. അതുകൊണ്ടു് അവിടുന്നു് ആഗ്രഹം നേടു. ഈ ലങ്കാനഗരിയിലേക്കു് ശത്രുക്കൾ കാലെടുത്തു വെച്ചാൽ, അസ്ത്രശസ്ത്രങ്ങളെക്കൊണ്ടു് അവരെ മുഴുവൻ ഞങ്ങൾ ഛിന്നഭിന്നരാക്കി അവസാനിപ്പിച്ചുകൊള്ളാം. സംശയിക്കേണ്ട."

മഹാപാർശ്വന്റെ വാക്കുകൾ, രാജരാജനായ രാവണനെ ഏററവും സന്തോഷിപ്പിച്ചു. അവനെ ബഹുമാനിച്ചുകൊണ്ടു് ഇങ്ങിനെ പറഞ്ഞു:—

"മഹാപാർശ്വ, എന്റെ ഒരു രഹസ്യവർത്തമാനം നിന്നെ അറിയിക്കാനുണ്ടു്. കുറെക്കാലം മുമ്പാണതുണ്ടായതു്.

അഗ്നിജ്വാലപോലെ സൌന്ദര്യമെഴുന്ന പുഞ്ജികസ്ഥലയെ ഒരു ദിവസം ഞാൻ ആകാശത്തിൽ കണ്ടു. അവൾ എന്നെ നേരിട്ടപ്പോൾ പതുങ്ങിപ്പതുങ്ങി ബ്രഹ്മാലയത്തിലേക്കു് പോകാൻ തുടങ്ങി. പെട്ടെന്നു് ഞാൻ അടുത്തു; ബലാൽ ആലിംഗനം ചെയ്തു; പരിപൂർണ്ണനഗ്നയാക്കി.

കലങ്ങിയ സരസ്സുപോലെ അവരം ഓടിച്ചെന്നു് സ്വയംഭൂഭഗവാനെ അഭയം പ്രാപിച്ചു് വിലപിച്ചു. ഞാൻ ബലാൽക്കാരം ചെയ്തതു് സ്വയമായറിഞ്ഞ പിതാമഹൻ ക്രോധത്തോടെ എന്നെനോക്കിപ്പറഞ്ഞു:—

"രാവണാ, ഇന്നുമുതൽ പരസ്ത്രീയെ ബലമായി സ്പർശിച്ചാൽ, നിൻെറ ശിരസ്സു് നൂറായിപ്പിളരും. സംശയമില്ല."

മഹാപാർശ്വ, അന്നുണ്ടായ ശാപത്തെ ഓർത്തു് ഭയപ്പെട്ടുന്നതിനാൽ മാത്രമാണു് സീതയെ ബലം പ്രയോഗിച്ചു് എൻെറ ശയ്യയിൽ കയററാത്തതു്. എൻെറ ശക്തി മഹാസാഗരംപോലെ അപാരമാണു്; ഗതിയാകട്ടെ കൊടുങ്കാററപോലെ ദുർന്നിരോധമാണു്. ഇതൊന്നുമറിയാത്ത ആ രാമൻ എന്നോടു് എതിരിടാൻ ഉദ്ദേശിക്കുന്നു.

ഗുഹയുടെ ഉള്ളിൽ സുഖമായുറങ്ങുന്നൊരു സിംഹത്തെപ്പോലെയുള്ളവനെ—കോപാന്ധനും കൂടിയായ അന്തകനെപ്പോലുള്ളവനെ—ഉണർത്തുവാനാണു് അവൻ ശ്രമിക്കുന്നതു്. രണ്ടു നാവുകളുള്ള ഉഗ്രനാഗങ്ങളപോലെയുള്ള നിശിതബാണങ്ങളാണു് എൻേറതു്. ഇന്നുവരെ ഉണ്ടായ യുദ്ധത്തിൽ ഇത്തരം ശരങ്ങളെ നേരിടാൻ ഇടവരാത്തതുകൊണ്ടുമാത്രം ആ രാമൻ, എന്നോടു് എതിർക്കുവാൻ തുടങ്ങുന്നു. തീപ്പന്തങ്ങളംകൊണ്ടു് കൊമ്പനാനയെ എന്നപോലെ, ഉഗ്രബാണങ്ങളെക്കൊണ്ടു് ആ രാമനെ ഞാൻ ഭസ്മമാക്കും. വൻപടയോടുകൂടിയ ഞാൻ അവൻ്റെ വാനരസൈന്യങ്ങളെ, ബാലാദിത്യകിരണങ്ങൾ നക്ഷത്രശോഭകളെ എന്നപോലെ നശിപ്പിക്കും. ദിക്പാലകനാഥനായ ഇന്ദ്രനുകൂടി എന്നെ അടക്കുവാൻ സാധിച്ചിട്ടില്ല. വരുണൻ, അശ്രാന്തപരിശ്രമം ചെയ്താലും എന്നെ ജയിക്കുവാൻ കഴിയുകയില്ല. എൻെറ കയ്യൂക്കുകൊണ്ടു് കുബേരനെ വിജയിച്ചിട്ടല്ലെ ഈ രാജ്യത്തിൽ അധിവസിക്കാൻ തുടങ്ങിയതുതന്നെ."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം പതിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## പതിനാലാം സർഗ്ഗം. (വിഭീഷണഹിതോപദേശം)

നക്തഞ്ചരേന്ദ്രൻെറ വാക്കുകൾ, കുംഭകർണ്ണൻെറ ഗജ്ജനങ്ങൾ, മഹാപാർശ്വൻെറ ജല്പനങ്ങൾ, എന്നിവയെല്ലാം കേട്ട വിഭീഷണൻ, അഗ്രജനോടു്—രാജ

രാജനായ രാവണനോട്—ഹിതവും അർത്ഥയുക്തവുമായ വാക്കുകൾ വീണ്ടും തുടന്നു:—

"മഹാരാജാവേ, മന്ദസ്മിതമാകുന്ന ഉഗ്രദംഷ്ട്ര, ചിന്തയാകുന്ന വിഷം, ഉരസ്തടമാകുന്ന ഭോഗസ്ഥലയം, അഞ്ചുവിരലുകളാകുന്ന അഞ്ചുപത്തി, ഇവയെല്ലാമൊത്ത സീത എന്ന ഉഗ്രസർപ്പത്തെയാണ് അവിടുന്ന് പിടിച്ചതു്.

പ്രഭോ, മഹാഗിരികളെപ്പോലെ അതികായന്മാരായ കപിവരന്മാർ—പല്ലും നഖങ്ങളും ആയുധമായിട്ടുള്ളവർ—ഈ ലങ്കയിലേക്ക് പാഞ്ഞെത്തുന്നതിന്നുമുമ്പേ, രഘുവരന്നു് സീതയെ കൊണ്ടുപോയി സമർപ്പിക്കുക. വജ്രതുല്യങ്ങളായ നിശിതശരങ്ങൾ വായുപോലെ വന്ന് നിശാചരവരന്മാരുടെ ശിരസ്സുകൾ കൊയ്തെടുക്കുന്നതിന്നുമുമ്പ് രഘുനാഥന്നു് സീതയെ കൊണ്ടുപോയി സമർപ്പിക്കുക.

മൂന്നു ലോകങ്ങൾക്കും അധിപനായ രാക്ഷസേശ്വരാ, ഇന്ദ്രജിത്തു്—കുംഭകർണ്ണൻ—മഹാപാർശ്വൻ—മഹോദരൻ— നികുംഭൻ— കുംഭൻ—അതികായൻ—തുടങ്ങിയ പ്രമുഖന്മാരെല്ലാവരുമൊന്നിച്ചാലും, രാമൻെറ മുന്നിൽ എത്തിയാൽ മരിക്കാതെ മാറുവാൻ സാധിക്കുന്നതല്ല. ആദിത്യൻേറയും അമരവരന്മാരുടേയും സഹായമുണ്ടായാലും, അന്തകൻേറയോ ദേവേന്ദ്രൻേറയോ അധീനത്തിലായാലും, രസാതലത്തിലോ സ്വർഗ്ഗത്തിലോ പോയൊളിച്ചാലും, രാമബാണത്തിൽനിന്നു് രക്ഷകിട്ടുമെന്നു് തോന്നുന്നില്ല."

വിഭീഷണൻെറ ഉപദേശം സേവകനായ പ്രഹസ്തന്നു് ഇഷ്ടപ്പെട്ടില്ല. പെട്ടെന്നു് ഇങ്ങിനെ പറഞ്ഞു:—

"ഒരുവനിൽനിന്നും നമുക്കു് ഒരു തരത്തിലുള്ള ഭയത്തിനും വഴി ഞാൻ കാണുന്നില്ല. ദേവന്മാരോ അസുരന്മാരോ, മഹോരഗങ്ങളോ, ഗന്ധർവ്വയക്ഷഖഗേന്ദ്രസമൂഹങ്ങളോ, എതിർത്താലും ഭയപ്പെടേണ്ട ആവശ്യമില്ല. അങ്ങിനെയിരിക്കെ ആ രാമനിൽനിന്നു് യുദ്ധത്തിൽ എങ്ങിനെ നമുക്കു് ഭയമുണ്ടാകും?"

അഗ്രജൻെറ അഭിവൃദ്ധി ആഗ്രഹിക്കുന്ന വിഭീഷണന്നു്, പ്രഹസ്തവാക്കുകൾ അനിഷ്ടമാണെന്നു് തികച്ചും അറിയാം. ധർമ്മാർത്ഥകാമതത്വങ്ങളെ നല്ലപോലെ മനസ്സിലാക്കിയ അദ്ദേഹം, മഹത്തായ അർത്ഥങ്ങൾ ഉൾക്കൊള്ളുന്ന സംഭാഷണം വീണ്ടും തുടന്നു:—

"പ്രഹസ്ത, അങ്ങയും എന്റെ സഹോദരൻ കുംഭകർണ്ണനും, മഹാരാജാവും, മഹോദരനും അനായാസമായി പറഞ്ഞതുപോലെ, രാമനെ നേരിടുക സുസാദ്ധ്യമല്ല.

അധമ്മകമ്മങ്ങൾ അനുസ്യൂതമായിച്ചെയ്യുന്ന ഒരുവന്നു് ഇന്ദ്രഭവനത്തിൽ എത്തുവാൻ സാധിക്കുമോ? ഹേ പ്രഹസ്ത, അങ്ങക്കോ എനിക്കോ, അസുരന്മാർ എല്ലാവർക്കുമോ, അചിന്ത്യപ്രാഭവമാന്ന രാമനെ എതിർക്കുവാൻ സാധിക്കുമെന്നു് തോന്നുന്നതു്, ദുസ്തരമായ സമുദ്രത്തെ തരണംചെയ്യാനുള്ള ആശപോലെയാണു്.

ധമ്മരക്ഷയെമാത്രം ജീവിതലക്ഷ്യമായി കരുതുന്നവൻ-മഹാരഥന്മാരിൽ അദ്വിതീയൻ-ഇക്ഷ്വാകുവംശതിലകനായ നരപാലകൻ-അത്രമാത്രം ശക്തനായ രാമൻ-നേരിട്ടാൽ, ദേവന്മാർകൂടി അന്ധരായിത്തീരും. പ്രഹസ്താ, അങ്ങു് ഇത്രയും ആത്മപ്രശംസചെയ്യുവാൻ കാരണം, കഴുകത്തൂവൽവെച്ച-അത്യധികം മൂർച്ചയുള്ള-ഏതൊന്നിനും തടുക്കാൻ കഴിയാത്ത-രാമശരം കാണാത്തതിനാൽ, അങ്ങയുടെ ശരീരം പിളർക്കാത്തതിനാൽ മാത്രം!

രഘുപതിയുടെ ക്രൂരമ്പുകൾ-ഏതുജീവനേയും പറപ്പിക്കുന്ന അശനിപാതങ്ങൾ-അങ്ങയുടെ ദേഹത്തെ മുറിക്കാത്തതിനാൽ മാത്രമാണു് ഇത്തരം മേനി പറയുന്നതു്. അസുരവരനായ പ്രഹസ്താ, ത്രിലോകാധിപനും അമേയശക്തനുമായ രാക്ഷസചക്രവർത്തിയും, ഊർജ്ജസ്വിയായ ത്രിശിരസ്സും, മഹാഗിരിപോലെ അചഞ്ചലനായ ഈ കുംഭകർണ്ണനും, ആത്മജനായ നികുംഭനും, ദേവേന്ദ്രനെ വെന്ന മേഘനാദനും, അങ്ങും ഒന്നിച്ചുചേർന്നു് നിന്നാൽപ്പോലും, അമരനാഥതുല്യനായ രാമനോടു് നേരിട്ടുനിന്നു് യുദ്ധംചെയ്യുവാൻ പോരാ. ദേവാന്തകൻ-നരാന്തകൻ-ഉജ്ജ്വലപരാക്രമിയും മഹാരഥനുമായ അതികായൻ-മാമലപോലെ കരുത്തുള്ള അകമ്പനൻ-ഇവരൊന്നും കാകുൽസ്ഥന്റെ നേരിട്ടുനിന്നു് യുദ്ധംചെയ്യുവാൻ ശക്തരല്ല.

സ്വാതവേതന്നെ കട്ടത്തവൻ-പലതരത്തിലുമുള്ള വ്യസനങ്ങളുമേററവൻ-ആലോചിക്കാതെ എന്തുംചെയ്യുന്നവൻ-ഈ രാക്ഷസപ്പെരുമാളിന്റെ മിത്രങ്ങളാണെന്നു നടിക്കുന്ന നിങ്ങൾ, യഥാത്ഥത്തിൽ അമിത്രതുല്യരാണു്. കുലംതന്നെ മുടിക്കുന്ന സേവയാണു് നിങ്ങളുടേതു്. പ്രഹസ്ത, ആയിരമായിരം പത്തികൾ, അററമില്ലാത്ത ഉടലുകൾ, ഇവയൊത്ത, അതിഘോരനായൊരു സർപ്പം, നമ്മുടെ തമ്പുരാനെ ശക്തിയിൽ ചുററിക്കഴിഞ്ഞു. അതിൽനിന്നു് എങ്ങിനെയെങ്കിലും

രക്ഷിക്കുകയാണ് നിങ്ങൾ വേണ്ടതു്. ആഗ്രഹങ്ങൾ എല്ലാം സാധിച്ച സഖാക്കൾ എല്ലാവരും ഒത്തുചേൎന്നു്, കേശഗ്രഹണംചെയ്തും, അത്യുഗ്രഭൂതബാധിതനായ രാജാവിനെ രക്ഷിക്കേണ്ടതാണു്.

അപാരമായ ഒരു സാഗരമാണു് രഘുവംശം; അതിലെ ബഡവാഗ്നിയാണു് രാമൻ; അതിലാണു് നമ്മുടെ തമ്പുരാൻ പതിക്കാൻ തുടങ്ങുന്നതു്. ഭവാന്മാർ എല്ലാവരുംകൂടി എങ്ങിനെയെങ്കിലും രക്ഷിക്കണം. രാക്ഷസവംശപാലിതമായ ലങ്കാപുരിക്കും സുഹൃദ്ബന്ധുസഹിതനായ നരപതിയ്ക്കും സുഖദായകമായതു് ഞാൻ പറയുന്നതാണു്. ദശരഥമഹാരാജപുത്രനു് ധൎമ്മപത്നിയെ കൊണ്ടുപോയി സമർപ്പിക്കുക. ശത്രുവിൻെറ ബലം, സ്വന്തമായ ശക്തി, സ്ഥാനം, അഭിവൃദ്ധി, ക്ഷയകാരണം, ഇവയെല്ലാം നല്ലപോലെ ആലോചിച്ച് സ്വകൃത്യം, സ്വാമിക്കു് ഹിതമായിട്ടുള്ളതു് ചെയ്യുകയാണു് ഉത്തമനായൊരു അമാത്യൻെറ കൎത്തവ്യം.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകിനിൎമ്മിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ പതിന്നാലാം സൎഗ്ഗം അവസാനിച്ചു.

## പതിനഞ്ചാം സൎഗ്ഗം. [ഇന്ദ്രജിത്‌വാക്യദൂഷണം]

സാക്ഷാൽ ബൃഹസ്പതിക്കുതുല്യം ബുദ്ധിശക്തിയും വിജ്ഞാനവുമുള്ള വിഭീഷണൻെറ വാക്കുകൾ എല്ലാവരും സശ്രദ്ധം കേട്ടു. ആയോധനപടുവും, രാജ്യസദസ്യരിൽവെച്ച് മുമ്പനുമായ ഇന്ദ്രജിത്താണു് തുടൎന്നു് പറഞ്ഞതു്:—

"അച്ഛാ, അച്ഛൻെറ അനുജൻ ഭയതരളിതനായി എന്തൊക്കെയോ കുറെ ജല്പിച്ചുവല്ലൊ. നമ്മുടെ വംശത്തിൻെറ മാഹാത്മ്യമെന്തു്? ഈ വംശത്തിൽ ജനിച്ച ഒരാളും ഇത്തരത്തിലൊന്നു് പറയുകയോ വിചാരിക്കപോലുമോ ചെയ്യുമോ? വീര്യം –ശക്തി–പരാക്രമം –ധൈര്യം–തേജസ്സ്–ഇവയൊന്നും അല്പംപോലുമില്ലാത്ത ഒരാൾ ഈ വംശത്തിലുണ്ടു്; അച്ഛൻെറ അനുജൻ വിഭീഷണൻ. മഹാഭീരുവായ ഇളയച്ഛാ, അങ്ങു് ഇത്തരത്തിൽ ഭീഷണവാക്കുകൾ പറയുന്നുവല്ലൊ. നമ്മേക്കാൾ നിസ്സാരനായൊരു രാക്ഷസൻ പോയാൽമതി, ആ രാജാവിൻെറ മക്കളെ നിഗ്രഹിക്കുവാൻ. നമ്മുടെ നേരിട്ടുനിന്നു് യുദ്ധംചെയ്യാനുള്ള കെല്പു് ആ നരന്മാൎക്കുണ്ടോ? മൂന്നുലോകത്തിൻേറയും അധിപനാണെന്നു് അഭിമാനിക്കുന്ന അമരേന്ദ്രനെ അടിയറപറയിച്ചു് ഇവിടെ കൊണ്ടുവന്നിരുത്തിയവനാണു് ഈ

ഞാൻ. പ്രാണനെ രക്ഷിക്കാനുള്ള വെമ്പലോടെയാണ് പേടിച്ചരണ്ട ദേവന്മാർ നാലുപാടും ഓടിയതു്!

അതിഭീരുവായ വിഭീഷണ, ഭയനീയശബ്ദത്തിൽ അലറത്തക്കവിധം ഐരാവതത്തിനെ ഞാൻ വീഴ്ത്തി. മാത്രമല്ല, അതിൻെറ കൊമ്പ് പറിച്ചെടുത്ത് ദേവസമൂഹത്തെ തച്ചാട്ടിയതു് അങ്ങക്ക് ഓർമ്മയില്ലേ? സുരവരന്മാരുടെ ഗർവ്വടക്കി ദൈത്യശ്രേഷ്ഠന്മാർക്ക് ഏററവും വ്യസനമുണ്ടാക്കി. അങ്ങിനെയുള്ളവനാണ്, ഈ ഞാൻ. കഷ്ടം! വെറുംപാവങ്ങളായ രണ്ടുമനുഷ്യന്മാർ! അവർ നൃപകുമാരന്മാരായാൽ എന്തു്? അവരോടു് എതിരിടുവാൻ അശക്തരാണ് ലങ്കാരാജ്യവാസികൾ എന്നു് വിചാരിക്കുന്നുവല്ലൊ.''

അജയ്യനും, ഊർജ്ജിതനും, ഇന്ദ്രതുല്യനുമായ ഇന്ദ്രജിത്തിൻെറ വാക്കുകൾ കേട്ട വിഭീഷണൻ –ആയുധമെടുത്തവരിൽ അഗ്രഗണ്യനായ രാക്ഷസേന്ദ്രൻ– ഏററവും പൊരുളടങ്ങിയതും, ശാസ്ത്രവിഹിതവുമായി മറുപടിപറഞ്ഞു:—

''ഉണ്ണീ, നിനക്കു് രാജ്യകാര്യങ്ങളിൽ തീർപ്പുചെയ്യാൻ കഴിവില്ല. നീ ഇപ്പോഴും പക്വബുദ്ധി എത്തിയിട്ടില്ലാത്തൊരു വെറും ബാലൻ. അതുകൊണ്ടു് അർത്ഥമില്ലാതെ, സ്വനാശമൂലമായി കുറെപുലമ്പി എന്നുമാത്രം. കുഞ്ഞേ, രാക്ഷസേശ്വരനായ രാവണൻെറ ആത്മജനെന്നപേരിൽ സ്നേഹം നടിക്കുന്നൊരു ശത്രുവാണോ നീ? ഇന്ദ്രജിത്തേ, രാമനിൽനിന്നു് അച്ഛന്നു് നാശം സംഭവിക്കുമെന്നു് അറിവുള്ളതിനാൽ, അതിന്നുവേണ്ടി ശ്രമിക്കുകയാണ് നീ എന്നുകൂടി തോന്നുന്നു.

ദുഷ്ടബുദ്ധിയുള്ള നീ വധാർഹൻ കൂടിയാണ്. മാത്രമല്ല, ഇത്തരത്തിലുള്ള പ്രധാനകാര്യാലോചനസദസ്സിൽ, നിന്നെപ്പോലെ ആലോചനാരഹിതന്മാരെ കൊണ്ടുവന്നവൻ നിന്ദ്യൻതന്നെ. അതിസാഹസസ്വഭാവമുള്ളൊരു കുട്ടിയെ, മന്ത്രജ്ഞന്മാരുടെ സഭയിലേക്കു് ക്ഷണിച്ചുവല്ലൊ. മഹാമൂഢനും, യാതൊരുവിധത്തിലും പ്രഗത്ഭതയില്ലാത്തവനും, വിനയം എന്താണെന്നു് അറിയാത്തവനും, ക്രൂരസ്വഭാവിയും, അല്പബുദ്ധിയുള്ളവനും, ദുരാത്മാവും, മൂർഖനും, അതിദുഷ്ടബുദ്ധിയുള്ളവനുമായ ഇന്ദ്രജിത്തേ, വെറും ബാലിശമായ വർത്തമാനമാണ് നീയിപ്പോൾ പുലമ്പിയതു്!

അചിന്ത്യമായ ബ്രഹ്മദണ്ഡിനു് സദൃശമായതും, അഗ്നിജ്വാല വമിക്കുന്ന കൃതാന്തരൂപമാന്നതും, യമദണ്ഡുപോലെയുള്ളതുമാണ് രാമബാണം. അതു് സഹിക്കുവാനുള്ളശക്തി നിനക്കെന്നല്ല; ആർക്കുംതന്നെയില്ല.''

മഹാവിജ്ഞനായ വിഭീഷണൻ രാവണനെ നോക്കി തുടൻ:—

"പ്രഭോ, രാക്ഷസേശ്വരാ, ദിവ്യരത്നങ്ങളോടും പട്ടാംബരങ്ങളോടും ഉത്തമാഭരണങ്ങളോടുംകൂടി, ജാനകീദേവിയെ ശ്രീരാമന്ന് സമർപ്പിച്ചാൽ, ബന്ധുമിത്രകളത്രാദികളോടുകൂടി സസുഖം നമുക്കിവിടെ വസിക്കാം."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ പതിനഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## പതിനാറാം സർഗ്ഗം. (രാവണപരുഷവാക്യം)

ഇങ്ങിനെ ഹിതമായ വാക്കുകൾ വിഭീഷണൻ വെടുപ്പായി പറഞ്ഞു. എന്നാൽ കാലപ്രചോദിതനായ രാവണൻ പരുഷമായിട്ടാണ് മറുപടി തുടൻന്നു്:—

"ആത്മശത്രുവൊന്നിച്ചോ, അത്യുഗ്രവിഷമുള്ള ക്രുദ്ധനാഗത്തോടൊന്നിച്ചോ അഹോരാത്രം—വേണ്ടിവന്നാൽ—താമസിക്കാം. എന്നാൽ 'മിത്രം' എന്ന പേരിലുള്ള ശത്രുസ്നേഹിതനൊന്നിച്ച് വസിക്കരുതു്. ഹേ രാക്ഷസ, ബന്ധുക്കളുടെ സ്വഭാവം, എല്ലായിടത്തുമുള്ളതു്, എനിക്കറിയാം.

ഒരുവന്ന് വ്യസനം വന്നാൽ മിത്രമാണെന്ന് നടിക്കുന്നവന്ന് യഥാർത്ഥത്തിൽ സന്തോഷമാണ് ഉണ്ടാവുക. എടോ നക്തഞ്ചരാ, പ്രമുഖനും—ശക്തനും—ധർമ്മിഷ്ഠനും—ശൂരനും—വിജ്ഞനുമായ ബന്ധുവിനെ ബഹുമാനിക്കുകയില്ലെന്നു മാത്രമല്ല, അധഃപതിപ്പിക്കാൻ ശ്രമിക്കുകയും ചെയ്യും. എല്ലായ്പ്പോഴും സ്നേഹം നടിക്കുന്നവൻ ആപത്തിൽ ദ്രോഹകൃത്യങ്ങളെയാണ് ചെയ്യുക. ഹൃദയം തുറന്നു കാണിക്കാത്തവർ, ഘോരന്മാരായ ബന്ധുക്കളാണ്. അവരെ ഭയങ്കരന്മാരെന്നു പറയാം. പത്മങ്ങൾ വികസിച്ചുനില്ക്കുന്നൊരു പൊയ്കയിൽ ഇറങ്ങിയ ആനകൾ കയറുംകൊണ്ട് കരക്കെത്തിയ മനുഷ്യരെ കണ്ടപ്പോൾ ചൊല്ലിയ പദ്യങ്ങൾ കേട്ടിട്ടുണ്ടു്. അവയുടെ അർത്ഥം ഞാൻ പറയാം കേൾക്കുക:—

"ആളിക്കത്തുന്ന അഗ്നി, നിശിതങ്ങളായ ആയുധങ്ങൾ, ബലമുള്ളപാശം, ഇവയിൽനിന്നൊന്നുമല്ല, നമ്മൾ ഭയപ്പെടേണ്ടതു്. സ്വാർത്ഥികളായ ക്രൂരബന്ധുക്കളാണ് ആപത്തുണ്ടാക്കുന്നവർ. നമ്മളെ ബന്ധിക്കാനുള്ള മാർഗ്ഗം

പറഞ്ഞുകൊടുക്കുക അവരാണ്. ഗോക്കളിൽ ലക്ഷ്മി അധിവസിക്കുന്നു; വിപ്ര നിൽ ദമം; തരുണികളിൽ ചാപല്യം; ബന്ധുക്കളിൽ ഭയവും.''

ലോകങ്ങളുടെ മുഴുവൻ പൂജയേററ്, ഐശ്വര്യംനേടി, അരികളുടെ ശിരസ്സിൽ പാദമൂന്നി വാഴുന്ന എന്നെ കാണുമ്പോൾ നിനക്ക് സുഖമുണ്ടാകുന്നില്ല. നീചബുദ്ധികളോടുകൂടിയുള്ളവേഴ്ച, താമരയിലയിൽ വീഴുന്ന വെള്ളത്തുള്ളികൾ പോലെ പററിപ്പിടിച്ച് നില്ക്കുകയില്ല. കൊതിയുള്ളവണ്ടുതാൻ പൂവിലുള്ള തേനാസ്വദിച്ചുകഴിഞ്ഞാൽ പിന്നെ, അതിനെ ഉപേക്ഷിക്കുകയല്ലെ പതിവ്. അങ്ങിനെയാണ് നീചന്മാരുടെ സ്നേഹം. കാശപുഷ്പത്തെ നുകന്നാൽ ഭ്രമരങ്ങൾക്ക് നറുതേൻ കിട്ടുമോ? അതുപോലെയാണ് നീചന്മാരുടെ സ്നേഹം. നല്ലപോലെ സ്നാനംചെയ്ത ഗജേന്ദ്രൻ, കരയ്ക്കുകയറിയാൽ തുമ്പിക്കൈകൊണ്ടു പൊടിയെടുത്ത് ദേഹം മുഴുവൻ മലിനമാക്കുകയല്ലെ പതിവ്? അതുപോലെയാണ് നീചന്മാരുടെ സ്നേഹം. ശരൽക്കാലത്തിൽ ഒരുപക്ഷെ കാർകൊണ്ടൽ ഉയന്നു്, ഇടിമുഴക്കി മഴപെയ്യുന്നുവന്നേക്കും, എന്നാൽ വെള്ളത്തിന്റെ നനവു് ഭൂമിയിൽ നില്ക്കുകയില്ല. അതുപോലെയാണ് നീചന്മാരുടെ സ്നേഹം.

ഹേ നിശാചരാ, മററൊരുവൻ ഈ സദസ്സിലിരുന്നു് ഇങ്ങിനെ പറഞ്ഞിരുന്നുവെങ്കിൽ, ബാക്കിയുണ്ടാകുമായിരുന്നില്ല. വംശദൂഷകനാണെങ്കിലും; മഹാമോശക്കാരനാണെങ്കിലും, അനുജനായി ജനിച്ചുവല്ലൊ.''

അഗ്രജന്റെ അതിപരുഷവാക്കുകൾ ഇത്തരത്തിൽ കേട്ട വിഭീഷണൻ, ഗദയുമെടുത്ത് എഴുന്നേററു. സ്നേഹസമ്പന്നരായ നാലു് രാക്ഷസസഹചരന്മാരോടൊന്നിച്ച് നഭസ്സിലേക്ക് ഉയന്നു. ഏററവും മഹാനുഭാവനായ അദ്ദേഹം ജ്യേഷ്ഠഭ്രാതാവിനോടു് അല്പം കോപത്തിൽതന്നെ ഇപ്രകാരം പറഞ്ഞു:—

''പ്രഭോ, അവിടുന്നു് അഗ്രജനാണ്. ഇഷ്ടംപോലെ എന്തുപറയുവാനും അധികാരമുണ്ടു്. പിതാവിനെപ്പോലെ അഭിവന്ദ്യനാണ് ജ്യേഷ്ഠസഹോദരൻ. എന്നാൽ അവിടുന്നു് ധമ്മസ്ഥനല്ല. അതുകൊണ്ടു് ഞാൻ അങ്ങയുടെ ഈ പാഴ് ശകാരത്തെ പൊറുക്കുവാൻ അശക്തനാണ്. അഭിവൃദ്ധിയേയും സുഖത്തേയും ആഗ്രഹിച്ച് പറഞ്ഞ നല്ലവാക്കുകൾ കാലവശഗതനായ കഥയില്ലാത്തവൻ സ്വീകരിക്കുകയില്ല. മഹാരാജാവേ, എപ്പോഴും പ്രിയമോതുവാൻ ധാരാളം ആളുകൾ ഉണ്ടാകും. അപ്രിയമാണെങ്കിലും പത്ഥ്യമായ കാര്യങ്ങൾ പറയുന്നവനും കേൾക്കുന്നവനും ചുരുക്കമാണ്. എല്ലാററിനേയും സംഹരിക്കുന്ന കാലപാശം

കൊണ്ടു് കെട്ടപ്പെട്ടു് നശിക്കുന്നവനെ, അഗ്നിക്കു് ഇരയായ ഭവനത്തെ എന്നപോലെ രക്ഷിക്കുവാൻ ശ്രമിക്കുകയല്ലാതെ, ഞാനൊരിക്കലും ഉപേക്ഷിക്കുകയില്ല.

രാമന്റെ പൊൻകെട്ടിയ ബാണങ്ങൾ, എരിയുന്ന ചെന്തീജ്വാലകൾപോലെയാണു്. കൂർത്തശരങ്ങൾ ഇവിടമെല്ലാം നിറയും. അതുകൊണ്ടു് ശരീരം ഛിന്നഭിന്നമായി, അവിടുന്നു് മണ്ണിൽ വീഴുന്നതു കാണുവാൻ എനിക്കു് ഒട്ടും ആഗ്രഹമില്ല. ബലവാന്മാരും, ശൂരന്മാരും, യുദ്ധക്കളത്തിൽ അസ്ത്രാഭ്യാസസമർത്ഥരും, കാലക്കേടു് വന്നുചേർന്നാൽ മണൽച്ചിറപോലെ തകർന്നു തരിപ്പണമായേക്കും. എന്റെ ഗുരുസ്ഥാനത്തിരിക്കുന്ന അവിടുത്തെ നന്മയ്ക്കുവേണ്ടി പറഞ്ഞതെല്ലാം ക്ഷമിക്കണേ. ഏതുവിധത്തിലെങ്കിലും ഈ ലങ്കാരാജ്യത്തേയും അവിടുത്തേയും രാക്ഷസവംശത്തേയും രക്ഷിക്കുക.

പ്രഭോ, അവിടുത്തേക്കു് സ്വസ്തി ഭവിക്കട്ടെ; ഞാൻ പോകുന്നു. അവിടുത്തെ ഹിതങ്ങളെ അത്യധികം ആഗ്രഹിക്കുന്ന ഞാൻ തട്ടത്തു പറഞ്ഞതെല്ലാം അനിഷ്ടമായി തോന്നിയല്ലോ. വിനാശകാലത്തിൽ മിത്രങ്ങളുടെ ഹിതവാക്കുകൾ ഏതൊരുവനും കേൾക്കുവാൻ സാധിക്കുകയില്ല. ജീവിതം അവസാനിച്ച മനുഷ്യനു്, അവ എങ്ങിനെ സ്വീകരിക്കാൻ കഴിയും?''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ പതിനാറാം സർഗ്ഗം അവസാനിച്ചു.

---

## പതിനേഴാം സർഗ്ഗം. (രാഘവോപസർപ്പണം)

ലങ്കേശ്വരനായ രാവണനോടു് ഇങ്ങിനെ പരുഷമായി പറഞ്ഞ വിഭീഷണൻ, ശ്രീരാമലക്ഷ്മണന്മാർ അധിവസിക്കുന്ന പുണ്യപ്രദേശത്തിൽ അതിവേഗമെത്തി. മേരുശൃംഗാഭയാർന്ന അദ്ദേഹം അംബരമദ്ധ്യത്തിൽ ഇടിമിന്നലെന്നപോലെ വെട്ടിത്തിളങ്ങി.

ദശരഥനന്ദനന്മാരുടെ സമീപത്തിലിരിക്കുന്ന വാനരവരന്മാർ രാക്ഷസേന്ദ്രനെ കണ്ടു. ഘോരവിക്രമികളായ നാലു് അനുചരന്മാർ–പോർച്ചട്ടയണിഞ്ഞു് എല്ലാവിധത്തിലുമുള്ള ആയുധജാലങ്ങളോടുംകൂടി—ഒന്നിച്ചുണ്ടു്. കാർകൊണ്ടലിൻ

പർവ്വതംപോലെ ഇന്ദ്രതേജസ്സിയന്ന വിഭീഷണൻ ശ്രേഷ്ഠങ്ങളായ ആയുധങ്ങളും ദിവ്യരത്നാഭരണങ്ങളും ധരിച്ചിരിക്കുന്നു. തത്തുല്യർതന്നെയാണ് ഉത്തമരായ ആ സഖാക്കളും. എന്തൊരാപത്തും എതിരിടുവാൻ കഴിയാത്തവനായ കപീശ്വരൻ സുഗ്രീവൻ അവരെ സശ്രദ്ധം നോക്കി. അല്പമൊന്നാലോചിച്ചു. ഹനുമാൻ തുടങ്ങിയ പ്രമുഖ കപികളോട് ഉദാരമായിപ്പറഞ്ഞു:—

"നോക്കു. സർവ്വായുധങ്ങളും ധരിച്ചൊരു രാക്ഷസൻ, നാലു് സഖാക്കളെമൊന്നിച്ചു് വരുന്നതു്. നമ്മളെ നിഗ്രഹിക്കുവാൻ ഒരുങ്ങിയിട്ടാകണം; സംശയമില്ല."

വാനരരാജാവിന്റെ അഭിപ്രായം കേട്ടുകേണ്ട താമസം, മർക്കടവീരന്മാരുടെ പരിഘബാഹുക്കളിൽ മലകളും മാമരങ്ങളും നിറഞ്ഞുകഴിഞ്ഞു. സവിനയം അവർ:—

"പ്രഭോ, അവിടുന്നു് ആജ്ഞാപിച്ചാൽ മതി. ദുഷ്ടന്മാരായ രാക്ഷസന്മാർ മരിച്ചുവീഴുകയായി. വളരെ കുറച്ചുസമയംമാത്രമേ ഈ മായാവികൾക്കു് ജീവനുണ്ടാകയുള്ളു.

ഹരിവരന്മാർ ഇപ്രകാരം അന്യോന്യം സംസാരിച്ചുകൊണ്ടിരിക്കുമ്പോഴേക്കും, വിഭീഷണൻ സാഗരത്തിന്റെ ഉത്തരതീരത്തിൽ എത്തിച്ചേർന്നു. മാത്രമല്ല, കപിപ്രമുഖന്മാരേയും സുഗ്രീവനേയും നോക്കിക്കൊണ്ടു് ആ അമേയവിജ്ഞനായ മഹാത്മാവു്, ഉച്ചത്തിൽ സുസ്പഷ്ടമായി പറഞ്ഞു:—

"അനവരതം ദുഷ്കൃത്യങ്ങൾ ചെയ്യുന്ന ഒരു അസുരേന്ദ്രനുണ്ടു്. ആ ചക്രവർത്തിയുടെ പേർ രാവണൻ എന്നാണു്. അദ്ദേഹത്തിന്റെ അനുജനാകുന്നു ഞാൻ. എന്റെ പേർ വിഭീഷണൻ. ജനസ്ഥാനത്തിൽനിന്നു് ജടായു എന്ന ഗൃധ്രരാജനെ വധിച്ചു് സീതയെ അപഹരിച്ചുകൊണ്ടുപോന്ന രാവണൻ, രാക്ഷസസ്ത്രീകളെ കാവലാക്കി ദേവിയെ ലങ്കയിൽ പാർപ്പിച്ചിരിക്കുന്നു. സീതയെ ശ്രീരാമനു് നല്കുകയാണു് യുക്തമെന്നു്, പല പല കാരണങ്ങളും വ്യക്തമാക്കി ഞാൻ ജ്യേഷ്ഠനോടു് അഭ്യർത്ഥിച്ചു. എന്നാൽ, മരിക്കാൻ തുടങ്ങിയവനു് ഔഷധങ്ങളെന്നപോലെ, കാലപ്രചോദിതനായ അഗ്രജനു് എന്റെ പത്ഥ്യവാക്കുകൾ അരോചകമായിത്തീർന്നു. ക്രോധം തന്നെ രൂപമെടുത്തപോലെയായിത്തീർന്നു ലങ്കേശ്വരൻ. വെറുമൊരു ഭൃത്യനെപ്പോലെ എന്നെ അവമാനിക്കുകയും ചെയ്തു.

നിരാലംബനായ ഞാൻ സ്വഗൃഹത്തേയും ഭാര്യാപുത്രന്മാരേയും പിരിഞ്ഞു് ശ്രീരാമചന്ദ്രനെ ശരണം പ്രാപിക്കുന്നു. ഏതൊരു ജീവിക്കും അഭയമേകുന്നവനാണു് ദേവനെന്നു് എനിക്കറിയാം. മഹാപ്രഭുവായ ശ്രീരാമനോടു്:—

"ലങ്കേശ്വരന്റെ അനുജൻ വിഭീഷണൻ വന്നിട്ടുണ്ടു്"

എന്നു് വേഗത്തിൽ ഉണർത്തിക്കുക.

എല്ലാം കേട്ട സുഗ്രീവൻ ഉത്തരക്ഷണത്തിൽ ശ്രീരാമസന്നിധിയിലെത്തി. സൌമിത്രീസഹിതനായിരിക്കുന്ന മഹാ പ്രഭുവിനോടു് സംഭ്രമത്തോടെ:—

"രാക്ഷസചക്രവത്തിയായ രാവണന്റെ അനുജൻ വിഭീഷണൻ, നാലു് അനുചരന്മാരോടുകൂടി തിരുമേനിയെ ശരണം പ്രാപിച്ചിരിക്കുന്നു. മന്ത്രം–സൈന്യം–നയം–ചാരത്വം–എന്നിവയെ, വാനരന്മാരുടേയും ശത്രുക്കളുടേയും ഓമ്മ വെക്കണേ.

വീരാധിവീരനായ അവിടുത്തേക്കു് മംഗളം. ഗൂഢസഞ്ചാരികളും കാമരൂപികളുമാണു് അരക്കന്മാർ. സൂത്രശാലികളും ശൂരന്മാരുമായ ഇവരെ ഒരിക്കലും വിശ്വസിക്കരുതേ. ഈ വന്നവൻ രാവണപ്പെരുമാളുടെ ചാരനാകുവാൻ വഴിയുണ്ടു്. നമ്മുടെ കൂട്ടത്തിൽ കടന്നുകൂടിയാൽ തീർച്ചയായും ചരിദ്രിപ്പിക്കും. ഒരുപക്ഷെ, ഈ വിദ്വാൻ ഒന്നിച്ചുകൂടിയാൽ ഏതെങ്കിലുംവിധത്തിൽ ദ്രോഹം ചെയ്യാതിരിക്കയില്ല. മിത്രബലത്തേക്കാൾ ഉറപ്പുള്ളതു് ഭൃത്യബലം. ഈ രണ്ടിനേയും സ്വീകരിക്കാം. എന്നാൽ അരിബലത്തെ ഒരിക്കലും ആശ്രയിക്കുവാൻ പാടില്ല.

ഇവൻ സ്വതവേതന്നെ രാക്ഷസൻ! വിശേഷിച്ചും, മഹാ ശത്രുവായ രാവണന്റെ അനുജൻ! പ്രഭോ, അരികളുടെ അടുത്തുനിന്നാണിവൻ വരുന്നതും. ഇവനെ എങ്ങിനെ വിശ്വസിക്കാം. ഒറ്റുനോക്കുവാൻവേണ്ടി രാവണൻ വിട്ടവനാകും ഇവനെന്നു് ഓക്കണേ.

ഏതൊരു ജീവിയുടേയും ആഗ്രഹപൂത്തി വരുത്തുന്ന സ്വാമീ, ഈ രാക്ഷസനെ നിഗ്രഹിക്കണം എന്നാണു് എന്റെ അഭിപ്രായം. ദശവദനനിർദ്ദേശമനുസരിച്ചു് ചതീകരുതി വന്നവനാകും ഇവൻ. പ്രഭോ, അവിടുത്തെ വിശ്വസിപ്പിച്ചു്, ദ്രോഹിക്കുവാൻ ഉറച്ചു്, മായ സ്വീകരിച്ചു് വന്നവനാണിവൻ. ഗൂഢ

മായി ശത്രുസൈന്യത്തിൽ കടക്കുന്ന ബുദ്ധിമാൻ, തക്കം നോക്കി, കൂമൻ കാക്കകളെ എന്നപോലെ നമ്മെ വധിച്ചേക്കും. അമാത്യരുമൊന്നിച്ച് വന്ന ഈ രാക്ഷസനെ കഠിനശിക്ഷ അനുഭവിപ്പിച്ച് നിഗ്രഹിക്കുകകൂടി ചെയ്യണം. എന്തുതന്നെയായാലും, കൊടും ക്രൂരനായ രാവണന്റെ അനുജനല്ലെ വിഭീഷണൻ.''

അചിന്ത്യവാഗ്‌വൈഭവമുള്ള ശ്രീരാമചന്ദ്രനോട്, സർവ്വസൈന്യങ്ങളുടേയും ഈശ്വരനായ സുഗ്രീവൻ ഏറ്റവും പരിഭ്രമത്തോടെയാണ് ഇപ്രകാരം പറഞ്ഞത്. തുടർന്ന് മൌനമായിരുന്നു. അതിയശസ്വിയായ ദാശരഥി, ഈ അഭിപ്രായം കേട്ട് മന്ദഹാസത്തോടെ, കാരുണ്യദൃഷ്ടികാം, സമീപത്തിൽ തൊഴുതുകൊണ്ട് നില്ക്കുന്ന ഹനൂമാൻ തുടങ്ങിയ കപീന്ദ്രരിൽ പതിപ്പിച്ച്:—

''വാനരരാജാസുഗ്രീവൻ, രാവണാനുജനെപ്പററി യുക്തിയുക്തവും അർത്ഥപൂർണ്ണവുമായ അഭിപ്രായം നിങ്ങളെല്ലാവരും കേട്ടുവല്ലൊ. കഴഞ്ഞ കാര്യങ്ങളിൽ നന്മയുണ്ടാകുവാൻ ഉത്തമസുഹൃത്തുക്കളുടെ സദുപദേശം കേൾക്കണം. എന്റെ ഹിതകാംക്ഷികളാണ് നിങ്ങൾ—അഭിപ്രായം എന്തുതന്നെയായാലും തുറന്നു പറയുവിൻ.''

ബുദ്ധിമാന്മാരിൽ അഗ്രഗണ്യനായ ലക്ഷ്മണൻ—അഗ്രജന്റെ ആശയം അറിയുന്ന ആ അത്ഭുതപരാക്രമി—തുടർന്നു:—

''ദേവ, മൂന്നുലോകത്തിലും അവിടുന്ന് അറിയാതെ എന്തൊന്നാണ് ഉള്ളത്? രഘുവംശദീപമായ നിന്തിരുവടി ഞങ്ങളോടുള്ള സ്നേഹബന്ധത്തെ കാണിക്കുവാൻവേണ്ടിമാത്രം ചോദിച്ചതല്ലെ? ധർമ്മസ്വരൂപിയും, സത്യവ്രതനും, ശൂരനും, സുദൃഢവിക്രമനും, എന്തും ചിന്തിച്ച് ചെയ്യുന്നവനും, ഏതൊന്നും എപ്പോഴും ഓർമ്മയുള്ളവനും, തന്നെ സ്നേഹിക്കുന്നവരിൽ ആത്മാവിനെത്തന്നെ സമർപ്പിക്കുന്നവനുമായ ദേവ, ഓരോരുത്തരുടേയും യുക്തിയും ബുദ്ധിയും അറിയത്തക്കവിധം, അഭിപ്രായം പറയിക്കുവാൻ ഉദ്ദേശിച്ച നിന്തിരുവടിയുടെ മുന്നിൽ ഞങ്ങളുടെ ആശയം വ്യക്തമാക്കാം. അവിടുത്തെ അമാത്യന്മാർ അമിത വിജ്ഞാനികളും കാര്യങ്ങൾ ചെയ്യുവാൻ തുടങ്ങുന്നതിന്നുമുമ്പ് വീണ്ടും വീണ്ടും ഗാഢമായി ആലോചിക്കുന്ന സമർത്ഥരുമാണ്.''

കുമാരന്റെ വാക്കുകൾകേട്ട് ആദ്യമായി അംഗദൻ—അതിബുദ്ധിമാനായ യുവരാജാവ്—വിഭീഷണപരീക്ഷയിൽ ഉണ്ടായ അഭിപ്രായത്തെ രഘുപതിയോട് ഉണർത്തി:—

"പ്രഭോ, ശത്രുവിൻെറ സമീപത്തുനിന്നുവന്നവൻ സർവ്വഥാ സംശയിക്കപ്പെടേണ്ടവനാണ്. ഹൃദ്യങ്ങളായ വാക്കുകൾ കേട്ട് പെട്ടെന്ന് വിശ്വസിക്കത്തക്കവനാണ് വിഭീഷണൻ എന്ന് തോന്നുന്നില്ല. ഹൃദയരഹസ്യങ്ങളെ അല്പം പോലും വെളിക്കുകാണിക്കാതെ നടക്കുന്ന വക്രബുദ്ധികൾ, പഴുതുകിട്ടിയാൽ ദ്രോഹിക്കും. അതു് വലിയൊരനർത്ഥമായി രൂപംകൊണ്ടേക്കും. നന്മയും തിന്മയും മനസ്സിലാക്കിയിട്ടുവേണ്ടേ കാര്യങ്ങൾ തീർച്ചപ്പെടുത്തുവാൻ. ഗുണമുണ്ടെങ്കിൽ സംശയലേശമില്ലാതെ സ്വീകരിക്കാം. ദോഷമാണെങ്കിൽ പരിത്യജിക്കണം. ധാരാളം ദോഷങ്ങൾ നക്തഞ്ചരേന്ദ്രനിൽ ഉണ്ടെങ്കിൽ ഒരിക്കലും സ്വീകരിക്കരുതു്. അനേകം ഗുണങ്ങൾ കാണുന്നുവെങ്കിൽ അഭയമേകാം."

കാര്യങ്ങൾ യുക്തിയുക്തമായി ആലോചിച്ച് ഉറച്ച ശരഭൻ തുടർന്ന് ഇപ്രകാരം പറഞ്ഞു:—

"മഹാപ്രഭോ, അതിസമർത്ഥനായ ഒരു ചാരനെ അതിവേഗത്തിൽ അസുരവർൻെറ അടുത്തേക്ക് അയക്കുക. അതിസാമർത്ഥ്യത്തോടെ പരീക്ഷിച്ച് അറിഞ്ഞു്, പിന്നീടു് ന്യായമനുസരിച്ച് ചെയ്യാം."

സമർത്ഥനായ ജാംബവാൻ ശാസ്ത്രാനുസാരം ചിന്തിച്ച് ദോഷമില്ലാത്തതും ഗുണമുള്ളതുമായ വാക്കുകൾ തിരുമുമ്പാകെ സാദരമുണർത്തി:—

"ദേവ, മഹാപാപിയും കഠിനശത്രുവുമായ രാവണൻെറ അനുജൻ, ദേശകാലങ്ങൾക്ക് യോജിക്കാത്ത മട്ടിൽ വന്നിരിക്കുന്നു. എല്ലാവിധത്തിലും ശങ്ക്യനായി കരുതണം."

നയാനയങ്ങളിൽ വിശാരദനും, ചൊൽമികവുള്ളവനുമായ മൈന്ദൻ, ഏററവും യുക്തിയോടെ:—

"മഹാപ്രഭോ, രാക്ഷസചക്രവർത്തിയുടെ തമ്പിയാണ് വന്നിട്ടുള്ളതു്. സമർത്ഥനായൊരു ചാരനെ അവൻെറ സമീപത്തിലയച്ച്, മനസ്ഥിതി എന്താണെന്ന് തികച്ചും വ്യക്തമായറിയണം. ദുഷ്ടനോ ശിഷ്ടനോ എന്ന് മനസ്സിലാക്കുവാൻ നരേന്ദ്രനായ അവിടുത്തേക്ക് സാധിക്കുമല്ലൊ. അവിടുത്തെ തിരുവുള്ളത്തിൽ തോന്നുന്നതു് സത്യമല്ലെ?"

അമാത്യോത്തമനും, അമേയസംസ്കാരമുള്ളവനും, അചിന്ത്യശക്തനുമായ അനിലാത്മജൻ അർത്ഥപൂർണ്ണങ്ങളായ വാക്കുകൾ മുഖവായി, ചുരുക്കത്തിൽ തുടർന്നു:—

"സ്വാമീ, ബുദ്ധിമാന്മാരിൽ അഗ്രേസരനും, വാഗ്മികളിൽ അദ്വിതീയനുമായ നിന്തിരുവടിയെ ജയിക്കുവാൻ സാക്ഷാൽ ബൃഹസ്പതിക്കുപോലും സാദ്ധ്യമല്ല. വെറുതെ വാദിക്കുവാനോ, മററുള്ളവരിൽ സ്പർദ്ധജനിപ്പിക്കുവാനോ, സ്വന്തം യോഗ്യത വ്യക്തമാക്കുവാനോ, അഭിപ്രായം പറയുവാനുള്ള ആഗ്രഹത്തിനാലോ അല്ല അടിയൻ ഉണർത്തിക്കുന്നതു്. സ്വാമീ, അടിയന്നു് വളരെ പരിമിതമായ വിജ്ഞാനമേ ഉള്ളു. എന്നാൽ കാര്യത്തിൻെറ ഗൌരവമോക്കുമ്പോഠം, ഉണ്ടായ വാസ്തവാഭിപ്രായം വ്യക്തമാക്കുകയാണു്.

മഹാപ്രഭോ, വിഭീഷണനിലുള്ള ഗുണവും ദോഷവും പരീക്ഷിച്ചറിയുവാനാണല്ലോ നിന്തിരുവടിയുടെ സചിവന്മാർ പറഞ്ഞതു്. എന്നാൽ, അതിൽ ദോഷമാണു് അടിയൻ കാണുന്നതു്. അത്തരത്തിലുള്ള പണി ശരിയാകുമെന്നും തോന്നുന്നില്ല. ഏതെങ്കിലും കാര്യത്തിനു് നിയോഗിക്കാതെ നന്മയറിയുവാൻ എളുപ്പമല്ല. പെട്ടെന്നു് എന്തെങ്കിലും നിർദ്ദേശിക്കുന്നതു് ദോഷകാരണമായേക്കും.

നിപുണനായൊരു ചാരനെവിട്ടു് ഗുണദോഷങ്ങളെ അറിയുക നല്ലതാണെന്നു് അവിടുത്തെ മന്ത്രിമാർ പറഞ്ഞതും യുക്തമായിട്ടു് അടിയന്നു് തോന്നുന്നില്ല. ആവശ്യമില്ലാത്തൊരു കാര്യമാണതു്. അതുകൊണ്ടു് ശരിയാവുകയില്ല.

അദേശത്തിലും അകാലത്തിലും വന്നവനാണു് വിഭീഷണൻ എന്ന അഭിപ്രായത്തിൽ ഒന്നു് ഉണർത്തിക്കുവാനുണ്ടു്. ദേശവും കാലവും ഇതാണു് ഏററവും സമുചിതമെന്നാണു് അടിയൻെറ മനസ്സിലുദിക്കുന്നതു്. ഒരുവനിൽനിന്നു് മററൊരുവനിൽ അഭയം പ്രാപിക്കുമ്പോഠം നന്മയും തിന്മയും ആലോചിക്കും. ദുഷ്ടതയെ രാവണനിലും ശിഷ്ടതയെ - പരാക്രമത്തെ - നിന്തിരുവടിയിലും കണ്ടു വിഭീഷണൻ സ്വയം ആലോചിച്ചു് തീർപ്പുചെയ്തു. അതനുസരിച്ചു് ഇവിടെ വന്നതു് ഏററവും യുക്തമായിട്ടാണു് കാണുന്നതു്.

അജ്ഞാതരൂപികളായവരെക്കൊണ്ടു് കാര്യങ്ങഠം ചോദിച്ചു് അറിയുവാനുള്ള വാക്കുകളിൽ, മററൊരുസംശയവും തോന്നുന്നു. സ്വാമീ, പെട്ടെന്നുള്ള ചോദ്യങ്ങഠംക്കു് ശരിയായ ഉത്തരം പറയുവാൻ, മഹാവിജ്ഞനായവൻകൂടി അല്പം ശങ്കിക്കും. പാഴ്ചോദ്യങ്ങളായിത്തീർന്നാൽ മിത്രം മിത്രമല്ലാതാവുകകൂടിച്ചെയ്തേക്കും. വാക്കുകളെക്കൊണ്ടുതന്നെ ഭാവം മറയ്ക്കുവാൻ സാധിക്കുന്ന ഒരുവൻെറ ഉള്ളു് മനസ്സിലാക്കുവാൻ അതിസമർത്ഥനായ ചാരനുപോലും വേഗത്തിൽ സാധിച്ചെന്നുവരുകയില്ല.

പ്രഭോ, വിഭീഷണന്റെ വാക്കുകളിൽ, ദുഷ്ടതയുടെ ലേശംപോലും കാണുന്നില്ല. പ്രസാദംകൊണ്ടു് ശോഭിക്കുന്നതാണു് ആ വദനം. അതുകൊണ്ടു് വിഭീഷണനിൽ ഒരു സംശയവും അടിയനു് തോന്നുന്നില്ല. ശഠനായൊരുവൻ സംശയലേശമില്ലാതെ, തികച്ചും സ്വസ്ഥതയോടെ സമീപത്തു വരുകയില്ല. രാക്ഷസപ്രവരനായ ഇദ്ദേഹത്തിന്റെ വാക്കുകളിൽ യാതൊരു ദുഷ്ടതയും കാണാത്തതിനാൽ ഒട്ടുംതന്നെ വിഷമം അടിയനു് തോന്നുന്നില്ല.

സ്വാമി, രൂപംകൊണ്ടു് മറച്ചാലും ചിത്തവൃത്തി പ്രകാശിക്കാതിരിക്കുമോ? എല്ലാം അറിയാവുന്ന പ്രഭോ, ദേശവും കാലവും ഉചിതകർമ്മവും ഒത്തുചേർന്നാൽ ഏതൊന്നും സഫലമാകും.

നിന്തിരുവടിയുടെ ഉദ്യമം; ശഠനന്റെ പാഴ്‌വേല; ഇവ കണ്ടതിനാൽ—ബാലിയുടെ വധം, സുഗ്രീവാഭിഷേകം എന്നിവ കേട്ടതിനാൽ—സ്വന്തം നാട്ടിൽ അധിവസിക്കുവാൻ ആഗ്രഹമുള്ള വിഭീഷണൻ വന്നതു് ഏററവും ബുദ്ധിപൂർവ്വമായിരിക്കുന്നു. ഈ ഒരൊററക്കാരണത്താൽതന്നെ ഇദ്ദേഹത്തെ സ്വീകരിക്കാം. അമർഷിയായ അഗ്രജന്റെ സാമീപ്യത്തെപ്പോലും പരിത്യജിച്ചു് വന്ന ഈ അസുരശ്രേഷ്ഠന്റെ ആർജ്ജവത്തെക്കുറിച്ചു് അടിയൻ മനസ്സിലാക്കിയടത്തോളം ഉണർത്തിച്ചു. വേണ്ടതെന്തോ അതു്, അത്ഭുതബുദ്ധിമാനും ഏതൊന്നിനും പ്രമാണമായിട്ടുള്ളവനുമായ അവിടുന്നാണു് തീർച്ചപ്പെടുത്തേണ്ടതു്.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ പതിനേഴാം സർഗ്ഗം അവസാനിച്ചു.**

---

## പതിനെട്ടാം സർഗ്ഗം. [വിഭീഷണസ്വീകാരം]

ദുർജയനായ ശ്രീരാമചന്ദ്രൻ, പവനതനയന്റെ അർത്ഥപൂർണ്ണങ്ങളായ വാക്കുകൾകേട്ടു് പ്രസന്നവദനനായി, സ്വന്തം അഭിപ്രായം പ്രകടിപ്പിച്ചു:—

എന്റെ അടുത്തു് അഭയമർത്ഥിച്ചുവന്ന വിഭീഷണനെപ്പററി നിങ്ങളുടെ അന്തർഗതങ്ങൾ മനസ്സിലായി. എന്റെ മംഗളകാംക്ഷികളായ നിങ്ങളോടു് രാക്ഷസേന്ദ്രനെക്കുറിച്ചു് ചിലതു പറയുവാനുണ്ടു്. സസ്നേഹം അതിനെ കേൾക്കുമല്ലോ. ആശ്രിതനായി, മിത്രഭാവത്തിൽ വന്നവൻ ദുഷ്ടനാണെങ്കിൽകൂടി ഒരിക്കലും ഞാൻ ഉപേക്ഷിക്കുകയില്ല. സജ്ജനങ്ങളുടെ വിധിയുമാണതു്.

ദേവൻെറ വാക്കുകൾകേട്ട് വാനരരാജാവ് അല്പമൊന്നാലോചിച്ചു. ആ സുശോഭനമായ ആശയത്തെ ഇങ്ങിനെ തുടൎന്നു:—

"പ്രഭോ, ദുഷ്ടനോ അദുഷ്ടനോ ആരുതന്നെയാകട്ടെ, ആപത്തിൽപ്പെട്ട സഹജനെ ഏതൊരുവനാണ് ഉപേക്ഷിക്കുക? സ്വന്തം സഹോദരൻകൂടി വെടിഞ്ഞാൽ അവന്ന് പിന്നീട് സഹായത്തിന്നു് ഏതൊരുവനാണ് ഉണ്ടാവുക"?

കപീശ്വരൻെറ അഭിപ്രായംകേട്ട രഘുപുംഗവൻ സസ്മിതം എല്ലാവരേയും തൃക്കൺപാൎത്തു. ഉത്തമലക്ഷണങ്ങളെല്ലാം ഒത്തുചേൎന്ന ലക്ഷ്മണനോട്, ആ സത്യവിക്രമി അരുളിച്ചെയ്തു:—

"കുമാരാ, എല്ലാശാസ്ത്രങ്ങളേയും അഭ്യസിക്കാതെ, വൃദ്ധന്മാരെ സേവിക്കാതെ സുഗ്രീവൻ പറഞ്ഞതുപോലെ ഏതൊരാൾക്കും പറയുവാൻ സാദ്ധ്യമല്ല. എന്നാൽ അതിസൂക്ഷ്മമായൊരു കാൎയ്യം ഇതിലുണ്ട് എന്നു് എനിക്ക് തോന്നുന്നു. എല്ലാ രാജാക്കന്മാൎക്കും പ്രത്യക്ഷമായും ലൌകികമായും കാൎയ്യങ്ങൾ പലതും സംഭവിക്കാറുണ്ട്. അയൽവാസികളായ രാജാക്കന്മാർ എന്നപോലെ, സ്വന്തം കുടുംബക്കാർ കാലക്കേടിൽപ്പെട്ടവനെ ഉപദ്രവിക്കുകയാണ് പതിവ്. ആ സമയത്തു് ശേഷക്കാർകൂടി ശത്രുക്കളായിമാറും

അങ്ങിനെയുള്ളൊരു ചുററുപാടിൽപ്പെട്ടവനാണ് വിഭീഷണൻ. ശ്രേഷ്ഠന്മാരായ മിത്രങ്ങൾ ഇഷ്ടപ്പെട്ടവരെ ബഹുമാനിക്കുകയാണ് അപ്പോൾ ചെയ്യുക. നൃപേന്ദ്രന്മാർ സാധുക്കളായവരെക്കൂടി ശങ്കിക്കുകയും വേണം. സുഗ്രീവാ, ശത്രുപക്ഷത്തിൽനിന്നുവന്നവനെ സ്വീകരിക്കുന്നതിൽ തിന്മഫലമുണ്ടാകുമെന്നു് അങ്ങ് പറഞ്ഞുവല്ലോ. ശാസ്ത്രോക്തമായ കാൎയ്യമൊന്നു് ഞാൻ അതിന്നു് പറയാം. കേൾക്കു.

വിഭീഷണന്നു് നാം ശേഷക്കരല്ല; അദ്ദേഹം സ്വരാജ്യവാസകാംക്ഷിയുമാണ്. വിജ്ഞന്മാരായവൎക്കുകൂടി ഇത്തരം ആശയുണ്ടാകും. അതുകൊണ്ട് വിഭീഷണൻ സ്വീകാൎയ്യനാണ്. ശേഷക്കാർതമ്മിലാണെങ്കിൽ സസന്തോഷം ചേരുകയില്ല, കലഹിക്കുകയാണു പതിവ്.

മാത്രമല്ല, ഇദ്ദേഹത്തിൻെറ ശബ്ദം ഉച്ചത്തിലാണ്, പുറപ്പെട്ടതു്. ഭയം ഇല്ലാത്തവന്നു് ഇങ്ങിനെ, ഉറക്കെ പറയുവാൻ സാധിക്കയില്ല. സഹോദരന്മാർ തമ്മിൽ പിണങ്ങിയിട്ടുണ്ടാകും, ആ നിലയിൽനോക്കിയാലും വിഭീഷണൻ സ്വീകാൎയ്യനാണ്.

സുഹൃത്തേ, സഹോദരന്മാർ എല്ലാവരും എന്റെ ഭരതനെപ്പോലെയാകയില്ല; എന്നെപ്പോലെയുള്ള പുത്രന്മാരെ എല്ലാ പിതാക്കന്മാൎക്കും കിട്ടിയെന്നു വരില്ല. മിക്കവാറും അങ്ങയെപ്പോലെയുള്ള ചങ്ങാതിമാരെ സമ്പാദിക്കുവാനും ഇടവരില്ല.''

ശ്രീരാമചന്ദ്രന്റെ വാക്കുകൾകേട്ട വാനരനാഥൻ—അതിബുദ്ധിമാനായ സുഗ്രീവൻ—ലക്ഷ്മണനൊന്നിച്ച് എഴുന്നേററ് നമസ്കരിച്ചുകൊണ്ട്:—

''സ്വാമീ, രാവണൻ, അഗ്രജൻ വിഭീഷണനെ ഉപദ്രവകാരനായി അയച്ചതാകും. എന്തൊരുവനും അഭീഷ്ടമെല്ലാമേകുന്ന പ്രഭോ, ഈ നക്തഞ്ചരനെ നിഗ്രഹിക്കുന്നതാണ് യുക്തമെന്ന് എനിക്ക് തോന്നുന്നു—അഗ്രജനിദ്ദേശമനുസരിച്ച്, നമ്മെ ചതിക്കാൻ തയാറായി വന്നവനാണിവൻ. വിശ്വസ്തനായ നിന്തിരുവടിക്കോ, ലക്ഷ്മണകുമാരനോ, എനിക്കോ, ദ്രോഹം ചെയ്യാൻവന്ന ഇവൻ അമാത്യരൊന്നിച്ച് വദ്ധ്യനാണ്. അതിദുഷ്ടനായ രാവണരാക്ഷസന്റെ തമ്പിയാണ് വിഭീഷണൻ എന്ന് ഓൎമ്മിക്കണേ.''

വാക്യജ്ഞനും വാനരസൈന്യേശ്വരനുമായ സുഗ്രീവൻ ഇത്രയും പറഞ്ഞ് മൌനമായിരുന്നു. വാഗ്മിയായ രഘുശ്രേഷ്ഠൻ അല്പമൊന്നാലോചിച്ച്, പുഞ്ചിരിപൊഴിച്ച് ശുഭവാക്കുകൾ വാനരേശ്വരനോട് തുടൎന്നു:—

''സുഗ്രീവാ, ദുഷ്ടനാകട്ടെ ഗുണവാനാകട്ടെ, ഈ നിശാചരന് എന്നെ ഉപദ്രവിക്കുവാൻ ലേശമെങ്കിലും സാധിക്കുകയില്ല. നക്തഞ്ചരന്മാർ ഒരാൾക്കും എന്നെതരിമ്പും ദ്രോഹിക്കുവാൻകഴിയുമെന്ന് തോന്നുന്നുണ്ടോ? മാത്രമല്ല, പിശാചുക്കൾ—യക്ഷന്മാർ—അസുരന്മാർ—ഭൂമിയിലുള്ള രാക്ഷസവൎഗ്ഗം മുഴുവൻ—ഒത്തൊരുമിച്ച് വരികയാണെങ്കിൽകൂടി, എന്റെ ഒരുവിരൽത്തുമ്പുമതി സംഹരിക്കുവാൻ.

കപീന്ദ്രാ, പണ്ട് ഒരു പിറാവ്, തന്നെ ശരണംപ്രാപിച്ചൊരു ശത്രുവിനെക്കൂടി പൂജിച്ചതായി കേട്ടിട്ടുണ്ട്. സുഗ്രീവാ, സ്വപത്നിയെ അപഹരിച്ചവനാണെന്ന് തികച്ചും മനസ്സിലായിട്ടും തന്റെ സമീപത്തിൽ എത്തിയവനെ ഒരു കപോതം ഉപചരിച്ചു. സ്വമാംസത്തെ അവന് സസന്തോഷം ഭുഷ്ടാന്നമായി കൊടുത്തു. ഭാൎയ്യാപഹാരിയായ ശത്രുവിനെ ഒരു പിറാവുകൂടി അഭയമേകുമ്പോൾ എന്നെപ്പോലെയുള്ളവൎക്ക് ആലോചിക്കുവാൻ എന്തെങ്കിലുമുണ്ടോ?

കണ്വമുനീന്ദ്രന്റെ പുത്രൻ—കണ്ഡു എന്നാണ് ആ യതീന്ദ്രന്റെപേര്—ധാൎമ്മികകൃത്യത്തെപ്പററി പറഞ്ഞതു് കേൾക്കു. അഴലാൎന്നടുത്തുവന്നു് അഭയമ

പേക്ഷിക്കുന്ന അരിയെപ്പോലും നിർദ്ദയനായി നിഗ്രഹിക്കരുതു്. ദുഃഖിതൻ–ദൃപ്തൻ–അന്യനെ അഭയം പ്രാപിച്ചവൻ–ഇങ്ങിനെയുള്ള ശത്രുവിനെക്കൂടി, പ്രാണനപേക്ഷിച്ചും വിജ്ഞനായവൻ രക്ഷകൊടുക്കും. ഭയത്താലോ, മൌഢ്യത്താലോ, കാമത്താലോ, സ്വശക്തിക്കനുസരിച്ചു് രക്ഷിക്കാതിരുന്നാൽ, അതു് നിന്ദ്യവും പാപവുമാണു്. ശരണാഗതൻ നശിക്കുകയാണെങ്കിൽ രക്ഷയേകാത്തവന്റെ സകലപുണ്യങ്ങളും സിദ്ധിച്ചു് സ്വർഗ്ഗലോകംപൂകും. അഭയമപേക്ഷിച്ചു് വന്നവനെ തിരസ്കരിച്ചാൽ ഉണ്ടാകുന്ന ദോഷം അതിമഹത്താണു്. അതുകൊണ്ടു് യഥാർത്ഥവും ഉത്കൃഷ്ടവുമായ കാര്യം–സത്യവാദിയായ കണ്ഡുവിന്റെ വചനം–അനുസരിക്കുവാൻ ഞാൻ തീരുമാനിച്ചു.

ധാർമ്മികവും യശസ്കരവുമായ ഏതൊന്നും അവസാനത്തിൽ സ്വർഗ്ഗപ്രാപ്തിക്കു് കാരണമായിത്തീരും. സുഗ്രീവാ, എന്റെ അടുത്തുവന്നു് "ഞാൻ അങ്ങയുടെയാണു്, എന്നെ രക്ഷിക്കണം." എന്നു് അപേക്ഷിക്കുന്നവന്നു് ഏവരിൽനിന്നും ഞാൻ അഭയമേകും. ഇതു് എന്റെ വ്രതമാണു്. ഹേ കപീശ്വരാ, അദ്ദേഹത്തെ ഇങ്ങോട്ടുകൊണ്ടുവരു. ഞാൻ ശരണമേകിക്കഴിഞ്ഞു. വിഭീഷണനല്ല, രാവണനാണു് വന്നിട്ടുള്ളതെങ്കിൽതന്നെ ഈ നിശ്ചയത്തിന്നു് മാററമില്ല."

ശ്രീരാമചന്ദ്രന്റെ ആജ്ഞകേട്ട പ്ലവഗേശ്വരൻ, ഏററവും സൌഹാർദ്ദത്തോടും സന്തോഷത്തോടും പറഞ്ഞു:—

"മഹാപ്രഭോ, ധർമ്മജ്ഞനായ ലോകനാഥ, സുഖദായക, അവിടത്തെ തീരുമാനത്തിൽ യാതൊരത്ഭുതവും തോന്നുന്നില്ല. ആത്മതത്വമെന്താണെന്നു് അറിഞ്ഞവനും, സന്മാർഗ്ഗദർശിയുമായ അവിടുന്നു് സത്തായകാര്യം അരുളിച്ചെയ്തു. ദേവാ, വിഭീഷണൻ ഉത്തമനായിട്ടുതന്നെയാണു് തോന്നിയിട്ടുള്ളതു്. നിസ്സാരമായ സംശയം, ഊഹവും ഭാവവുംകൊണ്ടു് തീരെ നശിച്ചുകഴിഞ്ഞു. അതിവേഗത്തിൽ അദ്ദേഹം നമ്മോടുതുല്യനാകട്ടെ. അപാരവിജ്ഞനായ വിഭീഷണൻ നമ്മോടുകൂടി സഖ്യമേല്ക്കട്ടെ."

സുഗ്രീവന്റെ മനോഗതി ശരിക്കു് വിശദമാക്കിയ വാക്കുകൾ നരേന്ദ്രനെ സന്തുഷ്ടനാക്കി. ശ്രീരാമദേവനും വിഭീഷണനും, ദേവേന്ദ്രനും ഗരുഡനുമെന്നപോലെ യോജിച്ചു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം പതിനെട്ടാം സർഗ്ഗം അവസാനിച്ചു.**

## പത്തൊമ്പതാം സർഗ്ഗം. (വിഭീഷണാഭിഷേകം)

കാകുൽസ്ഥനാൽ അഭയമേകപ്പെട്ട വിഭീഷണൻ അത്യാനന്ദത്തോടെ ഭൂമിയെ നോക്കി. ഭക്തന്മാരായ അമാത്യരുമൊന്നിച്ച് അസുരവരൻ ആകാശത്തിൽനിന്നു ശ്രീരാമസന്നിധിയിൽ എത്തി. ആ ധർമ്മിഷ്ഠൻ ദേവൻെറ തൃക്കാല്ക്കൽ സാഷ്ടാംഗം നമസ്കരിച്ചു. നാലുരാക്ഷസശ്രേഷ്ഠന്മാരൊന്നിച്ച് ശരണപ്രാർത്ഥനചെയ്ത വിഭീഷണൻ, ധർമ്മനിഷ്ഠവും സമുചിതവും ആനന്ദദായകവുമായ വാക്കുകൾ തുടന്നു:—

"മഹാപ്രഭോ, രാവണൻെറ കനിഷ്ഠസഹോദരനാണ് ഞാൻ. അഗ്രജനാൽ അവമാനിതനായ ഞാൻ അവിടുത്തെ അഭയംപ്രാപിക്കുന്നു. സകലജീവികൾക്കും ശരണ്യനായ നിന്തിരുവടിയെ, ലങ്കാരാജ്യത്തേയും ബന്ധുമിത്രാദികളേയും വെടിഞ്ഞു് അഭയം തേടുന്നു. എൻെറ നാടും ജീവിതവും സുഖവും എല്ലാം നിന്തിരുവടിയുടെ തൃപ്പാദങ്ങളിലാണ് ഇനിമുതൽ."

ഇതുകേട്ട ശ്രീരാമദേവൻ കാരുണ്യം നിറഞ്ഞ തൃക്കണ്ണുകളാൽ നുകരുന്നതുപോലെ സാന്ത്വനിപ്പിച്ചു്:—

"വിഭീഷണാ, നക്തഞ്ചരേശ്വരൻെറ ബലാബലങ്ങൾ സത്യമായിട്ടുള്ളതു്, പറയൂ."

അനായാസകർമ്മാവായ രഘുപതിയുടെ ചോദ്യം കേട്ട വിഭീഷണൻ, അഗ്രജൻെറ എല്ലാബലവും വിവരിക്കുവാൻ ഒരുങ്ങി:—

"പ്രഭോ, ഗന്ധർവ്വന്മാർ-രക്ഷസ്സുകൾ-നാഗങ്ങൾ-തുടങ്ങി ഒരു ശക്തിക്കും രാവണനെ വധിക്കുവാൻ അസാദ്ധ്യമാണ്. വിധാതാവിൽനിന്നു് അത്തരത്തിലുള്ള വരം വാങ്ങിയിരിക്കുന്നു. രാവണൻെറ അനുജനും എൻെറ ജ്യേഷ്ഠനുമായി കുംഭകർണ്ണനുണ്ടു്. അതിവീര്യശാലിയും ഉഗ്രതേജസ്വിയുമായ അദ്ദേഹം യുദ്ധത്തിൽ ഇന്ദ്രതുല്യനാണു്. ദശാസ്യൻെറ സേനാനായകൻ പ്രഹസ്തൻ, കൈലാസവാസിയായ മണിഭദ്രനെ വിജയിച്ചിരിക്കുന്നു.

ഉടുമ്പിൻതോൽ കയ്യുറയും പൊട്ടാത്തപോർച്ചട്ടയും ധരിച്ചു്, കുലച്ച വില്ലും നിശിതബാണവുമേന്തി, നോക്കിനില്ക്കുവേതന്നെ, യുദ്ധക്കളത്തിൽനിന്നു് പെട്ടെന്നു് മറയുന്നവനാണു് ഇന്ദ്രജിത്തു്. സമരവ്യൂഹമദ്ധ്യത്തിൽവെച്ചുതന്നെ

അഗ്നിദേവനെ പ്രസാദിപ്പിച്ച് അനുഗ്രഹംവാങ്ങി, മറഞ്ഞുനിന്ന് ശരവർഷം കൊണ്ട് ശത്രുനിഗ്രഹംചെയ്യുന്ന, അതുല്യബലശാലിയാണ് ഇന്ദ്രജിത്ത്.

ദിക്പാലകതുല്യരായ പടനായകന്മാരാകുന്ന, മഹോദരൻ–മഹാപാർശ്വൻ–അകമ്പനൻ–എന്നീ അരക്കന്മാർ–ലങ്കാനഗരിയിൽതന്നെ പതിനായിരം കോടി രാക്ഷസന്മാരുണ്ട്. രക്തപാനികളും മാംസഭക്ഷകരുമായ അവർ കാമരൂപികളുമാണ്. ആ സൈന്യങ്ങളോടൊത്ത് അടരാടിയിട്ടാണ്, ലോകപാലകന്മാരേയും അമരന്മാരേയും മഹാത്മാവായ ദശഗ്രീവൻ വിജയിച്ചത്.''

സുദൃഢപരാക്രമിയായ ശ്രീരാമചന്ദ്രൻ, വിഭീഷണവാക്കുകൾ കേട്ട്, എല്ലാം മനസ്സുകൊണ്ട് ആലോചിച്ച് തീരുമാനിച്ചു. മന്ദഹാസത്തോടെ അരുളിച്ചെയ്തു:—

''ഹേ വിഭീഷണാ, രാവണന്റെ പരാക്രമങ്ങൾ എല്ലാം അങ്ങ് ശരിക്കു പറഞ്ഞു. ഇതെല്ലാം ഞാൻ അറിഞ്ഞിട്ടുള്ളവയാണ്. പ്രഹസ്തൻ തുടങ്ങിയ ബന്ധുക്കളോടുകൂടി ദശകന്ധരനെ വധിച്ച്, അങ്ങയെ ഞാൻ ലങ്കയിലെ രാജാവാക്കി വാഴിക്കും. എന്റെ ഈ വാക്ക് സത്യമാണ്. ഭൂമിയുടെ ഉള്ളിലോ, പാതാളത്തിലോ, ബ്രഹ്മദേവന്റെ സമീപത്തിലോ പോയി ഒളിച്ചാലും, രാവണൻ എന്നിൽനിന്ന് രക്ഷനേടുകയില്ല. അടരിൽ അസുരവരനെ ബന്ധുപുത്രമിത്രാദികളോടെ അന്തകാലയത്തിലേക്ക് അയച്ചല്ലാതെ ഞാൻ അയോദ്ധ്യയിലേക്ക് പോവുകയില്ല; എന്റെ അനുജന്മാർ മൂന്നുപേർ സാക്ഷിയാണ് രാമന്റെ വാക്കിന്.''

അക്ലിഷ്ടകർമ്മാവായ ശ്രീരാമചന്ദ്രന്റെ വാക്കുകൾ വിഭീഷണനെ ആനന്ദസാഗരത്തിലാറാടിച്ചു. ആ ധർമ്മാത്മാവ് താണുതൊഴുത് സസന്തോഷം ഉണർത്തി:—

''രാജരാജനായ മഹാപ്രഭോ, രാക്ഷസവധത്തിലും ലങ്കാരാജ്യവിജയത്തിലും യഥാശക്തി ഞാൻ സഹായിക്കാം; അവിടുത്തെ സൈന്യത്തിലെ ഒരംഗവുമാകാം.''

രഘുവരൻ വിഭീഷണനെ ഗാഢഗാഢം പുണർന്നു. കാരുണ്യവാരിധിയായ ദേവൻ സൌമിത്രിയെ നോക്കി:—

"ലക്ഷ്മണാ, സാഗരജലം കൊണ്ടുവരു. രാക്ഷസരാജ്യാഭിഷേകം ഉടനെ ചെയ്യൂ. എൻെറ പ്രീതിയുടെ അടയാളമായി വിഭീഷണൻ ഇപ്പോഠംമുതൽ "ലങ്കേശ്വരൻ" എന്ന പേരിലായിക്കഴിഞ്ഞു."

കപീന്ദ്രന്മാരുടെ മദ്ധ്യത്തിൽവെച്ച്, രാജരാജകല്പനയനുസരിച്ച്, ദശാസ്യാവരജനെ രാക്ഷസചക്രവത്തിയായും ലങ്കാധിപനായും അഭിഷേകം കഴിച്ചു. ശ്രീരാമചന്ദ്രൻെറ പ്രീതി, ഇത്രയും പെട്ടെന്ന് വ്യക്തമാക്കിയതു കണ്ട വാനരന്മാർ ക്ഷുക്കിയാത്തു. മഹാത്മാവായ ദേവനെ വീണ്ടും വീണ്ടും വാഴ്ത്തി.

കപീന്ദ്രന്മാരായ സുഗ്രീവനും ഹനുമാനും വിഭീഷണനെ ഹൃദയം തുറന്ന് അനുമോദിച്ചു. ശ്രീരാമചന്ദ്രൻെറ കാരുണ്യം ഇത്രവേഗത്തിൽ അനുഭവിക്കവാൻ സാധിച്ച ആ പുണ്യോത്തംസത്തെ വന്ദിച്ചുകൊണ്ട് സാദരം:—

"ലങ്കേശ്വരാ, അക്ഷോഭ്യമായ സാഗരത്തെ, തേജസ്വികളായ വാനരന്മാരോടുകൂടി എങ്ങിനെയാണ് നാം കടക്കുക? അണിനിരത്തിയ സൈന്യങ്ങളുമൊന്നിച്ച് വരുണാലയതരണം ചെയ്യാൻ എന്താണൊരു ഉപായം?"

ധമ്മാത്മാവായ വിഭീഷണൻ വാനരനായകന്മാരുടെ ചോദ്യം കേട്ടു:—

"നരവരനായ രാഘവൻ ആഴിയെ ശരണം പ്രാപിക്കണം. അമേയമായ മഹാണ്ണവത്തെ കഴിപ്പിച്ചതു് ദേവൻെറ വംശജാതനായ സഗരമഹാരാജാവാണ്. ബന്ധുവായ ശ്രീരാമസ്വാമിയുടെ കാര്യം സാധിപ്പിക്കവാൻ ബുദ്ധിമാനായ സാഗരം തയ്യാറാവും."

മഹാവിദ്വാനായ രാക്ഷസേശ്വരൻെറ അഭിപ്രായം കേട്ട സുഗ്രീവൻ ശ്രീരാമലക്ഷ്മണന്മാരുടെ സന്നിധിയിലെത്തി, വിഭീഷണസുഭാഷിതത്തെ ധരിപ്പിക്കകയും ചെയ്തു. വിപുലഗ്രീവനായ സുഗ്രീവൻ, സമുദ്രോപാസനമാണ് ചെയ്യേണ്ടതെന്ന് പറഞ്ഞതു്, സ്വതവേ തന്നെ ധമ്മശീലനായ കാകുൽസ്ഥനെ അത്യധികം സന്തോഷിപ്പിച്ചു. ആ കമ്മകോവിദൻ മന്ദഹാസസമന്വിതം, സുഹൃദ്വാക്യത്തെ കൊണ്ടാടിപ്പറഞ്ഞു:—

"ലക്ഷ്മണാ, വിഭീഷണൻെറ ആലോചന എനിക്കേററവും ഇഷ്ടപ്പെട്ടു. സുഗ്രീവൻ അതിവിജ്ഞനാണ്. നീയും മന്ത്രവിശാരദനാണ്. നിങ്ങളും ആലോചിച്ച് ഞാൻ ചെയ്യേണ്ടതെന്തെന്ന് തീർപ്പുചെയ്ത് പറയുവിൻ.

വീരന്മാരായ ലക്ഷ്മണസുഗ്രീവന്മാർ ഉപചാരത്തോടെ ഇപ്രകാരം തമ്പുരാനോട്ട് ഉണർത്തി:—

"പ്രഭോ, പുരുഷസിംഹനായ അവിടുത്തെ ആശയം ഞങ്ങൾക്ക് ഇഷ്ടമല്ലാതെ വരുമോ? ഈ സന്ദർഭത്തിൽ ചെയ്യേണ്ടതെന്തോ അതാണ് വിഭീഷണൻ പറഞ്ഞതു്. ഈ ഘോരവാരിധിയെ ചിറകെട്ടാതെ, ലങ്കയിൽ ചെന്നെത്തുവാൻ, ഇന്ദ്രനോടുകൂടിയ ദേവന്മാൎക്കും സാദ്ധ്യമല്ല. അതിശൂരനായ ലങ്കേശ്വരൻ പറഞ്ഞതുപോലെ ചെയ്യാം. കാലം കളയാതെ സാഗരത്തോട്ട് അഭ്യർത്ഥിക്കാം; കപിസൈന്യങ്ങളൊത്തു് നമുക്ക് ലങ്കയിൽ എത്തുവാനുള്ള മാൎഗ്ഗം നിർദ്ദേശിക്കുവാൻ.

മഹാപ്രഭുവായ ശ്രീരാമചന്ദ്രൻ, സഹോദരന്റേയും സുഹൃത്തിന്റേയും വാക്യംകേട്ട്, അബ്ധിയുടെ തീരത്തു് ദർഭപ്പുല്ല് വിരിച്ച് വേദിയിലെ അഗ്നിപോലെ അതിൽ കിടന്നരുളി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകിനിൎമ്മിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ പത്തൊമ്പതാം സൎഗ്ഗം അവസാനിച്ചു.

---

## ഇരുപതാം സൎഗ്ഗം. [ശുകദൂതു്]

ശാർദ്ദൂലൻ എന്ന പേരായ ഒരു വീരരാക്ഷസൻ, സുഗ്രീവസൈന്യത്തെ, കണ്ടു. ദുഷ്ടനായ രാവണന്റെ, സമൎത്ഥനായ ചാരനാണ്, ശാർദ്ദൂലൻ. സശ്രദ്ധം വാനരസൈന്യത്തെ അവൻ നോക്കി. അതിവേഗത്തിൽ ലങ്കയിൽച്ചെന്നു് തമ്പുരാനോട്ട് പറഞ്ഞു:—

"മഹാരാജാവേ, മറ്റൊരു മഹാബ്ധിപോലെയുള്ള ഒരു കപിമണ്ഡലം ഇതാ ലങ്കയിലേക്ക് വരുന്നു. ദശരഥരാജപുത്രന്മാരായ ശ്രീരാമലക്ഷ്മണന്മാർ, സൎവ്വായുധങ്ങളുമേന്തി, സീതാസമീപം അണഞ്ഞമട്ടിലായിക്കഴിഞ്ഞു. ഉജ്ജ്വലതേജസ്സാൎന്ന ആ സഹോദരന്മാർ സാഗരസമീപത്തിലിരിക്കുകയാണ്. പത്തുയോജനസ്ഥലത്തിൽ വാനരപ്പട നിറഞ്ഞുനില്ക്കുന്നു. യാഥാൎത്ഥ്യങ്ങളെ അതിവേഗത്തിൽ അവിടുന്നു് കല്പിച്ചറിയണമേ. സമർത്ഥരായ ദൂതന്മാർ അവിടെച്ചെന്നു് എല്ലാം മനസ്സിലാക്കി പെട്ടെന്നു് പോരണം. സാമമോ, ദാനമോ, വേണമെങ്കിൽ ഭേദമോതന്നെ ഇക്കാര്യത്തിൽ ചെയ്യണം."

ചാരനായ ശാർദ്ദൂലന്റെ വാക്കുകൾ കേട്ട് അസുരാധിപൻ, സ്വന്തം കാര്യത്തെ നല്ലപോലെ ആലോചിച്ച് പൊടുന്നനെ ചിലതു് തീരുമാനിച്ചു. കാര്യങ്ങൾ അറിയുവാൻ അതിനിപുണനായ ശുകൻ എന്ന രാക്ഷസോത്തമനെ വിളിച്ച് കല്പിച്ചു:—

"ഹേ ശുക, നീ അതിവേഗം പോക. രാജാ സുഗ്രീവനോടു്, മധുരമായും മയമായും, എന്നാൽ നിർഭയമായും എന്റെ സന്ദേശത്തെ പറയു:—

"അങ്ങു് മഹാരാജവംശത്തിൽ ജാതനായവനാണു്. കൈക്കരുത്തേറിയ ഋക്ഷരജസ്സിന്റെ ആത്മജനായ അങ്ങയ്ക്കു് ഏതെങ്കിലും തരത്തിലുള്ള ആപത്തോ, അർത്ഥലാഭമോ ഉണ്ടാകുന്നില്ല. മാത്രമല്ല, കപീന്ദ്രനായ അങ്ങു് എന്റെ സഹജതുല്യനുമാണു്. നൃപനായ ആ രാമന്റെ കളത്രത്തെ ഞാൻ അപഹരിച്ചുവെന്നതിൽ അങ്ങയ്ക്കു് എന്തുണ്ടു്? ബുദ്ധിമാനായ അങ്ങു് കിഷ്കിന്ധയിലേക്കു് മടങ്ങുകയാണു് യുക്തമായിട്ടുള്ളതു്. ഒരു തരത്തിലുള്ള ശക്തിയും ലങ്കയിൽ കടക്കുവാൻ വാനരന്മാർക്കെന്നല്ല, ദേവന്മാർക്കും ഗന്ധർവ്വന്മാർക്കുംകൂടിയില്ല. പിന്നെയാണോ മനുഷ്യരും കരടന്മാരും?"

അരക്കർകോന്റെ ഇത്തരത്തിലുള്ള ആജ്ഞകേട്ട അസുരവരൻ, ഒരുപക്ഷിയുടെ രൂപമെടുത്തു്, അംബരത്തിലേക്കു് ഉയന്നു. ആഴിയുടെ മേൽത്തട്ടിൽക്കൂടി അനേകകാതം വഴി പിന്നിട്ടു് ഉത്തരതീരത്തിൽ, കപിസേനകളുടെ മുകളിൽ, ആകാശത്തിൽനിന്നുകൊണ്ടുതന്നെ, ധൃഷ്ടനായ രാവണന്റെ കല്പനാവചനങ്ങൾ പറഞ്ഞയച്ചതുപോലെ വ്യക്തമാക്കി. ദൂതു പറയുന്ന അവനെ, വാനരന്മാർ വാനിലണഞ്ഞു് പിടിച്ചു്, കൈമടക്കി ഇടിക്കുവാനും, തൂവൽ ഓരോന്നായി പറിക്കുവാനും തുടങ്ങി. ആ രാക്ഷസനെ അവർ നഭസ്സിൽനിന്നുതന്നെ ബന്ധിച്ചു് ഭൂമിയിലേക്കു് എറിഞ്ഞുകൊടുത്തു. കപികളെക്കൊണ്ടു് വിഷമം അസഹ്യമായപ്പോൾ ശുകൻ ഉച്ചത്തിൽ പറഞ്ഞു:—

"ഹേ കാകുൽസ്ഥ, ദൂതന്മാർ അവദ്ധ്യരാണു്. കപികളെ തടുത്താൽ നന്നായിരുന്നു. സ്വാമിയുടെ അഭിപ്രായങ്ങൾവിട്ടു് അയുക്തമായ മതം പറയുന്ന ദൂതനെയാണു് നിഗ്രഹിക്കേണ്ടതു്."

ശുകന്റെ ആവലാതി കേട്ട രഘുവീരൻ "കൊല്ലരുതു്" എന്നിങ്ങനെ, പ്രഹരിക്കുന്ന വാനരന്മാരോടു് അരുളിച്ചെയ്തു. പ്ലവഗന്മാരിൽനിന്നു് മോചനം സിദ്ധിച്ച ശുകൻ വീണ്ടും വാനിലേയ്ക്കുയന്നു് ഇപ്രകാരം ചോദിച്ചു:—

"മഹാബലപരാക്രമ, സത്വസമ്പന്നനായ സുഗ്രീവ, ലോകത്തെ മുഴുവൻ കരയിക്കുന്ന രാവണന്റെ അടുത്തു് എന്തൊന്നാണു് പറയേണ്ടതു്?"

അത്ഭുതശക്തനായ കപീശ്വരൻ ആ പിശിതാശനാധമദൂതനോടു് ദൃഢതരമായ ശബ്ദത്തിൽ പറഞ്ഞു:—

"ഭവാൻ എന്റെ സുഹൃത്തല്ല; അനുകമ്പ്യനല്ല, ഒരു തരത്തിലും ഉപകാരമേകിയവനല്ല, ഇഷ്ടനുമല്ല. ശ്രീരാമദേവന്റെ ശത്രുവായ അങ്ങു് ബന്ധുമിത്രാദികളോടുകൂടി വദ്ധ്യനാണു്. അങ്ങു് എനിക്കു് ബാലിയെപ്പോലെയാണു്. ഹേ നിശാചരേന്ദ്ര, ബന്ധുമിത്രപുത്രന്മാരോടുകൂടിയ അങ്ങയെ ഞാൻ വധിക്കും. വൻപടയൊന്നിച്ചു് അതിവേഗം അവിടെയെത്തി ലങ്കയെ ചാമ്പലാക്കിമാററും. ഹേ രാവണ, ഇന്ദ്രനാലോ, ദേവകളാലോ, സംരക്ഷിക്കപ്പെട്ടാലും, ശ്രീരാമനിൽനിന്നു് അങ്ങയ്ക്കു് രക്ഷകിട്ടുകയില്ല; പാതാളത്തിന്റെ കോണിലോ, സൂര്യമണ്ഡലത്തിലോ പൊയ്ക്കൊള്ളൂ, അങ്ങയെ രക്ഷിക്കുവാൻ, ശക്തനായി ഈ ത്രിലോകങ്ങളിലും, ഗന്ധർവ്വനോ, അരക്കനോ, മററാരെങ്കിലുമോ ഉള്ളതായി ഞാൻ കാണുന്നില്ല. വൃദ്ധനും ക്ഷീണിതനുമായ ജടായുവിനെ കൊന്നതിൽ എന്തൊരു മേന്മയാണു് അങ്ങക്കു് കിട്ടിയതു്? ശ്രീരാമനോ ലക്ഷ്മണനോ അറിഞ്ഞുകൊണ്ടാണോ വിശാലലോചനയായ ദേവിയെ അപഹരിച്ചതു്? അങ്ങയുടെ പ്രാണാപഹാരിയായ രഘുവീരൻ, മഹാത്മാവും ഊർജ്ജിതനും, ദേവാസുരന്മാർക്കുപോലും അജയ്യനാണെന്നും മൂഢബുദ്ധിയായ അങ്ങയ്ക്കു് അറിയുന്നില്ല."

കപിവരനായ അംഗദൻ തുടന്നു പറഞ്ഞു:—

"മഹാരാജാവേ, ഇവൻ ദൂതനാണെന്നല്ല, ചാരനാണെന്നാണു് തോന്നുന്നതു്. ഇവിടെനിന്നു് നമ്മുടെ ബലാബലങ്ങളെ കണക്കാക്കുകയാണു്. ഇവനെ ലങ്കയിലേക്കു് വിട്ടയയ്ക്കരുതു്; പിടിക്കുകയാണു് നല്ലതു്."

യുവരാജവചനം കേട്ട ഉടനെ, വാനരശ്രേഷ്ഠന്മാർ ആകാശത്തിലേക്കു് പെട്ടെന്നു് ഉയർന്നുചെന്നു് ശുകനെ പിടിച്ചുകെട്ടി. കോപം മുഴുത്ത കപികളുടെ ഉപദ്രവം അസഹ്യമായപ്പോൾ, മഹാപ്രഭുവായ ദാശരഥിരാമനെ ഉച്ചത്തിൽ വിളിച്ചു് ആർത്തു്:—

"ഇതാ, എന്റെ ചിറകു് പറിക്കുന്നു; കണ്ണുകൾ ചൂഴ്ന്നെടുക്കുന്നു. ഈ കപികൾ ഇപ്പോൾ എന്നെ നിഗ്രഹിക്കുകയാണെങ്കിൽ, ഞാൻ ജനിച്ച അന്നു

മുതൽ മരിക്കുന്ന ദിവസംവരെ ചെയ്ത എല്ലാ പാപകർമ്മങ്ങളുടേയും ഫലം അങ്ങു ന്നു് എല്ക്കണം."

അവൻെറ വിലാപം വീണ്ടും കേട്ട രാഘവൻ കീശന്മാരെ വിലക്കിക്കൊണ്ടു് കല്പിച്ചു:—

"ആ ദൂതനെ വിടുവിൻ! അവൻ പോകട്ടെ."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ ഇരുപതാം സർഗ്ഗം അവസാനിച്ചു.

## ഇരുപത്തിയൊന്നാം സർഗ്ഗം. [സമുദ്രക്ഷോഭണം]

സമുദ്രത്തിൻെറ ഉത്തരതീരത്തുള്ള വെൺമണൽപ്പരപ്പിൽ, വിരിച്ചിട്ട ദർഭ മെത്തയിൽ, മഹാസാഗരത്തെ തൊഴുതു് അഭിവാദ്യംചെയ്ത ശ്രീരാമചന്ദ്രൻ തല കിഴക്കോട്ടുവെച്ചു് പള്ളികൊണ്ടു. ഉഗ്രനാഗത്തിനെതിരായ കൈ ശിരസ്സിൽ ചായ്ച്ചുകൊണ്ടാണു് അരിമർദ്ദനനായ അവിടുന്നു് കിടന്നതു്. അചിതീയമായ പൊന്നിൻതോൾവളകളും, മുത്തുമണികൾ പതിച്ചവളകളും അണിഞ്ഞിരുന്ന ആ കൈ; ആഭരണാലംകൃതങ്ങളായ പെൺമണികളുടെ മൃദുലകരങ്ങളാൽ, ചന്ദനം അകിൽ തുടങ്ങിയ സുഗന്ധലേപനം ചെയ്യപ്പെട്ടിരുന്ന ആ കൈ; ഗംഗാനദിയിൽ കിടക്കുന്ന തക്ഷകാകൃതിയിൽ വെൺപട്ടുകിടക്കയിൽ വെച്ചതിൽ സീതാദേവിയുടെ ശിരസ്സു് വെച്ചിരുന്ന ആ കൈ; ബാലാദിത്യകിരണതുല്യമായ ഉത്തമചന്ദനം പൂശിയിരുന്ന ആ കൈ; നകത്തിനു് തുല്യമായി നീണ്ടുരുണ്ടതും ശത്രുക്കൾക്കു് അഴലേററുന്നതും, സജ്ജനസുഹൃത്തുക്കൾക്കു് സന്തോഷമേകുന്നതും, ത്രിഭുവനത്തിന്നും താങ്ങുംതണലുമായി നില്ക്കുന്നതുമായ ആ കൈ; ഏററവും വലിയ പരിഘത്തിനുസദൃശവും, ആയിരമായിരം ഗോദാനം ചെയ്തതുകൊണ്ടു് പവിത്രവും, ഞാൺതഴമ്പിയലുന്നതുമായ ആ കൈ; ഏതൊരാൾക്കും കണക്കാക്കാൻ കഴിയാത്ത മാഹാത്മ്യമിയന്ന ആ വലത്തു കൈ; കാരുണ്യവാരിധിയായ ദേവൻ തലയ്ക്കുവെച്ചുകൊണ്ടാണു് കിടന്നതു്.

"ഒന്നുകിൽ എനിക്കു മരണമോ, അല്ലെങ്കിൽ സമുദ്രതരണമൊ വേണം."

എന്നു് തീർച്ചപ്പെടുത്തി; അബ്ധിയെ തൃക്കൺപാർത്തു്, മൌനമായി, പരിശുദ്ധനായി, നിയമചര്യയോടെ, മഹാഭുജനായ ദേവൻ കിടന്നു. വ്രതാദി

കൾക്ക് യാതൊരു പിഴയും പററാതെ ദർഭവിരിപ്പിൽ കിടന്ന ദാശരഥിയ്ക്കു് മൂന്നു് അഹോരാത്രങ്ങൾ കഴിഞ്ഞു. ധമ്മസ്വരൂപിയായ ദേവൻ, നദീശനായ സാഗരത്തെ ഉപാസിച്ചുകൊണ്ടാണു് നിമിഷങ്ങൾ കഴിച്ചതു്. എന്നാൽ അജ്ഞാനിയായ അണ്ണവം, ശ്രീരാമചന്ദ്രനാൽ വഴിയാംവിധം പൂജിക്കപ്പെട്ടിട്ടും പ്രത്യക്ഷമായില്ല.

ദിവസങ്ങൾ ഇഴഞ്ഞുകൊണ്ടു് മൂന്നുകഴിഞ്ഞു. അക്ഷോഭ്യമായ ആഴിയെ പാത്തുകൊണ്ടിരുന്ന ആ തൃക്കണ്ണുകളുടെ അററം രണ്ടും അല്പമൊന്നു് ചുടുത്തു. സമീപത്തിൽ സ്ഥിതിചെയ്യുന്ന ലക്ഷ്മണനോടു് അരുളിച്ചെയ്തു:—

"ലക്ഷ്മണാ, കടലിൻെറ കറമ്പുനോക്കു. സ്വന്തം ശരീരം കാണിക്കുന്നേ ഇല്ല. സൽഗുണങ്ങളില്ലാത്തവൻെറ കണ്ണിൽ, ശമവും, ക്ഷമയും, മധുരസംഭാഷണവും, ഋജുത്വവും കാണുകയില്ല; ഈ ഉത്തമഗുണങ്ങൾ ശക്തിയില്ലായ്മയായി തോന്നിയേക്കും; ആത്മപ്രശംസ; ദുഷ്ടത, അഭ്യുത്ഥന നിരാകരിച്ചു് ആട്ടിപ്പായിക്കൽ, അഹങ്കാരം, എല്ലാവിധത്തിലുമുള്ള ദണ്ഡനം, ഇവയെല്ലാം ഒത്തുചേന്നവൻ ലോകത്തിൽ ഇന്നു് മാന്യനായിത്തീരും. സാമംകൊണ്ടു് കീത്തി ലഭിക്കില്ല; വൈരിയെ കീഴൊതുക്കുവാൻ സാധിക്കില്ല; യുദ്ധക്കളത്തിൽ ജയം കിട്ടുകയില്ല. ലക്ഷ്മണാ, എൻെറ ദയകൊണ്ടു് മാത്രമാണു് ഇന്നു് ഈ ആഴിയിൽ മത്സ്യങ്ങൾ സ്വച്ഛന്ദം നീന്തുന്നതു്; ഉഗ്രസർപ്പങ്ങൾ നിർഭയം വസിക്കുന്നതു്, ആനകൾ വിഹരിക്കുന്നതു്. ഹേ സൌമിത്രി, മുത്തുരത്നങ്ങൾ, മകരമത്സ്യങ്ങൾ, ശംഖുകൾ, എന്നിവ നിറഞ്ഞ അലയാഴിയെ, കൊടുംശരങ്ങളെക്കൊണ്ടു് ഞാനിന്നു് വററിച്ചു് മരുഭൂമിയാക്കിത്തീക്കും. ഏററവും ക്ഷമയുള്ള എന്നെ, ഒന്നിനും കൊള്ളരുതാത്തവനായി അണ്ണവമിന്നുകാണുന്നു. ഇത്തരക്കാരിൽ ക്ഷമാഗുണം മഹാദോശമായിത്തീരും. സാമഗുണത്താൽ ഈ പയോധി പ്രത്യക്ഷമായി വരുന്നില്ല. ലക്ഷ്മണാ, കൊണ്ടുവരു; കലച്ച കോദണ്ഡവും ഉഗ്രനാഗതുല്യങ്ങളായ ശരങ്ങളും. ഈ അപാരവാരിധിയെ ഞാൻ വററിക്കുകയാണു്. കപിവരന്മാർ നടന്നുതന്നെ ലങ്കയിലേക്കു് പോകട്ടെ. അക്ഷോഭ്യനായ ആഴിയെ എൻെറ കോപം കലക്കുകയായി. സാഗരത്തിന്നു് ഒരതിരായി പ്രശോഭിക്കുന്ന തീരം ഇതാ ഞാൻ നശിപ്പിക്കുന്നു. പെരുത്തദൈത്യന്മാരൊത്തു് പ്രശോഭിക്കുന്ന സമുദ്രത്തെ രാമബാണങ്ങൾ കലക്കുകയായി."

തൃക്കണ്ണുകൾ രക്തവണ്ണങ്ങളായി; ഉരുട്ടിമിഴിച്ചു. കല്പാന്തകാലത്തിലെ അഗ്നിയെപ്പോലെ, കാകൽസ്ഥൻ വില്ലേന്തി, വൻകടലിൻെറ തീരത്തിൽനിന്നു.

ആ കൊടിയകോദണ്ഡത്തിന്റെ ഞാൺ പതുക്കെയൊന്നമർത്തി; പാരാകെയൊന്നുലഞ്ഞു. ഇന്ദ്രവജ്രങ്ങൾ പോലെയുള്ള ക്രൂരശരങ്ങൾ ആഞ്ഞെയ്തു. അമേയ തേജസ്സുള്ള പള്ളിബാണങ്ങൾ ആഴിയുടെ അഗാധതലത്തിലേക്ക് ആണ്ടിറങ്ങി. ഉരഗസമൂഹം നടുങ്ങി; മുതലകളും മകരമത്സ്യങ്ങളും വാഴുന്ന കടലിന്റെ കോളിളക്കം ഭയങ്കരമായി; കാററ് ഉഗ്രമായി ചീററി; ശംഖുകളും ചിപ്പികളും നിറഞ്ഞ പെരും തിരകൾപരന്ന് എന്തിത്തുടങ്ങി; മഹാബ്ധിപുകഞ്ഞ് ഓളം മറിഞ്ഞതായിത്തീൎന്നു. എരിഞ്ഞ കണ്ണും നാവുമുള്ള ഭുജംഗങ്ങൾ വേദനകൊണ്ട് പുളഞ്ഞു; പാതാളതലത്തിൽ പാൎക്കുന്ന വീരദൈത്യന്മാർ അമ്പരന്ന് ഉഴറി; വിന്ധ്യൻ, മന്ദരം, എന്നീ പൎവ്വതങ്ങളെപ്പോലെ, നക്രമകരാവൃതങ്ങളായ തരംഗങ്ങൾ ആയിരമായിരം ഉയൎന്നു. സർപ്പങ്ങളും രാക്ഷസന്മാരും വട്ടംതിരിഞ്ഞു. വൻമുതലകൾ ചക്രങ്ങളെപ്പോലെ ചുററി. അതുല്യനായ രഘുപതി ചീററിക്കൊണ്ട് വീണ്ടും വിൽ വലിക്കുവാൻ തുടങ്ങുമ്പോഴേക്കും ലക്ഷ്മണൻ ഓടിച്ചെന്ന് തൃക്കരങ്ങൾ പൊത്തിപ്പിടിച്ച് പറഞ്ഞു:—

"പ്രഭോ, വീരവീരന്മാരുടെ ശിരോരത്നമായ ജ്യേഷ്ഠ, ഇതില്ലാതെതന്നെ അവിടുത്തേക്ക് കാര്യങ്ങൾ നേടാം. അവിടുത്തെപ്പോലെയുള്ളവർ കോപത്തിൽ മുങ്ങരുതേ. അത് യുക്തവുമല്ലല്ലോ. സജ്ജനങ്ങളുടെ കൎമ്മത്തെ അവിടുന്ന് സ്വീകരിക്കണേ."

അപ്രത്യക്ഷരായി ആകാശത്തിൽനില്ക്കുന്ന ബ്രഹ്മൎഷിമാരും ദേവൎഷിമാരും, അയ്യോ, അരുതേ അരുതേ! ഹാ കഷ്ടം! എന്നിങ്ങനെ ഉച്ചത്തിൽ പറഞ്ഞ് ബഹളംകൂട്ടി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ ഇരുപത്തിയൊന്നാം സൎഗ്ഗംഅവസാനിച്ചു.

---

## ഇരുപത്തിരണ്ടാം സൎഗ്ഗം. (സേതുബന്ധനം)

രഘുകുലതിലകനായ ദാശരഥി സാഗരത്തോട് വീണ്ടും പറഞ്ഞു:—

"ഹേ മഹോദധി, നിന്നെ ഞാൻ ഇന്ന് പതാളംവരെ വററിക്കും. എന്റെ ബാണങ്ങൾ, നിന്നിലുള്ള നീരെല്ലാം വററിച്ച് വരട്ടും. സൎവ്വജന്തുക്കളും ഉണങ്ങിപ്പോകും. പൊടിപടലങ്ങൾ ഉയരും. സാഗരരാജാവായ നിന്നിൽ ഉതിരുന്ന

എന്റെ ബാണനിരകളിൽക്കൂടി വാനരസൈന്യം അക്കരെക്ക്, കാൽനടയായി പ്പോകം. ഹേ നദീശ്വര, അങ്ങയ്ക്കു് എന്റെ ശക്തിയെപ്പററി–പൌരുഷത്തേയും പരാക്രമത്തേയുംകുറിച്ചു്–ആലോചിക്കാൻകൂടി ശക്തിയില്ല. എന്നിൽനിന്നു ണ്ടാവുന്ന ആപത്തുകളും അറിയുവാൻ കഴിവില്ല.''

ബ്രഹ്മദണ്ഡംപോലെയുള്ള ഒരു ബാണമെടുത്തു; ബ്രഹ്മാസ്ത്രമന്ത്രം ധ്യാനി ച്ചു; പള്ളിവില്ലിന്റെ ഞാണിൽച്ചേർത്തു് മഹാപ്രഭു വലിച്ചു.

ശ്രീരാമചന്ദ്രൻ ബ്രഹ്മാസ്ത്രം ഞാണിൽവെച്ചു് വലിച്ചപ്പോൾ, വാനം ഊഴി യും പിളർന്നതുപോലെയായി; പർവ്വതങ്ങൾ വിറച്ചുതുടങ്ങി; ലോകങ്ങളിൽ ഇരുട്ടു ബാധിച്ചു; ദിക്കുകൾ തെളിയാതായി; നദികളും സരസ്സുകളും പെട്ടെന്നു് കലങ്ങി; സൂര്യചന്ദ്രന്മാർ നക്ഷത്രങ്ങളോടുകൂടി വിലങ്ങത്തിൽ ചുററി; ആദിത്യകിരണങ്ങ ളിലെ നിറം മങ്ങി ഇരുട്ടു് കയറി; ഗഗനതലത്തിലെല്ലാടവും കൊള്ളിമീൻനിര നിറഞ്ഞു; അംബരതലത്തിൽനിന്നു് ഉഗ്രസ്വരത്തോടെ ഇടത്തീ പുറപ്പെട്ടു; ദിവ്യമാരുതൻ കൊടുങ്കാററുരൂപത്തിൽ വീശിത്തുടങ്ങി; മേഘനിര മേല്പോട്ടു പാഞ്ഞു; മാമരങ്ങൾ ഒടിഞ്ഞു് നിലംപതിച്ചു. പർവ്വതങ്ങളും കൊടുമുടികളും കാററുകൊണ്ടു് ഉടഞ്ഞു; ആകാശത്തിലണഞ്ഞ വൻകാറുകൾ അതികഠിന നിനാ ദത്തോടെ മിന്നൽത്തീപുറപ്പെടുവിച്ചു; അതെല്ലാം ഇടിവാളുമായി; സർവ്വജീവജാ ലങ്ങളും ഇടിനാദതുല്യം മുറയിട്ടു; അദൃശ്യരായ ജീവന്മാരും കൊടിയശബ്ദം മുഴ ക്കി; ജീവികളെല്ലാം പേടിച്ചുവിറച്ചു് മറിഞ്ഞുവീണു; ഭയത്താലനങ്ങാതെ മാഴ്കി ക്കിടന്നു. ജലജന്തുക്കളോടെ, അലകളോടെ, ഉഗ്രരക്ഷോഗണത്തോടെ കടൽ ഊക്കോടെ ഘോരമായിളകിമറിഞ്ഞു; വെള്ളം മറിഞ്ഞുമറിഞ്ഞു് ഒരു യോജന യോളം കരവിട്ടു് പിൻവാങ്ങി. അലകളെക്കൊണ്ടു് പിൻവാങ്ങുന്ന നദീശ്വ രനെ, അരിസൂദനനായ കാകുൽസ്ഥൻ കടന്നു് ഉപദ്രവിച്ചില്ല.

സുമേരുമാമലയിൽനിന്നു് ആദിത്യദേവൻ ഉദിക്കുന്നതുപോലെ മഹാബ്ധി യുടെ മദ്ധ്യത്തിൽ, സാഗരം രൂപമാർന്നു് വിളങ്ങി. ഉജ്ജ്വലകാന്തി ചിന്തുന്ന വക്ത്രത്തോടുകൂടിയ സർപ്പങ്ങൾ ഇരുഭാഗത്തുമുണ്ടു്. സ്നിഗ്ദ്ധമായ വൈഡൂര്യ രത്നംപോലെ വർണ്ണഭംഗിയോടുകൂടിയവൻ—നിർമ്മല കനകാഭരണങ്ങളണിഞ്ഞ വൻ–രക്തമാലയും വസ്ത്രങ്ങളും ധരിച്ചവൻ–പത്മപത്രവിശാലലോചനൻ– ഉത്തമ പുഷ്പമാലകൾ ശിരസ്സിൽ ചൂടിയവൻ–തന്നിലുള്ള ദിവ്യരത്നങ്ങളെ ക്കൊണ്ടു് നിർമ്മിച്ച ആഭരണങ്ങളും മാറേററിയ തങ്കപ്പൊൻ കൊപ്പുകളും ചാർത്തി യതുകൊണ്ടു്, നാനാധാതുക്കളിടചേർന്ന ഹിമശൈലതുല്യൻ—കൌസ്തുഭര ത്ന

സഹോദരമായ, ചുകന്നൊരുരത്നം നടുനായകമായിട്ടുള്ള മുത്തുമാല വിരിമാറിലണിഞ്ഞവൻ–വട്ടത്തിൽ ചുററുന്ന അലകൾ, ഫണികൾ രാക്ഷസന്മാർ വൻമുതലകൾ പാറിപ്പറക്കുന്ന കാറിൻ നിരകൾ, സിന്ധു, ഗംഗ തുടങ്ങിയ മഹാനദികൾ, ഇവയാൽ പരിസേവിതൻ–വീര്യവാനായ അബ്ധി രൂപംപൂണ്ടു്, സ്വനാമമുച്ചരിച്ചു് അഭിവാദ്യം ചെയ്തു് ശരമേന്തിനില്ക്കുന്ന ദാശരഥിയെ തൊഴുതു്, വിനീതനായി പറഞ്ഞു:—

"സൌമ്യനായ പ്രഭോ, ഭൂമി, ആകാശം, വായു, ജലം, തേജസ്സ്, എന്നിവ നീക്കമില്ലാത്ത അതിർത്തിയിൽ നില്ക്കുന്നതു് ഓർമ്മവെയ്ക്കണേ. അത്യഗാധവും അപാരവുമാണല്ലോ എൻെറ രൂപം. എൻെറ സ്വഭാവം ഇതല്ലേ? കാമലോഭങ്ങളാലോ ഭയത്താലോ പററിയ തെററുകൊണ്ടു്, നൃപാത്മജനായ അവിടുന്നു്, മുതലകളും തിമിംഗലങ്ങളും മകരമത്സ്യങ്ങളും നിറഞ്ഞ ജലധിയെ ഒരിക്കലും വററിക്കരുതു്. പ്രഭോ ശ്രീരാമചന്ദ്ര, എന്നെക്കൊണ്ടു് ആവുന്നവിധത്തിലെല്ലാം ഞാൻ ചെയ്തുകൊള്ളാം. കപികൾക്കു് കടക്കുവാനുള്ള സ്ഥലം ഞാൻ തരാം."
ദേവൻ അരുളിച്ചെയ്തു:—

ഹേ നദീശ്വരാ, ഞാൻ തൊടുത്ത മഹാശരം വെറുതെയാകുന്നതല്ല. ഇതു് എവിടേയ്ക്കയക്കണം?

അത്യുഗ്രതേജസ്സോടുകൂടിയ ആ ബാണം കാണുകയും ശ്രീരാമവചനം കേൾക്കുകയും ചെയ്ത മഹാർണ്ണവം മറുപടി പറഞ്ഞു:—

എൻെറ വടക്കുഭാഗത്തായി അവിടുത്തെപ്പോലെ യശസ്സാർന്നൊരു പ്രദേശമുണ്ടു്. ഉത്തമമായ അതിന്നു് ദ്രുമകല്യ എന്നാണു് പേർ. ഭയങ്കരാകാരന്മാരും ഉഗ്രകർമ്മനിരതരും ആഭീരാദികൾ എന്നു് പേർപുകഴ്ന്നവരുമായ ആ ചോരർ എൻെറ ജലത്തെ പാനം ചെയ്തു് വററിക്കുകയാണു്. ആ മഹാപാപികളുടെ സ്പർശനം കൊണ്ടുള്ള പാതകം എനിക്കു് അസഹ്യമാകുന്നു. ഈ പള്ളിയമ്പു് അവിടേക്കു് അയയ്ക്കുവാൻ തിരുവുള്ളമുണ്ടാകണേ."

ആഴിയുടെ അപേക്ഷ സ്വീകരിച്ച വീരരാഘവൻ നിർദ്ദിഷ്ടസ്ഥലത്തേക്കു് ആ ശരത്തെ അയച്ചു. ശ്രീരാമബാണം പതിച്ചസ്ഥലം, മരുകാന്താരമെന്നപേരിൽ പ്രസിദ്ധമായിത്തീർന്നു. ഇടിമിന്നലൊളിയാർന്ന ശരത്തിൻമുന തട്ടിയപ്പോൾ ഭൂമിയൊന്നിരമ്പി. രസാതലത്തിൽനിന്നുള്ള ജലം ആ വഴിക്കുയർന്നു. അതിനാൽ

വ്രണക്കൂപം എന്നപേർ പ്രസിദ്ധമായി. സമുദ്രത്തിലെപ്പോലെ, എന്നുംവററാത്ത വെള്ളം അതിൽ കാണാം. ഭൂമിയെ പിളരുമ്പോഠം ഉണ്ടായ ശബ്ദം അതിഘോര മായി അന്തരീക്ഷത്തിൽ അലയടിച്ചു. ചുററുപാടുമുള്ള തടാകങ്ങളിലേയും കുഴി കളിലേയും വെള്ളം മുഴുവൻ, അമ്പു് പതിച്ചതോടെ വററിക്കഴിഞ്ഞു. ആ പ്രദേശത്തിന്നു് ഒന്നിച്ചു് 'മരുകാന്താരം' എന്നപേർ പ്രസിദ്ധമായി.

ദശരഥാത്മജനായ ശ്രീരാമചന്ദ്രൻ, ഇങ്ങിനെ സമുദ്രത്തെ വററിച്ചു. അമര വിക്രമനായ ആ ബുദ്ധിമാൻ മരുവിന്നു് വരമേകി. അവിടെയുള്ള ജീവികഠംക്കു് രോഗം വളരെ വളരെ ചുരുക്കമായി. തേൻനിറഞ്ഞ കായ്കിഴങ്ങുകഠം സുലഭം; പശുക്കഠംക്കു് പാൽ ധാരാളം; പാലിൽ നെയ്യും അതുപോലെ; ഗോക്കളെല്ലാം സസുഖം വസിച്ചു. സുഗന്ധപൂർണ്ണമായ മരുന്നുകഠം ധാരാളം. ഇങ്ങിനെ ആ മരുസ്ഥലം അനേകമനേകം ഗുണങ്ങഠം ഉഠംച്ചേന്ന ഭൂവിഭാഗമായി. ഇതിന്നെല്ലാം കാരണം ശ്രീരാമചന്ദ്രപ്രഭുവിൻെറ വരദാനമാണു്.

പാപപങ്കിലമായിരുന്ന മദ്ധ്യപ്രദേശം; സ്വാമിയുടെ അനുഗ്രഹത്താൽ നൽപ്രദേശമായതു കണ്ട സാഗരം, സവ്വശസ്ത്രശാസ്ത്രജ്ഞനായ ശ്രീരാമചന്ദ്രനെ തൊഴുതുകൊണ്ടു് ഉണത്തി:—

"പ്രഭോ, വിശ്വകമ്മാവിൻെറ സുതനായ ഈ നളൻ ശ്രീമാനാണു്. പിതൃ പ്രസാദത്താൽ——അനുഗ്രഹത്താൽ——അച്ഛനുതുല്യനായിത്തീന്നിരിക്കുന്ന ഈ വാനരേന്ദ്രൻ ഒരുചിറ എന്നിൽ തീക്കട്ടെ. ഞാൻ ആ ചിറയെ വഹിക്കാം. വിശ്വകമ്മാവിനൊത്തവനാണു് ഈ നളൻ."

ഇത്രയും പറഞ്ഞ സാഗരം രാഘവരാനുവാദത്തോടെ അന്തദ്ധാനം ചെയ്തു.

കപിപുംഗവനായ നളൻ എഴുന്നേററു് തൊഴുതുകൊണ്ടു്:—

"സ്വാമീ, ചിറ അടിയൻ നിമ്മിക്കാം. മഹാസാഗരം പറഞ്ഞതു് സത്യ മാണു്. അച്ഛൻെറ ശേഷി അടിയന്നു് കിട്ടിയിട്ടുണ്ടു്. ഈ ലോകത്തിൽ പുരു ഷന്നു് ഉചിതമായിട്ടുള്ളതു് ദണ്ഡമാണെന്നതു് വ്യക്തം. കൃതഘ്നന്മാരിൽ ക്ഷ മയും സാമദാനങ്ങളും യുക്തമല്ല. ദണ്ഡമേകാൻ ഇനിഞ്ഞ തിന്തിരുവടിയുടെ മുന്നിൽ സാഗരം പ്രത്യക്ഷമായി, സ്ഥലം ആഴമില്ലാതാക്കി ചിറകെട്ടുവാൻ സ്ഥലം തന്നു. ഇതിന്നു് ഭയമാണു് കാരണം. പ്രഭോ, എൻെറ അമ്മയ്ക്കു് വിശ്വ കമ്മാവു് ഒരുവരം മന്ദരത്തിൽനിന്നു്നല്കി. "ദേവി എന്നെപ്പോലെയുള്ള ഒരു

പുത്രൻ ദേവിക്ക് ഉണ്ടാകും'' എന്നു്. ആ വിശ്വകർമ്മാവിൻെറ ഔരസപുത്രനാണ് ഞാൻ. പിതൃതുല്യനാണ് അനുഗ്രഹത്താൽ. ഇതെനിക്ക് ഇപ്പോൾ ഓർമ്മവന്നു. സാഗരം സത്യമാണ് പറഞ്ഞതു്. എൻെറ, പ്രാപ്തിയേയും ഗുണങ്ങളേയും ചോദിക്കാതെ പറയുവാൻ ഇഷ്ടപ്പെടാറില്ല. ഈ വൻകടലിൽ ചിറകെട്ടുവാൻ അച്ഛനെപ്പോലെത്തന്നെ അടിയനും കഴിയും. ഇപ്പോൾത്തന്നെ കപിവരന്മാർ സേതു ബന്ധിക്കാൻ തുടങ്ങട്ടെ''.

ശ്രീരാമനിർദ്ദേശമനുസരിച്ച വാനരവര്യന്മാർ അത്യുത്സാഹത്തോടും, അത്യാനന്ദത്തോടും നൂറായിരക്കണക്കിൽ പുറപ്പെട്ടു. വൻകാടുകളിൽ, പർവ്വതതുല്യരായ അവർ കയറി. മാമരങ്ങളെ അങ്ങിനെത്തന്നെ പറിച്ചെടുത്തു് അലയാഴിയിലെത്തിച്ചു. പയിൻ–കരിമ്പന–കരിമരുതു്–മാവു്–അശോകം–പനച്ചി–നീർമരുതു് –മൈലെള്ളു്–മുള–കൂവളം–ഏഴിലപ്പാല–കടകപ്പാല–കൊങ്ങ–ഞമ എന്നീ വൻമരങ്ങൾ കൊണ്ടു ചെന്നിട്ടു് സാഗരത്തെ നിരത്തിത്തുടങ്ങി. വേരോടുകൂടി പറിച്ചെടുത്തും അല്ലാതേയും മരങ്ങളെയെടുത്തു് ഇന്ദ്രധ്വജമെന്നപോലെ വാനരന്മാരെത്തിച്ചു. മാതളപ്പൊന്തകൾ–പനകൾ–തെങ്ങുകൾ–താന്നികൾ–വേപ്പുകൾ–ഇലഞ്ഞികൾ–കരിങ്ങാലികൾ ഇവയെ എല്ലായിടത്തുനിന്നും എത്തിച്ചു. ആനയെപ്പോലെയുള്ള പാറകൾ, ഗിരിശൃംഗങ്ങൾ എന്നിവ കുത്തിപ്പറിച്ചെടുത്തു് യന്ത്രങ്ങളിൽ, ആ ക്രൂരന്മാരായ ബലശാലികൾ കയററുകയായി. പർവ്വതശൃംഗങ്ങൾ, വെള്ളത്തിലിടുമ്പോൾ, പെട്ടെന്നു് ആകാശംവരെ ഉയന്നു് പരന്നു; വീണ്ടും കീഴ്പോട്ടുതാണു. ഇങ്ങിനെ വാരിധിയെ വാനരന്മാർ ഇളക്കിമറിച്ചു. നൂറു യോജന നീളമുള്ള നൂലുണ്ടാക്കി പിടിച്ചുതുടങ്ങി. നളൻ വലിയൊരു ചിറ സമുദ്രമദ്ധ്യത്തിൽ കെട്ടുവാൻ ആരംഭിച്ചു. ഭീമകർമ്മാക്കളായ ഹരിവരന്മാർ, നളൻെറ ചൊല്പടി പ്രകാരം ചിറതീർത്തുതുടങ്ങി. ചിലർ കുററിയടിച്ചു; ചിലർ നൂലുപിടിച്ചു പടുത്തു.

ശ്രീരാമദേവൻെറ ആജ്ഞയനുസരിച്ചു് ആയിരമായിരം കരങ്ങന്മാർ, കാർകൊണ്ടൽനിറമെഴുന്ന ശൈലശൃംഗങ്ങൾ, മരത്തടികൾ, പൊന്തപ്പടർപ്പുകൾ, പൂത്തും കായ്ച്ചുമുള്ള വൃക്ഷങ്ങൾ, എന്നിവകൊണ്ടു് ചിറകെട്ടാൻ തുടങ്ങി. മദയാനകളെപ്പോലെയുള്ള കപിവര്യന്മാർ വരിവരിയായി ഗിരിതുല്യങ്ങളായ പാറക്കല്ലുകളും, കൊടുമുടികളുമെടുത്തു് ഓടുന്നതു് എല്ലായിടത്തും കണ്ടു. സമുദ്രത്തിൽ അവയിടുമ്പോൾ ഭയങ്കരമായ ശബ്ദങ്ങൾ തുരുതുരെ ഉയന്നു.

ആദ്യദിവസത്തിൽതന്നെ, നളനേതൃത്വത്തിൽ വാനരന്മാർ പതിന്നാലുയോജന സേതുബന്ധിച്ചുകഴിഞ്ഞു. സന്തോഷത്തോടും വെമ്പലോടുംകൂടിയ കപി

കൾ രണ്ടാമത്തെ ദിവസം ഇരുപതുയോജന നിർമ്മിച്ചു. ഭീമശരീരികളും മഹാബലശാലികളുമായ കപികുഞ്ജരന്മാർ അത്യുത്സാഹത്തോടെ മൂന്നാം ദിവസം ഇരുപത്തൊന്നു യോജന വീണ്ടും തീർത്തു. നാലാംദിവസം ഉത്സാഹത്തള്ളലോടെ പടുത്തതു് ഇരുപത്തിരണ്ടുയോജനയായിരുന്നു. അഞ്ചാം ദിവസം ഇരുപത്തിമൂന്നുയോജന ചിറപടുത്തു് സമുദ്രത്തിന്റെ തെക്കേക്കരയിൽ മുട്ടിച്ചു. അച്ഛനൊത്തപുത്രൻ–ശ്രീമാനും ബലവാനുമായ കപിശ്രേഷ്ഠൻ–ശ്രീരാമകാരുണ്യത്താൽ അത്യഗാധവും അപാരവുമായ സാഗരത്തിന്റെ മറുകരയുമായി ചിറകൊണ്ടു് ബന്ധിച്ചു. ശ്രീസേതുമകരമത്സ്യാലയവാരിധിയിൽ, അംബരതലത്തിലെ സ്വാതിപഥംപോലെ, അതിമനോഹരമായി പ്രശോഭിച്ചു.

അമരന്മാർ, ഗന്ധർവ്വന്മാർ, സിദ്ധന്മാർ, ഋഷിവര്യന്മാർ തുടങ്ങിയ ദിവ്യന്മാർ ആകാശതലത്തിൽ നിരന്നുനിന്നു. അത്യത്ഭുതകരവും ദുഷ്ക്കരവുമായ നളസേതു, നഭസ്സിൽനിന്നു് ഗന്ധർവ്വന്മാർ കണ്ടു. നൂറുയോജനനീളം, പത്തുയോജന വീതി. അടക്കാൻ കഴിയാത്ത ആനന്ദത്താൽ കപികൾ, ചാടി, ഓടി, ആർപ്പുവിട്ടു. അചിന്ത്യവും, മററാർക്കും ആവതല്ലാത്തതും, രോമാഞ്ചജനകവുമായ സേതുബന്ധനം സർവ്വദേഹികളും അത്ഭുതസ്തബ്ധരായി നോക്കിനിന്നു.

ഓജസ്സിയന്ന അനേകായിരം കോടി വാനരന്മാർ സിന്ധുവിൽ ചിറകെട്ടി അക്കരയെത്തി. പരന്നും, നിരന്നും, വെട്ടപ്പാന്നുമുള്ള ശ്രീമഹാസേതു, വാരിധിയിലെ സീമന്തരേഖപോലെ മിന്നിത്തിളങ്ങി.

മന്ത്രിസമേതനായ ലങ്കാധിപൻ വിഭീഷണൻ, മാററാരോടു് ചെറുക്കുവാൻ തയ്യാറായി, ഉൽക്കടമായ ഗദയേന്തി കടൽക്കരയിൽനിന്നു. സത്യവിക്രമിയായ വാനരരാജാസുഗ്രീവൻ ശ്രീരാമചന്ദ്രനോടു് സവിനയമുണർത്തി:—

"സ്വാമി, അവിടുന്നു് ശ്രീഹനൂമാന്റെ ചുമലിലും, ലക്ഷ്മണൻ അംഗദസ്കന്ധത്തിലും കയറിയാലും, വ്യോമസഞ്ചാരികളായ ഈ വാനരപുംഗവന്മാർ നിങ്ങളെ മകരാലയത്തിനക്കരെ എത്തിക്കും. അപാരമാണു് ഈ സാഗരം."

സുഗ്രീവസൈന്യങ്ങളുടെ മുന്നിൽ ശ്രീമാനായ ശ്രീരാമചന്ദ്രൻ ലക്ഷ്മണനോടും സുഗ്രീവനോടുംകൂടി ലങ്കയിലേയ്ക്കു് എഴുന്നെള്ളി. ധനുർദ്ധരനായ ധർമ്മസ്വരൂപിയുടെ ഇരുവശത്തും പിന്നിലും കപിസൈന്യം അണിനിരന്നു.

ഒപ്പമെത്തുവാൻ, മുന്നിൽ കടക്കുവാൻ തിത്തിമു ചാടുന്ന ചില കപികൾ വെള്ളത്തിൽ വീണു. വഴി കിട്ടാതെ പിന്നിൽ തന്നെ തിരക്കികൊണ്ടു് ചിലർ

നടന്നു; ഗരുഡതുല്യരായ ചില കപിവരന്മാർക്ക് സേതുതന്നെ ആവശ്യമില്ലാത്ത മട്ടിൽ വാനത്തിൽക്കൂടി യാത്രയായി. അത്യുഗ്രമായി അലറുന്ന ആഴിയുടെ ഇരമ്പൽ, വാനരപ്പടയുടെ കോലാഹലത്തിൽ അലിഞ്ഞുചേർന്നു. വിശ്വകർമ്മാവിൻെറ ആത്മജനായ നളനാൽ വിരചിതമായ ചിറയിൽക്കൂടി ആ മർക്കടപ്പട കടന്നു", ശുദ്ധജലവും കായ്കിഴങ്ങുകളും സുലഭമായ സമുദ്രതീരത്തിൽ, രാജാസുഗ്രീവൻ അണിനിരത്തി.

ശ്രീരാമദേവനൊഴികെ മററാരാലും അസാദ്ധ്യമായ അത്ഭുതകർമ്മം,— വാരാശിയ്ക്കു നിർമ്മിച്ച സേതുബന്ധനം—സിദ്ധന്മാരും ചാരണന്മാരും മഹർഷിവരന്മാരും ദേവന്മാരും ഗഗനതലത്തിൽനിന്നു് വീക്ഷിച്ചു. ദേവസമീപം അണഞ്ഞു് ശുഭാഭിഷേചന വാക്കുകൾ മുഴക്കി:—

"നരദേവ, ശത്രുക്കളെ മുഴുവൻ ജയിക്കുക; സാഗരമദ്ധ്യാന്തഃസ്ഥിതമായ ഭൂമിയെ അനേകസംവത്സരം അവിടുന്നു് കാത്തുരക്ഷിക്കണേ."

അമരപൂജിതനായ ദാശരഥിയെ ഇത്തരത്തിലുള്ള മംഗളവാക്കുകളെക്കൊണ്ടു് ദിവ്യന്മാർ വാഴ്ത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം ഇരുപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിമൂന്നാം സർഗ്ഗം. (മഹോത്പാതദർശനം)

സർവ്വലക്ഷണങ്ങളും അറിയുന്ന ലക്ഷ്മണാഗ്രജൻ, അനുജനെ ഗാഢാലിംഗനം ചെയ്തു് മന്ദസ്മിതത്തോടെ അരുളിച്ചെയ്തു:—

"അനുജാ, നിർമ്മലജലവും സ്വാദിഷ്ഠങ്ങളായ കായ്കനികളുമുള്ള സ്ഥലത്തു്, ഈ സൈന്യസമൂഹത്തെ വിഭജിച്ചണിനിരത്തിവസിക്കണം. ഈ പാരിടത്തിൻെറവസാനം വ്യക്തമാകത്തക്ക അശുഭങ്ങൾ പലതും കാണുന്നതു് നോക്കു. മഹാവീരന്മാരായ പ്ലവംഗന്മാരും ഋക്ഷങ്ങളും യാതുധാനന്മാരെ നശിപ്പിക്കും. പരുത്ത കാററാണു് അടിക്കുന്നതു്. ഭൂമി മുഴുവൻ കലുങ്ങുന്നു. ഗിരിശിഖരങ്ങൾ വിറയ്ക്കുന്നു. മാമരങ്ങൾ പൊട്ടി വീഴുന്നു. രാക്ഷസതുല്യങ്ങളായ കട്ടമേഘങ്ങൾ ഘോരഘോരം ഗർജ്ജിക്കുന്നു; രക്തത്തുള്ളികളെ വർഷിക്കുന്നു. ചെഞ്ചോര നിറമാർന്ന സന്ധ്യ ഭയങ്കരമായി കാണുന്നു. ആദിത്യബിംബത്തിൽനിന്നു് തീക്കട്ട

കാം പതിക്കുന്നു. ക്ഷീണിച്ച് ഒച്ച തളൎന്ന്, ഉഗ്രമൃഗപക്ഷികാം, സൂൎയ്യനെ നോക്കി, പേടിയുളവാകത്തക്കവിധം ശബ്ദിക്കുന്നു. രാത്രിയിൽ ചന്ദ്രകിരണങ്ങാം ശൈത്യമല്ല ചൂടാണ് നല്കുന്നതു്; വിവൎണ്ണമായിട്ടാണ് ശശാങ്കബിംബം ഉദിക്കുന്നതു്. പ്രളയകാലത്തിൽ ഉദിക്കുന്നതുപോലെ കറുപ്പും ചുകപ്പും വൎണ്ണങ്ങാം അററത്തു കാണത്തക്കവിധം സൂൎയ്യനെ കാണുന്നു. ചുററും ഹ്രസ്വവും രൂക്ഷവും ചുകപ്പേറുന്നതുമായ അപൂൎവ്വപരിവേഷവും, നോക്കു. ആദിത്യബിംബത്തിൽ കറുത്ത മറുക്കാം തെളിയുന്നു. ഇടതൂൎന്ന് കട്ടിയുള്ള പൊടിപടലങ്ങാം കൊണ്ടു് കാന്തികെട്ട നക്ഷത്രസമൂഹം, ലോകവിനാശത്തെയാണ് പറയുന്നതു്. കഴു, കാക്ക, പരുന്തു്. എന്നിവ ഭൂമിയിൽനിന്നു് അധികം വിടാതെയാണ് പറക്കുന്നതു്. അമംഗളസൂചകമായി, അതിഘോരമായി ഓരിയിടുകയാണ് കുറുക്കന്മാർ. രാക്ഷസന്മാരും വാനരന്മാരും എറിയുന്ന ശൂലം വാഠം പൎവ്വതം തുടങ്ങിയവയാൽ, മാംസരക്തച്ചേറു് മഹീതലത്തിൽ മൂടുവാൻ അധികം താമസമില്ല. രാവണപാലിതമായ ലങ്കാനഗരിയിൽ—ആൎക്കും പ്രവേശിപ്പാൻ സാധിക്കാത്ത രാക്ഷസപുരിയിൽ നാം ഇപ്പോഠംതന്നെ ശക്തിയോടെ എത്തണം. നമ്മുടെ സൈന്യങ്ങാം അവിടെ അണിനിരക്കണം.''

ഇപ്രകാരം അരുളിച്ചെയ്തു രഘുപതി—യുദ്ധക്കളത്തിൽ ആൎക്കും അജയ്യനായ ആ ധൎമ്മസ്വരൂപി—എല്ലാവരുടേയും മുന്നിൽ ലങ്കയിലേക്കു് എഴുന്നെള്ളി. വാനരേശ്വരനും രാക്ഷസേശ്വരനുമൊന്നിച്ചു് കപിയൂഥമുഖ്യർ, ശത്രുനിഗ്രഹത്തിനുറച്ചു് ആൎത്തുവിളിച്ചു് പുറപ്പെട്ടു. ധൈൎയ്യവീൎയ്യാഢ്യരായ ഹരിവരന്മാർ ശ്രീരാമപ്രീതിക്കായി കാണിക്കുന്ന ചേഷ്ടകാം ദേവനെ അത്യധികം സന്തോഷിപ്പിച്ചു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദ്യകാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ ഇരുപത്തിമൂന്നാം സൎഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിനാലാം സൎഗ്ഗം. [ശുകവിമോചനം]

പെരുമാളിനാൽ നിൎത്തപ്പെട്ട വീരസൈന്യവ്യൂഹം, ശരൽക്കാലത്തിലെ ശുഭനക്ഷത്രങ്ങളാലാവൃതമായ പൌൎണ്ണമീബിംബംപോലെ വിളങ്ങി. സമുദ്രതുല്യമായ വാനരപ്പടയുടെ ഊക്കേറിയ അമക്കൽകൊണ്ടു്, വസുന്ധര ഭയപ്പെട്ടു് ചൂളിപ്പോയി.

ഭേരീമൃദംഗദ്ധ്വനികളോടുകൂടിക്കലർന്നൊരു ആർപ്പുവിളി ലങ്കയിൽനിന്നു് മക്കടസമൂഹം കേട്ടു. രോമാഞ്ചജനകമായിരുന്നു അതു്. ആ ഘോഷനാദം കപിയൂഥന്മാക്കു് എന്തൊന്നില്ലാത്തൊരു ഇമ്പമാണു് ഉണ്ടാക്കിയതു്. അതിനേക്കാറം ശക്തിയിൽ ഹരിപുംഗവന്മാർ അലറി. കനത്ത കാർമേഘനിരയിൽനിന്നുണ്ടായ അത്യുഗ്രനാദംപോലെ മുഴങ്ങുന്ന ആ ഗർജ്ജനം രാക്ഷസന്മാരെല്ലാവരും കേട്ടു.

വിചിത്രവർണ്ണപതാകകറം പാറിക്കളിക്കുന്ന ധ്വജങ്ങളോടുകൂടിയ ലങ്കാനഗരിയെ രഘുപതി കണ്ടു. ഏററവും വ്യസനത്തോടെ ഹൃദയം സീതാദേവിയെ പ്രാപിച്ചു. ഏണാക്ഷീമണിയായ ദേവിയെ ഇവിടെയാണല്ലൊ ഘോരരാക്ഷസൻ ബന്ധിച്ചിട്ടിരിക്കുന്നതു്. തീക്ഷ്ണഗ്രഹമായ ചൊവ്വ, രോഹിണീനക്ഷത്രത്തെ ബാധിച്ചതുപോലെ, രാവണൻ മൈഥിലിയെ മറച്ചിരിക്കുന്നു. വീരപരാക്രമിയായ ശ്രീരാമചന്ദ്രൻ അനുജനെ തൃക്കൺപാത്തു് പറഞ്ഞു:—

"ലക്ഷ്മണാ, അനേകം ഏഴുനിലമാളികകളോടുകൂടിയ ലങ്കയെ നോക്കു. ബ്രഹ്മാവു് മനസ്സുകൊണ്ടു് നിമ്മിച്ചതുപോലെ അഴകെഴുന്ന ഈ പുരി, ഭൂമിക്കുതന്നെ ഒരലങ്കാരമാണു്. മണിമന്ദിരങ്ങളുടെ അഗ്രങ്ങറം ആകാശത്തിൽ ഉരുമ്പുന്നു. ഗംഗകൊണ്ടു് വിളങ്ങുന്ന വ്യോമംപോലെ, ലങ്കാനഗരിയോടുകൂടിയ ഭൂമി പ്രശോഭിക്കുന്നു. നാനാതരത്തിലുള്ള പക്ഷികളുടെ കളകളനാദങ്ങളാൽ മുഖരിതമായ ഈ കാടുകറം, കായ്കളും പൂവുകളുംകൊണ്ടു് ചൈത്രരഥംപോലെ ശോഭിക്കുന്നു. മദിച്ച പക്ഷിസമൂഹങ്ങറം, തിങ്ങിയ കുയിൽക്കുലങ്ങറം, മയങ്ങുന്ന വണ്ടിണകറം, സുഗന്ധപൂരിതമായ മന്ദപവനൻ, പൂവനങ്ങറം എത്രമാത്രം ഹൃദ്യമായിരിക്കുന്നു."

സഹോദരനോടു് ഇപ്രകാരം പറഞ്ഞ ശ്രീരാമചന്ദ്രൻ, ശാസ്ത്രാനുസൃതമായി സൈന്യത്തെ അണിനിത്തുവാൻ ഇങ്ങിനെ നിയോഗിച്ചു:—

"ദുജ്ജയനായ അംഗദവീരൻ നീലനൊന്നിച്ചു്, ശക്തിയോടെ കപിപ്പടയുടെ ഹൃദയസ്ഥാനത്തായി നില്ക്കണം. വാനരഷഭനായ ഋഷഭൻ, കപിവരന്മാരാലാവൃതനായി വ്യൂഹത്തിൻെറ വലത്തുഭാഗം കാക്കണം. കൊടുങ്കാററുപോലെ ആക്കും തടുക്കാൻ കഴിയാത്തവനായ ഗന്ധമാദനൻ, കപിസേനയിൽ ഇടത്തുഭാഗത്തായി നില്ക്കണം. മുന്നിൽ ലക്ഷ്മണനോടുകൂടി ഞാൻ കരുതലോടെ നില്ക്കാം.

ഋക്ഷശ്രേഷ്ഠന്മാരായ മഹാത്മാക്കറം–ജാംബവാൻ–സുഷേണൻ–വേഗദശി എന്നീ മൂന്നുപേർ, മദ്ധ്യഭാഗം കാക്കട്ടെ. ലോകത്തിന്റെ അവസാനത്തിൽ വാരിധി എന്നപോലെ കപീശ്വരനായ സുഗ്രീവൻ, സൈന്യത്തിന്റെ പിൻഭാഗം കാക്കട്ടെ.''

വലിയ വലിയ വ്യൂഹങ്ങളായി വിഭാഗിച്ച്, അദ്വിതീയ വമ്പന്മാരായ വാനരേന്ദ്രന്മാരാൽ പരിരക്ഷിക്കപ്പെട്ട ആ അതുല്യസേന, മുകിൽച്ചാർത്തോടു കൂടിയ ആകാശംപോലെ വിളങ്ങി. ലങ്കയെ തകർത്ത് തരിപ്പണമാക്കുവാൻ ഒരുമ്പെട്ട വാനരന്മാർ കുന്നുകളും കൊടുമുടികളും വൻമരങ്ങളുമേന്തി ലങ്കയിലേക്ക് കയറാൻ തയ്യാറായി. അതുല്യബലശാലികളായ അവർ, ശിഖരങ്ങളാലോ മുഷ്ടികളാലോ ലങ്കാനഗരിയെ പൊടിപൊടിയാക്കാമെന്ന് നിശ്ചയിച്ചു.

അത്യുജ്ജ്വല തേജസ്വിയായ ശ്രീരാമൻ സുഗ്രീവനെ വിളിച്ചു:—

''വാനരരാജാവേ, നമ്മുടെ പട അണിനിരന്നുകഴിഞ്ഞു. അസ്വതന്ത്രനാക്കിക്കൊണ്ടുപോന്ന ശുകനെ തിരിയെ വിട്ടയയ്ക്കൂ.''

മഹാബലവാനായ സുഗ്രീവൻ ദേവനിർദ്ദേശമനുസരിച്ച്, ദൂതനായി വന്ന ശുകനെ സ്വതന്ത്രനാക്കി. വാനരന്മാരുടെ കൈക്കരുത്ത് മനസ്സിലാക്കി വിഷമിച്ച്, പേടിച്ചരണ്ടിരിക്കുന്ന ശുകൻ, ശ്രീരാമാജ്ഞപ്രകാരം രാക്ഷസേശ്വരസമീപത്തിലെത്തി. ചിരിച്ചുകൊണ്ട് രാവണൻ ശുകനോട് ചോദിച്ചു:—

''എന്താണിത്? ചിറക് പിടിച്ചുകെട്ടിയോ? നിന്റെ ചിറക് അററതുപോലെ കാണുന്നുവല്ലോ. ആ കമ്പക്കാരുടെ കയ്യിൽ നീ പെട്ടില്ലല്ലോ.''

ഭയസംഭ്രമങ്ങളോടെ നില്ക്കുന്ന ശുകൻ, തമ്പുരാന്റെ ചോദ്യങ്ങറംക്ക് ശരിയായ മറുപടി ഇപ്രകാരം പറഞ്ഞു:—

''രാജരാജേശ്വര, അവിടുന്ന് അരുളിച്ചെയ്ത വാക്കുകറം, അതേപോലെത്തന്നെ സമുദ്രത്തിന്റെ വടക്കേക്കരയിൽ എത്തിയ ഞാൻ പറഞ്ഞു. കല്പിച്ചതുപോലെ ഭംഗിയിൽ മയത്തിൽ സാന്ത്വനംചെയ്തു. എന്നെ കണ്ടതോടെ ആ കുരങ്ങന്മാർ കോപാന്ധരായി ആകാശത്തിലേക്ക് ചാടിപ്പിടിച്ച് മുഷ്ടിചുരുട്ടി പ്രഹരിക്കുവാനും ചിറക് പറിക്കുവാനും തുടങ്ങി. അവരോട് സംസാരിക്കുവാൻതന്നെ വയ്യ. ചോദ്യങ്ങളൊന്നും അവരിൽ പററില്ല. രാക്ഷസേശ്വരാ!

ആ വാനരന്മാർ സ്വതവേതന്നെ മഹാശൂരന്മാരാണ്. വിരാധൻ-കബന്ധൻ-ഖരൻ-എന്നിവരുടെ അന്തകനായ രാമൻ, സുഗ്രീവനൊന്നിച്ച് വന്നെത്തിക്കഴിഞ്ഞു. അപാരവും അത്യഗാധവുമായ ലവണാബ്ധിയിൽ സേതുബന്ധിച്ച്, ധനുർബ്ബാണപാണിയായ രാമൻ, രാക്ഷസന്മാരെ കൂസാതെ, ലങ്കയിൽ എത്തി. ആയിരമായിരം വാനരന്മാരും വൃക്ഷങ്ങളും മലകളും മഴക്കാറുകൾപോലെ ഭൂമിയെ മുഴുവൻ മൂടിനില്ക്കുന്നു. അരക്കന്മാരുടെ സൈന്യങ്ങൾക്കും, വാനരപ്പടകൾക്കും തമ്മിൽ ദേവദൈത്യന്മാരെപ്പോലെത്തന്നെ ഒരിക്കലും യോജിപ്പുവരുന്നതല്ല. ആ മർക്കടശ്രേഷ്ഠന്മാർ ലങ്കാരാജ്യപുരമതിലിൽ കയറുന്നതിനുമുമ്പ് രണ്ടാലൊന്ന് വേഗത്തിൽ ചെയ്യണേ. ഒന്നുകിൽ സീതയെ രാമന്ന് കൊടുക്കുക. അല്ലെങ്കിൽ യുദ്ധത്തിന്ന് തയ്യാറാവൂ.''

ശുകന്റെ വാക്കുകൾ രാവണന്റെ കണ്ണുകളിൽനിന്ന് ചെന്തീപ്പാറപ്പിച്ചതുപോലെയായി. കണ്ണുകൊണ്ടുതന്നെ എല്ലാം ചുട്ടെരിക്കത്തക്കവണ്ണം നോക്കിക്കൊണ്ട് ഉഗ്രസ്വരത്തിൽ പറഞ്ഞു:—

ദേവന്മാരും ദാനവന്മാരും ഗന്ധർവ്വന്മാരുംകൂടി ഒന്നിച്ചുചേർന്ന് യുദ്ധം ചെയ്താൽക്കൂടി ഞാൻ സീതയെ കൊടുക്കുകയില്ല; സർവ്വലോകഭയത്തിലും അങ്ങിനെയൊന്ന് ആലോചിക്കേണ്ട. വസന്തകാലത്തിൽ പുഷ്പിച്ചുനില്ക്കുന്ന വൃക്ഷങ്ങളിലേക്ക് വണ്ടിൻസമൂഹമെന്നപോലെ എന്റെ അമോഘശരങ്ങൾ രാഘവശരീരത്തിൽചെന്ന് പതിക്കുക എന്നാണ്? മദയാനയിൽ തീപ്പന്തങ്ങൾചെന്ന് ദഹിപ്പിക്കുന്നപോലെ, എന്റെ തൂണീരത്തിലെ, അഗ്നിജ്വാല വമിക്കുന്ന ബാണങ്ങൾ രാമനെ എന്നാണ് ചുട്ടെരിക്കുക? വൻപടകളാലാവൃതനായ ഞാൻ, ഉദയസൂര്യൻ സർവ്വജ്യോതിർഗ്ഗോളങ്ങളുടേയും പ്രകാശത്തെ എന്നപോലെ, അവന്റെ ബലത്തെ എന്നാണ് നശിപ്പിക്കുക? എന്റെ ശക്തി മഹാസാഗരത്തെപ്പോലെയാണ്; എന്റെ പോക്ക് കൊടുങ്കാറ്റുപോലെയാണ്. ഇതൊന്നുമറിയാത്തതുകൊണ്ട് രാമൻ അടരിന്ന് അണയുന്നു എന്നുമാത്രം. കാകോളവിഷമുള്ള ഉഗ്രസർപ്പങ്ങളെപ്പോലെ, എന്റെ ആവനാഴിയിൽ വിശ്രമിക്കുന്ന അസ്ത്രങ്ങളെ അവൻ കണ്ടിട്ടില്ല, അതാണ് അടരിന്ന് തയ്യാറായി വന്നത്. എന്റെ യുദ്ധസാമർത്ഥ്യം, കാകുൽസ്ഥൻ ഇതിന്നുമുമ്പ് അറിഞ്ഞിട്ടില്ലല്ലൊ. ബാണാഗ്രനഖങ്ങളെക്കൊണ്ട് മീട്ടി, ഞാണിന്റെ ശബ്ദവും, ദുഃഖവും ഭയവും കലർന്നവരുടെ വിലാപവും, ഉള്ളംകൈയിൽനിന്ന് പുറപ്പെടുന്ന അമ്പുകളുടെ ചീറലും, ഒത്തുചേർന്ന്, ശത്രുപ്പടയാകുന്ന രംഗസ്ഥലത്തു കയറിയ ഞാൻ യുദ്ധത്തിൽ, എന്റെ

ഭയങ്കര വീണയെ വായിക്കും. എടോ ശുക, സഹസ്രാക്ഷനായ ദേവേന്ദ്രനോ, സാഗരാധിപനായ വരുണനോ, സകലജീവാപഹാരിയായ യമനോ, വൻപട യൊത്ത കുബേരനോ, യുദ്ധത്തിൽ, ശരാഗ്നികൊണ്ടു് എന്നെ അണഞ്ഞു് എതിർക്കുവാൻ സാധിക്കുന്നതല്ല.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ ഇരുപത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിയഞ്ചാം സർഗ്ഗം. [ശുകസാരണപ്രേഷണം]

കാകുൽസ്ഥനായ ശ്രീരാമൻ, മക്കടപ്പടയൊന്നിച്ചു് കടൽക്കടന്നു് എത്തിയതിനുശേഷം, ശുകൻ-സാരണൻ എന്നീ മന്ത്രിമാരെ വിളിച്ചു് രാവണൻ പറഞ്ഞു:—

''കരകാണാത്ത വാരിധിയെ വാനരപ്പട കടന്നുവല്ലൊ. ഇതിന്നുമുമ്പു് ഒരുവനും കഴിയാത്ത ഒന്നാണു്, ആഴിമദ്ധ്യത്തിലെ സേതുബന്ധനം. അത്ഭുതപൂർവ്വമാണെങ്കിലും രാമൻെറ സേതുവിനെ ഞാൻ ഒരുതരത്തിലും വകവെക്കുന്നില്ല. എന്നാലും കപിസൈന്യങ്ങളെ തീർച്ചയായും ഞാൻ നോക്കണം. നിങ്ങൾ രണ്ടുപേർ രഹസ്യമായി വാനരപ്പടയിൽചെന്നു്; അവരുടെ എണ്ണം, വീര്യം എന്നിവ മനസ്സിലാക്കണം. വാനരമുഖ്യന്മാർ ആരെല്ലാം? രാമൻേറയും സുഗ്രീവൻേറയും ഇഷ്ടമന്ത്രിമാർ ആർ? ആയോധനപടുക്കളായി മുന്നിൽനില്ക്കുന്ന ഹരിവീരന്മാർ എവർ? അഗാധമായ സാഗരത്തിൽ എങ്ങിനെ ആർ എപ്രകാരം സേതു ബന്ധിച്ചു? മഹാകൂററന്മാരായ മക്കടന്മാരുടെ നില്പു് എതുവിധം? രാമൻെറ ഒരുക്കം, ബലം, ആയുധജാലം എന്നിവയെങ്ങിനെ? പ്രബലന്മാരായ കീശന്മാരുടെ പടനായകൻ ആരാണു്? എന്നിവയും, ലക്ഷ്മണൻെറ യഥാർത്ഥശക്തിയും അറിഞ്ഞു് അതിവേഗത്തിൽ ഇവിടെ എത്തിച്ചേരണം.''

അസുരേശ്വരൻെറ ആജ്ഞയനുസരിച്ചു്, ശുകനും സാരണനും വീണ്ടും പുറപ്പെട്ടു. വാനരവേഷമാണു് രണ്ടുപേരും സ്വീകരിച്ചതു്. സൈന്യങ്ങളുടെ കൂട്ടത്തിലേക്കു് കടന്ന അവർ അമ്പരന്നുപോയി. രോമാഞ്ചമുണ്ടായി. അചിന്ത്യവും അപ്രമേയവുമാണു് ആ വൻപട. എണ്ണിക്കണക്കാക്കാൻ സാധിക്കയില്ലെന്നു് തീച്ചയായി. സൈന്യങ്ങൾ പവ്വതാഗ്രങ്ങളിൽ, ഗുഹകളിൽ, കൽപ്പിളർപ്പുകളിൽ, സമുദ്രതീരങ്ങളിൽ, കാടുകളിൽ, ഉദ്യാനങ്ങളിൽ, ഇങ്ങിനെ സവ്വത്ര

വാനരന്മാർതന്നെ. കപികഠം മുൻപറഞ്ഞ സ്ഥലങ്ങളിൽ കടന്നു; കടക്കന്നു; കടക്കവാൻ ശ്രമിക്കന്നു; നില്ക്കുന്നു; നില്ക്കുവാൻ മുതിരുന്നു; മഹാബലശാലികളായ അവർ ഉഗ്രമായി ഗർജ്ജിക്കന്നു. അക്ഷോഭ്യമായ ആ സൈന്യസാഗരത്തെ നിശാചരന്മാർ വ്യക്തമായി കാണുവാൻ തുടങ്ങി.

മഹാതേജസ്വിയായ ലങ്കേശ്വരൻ വിഭീഷണൻ പെട്ടെന്നു് ഈ വേഷപ്രച്ഛന്നന്മാരെ കണ്ടു. അവരെപ്പിടിച്ചു് ശ്രീരാമചന്ദ്രനോടു് ഉണർത്തി:—

"ശത്രുഞ്ജയനായ സ്വാമീ, ഇവർ രാവണചക്രവർത്തിയുടെ മന്ത്രിമാരായ ശുകനും സാരണനുമാണു്. ലങ്കാനഗരിയിൽനിന്നു് ചാരന്മാരായി വന്നവരാണു്."

ജീവനിൽ കൊതിപോയ ശുകനും സാരണനും പേടിച്ചുവിറച്ചു്, മഹാപ്രഭുവിന്റെ മുമ്പിൽ അഞ്ജലിബന്ധിച്ചു് ദയനീയമായിപ്പറഞ്ഞു:—

"സൌമ്യനായ രാജകമാര, ഞങ്ങഠം രണ്ടുപേർ, രാവണാജ്ഞയനുസരിച്ചു് വന്നവരാണു്. അവിടുത്തെ സൈന്യങ്ങളെ മുഴുവൻ നോക്കുവാൻ വേണ്ടിയാണു് വന്നതു്."

അവരുടെ ഭാവവും വാക്കുകളും കണ്ടു ശ്രീരാമചന്ദ്രൻ ചിരിച്ചുകൊണ്ടു് അരുളിച്ചെയ്തു.

"വാനരസൈന്യത്തെ മുഴുവൻ കണ്ടുവെങ്കിൽ; ഞങ്ങളെ നല്ലതുപോലെ മനസ്സിലാക്കിയെങ്കിൽ; രാജാജ്ഞ ശരിക്കും പരിപാലിച്ചുവെങ്കിൽ; ഇഷ്ടം പോലെ മടങ്ങിപ്പോകാം. എന്തെങ്കിലും, എവിടെയെങ്കിലും, ആരെയെങ്കിലും കാണാതെ ബാക്കിയായിട്ടുണ്ടെങ്കിൽ വീണ്ടും കണ്ടുകൊള്ളുക. വേണമെങ്കിൽ വിഭീഷണൻ എല്ലാം കാണിച്ചുതരികയുംചെയ്യും. എന്റെ സൈന്യമദ്ധ്യത്തിൽ കടന്നു്, ഇവരുടെ പിടിയിൽപ്പെട്ടു എന്നുള്ളതിൽ പ്രാണഭീതി ആവശ്യമില്ല. പിടിക്കപ്പെട്ടാലും, നിരായുധരായ ദൂതവേഷംപൂണ്ട ഈ നിശാചരന്മാരെ വിടു. ഇവർ യഥേഷ്ടം പോകട്ടെ. ഹേ, ശുകസാരണന്മാരെ, നിങ്ങഠം ലങ്കയിലെ അരമനയിൽച്ചെന്നു്, രാജരാജന്റെ അനുജനായ രാക്ഷസരാജാവിനോടു് ഞാൻ പറഞ്ഞതു പറയണം:—

"രാവണാ, അങ്ങ് ഏതൊരുബലത്തെ വിശ്വസിച്ചാണോ, സ്വീകരിച്ചാണോ, എന്റെ സീതയെ അപഹരിച്ചതു്, ആ ബലത്തെ സർവ്വസൈന്യങ്ങളോടുമൊത്തുചേർന്നു് കാണിക്കണം. നാളെ രാവിലെ, കോട്ടകൊത്തളങ്ങൾ ചേർന്ന ലങ്കയും, രാക്ഷസപ്പടയും ഞാൻ അമ്പുകൾകൊണ്ടു് തകർക്കും. ദേവേന്ദ്രൻ വജ്രായുധത്തെ ദൈത്യന്മാരിൽ ചാട്ടുന്നതുപോലെ, വാനരപ്പടയൊത്ത എന്റെ ക്രോധം അങ്ങയിൽ പതിക്കുകയായി."

കാരുണ്യനിധിയായ ശ്രീരാമദേവൻ ആ ചാരന്മാരെ വിട്ടയച്ചു. ധർമ്മിഷ്ഠനായ രാഘവനെ ജയവാക്കുകൾകൊണ്ടു് സ്തുതിച്ചു്, ശുകചാരണന്മാർ, ലങ്കാനഗരമദ്ധ്യത്തിലെ അരമനയിൽ, ദശഗ്രീവന്റെ മുൻപിൽചെന്നു് ഇപ്രകാരം പറഞ്ഞു:—

"മഹാരാജാവേ, ലങ്കേശ്വരാ, വിഭീഷണൻ ഞങ്ങളെ മനസ്സിലാക്കി നിഗ്രഹിക്കുവാൻ പിടിച്ചു. എന്നാൽ തേജസ്സേറിയ ശ്രീരാമൻ സദയംവിട്ടു. മഹാവീരകേസരികൾ നാലുപേർ ഒന്നിച്ചുകൂടിയുണ്ടു്. സർവ്വാസ്ത്രവിദഗ്ദ്ധരും, ശൂരന്മാരും, ദിക്പാലകതുല്യരും, സുദൃഢപരാക്രമികളുമാണു് അവർ നാലുപേരും. ദാശരഥിരാമൻ, ശ്രീമാനായ ലക്ഷ്മണൻ, മഹാനായ വിഭീഷണൻ, ഇന്ദ്രനെപ്പോലെ ഉജ്ജ്വലതേജസ്സിയന്ന സുഗ്രീവൻ. ഇവർ നാലുപേർ മാത്രംമതി, കനത്തമതിലുകളും കമാനങ്ങളും ദുർഗ്ഗങ്ങളുമുള്ള ലങ്കയെ പറിച്ചെടുത്തെറിയുവാൻ. ബാക്കിയുള്ള വാനരസൈന്യമെല്ലാം വെറുതെ നോക്കിനിന്നാൽ മതിയാകും.

ശ്രീരാമന്റെ ദേഹവടിവും, ആയുധങ്ങളും ഓർത്തുനോക്കിയാൽ, അദ്ദേഹം ഒററയ്ക്കുമതി ഈ ലങ്കയെ മുടിക്കുവാൻ. മററു മൂന്നുപേരും ആവശ്യമേയില്ല. രാമലക്ഷ്മണസുഗ്രീവന്മാരായ മൂന്നു് ദിവ്യശക്തികളാൽ പരിപാലിക്കപ്പെടുന്ന വാനരപ്പടയെ, ഇന്ദ്രനോടുകൂടിയ ദേവന്മാർപോലും എതിരിടാവുന്നതല്ല. അടരാടാൻ അത്യാഗ്രഹമിയന്ന വാനരന്മാർ ഒരു ഇരമ്പത്തോടെ ഒതുങ്ങിനില്ക്കുകയാണിപ്പോൾ. പ്രഭോ, വിരോധം മതിയാക്കണേ. സമാധാനം സ്വീകരിക്കണേ. കാകുൽസ്ഥരാജകുമാരനു് സീതയെ നല്കണേ."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകിനിർമ്മിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ ഇരുപത്തിയഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിയാറാം സർഗ്ഗം. (വാനരപ്രദർശനം)

ആലോചിച്ച് കാര്യങ്ങൾ മനസ്സിലാക്കി ഉറപ്പിച്ചുപറയുന്ന സാരണന്റെ അഭിപ്രായം കേട്ട രാവണചക്രവർത്തി മറുപടി പറഞ്ഞു:—

"ദേവദാനവ ഗന്ധർവ്വന്മാർ ഒന്നിച്ചുചേർന്ന് എന്നോട് എതിരിട്ടാലും സർവ്വലോകഭയമുണ്ടായാലും, ഞാൻ സീതയെ വിട്ടു കൊടുക്കുന്നതല്ല. ആ വാനരന്മാരുടെ ഉപദ്രവം സഹിച്ച് ഭയപ്പെട്ടതിനാൽ മാത്രമാണ്, സൌമ്യനായ നീ, സീതയെ മടക്കിക്കൊടുക്കാൻ പറയുന്നത്. ഹേ, സാരണ, ഏതൊരു ശത്രുവിന്നാണ് എന്നെ ജയിക്കുവാൻ സാധിക്കുന്നത്?"

ദേഷ്യത്തിൽ അല്പമൊന്നുരത്ത് ഇത്രയും പറഞ്ഞ രാവണൻ, ഏററവും ഉത്തുംഗമായൊരു മണിമന്ദിരത്തിന്നുമുകളിലേക്ക് കയറി. ക്രുദ്ധനായ രാക്ഷസാധിപൻ എല്ലാമൊന്ന് കാണുവാൻവേണ്ടിയാണ് മേടയിലേറിയത്. ആ ചാരന്മാർ ഒന്നിച്ചുണ്ടായിരുന്നു. കടൽ, കാട്, ശൈലം എന്നിവയെ സശ്രദ്ധം നോക്കുന്ന രാവണന്റെ ദൃഷ്ടിയിൽ, കപികൾ നിറഞ്ഞ ഭൂതലം പെട്ടു. അററമില്ലാതെ, എണ്ണിയാൽ അവസാനിക്കാതെയുള്ള ആ വൻപട കണ്ട രാവണൻ സാരണനോട് ചോദിച്ചു:—

"ഈ മക്കടന്മാരിൽവെച്ച് ശൂരന്മാരായവർ ഏവരാണ്? മഹാബലവാന്മാർ ആരെല്ലാം? മുന്നോട്ടുനിന്ന് അണയുന്നവർ ആരെല്ലാം? സർവ്വദാ അത്യുത്സാഹികൾ ആർ? ആരുടെ വാക്കുകളാണ് സുഗ്രീവൻ കേൾക്കുന്നത്? കപിയൂഥത്തിലെ അതിമുഖ്യന്മാർ ആരെല്ലാം? പ്രധാനികളായവർ ആരെല്ലാം? ഹേ, സാരണ, എല്ലാം ശരിക്കു പറയൂ."

രാക്ഷസേശ്വരന്റെ ചോദ്യം കേട്ട സാരണൻ വാനരന്മാരിൽ ശ്രേഷ്ഠന്മാരെ വ്യക്തമായി മനസ്സിലാക്കത്തക്കവിധം പറഞ്ഞു:—

"പ്രഭോ, ഇതാ ലങ്കയുടെ നേക്കുനിന്ന് ഗർജ്ജിക്കുന്നവൻ—നൂറായിരം കപിത്തലവന്മാരാൽ ചുററപ്പെട്ടു നില്ക്കുന്നവൻ—ഗർജ്ജനംകൊണ്ടു തന്നെ മതിലുകളും കമാനങ്ങളും വങ്കാടുകളും വന്മലകളുമൊത്ത ലങ്കയെ വിറപ്പിക്കുന്നവൻ—മഹാത്മാവായ സുഗ്രീവപ്പെരുമാളുടെ സേനാനായകനായ നീലൻ എന്ന വാനരേന്ദ്രനാണ്. കാൽ ശക്തിയിൽ നിലത്തൂന്നി കൈകൾ ഉയർത്തി, ലങ്കയ്ക്ക് അഭിമുഖമായി, ക്രോധംകൊണ്ട് രക്തനേത്രനായി, ഗിരിശിഖരംപോലെ തലയുയർത്തി,

താമരയല്ലി നിറമൊത്തു്, വീണ്ടും വീണ്ടും വാലിട്ടടിച്ചു്, പത്തുദിക്കുകളും അതു കൊണ്ടുതന്നെ ശബ്ദായമാനമാക്കി, അത്യുഗ്രവീരപരാക്രമത്തോടുകൂടി നില്ക്കുന്ന വാനരേന്ദ്രനാണു്, കപിരാജാ സുഗ്രീവനു് ഇളമപ്പെട്ട യുവരാജാ അംഗദൻ. ബാലിയുടെ പുത്രൻ–ബാലിതുല്യൻ–സുഗ്രീവനു് അതിപ്രിയൻ–അംഗദൻ പോരിനു് തിരുമേനിയെ വിളിക്കുകയാണു്. ദേവേന്ദ്രനു് വരുണനെന്നപോലെ, രാമനുവേണ്ടി പരാക്രമം പ്രദർശിപ്പിക്കുന്നവൻ–എപ്പോഴും ഹിതകർമ്മനിരതൻ–ഉയർക്കേറിയ ഹനുമാൻ–സീതയെ കണ്ടതും മററും ഇദ്ദേഹത്തിന്റെ ബുദ്ധിയാണു്. മഹാവീരനായ വായുസുതൻ അനേകം കപീന്ദ്രന്മാരെ ചേർത്തു് ദുർജ്ജയനായി ഇവിടുത്തോടു് പൊരുതുവാൻ തയ്യാറായി കല്പനകാത്തു നില്ക്കുകയാണു്. ബാലി പുത്രന്റെ–യുവരാജാവിന്റെ–പിന്നിൽ വൻപിച്ച പടയോടുകൂടി, യുദ്ധത്തിനു് തയാറായി നില്ക്കുന്നവൻ നളൻ എന്ന കപിശ്രേഷ്ഠൻ. അദ്ദേഹമാണു് സേതുബന്ധനം നിർമ്മിച്ചതു്. ഇതാ നോക്കു. എത്തിവലിഞ്ഞുനിന്നു് ആർക്കുകയും അലറുകയും ചെയ്യുന്ന വാനരപ്പടകളും; ചന്ദനാരണ്യവാസികളായ ഇവരുടെ നാഥനാണു് ആ നില്ക്കുന്നതു്. ഭീമപരാക്രമിയും, അതിബുദ്ധിമാനും, മൂന്നുലോകത്തിലും കീർത്തികേട്ട വീരാഗ്രഗണ്യനും, തനിവെള്ളനിറത്തിൽനിന്നു് ചാപല്യങ്ങൾ കാണിക്കുന്നവനുമായ ശ്വേതൻ–'ഈ സൈന്യങ്ങളോടൊത്തു് ലങ്കയെ ഞാൻ നശിപ്പിക്കാം' എന്നാണു് വിചാരിക്കുന്നതു്. വമ്പനായ സുഗ്രീവ സമീപത്തിൽ ച്ചെന്നു് അതിവേഗത്തിൽ പോകുന്നു. വാനരപ്പടയെ പകുത്തുകൊണ്ടു് നടുവിൽ ക്കൂടി നടക്കുന്ന ശ്വേതൻ സൈന്യങ്ങൾക്കു് ആഹ്ലാദകാരിയാണു്.

ഗോമതീനദിയുടെ തീരത്തിൽ, സംരോചനം എന്നുപേരാന്ന മാമലയിൽ, അനേകമനേകം തരുനികരങ്ങളുള്ള അരണ്യത്തിൽ, നാടുവാണിരിക്കുന്ന കുമുദൻ എന്ന ബലശാലിയാണു് ആ നില്ക്കുന്നതു്. എതൊരാൾക്കും എതിരിടുവാൻ, സാധിക്കാത്ത ചണ്ഡപരാക്രമികളാണു് ഇവരിൽ ഓരോരുത്തരും. വെളുത്തും, കറുത്തും മഞ്ഞച്ചും ചുകന്നും ഉള്ള ആയിരംകോടിഎമ്പതുലക്ഷം വാനരവരന്മാരൊന്നിച്ചു്, വിശാലവക്ഷസ്സും നീണ്ടു്കൊഴുതായ വാലും രോമങ്ങളുമുള്ളവനും എത്ര ഭയങ്കരയുദ്ധത്തിലും വാട്ടമേല്ക്കാത്തവനും ചണ്ഡനുമാണു് കുമുദൻ.

ഇതാ നോക്കു, സിംഹതുല്യനായൊരുവൻ––ഉജ്ജ്വലനോട്ടങ്ങളെക്കൊണ്ടു തന്നെ ലങ്കയെ ദഹിപ്പിക്കുന്നപോലെ നിശ്ചലനായി നോക്കുന്നതു്. തമ്പുരാനേ, ലങ്കേശ്വരാ, വിന്ധ്യൻ–സുദർശനം–കൃഷ്ണഗിരി–സഹ്യം എന്നീ പർവ്വതങ്ങളിൽ

എപ്പോഴും വസിക്കുന്ന ഈ പ്ലവഗവരൻ രംഭൻ എന്നവനാണ്. ലങ്കാരാജ്യത്തെ തച്ചുടക്കുവാൻ തയാറായി നില്ക്കുന്ന മുപ്പതുലക്ഷം ഹരിവരന്മാർ–ചണ്ഡപരാക്രമികൾ രംഭന്റെ ചുററിലുമുണ്ട്. ദാശരഥിയുടെപുരികമൊന്ന് സമ്മതരൂപത്തിൽ ചലിച്ചാൽമതി ഈ ഭയങ്കരന്മാർ ഇവിടെയെത്തുവാൻ.

അതാ ചെവികൾ കൂർപ്പിച്ച്, ഇടക്കിടെക്ക് ദേഹം വളച്ച് തയാറായി നില്ക്കുന്ന, ശരഭൻ എന്ന വാനരമുഖ്യനാണവൻ. മരണത്തിൽ ഭയമില്ല; യുദ്ധത്തിൽ ഒരിക്കലും പിന്മാറുക പതിവില്ല; കോപംകൊണ്ട് ദേഹംമുഴുവൻ വിറക്കുന്നു; ഉഗ്രദൃഷ്ടികളെ വിലങ്ങത്തിലും പായിക്കുന്നു; വാൽവീശി ഇടയ്ക്കിടെ അലറുന്നു; സാലേയം എന്ന മനോഹരമലയിൽ അധിവസിക്കുന്ന ആ ശരഭൻ അനല്പവേഗിയും ഭയരഹിതനുമാണ്. ഇവന്റെ കീഴിൽ വിഹാരന്മാർ എന്ന പേരിൽ അചിന്ത്യബലവാന്മാരായ നാല്പതുലക്ഷം കപീന്ദ്രന്മാരുണ്ട്. കാർകൊണ്ടൽ ആകാശത്തെപ്പോലെ മൂടിനില്ക്കുന്നതു് ശരഭന്റെ വൻപടയാണ്. അമരന്മാരുടെ മദ്ധ്യത്തിൽ ദേവേന്ദ്രനെപ്പോലെ അവൻ ശോഭിക്കുന്നതു് നോക്കു.

പടഹധ്വനിപോലെ അലറുന്ന ഇവൻ, യുദ്ധത്തെ കൊതിക്കുന്ന കപിവര്യന്മാരിൽ അദ്വിതീയൻ–പാരിയാത്രമെന്ന മികച്ച മാമലയിൽ വാഴുന്നവൻ–പോരിൽ ദുസ്സഹനായവൻ പനസൻ എന്ന വാനരേന്ദ്രനാണ്. അമ്പതുലക്ഷം പടകളുടെ നായകനായ പനസൻ എന്തിനും തയാറായിനില്ക്കുന്നു.

സംഘംസംഘമായി ചാടിക്കളിച്ച് ഉത്സാഹത്തിമർപ്പോടെ കടൽതീരത്ത്, രണ്ടാമതൊരു സാഗരംപോലെ നില്ക്കുന്ന ഘോരസേനയെ നയിക്കുന്ന ആ യൂഥപപ്രമുഖൻ, പർണ്ണാശസമെന്ന നദിയിലെ നിർമ്മലജലം പാനംചെയ്യുന്ന ഇവന്റെപേർ വിനതൻ എന്നാണ്. അറുപതുലക്ഷം മർക്കടവീരന്മാരാണ് ഈ വിദ്വാന്റെ അധീനത്തിലുള്ളതു്.

ഉത്തുംഗമേടയിൽ നില്ക്കുന്ന തിരുമേനിയെ കണ്ടുകൊണ്ടാണ് ക്രഥനൻ എന്ന വാനരശ്രേഷ്ഠൻ പോരിന്ന് വിളിക്കുന്നതു്. ബലശാലികൾ ഒത്തുചേന്ന് വെവ്വേറെ, കൂട്ടമാക്കി ക്രഥനൻ പടകളെ നിർത്തിയതു് നോക്കു.

കാവിമൺനിറമുള്ളൊരു കപീന്ദ്രൻ നില്ക്കുന്നതു് കണ്ടില്ലേ? തിരുമേനിയോട്ട് ഏററുമുട്ടാൻ ധൃതിപിടിച്ചിട്ടാണ്. ബലമദമാന്ന ഇവൻ പ്ലവഗവരന്മാരിൽ അഗ്രഗണ്യനാണ്. പതിനേഴലക്ഷം അമേയബലമാന്ന പടകളുടെ നാഥനായ ഇവനാണ് ഗവയൻ എന്ന യശസ്വി. തന്റെ സൈന്യംകൊണ്ടുമാത്രം–കാമ

രൂപികളും—മഹാശക്തരും—സേനാനാഥരും—ദുസ്സഹരുമാണ് അവർ. ഗയവാൻ, ലങ്ക തല്ലിത്തകർത്തു് രാമനു് സന്തോഷമേകുവാനാണ് ആലോചിച്ചു് തീർച്ചപ്പെടുത്തി നില്ക്കുന്നതു്.''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ ഇരുപത്തിയാറാംസർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിയേഴാം സർഗ്ഗം. [വാനരനിർദ്ദേശം]

ചാരണൻ വീണ്ടും തുടർന്നു:—

"വാനരന്മാരെ തൃക്കൺപാർക്കുന്ന മഹാരാജാവേ, യൂഥപാലന്മാരായവരെ—സ്വജീവനെത്തന്നെ കണക്കാക്കാതെ ശ്രീരാമനുവേണ്ടി പരാക്രമത്തോടെ അടരുന്നു് തയ്യാറായവരെ— ഞാൻ പറയാം. വെളുത്തും, കറുത്തും, മഞ്ഞച്ചും, തുടുത്തും ഇടവിട്ട നിറത്തിൽ, വിശാലമായ മാറിടത്തോടും, നെടിയ വാലോടും, സ്നിഗ്ദ്ധങ്ങളായ രോമങ്ങളോടും, ഭീമശരീരത്തോടെ സൂര്യരശ്മിപോലെനിവർന്നു നില്ക്കുന്ന ആ വാനരസേനാപതി ഹരൻ എന്ന പേരായവനാണ്. അനേകം ഉപസേനാപതികൾ അവന്റെ അടുത്തുണ്ടു്.

വൻകാറിനുതുല്യം നീലാഞ്ജനനിറമെഴുന്നവരും, യുദ്ധങ്ങളിൽ സത്യപരാക്രമികളും, മററൊരു സാഗരംപോലെ എണ്ണിക്കണക്കാക്കാൻ സാധിക്കാത്തവരും, ശൈലങ്ങളിലും നദികളിലും നിരപ്പില്ലാത്ത സ്ഥലങ്ങളിൽക്കൂടിയും യഥേഷ്ടം സഞ്ചരിക്കുവാൻ കഴിയുന്നവരുമായ ഈ ഋക്ഷവാനരന്മാരെ നോക്കു. ഇവരുടെ മദ്ധ്യത്തിൽ കാർകൊണ്ടലാൽ ആവൃതനായ ദേവേന്ദ്രൻപോലെ, ഭീമാക്ഷനും, ഭീമരൂപനും, നർമ്മദാനദിയിലെ വിശുദ്ധജലം കുടിക്കുന്നവനും, ഋക്ഷവാൻ എന്ന പർവ്വതത്തിൽ വസിക്കുന്നവനും, എല്ലാ ഋക്ഷങ്ങളുടേയും നാഥനുമായ ധൂമ്രനാണു് എന്തിനും തയ്യാറായി നില്ക്കുന്നതു്.

ധൂമ്രന്റെ അനുജനെ—മഹാഗിരിപോലുള്ളവനെ—നോക്കു. ആകൃതിയിൽ ജ്യേഷ്ഠനുതുല്യൻ—പരാക്രമത്തിൽ മികച്ചവൻ—ഇവനാണു് യൂഥപയൂഥപനും—അതിയശസ്വിയുമായ ജാംബവാൻ. ഗുരുശുശ്രൂഷാതല്പരനും, പ്രശാന്തനും, ആയോധനങ്ങളിൽ ഏററവും ചൊടിയുള്ളവനും, മഹാബുദ്ധിമാനുമായ ഈ ജാംബവാൻ, ദേവേന്ദ്രനെ അനേകം അടരുകളിൽ സഹായിച്ചിട്ടുള്ളവനാകുന്നു. ദേവാസുരയുദ്ധത്തിൽ അനേകവരങ്ങൾ സമ്പാദിച്ചിട്ടുണ്ടു്. അനുയായികളാകട്ടെ,

വായുപോലെ പർവ്വതാഗ്രങ്ങളിൽ ചാടിക്കയറും, വൻകാറുപോലെയുള്ള പാറകൾ ഉരുട്ടി വീഴ്ത്തും; ക്രൂരന്മാരായ ഇവർ മരണത്തെ കൂസാതെ ഉഗ്രമായി പോരാടും, രക്ഷസ്സുകളോടും പിശാചുക്കളോടും തുല്യരായ ഈ സൈന്യങ്ങൾ അഗ്നിജ്വാലകളെപ്പോലെയാണ്. ആയിരമായിരം ഋക്ഷസൈന്യങ്ങൾ ചുററി സഞ്ചരിക്കുന്നതു് കാണുന്നില്ലേ?

ഇതാ നോക്കൂ. ചൊടിച്ചുകൊണ്ടു്, ഇങ്ങോട്ടുചാടുവാൻ തയ്യാറായി നില്ക്കുന്ന വാനരപ്രമുഖനെ–എല്ലാ മർക്കടശ്രേഷ്ഠന്മാരുംനിന്നു് ഇവനെ നോക്കുന്നു. ഉമ്പർകോനുകൂടി ബലത്താൽ അമ്പിയററുന്ന ഈ പ്ലവഗേശന്റെ പേർ ദംഭൻ എന്നാണു്.

ഒരു യോജനദൂരം പർവ്വതപാർശ്വങ്ങളെ ചാട്ടത്തിൽ തൊടുവാൻ സാധിക്കുന്നതെവനോ, ഉയരത്തിൽ ഒരുയോജന വലുപ്പമുള്ളതെവനോ, വാനരവംശത്തിൽ ഏററവും വലിയ ശരീരമുള്ളതെവനോ, സന്നാദൻ എന്ന ഈ ഹരിവരൻ ആ വംശത്തിന്റെ പിതാമഹനാണു്. വാനരപ്രമുഖന്മാരിൽ മുഖ്യനായ ഈ ബുദ്ധിമാൻ ഇന്ദ്രയുദ്ധത്തിൽ പങ്കുചേർന്നവനും പരാജയപ്പെടാത്തവനുമാകുന്നു. ഇന്ദ്രതുല്യപരാക്രമിയായ ഇവൻ എന്തിനും ഒരുങ്ങി നില്ക്കുന്നു.

ഗന്ധർവ്വകാമിനിയിൽ അഗ്നിദേവനുണ്ടായ ആത്മജനാണു് ആ നില്ക്കുന്നവൻ. പണ്ടുണ്ടായ ദേവാസുരയുദ്ധത്തിൽ വിണ്ണവരെ സഹായിച്ചനും, ഞാവൽ തുടങ്ങിയ വൻമരങ്ങൾ നിറഞ്ഞു്, കിന്നരന്മാർ മുതലായവരുടെ വിഹാരരംഗമായി, അദ്രീന്ദ്രന്മാരിൽ ശ്രേഷ്ഠനായി, തിരുമേനിയുടെ അഗ്രജനായ ധനേശ്വരൻ ക്രീഡാസുഖമേൽക്കുന്ന പർവ്വതരാജനിൽ വാഴുന്നവനും, വാനരർഷഭനായ ബലവാനും, യുദ്ധങ്ങളിൽ ആത്മപ്രശംസ ചെയ്യാത്തവനുമായ ശ്രീമാൻ ക്രഥനനാണതു്. ആയിരം കോടി കപിപ്പടയൊന്നിച്ചുള്ള ഈ സേനാപതി, സ്വസൈന്യം കൊണ്ടുതന്നെ ലങ്കയെ ഉടയ്ക്കുവാൻ ആഗ്രഹിച്ചാണ് നിൽക്കുന്നതു്. മദഗജങ്ങളും മർക്കടവരന്മാരുമായി പണ്ടൊരു വൈരമുണ്ടായിരുന്നതു് ഓർമ്മിക്കുന്ന ഇവൻ, ഗജേന്ദ്രന്മാരെ നടുക്കിക്കൊണ്ടു് ഗംഗാതീരത്തിൽ സഞ്ചരിക്കും. മഹാഗിരികളുടെ ഗുഹാന്തർഭാഗത്തിരുന്നു് ഈ യൂഥപനൊന്നു് അലറിയാൽ കാട്ടാനകൾ സ്തംഭിച്ചു് നിൽക്കും; വൻമരങ്ങൾ പൊട്ടിവീഴും. പ്ലവഗസേനയിൽ അത്യുചിതീയ സ്ഥാനത്തു നിൽക്കുന്ന ഇവൻ, അമരലോകത്തിലിന്ദ്രനെപ്പോലെ, മന്ദരതുല്യമായ ഉശീരബീജമെന്ന അദ്രിയിൽ സസുഖം വസിക്കുന്നവനാന്നു്.

ഇതാ അതിബലത്താൽ വീര്യദൃപ്തന്മാരായലറുന്ന ആയിരം ലക്ഷം കുറന്മാരുടെ ഈശനും നേതാവുമായ പ്രമാഥി എന്ന അപ്രധൃഷ്യനായ സേനാനാഥനാണിവൻ. കൊടുങ്കാററുകൊണ്ടു് ചിന്നിച്ചിതറിയ മേഘശകലങ്ങൾപോലെ പരന്നുകാണുന്ന വാശിയേറിയ സൈന്യങ്ങൾ ഇവൻെറയാണ്. അവരുടെ ചവിട്ടേററു് അരുണവർണ്ണത്തിലുള്ള പൊടിപടലങ്ങൾ ഉയരുന്നതു് നോക്കൂ.

ഇതാ ശ്രദ്ധിക്കൂ. മുഖം കറുത്തവരും കൊടിയവാലുള്ളവരും മഹാബലശാലികളുമായ നൂറുനൂറായിരം പേർ, സേതുബന്ധനം ചെയ്യവനും ലാംഗൂലമുഖ്യനുമായ ഗവാക്ഷനെ ചുററുംനിന്നു് നോക്കുന്നതു്. സ്വന്തം കെൽപുകൊണ്ടു് ലങ്ക ഉടയ്ക്കുവാനാണ് അവരാഗ്രഹിക്കുന്നതു്.

ആഗ്രഹിക്കുന്നവയെല്ലാം കായ്ക്കുന്ന വൃക്ഷങ്ങൾ ഏതൊന്നിലാണോ ഉള്ളതു്? തുല്യവർണ്ണമുള്ള ഏതൊരു മഹാദ്രിയാണോ ആദിത്യൻ വലം വെയ്ക്കുന്നതു്? ഏതൊന്നിൻെറ തേജസ്സിനാൽ അവിടെയുള്ള പക്ഷിമൃഗാദികൾ സ്വർണ്ണനിറമിയലുന്നുവോ? മഹാത്മാക്കളായ യതിവരന്മാർ ഏതൊന്നിൻെറ താഴ്വാരമാണോ ഉപേക്ഷിക്കാത്തതു്? ആരും കൊതിക്കുന്ന പുഷ്പങ്ങളും കായ്കനികളും ഒന്നൊന്നരം തേനും എപ്പോഴുമുണ്ടാകുന്ന വൃക്ഷങ്ങൾ ഏതൊന്നിലാണോ? ആ മനോമോഹനപ്പൊൻമലയിൽ വിഹരിക്കുന്ന കേസരി എന്നുപേരായ യൂഥപനാണിവൻ.

രമ്യങ്ങളായ പൊൻമലകൾ അറുപതിനായിരമുണ്ടു്. അരക്കവംശത്തിൽ തിരുമേനിയെപ്പോലെ, ആ പർവ്വതങ്ങളുടെ മദ്ധ്യത്തിലുള്ള ഗിരീന്ദ്രനിൽ വാഴുന്നവരാണ് ആ കാണുന്നതു്. പല്ലും നഖവും ആയുധമായുപയോഗിക്കുന്ന ഇവരിൽ, മുഖം ചുകന്നവരും, പിച്ചളവർണ്ണമുള്ളവരും, വെളുത്തവരും; തേൻനിറമുള്ളവരും കാണാം. ഉഗ്രസിംഹംപോലെ നാലുദംഷ്ട്രകളുള്ളവർ, പുലിയെപ്പോലെ ദുർജ്ജയന്മാർ, കോപിച്ച കൊടിയ നാഗംപോലുള്ളവർ, അഗ്നിതുല്യം ശക്തിയുള്ളവർ, ഇങ്ങിനെ അമേയരാണിവർ. നീണ്ടു് ബലിഷ്ഠമായ വാൽ ഉയർത്തി, മത്തമാതംഗതുല്യരായി, വന്മലകൾപോലെ ശരീരമാന്നു്, വൻകാറിൽനിന്നുള്ള ഇടിനാദംപോലെ ഗർജ്ജിച്ചു്, തുടുത്ത വട്ടക്കണ്ണുകൾ ഉരുട്ടി മിഴിച്ചു്, കൊടുങ്കാററുപോലെ ലങ്കയെ തകർത്തുവാൻ ആഗ്രഹിച്ച നോക്കിനിൽക്കുന്ന ഇവരുമട മദ്ധ്യത്തിൽ, വിജയത്തിനുവേണ്ടി എപ്പോഴും സൂര്യോപാസനചെയ്തുകൊണ്ടിരിക്കുന്ന സേനാനായകൻ വിശ്രുതനായ ശതബലിയാണു്. തമ്പുരാനേ, രാമനുവേണ്ടി സ്വപ്രാണനിൽ ദയയില്ലാത്ത ബലപരാക്രമിയും പൌരുഷത്തിൽ ഉറച്ചുനിൽക്കുന്നവനുമായ ശതബലിയെ നിർഭയനായി നോക്കുവാൻതന്നെ സാധിക്കുന്നില്ല.

പ്രഭോ, ഗജൻ–ഗവാക്ഷൻ–നളൻ–നീലൻ–തുടങ്ങിയ കപീന്ദ്രന്മാർ ശതബലിയെപ്പോലെത്തന്നെയുള്ളവരാണ്. പത്തുകോടി സൈന്യങ്ങൾ ഓരോരുത്തർക്കുമുണ്ട്. ഇനിയും അനേകം കപിമുഖ്യന്മാരെ കാണാം. പെരുപ്പംകൊണ്ട് എണ്ണിക്കണക്കാക്കാൻ സാധിക്കുന്നതല്ല. രാക്ഷസേശ്വരാ, എന്നാൽ ഒരു പ്രത്യേകതയുണ്ട്; എല്ലാവരും മഹാപ്രഭാവന്മാരും, മാമലപോലെയുള്ളവരും, അമിതബലവാന്മാരും, വേണ്ടിവന്നാൽ ഭൂമിയിലുള്ള ഗിരിസമൂഹങ്ങളെ മുഴുവൻ പൊടിച്ചു് തുകവാൻ തയ്യാറായവരുമാണ്.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ ഇരുപത്തിയേഴാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിയെട്ടാം സർഗ്ഗം. (വാനരാഖ്യാനം)

സാരണൻെറ വാക്കുകളെല്ലാം കേട്ട വാനരേശ്വരനോട്, ശുകൻ ആ സൈന്യത്തെ ചൂണ്ടിക്കാണിച്ചുകൊണ്ടു് തുടൻ:—

"അസുരന്മാർക്ക് അഭയമേകുന്ന തന്വുരാനേ, മദയാനകളെപ്പോലെയും, ഗംഗാതീരത്തിലെ പേരാൽപോലെയും, ഹിമവാനിലെ സാലവൃക്ഷങ്ങൾപോലെയും നില്ക്കുന്ന ഇവരെ അവിടുന്ന് തൃക്കൺപാർത്താലും. മനോർമന്നവ, ബലിഷ്ഠരും, ദുസ്സഹരും, കാമരൂപികളുമാണ് ഇവർ. ദൈത്യന്മാർക്കും ദാനവന്മാർക്കും തുല്യരായ ഇവർക്ക് ദേവപരാക്രമമുണ്ട്. ഇരുപത്തോരായിരം കോടിയും, ആയിരം ശംഖവും, നൂറ് വൃന്ദവും കിഷ്ക്കിന്ധാവാസികളായി സുഗ്രീവാനുയായികളുണ്ട്. ഇവരെല്ലാം ദേവന്മാരുടേയും ഗന്ധർവ്വന്മാരുടേയും പുത്രന്മാരായ കാമരൂപികളുമാണ്.

പ്രഭോ, നോക്കു, ആ നില്ക്കുന്ന, ദേവതുല്യരായ യുവാക്കന്മാരെ. മൈന്ദൻ ദ്വിവിദൻ എന്നു് പ്രസിദ്ധരായ അവർക്ക് തുല്യരായി യുദ്ധത്തിൽ ഒരുവരേയും കാണുകയില്ല. ബ്രഹ്മാവിൻെറ സമ്മതത്തോടെ അമൃതം ഭക്ഷിച്ച ഇവർ ആലോചിക്കുന്നതു്, ലങ്കാരാജ്യം മുടിക്കുവാൻ മററാരും വേണ്ട, സ്വന്തം കെല്പുമാത്രം മതി എന്നാണ്.

തിരുമേനീ, ആ നില്ക്കുന്നവനെ സൂക്ഷിച്ചുനോക്കു. മദമൊലിച്ചുനില്ക്കുന്ന മാതംഗംപോലെയുള്ള ആ കപീന്ദ്രൻ ചൊടിച്ചാൽ കടൽ മുഴുവൻ കലക്കും.

ലങ്കാനഗരിയേയും, സീതയേയും തമ്പുരാനേയും വന്നു കണ്ടവനാണിവൻ. വീണ്ടും ഇവിടേയ്ക്കുവന്നതിനെ തൃക്കൺപാർത്താലും. കേസരിയുടെ സീമന്തപുത്രൻ–വായു ഭഗവാൻെറ മാനസപുത്രൻ–ഹനൂമാൻ എന്നു് വിശ്രുതൻ–കാമരൂപമെടുക്കുവാൻ കഴിവുള്ളവൻ–കപിവരന്മാരിൽ അദ്വിതീയൻ–ഒരാൾക്കും കണക്കാക്കുവാൻ കഴിയാത്തത്ര ബലമുള്ളവൻ–കൊടുങ്കാററുപോലെ പോകുന്ന ഈ പ്രഭുവിനു് ഗതിയിൽ ഒരുതടസ്ഥവും ഉണ്ടാകില്ല. പണ്ടു് ഇവൻ ജനിച്ച ഉടനെ കണ്ടതു് ഉദയസൂര്യനെയാണു്. വിശപ്പുമാററുവാൻ സൂര്യനെത്തന്നെ ഭക്ഷിക്കാം എന്നു് വിചാരിച്ചു് പുറപ്പെട്ടു. പശിമുഴുത്ത ഇവൻ ബാലിശമായി എടുത്തുചാടി. മൂവ്വായിരം യോജനവഴി പിന്നിട്ടു് ഉയർന്നുവത്രെ! എന്നാൽ ദൈത്യന്മാർക്കോ ദേവർഷിമുഖ്യന്മാർക്കോ അടുക്കാൻ സാധിക്കാത്ത ആദിത്യദേവസമീപത്തെത്തുന്നതിനുമുമ്പു് സൂര്യോദയമലയിൽ ഇവൻ വീണു. ദൃഢഹനുവായ കപി പാറമേൽ വീണപ്പോൾ, കവിളിൻെറ ഒരുഭാഗം മുറിഞ്ഞു. അന്നുമുതൽ ഹനൂമാൻ എന്നപേർ പുകഴ്ന്നു. പണ്ഡിതവര്യന്മാർ ഇവനെപ്പററിപറഞ്ഞു് ഞാൻ കേട്ടിട്ടുള്ളതാണു്. ഇവൻെറ കെല്പോ, ദേഹമോ, യോഗ്യതയോ ആർക്കുംപറയാൻ സാധിക്കയില്ല. ഞാൻ ഒററക്കുതന്നെ ലങ്കയെ മുച്ചൂടം നശിപ്പിക്കാമെന്നാണു് ആലോചന. അന്നു് ഈ മർക്കടൻെറ വാലിലാണു് തീകത്തിച്ചതു്. അതുകൊണ്ടുതന്നെ ഇവൻ ലങ്കയെ മുഴുവൻ ഭസ്മമാക്കുകയുംചെയ്തതു് ഓർമ്മയുണ്ടല്ലൊ. ഇവനെ ആർക്കു് എങ്ങിനെ മറക്കുവാൻ സാധിക്കും?

മഹാപ്രഭോ, ഹനൂമാൻെറ ഏററവും അടുത്തുനില്ക്കുന്ന ആളെ അതിശ്രദ്ധയോടുകൂടി തൃക്കൺപാർത്താലും. താമരപ്പൂവിതൾപോലെയുള്ള നേത്രങ്ങൾ, നീലത്താമരപോലെയുള്ള ശ്യാമളവർണ്ണം, പൌരുഷംകൊണ്ടു് മൂപ്പാരിലും പ്രഖ്യാതൻ–ഇക്ഷ്വാകുവംശത്തിലെ അതിരഥൻ (അതിരഥൻ=സൂതൻ മരിച്ചാലും യുദ്ധത്തിൽ നിന്നു് പിൻതിരിയാതെ, തേർതെളിക്കുകയും യുദ്ധംചെയ്യുകയും ചെയ്യുന്നവൻ) മഹാശൂരൻ–ധർമ്മം ഇളകാതെ ഉറച്ചുനില്ക്കുന്നവൻ–ബ്രഹ്മാസ്ത്രാദികളിൽ വിശാരദൻ–അംബരത്തെക്കൂടി അനായാസമായി അസ്ത്രങ്ങളാൽ പിളക്കുന്നവൻ–പർവ്വതങ്ങളെ ഛിന്നഭിന്നമാക്കുന്നവൻ –ക്രോധത്തിൽ അന്തകതുല്യൻ–പരാക്രമത്തിൽ ഇന്ദ്രതുല്യൻ–ഉജ്ജ്വലകാന്തി ചിന്നുന്ന ഇദ്ദേഹമാണു് ശ്രീരാമൻ. ജനസ്ഥാനത്തുനിന്നു് തിരുമേനി അപഹരിച്ചുകൊണ്ടുവന്ന സീത ഈ രാമൻെറ സഹധർമ്മിണിയാണു്. അവിടുത്തോടു് എതിരിടുവാൻ തയ്യാറായി ധനുസ്സേന്തി നിൽക്കുന്നതു് നോക്കു.

അതാ, വലത്തുഭാഗത്തു്, പത്തരമാററു് പൊന്നിൻനിറമൊത്തൊരു മനോഹരഗാത്രൻ നില്ക്കുന്നു. ആരക്തമായ നേത്രങ്ങൾ, വിശാലവക്ഷസ്സ്ഥലം—കറുത്തു ചുരുണ്ടു് ഇടതൂർന്ന കുന്തളം—രാമൻ സ്വന്തം ജീവനെപ്പോലെ കണക്കാക്കുന്ന അരുമത്തമ്പി ലക്ഷ്മണനാണിതു്. നയത്തിലും രണത്തിലും ഇദ്ദേഹത്തിന്നു് തുല്യനായിട്ടൊരാളില്ല. എല്ലാശാസ്ത്രങ്ങളിലും അതിവിജ്ഞനാണു്. ജയിക്കുവാൻ മാത്രമേ അറിയൂ. അമർത്ത്യന്മാർ ലക്ഷ്മണന്നു് തോൽക്കുവാൻ സാധിക്കയില്ല. അതിബുദ്ധിമാനും, ബലവാനും, പരാക്രമിയുമായ അനുജൻ, രാമന്റെ വലംകയ്യും, ബഹിശ്ചരപ്രാണനുമാണു്. അഗ്രജനായ രഘുവരന്റെ കാര്യങ്ങളിൽ സ്വന്തം പ്രാണനെപ്പററി യാതൊരാലോചനയുമില്ലാത്ത ലക്ഷ്മണൻ ഒററയ്ക്കു് സർവ്വരാക്ഷസന്മാരേയും നിഗ്രഹിക്കുവാനാണു് ഉദ്ദേശിക്കുന്നതു്.

രാമന്റെ ഇടത്തുഭാഗത്തായി നില്ക്കുന്നതു്, അവിടത്തെ അനുജനായ വിഭീഷണൻ. മന്നോർമന്നവനായ രാമൻ ലങ്കാധിപനായി അഭിഷേകം കഴിച്ചവനാണു്. വാശിയോടെ അവിടത്തോടെതിർക്കുവാൻ എത്തിയിരിക്കുന്നു.

അതാ മദ്ധ്യത്തിൽ മലപോലെ ഇളകാതെ്താരാളെ നോക്കൂ. സർവ്വകപിവരന്മാർക്കും ഈശനായ ഇദ്ദേഹത്തിന്നു് തോല്മ സംഭവിക്കുകയില്ല. തേജസ്സ്— ബുദ്ധി— ശക്തി— യശസ്സ്— വംശശുദ്ധി— എന്നിവയാൽ, പർവ്വതങ്ങളിൽ ഹിമവാനെപ്പോലെ എല്ലാ വാനരന്മാരിലും മീതെയായിരിക്കുന്നു. കപിപ്രമുഖന്മാരോടും അമാത്യവരന്മാരോടുംകൂടി ഉത്തമവൃക്ഷാലംകൃതമായ കിഷ്ക്കിന്ധയിൽ പർവ്വതദുർഗ്ഗത്തിൽ ദുർഗ്ഗമമായ ഗുഹയിൽ വസിക്കുന്നു. നൂറുതാമരപ്പൂവുകളുള്ള ഒരുപൊൻമാല ഇവന്റെ കഴുത്തിൽ കാണുന്നില്ലേ? സുരന്മാരും അസുരന്മാരും കൊതിക്കുന്ന ലക്ഷ്മീദേവി ഈ മാലയിൽ അധിവസിക്കുന്നുണ്ടു്. ഈ ദിവ്യാഭരണത്തേയും താരയേയും കപിരാജ്യത്തേയും രാമൻ ബാലിയെ നിഗ്രഹിച്ചു് സുഗ്രീവനു്നല്കി.

നൂറു് നൂറായിരത്തെ ഒരുകോടി എന്നാണു് വിദ്വാന്മാർ പറയുന്നതു്. നൂറായിരം കോടി ചേർന്നാൽ ശംകു എന്നുപേർ. നൂറായിരം ശംകു ഒരുമഹാശംകു. നൂറായിരം മഹാശംകുവിനെയാണു് വൃന്ദം എന്നുപറയുക. നൂറായിരം വൃന്ദം കൂടിയാൽ ഒരു മഹാവൃന്ദം. നൂറായിരം മഹാവൃന്ദത്തെയാണു് ഒരുപത്മം എന്നുപറയുക. നൂറായിരം പത്മത്തിന്നു് മഹാപത്മം എന്നുപേർ; നൂറായിരം മഹാപത്മം ചേർന്നതു് ഒരുഖർവ്വം. നൂറായിരം ഖർവ്വം ചേർന്നാൽ മഹാഖർവ്വമായി. നൂറായിരം മഹാഖർവ്വത്തിനെ ഓഘമെന്നാണു് വിദ്വാന്മാർ പറയുന്നതു്. നൂറാ

യിരം ഓഘത്തിന്നു് മഹൌഘം എന്നുപറയും. ഇങ്ങിനെ ഒരായിരം കോടിയും, നൂറുശംകുവും, ഒരായിരം മഹാശംകുവും, നൂറുവൃന്ദവും ഒരായിരം മഹാവൃന്ദവും, നൂറുപദ്മവും, ഒരായിരം മഹാപദ്മവും നൂറു് ഖർവ്വും, നൂറു് സമുദ്രവും, നൂറു് മഹൌഘവും, കൂടി മഹാസാഗരതുല്യമായ പടയോടെ, രാക്ഷസാമാത്യന്മാരൊന്നിച്ച വിഭീഷണനാൽ അനുഗതനായ വാനരരാജാസുഗ്രീവൻ തിരുമേനിയോടു് എതിരിടുവാൻ തയ്യാറായിനില്ക്കുന്നു. മഹാബലപരിവൃതനായ ഇദ്ദേഹം അമിതശക്തപരാക്രമിയാണു്. അഗ്നിവമിക്കുന്ന ഗ്രഹതുല്യമായ സൈന്യങ്ങളെ തൃക്കൺപാർത്തുകൊണ്ടു്, ഈ ശത്രുക്കളാൽ പരാജയം വരാത്തവിധത്തിൽ യുദ്ധസന്നദ്ധനാകണം. തമ്പുരാനേ, ജയം സിദ്ധിക്കാനുള്ള മികച്ചയത്നം തുടരണം.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ ഇരുപത്തിയെട്ടാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിയൊമ്പതാം സർഗ്ഗം. [ചാരപ്രേഷണം]

വാനരന്മാരിൽ തലവന്മാരുടേയും, ശ്രീരാമന്റേയും, ആ ദേവന്റെ സമീപത്തിൽ നിൽക്കുന്ന തന്റെ അനുജൻ വിഭീഷണന്റേയും, രാമന്റെ വലംകയ്യായ വീരലക്ഷ്മണന്റേയും ഭീമവിക്രമിയായ സുഗ്രീവമഹാരാജാവിന്റേയും, അപദാനങ്ങളെ കേൾക്കുകയും അവരെ കാണുകയുംചെയ്ത രാവണന്റെ ഹൃദയമൊന്നു് ചഞ്ചലമായി. മനോനിയന്ത്രണത്തിന്നു് ശ്രമിച്ചപ്പോൾ കോപം കൊടുമ്പിരി കൊണ്ടു. ശുകസാരണന്മാരെ ശകാരിക്കുകയാണു് ഉജ്ജ്വലമനസ്സോടുകൂടിയ ദശഗ്രീവൻചെയ്തതു്. അസഹ്യക്രോധത്താൽ തൊണ്ടയിടറിക്കൊണ്ടു് പരുഷമായി പറഞ്ഞു:—

"നിഗ്രഹത്തിനും അനുഗ്രഹത്തിന്നും കെല്പുള്ള അരചനോടു് സേവിച്ചു് ശുശ്രൂഷിച്ചു് ജീവിക്കുന്ന സചിവന്മാർ അപ്രിയമുരയ്ക്കുന്നതു് സമുചിതമല്ല. വൈരത്തോടെ അടക്കവന്നടുത്തെ ശത്രുക്കളെക്കുറിച്ചു് രണ്ടുപേരും വെറുതെ വാഴ്ത്തിയാൽ അതു് ഉചിതമാകുമോ? ആചാര്യന്മാരേയും ഗുരുവൃദ്ധന്മാരേയും നിങ്ങൾ ഉപാസിച്ചതു് വെറുതെയാണു്. രാജകീയശാസ്ത്രങ്ങളുടെ സാരാംശമായ സേവകക്രമം നിങ്ങൾക്കു് ഇനിയും പഠിഞ്ഞിട്ടില്ല. പഠിച്ചിട്ടുണ്ടെങ്കിൽ മറന്നതായിരിക്കും. അജ്ഞാനമാണു് നിങ്ങൾക്കു് ഇന്നുള്ളതു്. ഇത്തരത്തിലുള്ള മൂഢന്മാരായ അമാത്യന്മാരോടുകൂടിയ ഞാൻ ഇത്രയുംകാലം ജീവിച്ചതേ ഭാഗ്യം

എന്നല്ലാതെ മററെന്താണ്? എന്നോട് ഇത്തരത്തിൽ പറയുവാൻ മരണഭയംകൂടി നിങ്ങഠംക്ക് ഇല്ലാതെവന്നുവല്ലൊ. എൻെറ നാവു് കല്പിക്കുവാനുള്ളതാണ്. നന്മയും തിന്മയും നിങ്ങഠംക്ക് നല്കുന്നത് അതാണ്. അഗ്നിബാധയുണ്ടായ കൊടുംകാട്ടിലെ വൃക്ഷങ്ങഠം ചിലപ്പോഠം നശിക്കാതിരുന്നേക്കും. രാജകോപത്തിന്നു് പാത്രമായവർ ഒരിക്കലും നിലനില്ക്കുന്നതല്ല. ശത്രുക്കളെപ്പററി പുകഴ്ത്തുന്ന ഈ പാപികളെ ഞാൻ കൊല്ലുമായിരുന്നു; പണ്ടു് ചെയ്ത ഉപകാരങ്ങളുടെ നന്ദി എൻെറ കോപത്തെ അല്പം തണുപ്പിച്ചില്ലായിരുന്നെങ്കിൽ. എൻെറ മുമ്പിൽനിന്നു് എവിടേക്കെങ്കിലും കടന്നുപോകിൻ. നിങ്ങഠം രണ്ടുപേരേയും എൻെറ മുന്നിൽ കാണരുത്. നിങ്ങഠംചെയ്ത ഗുണങ്ങഠം ഓക്കുന്നതിനാൽ ഞാനിപ്പോഠം കൊല്ലുന്നില്ല. എന്നിൽ സ്നേഹമില്ലാത്ത കൃതഘ്നരായ നിങ്ങഠം യഥാർത്ഥത്തിൽ ഹതരാണ്.''

രാവണപ്പെരുമാളുടെ ക്രുദ്ധവചനങ്ങഠം കേട്ടു് ലജ്ജിച്ച ശുകസാരണന്മാർ ജയവാക്കുകഠംകൊണ്ടു് വളരെ പ്രശംസിച്ചു് പുറത്തേക്കു് വേഗത്തിൽപോയി.

സമീപത്തിൽനില്ക്കുന്ന മഹോദരനോടു് ദശാസ്യൻ കല്പിച്ചു:—

''നീതികോവിദന്മാരായ ചാരന്മാരെ അതിവേഗത്തിൽ കൊണ്ടുവരു.''

രാജാജ്ഞപ്രകാരം മഹോദരൻ ചാരന്മാർ ക്ഷണത്തിലെത്തുവാൻ നിർദ്ദേശിച്ചു. അരുളപ്പാടുകേട്ട ചാരന്മാർ വെമ്പിപ്പാഞ്ഞുവന്നു് കൈകൂപ്പി ജയാശിസ്സുകഠംകൊണ്ടു് ശ്ലാഘിച്ചു് സമീപത്തിൽ വിനീതരായി നിന്നു. ശൂരന്മാരും നിർഭയന്മാരും വിശ്വസ്തന്മാരും സ്നേഹസമ്പന്നരുമായ ആ ചാരന്മാരോടു്, രാക്ഷസാധിപൻ ഇപ്രകാരം പറഞ്ഞു:—

നിങ്ങഠം അതിവേഗത്തിൽ ചെല്ലുവിൻ. രാമൻെറ തീരുമാനങ്ങഠം എന്തൊക്കെയാണെന്നു് പരീക്ഷിച്ചു് അറിയുവിൻ. അവൻെറ മന്ത്രിമാർ ആരെല്ലാം? അവരിൽ രാമന്നു് എത്രമാത്രം വിശ്വാസമുണ്ടു്? അവൻെറ സ്നേഹിതന്മാരും ബന്ധുക്കളും ആരെല്ലാം? എങ്ങിനെയാണ് ഉറങ്ങുന്നതു്? ഉണരുന്നതു്? മററെന്തെല്ലാമാണ് ചെയ്യുന്നതു്? എല്ലാം ശരിക്ക് മനസ്സിലാക്കി, ഇങ്ങുവരുവിൻ. ശത്രുവിൻെറ യാഥാർത്ഥ്യങ്ങഠം ശരിക്കും മനസ്സിലാക്കിയ വിജ്ഞനായ മന്നവൻ യുദ്ധത്തിൽ അല്പമൊന്നു് യത്നിച്ചാൽ മതി; വിജയം കൈവരാതിരിക്കയില്ല.''

''അവിടുന്നു് അരുളിച്ചെയ്യതുപോലെ.''

എന്നു് ശാർദ്ദൂലനേതൃത്വത്തിലുള്ള ചാരന്മാർ പറഞ്ഞു്, അരക്കർകോനെ പ്രദക്ഷിണംവെച്ചു് നമസ്കരിച്ചു.

ശാർദ്ദൂലൻ തുടങ്ങിയ ചാരന്മാർ, സന്തുഷ്ടനായ രാവണന്റെ അനുഗ്രഹത്തോടെ അതിവേഗത്തിൽ ശ്രീരാമലക്ഷ്മണന്മാർ അധിവസിക്കുന്ന സ്ഥലത്തെത്തി.

സുവേലം എന്ന പർവ്വതത്തിന്റെ ചാരത്തിൽ, ശ്രീരാമലക്ഷ്മണ സുഗ്രീവ വിഭീഷണന്മാരെ, വേഷംമാറിച്ചെന്നു് ആ അരക്കചാരന്മാർ കണ്ടു. അവരേയും എണ്ണമററ വാനരസൈന്യത്തേയും കണ്ടപ്പോഴേക്കും നിശാചരന്മാർ പേടിച്ചരണ്ടുപോയി. സുഗ്രീവപ്പട്ടയുടെ മദ്ധ്യത്തിൽ നടക്കുന്ന രാക്ഷസന്മാരെ, വിഭീഷണൻ പെട്ടെന്നു് കണ്ടു മനസ്സിലാക്കി. അവരുടെ കള്ളത്തരത്തിൽ നീരസംതോന്നിയ ലങ്കേശ്വരൻ–ധാർമ്മികനായ വിഭീഷണൻ–ശാർദ്ദൂലനെ കപികളെക്കൊണ്ടു് പിടിപ്പിച്ചു.

"പാപിയായ രാക്ഷസാധമൻ" എന്നു് വ്യക്തമാക്കുകയും ചെയ്തു.

കീശവീരന്മാരുടെ താഡനമേററു് വലഞ്ഞ ശാർദ്ദൂലനെ, ശ്രീരാമദേവന്റെ കാരുണ്യം രക്ഷിച്ചു. അവന്റെ അനുഗാമികളായ മററുള്ള അസുരന്മാരേയും ബന്ധനവിമുക്തരാക്കി. അനല്പപരാക്രമികളായ പ്ലവഗരുടെ പീഡനമേററ അവരാകട്ടെ, ഓടിക്കിതച്ചു് മനസ്സുകെട്ടു്, അരമനയിൽ ദശഗ്രീവസവിധത്തിൽ തിരിച്ചെത്തി. എല്ലാദിവസവും ലങ്കാനഗരിക്കു പുറമെ ചുററി സഞ്ചരിക്കുന്ന ആ ചാരന്മാർ, തമ്പുരാനോടു് ചകിതരായി; സുവേലശൈലസമീപത്തിൽ ശ്രീരാമൻ വാനരപ്പടയോടും അനുജനോടുംകൂടി പാർക്കുന്നതിനേയും, അവിടത്തെ ബലത്തേയും ഉണർത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ ഇരുപത്തിയൊമ്പതാംസർഗ്ഗംഅവസാനിച്ചു.

---

## മുപ്പതാം സർഗ്ഗം. [ചാരവചനം]

രാക്ഷസേശ്വരനായ രാവണനോടു്, അക്ഷോഭ്യബലവാനായ ശ്രീരാമൻ സുവേലാദ്രിയുടെ ചാരത്തു് വസിക്കുന്ന വർത്തമാനം വിശദമാക്കി. ആ വർത്തമാനം, രാവണന്റെ നെഞ്ചിനെ ദ്രുതഗതിയിൽ മിടിപ്പിച്ചു. അതിനെ ഒതുക്കിക്കൊണ്ടു്:—

"ഹേ ശാർദ്ദൂല, നീ അത്യധികം വിവർണ്ണനായിരിക്കുന്നുവല്ലൊ. ഒരമ്പരപ്പും കാണുന്നുണ്ട്. കോപിഷ്ഠരായ അരികളുടെ അധീനത്തിൽ നീ പെട്ടില്ലല്ലൊ."

രാക്ഷസവ്യാഘ്രമായ രാവണൻ ചോദിച്ച വാക്കുകൾ ശാർദ്ദൂലനെ ഭയതരളിതനാക്കുകയാണുണ്ടായതു്. സ്വാനുഭവം അനുസ്മരിച്ച് വിഹ്വലസ്വരത്തിൽ:—

"മഹാരാജാവേ, തമ്പുരാനേ, ശ്രീരാമനാൽ പരിപാലിക്കപ്പെടുന്ന, വിക്രാന്തന്മാരും കരുത്തന്മാരുമായ വാനരപ്രമുഖന്മാർ, ഏതൊരു ചാരനും നിരൂപിച്ച് കണക്കാക്കാൻ സാധിക്കാത്തവരാണ്. സ്വാമി, അവരോട്ട് സംസാരിക്കുവാൻ എളുപ്പമല്ല; അവരിൽ ഒരുതരത്തിലുള്ള ചോദ്യവും ഏല്ക്കുകയുമില്ല. ഗിരിതുല്യരായ വാനരന്മാർ മാർഗ്ഗരക്ഷചെയ്തുകൊണ്ട് ചുററിലുമുണ്ട്. ആ സൈന്യത്തിലേയ്ക്ക് എത്തി, ഓരോന്നായി നോക്കാൻ തുടങ്ങുമ്പോഴേക്കും എന്നെ അറിഞ്ഞു കഴിഞ്ഞു. എൻെറ ഒന്നിച്ച് ഉള്ളവരടക്കം അവരുടെ ബന്ധനത്തിലായി. കൈമുട്ടുകൾ, മുഷ്ടികൾ, ഉള്ളംകൈകൾ, പല്ലുകൾ, എന്നിവ എൻെറ ദേഹത്തിൽ തുരുതുരെ ആഞ്ഞുപതിച്ചുതുടങ്ങി. ദ്വേഷ്യത്തോടുകൂടിയ അവർ ഞങ്ങളെ നാലുപുറവും കൊണ്ടുനടന്നു. മഹാശക്തരായ മക്കടത്താന്മാർ രാമസന്നിധിയിലും എത്തിച്ചു. രക്താഭിഷിക്തനായി, വെളിവില്ലാതെ അവശനായ ഞാൻ, കപികളിൽനിന്നും രക്ഷനൽകുവാൻ തൊഴുതിരന്നു. രാമൻ "അരുതു്, അരുതു്" എന്നു് കല്പിച്ചു്, ഉപദ്രവത്തിൽനിന്നു് എന്നേയും മററുള്ളവരേയും പെട്ടെന്നു് രക്ഷിച്ചു.

മലകളും പാറക്കല്ലുകളും കൊണ്ടുചെന്നിട്ടു്, വൻവാരാശിയെ തുർത്തു് രാമൻ സർവ്വായുധങ്ങളുമേന്തിക്കൊണ്ടു് ലങ്കാദ്വാരത്തു് എത്തിക്കഴിഞ്ഞു. ഗരുഡവ്യൂഹം എല്ലായിടത്തും ചമച്ചു് വാനരസംഘസംസേവിതനായ രാമൻ, എന്നെ വിട്ടയച്ചു്, ലങ്കയ്ക്കു നേരെ വരുകയാണു്. പുറമതിൽ അവർ കയറുന്നതിന്നുമുമ്പു തന്നെ, രണ്ടിലൊന്നു് തിരുമേനി ചെയ്യണേ. ഒന്നുകിൽ ക്ഷണത്തിൽ സീതയെ രാമന്നു് നല്കുക; അല്ലെങ്കിൽ യുദ്ധത്തിന്നു് ഒരുങ്ങുക."

ചാരപ്രമുഖനായ ശാർദ്ദൂലവാക്കുകൾ കേട്ട രാവണൻ മനസ്സുകൊണ്ടു് പെട്ടെന്നു് ആലോചിച്ചു് ഉഗ്രസ്വരത്തിൽതന്നെ തുടർന്നു:—

"ദേവാസുരഗന്ധർവ്വന്മാർ ഒന്നിച്ചുചേർന്നു് എന്നോടെതിരേററാലും; സർവ്വലോകഭയം വരുന്നുശിയാലും ഞാൻ സീതയെ കൊടുക്കുകയില്ല."

അത്യുജ്ജ്വലതേജസ്വിയായ രാവണൻ വീണ്ടും ചോദിച്ചു:—

“ഹേ, ശാർദ്ദൂല, നീ പടയെ മുഴുവൻ നല്ലപോലെ കണ്ടുവല്ലൊ. അതിൽ ശൂരന്മാരായ വാനരന്മാർ ആരൊക്കെയുണ്ടു്? അവരുടെ യോഗ്യതകളെന്തു്? എപ്രകാരമുള്ളവരാണു്? സ്വഭാവമെന്തു്? ആരുടെ പുത്രന്മാരാണു്? സൌമ്യനായ രാക്ഷസ, സത്യം പറയൂ. അവരുടെ ബലാബലങ്ങളറിഞ്ഞേ അവരുടെ ഒട്ടാകെ കണക്കറിഞ്ഞേ, പോരിന്നു് ഒരുങ്ങുവാൻ നിവൃത്തിയുള്ളുവെന്നു് അറിയില്ലേ?”

രാക്ഷസപ്പെരുമാളുടെ ചോദ്യങ്ങൾ കേട്ടു, ചാരസത്തമൻ ശാർദ്ദൂലൻ പലതുക്കെ പറയുവാൻ തുടങ്ങി:—

“അസുരേശ്വരനായ തിരുമേനി, വാനരരാജാവായ ഋക്ഷരജസ്സിന്റെ പൌത്രൻ–ഗദ്ഗദൻ എന്ന ധൂജ്ജയന്റെ പുത്രൻ–വിശ്വവിശ്രുതനായ ജാംബവാൻ; വ്യാഴപുത്രനെപ്പോലെ ഒരു മകൻകൂടി ഗദ്ഗദനുണ്ടു്; ദേവേന്ദ്രപക്ഷത്തുനിന്നു് അസുരന്മാക്ക മുഴുവൻ ഒററയ്ക്കു് അല്ലലേകിയ ധൂമ്രൻ. വീര്യവാനും, ധാമ്മികനുമായ സുഷേണൻ ധമ്മപുത്രനാണു്. ദധിമുഖൻ എന്നു് സൌമ്യവാനരേന്ദ്രൻ സോമാത്മജൻ. സുമുഖൻ, ദുമ്മുഖൻ, വേഗദശി എന്നീ മൂന്നുപേരെ, മൃത്യുവിനെ കപിരൂപത്തിൽ ബ്രഹ്മാവു് സൃഷ്ടിച്ചു. ബലാഗ്രഗണ്യനായ നീലൻ എന്ന സേനാപതി അഗ്നിസുതനാണത്രെ. ഹനുമാൻ എന്നു് സവ്വലോകപ്രശസ്തിയാർജ്ജിച്ച ഹരീന്ദ്രൻ വായുപുത്രൻ. ഇന്ദ്രന്റെ പൌത്രനാണു് ദുർധഷനായ അംഗദകുമാരൻ. അശ്വിനീദേവന്മാരുടെ പുത്രന്മാരായി അമേയബലമാജ്ജിച്ച മൈന്ദനും ദ്വിവിദനും പ്രധാനികളാണു്. അന്തകസുതന്മാരായ, ഗജൻ–ഗവാക്ഷൻ–ഗവയൻ–ശരഭൻ–ഗന്ധമാദനൻ എന്നിവർ പിതൃതുല്യന്മാർ തന്നെ. ഇങ്ങിനെ യുദ്ധക്കൊതിയന്മാരും അമേയബലവാന്മാരുമായ പത്തുകോടി പ്രമുഖകപികൾ ദേവപുത്രന്മാരായിട്ടുണ്ടു്. മററുള്ളവരെപ്പററി പറയുവാൻ എനിക്കു് സാധിക്കുന്നതേയല്ല.

കേസരിതുല്യനായ രാമൻ മഹാരാജാ ദശരഥപുത്രനാണു്. ഒററയ്ക്കു് ഖരൻ ദൂഷണൻ ത്രിശിരസ്സ് എന്നിവരെ ഹനിച്ച രാമന്റെ പരാക്രമത്തിന്നുതുല്യം ഈ ലോകത്തിൽ വേറെ ആക്കുമില്ല. അന്തകതുല്യനായ വിരാധനെ വധിച്ചതും മററാരുമല്ല. രഘുപതിയുടെ സൽഗുണങ്ങളെപ്പററി പറയുവാനുള്ള ശേഷി ഈ ഭൂമിയിൽ ഒരാൾക്കുംതന്നെയില്ല. ജനസ്ഥാനത്തിലുള്ള അരക്കന്മാരെ മുഴുവൻ നിഗ്രഹിച്ചുവല്ലൊ. അനുജൻ അഗ്രജനെപ്പോലെ ധമ്മിഷ്ഠനും വിക്രമിയുമാണു്:

ഗ്ജേന്ദ്രതുല്യനാണെന്നു് ഓക്കണം: ലക്ഷ്മണബാണത്തിനു് ലക്ഷ്യമായാൽ അമര നാഥൻകൂടി നിർജ്ജീവനായി വീഴും.

ആദിത്യദേവൻെറ പുത്രന്മാർതന്നെയാണു് ശ്വേതനും ജ്യോതിർമ്മുഖനും. വരു ണൻെറ തനൂജനായി ഹേമകൂടനെന്നൊരു വലീമുഖനുണ്ടു്. മഹാബലവാനായ നളൻ വിശ്വകർമ്മസുതൻ. ഊർജ്ജസ്വസ്വിയായ ദുർദ്ധരൻ വസുനന്ദനൻ. സർവ്വ രാക്ഷസന്മാരിലും ശ്രേഷ്ഠനായ വിഭീഷണൻ–തിരുമേനിയുടെ അനുജൻ–ലങ്കാരാ ജ്യാധിപസ്ഥാനം സ്വീകരിച്ചു്, രാഘവഹിതമേകി വാഴുന്നു. സുവേലാദ്രിപാർ ശ്വത്തിൽ സേനാസന്നിവേശംചെയ്ത കപിസൈന്യങ്ങളെപ്പററി അറിയാവു ന്നതു്അടിയൻ ഉണത്തി. ഇനി ഇവിടുന്നങ്ങോട്ടു് വേണ്ടതെല്ലാം അഭീഷ്ടദാതാ വായ തിരുമേനിയാണു്."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം മുപ്പതാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയൊന്നാം സർഗ്ഗം. (സീതാസമ്മോഹനം)

അക്ഷോഭ്യബലശാലിയായ ശ്രീരാമൻ സുവേലാദ്രി സമീപത്തിൽ, അതു ല്യ വാനരസൈന്യത്തോടിരിക്കുന്ന വർത്തമാനം ചാരന്മാരിൽനിന്നറിഞ്ഞ രാവ ണൻെറ ഹൃദയം വീണ്ടും തരളിതമായി. നെഞ്ചിടിപ്പോടെത്തന്നെ അമാത്യന്മാ രോടു് പറഞ്ഞു:—

"നീതിജ്ഞന്മാരായ മന്ത്രിമാരെല്ലാം അതിവേഗം വരട്ടെ. വേണ്ടതു് ആ ലോചിച്ചു് തീർച്ചപ്പെടുത്തേണ്ടസമയം വന്നുചേൻ കഴിഞ്ഞു."

ദശഗ്രീവൻെറ അരുളപ്പാടുകേട്ടു് അമാത്യന്മാർ അതിവേഗത്തിൽ എത്തി. നിശാചരശ്രേഷ്ഠന്മാരായ സചിവന്മാരോടുകൂടി, മേലിൽ വേണ്ടകാര്യങ്ങൾ ആ ലോചിച്ചു് തീർച്ചപ്പെടുത്തിയ രാവണൻ അവരെയെല്ലാം പിരിച്ചയച്ചു്, അരമ നയിലേയ്ക്കുപോയി.

ഊർജ്ജിതനായ നക്തഞ്ചരനും മായാവിയുമായ വിദ്യുദ്ജിഹ്വനേയും കൂട്ടി, മഹാമായനായ ലങ്കേശ്വരൻ വൈദേഹീസമീപത്തിലേക്കു് പുറപ്പെട്ടു. പോകുന്ന വഴിക്കു് വിദ്യുദ്ജിഹ്വനോടു് ഇപ്രകാരം അരുളിച്ചെയ്തു:—

"നമുക്ക് മായകൊണ്ട് ജനകരാജപുത്രി സീതയെ മോഹിപ്പിക്കണം. മായകൊണ്ട് രാമന്റെ തലയും, വില്ലും അമ്പും തീർത്ത് അവയുമെടുത്ത്, എന്റെ അടുത്തേക്ക് വരണം."

"അവിടുത്തെ ആജ്ഞപോലെ" എന്നു പറഞ്ഞ വിദ്യുജ്ജിഹ്വനിൽ മഹാരാജാവ് ഏററവും സന്തുഷ്ടനായി. ഒരു ദിവ്യാഭരണം പാരിതോഷികമായി നല്കി. സീതാസന്ദർശനത്തിൽ അത്യാഗ്രഹമിയന്ന രാവണൻ അശോകവനികയിൽ പ്രവേശിച്ചു.

ദുഃഖത്തിന്നു് അനഹ്യായ ദേവി, വ്യസനം തന്നെ രൂപംകൊണ്ടതുപോലെ വെറും മണ്ണിൽ മുഖംതാഴ്ത്തി, ഭർത്താവിനെത്തന്നെ സദാസ്മരിച്ച്, അവർണ്ണനീയ ദിവ്യതചമുള്ള രാമനാമം ജപിച്ച്, ഘോരരാക്ഷസികളുടെ നടുവിൽ അശോകവനികയിലെ ശിംശപാ വൃക്ഷച്ചുവട്ടിലിരിക്കുന്നത് കുബേരാനുജൻ കണ്ടു. വലിയൊരു സന്തോഷവർത്തമാനം സീതയോട് പറയുവാനെന്നപോലെ അരക്കൻ കൂസലില്ലാതെ, മൈഥിലിയോട് ഇപ്രകാരം പറഞ്ഞു:—

"സീതേ, ഞാൻ സാമവാക്കുകൾ പറഞ്ഞപ്പോൾ, ആരെക്കണ്ടിട്ടോ നീ തുള്ളിയുറഞ്ഞു. ഭദ്രേ, ഖരനെ വധിച്ച ആ രാമൻ—നിന്റെ ഭർത്താവ്—യുദ്ധത്തിൽ ഹതനായി. സീതേ, നിന്റെ അഹങ്കാരത്തിനെ ഞാൻ കെടുത്തി; നിന്റെ ധൈര്യത്തിന്റെ വേരറുത്തു; സ്വയം ചെയ്ത അനർത്ഥത്താൽ നീ എന്റെ ഭാര്യയാകും. ഹേ മൂഢ, ചിന്തവെടിയൂ. മരിച്ചവൻ ഇനി എന്താണ് ചെയ്യുക? മംഗളരൂപേ, എന്റെ പത്നിമാരുടെയെല്ലാം അധീശ്വരിയായി വാഴുക. പുണ്യം ക്ഷയിച്ചവളേ, ഐശ്വര്യം നശിച്ചവളേ, മൂഢേ, പണ്ഡിതമാനിനി, വൃത്രവധത്തിന്നു് സദൃശമായ ഭർത്തൃവധം—ഘോരവും ദാരുണവുമായ രാമനിഗ്രഹം—കേൾക്കു. സാഗരതീരത്തിൽ എന്നെ കൊല്ലുവാൻ രാമൻ എത്തിച്ചേർന്നപോൾ. കപീന്ദ്രനായ സുഗ്രീവനും വൻപടകളും ഒന്നിച്ചുതന്നെയുണ്ട്. സൂര്യാസ്തമയഘട്ടത്തിലാണ് ആ രാമൻ പെരുംപടയോടുകൂടി സമുദ്രത്തിന്റെ ഉത്തരതീരത്തെ ആക്രമിച്ച് അധീനത്തിലാക്കിയതു്. വഴിനടന്ന ക്ഷീണത്താൽ തളർന്നുറങ്ങുന്ന പടകളെ അർദ്ധരാത്രിയിൽ എന്റെ ചാരന്മാർ ആദ്യം നോക്കിക്കണ്ടു. പിന്നെ, പ്രഹസ്തൻ എന്റെ രാക്ഷസപ്പെരുംസൈന്യത്തെ രാത്രിയിൽ തന്നെ കൊണ്ടുവന്നു. രാമലക്ഷ്മണസമീപത്തിൽ വെച്ചുതന്നെ ആ വാനരന്മാരെ മുഴുവൻ അന്തകാലയത്തിലേയ്ക്കു് അയക്കുകയും ചെയ്തു. നിശാചരവരന്മാർ, പട്ടസം—പരിഘം—ചക്രം—ഇരുമ്പുവടി—വാളുകൾ—ബാണജാലങ്ങൾ—ശൂലങ്ങൾ——കൂടങ്ങൾ—മുൾത്ത

ടികൾ–വടി–വേൽ–തോമരം–ഉലക്ക ഇങ്ങിനെയുള്ള ഭയങ്കരായുധങ്ങളെ തുരുതുരെ കപികളിൽ വർഷിച്ചു. സുഖസുഷുപ്തിയാർന്നിരുന്ന രാമന്റെ തല കൊയ്തെടുത്തു. ഏതൊന്നിനേയും മർദ്ദിക്കുവാൻ കൈക്കെല്പുള്ള പ്രഹസ്തൻ വലിയൊരു വാളുകൊണ്ടാണു് നിന്റെ ഭർത്താവിന്റെ ശിരസ്സു് മുറിച്ചെടുത്തതു്. വിഭീഷണൻ എന്റെ അനുജൻ–എതിർത്തുവെങ്കിലും പെട്ടെന്നു് കൊല്ലപ്പെട്ടു. ബാക്കി കപികളെയും കൂട്ടി ലക്ഷ്മണൻ എവിടേയ്ക്കോ ഓടിപ്പോയി ജീവൻ രക്ഷിച്ചിരിക്കാം. വാനരരാജാവായ സുഗ്രീവൻ ഗ്രീവഭഗ്നനായിത്തീർന്നു. അരക്കന്മാരുടെ അടികൊണ്ടു് ഹനുപൊട്ടിത്തകർന്ന ഹനുമാൻ യുദ്ധക്കളത്തിൽ സുഖനിദ്രയാണു്. ജാംബവാൻ ചാടിപ്പുറപ്പെട്ടു. അവന്റെ കാൽമുട്ടു് പൊട്ടിത്തകർന്നു! പട്ടസങ്ങളുടെ പ്രഹരത്താൽ, മുറിച്ചിട്ട വൻമരംപോലെയായി ജാംബവാൻ. മൈന്ദനും ദ്വിവിദനും, ഭയങ്കരമായി കിതച്ചും കരഞ്ഞും ചോരയിൽ മുങ്ങിയും അരയിൽ വെട്ടേറ്റു് രണ്ടുകഷ്ണമായി വീണു് പിടഞ്ഞു് പിടഞ്ഞു് മരിച്ചു. പനസൻ പനസംപോലെയാണു് ഭൂമിയിൽ കിടക്കുന്നതു്. ദരീമുഖനെന്ന കപിശാർദ്ദൂലം, ശരവർഷമേറ്റു് യമാലയം പ്രാപിച്ചു. അമ്പുകളെക്കൊണ്ടുതന്നെ ക്രൂരനായ കുമുദന്റെ ശ്വാസഗതി നിന്നു. അസുരന്മാരുടെ അസ്ത്രപാതത്താൽ, അവയവങ്ങളെല്ലാം വേറെയായി അംഗദം ഊരിവീണു്, രക്തം ഛർദ്ദിച്ചുകൊണ്ടു് അംഗദൻ കിടക്കുകയാണു്. മദയാനകളാലും രഥാവലികളാലും വാനരപ്പട ചതഞ്ഞരഞ്ഞു് പടക്കളത്തിൽ ശയിക്കുന്നു. ചില കുരങ്ങന്മാർ കുതിരച്ചവിട്ടേറ്റു്, ഊക്കേറുന്ന കാറ്റുതട്ടിയ മേഘംപോലെ ഛിന്നഭിന്നരായി. ചില മർക്കടങ്ങൾ പേടിച്ചു് ജീവസംരക്ഷണത്തിന്നു് ഓടുമ്പോൾ, രജനീചരന്മാർ പിമ്പേ ചെന്നു്, സിംഹങ്ങൾ ആനകളെയെന്നപോലെ കൊന്നിടുകയായി. ചിലർ ഓടിച്ചെന്നു് സമുദ്രത്തിൽ ചാടി; ചിലർ ആകാശത്തിലേക്കു് കുതിച്ചുചാടി; ഋക്ഷങ്ങൾ, വാനരസ്വഭാവമനുസരിച്ചുതന്നെ വൃക്ഷക്കൊമ്പുകളിൽ കയറിപ്പതുങ്ങി. വിരൂപാക്ഷന്മാരായ നിശാചരന്മാർ നിഗ്രഹിച്ച കപികൾ കടലിൻകരകളിൽ, പർവ്വതങ്ങളിൽ, അരണ്യങ്ങളിൽ, സർവ്വത്ര കടുനിണമൊഴുക്കിക്കിടക്കുന്നു. സൈന്യസമേതനായി, എന്നെ കൊൽവാൻവന്ന നിന്റെ കണവൻ ഇങ്ങിനെ നിശ്ശേഷം നശിച്ചുകഴിഞ്ഞു. രക്തവും പൊടിയും ചേർന്ന ആ ശിരസ്സും ഞാൻ കൊണ്ടുവന്നിട്ടുണ്ടു്.

അത്യന്തദുർദ്ധർഷണനായ രാക്ഷസേശ്വരൻ, അടുത്തു നില്ക്കുന്നൊരു രാക്ഷസിയെ നോക്കി സീത കേൾക്കത്തക്കവിധം ഉച്ചത്തിൽ പറഞ്ഞു:—

"ഘോരകർമ്മങ്ങൾ ചെയ്യുന്ന വിദ്യുജ്ജിഹ്വനെ അതിവേഗത്തിൽ കൊണ്ടുവാ. യുദ്ധക്കളത്തിൽ നിന്നു് രാമശിരസ്സു് കൊണ്ടുവന്നതു് അവനാണല്ലോ!"

വിദ്യുജ്ജിഹ്വനാകട്ടെ, തലയും വില്ലും അമ്പും എടുത്തു്, രാവണന്റെ പൃഷ്ഠഭാഗത്തിൽ താണുവന്ദിച്ചുനിന്നു. മഹാജിഹ്വനായ അവനോടു് തമ്പുരാനായ ദശാസ്യൻ ആജ്ഞാപിച്ചു:—

"ആ ശിരസ്സും ചാപബാണങ്ങളും സീതയുടെ മുമ്പിൽ വെയ്ക്കൂ. പാവം സീത, ഭർത്തൃശിരസ്സെങ്കിലും കണ്ടു് സമാശ്വസിക്കട്ടെ"

ആ നക്തഞ്ചരൻ പ്രിയദർശനമായ ആ തലയെ, സീതയുടെ അടുത്തുവെച്ചു്, അതിവേഗത്തിൽ അവിടെനിന്നു് പോയി അപ്രത്യക്ഷനായി. രാവണൻ ആ വില്ലു് വലിച്ചെടുത്തു്:—

"മൂന്നു ലോകങ്ങളിലും പേർപുകഴ്ന്ന രാമന്റെയാണിതു്."

എന്നു് പറഞ്ഞു് സീതയെ കാണിച്ചു് തുടർന്നു:—

"സീതേ, നിന്റെ രാമന്റെ കലയേററിയ കാർമ്മുകമാണിതു്. രാത്രിയിൽ ആ മനുഷ്യനെ കൊന്നു് കൊണ്ടുവന്നതാണു്"

ഇങ്ങിനെ ശ്രീരാമശിരസ്സും കോദണ്ഡവും മായകൊണ്ടു് നിർമ്മിച്ച വിദ്യുജ്ജിഹ്വനെക്കൊണ്ടു് അവയെ സീതയുടെ മുന്നിലിടുവിച്ചു. രാവണൻ സീതാദേവിയോടു് മധുരമായിപ്പറഞ്ഞു:—

"ഇനി യാതൊന്നും സംശയിക്കാതെ എന്നോടു് ചേരുന്നതാണു് ഏററവും ഉത്തമമായിട്ടുള്ളതു്."

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദ്യകാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ മുപ്പത്തിയൊന്നാം സർഗ്ഗം അവസാനിച്ചു.**

---

## മുപ്പത്തിരണ്ടാം സർഗ്ഗം. [സീതാപ്രലാപം]

ആ ഉത്തമശിരസ്സും, മികവേറുന്ന കാർമ്മുകവും, ഹനൂമാൻ വാഴ്ത്തപ്പെട്ട സുഗ്രീവസഖ്യവും, ഭർത്തൃസദൃശമായ മുഖവും, കണ്ണുകളും, നിറവും, മുടി പററിപ്പിടിച്ച നെററിയും, ദിവ്യരത്നാലംകൃതമായ ചൂഡാമണിയും, നോക്കിയ സീത, ലക്ഷണങ്ങളെല്ലാം ഒത്തതു മനസ്സിലാക്കി പെണ്ണാടുപോലെ ദീനദീനം കരഞ്ഞു് ഭരതമാതാവിനെ പഴിച്ചുതുടങ്ങി:—

ദേവി കൈകേയി, സംതൃപ്തയായിക്കൊള്ളു. രഘുകുലനന്ദനൻ ഇതാ ഹത നായിക്കഴിഞ്ഞു. കലഹക്കാരിയായ അമ്മ വംശംതന്നെ നശിപ്പിച്ചുവല്ലൊ. ഹേ കൈകേയി, ആര്യനായ ശ്രീരാമസ്വാമി, എന്തൊരപ്രിയമാണു് ഭവതിക്കു് ചെയ്തതു്? മരവുരി ധരിപ്പിച്ചുകൊണ്ടു് എന്നോടൊപ്പം അവിടത്തെ ഭവതി കാട്ടി ലേയ്ക്കു് അയച്ചു.''

ഇങ്ങിനെ മുറയിട്ട പെൺമണി മൈഥിലി, മുറിച്ചിട്ട വാഴത്തണ്ടുപോലെ ആ വെറും മണ്ണിൽ വീണുപോയി.

അല്പം കഴിഞ്ഞു് ബോധം വന്ന ആ ആയതാക്ഷി അല്പമൊന്നാശ്വസിച്ച് ശിരസ്സെടുത്തു് മുകന്നുകൊണ്ടു് വീണ്ടും വിലപിച്ചു:—

''വീരവ്രതം കൈക്കൊണ്ട മഹാഭുജ, ഞാൻ ഹതയായിത്തീന്നു. അയ്യോ! അവിടത്തെ ചരമസ്ഥിതി ഞാൻ കണ്ടുവല്ലൊ. ഞാനിന്നൊരു വിധവയായിക്ക ഴിഞ്ഞുവോ? ഭർത്തൃമരണമാണു് ഏതൊരു സ്ത്രീക്കും ഒന്നാമത്തെ ദുഃഖം. സദ്ധ മ്മങ്ങൾമാത്രം ആചരിക്കുന്ന അവിടന്നു് സദ്വൃത്തയായ എന്റെ മുന്നിൽ മരി ച്ചുവല്ലൊ. അവിടത്തെ വിയോഗമാകുന്ന ശോകസാഗരത്തിൽ പതിച്ച എന്നെ രക്ഷിക്കുവാൻ നിന്തിരുവടി ശ്രമിച്ചു. അവിടന്നും അതിലേയ്ക്കു് പതിച്ചു. എന്റെ ശ്വശ്രൂവായ കൌസല്യാദേവിയുടെ ഉണ്ണിയാണവിടന്നു്. കുട്ടിയെ ലാളിച്ചുകൊണ്ടിരിക്കുന്ന പശുവിന്നു് അവത്സലതയാണു് വരുത്തിയതു്. അചി ന്ത്യപരാക്രമിയായ അവിടത്തേക്കു് ചിരായുസ്സുണ്ടു് എന്നു് പറഞ്ഞിരുന്നതു് ആരാണു്? അവരുടെ വാക്കുകൾ അസത്യമായിത്തീന്നു. അവിടന്നു് സ്വല്പായു സ്സുമായിത്തീന്നു. അല്ലെങ്കിൽ, അതിബുദ്ധിമാനായ അവിടത്തെക്കൂടി ബുദ്ധി കെട്ടുപോയെന്നോ? എല്ലാ പ്രാണിയേയും കാലം പചിച്ചുകൊണ്ടാണിരിക്കുന്നതു്. ജീവികളുടെ അവസ്ഥ അതല്ലെ. നീതിശാസ്ത്രവിജ്ഞനായ അവിടന്നു് ഒന്നും ആലോചിക്കാതെ മരിക്കുവാൻ കാരണമെന്താണു്? ഏതൊരു ജീവിയുടേയും ദുർദ്ദ ശ നീക്കുവാൻ തന്നെയുള്ള ഉപായജ്ഞനാണല്ലൊ അവിടന്നു്. പ്രഭോ, അംബു ജേക്ഷണ, അവിടത്തെ എന്റെ പക്കൽനിന്നു് ക്രൂരയും നിർദ്ദയയുമായ കാളരാത്രി ആലിംഗനം ചെയ്തു് തട്ടിപ്പറിച്ചുവെന്നോ? ഹേ നരശ്രേഷ്ഠ, മഹാഭുജ, അവി ടുന്നു് പാവമായ എന്നെ വിട്ടുപിരിഞ്ഞുവോ? പ്രിയതമയെപ്പോലെ ഭൂമിദേവിയെ ആലിംഗനം ചെയ്തു് കിടക്കുകയാണോ? പ്രതിദിനം, സുഗന്ധമാല്യങ്ങളാൽ ഞാനൊന്നിച്ചു് അവിടന്നു് അച്ചിച്ചിരുന്നതും, എന്റെ അത്യധികം വാത്സല്യ ഭാജനവുമായ പള്ളിവില്ലു് ഇതുതന്നെയാണോ? പിതൃസ്നേഹിയായ അവിടന്നു്,

എന്റെ ശ്വശുരനായ ദശരഥമഹാരാജാവൊന്നിച്ച് സ്വർഗ്ഗത്തിൽ ഒത്തുചേർന്ന പ്പോൾ എല്ലാ പിതൃക്കളുമൊന്നിച്ച് അകല്മഷനായ അവിടുന്ന് വാഴുകയായിരിക്കും. അമിത പുണ്യങ്ങളാർന്ന രാജർഷികുലമാണ് അവിടുത്തേതു്. സുകൃതമഹത്വത്താൽ വാനിൽ താരകളായി പ്രശോഭിക്കുന്നതു് അവിടുന്ന് കാണുകയായിരിക്കും. അതിബാല്യത്തിൽതന്നെ വേൾക്കപ്പെട്ട ഇവളെ നോക്കാത്തതെന്താണ്! സംസാരിക്കാത്തതെന്താണ്? പാണിഗ്രഹണസമയത്തു് "ഇന്നുമുതൽ സഹധർമ്മചാരിണിയായി സ്വീകരിക്കുന്നു." എന്ന് ഏററു പറഞ്ഞില്ലേ? അതിനെ ഓർത്തിട്ടെങ്കിലും, ദുഃഖിതയായ എന്നെ കൊണ്ടുപോകാത്തതെന്താണ്? സഹധർമ്മിണിയായ എന്നെ അവിടുന്ന് ഉപേക്ഷിച്ച്–ദുഃഖസാഗരനിപതിതയായ എന്നെ ഉപേക്ഷിച്ച്–ത്വരിതയാനം ചെയ്യുന്ന അവിടുന്ന് പരലോകത്തിലേക്ക് പോയതെന്താണ്? വിവാഹോചിത സുന്ദരവേഷത്തിലുള്ള ഏതൊരു തിരുമേനിയെ ഞാൻ ആലിംഗനം ചെയ്തുവോ, ആ ശരീരം ഇന്ന് മാംസഭക്ഷകരായ മൃഗങ്ങൾ കടിച്ചു വലിക്കുകയാണെന്നോ? അഗ്നിഷ്ടോമം തുടങ്ങിയ ഉത്തമയജ്ഞങ്ങൾ, ദക്ഷിണയേകി, വിധിയാംവണ്ണം ചെയ്തതിന്റെ ഫലം എന്തുകാരണത്താലാണ് അവിടുന്ന് അനുഭവിക്കാത്തതു്? അയോദ്ധ്യയിൽ, അകലെ അടവിയിലേക്ക് പോന്ന മൂന്നാളിൽ ലക്ഷ്മണൻമാത്രം മടങ്ങിച്ചെല്ലുമെന്നോ? ദുഃഖാർത്തയായ കൌസല്യാദേവി ലക്ഷ്മണനോട് വർത്തമാനം ചോദിക്കും. അവിടുത്തെ മിത്രങ്ങളൊത്തു് സർവ്വപടകളെയും നടുനിശയിൽ നക്തഞ്ചരന്മാർ നിഗ്രഹിച്ചൊടുക്കിയതു് പറയും. സുഷുപ്തിയാണ്ടിരിക്കുന്ന അവിടുത്തെ ദാരുണവധവും, ഞാൻ രാക്ഷസാലയത്തിലാണെന്നതും കേട്ടാൽ, അമ്മ കൌസല്യയുടെ ഹൃദയം പൊട്ടിപ്പിളരും. മഹാദുഷ്ടയായ ഞാൻ കാരണം, അനഘനും സത്വസമ്പന്നനും, നൃപകുമാരനുമായ രഘുവീരൻ കടൽകടന്ന് പശുക്കൾമേയുന്ന സ്ഥലത്തു് കൊലപ്പെട്ടുവെന്ന് കേൾക്കും. കുലഘാതകിയായ എന്നെ മൌഢ്യത്താൽ വേട്ടതുകൊണ്ടു് ദശരഥാത്മജനായ ശ്രീരാമചന്ദ്രന്ന് അപമൃത്യുകൂടി സംഭവിച്ചു. മുൻജന്മത്തിൽ പ്രധാനപ്പെട്ട പല ദാനങ്ങളും ഞാൻ മുടക്കിയിരിക്കും. ഏതൊരുവനും അതിഥിയായ അവിടുത്തെ പത്നിയായിട്ടുപോലും ഞാൻ അഴലിലാണ്ടുവല്ലൊ."

ഹേ രാവണ, രാമൻ വീണുകിടക്കുന്ന സ്ഥലത്തിൽ എന്നേയും വീഴ്ത്തിയാൽ കൊള്ളാം. ഭാര്യാഭർത്താക്കന്മാരെ സംയോജിപ്പിക്കുക എന്ന പുണ്യകർമ്മത്തെ, രാക്ഷസരാജാവായ അങ്ങു് ചെയ്യുക. രാജേന്ദ്രനായ ഭർത്താവിന്റെ ശിരസ്സോടൊന്നിച്ച് എന്റെ തലയേയും, ഉടലോടുകൂടി എന്റെ ഉടലും ചേർക്ക. മഹാത്മാവായ കണവന്റെ പിന്നാലെ ഞാനും പോകട്ടെ."

ഇങ്ങിനെ, മാലിൽ വേവുന്ന ആയതാക്ഷിയായ ദേവി വിലപിച്ചുകൊണ്ടു്, ഭർത്തൃശിരസ്സും വില്ലും വീണ്ടും വീണ്ടും നോക്കി. ആ സമയത്തു് ദ്വാരപാലകന്മാരിൽ ഒരാൾ പെട്ടെന്നു് രാക്ഷസചക്രവർത്തിയുടെ സമീപത്തു വന്നു് തൊഴുതു്:—

"തിരുമേനി ജയിച്ചാലും"

എന്നിങ്ങനെ വന്ദിച്ചു് തുടർന്നു:—

"പ്രഭോ, രാജരാജേശ്വരാ, സർവ്വസൈന്യാധിപസമീപത്തുനിന്നാണു് അടിയൻ വരുന്നതു്. എല്ലാ അമാത്യന്മാരോടുംകൂടി പ്രഹസ്തൻ, തിരുമേനിയെ കാണുവാൻ കാത്തുകൊണ്ടു് നില്ക്കുന്നുണ്ടു്. സേനാധിപതി അയച്ചു വന്നവനാണു് അടിയൻ. തിരുമുമ്പാകെ ഉന്നത്തിച്ചു് പെട്ടെന്നു് ചെയ്യേണ്ട അടിയന്തിരകാര്യമുണ്ടായിരിക്കും. പ്രഭോ അവക്കു് ദശനമരുളണേ."

ദ്വാരപാലകവാക്കുകൾ കേട്ട ദശാനനൻ, സചിവദർശനത്തിന്നായി അശോകവനികവിട്ടുപോന്നു. ശ്രീരാമൻെറ പരാക്രമങ്ങൾ അറിഞ്ഞു് രാജസദസ്സിൽ എത്തിയ രാവണൻ കാര്യങ്ങൾ സചിവരൊത്തു് ആലോചനചെയ്തു് തീർപ്പു കല്പിച്ചു.

പ്രമദവനത്തിൽ സീതാദേവിയുടെ പുരോഭാഗത്തിൽ കിടന്നിരുന്ന തലയും വില്ലും രാവണൻ പോന്നപ്പോൾ പെട്ടെന്നു് അദൃശ്യമായിത്തീർന്നു. ഭീമവിക്രമരായ അമാത്യന്മാരൊത്തു് രാമനെപ്പററി വേണ്ടുന്ന കാര്യങ്ങൾ തീർച്ചപ്പെടുത്തിയ ശേഷം, ഹിതകർമ്മനിരതരായി അടുത്തു നില്ക്കുന്ന പടനാഥന്മാരെ നോക്കി കാലസദൃശനായ രാക്ഷസാധിപൻ കല്പിച്ചു:—

"വലിയ പെരുമ്പറകൾ നാല്ക്കാലികളിൽകെട്ടി മുഴക്കുക. അതിവേഗം സേനകൾ വരണം. കാരണമൊന്നും പറയേണ്ട."

"കല്പനപോലെ" എന്നു് സമ്മതിച്ചു് അവരെല്ലാം പോയി. നിർദ്ദേശമനുസരിച്ചു് കണക്കാക്കാൻ കഴിയാത്തത്രയും സേനകളെ വരുത്തി. ആ വത്തമാനം ചക്രവർത്തിയെ–പടയ്ക്കൊരുങ്ങുന്ന പ്രഭുവിനെ–അറിയിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ മുപ്പത്തിരണ്ടാംസർഗ്ഗം അവസാനിച്ചു.

## മുപ്പത്തിമൂന്നാം സർഗ്ഗം. [സീതാസമാശ്വസനം]

ഓമലാളായ മൈഥിലി തെററിദ്ധരിച്ച് വിലപിക്കുന്നതു കണ്ടപ്പോൾ, സ്നേഹസമ്പന്നയായ അരുമത്തോഴി, സരമ എന്ന രാക്ഷസി അടുത്തുചെന്നു. ലങ്കേശ്വരനാൽ മോഹിതയായി സങ്കടം പൊറാതെ കരയുന്ന ദേവിയെ, കോമള ഭാഷിണിയായ സരമ സമാധാനിപ്പിക്കുവാൻ ഉറച്ചു. സീതയെ സംരക്ഷിക്കു വാൻ, രാവണൻ നിയോഗിച്ച സരമ ദയാവതിയും ദൃഢവ്രതയും, രക്ഷിക്കുവാൻ ആഗ്രഹിക്കുന്ന ഉത്തമയുമാണ്. ഉള്ളിൽ ബോധമററ ദേവിയെ, മണ്ണിൽ വീ ണുരുണ്ട് എഴുന്നേററ പെൺകുതിരയെപ്പോലെ കണ്ട സരമ, സഖീസ്നേഹത്തോ ടെ ആശ്വസിപ്പിച്ചു:—

"വൈദേഹി, ആശ്വസിക്കു. ഒരുതരത്തിലുമുള്ള ദുഃഖവും ഉണ്ടാകരുത്. രാജാരാവണൻ സഖിയോടു പറഞ്ഞതും, അതിന്ന് ദേവി ഉത്തരം പറഞ്ഞതും ഞാൻ കേട്ടു. സഖീസ്നേഹത്തോടെ ഞാൻ ഇവിടെ വിജനത്തിൽ മറഞ്ഞു നി ന്നിരുന്നു. രാക്ഷസേശ്വരനെ കൂസാതെ പറഞ്ഞ ഉത്തരം എല്ലാം മനസ്സിലായി. വിശാലാക്ഷിയായ ഭീരു, ദേവിയുടെ കാര്യത്തിന്നുവേണ്ടി ഞാൻ ജീവനെക്കൂടി കണക്കാക്കുകയില്ല. രാക്ഷസേന്ദ്രൻ ബദ്ധപ്പെട്ട് എന്തോ ചെയ്യുവാൻ പോയി രിക്കുന്നു. ആ കാര്യങ്ങൾ വെളിയിൽപോയി ഞാൻ എല്ലാം അറിഞ്ഞു. വൈ ദേഹി, ആത്മാവിനെ അറിയുന്ന രാമനെ, ഉറങ്ങിക്കിടക്കുന്നവനിൽ ചെയ്യാവുന്ന തുകൂടി സാദ്ധ്യമല്ല. നരവ്യാഘ്രനായ അദ്ദേഹത്തെ നിഗ്രഹിക്കുക എന്നതു് നിശാചരന്മാർക്ക് കഴിയുന്നതുമല്ല. കല്ലും മരവുമെടുത്ത് അടരാടുന്ന മർക്കടന്മാ രേയും കൊല്ലുവാൻ പററുകയില്ല. ദേവേന്ദ്രൻ അമരസമൂഹത്തെ കാക്കുന്നതുപോ ലെ ശ്രീരാമൻ എല്ലാവരേയും രക്ഷിച്ചുകൊണ്ടാണിരിക്കുന്നത്. നീണ്ടുരുണ്ട് പരിഘംപോലെയുള്ള ബാഹുക്കൾ, വിരിഞ്ഞ വക്ഷസ്ഥലം, അതിശ്രീമാൻ, മഹാ പ്രതാപി, കാർമ്മുകപാണിയായി എപ്പോഴും എന്തിനും സന്നദ്ധൻ, ലോകത്തിൽ അദ്വിതീയനായ ധാർമ്മികൻ, തനിയ്ക്കും മററുള്ളവർക്കും എന്നുമെന്നും രക്ഷിതാ വായ വിക്രമി, രാജേശ്വരൻ അനുജനായ ലക്ഷ്മണനൊന്നിച്ച് സസുഖം വസി ക്കുന്നുണ്ട്. പരന്തപനും, അരിസൈന്യാന്തകനും, ശ്രീമാനും, അചിന്ത്യബല പൌരുഷമാന്നവനും, നീതിവിജ്ഞനുമായ രഘുപതിയെ, സീതേ, ആർക്കും നിഗ്ര ഹിക്കാൻ സാദ്ധ്യമല്ല. സാധിക്കാത്തതിൽ ആഗ്രഹിക്കുന്നവൻ ഏതൊരുവന്റേ യും ശത്രുവും കഠിനസ്വഭാവിയുമാകും. മായാവിയായ രാവണൻ ഇവിടെ കാ ണിച്ചതു് വെറും മായമാണ്. ദേവിയുടെ ദുഃഖമെല്ലാം നശിച്ചുകഴിഞ്ഞു,

സന്തോഷം അട്ടത്തുവന്നുനില്ക്കുന്നു; സീതേ, സഖിയിൽ ലക്ഷ്മിയിതാ വന്നുചേരു കയായി; സന്തോഷവും പ്രിയവുമേകുന്ന വാക്കുകൾ കേൾക്കു.

ദേവി, വാനരപ്പെരുംപടയൊന്നിച്ച്, കടൽക്കടന്ന് തെക്കേക്കരയിൽ ഇരുന്നരുളുകയാണ് ശ്രീരാമചന്ദ്രൻ. കൃതാർത്ഥനായി ലക്ഷ്മണാനുചിതനായിരി ക്കുന്ന കാകുൽസ്ഥനെ കാണാൻ സാധിച്ചു. സാഗരതീരത്തിൽ അവിടുത്തേക്ക്, അണിയണിയായി നില്ക്കുന്ന സൈന്യങ്ങൾ കാവലിനുണ്ട്. ഈ രാവണൻ ദ്രുതഗമനം ചെയ്യുന്നു. അരക്കരെ അയച്ചിരുന്നു. അവർ വന്ന് പറഞ്ഞതു് രാമൻ വാനരസൈന്യത്തോടൊത്ത് ആലോചന നടത്തുകയാണ്."

സീതാസമീപത്തിലിരിക്കുന്ന സരമ എന്ന രാക്ഷസി ഇത്രയും പറയുമ്പോ ഴേക്കും, പടയൊരുക്കുന്ന ഭയങ്കരശബ്ദം അലയടിച്ചു തുടങ്ങി. പെരുമ്പറയിൽ, കോലുകൊണ്ടടിക്കുന്ന നാദംകേട്ട സരമ–മധുരത്തേൻപോലെ സംസാരിക്കുന്ന വൾ–വീണ്ടും തുടർന്നു:—

"ഹേ ഭീരു, ഈ ഭീകരപടഹനാദം കേൾക്കുന്നതു്, പടകൂട്ടുന്നതിന്നാണ്. ഇടിനാദംപോലെ ഭേരീനാദം കേൾക്കുന്നില്ലേ? മദഗജങ്ങൾക്ക് കോപ്പുകളിട്ടു തുടങ്ങി; തേരുകളിൽ കുതിരകളെ കെട്ടുന്നു; ആയിരമായിരം കുന്തക്കാർ അശ്വങ്ങ ളിൽ കയറി തിമർക്കുന്നു; ആയുധജാലങ്ങളേന്തിയ കാലാൾപ്പടകൾ സംഘം സം ഘമായി ഒത്തുകൂടുന്നു. സൈന്യങ്ങൾ, അത്ഭുതകരമായി രാജവീഥികളിൽ തിങ്ങി യിരിക്കുന്നു; നദീപ്രവാഹങ്ങൾ കടലിൽച്ചേരുമ്പോൾ ഉണ്ടാകുന്ന ഉച്ചത്തിലുള്ള ഇരമ്പംപോലെ സ്വച്ഛങ്ങളായ ആയുധങ്ങൾ, അണിപ്പരിചകൾ, പോർച്ചട്ടകൾ, സ്വർണ്ണനിർമ്മിതങ്ങളായ തേരുകൾ, കോപ്പുകളെല്ലാം അണിഞ്ഞ ആനകൾ കുതിര കൾ കാലാൾപ്പടകൾ, എന്നിവയുടെ നാനാവർണ്ണങ്ങൾ, വേനലിൽ അഗ്നിയാ ളിക്കത്തുന്ന കാടുപോലെ, പ്രകാശിക്കുന്നതു് കാണു. കുടമണികളുടെ നാദം; തേർ ഉരുളുന്ന ഒച്ച, കുതിരകൾ ചെനയ്ക്കുന്ന ശബ്ദം, ഇവയെല്ലാം പെരുമ്പറനാ ദത്തോടിടകലർന്ന് മുഴങ്ങുന്നതു് കേൾക്കു. നിശാചരേന്ദ്രന്റെ അനുയായികളായ അസുരപ്പട, രോമാഞ്ചജനകമായമട്ടിൽ കേമമായി ഒരുങ്ങുന്നു. സീതേ, ദേവിയിൽ സന്തോഷശ്രീ അണഞ്ഞു; നക്തഞ്ചരന്മാരിൽ അനർത്ഥവും.

തണ്ടാരിതൾക്കണ്ണനായ രാഘവൻ, അസുരന്മാരെ ദേവേന്ദ്രൻ എന്നപോലെ യുദ്ധത്തിൽ രാവണനെ നിഗ്രഹിക്കും. കോപത്തെ വെന്നവനും, അചിന്ത്യപരാ ക്രമിയുമായ ശ്രീരാമൻ ലക്ഷ്മണനോടുകൂടി ഇന്ദ്രനൊന്നിച്ച് വിഷ്ണുവെന്നപോ

ലെ ദൈത്യസംഘത്തെ നശിപ്പിക്കും. ശരണ്യന്മാക്ക് കല്പകവൃക്ഷവും, അമിത്ര ന്മാക്ക് കാട്ടുതീയുമാണ് ദേവിയുടെ ഭത്താവ്. ശത്രുക്കളെ വീഴിച്ചതിന്നുശേ ഷം എത്തുന്ന രാമചന്ദ്രൻെറ അങ്കതലത്തിൽ ഇരിക്കുന്ന ദേവിയെ—ഞാൻ കാ ണും. ഹേ ശോഭനാംഗി, സിദ്ധാത്ഥയായ ദേവി ആനന്ദക്കണ്ണീരൊഴുക്കും. വിശാലവും സുദൃഢവുമായ മാറിൽ ദേവിയെ അണച്ച് ഗാഢഗാഢം പുണരും. ഏറെ മാസങ്ങളായി നിതംബാലംബിയായ ഏകവേണിയെ ആ മഹാബലൻ ഉടനെ വേർപെടുത്തും. ശരൽക്കാലത്തിൽ ഉദിച്ച പൂർണ്ണചന്ദ്രനെപ്പോലെയുള്ള ആ വദനം കാണുമ്പോഠം, ദേവി, ശോകബാഷ്പത്തെ, പെൺപാമ്പ് വളപോലെ ദൂരെക്കളയും. സുഖാഹനായ ദേവൻ അതിവേഗത്തിൽ ആശരേശ്വരനെ നിഗ്രഹിച്ച്, ഓമലാളായ ദേവിയൊന്നിച്ച് സുഖം നേടും. ആ മഹാത്മാവിൻെറ അമേയവീര്യകമ്മങ്ങഠം കേഠംക്കുന്നദേവി ആനന്ദക്കടലിൽ പതിക്കും. ശ്രീരാ മദേവൻെറ പൌരുഷവത്തമാനങ്ങഠം, സദ്വൃഷ്ടിയാൽ ഭൂമിയിൽ സസ്യാഭിവൃ ദ്ധിയുണ്ടാകുന്നതുപോലെ ദേവിയിൽ തുഷ്ടിവളത്തും. ഉത്തുംഗമായൊരു മാമ ലയെ വലംവെക്കുന്ന അശ്വശ്രേഷ്ഠനെപ്പോലെ, ഭൂചക്രവാളത്തെ പ്രദക്ഷി ണം ചെയ്യുന്ന കമ്മസാക്ഷിയെ ശരണം പ്രാപിക്കുക. ഭുവനവാസികഠംക്കെ ല്ലാം വിദാനമായിട്ടുള്ളതു് ആ ദേവനല്ലെ?"

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ മുപ്പത്തിമൂന്നാം സഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിനാലാം സഗ്ഗം. [രാവണാശയ നിവേദനം]

അഴലാഴിയിലാണ്ടിരിക്കുന്ന അവനീപുത്രിക്ക് സരമയുടെ വാക്കുകഠം, മന്നിനു മഴയെപ്പോലെ ആഹ്ലാദമേററി. സഖിയും ദേവിയുമായി കരുതുന്ന സീ തയ്ക്ക് എന്തെങ്കിലുമൊരു ഹിതം ചെയ്യുവാൻ ആഗ്രഹിക്കുന്ന സരമ—കാലത്തെ നല്ലപോലെ അറിയുന്ന മഞ്ജുഭാഷിണി—സുപ്രസന്നവദനത്തോടെ തുടർന്നു പറഞ്ഞു:—

"ദേവി, അസിതേക്ഷണേ, ദേവിയുടെ വാക്കുകഠം അതേപോലെ ശ്രീരാമനെ അറിയിച്ച്, രഹസ്യമായി തിരിയെവരുവാനുള്ള ശേഷി എനിക്കുണ്ട്. ആലം ബരഹിതമായ ആകാശത്തിൽക്കൂടിപ്പോകുന്ന എന്നെ പിൻതുടരുവാൻ സാക്ഷാൽ വൈനതേയനോ വായുവിനോ കൂടി സാധിക്കില്ല."

സരമയുടെ വാക്കുകൾകേട്ട സീതാദേവി പ്രസന്നയായി. ആർദ്രമുണ്ടായിരുന്ന അഴലിനുചേർന്നമട്ടിൽ, മധുരവും സ്നിഗ്ദ്ധവുമായി ഉത്തരമരുളിച്ചെയ്തു:—

"സ്വർഗ്ഗമോ പാതാളമോ പ്രവേശിപ്പാൻ കെല്പുള്ളവളാണ് നീയെന്ന് എനിക്കറിയാം. എന്നാൽ എനിക്കുവേണ്ടി പ്രിയമെന്തെങ്കിലും ചെയ്യണമെന്ന്, മനസ്സിൽ ഉറപ്പായി തോന്നുന്നുണ്ടെങ്കിൽ ഒരു കാര്യം അറിയുവാൻ ആഗ്രഹമുണ്ട്. രാവണൻ എന്താണ് ചെയ്യാൻ ഒരുക്കം എന്ന് അറിഞ്ഞുവരു. ലോകരെമുഴുവൻ കരയിക്കുന്നവനും ക്രൂരനും ദുഷ്ടനുമായ രാവണന്റെ മായകൊണ്ട്, എന്റെ ബോധം മദ്യപാനത്താലെന്നപോലെ മങ്ങുന്നു. എന്റെ ചുററും കാത്തുകൊണ്ടിരിക്കുന്ന ഈ കൊടിയ രാക്ഷസികളെക്കൊണ്ട് എപ്പോഴും എന്നെ തർജ്ജിപ്പിക്കുകയും ഭർത്സനം ചെയ്യിക്കുകയുമാണ്. അതുകൊണ്ട് എന്റെ മനസ്സ് ഉഴലുന്നു. ശങ്കകൾ പലതുമുദിക്കുന്നു; ഒരു സ്വാസ്ഥ്യവും ഉണ്ടാകുന്നില്ല; ഉഴന്ന ഞാൻ അവനെപ്പേടിച്ച് ഈ അശോകവനികയിലഭയംതേടിയ ഞാൻ——അവന്റെ വർത്തമാനങ്ങളെന്തെല്ലാം? തീരുമാനങ്ങളെന്തെല്ലാം? എന്നിവ അറിഞ്ഞാൽ സന്തുഷ്ടയായിത്തീരും. ആ വാർത്ത എനിക്ക് ഒരു അനുഗ്രഹമാണ്."

ഇങ്ങിനെ പറയുന്ന സീതാദേവിയുടെ കണ്ണുനീർ തുടച്ചുകൊണ്ട് സരമ, മധുരമായിപ്പറഞ്ഞു:—

"ദേവിയുടെ ആഗ്രഹമിതാണെങ്കിൽ, ഞാനിതാ പോകുന്നു. ജനകരാജകുമാരി, ശത്രുവിന്റെ ഏദയരഹസ്യമറിഞ്ഞു്, ഞാനിതാ എത്തിക്കഴിഞ്ഞു:"

ഇത്രയും പറഞ്ഞ സരമ നിശാചരേന്ദ്രന്റെ സമീപത്തേക്ക് ഉഴറിപ്പോയി. മന്ത്രിമാരൊന്നിച്ച് രാവണൻ ആലോചിച്ചതും, തീരുമാനിച്ചതും മറഞ്ഞുനിന്ന സരമ മനസ്സിലാക്കി. ആ ദുരാത്മാവായ രാജാവിന്റെ തീർപ്പുകൊണ്ട് സംഭവിക്കുന്നതും അവൾക്ക് അറിയാൻ സാധിച്ചു. ഉത്തരക്ഷണത്തിൽ അശോകവനികയിൽ, തന്നെ കാത്തുകൊണ്ടിരിക്കുന്ന ജാനകിയുടെ സമീപത്തിൽ അവളെത്തി. ചെന്താമരപ്പൂ വിട്ടുവന്ന മഹാലക്ഷ്മിയെപ്പോലെ ദിവ്യശോഭയെഴുന്ന സീതയെ അവൾ കണ്ടു. മടങ്ങിവന്ന സരമയെ, സസ്നേഹം ആലിംഗനംചെയ്ത സീതാദേവി, താൻതന്നെ ഇരിപ്പിടംകൊടുത്തു് പറഞ്ഞു:—

"സരമേ, സുഖമായി എന്റെ അടുത്തു് ഇരിക്കു. എല്ലാം ശരിക്ക് എന്നോടു പറയു. അതിക്രൂരനായ ദശാസ്യന്റെ നിശ്ചയമെന്താണ്?

അല്പം വിറയലോടെ സീത ചോദിച്ചതുകേട്ട സരമ; ഉത്തമസഖിയെപ്പോലെ ദേവിയുടെ സമീപമിരുന്നു് മന്ത്രിമാരൊത്തു് രാജസദസ്സിൽ രാവണൻ പറഞ്ഞതെല്ലാം വിശദമാക്കി.—

“ദേവിയെ വിട്ടയയ്ക്കുവാൻ അമ്മ ആവുന്നിടത്തോളം രാക്ഷസേന്ദ്രനോടു പറഞ്ഞു. മന്ത്രിവൃദ്ധന്മാർ നീതിയും ന്യായവും വ്യക്തമാക്കിക്കൊണ്ടു് വളരെയധികം പറഞ്ഞു. ‘മനുജേന്ദ്രനെ സൽക്കരിച്ചു് സീതയെ സമർപ്പിക്കുവാൻ; ജനസ്ഥാനത്തിലുണ്ടായ കാര്യങ്ങൾ അവിടേക്കു് ദൃഷ്ടാന്തമല്ലെ? അതുമാത്രംപോരെ സീതയെ സമർപ്പിക്കുവാൻ? ഹനുമാൻ എന്നൊരു കപീന്ദ്രൻ സമുദ്രം ചാടിക്കടന്നില്ലെ? പോരിൽ രക്ഷോവധം എത്രമാത്രമാണു് വായുപുത്രൻ ചെയ്തതു്? ഏതൊരു മനുഷ്യനു് ഇങ്ങിനെ സാധിക്കും? ഇങ്ങിനെയൊക്കെ, അമ്മയും വൃദ്ധമന്ത്രിയും അനേകം പ്രാവശ്യം പറഞ്ഞുവെങ്കിലും, ലുബ്ധൻ സ്വത്തിനെ വിടാൻ ഉദ്ദേശിക്കാത്തതുപോലെ, രാവണൻ ദേവിയെ വിടാൻ ഓർക്കുന്നതേയില്ല. ഒന്നുതീർച്ച; അവൻ ഒരിക്കലും ദേവിയെ വിടുകയില്ല. യുദ്ധത്തിൽ മരിക്കുവാൻ തയാറുമാണു്. അമാത്യന്മാരൊത്ത ആ നൃശംസന്റെ നിശ്ചയമിതാണു്. ചാകാനുള്ള ആഗ്രഹത്തിനാൽ വന്ന തീരുമാനമാണിതു്. രാവണൻ ഭയംകൊണ്ടു് ദേവിയെ വിടില്ല, പോരിൽ തോല്ക്കാതെ; യുദ്ധത്തിൽ സർവ്വരാക്ഷസന്മാരും താനും കൊല്ലപ്പെടാതെ അവൻ ദേവിയെ വിടില്ല. ഏതുതരത്തിലായാലും ഒന്നുതീർച്ചയായി; കൂരമ്പുകളെക്കൊണ്ടു് രാവണനെ പോരിൽ നിഗ്രഹിച്ചു് ശ്രീരാമൻ സീതയെ അയോദ്ധ്യയിലേക്കു് കൊണ്ടുപോകും.”

പെട്ടെന്നു് ശംഖനാദത്തോടെ പെരുമ്പറയടി ഉയർന്നു. ഭൂമി കലുങ്ങത്തക്കവിധം കപിസേനകളുടെ ഗർജ്ജനം അന്തരീക്ഷത്തെ ഭേദിച്ചു. വാനരപ്പെരുമ്പടയുടെ ഘോരാരവം കേട്ടപ്പോൾ, ലങ്കാനിവാസികളായ രാക്ഷസന്മാരുടെ ഓജസ്സു് ഇടിഞ്ഞു. അരചന്റെ ദൃഷ്ടതകൊണ്ടു് അസുരന്മാർക്കു് ശ്രേയസ്സു് കണ്ടില്ല.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്‌മീകിനിർമ്മിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ മുപ്പത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയഞ്ചാം സർഗ്ഗം. (മാല്യവ്യദുപദേശം)

ശംഖനാദത്തോടുകൂടിയ ഭേരീനാദം ദിക്കുകളിൽ മാറെറാലികൊണ്ടു. മഹാബാഹുവും പരപുഞ്ജയനുമായ ശ്രീരാമചന്ദ്രൻ ലങ്കയുടെ മതിലിന്നടുത്തു്

താവളമടിച്ചു. ആ ഭയങ്കരശബ്ദം-യുദ്ധോദ്യുക്തരായ വാനരസൈന്യങ്ങളുടെ ഉത്സാഹം-കേട്ട രാവണൻ, അല്പമൊന്നാലോചിച്ച് അമാത്യന്മാരോട് എല്ലാവരോടുമായി, സഭ മുഴങ്ങത്തക്കവിധത്തിൽ, നിന്ദാഭാവത്തിൽ പറഞ്ഞു:—

"രാമന്റെ സൈന്യസജ്ജീകരണം, കടൽ താണ്ടിക്കടപ്പാനുള്ള സേതുബന്ധനം, പരാക്രമം, ഇവയെ ഓരോന്നിനെപ്പററിയും ഭവാന്മാർ പറഞ്ഞതു് ഞാൻ കേട്ടു. അവ്യാജബലശാലികളാണെങ്കിലും, നിങ്ങൾ രാമന്റെ വിക്രമമറിഞ്ഞു് മിണ്ടാതെ തമ്മിൽത്തമ്മിൽ നോക്കുന്നതു് എന്താണു്?"

ലോകത്തെ മുഴുവൻ സന്താപിപ്പിക്കുന്നവനും, അതിക്രൂരനും, മഹാശക്തനും രാക്ഷസേശ്വരനുമായ രാവണന്റെ വാക്കുകൾ കേട്ടു. അല്പം കഴിഞ്ഞപ്പോൾ, മഹാപ്രാജ്ഞനും രാവണന്റെ മാതാസഹോദരനുമായ മാല്യവാൻ എന്ന രാക്ഷസശ്രേഷ്ഠൻ ഇപ്രകാരം തുടന്നു:—

"രാജാവേ, വിദ്യകൾ അഭ്യസിച്ചു് നയത്തോടെ രാജ്യപരിപാലനം ചെയ്യുന്ന നൃപൻ ശത്രുക്കളെ കീഴടക്കി, അനേകകാലം ഐശ്വര്യം നിലനിത്തും. കാലത്തിന്നനുസരിച്ചു് രിപുക്കളിൽ സന്ധിവിഗ്രഹാദികൾനടത്തുന്നവൻ, സ്വന്തം രാജ്യത്തെ വളത്തിക്കൊണ്ടു് സമ്പത്തു് വളത്തും. താഴ്ന്നിട്ടുള്ളവൻ സന്ധി ചെയ്യണം; തുല്യനായ നരേന്ദ്രനും അതാണു് ചെയ്യേണ്ടതു്. ശത്രുക്കളെ അവഗണിക്കരുതു്. ഏററവും മികച്ച ശക്തിയോടുകൂടിയവൻ യുദ്ധം ചെയ്യണം. ഹേ രാവണ, നമുക്കു തല്ക്കാലം ഉചിതമായിട്ടുള്ളതു് രാമനോടു സന്ധി ചെയ്യലാണെന്നാണു് എന്റെ അഭിപ്രായം. വൈരത്തിന്നു് കാരണമായിത്തീന്ന സീതയെ രാമന്നു് നല്കുകയാണു് ഉത്തമം. ദേവന്മാരും, ഋഷിവര്യന്മാരും, ഗന്ധർവ്വന്മാരും, രാമന്നു് ജയമാണു് ആശംസിക്കുന്നതു്. ദശാനനാ, രാമനോടു് പിണങ്ങരുതു്; തീർച്ചയായും സന്ധിചെയ്യു. ഭഗവാൻ പിതാമഹൻ, രണ്ടു ഭാഗമായി സൃഷ്ടിച്ചു; സുരന്മാരും അസുരന്മാരും. ധമ്മവും അധമ്മവും ഇവരെ ആശ്രയിച്ചാണു് ഇരിക്കുന്നതു്. ധമ്മം, വലിയ ദേവന്മാരുടെ ഭാഗത്തേക്കു് സൃഷ്ടിച്ചതാണെന്നാണു് നാം കേട്ടിട്ടുള്ളതു്. രാക്ഷസന്മാക്കും അസുരന്മാക്കുമുള്ള പങ്കാണു് അധമ്മം. മന്ദമന്ദം ധമ്മം അധമ്മത്തെ മുഴുവൻ വിഴുങ്ങും; അന്നാണു് പ്രസിദ്ധമായ കൃതയുഗം. അതുപോലെ അധമ്മം ധമ്മത്തെ തിന്നുവാൻ തുടങ്ങുമ്പോൾ കലിയുഗം ആരംഭിക്കുകയായി. രാവണ, അങ്ങു് ഉലകം ചുററിനടക്കുന്നതിനിടയിൽ അത്യുത്തമമായ ധമ്മത്തെ മുടിച്ചു; അധമ്മത്തിൽ ആഴുകയും ചെയ്തു. അതുകൊണ്ടു് പ്രബലന്മാരായ വൈരികളും ഉണ്ടായിരിക്കുന്നു. അങ്ങു്

തെററു ചെയ്തു; അധർമ്മം ചീർത്തുവളന്നു; നമ്മെ വിഴുങ്ങുവാനും തുടങ്ങി. ദേവന്മാരുടെ പക്ഷം തടിക്കുകയും; അവക്കു ദൈവാനുകൂല്യം സമ്പാദിക്കുകയും ചെയ്തു. വെറും ഭോഗങ്ങളിലുള്ള അത്യാഗ്രഹത്താൽ അങ്ങു ഋഷിവര്യന്മാക്ക് അതിദുഃഖത്തെ ജനിപ്പിച്ചു. അവരുടെ തേജസ്സ് ദുർധർഷമായിട്ടുള്ളതും ഉമിത്തീ പോലെ എരിയുന്നതുമാണ്. ധർമ്മാനുഗ്രഹത്തിൽ അതിതല്പരന്മാരായ അവർ കഠിനതപസ്സുകൊണ്ട് ആത്മശക്തി സമ്പാദിച്ചിരിക്കുന്നു. ആ ദ്വിജവരന്മാർ വിധിയനുസരിച്ചു ഉൽകൃഷ്ടയജ്ഞങ്ങൾ ചെയ്യുന്നവരാണ്. സുസ്പഷ്ടമായി വേദങ്ങൾ ഉച്ചരിച്ച്, ഹവിസ്സുകൾ അഗ്നിയിൽ ഹോമിക്കും. ക്ലേശലൊന്നും കൂടാതെ വേദങ്ങൾ അവർ ഉച്ചത്തിൽ ചൊല്ലുമ്പോൾ, വേനൽകാലത്തെ കാർകൊണ്ടൽ പോലെ രാക്ഷസന്മാർ ഓടിയൊളിക്കുകയല്ലെ ചെയ്യുന്നതു്? അഗ്നിതുല്യം പ്രഭ ചിതറുന്ന മാമുനീന്ദ്രന്മാർ, ഹോമിക്കുമ്പോൾ ഉണ്ടാകുന്ന ധൂമജാലം പത്തുദിക്കിലും നിറയും; ആ ഹോമധൂപങ്ങൾ രാക്ഷസന്മാരുടെ തേജസ്സിനെ അപഹരിക്കുകയാണ്. പുണ്യപ്രദേശങ്ങളിൽ ഇരുന്ന് ഉഗ്രതപസ്സനുഷ്ഠിക്കുന്ന ആ സുദൃഢവ്രതശാലികൾ, അരക്കന്മാക്ക് ചുട്ടുപിടിപ്പിക്കുകയാണ്. മഹാരാജാവേ, ഹേ രാവണ, ദേവയക്ഷാസുരന്മാരാൽ വധിക്കപ്പെടാത്ത വരമേ അങ്ങ് സമ്പാദിച്ചിട്ടുള്ളൂ. സുദൃഢപരാക്രമികളും ബലദർപ്പിതരുമായി ലങ്കാഗോപുരദ്വാരത്തിൽനിന്ന് സിംഹനാദം ചെയ്യുന്നവർ, നരന്മാരും—വാനരന്മാരും—ഋക്ഷങ്ങളും— വജ്രതുല്യപുച്ഛന്മാരായ കപികളുമാണെന്ന് ഓർമ്മവേണം.

ഹേ രാജരാജ, ഘോരഘോരങ്ങളായ അനേകം ദുർന്നിമിത്തങ്ങൾ കാണുന്നു. രാക്ഷസവംശത്തിന്റെ നാശം സംഭവിക്കുമെന്നാണ് ഞാൻ വിചാരിക്കുന്നതു്. അതിക്രൂരമായ ഇടിവെട്ടോടുകൂടിയവയും, ഘോരഭീമങ്ങളുമായ കരിങ്കാറുകൾ ചുടുരക്തമാണ് ലങ്കയിൽ വർഷിക്കുന്നതു്. ആന കുതിര തുടങ്ങിയ വാഹനങ്ങൾ; ഇററിററു വീഴുന്ന കണ്ണീരോടെ കേഴുന്നു. ധ്വജങ്ങളെ നോക്കു; മുഷിഞ്ഞും ശോഭമങ്ങിയും, പണ്ടത്തെപ്പോലെ പ്രഭയില്ലാതേയും നില്ക്കുന്നതു്. കുറുക്കന്മാർ കണ്ണുകഠോരമായി ഓരിയിടുന്നു; കഴുകന്മാർ ലങ്കയിലെല്ലായിടത്തും കൂട്ടംകൂടി സന്തോഷനാദമാണ് എല്ലായ്പ്പോഴും പുറപ്പെടുവിക്കുന്നതു്. ഭയങ്കരങ്ങളായ സ്വപ്നങ്ങൾ അടിക്കടി കാണുന്നുണ്ട്. വെൺമയാന്ന വലിയ പല്ലുകൾ ഇളിച്ചു കാണിച്ച് പിശാചികൾ, വീട്ടിലുള്ളവയെല്ലാം അപഹരിക്കുകയും; എതിർത്തുപറയുകയും ചെയ്യുകയാണ് സ്വപ്നത്തിൽ. ഭവനങ്ങളിൽ, പരിശുദ്ധമായിവെച്ച ബലിക്കോപ്പുകളെ ശ്വാവുകൾവന്ന് തിന്നുന്നു. ഉത്തമങ്ങളായ ഗോവുകൾ കഴുതക്കുട്ടികളെയാണ് പ്രസവിക്കുന്നതു്. കീരിയും എലിയും തമ്മിൽ യോജിച്ച് നട

ക്കുന്നു; അതുപോലെ പൂച്ചയും പുലിയും; പന്നികളും നായ്ക്കളും. ശുഭ്രവർണ്ണദേഹവും, ഇടുത്ത കാലുകളുമുള്ള പിറാവുകൾ, കാലപ്രചോദിതരായി കൂട്ടംകൂടി സഞ്ചരിക്കുന്നതു് രാക്ഷസന്മാരുടെ അവനതിയെ സൂചിപ്പിക്കുകയാണു്. മന്ദിരങ്ങളിലുള്ള പെൺതത്തകൾ "വീചീകൂചീ" എന്നിങ്ങനെ ചിലച്ചുകൊണ്ടു് കോമ്പ കോമ്പയായി പറന്നു് പോരടിക്കുന്നു. തോററിട്ടും അവ പിൻമാറുന്നുമില്ല. പക്ഷികളും മൃഗങ്ങളും ആദിത്യന്നു് അഭിമുഖമായി നിന്നു് ആക്കുന്നതു് കേൾക്കു. അതിരൂക്ഷനും, കറുപ്പും മഞ്ഞയും നിറമുള്ളവനും, മുണ്ഡനും, അതിഭീഷണരൂപിയുമായ കാലൻ (കാലൻകോഴി) രണ്ടു സന്ധ്യക്കും എല്ലാവരുടേയും വീടു് സന്ദർശിക്കുന്നു. ഈവക ദുർന്നിമിത്തങ്ങളും, മററു പലതും നേരിടുന്നുണ്ടു്. ഭാവിയിൽ ഗുണങ്ങൾ ഉണ്ടാകേണ്ട കാര്യങ്ങളെ നല്ലപോലെ ആലോചിച്ചു് തീരുമാനിച്ചാലും."

രാവണനെ അടിമുടി സശ്രദ്ധം നോക്കി. രാക്ഷസേശ്വരഹൃദയത്തിന്റെ അടിത്തട്ടു് മനസ്സിലാക്കിയവനും, അത്യുഗ്രബലശാലികളിൽ അഗ്രഗണ്യനുമായ മാല്യവാൻ ഇത്രയും പറഞ്ഞു് നിശ്ശബ്ദനായിരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദ്യകാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ മുപ്പത്തിയഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയാറാം സർഗ്ഗം. [ലങ്കാപുരദ്വാരരക്ഷ]

ഈ ഹിതവാക്കുകൾ ദശഗ്രീവനെ സന്തുഷ്ടനാക്കുകയല്ല ഉണ്ടായതു്. ദുരാത്മാവായ രാവണൻ കാലത്തിന്നു് അധീനനായിക്കഴിഞ്ഞിരുന്നു. കണ്ണുകളിൽ നിന്നു് ചെന്തീപാറുന്നുവോ എന്നു തോന്നത്തക്കവിധം കോപിഷ്ഠനായി. ഞരമ്പുകൾ എഴുന്നുപിടിച്ചു. പുരികങ്ങൾ വളഞ്ഞു. പല്ലുകൾ കൂട്ടിക്കടിച്ചുശബ്ദമുണ്ടാക്കി. ദഹിപ്പിക്കത്തക്കവിധം മാല്യവാനെ നോക്കിപ്പറഞ്ഞു:—

"ശത്രുവിന്റെ പക്ഷംചേന്നു്, ഹിതമാണെന്നു് വിചാരിച്ചു്; അനിഷ്ടവും പരുഷവുമായിപ്പറഞ്ഞതു് എന്റെ ചെവിയിൽ കയറുകയില്ല. കഷ്ടം നിങ്ങളുടെ ഭീരുത്വം എത്രമാത്രമാണെന്നു് മനസ്സിലായി. സാധുവായൊരു മനുഷ്യൻ, രാമൻ ഒററയ്ക്കു്, ചില ശാഖാമൃഗങ്ങളെ ആശ്രയിച്ചു. അച്ഛൻ ഉപേക്ഷിച്ചു നാടുകടത്തി. കാട്ടിൽവന്നു് താമസമായ അവൻ ശക്തനാണെന്നു് എങ്ങിനെ വിചാരിക്കുവാൻ സാധിക്കും? സർവ്വരാക്ഷസന്മാരുടേയും അധീശനാണു് ഞാൻ; വാനരന്മാരെക്കൂടി കിടുകിടെ വിറപ്പിക്കുന്നവൻ; എല്ലാ വിധത്തിലും അതിവിക്രമിയായ

എന്നെ കൊള്ളരുതാത്തവനാണെന്നു് വിചാരിക്കുവാൻ കാരണമെന്തു്? വീരനെ കാണുമ്പോൾ ഉണ്ടാകുന്ന അസൂയയോ, ശത്രുവിൽ ഉള്ള സ്നേഹമോ, അല്ലെങ്കിൽ മററാരുടെയെങ്കിലും പ്രേരണയോ? എന്തുകൊണ്ടാണു് ഇത്തരത്തിലുള്ള പരുഷവാക്കുകൾ എന്നോടു പറഞ്ഞതു്? നല്ല നിലയിലിരിക്കുന്ന ഒരു രാജാവിനോടു് ഏതൊരാൾക്കാണു് ഇങ്ങിനെ പറയുവാൻ തോന്നുക? ശത്രുവിൻെറ പ്രേരണയില്ലാതെ, അങ്ങയെപ്പോലുള്ള പണ്ഡിതനും ശാസ്ത്രതത്വങ്ങളെല്ലാം അറിയുന്നവനുമായ ഒരുവനു് ഇങ്ങിനെ പറയുവാൻ സാധിക്കുമോ? ചെന്താമരപ്പൂവിൽനിന്നു് വിട്ടുപോന്ന ലക്ഷ്മീദേവിയെപ്പോലെ കൊടുംകാട്ടിലിരിക്കുന്ന സീതയെ ഞാൻ കണ്ടു; കൊണ്ടുപോന്നു. അവളെ മടക്കിക്കൊടുക്കുവാൻ പറയുന്നതിന്നു് കാരണം രാമനിലുള്ള ഭയമാണോ?

കോടിക്കണക്കിലുള്ള മക്കടത്താന്മാരാൽ ആവൃതനായ രാമനെ, സുഗ്രീവലക്ഷ്മണന്മാരോടുകൂടി അല്പദിവസങ്ങൾക്കുള്ളിൽ ഞാൻ കാലന്നൂർക്കയക്കും; അങ്ങു് കണ്ടുകൊള്ളു. അമരന്മാർകൂടി ദ്വന്ദ്വയുദ്ധത്തിൽ ഏതൊരാളെയാണോ ഭയപ്പെടുന്നതു്? ആ രാവണൻ ആരിൽനിന്നാണു് ഭയപ്പെടേണ്ടതു്? രണ്ടായി പിളന്നിട്ടാൽകൂടി ഈ ഞാൻ ഒരാളുടെ മുമ്പിലും താഴുന്നതല്ല. ഇതു് എൻെറ സഹജസ്വഭാവമാണു്; അഥവാ ദോഷമാണു്. ഈ സ്വഭാവം മാററുവാൻ കഴിയുമോ? രാമൻ യദൃച്ഛയാ കടലിന്നൊരു ചിറകെട്ടി. അതിലെന്താണിത്ര ആശ്ചര്യം? അതു് അങ്ങയെ ഇത്രയും ഭയപ്പെടുത്താൻ കാരണമെന്തു്? കപിബലസഹിതനായ രാമൻ സമുദ്രത്തെ കടന്നുവന്നതോ? ഞാനിതാ സത്യം ചെയ്യുന്നു; ജീവനോടുകൂടി രാമൻ ലങ്കയിൽ നിന്നു് മടങ്ങുകയില്ല.''

അഹങ്കാരംകൊണ്ടു് ആത്മപ്രശംസ ചെയ്യുന്ന ദശഗ്രീവൻെറ ചേഷ്ടയെ കണ്ട മാല്യവാൻ ലജ്ജയോടെ തലതാഴ്ത്തിയതല്ലാതെ യാതൊന്നും മറുപടി പറഞ്ഞില്ല. തമ്പുരാനായ അസുരേന്ദ്രനെ ജയാശിസ്സുകൾകൊണ്ടു് യഥേഷ്ടം പുകഴ്ത്തി, വിടവാങ്ങി മാല്യവാൻ സ്വഭവനത്തിലേക്കു് യാത്രതിരിച്ചു.

ലങ്കാരാജ്യരക്ഷയെക്കുറിച്ചു് സചിവന്മാരോടുകൂടി രാവണൻ ആലോചിച്ചു. കിടയില്ലാത്ത മട്ടിൽ കാവലേർപ്പെടുത്തി. കിഴക്കേ ഗോപുരദ്വാരത്തിൽ രാക്ഷസപ്രമുഖനായ പ്രഹസ്തനേയും; വടക്കേതിൽ മഹാവീരന്മാരായ മഹാപാർശ്വനേയും മഹോദരനേയും; പടിഞ്ഞാറേ ഗോപുരത്തിൽ, അനേക രാക്ഷസന്മാരാൽ ആവൃതനും മായാവിദഗ്ധനുമായ സീമന്തപുത്രൻ ഇന്ദ്രജിത്തിനേയും; വടക്കേവാതില്ക്കൽ ശുകസാരണന്മാരേയും കാവലിന്നു് നിർത്തി. ശുകസാരണരൊന്നിച്ചു് താനുംകൂടി

ഉത്തരദ്വാരത്തിൽ ഉണ്ടാകാമെന്നു് മന്ത്രിമാരോടു് അരുളിച്ചെയ്തു. വലിയ വീര്യവും വിക്രമവും ഒത്തുചേൎന്ന വിരൂപാക്ഷരാക്ഷസേന്ദ്രനെ, വൻപടയൊത്തു് മദ്ധ്യത്തിൽ നില്പുവാൻ നിർദ്ദേശിച്ചു. ഇങ്ങിനെ ലങ്കാരാജ്യസംരക്ഷണത്തിന്നു് വേണ്ട തരത്തിൽ ഏർപ്പാടുചെയ്തു് കൃതാർത്ഥനായി എന്നു് വിശ്വസിച്ചു് കാലപ്രചോദിതനായ രാവണൻ മന്ത്രിമാരെ പിരിച്ചയച്ചു. അമാത്യരെല്ലാം ജയാശിസ്സുകൾ ഏകി. വിശാലമായ അന്തഃപുരമണിയറയിലേയ്ക്കു് ചക്രവർത്തി സാനന്ദം പോയി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ മുപ്പത്തിയാറാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയേഴാം സർഗ്ഗം. (വാനരസൈന്യഗുപ്തിവിധാനം)

നരേന്ദ്രനായ ശ്രീരാമൻ, വാനരേന്ദ്രനായ സുഗ്രീവൻ, പവനസുതനായ ഹനൂമാൻ–രാക്ഷസരാജാവായ വിഭീഷണൻ–ബാലിസൂനുവായ അംഗദൻ–സുമിത്രാനന്ദനനായ ലക്ഷ്മണൻ–കപിവരനായ ശരഭൻ–ബന്ധുക്കൂടിയായ സുഷേണൻ –മൈന്ദൻ–ദ്വിവിദൻ–ഗജൻ–ഗവാക്ഷൻ–കുമുദൻ–നളൻ–പനസൻ–എന്നീ പ്രമുഖന്മാർ ഒന്നിച്ചുചേൎന്നു് ശത്രുരാജ്യാതിർത്തിയിലിരുന്നു് ആലോചിച്ചു:—

"ദശഗ്രീവൻ പരിരക്ഷിക്കുന്ന ലങ്കാപുരിയിതാ മുന്നിൽക്കാണുന്നു. അസുരന്മാർ–ഉരഗങ്ങൾ–ഗന്ധർവ്വന്മാർ–ദേവകൾ–എന്നിവക്കുകൂടി ഏററവും ദുർജ്ജയമായതാണു് ഈ നഗരി. കാര്യം സാധിക്കത്തക്ക മാർഗ്ഗങ്ങൾ ആലോചിച്ചു് തീരുമാനിക്കണം. രാക്ഷസാധിപനായ രാവണൻ സദാ ഇവിടെ ഉണ്ടായിരിക്കും."

ഇത്തരത്തിൽ ഇവർ സംസാരിക്കാൻ തുടങ്ങിയപ്പോൾ, ലങ്കേശ്വരനായ വിഭീഷണൻ, യാതൊരു ഗ്രാമ്യവാക്കുമില്ലാതെ, അർത്ഥപൂർണ്ണമായി ഇങ്ങിനെ പറഞ്ഞു:—

"എന്റെ അമാത്യന്മാരായ, അനലൻ–ശരഭൻ–സമ്പാതി–പ്രഘസൻ എന്നിവർ ലങ്കാനഗരിയിൽ പോയി തിരിച്ചു് ഇങ്ങോട്ടു് വന്നിട്ടുണ്ടു്. ഇവർ പക്ഷികളുടെ രൂപമെടുത്തു് ചെന്നു് ശത്രുബലത്തേയും, ചെയ്തിട്ടുള്ള ഏർപ്പാടുകളേയും നേരിട്ടുകണ്ടു് മനസ്സിലാക്കിയിട്ടാണു് പോന്നതു്. ദുരാത്മാവായ രാവണന്റെ നിദ്ദേശങ്ങളെന്തെല്ലാമാണെന്നു് ഇവർ പറഞ്ഞതുപ്രകാരം ഞാൻ വ്യക്തമാക്കാം.

പ്രഭോ, ശ്രീരാമചന്ദ്ര, സേനാനായകനായ പ്രഹസ്തൻ വമ്പിച്ചൊരു പടയോടു കൂടി കിഴക്കെക്കോട്ടവാതിലിലാണ്; തെക്കേതിൽ വീര്യവാന്മാരായ മഹാപാർശ്വനും മഹോദരനും; വാള്-വില്ല്-പട്ടസം-ശൂലം-മുൾത്തടി-തുടങ്ങിയ ഉഗ്രായുധങ്ങളേന്തിയ അനേകം അരക്കന്മാരൊത്തു്, രാവണാത്മജനായ മേഘനാദൻ പശ്ചിമദ്വാരത്തെ കാക്കുന്നു. നിശിതായുധങ്ങൾ ധരിച്ച ആയിരമായിരം പ്രമുഖ സൈന്യത്താലാവൃതനായ രാക്ഷസാധിപൻ രാവണൻ വടക്കേ ഗോപുരത്തെ രക്ഷിക്കുന്നു. ഉഗ്രായുധങ്ങൾ വഹിച്ചവരും എണ്ണിയാൽ കഴിയാത്തത്ര സംഖ്യയുള്ളവരുമായ മഹാസൈന്യത്തോടെ വിരൂപാക്ഷൻ മധ്യഭാഗത്തിലാണ്. ഇങ്ങിനെ പടകളെക്കൊണ്ടു് സുരക്ഷിതമായ ലങ്കയെ കണ്ടു് എന്റെ സചിവന്മാർ അതിവേഗം തിരിച്ചുപോന്നു.

ലങ്കാനഗരിയിൽ ആയിരം ആനകൾ, പതിനായിരം രഥങ്ങൾ, ഇരുപതിനായിരം കുതിരകൾ, ഒരുകോടി രാക്ഷസന്മാർ നില്ക്കുന്നുണ്ട്. ഈ രജനീചരന്മാർ രാവണന്നു് ഏററവും ഇഷ്ടപ്പെട്ടവരും മഹാവിക്രമികളും, കെല്പേറിയവരും, യുദ്ധങ്ങളിലതിനിഷ്ഠുരന്മാരുമാണ്. ഇവരിൽ ഓരോ നക്തഞ്ചരന്റെയും കീഴിൽ പത്തുലക്ഷം വീതം അകമ്പടിക്കാർ പടപൊരുതുവാൻ ഉത്സാഹത്തോടും കൗതുകത്തോടും തയ്യാറുമുണ്ടു്''

അമാത്യരിൽനിന്നു് മനസ്സിലാക്കിയ വർത്തമാനങ്ങൾ; മഹാബാഹുവായ വിഭീഷണൻ പറഞ്ഞു്, ആ രാക്ഷസന്മാരെ കാണിച്ചുകൊടുത്തു. ശ്രീരാമചന്ദ്രസ്വാമിയോടു് ലങ്കാവൃത്താന്തം സചിവന്മാരെക്കൊണ്ടുതന്നെ പറയിക്കുകയും ചെയ്തു. പങ്കജനേത്രനായ രഘുവരന്നു് പ്രിയമേകുന്നതിൽ അത്യുത്സാഹിയായ രാവണാനുജൻ തുടൎന്നു പറഞ്ഞു:—

''പ്രഭോ, രാവണൻ വൈശ്രവണനോടു് ആയോധനത്തിന്നു് പോയപ്പോൾ അറുപതുലക്ഷം നിശാചരന്മാരെയാണ് ഒന്നിച്ചു് കൊണ്ടുപോയിരുന്നതു്. പരാക്രമം, വീര്യം, തേജസ്സ്, മനോബലം, അഹങ്കാരം എന്നിവയിലെല്ലാം രാവണന്നു് തുല്യരാണവർ. ദേവ, അവിടുന്നു് മുഷിയരുതേ. വെറുമൊരു ഭീഷണിയല്ല, അവിടുത്തെ കോപിപ്പിക്കുവാൻ വേണ്ടിയാണ് പറയുന്നതു്. അമരന്മാരെക്കൂടി അടക്കുവാനുള്ള വീര്യം അവിടുത്തേക്കുണ്ടു്. എന്നാലും കപിസൈന്യത്തെ അവിടുന്നു് അണിനിരത്തണം. അപാരമായ നാലംഗപ്പടയൊന്നിച്ചുള്ള രാവണനെ നിഗ്രഹിക്കുവാൻ.''

വിഭീഷണവചനംകേട്ട മഹാപ്രഭു, അതനുസരിച്ചുതന്നെ ചെയ്യുവാൻ തീരുമാനിച്ചു. ശത്രുക്കളെ ശരിക്കും എതിരിടുവാൻ തയ്യാറായി ഇപ്രകാരം അരുളിച്ചെയ്തു:—

വാനരപ്രമുഖനായ സേനാപതി നീലൻതന്നെ അനേകം പടകളോടുകൂടി പ്രഹസ്തനെ എതിരിടുവാൻ തയ്യാറായി കിഴക്കെ കോട്ടവാതില്ക്കൽ നില്ക്കണം. മഹാപാർശ്വനോടും മഹോദരനോടും നേരിടാൻ തയ്യാറായി അംഗദൻ സൈന്യങ്ങളൊത്ത് തെക്കേഗോപുരത്തിൽ. അമേയാത്മാവായ പവനനന്ദനൻ ഹനുമാൻ, പശ്ചിമഗോപുരം തട്ടിത്തകർത്ത്" ഇന്ദ്രജിത്തിനോട് നേരിടട്ടെ. ദൈത്യദാനവസംഘത്തേയും മാമുനിഗണത്തേയും സർവ്വദാ ഉപദ്രവിക്കുന്നവനും, ക്ഷുദ്രനും വരദാനബലാന്വിതനുമായി, നാട്ടുകാർക്ക് മുഴുവൻ ഉൾഭയം ചൂടുണ്ടാക്കുന്ന രാക്ഷസേന്ദ്രനെ നിഗ്രഹിക്കുവാൻ തീരുമാനിച്ച ഞാൻ സൌമിത്രിയോടുകൂടി ഉത്തരഗോപുരത്തെ മർദ്ദിച്ച് കയറാം. മഹാബലശാലിയായ വാനരരാജാവും, മഹാവീര്യവാനായ ഋക്ഷരാജാവും നടുസേനയിൽ നില്ക്കട്ടെ.

കപികൾ ഒരിക്കലും മനുഷ്യരൂപം എടുക്കരുത്. നമ്മുടെ സ്വജനങ്ങളായ സൈന്യങ്ങളുടെ അടയാളം കപിരൂപമാണ്. മനുഷ്യരൂപത്തിൽ ഞങ്ങൾ ഏഴുപേർ ശത്രുക്കളോടേററുകൊള്ളാം. ഞാൻ–ഓജസ്സേറുന്ന അനുജൻ ലക്ഷ്മണൻ –അമാത്യന്മാർ നാലുപേരോടുകൂടി എന്റെ തോഴൻ വിഭീഷണൻ."

കാര്യങ്ങൾ സാധിക്കുന്നതിനുവേണ്ടി ശ്രീരാമൻ വിഭീഷണനോട് ഇപ്രകാരം അരുളിച്ചെയ്തു, സുവേലാദ്രിയിലേക്ക് കയറുവാൻ തയ്യാറായി. അതിബുദ്ധിമാനായ പ്രഭു അതിരമ്യമായ താഴ്വര കണ്ടു. ശത്രുക്കളെ നിശ്ശേഷം നിഗ്രഹിക്കുവാൻ നിശ്ചയിച്ച ധീരധീരൻ ലങ്കയിലേക്ക് സുവേലാദ്രിയിലേക്ക് പ്രവേശിച്ചു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ മുപ്പത്തിയേഴാം സർഗ്ഗം അവസാനിച്ചു.**

---

## മുപ്പത്തിയെട്ടാം സർഗ്ഗം. [സുവേലാരോഹണം]

സുവേലമാമലമുകളിലേക്ക് കയറാനുറച്ച രഘുപതി, ലക്ഷ്മണനൊന്നിച്ച്, വാനരരാജാസുഗ്രീവനോടും, ധർമ്മമന്ത്രാദിവിധികളിൽ പ്രാജ്ഞനും സുഹൃദ്ശ്രേഷ്ഠനുമായ വിഭീഷണനോടും അരുളിച്ചെയ്തു:—

"അനേകധാതുക്കളോടുംകൂടിയ ഈ അചലേന്ദ്രനിൽ നമുക്ക് എല്ലാവക്കും കയറുക, ഇന്നത്തെ രാത്രി അവിടെ കഴിക്കാം. രക്ഷോവരനായ രാവണൻെറ ലങ്കയെ നോക്കിക്കാണുകയും ചെയ്യാം. മരിക്കുവാൻവേണ്ടി ഏതൊരുവനാണോ എൻെറ പത്നിയെ അപഹരിച്ചതു്? സദാചാരവും വംശശുദ്ധിയും, ധമ്മവും അറിയാത്തതു് ഏതൊരുവനോ? അതിനിന്ദ്യമായ കമ്മം നീചരാക്ഷസബുദ്ധിയാൽചെയ്തതു് ഏതൊരുവനോ? ആ രാക്ഷസാധമൻെറ പേർ കേൾക്കുമ്പോൾ തന്നെ എനിക്കു് കോപമുണ്ടാകുന്നു. ആ നീചനീചൻെറ കുററംകൊണ്ടു് ദൈത്യവംശനാശത്തെപ്പററി ഞാൻ വിചാരിക്കുകയാണു്. കാലപാശബന്ധിതനായിട്ടു് ഒരുവൻ തെററുചെയ്യുന്നു. ആ ദുഷ്ടൻെറ ക്രൂരതകൊണ്ടു് വംശം തന്നെ ഒടുങ്ങുന്നു.

രാവണനെപ്പററി പറയുമ്പോഴേക്കും, കണ്ണുകൾ രക്തവണ്ണമായിത്തീന്ന ശ്രീരാമചന്ദ്രൻ, മനോഹരസാനുവോടുംകൂടിയ സുവേലത്തിലേക്കു് താമസിക്കുവാനൊരുങ്ങി കയറിത്തുടങ്ങി. പ്രമാദമൊട്ടുമില്ലാത്തവനും സുമഹാവിക്രമിയും ഉന്മേഷവാനുമായ ലക്ഷ്മണൻ കുലച്ചവില്ലും ഊരിയശരവുമേന്തി പിന്നാലെയും, തൊട്ടു്പിന്നിൽ അമാത്യസഹിതനായ വിഭീഷണനോടുകൂടിയ സുഗ്രീവനും, തുടന്നു് ഹനൂമാൻ–അംഗദൻ–നീലൻ–മൈന്ദൻ–ദ്വിവിദൻ–ഗജൻ–ഗവാക്ഷൻ–ഗവയൻ–ശരഭൻ–ഗന്ധമാദനൻ–പനസൻ–കുമുദൻ–ഹരൻ–രംഭൻ–സുഷേണൻ–ജാംബവാൻ –അതിബുദ്ധിമാനായ ഋഷഭൻ –പ്ലവംഗപ്രമുഖനായ ശതബലി–തേജസ്വിയായ ദുമ്മുഖൻ തുടങ്ങിയവരും, കൊടുങ്കാററുതുല്യവേഗതയുള്ളവരും മലകളിലും അരണ്യങ്ങളിലും സ്വച്ഛന്ദം സഞ്ചരിക്കുന്നവരുമായ വാനരപ്രമുഖന്മാരും ആ മഹാദ്രിയിൽ ശ്രീരാമചന്ദ്രസ്വാമിയൊന്നിച്ചു് കയറി.

അല്പസമയംകൊണ്ടു് അവരെല്ലാവരും ശൃംഗത്തിലെത്തി. സവിടെനിന്നു് ലങ്കാനഗരത്തെ സശ്രദ്ധംനോക്കി. അമരപുരിസദൃശമായ ലങ്കയിലെ, ഉത്തുംഗങ്ങളായ മതിലുകൾ, വലിയവലിയ വാതിലുകൾ ഇവയെല്ലാം കപീശ്വരന്മാർ കണ്ടു. മതിലിന്നുമുകളിൽ, ക്രൂരന്മാരും കാർമേഘനിറമാന്നവരുമായ അരക്കന്മാർ അടുത്തടുത്തു് നില്ക്കുന്നതുകണ്ടാൽ, മറെറാരു മതിൽകെട്ടിയതാണെന്നു് തോന്നും. യുദ്ധത്തിനു് തയ്യാറായിനില്ക്കുന്ന രാക്ഷസന്മാരെ കണ്ടപ്പോൾ, ശ്രീരാമസ്വാമി കേൾക്കത്തക്കവിധത്തിൽ പലതരശബ്ദങ്ങളും വാനരന്മാർ ഉണ്ടാക്കി. അധികം താമസിയാതെ, അരുണവണ്ണരശ്മിയാന്ന ആദിത്യൻ അസ്തമിച്ചു. വെൺകിരണങ്ങളെ വാരിവിതറുന്ന വാർമതി വാനിൽവന്നണഞ്ഞു. വാനരസൈന്യേശ്വരനായ ശ്രീരാമദേവൻ–സന്തുഷ്ടമാനസനായ വിഭീഷണനാൽ പൂജിതൻ–

അത്യുജ്ജ്വലവിക്രമിയായ അനുജനോടും, കപിവരവൃന്ദത്തോടും സുവേലപർവ്വതോപരി സസുഖം വസിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ മുപ്പത്തിയെട്ടാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയൊമ്പതാം സർഗ്ഗം. [ലങ്കാവിലോകനം]

വീരന്മാരായ വാനരപ്രമുഖന്മാർ ആ രാത്രി ഗിരിശിഖരത്തിൽനിന്നു് ലങ്കയിലെ പൂങ്കാവുകളും വനങ്ങളും സകുതുകം കണ്ടു. ശാന്തവും സുന്ദരവുമായി കണ്ണും കരളും കക്കത്തക്കവിധം, നിരന്നുംപരന്നും നീണ്ടുമുള്ള ഭൂവിഭാഗങ്ങളിൽ, അശോകം- ചമ്പകം- പുന്ന- പയിൻ- പന- പിലാവു്- പച്ചിലമരം- നാകം- കടമ്പു്- ഈന്തു്- മരുതു്-പൂത്ത ഏഴിലപ്പാല- മൈലെള്ളു്- പൂപ്പാതിരി- കൊന്ന തുടങ്ങിയ വൃക്ഷങ്ങളും, ദിവ്യദ്രുമങ്ങളും ശാഖോപശാഖകളോടുകൂടിയും പൂത്തുപടന്നുപിടിച്ച വള്ളികളാലലംകൃതമായും, അമരാവതീസദൃശമായി വിളങ്ങി. മരതകപ്പച്ചനിറമാന്ന പുൽമൈതാനങ്ങൾ, നിരന്നുകാണുന്ന മനോഹരവനങ്ങൾ, കോമളങ്ങളായ ചെന്തളിരുകൾ, വിചിത്രവർണ്ണമാന്നവയും, സുഗന്ധംപൊഴിക്കുന്നവയും രമ്യങ്ങളുമായ വിവിധപുഷ്പങ്ങൾ കായകൾ, ഇങ്ങിനെ അവിടെയുള്ള വൃക്ഷങ്ങളെല്ലാം ആഭരണങ്ങളെല്ലാമണിഞ്ഞ നല്ലാർപോലെ പ്രശോഭിച്ചു. സർവ്വർതുക്കളും എപ്പോഴും തെളിഞ്ഞ ആ ഉദ്യാനങ്ങൾ, മനോമോഹനചൈത്രരഥംപോലെയും, അമരാവതിയിലെ നന്ദനോദ്യാനംപോലെയും ശോഭിച്ചു.

സുവേലത്തിലെ കാട്ടുചോലകളിൽനിന്നു്, നത്തും, കളക്കോഴികളും, കുയിലുകളും, നൃത്തമാടുന്ന മയിലുകളും കോമളസ്വരത്തിൽ കൂജനംചെയ്യുന്നതു് അവർ കേട്ടു. സർവ്വദാ കളിക്കുന്ന പക്ഷികൾ മദമാന്നും, രാജഭ്രമരങ്ങൾ പാടിയും, കയിൽകലങ്ങളെ വഹിക്കുന്ന മരക്കൂട്ടങ്ങളാൽ രമ്യമായും, കളകളനാദത്തോടെ പക്ഷികൾ കൂകിയും, മൂളിപ്പറക്കുന്ന വണ്ടുകൾ സർവ്വത്ര നിറഞ്ഞും, ഞാറപ്പക്ഷികളുടേയും, കരിങ്കുരികിലിൻെറയും മന്ദ്രമധുരനാദത്തോടുകൂടിയും, വെള്ളിൽപ്പക്ഷികൾ കൂകിയും, ആ അരണ്യവും പൂങ്കാവും ലസിച്ചിരുന്നു. കാമരൂപികളായ കപികൾ അവിടേക്കു് ചെന്നുചേർന്നു. അവരെ സന്തോഷം സ്വീകരിക്കാനെന്നപോലെ, പുഷ്പങ്ങളിലുള്ള സുഗന്ധമെല്ലാം ഒപ്പിയെടുത്ത മന്ദമാരുതൻ വീരവാനരസൈന്യത്തെ ആലിംഗനംചെയ്തു.

സുഗ്രീവാനുജ്ഞയോടെ, യൂഥപപ്രമുഖന്മാരിൽ ചിലർ, കൊടി പാറിക്കളിക്കുന്ന ലങ്കയിലേക്ക് കടന്നുപോയി. അവിടെയുള്ള പക്ഷികൾ പതറി; മൃഗങ്ങളും ആനകളും നടുങ്ങി; അത്യുച്ചത്തിലാകുന്ന രാക്ഷസന്മാരുടെ മുന്നിൽ ചെന്ന് അവർ ഗർജ്ജിച്ചപ്പോൾ ലങ്കയാകെ ഞെട്ടിപ്പോയി; അമേയശക്തരായ കപികളുടെ കാൽച്ചവിട്ടുകൾ ലങ്കയെ അമർത്തി; പാദപാതത്തിൽനിന്ന് പൊടിപടലങ്ങൾ ഉയർന്നു; സിംഹങ്ങൾ, കാട്ടുപോത്തുകൾ; ആൾക്കുരങ്ങന്മാർ; ആനകൾ, പന്നികൾ, തുടങ്ങിയ മൃഗങ്ങൾ, പേടിച്ചരണ്ട് ദയനീയമായിക്കരഞ്ഞ് പത്തുദിക്കിലേക്കും ഓടിത്തുടങ്ങി. സാഗരമദ്ധ്യത്തിലുള്ള ത്രികൂടശൈലത്തിൽ അംബരം സ്പർശിക്കത്തക്കവിധം ഉയർന്ന്, സർവ്വത്ര കുസുമസഞ്ചയങ്ങൾ നിറഞ്ഞ്, കനകസദൃശമായി, നൂറുയോജനവിസ്താരത്തിൽ, പരിനിർമ്മലവും, ദർശനത്തിൽ തന്നെ രമ്യവും മൃദുവും അതുല്യശ്രീയാൽ മാഹാത്മ്യവുമാന്ന, പക്ഷികൾക്കുപോലും പ്രവേശിക്കുവാൻ സാധിക്കാത്തതും, മനസ്സുകൊണ്ടുപോലും മനുഷ്യന്മാർക്ക് എത്തുവാൻ സാധിക്കാത്തതുമാണ് ലങ്കാരാജ്യം; അവിടേക്ക് കടക്കുക എന്ന കർമ്മം ആലോചിക്കുകയേ വേണ്ടല്ലോ.

ത്രികൂടശൈലശൃംഗത്തിൽ നൂറുയോജനപരന്ന് മുപ്പതുയോജന നീണ്ട്, അത്യുന്നതഗോപുരങ്ങൾ ശരൽക്കാലവെൺമേഘങ്ങൾപോലെ ഉയർന്ന്, പൊന്നും വെള്ളിയും ചേർന്ന് വിളങ്ങുന്നതാണ് ആ നഗരി. എഴുനിലമന്ദിരങ്ങൾ, മണിമേടകൾ, എന്നിവ ഏററവും മനോമോഹനമായി സ്ഥിതി ചെയ്യുന്ന ലങ്കാരാജ്യം, വർഷാഗമത്തിലെ കാർകൊണ്ടലാർന്ന ഗഗനംപോലെയാണ്. അതിന്റെ മദ്ധ്യത്തിൽ ആയിരം തൂണുകളോടുകൂടിയ ഒരു പ്രാസാദമുണ്ട്. കൈലാസശിഖരംപോലെ വെൺമയോടെ വാനുരുമ്മി നില്ക്കുന്ന ആ മണിമന്ദിരം രാക്ഷസേന്ദ്രനായ രാവണന്റെയാണ്. ലങ്കയുടെതന്നെ നടുനായകമാണ് ആ അരമന. ഏററവും വിക്രമികളായ രാക്ഷസപ്പടകൾ, എപ്പോഴും ആ കൊട്ടാരത്തെ കാത്തുകൊണ്ടിരിക്കുന്നു. അഭിരാമങ്ങളായ കാനനങ്ങളും പൂന്തോട്ടങ്ങളുംകൊണ്ട് അലംകൃതമായും, വിചിത്രവർണ്ണോജ്ജ്വലങ്ങളായ അനേകം ധാതുക്കളുള്ള ഗിരിവൃന്ദങ്ങളാൽ ആവൃതമായും, പല പല പക്ഷിസമൂഹങ്ങളുടെ മധുരകോമളനാദങ്ങളാൽ മുഖരിതമായും, നിരവധി മൃഗഗണനിഷേവിതമായും, നാനാവനങ്ങളാലാച്ഛാദിതമായും, അനേകം അസുരവരന്മാർ ആവസിക്കുന്നതായും, ദിവ്യങ്ങളായ രത്നാദികളാൽ ഐശ്വര്യപൂർണ്ണമായുമിരിക്കുന്ന രാവണമഹാപുരത്തെ ലക്ഷ്മീവാനായ ലക്ഷ്മണാഗ്രജൻ വാനരസഹിതനായി നോക്കിക്കണ്ടു. ഉത്തുംഗങ്ങളായ ഭവനങ്ങൾ നിറഞ്ഞ് സ്വർഗ്ഗസദൃശമായ നഗരത്തെ വിസ്മയത്തോടെയാണ് ദാശരഥിരാമൻ കണ്ടത്.

അനർഘങ്ങളായ രത്നങ്ങളാൽ ഐശ്വര്യം നിറഞ്ഞതും, മഹായന്ത്രങ്ങൾ ഘടിപ്പിച്ച കവാടങ്ങളോടുകൂടിയതും വന്മേടകൾ നിറഞ്ഞതുമായ ലങ്കാനഗരിയെ മഹാസേനകളാലാവൃതനായ രഘുപതി സവിസ്മയം കണ്ടു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകിനിർമ്മിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ മുപ്പത്തിയൊമ്പതാംസർഗ്ഗം അവസാനിച്ചു.

---

## നാൽപതാം സർഗ്ഗം. (സുഗ്രീവരാവണയുദ്ധം)

രണ്ടുയോജന വിസ്താരത്തിൽ പരന്നു കിടക്കുന്ന സുവേലശൈലോപരിയിൽ സുഗ്രീവനൊന്നിച്ച് കയറിയ ശ്രീരാമദേവൻ, ചുററിലും കപിയൂഥപരൊത്ത് അന്നവിടെ വസിച്ചു. അല്പസമയം അവിടെനിന്ന് ലങ്കയെ വീണ്ടും മഹാപ്രഭു നോക്കി. ത്രികൂടാചലത്തിൽ, വിശ്വകർമ്മസൃഷ്ടമായി, രമ്യകാനനപൂർണ്ണമായി അതുല്യമായി സ്ഥിതിചെയ്യുന്ന ലങ്കയുടെ ഉത്തരഗോപുരത്തെ സാശ്ചര്യം അവിടുന്ന് കണ്ടു. അതിൽ, ഗോപുരശൃംഗത്തിൽ, ദുർജ്ജയനായ അരക്കർകോൻ ഇരിക്കുന്നു. വെൺകൊററക്കുടയുടെ കീഴിൽ, വെൺചാമരങ്ങൾ ഇരുപാടും വീശിപ്പിച്ച്, സ്വർണ്ണസിംഹാസനത്തിൽ രാക്ഷസേശ്വരൻ വിരാജിക്കുന്നു. രക്തചന്ദനം പൂശിയിട്ടുണ്ട്; രത്നാഭരണങ്ങൾ അണിഞ്ഞിരിക്കുന്നു; കാർമേഘനിറമാന്ന ശരീരത്തിൽ പൊന്നണിപ്പട്ടുടുത്തിരിക്കുന്നു; ദേവേന്ദ്രവാഹനമായ ഐരാവതനാല്ക്കൊമ്പനാനയുടെ കുത്തേററുണ്ടായ വടു മാറിന്നൊരു ഭൂഷണമായി കാണുന്നു; മുയൽച്ചോരപോലെയുള്ളൊരു അങ്കവസ്ത്രമാണ് പുതച്ചിട്ടുള്ളത്. സന്ധ്യാസമയസൂര്യന്റെ കുങ്കുമവർണ്ണരശ്മികൾ പതിക്കുന്ന കാർകൊണ്ടൽപോലെ പ്രശോഭിക്കുന്ന ദശാസ്യനെ കണ്ടപ്പോൾ വാനരരാജാസുഗ്രീവൻ പെട്ടെന്ന് കോപാന്ധനായി.

കപീന്ദ്രന്മാരും ശ്രീരാമചന്ദ്രനും നോക്കിക്കൊണ്ടു നില്ക്കവേ, സുഗ്രീവൻ-നെഞ്ഞുറപ്പും കൈക്കരുത്തും അതുല്യമായിട്ടുള്ള ആദിത്യാത്മജൻ-ശിഖരത്തിൽനിന്നെഴുന്നേററതും ഗോപുരത്തിലേക്ക് ചാടിയതും ഒപ്പം കഴിഞ്ഞു. രാവണന്റെ മുന്നിൽനിന്ന് നിർഭയനായി അല്പനേരം നോക്കിയതിനുശേഷം, ഉരത്തുകൊണ്ട് ഇപ്രകാരം പറഞ്ഞു:—

“ഹേ രാക്ഷസാ, ലോകനാഥനായ ശ്രീരാമചന്ദ്രന്റെ സുഹൃത്തായ ദാസനാണ് ഞാൻ. രാജേന്ദ്രതേജസ്സുകൊണ്ട് ഞാൻ നിനക്ക് ഇന്ന് വിടുതി തരുന്നതല്ല. ഹേ ദുരാത്മാവേ, ബാലിയുടെ അനുജനായ സുഗ്രീവനാണ് ഈ നില്ക്കുന്നവൻ.”

വാനരേന്ദ്രൻ രാവണന്റെ മേൽ ചാടിവീണു. കനകരത്നപ്രദീപ്തമായ കിരീടം വലിച്ച് താഴത്തിട്ടു. ഒപ്പം ഭൂമിയിലേക്ക് ചാടി. വീണ്ടും നേരിട്ടു വരുന്നതുകണ്ട നിശാചരാധിപൻ:—

"ഞാൻ കാണാതിരിക്കുന്നതുവരെ മാത്രമേ നീ സുഗ്രീവനാകയുള്ളു. ഹേ വാനര, നീ ഇതാ വിഗ്രീവനായി–കഴുത്ത് ചിന്നിച്ചിതറി–വീഴുകയായി."

ഇത്രയും പറഞ്ഞെഴുന്നേററ രാവണൻ സുഗ്രീവനെ താഴത്തേക്ക് ശക്തിയിൽ തള്ളിയിട്ടു. എന്നാൽ പന്തുപോലെ രാക്ഷസേന്ദ്രനേയും കപീന്ദ്രൻ തട്ടിവീഴ്ത്തി. രണ്ടുപേരുടേയും ദേഹത്തിൽ വിയർപ്പുകണങ്ങൾ പൊടിഞ്ഞു, രക്തം ഒഴുകിത്തുടങ്ങി; അന്യോന്യം കെട്ടിപ്പിടിച്ച് ഇളകാതെ, പൂളയും പിലാശുമൊന്നിച്ചതുപോലെ നിന്നു. ഏററവും കരുത്തന്മാരായ രാജാക്കന്മാർ, രാവണനും, സുഗ്രീവനും, ഉള്ളംകൈ, മുഷ്ടി, മുട്ട്, പാണി, എന്നിവകൊണ്ട് ഭയങ്കരമായി പ്രഹരങ്ങൾ കൊടുത്തു. പൊറുക്കാൻ കഴിയാത്ത തരത്തിലാണ് വാനരരാക്ഷസപ്രഭുക്കളുടെ ദ്വന്ദ്വയുദ്ധം നടന്നത്. ശക്തി മുഴുവൻ ഒരുക്കൂട്ടിയപോലെ രണ്ടുപേരും ഗോപുരവേദിമദ്ധ്യത്തിൽനിന്ന് അന്യോന്യം എടുത്തെറിയുവാൻ ശ്രമിച്ചു. മെയ്കനിച്ച് ഗോപുരത്തിണ്ണയിൽ കാലൂന്നിനിന്നു. പരസ്പരം പൊത്തിപ്പിടിച്ച അവർ രണ്ടുപേരുംകൂടി വൻകിടങ്ങിലേക്ക് മറിഞ്ഞുവീണുവെങ്കിലും ഭൂമി സ്പർശിക്കാതെത്തന്നെ പെട്ടെന്നെഴുന്നേററുനിന്നു. അല്പനേരം നിന്ന് ദീർഘനിശ്വാസം ചെയ്തു. അഭ്യാസബലവും ദേഹദാർഢ്യവും ഒത്തിണങ്ങിയ അവർ രണ്ടുപേരും, ബാഹുപാശങ്ങളെക്കൊണ്ട് കെട്ടിവരിഞ്ഞു. ഓരോ അടവുകളായി വാശിയേറിയ അവർ പ്രയോഗിച്ചു. ഉഗ്രവ്യാഘ്രങ്ങളെപ്പോലെ ഏററുമുട്ടി; മദിച്ചമാതംഗങ്ങളെപ്പോലെ ഇടഞ്ഞു; മാറോടുമാറമർത്തി; ഒന്നിച്ച് ഭൂമിയിൽ വീണ് പിരണ്ടു. ഉഴിച്ചിലും ദേഹാഭ്യാസനവും നല്ലപോലെയുള്ള അവർ, ഒരാളെ മറെറയാൾ എടുത്തെറിഞ്ഞു. എന്നാലും രണ്ടുപേർക്കും ക്ഷീണം തട്ടിയതുമില്ല. ആനയെ തളക്കുന്ന കററിപോലെ ബലവത്തരമായുള്ള കൈകളെക്കൊണ്ട് തടുത്തു. അഭിജാതവംശജന്മാരായ അവർ രണ്ടുപേരും വളരെയധികം സമയം ദ്വന്ദ്വയുദ്ധം ചെയ്ത് വട്ടം ചുററി നടന്നു. അന്യോന്യം ചാടിവീണ് ഏതെങ്കിലും വിധത്തിൽ നിഗ്രഹിക്കുവാൻ തുനിയുന്ന അവർ പൂച്ചകളെപ്പോലെ പതുങ്ങി ഉറച്ചിരുന്ന് പരസ്പരം ചാടുവാൻ നോക്കി. പലവിധത്തിലുള്ള വട്ടം തിരിച്ചലുകൾ; വിവിധതരത്തിലുള്ള നിൽപുകൾ; പലവിധ മൃഗഗതികൾ; മുന്നോട്ടുകളുകൾ; പെട്ടെന്ന് പിന്നോട്ട് ഒഴിയലുകൾ; വിലങ്ങത്തിലുള്ള ഗതികൾ; വളഞ്ഞു വളഞ്ഞുള്ള ഓട്ടങ്ങൾ; ഇങ്ങിനെ ജയകാം

ക്ഷികളായ അവരുടെ മൽപ്പിടിത്തം അവണ്ണനീയമായിത്തീൎന്നുതുടങ്ങി. നേരിട്ടു് ഓട്ടം; തവളച്ചാട്ടം; അടിച്ചു് ക്രുസൽക്കൂടാതെ നില്ക്കൽ; പെട്ടെന്നു് ഒരു ഭാഗത്തേക്കു് തിരിഞ്ഞുമാറൽ. താഴ്ന്നുകൊണ്ടുള്ള ഓട്ടം; ചൂളിക്കൊണ്ടുള്ള പാച്ചിൽ; കൈ നീട്ടൽ; പെട്ടെന്നു് പിന്മാറൽ; ഇങ്ങിനെ പയററിത്തെളിഞ്ഞ വാനരേശ്വരനും അസുരേശ്വരനും അഭ്യാസപാടവം പ്രയോഗിച്ചു.

ഒരുതരത്തിലും തനിക്കിനി രക്ഷകിട്ടാൻ മാർഗ്ഗമില്ലെന്നുകണ്ട രാവണൻ മായായുദ്ധത്തിന്നു് മുതിൎന്നു. അതറിഞ്ഞ സുഗ്രീവൻ പെട്ടെന്നു് ആകാശത്തിലേക്കു് നിഷ്പ്രയാസം ചാടി. ഹരീശ്വരനാൽ രാവണൻ വഞ്ചിതനായ മട്ടിൽ നിന്നു. മഹാരാജാസുഗ്രീവൻ ആ ദ്വന്ദ്വയുദ്ധത്തിൽ വിഖ്യാതി നേടിക്കഴിഞ്ഞു. നിശാചരേശ്വരന്നു് വാട്ടം വരുത്തി. ആകാശത്തിൽനിന്നു് അനായാസമായി പ്ലവഗവർമദ്ധ്യത്തിലേക്കു് — ശ്രീരാമലക്ഷ്മണസന്നിധിയിലേക്കു് — സുഗ്രീവൻ എത്തിക്കഴിഞ്ഞു. അതിപ്രമുഖകപികളാൽ സംപൂജ്യനായ സുഗ്രീവൻ ഇത്തരത്തിലുള്ള ധീരകൃത്യമൊപ്പിച്ചു്, കൊടുങ്കാററുപോലെ വന്നു് രഘുപതിക്കും സചപ്രജകൾക്കും അതിരററ ആനന്ദമുളവാക്കി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദ്യകാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ നാല്പതാം സർഗ്ഗം അവസാനിച്ചു.

---

## നാൽപത്തിയൊന്നാം സർഗ്ഗം. [അംഗദദൂതു്]

സുഗ്രീവന്റെ ശരീരത്തിൽ പല പരുക്കുകളുടേയും അടയാളങ്ങൾ ലക്ഷ്മണാഗ്രജൻ കണ്ടു. ഗാഢമായി ആലിംഗനം ചെയ്തുകൊണ്ടു് അരുളിച്ചെയ്തു:—

"സുഗ്രീവ, എന്നോടുകൂടി ആലോചിക്കാതെ അങ്ങു് സാഹസം ചെയ്തു. ഇത്തരം സാഹസകർമ്മങ്ങളെ രാജാക്കന്മാർ ചെയ്യുക പതിവില്ല. സാഹസപ്രിയനായ സുഗ്രീവ, വീരനാണെങ്കിലും അങ്ങു് ലക്ഷ്മണനേയും വിഭീഷണനേയും സൈന്യങ്ങളേയും ശങ്കാകലരാക്കിയിട്ടാണു് ഈ തീവ്രകൃത്യം ചെയ്തതു്. ഹേ ധീര, ഇത്തരത്തിൽ ഇനി യാതൊന്നും ആലോചിക്കാതെ ചെയ്യരുതേ. അങ്ങക്കു് വല്ലതും വന്നാൽ പിന്നെ, സീതയെ കിട്ടിയിട്ടെന്തു സന്തോഷമാണു് എനിക്കു് ഉണ്ടാവുക? ഹേ മഹാബാഹോ, ഭരതൻ ലക്ഷ്മണൻ ശത്രുഘ്നൻ എന്നീ അനുജന്മാരാലും എന്റെ ദേഹത്താലും എന്തൊരാനന്ദമാണു് പിന്നീടു് ഞാനനുഭവിക്കുക? അങ്ങു് വന്നെത്തുന്നതിന്നുമുമ്പു് ചിലതു് ഞാൻ തീർച്ചപ്പെടുത്തി. ഇന്ദ്രനും വരു

ണനും തുല്യനായ അങ്ങയുടെ വീരപരാക്രമം അറിയാഞ്ഞിട്ടല്ല. സൈന്യങ്ങ ളോടും പുത്രന്മാരോടുംകൂടിയ ദശാസ്യനെ വധിച്ച് ലങ്കയിൽ വിഭീഷണനെ രാജാവാക്കുക; ഭരതനെ അയോദ്ധ്യയിലും; എന്റെ ജീവിതത്തെ അവസാനിപ്പി ക്കുകയും ചെയ്യുക.''

സ്നേഹപൂർണ്ണമായ ഈ വാക്കുകൾ കേട്ട സുഗ്രീവനും മററുള്ളവരും രോമാ ഞ്ചമണിയുകതന്നെ ചെയ്തു. അഞ്ജലികൂപ്പിക്കൊണ്ട് വാനരേശ്വരൻ തുടർന്നു:—

''പ്രഭോ, അവിടുത്തെ ധർമ്മപത്നിയെ അപഹരിച്ച രാവണനെ നേരിട്ടു കണ്ടപ്പോൾ, ക്ഷമ എന്നിൽനിന്നു് വിട്ടുപോയി. അവിടുത്തെ പൌരുഷവും ശക്തിയും എനിക്കറിയാം.''

വീരവീരനായ സുഗ്രീവനെ അനുമോദിച്ച ശ്രീരാമചന്ദ്രൻ, ലക്ഷ്മിയേറുന്ന ലക്ഷ്മണനോട് അരുളിച്ചെയ്തു:—

''ലക്ഷ്മണ, നിർമ്മലജലാശയങ്ങളും, കായ്കനികൾ ധാരാളവുമുള്ള അര ണ്യങ്ങളിൽ ഈ സൈന്യത്തെ വിഭജിച്ച് അണിനിർത്തി നമുക്ക് താമസിക്കുക. ഈ പാരിടം മുഴുവൻ നശിക്കുന്ന കൊടുംഭയം അടുത്തുവന്നതായി ഞാൻ കാണു ന്നു. വീരന്മാരായ വാനരന്മാരും ഋക്ഷങ്ങളും ദൈത്യന്മാരും നശിക്കുന്ന പല ലക്ഷണങ്ങളുമുണ്ട്.

ഉഗ്രമായി ചീറിക്കൊണ്ട് കാററടിക്കുന്നു; ഭൂകമ്പംതന്നെ ചിലയിടങ്ങളിൽ ഉണ്ടാകുന്നു; പർവ്വതശിഖരങ്ങൾ കലുങ്ങുന്നു; മരങ്ങൾ തന്നത്താൻ വീഴുന്നു; രാക്ഷ സദേഹതുല്യങ്ങളായ കട്ടുംകാറുകൾ, കഠിനശബ്ദത്തോടെ വർഷിക്കുന്നതു് ഭീകര മായ ചെഞ്ചോരത്തുള്ളികളെയാണ്. രക്തചന്ദനനിറമുള്ള സന്ധ്യാകാലം ഭയ ജനകമായിത്തീരുന്നു; സൂര്യൻ കത്തിജ്വലിക്കുന്നതിൽനിന്നു് തീക്കട്ടകളാണ് പതിക്കുന്നതു്. ക്ഷീണിച്ച് പരവശങ്ങളായ മൃഗങ്ങളും പക്ഷികളും എല്ലായിട ത്തും കൂട്ടംകൂട്ടമായി സൂര്യനെ നോക്കി, പേടിയുണ്ടാക്കത്തക്കവിധം ദയനീയ ശബ്ദം ഉണ്ടാക്കുന്നു. വിവർണ്ണനായി ഉദിക്കുന്ന ചന്ദ്രൻ നിശയിൽ, തരുന്നതു് ഉഷ്ണമാണ്. പ്രളയകാലത്തിലെ സൂര്യോദയത്തിലെന്നപോലെ രൂക്ഷവും ഇരുട്ടത്ത മായ അപൂർവ്വപരിവേഷം, ഹ്രസ്വമായി കാണുന്നു. തെളിഞ്ഞ ആദിത്യബിം ബത്തിൽ ധാരാളം കാണുന്നതു് കറുത്ത ലാഞ്ഛനങ്ങളാണ്. ലക്ഷ്മണ, കനത്ത ധൂളിപടലംകൊണ്ട് നക്ഷത്രപംക്തികൾ നിറംകെട്ടിരിക്കുന്നു; കുമാരാ, ഈ കാണു ന്നതെല്ലാം ലോകനാശത്തെയാണ് പറയുന്നതു്. നോക്കൂ, കഴു–കാക്ക–പരുന്തു്

ളുടങ്ങിയ പക്ഷികൾ, ഉയർന്നിട്ടല്ല ഭൂമിക്ക് അടുത്തായിട്ടാണ് പറക്കുന്നത്. കുറുക്കന്മാരുടെ ഓരി ഘോരമായി കേൾക്കുന്നത് അമംഗളത്തെ സൂചിപ്പിക്കുന്നു.

രാക്ഷസന്മാരും വാനരന്മാരും എറിയുന്ന ശൂലം-വാൾ-പർവ്വതം തുടങ്ങിയവയാൽ, മാംസരക്തച്ചേറ് മഹീതലത്തിൽ നിറയുകയായി. രാവണൻ കാത്തുരക്ഷിക്കുന്ന ഈ ദുർദ്ധർഷലങ്കയിലേക്ക്, ശക്തരായ വാനരസൈന്യത്തോടുകൂടി ഇപ്പോൾതന്നെ നമുക്ക് ചെന്നുകയറാം.''

രഘുപതി ലക്ഷ്മണനൊന്നിച്ച് പെട്ടെന്ന് സുവേലത്തിൽനിന്ന് താഴത്തേക്ക് ഇറങ്ങി. അവിടെനിന്ന്, ആർക്കും അടക്കുവാൻകൂടി കഴിയാത്ത തന്റെ സൈന്യത്തെയൊന്ന് തൃക്കൺപാർത്തു. പെരുത്തപടയെ ഒരുമിച്ച് നടത്തിക്കൊണ്ടുതന്നെ ഗോപുരദ്വാരത്തിൽ ദാശരഥി അനുജനും സുഗ്രീവനുമൊന്നിച്ച് എത്തി. മുന്നിൽ കോദണ്ഡപാണിയായി ദുർദ്ധർഷനായ രഘുകുലതിലകൻ; ഒന്നിച്ചുതന്നെ പ്രാണതുല്യനായ സൗമിത്രി; തൊട്ടുപിന്നിൽ വിഭീഷണൻ, സുഗ്രീവൻ, ഹനൂമാൻ, ജാംബവാൻ, നളൻ, നീലൻ, ഋക്ഷേശനായ ധൂമ്രൻ, എന്നിവർ; മന്നിടം മൂടിപ്പടർന്നുകൊണ്ടുള്ള ഋക്ഷവാനരപ്പടകൾ, മഹാപ്രഭുവിനെ അനുഗമിച്ചു. ഗിരിശൃംഗങ്ങളും, നൂറുകണക്കിൽ കൂററൻ മരങ്ങളും, പാറക്കല്ലുകളും, എടുത്ത് ശത്രുക്കളെ തടുക്കുവാൻ തയാറായിട്ടാണ് സൈന്യങ്ങൾ സുവേലത്തിൽനിന്ന് ഇറങ്ങിയതുതന്നെ. ശത്രുഞ്ജയന്മാരായ ശ്രീരാമലക്ഷ്മണന്മാർ അല്പസമയംകൊണ്ട് രാവണപാലിതലങ്കാനഗരിയെ വളഞ്ഞു.

വിചിത്രവർണ്ണങ്ങളാർന്ന പട്ടുകൊടിക്കൂറകൾ പാറിക്കളിക്കുന്നതും, മനോഹരങ്ങളായ ഉദ്യാനങ്ങളാൽ പ്രശോഭിക്കുന്നതും, ഉത്തുംഗങ്ങളായ മതിൽക്കെട്ടുകൾ കൊണ്ട് അമരന്മാർക്കുകൂടി കടക്കുവാൻ കഴിയാത്തതും, രാജകല്പനപോലെ ദൃഢതരവുമായ ലങ്കാപുരിയെ, ശ്രീരാമസ്വാമിയൊന്നിച്ച്, അവിടുത്തെ പ്രേരണകൊണ്ട് ഉന്മേഷവും ഉത്സാഹവുമാർന്ന വാനരന്മാർ ചുററും വളഞ്ഞു.

കൈലാസശൃംഗതുല്യമായി ഉയർന്നുനില്ക്കുന്ന ഉത്തരഗോപുരത്തിനെ കാത്തുകൊണ്ട് ലക്ഷ്മണാനുചിതനായി കോദണ്ഡപാണി ശ്രീരാമചന്ദ്രൻ നിന്നു. ത്രിലോകകണ്ടകനും അനേകം വരങ്ങൾ സമ്പാദിച്ചവനുമായ രാവണൻ, താൻതന്നെയാണ് ആ ഗോപുരത്തിൽ രക്ഷനല്കാൻ വന്നിരിക്കുന്നത്. ലക്ഷ്മണാനുചരനും, വീരവീരനും ദശരഥനന്ദനനുമായ മനുജവരനല്ലാതെ മററാർക്കും ആ കോട്ടവാ

തില്ക്കൽ എതിർത്തുനില്ക്കുവാൻ സാദ്ധ്യമല്ല. വരുണദേവൻ സാഗരത്തെ എന്ന പോലെയാണ് ശുകസാരണൻ ഉത്തരഭാഗത്തെ രക്ഷിക്കുന്നത്. ഉഗ്രങ്ങളായ അസ്ത്രശസ്ത്രങ്ങളെടുത്ത നിശാചരവരന്മാരൊന്നിച്ച് ഘോരഘോരനായ രാവണൻ തയാറായി നില്ക്കുന്നു. പാതാളത്തെ ക്രൂരവിക്രമികളായ അസുരന്മാരെന്നപോലെ, ദുർബ്ബലർക്ക് ഭയജനകമാക്കി ലങ്കാനഗരിയുടെ ഉത്തരകവാടം ശുകസാരണൻ കാക്കുന്നു. അഭേദ്യങ്ങളായ കവചങ്ങളും അമേയങ്ങളായ ആയുധങ്ങളും അണിഞ്ഞ് അസുരപ്രമുഖന്മാർ അണിനിരന്നുനില്ക്കുന്നു. ആ ഭാഗത്തിലേക്ക് സാനുജനായ ശ്രീരാമസ്വാമിയൊഴികെ ആർക്കാണ് പോകുവാൻ സാധിക്കുക?

കപികുലസേനാനായകനായ നീലൻ, മൈന്ദൻ ദ്വിവിദൻ എന്നിവരോടും, വമ്പിച്ച പടയോടുംകൂടി സ്വാമിനിർദ്ദേശമനുസരിച്ച് കിഴക്കേകോട്ട വാതില്ക്കൽ താവളമുറപ്പിച്ചു. ഗജൻ–ഗവയൻ–ഗവാക്ഷൻ–ഋഷഭൻ എന്നിവരോടുകൂടി, യുവരാജാ അംഗദൻ ദക്ഷിണഗോപുരത്തിലെത്തി. പ്രമാഥി, പ്രഘസൻ എന്നീ വീരവാനരന്മാരോടുകൂടിയ ഹനുമാൻ അചിന്ത്യമായ ശക്തിയും കൂടിയുള്ള ഇന്ദ്രജിത്തിനെ എതിർക്കുവാൻ തയാറായി പശ്ചിമ ഗോപുരദ്വാരത്തിൽ കാത്തു. വായുവിൻേറയും ഗരുഡൻേറയും വേഗശക്തികളാർന്ന ഹരിപ്രമുഖന്മാരോടും മുപ്പത്താറുകോടി വാനരസൈന്യങ്ങളോടും ചുഴന്ന കപികുലേശ്വരൻ സുഗ്രീവൻ നടുപടക്കൂട്ടിൽനിന്നു. ശ്രീരാമശാസനമനുസരിച്ച് ലക്ഷ്മണൻ വിഭീഷണനോടുകൂടി, ഓരോവാതില്ക്കലും കോടികോടി സൈന്യങ്ങളെ യഥാവിധി വ്യൂഹമാക്കി അണിനിരത്തി. വടക്കേ വാതില്ക്കൽ നിന്നരുളുന്ന ശ്രീരാമസ്വാമിയുടെ, തൊട്ട് പടിഞ്ഞാറുഭാഗത്തിൽ വായുകോണിലായി, നടുപ്പടയിൽ സുഷേണനും ജാംബവാനും അനന്തബലശാലികളായ അസംഖ്യം ഹരിവരന്മാരൊന്നിച്ചാണ് താവളമടിച്ചത്.

വ്യാഘ്രതുല്യരായ പ്ലവഗർക്ക് ശാർദ്ദൂലദംഷ്ട്രങ്ങളും ക്രൂരനഖങ്ങളുമാണ് പ്രധാനപ്പെട്ട ആയുധങ്ങൾ. പോരിന്ന് അത്യാകാംക്ഷയോടെ അതിസന്തുഷ്ടരായി വൃക്ഷശിഖരാദികൾ എടുത്ത് വാൽ ഉയർത്തിനില്ക്കുന്ന വാനരവരന്മാർ, വിചിത്രങ്ങളും വികൃതങ്ങളുമായ ഗാത്രങ്ങളോടും വക്ത്രങ്ങളോടുംകൂടി ഭയങ്കരന്മാരായിത്തീർന്നു. മദയാനകൾ പത്തെണ്ണത്തിൻെറ ശക്തി ചിലർക്കുണ്ടെങ്കിൽ, മററു ചിലർക്കും ആയിരവും പതിനായിരവും ഗജശക്തിയുണ്ട്. ചിലവാനരന്മാരുടെ ബലം കണക്കാക്കുവാനേ സാദ്ധ്യമല്ല. പരാക്രമമാണെങ്കിൽ അചിന്ത്യവും. പുതുമഴപെയ്ത് ഈയാംപാററകൾ പൊങ്ങിഞ്ഞ് ഭൂമിമറയ്ക്കുന്നതുപോലെ, ഹരി

ശരന്മാർ ലങ്കാരാജ്യത്തിന്റെ മതിലിന്നുപുറത്തുള്ള മന്നിടം മറച്ചു; ആകാശദേശവും ബലിഷ്ഠരായ ശ്രീരാമകിങ്കരന്മാരാൽ നിറഞ്ഞു. ലങ്കാസമീപത്തുള്ള സുവേലത്തിൽനിന്നു് ഇരുളുരെ വരുന്ന കീശന്മാരും ഋക്ഷശ്രേഷ്ഠന്മാരും നൂറു ലക്ഷക്കണക്കിൽ ലങ്കാദ്വാരങ്ങളിൽ മുഴുവൻ ചെന്നുപററി. ആയിരമായിരം മർക്കടന്മാർ രണത്തിന്നു് തയ്യാറായി നാലുപുറവും നടന്നു. മാമല മുഴുവൻ കപികുഞ്ജരന്മാരെക്കൊണ്ടു് നിറഞ്ഞു. മരങ്ങളും ഗിരിശൃംഗങ്ങളുമെടുത്ത സൈന്യങ്ങളാൽ ചുററപ്പെട്ട ലങ്കയിലേക്കു്, കാററിന്നുകൂടി സ്വച്ഛന്ദം പ്രവേശിപ്പാൻ സാധിക്കാത്തമട്ടിലായി. പെട്ടെന്നു് ലങ്കയെ മുഴുവൻ വളഞ്ഞ വാനരന്മാരെ കണ്ടു് രാക്ഷസന്മാർ അത്ഭുതപ്പെട്ടു. അണിയണിയായി സുഗ്രീവപ്പട മുന്നോട്ടടുക്കുമ്പോൾ, കവിഞ്ഞേരുന്ന കടലിന്റെ കോളിരമ്പംപോലെ ഉയന്നശബ്ദം ലങ്കയെ മുഴുവൻ വിറപ്പിച്ചു. വലിയവലിയ കമാനങ്ങൾ, മതില്ക്കെട്ടുകൾ, വൻകാടുകൾ, പർവ്വതങ്ങൾ എന്നിവയാകെ ഉലഞ്ഞിളകി. ശ്രീരാമലക്ഷ്മണപാലിതമായ ആ വാനരപ്പട, ദേവേന്ദ്രനോടു് ഒത്തുവരുന്ന ദേവാസുരന്മാക്കുകൂടി അജയ്യമായിത്തീന്നു.

രക്ഷോവധത്തിന്നു്, സ്വസൈന്യത്തെ രഘുവരൻ സജ്ജമാക്കി നിത്തി. നയവിനയാദികളിൽ വിജ്ഞാനം തികഞ്ഞ ദാശരഥി വേണ്ടതുചെയ്യുവാൻ, മന്ത്രിയുതനായി വീണ്ടും കാര്യങ്ങൾ ആലോചിച്ചു. ക്ഷത്രിയധർമ്മാനുസൃതമായ കർമ്മം, വിഭീഷണനോടുകൂടി തീരുമാനിച്ചു. ബാലിനന്ദനനായ അംഗദനെ വിളിച്ചു് ഇപ്രകാരം അരുളിച്ചെയ്തു:—

"സൌമ്യനായ അംഗദകുമാരാ, ദശാസ്യസമീപത്തിലേക്കു് നീ പോകണം. എന്റെ വാക്കുകളായി ഇങ്ങിനെ പറയണം. അരക്കർകോന്റെ അടുത്തേക്കു് നിർഭയനായും നിസ്സംശയമായും നീ ചാടിയെത്തുക. എന്നിട്ടു് എന്റെ പ്രതിനിധിയായി:—

"ഹേ രാക്ഷസേശ്വര, മരിക്കുവാൻ പോകുന്ന ബുദ്ധികെട്ടവനേ, ശ്രീയും ഐശ്വര്യവും നീങ്ങിയ നീ അഹങ്കാരത്താൽ, ദേവന്മാർ–ഋഷിവര്യന്മാർ–ഗന്ധർവ്വന്മാർ–അപ്സരസ്ത്രീകൾ–നാഗങ്ങൾ–യക്ഷന്മാർ–ഭൂപാലന്മാർ–എന്നിവരെയെല്ലാം കഠിനമായി ഉപദ്രവിച്ചു. ബ്രഹ്മാവിൽനിന്നു് സമ്പാദിച്ചവരങ്ങളാണു് നിന്നെ ഇത്രയും ഗർവ്വിഷ്ഠനാക്കിയതു്. അതു് ഇന്നു് അവസാനിച്ചുകഴിഞ്ഞു. ഭാര്യാപഹരണത്താൽ കോപിഷ്ഠനായ ഞാൻ നിന്നെ കഠിനമായി ശിക്ഷിക്കും. അതിന്നു വേണ്ടിയാണു് ഞാനിപ്പോൾ ലങ്കാദ്വാരത്തിൽ എത്തിയിരിക്കുന്നതു്. ഹേ

രാക്ഷസരാജാവേ, എന്നാൽ വധിക്കപ്പെടുന്ന നീ സുരന്മാരും മാമുനിശ്രേഷ്ഠന്മാരും രാജർഷിമാരും പൂകുന്ന സ്ഥലത്തെത്തുകയായി. സീതാസമീപത്തിൽനിന്നു് അത്യുജ്ജ്വലമായയാൽ എന്നെ അകററി, അവളെ അപഹരിച്ച നിന്റെ അമോഘശക്തിയെ ഇന്നു് കാണിക്ക. അസുരാധമനായ നീ, സീതയെ തന്നു് ക്ഷമായാചനം ചെയ്യാതിരുന്നാൽ, എന്റെ ബാണങ്ങൾ രാക്ഷസവംശത്തെ ഉന്മൂലനം വരുത്തുമെന്നു് മനസ്സിലാക്കണം.

ധർമ്മാത്മാവായ വിഭീഷണൻ രാക്ഷസകുലപ്രമുഖനാണ്. അകണ്ടകമായ ലങ്കാരാജ്യസുഖങ്ങളെ മേലിൽ അനുഭവിക്കാനുള്ള അർഹത വിഭീഷണരാജേന്ദ്രനായിത്തീരും.

അധർമ്മനിരതനായ നിനക്കു്, അല്പകാലംപോലും രാജ്യസുഖങ്ങൾ അനുഭവിക്കാൻ ന്യായമില്ല. മഹാമൂർഖരാണു് അങ്ങയെ സഹായിക്കുന്ന സുഹൃത്തുക്കൾ. അതുകൊണ്ടു് അങ്ങു് ഇന്നു് മഹാപാപിയായിത്തീർന്നിരിക്കുന്നു; തന്നെത്താനറിയാത്തവനുമായിരിക്കുന്നു. ഹേ രാക്ഷസശ്രേഷ്ഠ, മനസ്സിനെ നല്ലപോലെ ഉറപ്പിച്ചു്, ധൈര്യത്തോടെ പോരിന്നു് ഒരുങ്ങു. എന്നാൽ രാമബാണങ്ങൾ അങ്ങയെ നിഗ്രഹിച്ചു് പരിശുദ്ധനും പുണ്യവാനുമാക്കിത്തീർക്കും. ലങ്കേശ്വരാ, മനോവേഗത്തിൽ, പക്ഷിരൂപമെടുത്തിട്ടും വേണമെങ്കിൽ അങ്ങു് പറന്നുകൊള്ളുക. എന്റെ കൺമുന്നിൽനിന്നു് ത്രിലോകങ്ങളിലെവിടേയും മറഞ്ഞുനില്ക്കാൻ സാധിക്കയില്ല. അതുകൊണ്ടു് ഹിതമായ കാര്യം ഞാൻ പറയാം. അപരക്രിയകൾ എല്ലാം ചെയ്യുക; ഇതുവരെയും പരിരക്ഷിച്ചുപോന്ന ലങ്കാരാജ്യത്തെ തൃപ്തിയാകുന്നതുവരെ നോക്കികാണുക; അങ്ങയുടെ ജീവൻ എന്റെ വശത്തായെന്നു് മനസ്സിലാക്കുക"

അക്ലിഷ്ടകർമ്മാവായ ദാശരഥിയുടെ വാക്കുകൾ ശിരസാവഹിച്ചു് താരാസുതൻ സാഷ്ടാംഗം പ്രണമിച്ചു് ആകാശത്തിലേക്കു് ഉയന്നു. കപിരൂപംപൂണ്ട അഗ്നിയെപ്പോലെ അംഗദൻ അല്പസമയത്തിനുള്ളിൽ അസുരേശ്വരന്റെ അടുത്തെത്തി. അമാത്യന്മാരാൽ ആവൃതനായ രാവണന്റെ അടുത്തു്, അഗ്നിജ്വാലകൾ വമിക്കുന്നവനെപ്പോലെ സ്വർണ്ണവർണ്ണമുള്ള യുവരാജാവു് നിന്നു് ശ്രീരാമസ്വാമിയുടെ വാക്കുകൾ അതേതരത്തിൽ, ഏറ്റക്കുറച്ചിലില്ലാതെ പറഞ്ഞതിനുശേഷം താൻ ആരാണെന്നു് വ്യക്തമാക്കുവാൻ ഇങ്ങിനെ തുടന്നു:—

"രാക്ഷസേന്ദ്രനായ രാവണ, കോസലേന്ദ്രനായ ശ്രീരാമചന്ദ്രസ്വാമിക്കു് ഏതൊന്നും നിഷ്പ്രയാസമായി ചെയ്യുവാൻ കരുത്തുണ്ടെന്നു് മനസ്സിലാക്കു.

ആ പ്രഭുവിൻെറ ദൂതനായ ഞാൻ ബാലിയുടെ ആത്മജനാണ്; എൻെറ അച്ഛനെ ഒരുപക്ഷേ അങ്ങ് കേട്ടിട്ടുണ്ടായിരിക്കും. കൌസല്യാനന്ദവർദ്ധനനായ കാകൽസ്ഥൻ പറയുന്നതു് കേൾക്കു:—

"അതിദുഷ്ടനായ അങ്ങ് നേരിട്ടുനിന്നു് യുദ്ധം ചെയ്യു; അങ്ങിനെ ആണത്തമുള്ള ഒരുവനായിത്തീരു. ബന്ധുമിത്രസുതാമാത്യന്മാരോടുകൂടിയ അങ്ങയെ ഞാൻ വധിക്കും. മൂന്നുലോകത്തിലുമുള്ള ഭയം എന്നാലേ തീരു. ദേവാസുരന്മാരേയും, യക്ഷരക്ഷോമുനീന്ദ്രന്മാരേയും, ഉരഗേന്ദ്രന്മാരേയും എപ്പോഴും ഉപദ്രവിക്കുന്ന അങ്ങയെ വേരോടെ ഞാൻ നശിപ്പിക്കും. മേലിൽ ലങ്കയിലെ സർവ്വൈശ്വര്യങ്ങളും വിഭീഷണനുള്ളതാണ്. സീതയെ കൊണ്ടുവന്നു് തന്നു് ക്ഷമായാചനം ചെയ്താൽ അങ്ങക്കു് രക്ഷയേകാം."

തൻെറ സദസ്സിൽ, മന്ത്രിമാരുടെ മദ്ധ്യത്തിൽ, മുന്നിൽനിന്നു് ഇത്തരം പരുഷവാക്കുകൾ അംഗദൻ പറഞ്ഞതുകേട്ട, നിശാചരഗണേശ്വരൻ കോപത്തിനു് അധീനനായി. കണ്ണുകൾ കലങ്ങിമറിഞ്ഞു. ഉരുട്ടിമിഴിച്ചുകൊണ്ടു് അമാത്യന്മാരോടു് വീണ്ടും വീണ്ടും പറഞ്ഞു:—

"ഈ ദുഷ്ടനെ പിടിക്കുവിൻ; കൊല്ലുവിൻ."

അരക്കചക്രവർത്തിയുടെ ആജ്ഞയെക്കേട്ടപ്പോൾ, ഘോരരാക്ഷസന്മാർ നാലുപേർ, ആളുന്ന അഗ്നിയെപ്പോലെയുള്ള യുവരാജാവിനെ പെട്ടെന്നു് പിടികൂടി. സുധീരനായ അംഗദൻ, ആ ക്രൂരന്മാരെക്കൊണ്ടു് തന്നെ പിടിപ്പിക്കുകയാണു് ചെയ്തതു്. തൻെറ കരുത്തു്, അവർക്കും രാവണനും ഒന്നു് കാണിച്ചുകൊടുക്കാൻ തയാറായ വീരബാലിനന്ദനൻ, ഇരുഭാഗത്തും ശക്തിയിൽ പിടിച്ച അരക്കരെ വെറും പക്ഷികളേയുംകൊണ്ടു് എന്നപോലെ, ആകാശത്തിലുയരുന്നതും മലപോലുള്ളതുമായ മേടയിലേക്കു് കുതിച്ചു. ആ ചാട്ടത്തിൻ ഊക്കിൽ രാക്ഷസന്മാർ തെറിച്ചു് ഭൂമിയിൽ, രാവണൻ മിഴിച്ചു നോക്കിയിരിക്കെ മലർന്നടിച്ചുവീണു. പ്രതാപശാലിയായ യുവരാജാവു് ഗിരിശൃംഗതുല്യമായ പള്ളിമേടയിലേക്കു് ചവിട്ടിക്കയറി. ദശാനനൻ കണ്ടുകൊണ്ടിരിക്കത്തന്നെ, പാദപതനംകൊണ്ടു് മണിമാളികതകർന്നു്, ഇന്ദ്രനാൽ വജ്രായുധമേററ അദ്രിയെപ്പോലെയായിത്തീർന്നു. രാക്ഷസസമൂഹത്തിൽ തൻെറ നാമം പ്രഖ്യാതമാക്കിയ അംഗദൻ ഉണ്ടെരി ആകാശത്തിലേക്കു് കുതിച്ചു്, അരക്ഷണത്തിൽ ശ്രീരാമസന്നിധിയിൽ, പ്ലവഗവരമദ്ധ്യത്തിൽ എത്തി. തകർന്നുവീണ പ്രാസാദം കണ്ടപ്പോൾ രാവണൻ ക്രോധാന്ധ

നായി. തനിക്കു് അവതിവരുന്നതായി കണ്ടു. ചൂടുള്ള നെടുവീർപ്പുകൾ പുറപ്പെട്ടു.

സസന്തോഷം ആർത്തുവിളിക്കുന്ന അനേകമനേകം പ്ലവംഗരാൽ ആവൃതനായ ശ്രീരാമചന്ദ്രൻ, ശത്രുസംഹാരത്തിനു് ഒരുങ്ങി. സുഗ്രീവൻ സുഷേണനെ വിളിച്ചു് നാലു് ഗോപുരത്തിലും അന്വേഷണവും സഹായവും ചെയ്‌വാൻ നിർദ്ദേശിച്ചു. കാമരൂപികളായ അനേകം കപിവരന്മാരൊന്നിച്ചു് ദുർദ്ധർഷനായ സുഷേണൻ, നക്ഷത്രമദ്ധ്യത്തിലെ ചന്ദ്രനെപ്പോലെ, എല്ലാവർക്കും രക്ഷയും സഹായവുമേകാൻ തയാറായി ഗിരിശൃംഗസദൃശനായി നടന്നു. വനനിവാസികളായ മർക്കടസൈന്യം അക്ഷൌഹിണി കണക്കിൽ, മതിലിന്നുചുററും, സമുദ്രതീരത്തിലും, സുവേലത്തിലും നിറഞ്ഞുനില്ക്കുന്നതുകണ്ടു അസുരന്മാർ അത്ഭുതസ്തബ്ധരായി; ചിലർ അത്യധികം ഭയപ്പെട്ടു, അഹങ്കാരികളായ ചിലർ യുദ്ധക്കൊതി നാൽ ഉള്ളാലെ സന്തുഷ്ടരായി. മതിലിൽ, കിടങ്ങിൽ, ചുററുപാടുമുള്ള സ്ഥലങ്ങളിൽ ഒന്നുമാത്രം കാണാനുണ്ടു്. അജയ്യരായ വാനരന്മാരെ. പേടിച്ചരണ്ട രാക്ഷസന്മാർ "ഹാ" "ഹാ" എന്നു് ഉറക്കെ അലറുവാൻ തന്നെ തുടങ്ങി. അത്യധികം ഭീതിജനകമായ വാനരന്മാരുടെ ഇരമ്പം കേട്ട അസുരന്മാർ മഹായുധജാലങ്ങളേന്തി എല്ലായിടത്തും, കല്പാന്തത്തിലെ കാററുപോലെ ഓടിനടന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകിനിർമ്മിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ നാല്പത്തിയൊന്നാംസർഗ്ഗം അവസാനിച്ചു.

---

## നാൽപത്തിരണ്ടാം സർഗ്ഗം. (യുദ്ധാരംഭം)

രാക്ഷസേന്ദ്രനായ രാവണഭവനത്തിലേക്കു് അനേകം രാക്ഷസന്മാർ ഓടിച്ചെന്നു് ഉണർത്തി:—

"തമ്പുരാനേ, വാനരസൈന്യത്തോടെ രാമൻ ലങ്കാപുരിയെ വളഞ്ഞിരിക്കുന്നു."

നഗരിയെ ശത്രുക്കൾ വളഞ്ഞ വർത്തമാനം രാവണനെ ഒന്നുകൂടി കോപിപ്പിച്ചു. ലങ്കാസംരക്ഷണത്തിനു് ഏർപ്പാടുകൾ ഇരട്ടിയാക്കി. ഉയരന്നൊരു മേടയിൽക്കയറിനിന്നു് നാലുപുറവുംനോക്കി. ഉദ്യാനങ്ങളും അരണ്യങ്ങളും ധാരാളമുള്ള ലങ്കാരാജ്യം മുഴുവൻ, യുദ്ധക്കൊതിയന്മാരെപ്പോലെ മർക്കടസൈന്യം

നിറഞ്ഞിരിക്കുന്നു. ലങ്കയെത്തന്നെ വാനരന്മാർ വിഴുങ്ങിയപോലെ രാവണനു് തോന്നി. ''ഇവരെ എങ്ങിനെ കൊന്നൊടുക്കും?'' അഗാധചിന്തയിൽ അരക്കർ കോൻ ആണു. ഉൾക്കനത്തോടെ രാവണൻ വിശാലനേത്രങ്ങൾ തുറന്നു് ശ്രീരാമനേയും കപിഗണത്തേയും നോക്കി.

ശ്രീരാമസ്വാമി സന്തുഷ്ടചിത്തനായി പടയോടൊത്തു് മുന്നോട്ടടുത്തു. നിശാചരന്മാർ ചൂഴ്ന്നു് രക്ഷിക്കുന്ന ലങ്കാനഗരി വിചിത്രധ്വജപതാകകളെക്കൊണ്ടു് പരിശോഭിക്കുന്നതു കണ്ടപ്പോൾ, മനസ്സു് പെട്ടെന്നു് സീതാദേവിയിലെത്തി. അല്പം അഴലോടെ ആലോചിച്ചു:—

''ഇവിടെയാണു്, ഏണാക്ഷിയായ സീത, ഞാൻ കാരണം പീഡനങ്ങളേററു് മെലിഞ്ഞു്, വെറും മണ്ണിൽക്കിടന്നു് ദുഃഖിക്കുന്നതു്.''

അഴലാഴിയിൽപ്പതിച്ച ജാനകീദേവിയെ ഓർത്ത രഘുവരൻ, ശത്രുനിഗ്രഹം ചെയ്യാൻ വാനരന്മാർക്കു് പെട്ടെന്നു് ആജ്ഞകൊടുത്തു. അക്ലിഷ്ടകർമ്മാവായ രഘുപതിയുടെ വാക്കുകൾ കേട്ട മർക്കടപ്പെരുമ്പട ആർപ്പു വിളിച്ചു. അരികളെ അരയ്ക്കുവാൻ തയാറായി. ഗിരിശൃംഗങ്ങളാലോ മുഷ്ടികളാലോ ലങ്കയെ മുടിക്കാം എന്നു് നിശ്ചയിച്ച കപിയൂഥപർ എല്ലാവരും, മഹാദ്രിശൃംഗങ്ങളും മാമലകളും പറിച്ചെടുത്തു് ഓങ്ങി. വ്യൂഹങ്ങളായി വേർതിരിഞ്ഞു്, അരക്കർകോൻ കാണെത്തന്നെ കാകുൽസ്ഥപ്രിയസമ്പാദനത്തിനു് ലങ്കയിലേക്കു് കയറി. ശ്രീരാമചന്ദ്രനുവേണ്ടി ജീവൻ കളയാൻ തയ്യാറായ കനകവർണ്ണക്കപികൾ, അരുണമുഖത്തോടെ പയിൻ, കരിമ്പന, കൊടുമുടി എന്നിവയെടുത്തു്, മതിലുകളും കാട്ടുകളും പടിവാതിലുകളും തകർത്തു. തെളിനീരാർന്ന കിടങ്ങുകൾ, മണ്ണു്, കല്ലു്, പുല്ലു്, മരം, കുന്നിൻമുടികൾ എന്നിവകൊണ്ടു് പോയിട്ടു്, നികത്തി. ആയിരംയൂഥം, കോടി യൂഥം, നൂറുകോടി യൂഥം എന്നീ കണക്കിൽ കപിസൈന്യം പുറമതിൽകടന്നു് അകത്തു കയറി. സ്വർണ്ണക്കമാനങ്ങൾ അടിച്ചുടച്ചു; കൈലാസശൃംഗംപോലെയുള്ള ഗോപുരങ്ങൾ തകർത്തു, ഓടിയും ചാടിയും അത്യുഗ്രമായ ലറിയുംകൊണ്ടു് ക്രുദ്ധനാനകൾപോലെ അവർ എല്ലായിടത്തുമെത്തി.

''അമേയശക്തനായ ശ്രീരാമചന്ദ്രൻ ജയിക്കട്ടെ; ഊർജ്ജിതനായ തമ്പി ലക്ഷ്മണൻ ജയിക്കട്ടെ; കാകുൽസ്ഥപരിപാലിതനായ തമ്പുരാൻ സുഗ്രീവൻ ജയിക്കട്ടെ.''

പ്ലവംഗന്മാരുടെ ഇത്തരത്തിലുള്ള ഘോഷനാദം പത്തുദിക്കുകളിലും മാറെറാലിക്കൊണ്ടു. കാമരൂപികളും കരുത്തേറിയവരുമായ കപിവീരന്മാർ മതിലിൽ

ചാടിക്കയറി നിറഞ്ഞു. വീരബാഹു–സുബാഹു–നളൻ–എന്നീ വാനരസഞ്ചാരികൾ, മതിലുകൾ അടിച്ചുതകർത്തു; അതേസമയത്തുതന്നെ പടകളെ അണി നിരത്തുകയും ചെയ്തു.

ജയശീലന്മാരായ പത്തുകോടി പ്രമുഖന്മാരൊന്നിച്ച് കിഴക്കേ വാതില്ക്കൽ കുമുദൻ എത്തി. മഹാപരാക്രമികളും ശക്തരുമായ പ്രഘസനും പനസനും, അനേകകീശന്മാരാൽ ആവൃതരായി കുമുദനെ സഹായിക്കുവാനെത്തി. വാനര മുഖ്യനായ ശതബലി ഇരുപതുകോടി സൈന്യങ്ങളൊന്നിച്ച് തെക്കേ ഗോപുരത്തിൽ തടുത്തുനിന്നു. അറുപതുകോടി പടകളേയുംകൂട്ടി താരാപിതാവ് സുഷേണൻ പടിഞ്ഞാറേ ഗോപുരത്തിൽ സഹായത്തിനെത്തി. ശ്രീരാമലക്ഷ്മണന്മാർ നില്ക്കുന്ന വടക്കേ വാതില്ക്കലേക്ക്, കപിമന്നവനായ സുഗ്രീവൻ ചെന്ന് തടുത്തു നിന്നു. ഗജതുല്യം ഉരുണ്ട് നീണ്ട് കരുത്തുള്ള വാലും, ഭീമാകാരവും അമേയ വീര്യവുമുള്ള ഗവാക്ഷൻ ഒരു കോടിപ്പേരൊത്ത് ശ്രീരാമചന്ദ്രന്റെ ഒരു ഭാഗം കാത്തുനിന്നു. ശത്രുമർദ്ദനനും അമിതപരാക്രമിയുമായ ഋക്ഷവരൻ ധൂമ്രൻ ഒരു കോടി ഋക്ഷങ്ങളോടൊത്ത് സ്വാമിയുടെ മറുവശം നിലയുറപ്പിച്ചു. മഹാവീരനും ഊർജ്ജിതനുമായ വിഭീഷണൻ ഉഗ്രഗദയുമെടുത്ത്, അമാത്യന്മാരോടുകൂടി സശ്രദ്ധം ദേവന്റെ ഒന്നിച്ചുതന്നെയുണ്ട്. ഗജൻ–ഗവാക്ഷൻ–ശരഭൻ–ഗന്ധമാദനൻ എന്നീ യൂഥപമുഖ്യന്മാർ എല്ലായിടത്തും സഞ്ചരിച്ച് വാനരസേനയെ കാത്തു.

ശ്രീരാമചന്ദ്രന്റെ സൈന്യസജ്ജീകരണം കണ്ട് രാക്ഷസേശ്വരൻ രാവണൻ സ്വന്തം പടക്ക് പുറപ്പെടുവാൻ ആജ്ഞകൊടുത്തു. രാവണന്റെ നാവിൽ നിന്നുവീണ കല്പനകേട്ടപ്പോഴേക്കും ഭീഘരഘോഷത്തോടെ നിശാചരന്മാർ ആർത്ത് ഒരുങ്ങി. ചന്ദ്രമണ്ഡലംപോലെ വെള്ളവട്ടോടുകൂടിയ ഭേരികളിൽ സ്വർണ്ണക്കോലുകൾകൊണ്ട് രാക്ഷസന്മാർ, ഘോരശബ്ദം മുഴക്കി. ആയിരക്കണക്കിൽ ശംഖനാദം മുഴങ്ങി. മലപോലെ വലിപ്പമുള്ളവരും, കാർകൊണ്ടൽ പോലെ കറുത്തവരും, സ്വർണ്ണാഭരണങ്ങൾ അണിഞ്ഞവരുമായ നക്തഞ്ചരന്മാർ, തൂവെള്ളനിറമുള്ള ശംഖുകൾ ഊതുമ്പോൾ, വെള്ളിൽപക്ഷികളോടും ഇടിമിന്നലോടുംകൂടിയ കാർമേഘങ്ങൾ പോലെയായി. ചന്ദ്രോദയത്തിൽ വാരാശിയിലെ വേലിയേററംപോലെ, സന്തുഷ്ടരായ രാക്ഷസപ്പടകൾ രാവണനിർദ്ദേശമനുസരിച്ച് പുറപ്പെട്ടു. അതുകണ്ട വാനരസൈന്യം എല്ലായിടത്തുനിന്നും ആർത്തു വിളിച്ചു. പർവ്വതപ്രാന്തങ്ങളുടെ ഗുഹാന്തർഭാഗങ്ങളെല്ലാം മാറെറാലിക്കൊണ്ടു. ബലിഷ്ഠപ്പടയാളികളുടെ സിംഹനാദങ്ങൾ, പെരുമ്പറയുടേയും, ശംഖത്തിന്റേയും

ശംഖങ്ങളോടും ആനകളുടെ ചിന്നംവിളി അശ്വസമൂഹങ്ങളുടെ ചിനക്കൽ എന്നിവയോടും, തേരുകളുടെ ഉരുൾനാദത്തോടും, അരക്കന്മാരുടെ ആർപ്പുകളോടും കൂടി ഭൂമിയും ആകാശവും അർണ്ണവവും മുഴങ്ങിത്തുടങ്ങി.

വാനരന്മാരും നിശാചരന്മാരും ഇടഞ്ഞു. പണ്ടു് ദേവാസുരന്മാർ തമ്മിലുണ്ടായ കൊടിയ രണംപോലെ, ഉജ്ജ്വലങ്ങളായ ഗദകൾ, ശൂലങ്ങൾ, വേൽകൾ, വെൺമഴുക്കൾ എന്നീ ആയുധങ്ങളെ, അവരവരുടെ മഹാവിക്രമങ്ങളെ ഉൽഘോഷിച്ചുകൊണ്ടു് അസുരന്മാർ ഉപയോഗിച്ചു. വൻവൃക്ഷങ്ങൾ, പർവ്വതശിഖരങ്ങൾ, പല്ലുകൾ, നഖങ്ങൾ എന്നിവയെക്കൊണ്ടു്, ക്രൂരന്മാരായ കപികൾ ആശരന്മാരെ നിഗ്രഹിച്ചുതുടങ്ങി. "ഞങ്ങളുടെ തമ്പുരാൻ സുഗ്രീവൻ വിജയിക്കട്ടെ." എന്ന മഹാശബ്ദം സർവ്വത്ര ഉയർന്നു.

മതിലിൽനില്ക്കുന്ന ചില രാക്ഷസന്മാർ സ്വന്തം പേരുകൾ ഉച്ചരിച്ചു്, വിക്രമങ്ങളെ വർണ്ണിച്ചു്, ഞങ്ങളുടെ തമ്പുരാൻ ജയിക്കട്ടെ, ജയിക്കട്ടെ എന്നിങ്ങനെ ഉൽഘോഷിച്ചു്, ശൂലങ്ങൾ–ഭിന്ദിപാലങ്ങൾ തുടങ്ങിയ ഉഗ്രായുധങ്ങളെക്കൊണ്ടു്, ഭൂമിയിൽ നില്ക്കുന്ന വാനരന്മാരെ ഭേദിച്ചു. രോഷാന്ധരായ കപികൾ, മതിലിലേക്കു് ചാടിക്കയറി, രാക്ഷസന്മാരെ താഴെവീഴ്ത്തി. ഇങ്ങിനെ അരക്കന്മാരും വാനരന്മാരും തമ്മിലുണ്ടായ സംഗരം, മാംസരക്തച്ചളി ഭൂമിയിൽ നിറച്ചുകഴിഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ നാല്പത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിമൂന്നാം സർഗ്ഗം. [ദ്വന്ദ്വയുദ്ധം]

അതിക്രൂരന്മാരായ വാനരന്മാർ ഇത്തരത്തിൽ അടരാടാൻ തുടങ്ങിയപ്പോൾ അസുരപ്പടക്കു് അതിദാരുണമായ കോപം വേഗത്തിൽ വർദ്ധിച്ചു. തങ്കക്കോപ്പു കണിഞ്ഞ കുതിരകൾ, അഗ്നിജ്വാലകൾക്കു് തുല്യങ്ങളായ ധ്വജങ്ങൾ, ആദിത്യസദൃശമായ രഥങ്ങൾ, മനോഹരങ്ങളായ ചാട്ടവാറുകൾ, ഇങ്ങിനെ പത്തുദിക്കുകളും മുഴക്കിക്കൊണ്ടു് നിശാചരപ്രമുഖന്മാർ പുറപ്പെട്ടു. രാവണന്നു് വിജയമേകുന്ന ഘോരകർമ്മാക്കളാണു് അരക്കന്മാർ; ജയം കൊതിക്കുന്ന ഹരിവരന്മാർ; അതിശക്തിയോടെ പാഞ്ഞേററു. കാമരൂപികളായ നക്തഞ്ചരന്മാരും സ്വബലശാലികളായ വാനരന്മാരും തമ്മിൽ ഇടന്നു് നടന്നതു് ദ്വന്ദ്വയുദ്ധമാണു്.

മുക്കണ്ണനായ പുരാരിയോട്ട് യമനെന്നപോലെ ബാലിപുത്രനായ അംഗദനോട്ട് അസുരേശ്വരപുത്രനായ ഇന്ദ്രജിത്ത് അത്യുഗ്രമായി ഏറ്റുമുട്ടി. അജയ്യനായ രാക്ഷസൻ പ്രജംഘനോട്ട് ആയോധനത്തിൽ ദുസ്സഹനായ സമ്പാതിയും; ജംബുമാലിയോട്ട് പവനാത്മജനായ ഹനുമാനും; യുദ്ധത്തിൽ പെരുത്ത് ശക്തിയാർന്ന മിത്രഘ്നനനോട്ട്, രാവണാനുജനായ വിഭീഷണനും; അരക്കരിൽ പ്രമുഖനായ തപനനോട്ട് അനല്പബലവാനായ ഗജനും; അതിതേജസ്വിയായ നികുംഭനോട്ട് നീലനും; പ്രഘസനെന്നവനോട്ട് വാനരരാജാസുഗ്രീവനും; വിരൂപാക്ഷനെന്ന ഘോരനോട്ട് ശ്രീയേറിയ ലക്ഷ്മണനും; ദുരാധർഷനായ അഗ്നികേതു, നിശാചരപ്രമുഖനായ രശ്മികേതു, സുപ്തഘ്നൻ, യജ്ഞകോപൻ എന്നിവർ ശ്രീരാമചന്ദ്രനോടും; വജ്രമുഷ്ടി-അഗ്നിപ്രഭൻ എന്നീ നിശാചരന്മാർ മൈന്ദനോടും ദ്വിവിദനോടും, ഘോരനും, വീരനും, രണദുർജയനുമായ പ്രതപനൻ, ഉഗ്രബലശാലിയായ നളനോടും; ധർമ്മനന്ദനനായ സുഷേണവാനരമുഖ്യൻ, ഭയങ്കരനായ വിദ്യുന്മാലിയോടും; എതിരിട്ടു. ഇതുപോലെത്തന്നെ ഗിരിതുല്യരായ വാനരന്മാർ, അസുരപ്രമുഖന്മാരോടുകൂടി ദ്വന്ദ്വയുദ്ധത്തിലേർപ്പെട്ടു. പലരോടുകൂടി പലരും കൂടിച്ചേർന്നു. രോമാഞ്ചം ഉണ്ടാകത്തക്ക ഒരു കൂട്ടപ്പൊരുംപടയാണ്, ജയകാംക്ഷികളായ വാനരരാക്ഷസന്മാർ തമ്മിലുണ്ടായതു്. കേശജാലങ്ങളാകുന്ന പുൽപ്പടർപ്പുകളും, ദേഹങ്ങളാകുന്ന ചണ്ടാടങ്ങളുംകൂടി രക്തനദികൾ പല വഴിക്കും കപിരാക്ഷസന്മാർ ഒഴുക്കി.

ശത്രുസൈന്യങ്ങളെ അതിവേഗം അന്തകാലയത്തിലേക്ക് അയക്കുന്ന അംഗദകുമാരനെ ഇന്ദ്രജിത്ത് ഘോരമായൊരു ഗദകൊണ്ട്, ദേവേന്ദ്രൻ വജ്രത്താൽ, എന്നപോലെ താഡിച്ചു. പോരിൽ ഊക്കേറിയ ബാലിനന്ദനൻ, ഇന്ദ്രജിത്തിൻെറ പൊന്നണിഞ്ഞ സൂതാശ്വങ്ങളെ രഥത്തോടുകൂടി അടിച്ചുടച്ചു. പ്രജംഘൻെറ മൂന്നുശരങ്ങൾകൊണ്ടു സമ്പാതി, കയ്യിലുള്ള വെൺമരുതുകൊണ്ട് ആ അസുരവരൻെറ ദേഹം ഛിന്നഭിന്നമാക്കി.

രഥാധിരൂഢനായി വന്ന് ശസ്ത്രാസ്ത്രങ്ങൾ വർഷിക്കുന്ന ജംബുമാലി, തേരിലുള്ള വേൽ ഹനുമാൻെറ മാറിലേക്ക് ചാട്ടി. മുറിഞ്ഞവക്ഷസ്സോടെ മാരുതി അടുത്തു. ഒരൊററപ്രഹരത്താൽ തേരും കുതിരയും സൂതനും ജംബുമാലിയും യമസന്നിധിയിലെത്തിക്കഴിഞ്ഞു.

ഭയങ്കരനായ പ്രതപനൻ നളനോട്ട് ആർത്തടുത്തു. കൈക്കരുത്തും വേഗതയുമുള്ള നളൻ അരിയുടെ കണ്ണുരണ്ടും വീഴ്ത്തി നിഗ്രഹിച്ചു.

കൈവേഗത അധികമുള്ള പ്രഘസൻെറ ക്ഷുരമ്പുകൾ സുഗ്രീവൻെറ ശരീരത്തിൽ അനേകം മുറിവുകൾ ഉണ്ടാക്കി. വാനരസൈന്യങ്ങളെ വിഴുങ്ങുന്നവനെപ്പോലെ ഭീകരരൂപത്തിൽ കുതിച്ചു് കയറുന്ന പ്രഘസനെ വാനരരാജാവു്, വലിയൊരു പാലകൊണ്ടു് അടിച്ചുപിളൎന്നു് വധിച്ചു.

അതിഘോരമായ ആകൃതിയിൽ, അസ്ത്രങ്ങൾ വൎഷിച്ചുകൊണ്ടാണു് വിരൂപാക്ഷൻ അടുത്തതു്. ഉജ്ജ്വലാഭനായ ലക്ഷ്മണൻെറ ഒരു ശരമേ വേണ്ടിവന്നുള്ളു വിരൂപാക്ഷൻ ജീവനററു വീഴുവാൻ.

ദുർധൎഷനായ അഗ്നികേതു, നിശാചരവീരനായ രശ്മികേതു, വീരന്മാരായ സുപ്തഘ്നൻ യജ്ഞകേതു എന്നീ നാലു് നക്തഞ്ചരന്മാർ ഇടതടവില്ലാതെ തൂകുന്ന ബാണങ്ങൾ ശ്രീരാമദേവൻെറ ദേഹത്തിൽ അനേകം മുറിവുകളുണ്ടാക്കി. ദേവൻെറ കടക്കണ്ണൊന്നു ചുകന്നു. അഗ്നിജ്വാല വമിക്കുന്നതുപോലെയുള്ള നാലു ശരങ്ങൾ കോദണ്ഡത്തിൽനിന്നു് പുറപ്പെട്ടു. നാലുപേരുടേയും ശിരസ്സററു വീണു.

നെടുംതൂൺപൊട്ടിവീഴുന്ന മോന്തായംപോലെ, അശ്വങ്ങളും തേരും സൂതനുമൊന്നിച്ചു് വജ്രമുഷ്ടി അടക്കളത്തിൽ മൈന്ദൻെറ ഒരൊററ മുഷ്ടിപ്രഹരത്താൽ വീണു് നിശ്ചലനായിത്തീൎന്നു.

നീലാഞ്ജനതുല്യനായ നീലനെ നികുംഭൻ ക്ഷുരമ്പുകൾകൊണ്ടു് കീറി. കാർകൊണ്ടലിൽ സൂൎയ്യരശ്മികൾ പതിച്ചതുപോലെ വാനരസേനാനായകൻെറ ദേഹത്തിൽ രക്തം ചിന്തി. വീണ്ടും നൂറുബാണങ്ങൾ ഒപ്പം നികുംഭൻ വൎഷിച്ചു. നീലനെ നോക്കി ഉച്ചത്തിൽ ചിരിച്ചുട്ടി. സാഹസിയായ നീലൻ തേർച്ചക്രം ഊരിയെടുത്തു് അതുകൊണ്ടുതന്നെ സൂതൻെറ മസ്തകം പിളൎന്നു. തേരും സൂതനും അശ്വങ്ങളും പോയ നികുംഭൻ പെട്ടെന്നു് പിന്മാറി.

പ്ലവഗേന്ദ്രനായ ദ്വിവിദൻ, അശനിതുല്യമായി, അശനിപ്രഭനെ അടിച്ചു. ഗിരിശൃംഗമാണു് ദ്വിവിദൻെറ ആയുധം. അശനിപ്രഭൻ ഇടിത്തീപോലെയുള്ള അസ്ത്രജാലങ്ങൾ വൎഷിച്ചുതുടങ്ങി. അതേററപ്പോൾ അതികോപിഷ്ഠനായ ദ്വിവിദവാനരപ്രമുഖൻ, ഒരു പയിൻ വൃക്ഷം പറിച്ചെടുത്തു് അശ്വങ്ങളോടും തേരോടുംകൂടിയ അശനിപ്രഭനെ കാലനുക്കയച്ചു.

തേരിലേറിവന്ന വിദ്യുന്മാലി പൊന്നണിഞ്ഞ അമ്പുകൾ ആകൎണ്ണാന്തം വലിച്ചു് സുഷേണനിൽ അയച്ചുതുടങ്ങി. അതിഭയങ്കരമായി അലറി. രഥാ

ധിരുദ്ധനായിരിക്കുന്ന അസുരവരനെ കണ്ട സുഷേണൻ വലിയൊരു ശൃംഗമെടുത്തു് രഥത്തെ തകർത്തു. അഭ്യാസചതുരനായ വിദ്യുന്മാലി തേരിൽനിന്നും പെട്ടെന്നു് ഒരു ഗദയുമെടുത്തു് ഭൂമിയിലേക്കു് ചാടി. അതുകണ്ട കപീന്ദ്രൻ അതിരുഷ്ടനായി. ഒരു പെരുംപാറയുമെടുത്തു് അവൻെറ നേരിട്ടു് പാഞ്ഞണഞ്ഞു. അടുത്തുവരുന്ന സുഷേണൻെറ മാറിൽ ഗദകൊണ്ടു് നിശാചരൻ ആഞ്ഞടിച്ചു. കൊടിയ ഗദാപ്രഹരത്തെ നിസ്സാരമാക്കിയ സുഷേണൻ, കയ്യിലുള്ള വൻപാറക്കല്ലു് അസുരൻെറ മാറിനെ ലക്ഷ്യമാക്കിയെറിഞ്ഞു. കല്ലേറുതട്ടിയ നിശാചരൻ വിദ്യുന്മാലി ചതഞ്ഞരഞ്ഞ നെഞ്ഞോടുകൂടി ഭൂമിയിൽ ജീവനററു വീണു.

അതിശൂരന്മാരായ വാനരന്മാർ, ഇങ്ങിനെ നിശാചരശ്രേഷ്ഠന്മാരെ ആ ദ്വന്ദ്വയുദ്ധത്തിൽ സംഹരിച്ചു. മുറിഞ്ഞുകിടക്കുന്ന വാൾ–ഗദ–വേൽ–തോമരം–പട്ടസങ്ങൾ തുടങ്ങിയവയും, ചിതറിയ തേരുകളും, അംഗങ്ങൾ മുറിഞ്ഞു വേർപെട്ട പടക്കുതിരകളും, പാറക്കല്ലുകൾപോലെ കിടക്കുന്ന മദയാനകളുടെ ജഡങ്ങളും, വാനരന്മാരും രാക്ഷസന്മാരും, ചതഞ്ഞും പൊട്ടിത്തകർന്നും കിടക്കുന്ന തേർചക്രങ്ങൾ നുകങ്ങൾ മുതലായവകളുംകൊണ്ടു് യുദ്ധഭൂമി മുഴുവൻമൂടി. അതിഭീഷണമായ രണക്കളത്തിൽ കുറുക്കന്മാർ നിറഞ്ഞു. കപികളുടേയും രാക്ഷസന്മാരുടേയും കബന്ധങ്ങൾ ഉയർന്നു് നൃത്തംതുടങ്ങി. ദേവാസുരപ്പടകളെപ്പോലെയുള്ളതായിരുന്നു ആ ഭയങ്കരയുദ്ധം. കപിവ്യാഘ്രന്മാർ പിളർന്നു് രക്തം ചിന്തുന്ന ദേഹത്തോടുകൂടി നക്തഞ്ചരന്മാർ സൂര്യാസ്തമയത്തെ പ്രതീക്ഷിച്ചു് കാത്തുകൊണ്ടിരിക്കുകയാണു്; രാത്രിയിൽ ഉഗ്രയുദ്ധത്തിനു് തയ്യാറായിട്ടു്.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദ്യകാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ നാല്പത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## നാൽപത്തിനാലാം സർഗ്ഗം. [രാത്രിയുദ്ധം]

കപിരാക്ഷസന്മാർ ഉഗ്രയുദ്ധം ചെയ്തുകൊണ്ടിരിക്കെ, ദിനകരൻ പതുക്കെപ്പതുക്കെ പോയ്മറഞ്ഞു. പ്രാണൻ പോക്കുന്ന ഘോരനിശീഥിനി വന്നെത്തി. വിജയകാംക്ഷികളായ അവർ ഏററവും പകയോടുകൂടി നിശയിലും വിടാതെ യുദ്ധം ആരംഭിച്ചു. നീ വാനരനാണെന്നു് രാക്ഷസന്മാരും, നീ രാക്ഷസനാണെന്നു് വാനരന്മാരും, ആ കൂരിരുട്ടിൽ അന്യോന്യം പറഞ്ഞു് പതുക്കേല്പിച്ചു. 'വരു. അവനെ പിളക്കു. അവനെ നിഗ്രഹിക്കു' എന്നും 'എന്താണു് ഭയപ്പെട്ടു്

ഓടുന്നതെന്നും' മററും കൂടിക്കലർന്ന വാക്കുകൾ ആ ഇരുട്ടിൽനിന്നു് ഉയൎന്നു. ഔഷധങ്ങൾ നിറഞ്ഞ അരണ്യം അഗ്നിക്കിരയാകുമ്പോൾ കാണുന്ന പൎവ്വതംപോലെ, പൊൻചട്ടയണിഞ്ഞ കൊണ്ടൽനേർ നിറമെഴുന്ന രാക്ഷസൻ ആ ഇരുളിൽ പ്രശോഭിച്ചു. മൂക്കോടുമൂക്കുതട്ടിയാലറിയാത്തത്ര കൊടിയ ആ കൂരിരുട്ടിൽ, കോപാന്ധരായ ആശരന്മാർ, കപികളെ തിന്നുകൊണ്ടു് ഊക്കിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നു. അരിശം മുഴുത്ത കീശവരന്മാരാകട്ടെ, കടുത്ത പല്ലുകൾകൊണ്ടും നഖങ്ങൾകൊണ്ടും രാക്ഷസന്മാരെ പിളൎത്തിയിട്ടു. തങ്കക്കോപ്പുകളിട്ട അശ്വസമൂഹങ്ങളേയും, അഗ്നിജ്വാലതുല്യങ്ങളായ ധ്വജങ്ങളേയും കൈയൂക്കുകൊണ്ടു് പൊടിച്ചിട്ടു. അരക്കപ്പടയെ ആകെ കലക്കി. ആനകളേയും പാപ്പാന്മാരേയും വട്ടത്തിൽ വലിച്ചിഴച്ചു. കൊടിക്കാലും കൂറയുമുള്ള രഥങ്ങളെ കോപകലികൊണ്ടു വാനരന്മാർ തട്ടിയുരുട്ടി; ദൃഢങ്ങളായ ദന്തങ്ങളെക്കൊണ്ടു് പരുക്കു് ഏല്പിച്ചു. അങ്ങിങ്ങു് അവ്യക്തമായിക്കാണുന്ന നിശാചരന്മാരെ, ഉരഗതുല്യങ്ങളായ ഘോരശരങ്ങളാൽ ശ്രീരാമലക്ഷ്മണന്മാർ നിഗ്രഹിച്ചു.

കുതിരകളുടെ കുളമ്പടികളിൽനിന്നുണ്ടായ പൊടിപടലങ്ങൾ പൊരുതുന്നവരുടെ കണ്ണിലും മൂക്കിലും ചെന്നുകയറി. കാണുന്നവൎക്കു് രോമാഞ്ചമുണ്ടാകത്തക്കവിധമായിരുന്നു ആ രണം. ചോരപ്പുഴകൾ ഘോരഘോരം പലവഴി ഒഴുകി. മൃദംഗം, പണവം, ഭേരി എന്നിവയുടെ ഉച്ചസ്വരങ്ങൾ ശംഖുനാദത്തോടുകൂടി എതിരില്ലാത്തമട്ടിൽ ഉയൎന്നു. പരിക്കുകൾപററി വീണുകിടക്കുന്ന രാക്ഷസന്മാരും വാനരന്മാരും ഞെരങ്ങുന്ന ദീനദീനസ്വരം അതിഘോരമായി ചുററുനിന്നും ഉയൎന്നു; ശൂലം- വേൽ- മഴു എന്നിവയെക്കൊണ്ടു് കൊല്ലപ്പെട്ട വാനരപ്രമുഖന്മാരും, ഗിരിശൃംഗങ്ങൾ, മാമരങ്ങൾ, എന്നിവയാൽ ഹതരായ രാക്ഷസന്മാരും, ആയുധങ്ങളാകുന്ന പൂബലികളും ചേൎന്ന യുദ്ധക്കളം, ചോരച്ചേറാണ്ടു് കാണുവാനും കടക്കുവാനും കഴിയാത്തവിധം ഭീകരമായിരുന്നു. വാനരരാക്ഷസന്മാരുടെ ജീവാവസാനമെന്നപോലെ, ഒരാൾക്കും തടുത്തുനിൎത്തുവാൻ കഴിയാതെ, കാളരാത്രിയെപ്പോലെ ആ നിശ ഘോരഘോരമായിത്തീൎന്നു.

നക്തഞ്ചരന്മാരിൽ പ്രമുഖരായ പലരും, കടുത്ത കൂരിരുട്ടിൽ ശരവർഷം ചെയ്തു് അതിശക്തിയിൽ ശ്രീരാമചന്ദ്രനോടു് എററു. കല്പാന്തകാലത്തിൽ ഏഴു കടലുകളും ഒന്നിച്ചു് ആൎത്തിരമ്പുന്നതുപോലെയുള്ള ശബ്ദം ആ അസുരന്മാർ പാഞ്ഞടുക്കുമ്പോൾ ഉയൎന്നു. നേരിട്ടുവരുന്ന അവരിൽ ആറുപേരെ തീജ്വാലക്കൊത്ത ആറസ്ത്രങ്ങൾകൊണ്ടു്, കണ്ണിമക്കുംമുമ്പു് ശ്രീരാമചന്ദ്രൻ പിളൎത്തി. ദുൎജ്ജയനായ യജ്ഞശത്രു-മഹാപാൎശ്വൻ-മഹോദരൻ-പെരുങ്കുററനായ വജ്ര

ദംഷ്ട്രൻ–ശുകൻ–സാരണൻ– എന്നീ മഹാവീരന്മാരെല്ലാംതന്നെ, രാമബാണങ്ങൾ മർമ്മത്തിലേററപ്പോൾ ആയുസ്സിൻെറ ബലംകൊണ്ടു് അടക്കളത്തിൽനിന്നു് ഓടിരക്ഷപ്പെട്ടു. അഗ്നിജ്വാലകൾ വമിക്കുന്ന പൊന്നണിസ്സായകങ്ങൾകൊണ്ടു് മഹാപ്രഭ ദിക്കുകളെല്ലാം തെളിയിച്ചു. ഭയങ്കരാകാരന്മാരായ അസുരന്മാർ ശ്രീരാമചന്ദ്രൻെറ നേരിട്ടു് എതിക്കാൻതുടങ്ങി. അഗ്നികുണ്ഡത്തിലണഞ്ഞ ഈയാംപാററകൾപോലെയായി അവരുടെ സ്ഥിതി. കോദണ്ഡത്തിൽനിന്നും ആയിരമായിരമായി ഉയരുന്ന പൊൻകെട്ടിയ ശരങ്ങൾ, മിന്നാമിനുങ്ങുകൾ നിറഞ്ഞ ശരൽക്കാലരാത്രിയെപ്പോലെ തോന്നിച്ചു. അസുരന്മാരുടെ ആർപ്പുവിളികൾ, കപികളുടെ ഗർജ്ജനങ്ങൾ എന്നിവകളാൽ ആ രാത്രി വീണ്ടും അതികഠിനമായിത്തീന്നു. അത്യുച്ചത്തിലുള്ള ശബ്ദം ത്രികൂടപർവ്വതംതന്നെ ആർപ്പിടുന്നതുപോലെ ഉയന്നു് വലുതായി. ഗോപുച്ഛന്മാരായ കറുത്തനിറമുള്ള കപിവരന്മാർ, :യാതുധാനന്മാരെ കൈകളെക്കൊണ്ടു് കെട്ടിപ്പിടിച്ചു് ഭക്ഷിച്ചു.

മഹാശത്രുവായ രാവണൻെറ പുത്രൻ ഇന്ദ്രജിത്തിനെ നിഗ്രഹിക്കത്തക്ക കടുംകോപത്തോടെ അംഗദൻ ഏററു. സൂതനേയും അശ്വങ്ങളേയും അരക്ഷണംകൊണ്ടു് ഒടുക്കി. അതിഭയങ്കരയുദ്ധം :ചുററുപാടും നടക്കുന്നു. അംഗദൻ തേർ തട്ടിത്തകത്തപ്പോൾ ഇന്ദ്രജിത്തു് പാരവശ്യത്തോടെ പെട്ടെന്നു് അവിടെത്തന്നെ മറഞ്ഞു. ഋഷിമാരും ദേവന്മാരും മാത്രമല്ല ശ്രീരാമലക്ഷ്മണന്മാരുംകൂടി, പൂജ്യനായ ബാലിനന്ദനകൃത്യത്തെ വാഴ്ത്തി. ഇന്ദ്രജിത്തിൻെറ യുദ്ധപരാക്രമം എല്ലാവക്കും നല്ലപോലെ അറിയാം. വമ്പനായ ഇന്ദ്രജിത്തിൻെറ പരാജയത്തിൽ ഏവക്കും സന്തോഷമുണ്ടാകാൻ അതാണു് കാരണം. വാനരന്മാരും സുഗ്രീവനും വിഭീഷണനും അത്യന്തം സന്തുഷ്ടരായി. ഭയങ്കരനായൊരു ശത്രു തോററു കണ്ടപ്പോൾ എല്ലാവരും കൂട്ടമിട്ടു് ആത്തു.

ഇന്ദ്രജിത്താകട്ടെ, ബാലിനന്ദനനിൽനിന്നു് പരാജയം നേരിട്ടപ്പോൾ കൊടിയകോപം പൂണ്ടു് യുദ്ധാവസാനം അംബരതലത്തിൽ അപ്രത്യക്ഷനായിനിന്നു. ആ സന്ദഭത്തിൽ ശ്രീരാമചന്ദ്രൻ വാനരന്മാരോടു് അരുളിച്ചെയ്തു:—

“നിങ്ങളെല്ലാം വാനരരാജാവിനോടു് ചേന്നു് നില്ലുവിൻ. ബ്രഹ്മാവിൽനിന്നു് ശ്രേഷ്ഠവരങ്ങൾ പലതുംനേടി, മൂന്നുലോകത്തേയും ഉപദ്രവിക്കുന്നവനാണു് ഇന്ദ്രജിത്തു്. ഈ രാത്രിയിൽതന്നെ നിങ്ങളിൽ പലതുംചെയ്യുവാൻ ഒരുങ്ങിവന്നവനാണു് അവൻ. ഇന്നത്തെദിവസം എനിക്കു് ക്ഷമിക്കേണ്ടിയിരിക്കുന്നു. നിങ്ങൾ ഒട്ടുംതന്നെ ദുഃഖിക്കാതിരിക്കണം.”

മഹാപാപിയായ രാവണപുത്രൻ അദൃശ്യനായി ആകാശത്തിൽ മറഞ്ഞു നിന്നു്, ഇടിവാളു തുല്യങ്ങളായ നിശിതാസ്ത്രങ്ങളെ തുരുതുരെ വർഷിച്ചുതുടങ്ങി. രണനിഷ്ഠൂരനായ അസുരകുമാരൻ, ഭയങ്കരങ്ങളായ നാഗാസ്ത്രസമൂഹത്താൽ ശ്രീരാമലക്ഷ്മണന്മാരുടെ സർവ്വാംഗങ്ങളിലും ആഞ്ഞെയ്തു. ക്രോധാന്ധനായ ആ അരക്കൻ മായകൊണ്ടു് ദശരഥനന്ദനന്മാരെ അന്ധാളിപ്പിച്ചു. ആരും കാണാതെ നിന്നു് കള്ളപ്പോരുകൊണ്ടു്, സഹോദരന്മാരായ ശ്രീരാമലക്ഷ്മണന്മാരെ ദൃഢമായി ബന്ധിച്ചു. ഉഗ്രനാഗങ്ങളാകുന്ന ശരങ്ങളാൽ ഭ്രാതാക്കന്മാരെ കെട്ടി വരിഞ്ഞതു് കപികുലം കണ്ടു. നേരിട്ടുനിന്നു് അടരാടാൻ അശക്തനായ ഇന്ദ്രജിത്തു് മായയാമറഞ്ഞു് കള്ളത്തരംകൊണ്ടു് നരേന്ദ്രകുമാരന്മാരെ ബന്ധിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ നാല്പത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിയഞ്ചാം സർഗ്ഗം. [നാഗാസ്ത്രബന്ധനം]

മേഘനാദന്റെ പോക്കറിയുവാനായി ശ്രീരാമചന്ദ്രൻ വാനരമുഖ്യന്മാരിൽ പത്തുപേരെ പറഞ്ഞയച്ചു. സുഷേണപുത്രന്മാരായ രണ്ടുപേർ–കപിപുംഗവനായ നീലൻ–ബാലിനന്ദനനായ അംഗദൻ–ഊക്കേറുന്ന ശരഭൻ–ഋഷഭൻ–വിനതൻ–ജാംബവാൻ–മഹാശക്തനായ സാനുപ്രസ്ഥൻ–ഋഷഭസ്കന്ധൻ ഇവരെയാണു് പരന്തപൻ അയച്ചതു്. സന്തോഷവും ഉത്സാഹവുമിയന്ന ആ പത്തുപേരും, വൻമരങ്ങളുമേന്തി, പത്തുദിക്കുകളുമന്വേഷിപ്പാൻ ആകാശത്തേക്കു് കുതിച്ചു. കരുത്തേറുന്ന അവരുടെ കയററത്തെ കൂരമ്പുകളുംകൊണ്ടു് രാവണി തടുത്തു. കൂരിരുട്ടിൽ, മായയിൽ മറഞ്ഞുനില്ക്കുന്നവനും; സർവ്വാസ്ത്രവിജ്ഞനുമായ ഇന്ദ്രജിത്തിനെ വാനരന്മാർ കണ്ടതുമില്ല. കാർകൊണ്ടലാൽ ആവൃതമായ സൂര്യബിംബംപോലെ ശത്രുവിനെ കാണാതെ, പരമാസ്ത്രങ്ങളാൽ കപികളുടെ ദേഹമാകെ മുറിഞ്ഞു.

അത്യധികം മൂർച്ചയുള്ള കഠിനബാണങ്ങളെ ശ്രീരാമലക്ഷ്മണന്മാരിൽ യുദ്ധവിജയിയായ രാവണാത്മജൻ തുരുതുരെ വർഷിച്ചു. ഏററവും രുഷ്ടനായ ഇന്ദ്രജിത്തു്, ശ്രീരാമലക്ഷ്മണസഹോദരവീരന്മാരിൽ നാഗബാണങ്ങളെക്കൊണ്ടു് മൂടി. നൃപേന്ദ്രകുമാരന്മാരുടെ ഓരോ മുറിവിൽനിന്നും രക്തം വാർന്നു. പുഷ്പാലംകൃതമായ കിംശുകവൃക്ഷംപോലെ ആ ഭ്രാതാക്കൾ ശോഭിച്ചു. അഞ്ജനപർവ്വതതുല്യനായ മേഘനാദൻ, രക്തവർണ്ണനേത്രങ്ങളോടെ, മറഞ്ഞുനിന്നുതന്നെ ആ ജ്യേഷ്ഠാനുജന്മാരോടു് പറഞ്ഞു:—

"ഞാൻ മായകൊണ്ടു് മറഞ്ഞു് യുദ്ധം ചെയ്യുമ്പോൾ, അമരാധിപനായ ശക്രനുകൂടി നേരിട്ടുനില്പാനോ, എന്നെ കാൺവാൻകൂടിയോ സാധിക്കില്ല. പിന്നെ യാണോ നിസ്സാരന്മാരായ നിങ്ങൾ? ക്രോധം മുഴുത്ത ഞാൻ കഴുകച്ചിറകുവെച്ച അസ്ത്രജാലങ്ങളാൽ ഇതാ നിങ്ങളെ മൂടിക്കഴിഞ്ഞു. കാലാലയത്തിലേക്കു് അതിവേഗത്തിൽ പോകാം."

ധർമ്മംതന്നെ രൂപമെടുത്ത ആ സഹോദരവീരന്മാരെ–ശ്രീരാമലക്ഷ്മണന്മാരെ –കൂരമ്പുകൾകൊണ്ടു് ദേഹംമുഴുവൻ പിളർത്തി തിമർത്തുകൊണ്ടു് ഉച്ചത്തിൽ അലറി. മുറിച്ച അഞ്ജനപർവ്വതംപോലെ കറുകറുത്ത ഇന്ദ്രജിത്തു്, മനോഹരമായ വില്ലിന്റെ ചെറുഞാണൊലിമുഴക്കി. വീണ്ടും വീണ്ടും നിശിതശരങ്ങളെ വർഷിച്ചു. മർമ്മവിജ്ഞാനിയായ അരക്കൻ, ശ്രീരാമലക്ഷ്മണന്മാരുടെ മർമ്മങ്ങൾ നോക്കിത്തന്നെ കുത്തലും മൂർച്ചയുള്ളതുമായ അസ്ത്രങ്ങളെ പൊഴിച്ചു. സൈന്യങ്ങളുടെ ഏറ്റവും മുന്നിൽനില്ക്കുന്ന ആ രണ്ടുപേരും ക്ഷണനേരത്തിനുള്ളിൽ കൺമിഴിക്കുവാനും നോക്കുവാനും ശരബന്ധനംകൊണ്ടു് അശക്തരായിത്തീർന്നു. അമ്പുകളുടെ അഗ്രങ്ങൾകൊണ്ടു് ദേഹംമുഴുവനും മുറിഞ്ഞ ദശരഥനന്ദനന്മാർ, കയർ വേർപെട്ട രണ്ടു് ഇന്ദ്രധ്വജങ്ങൾപോലെ വിറച്ചു. മർമ്മങ്ങളിൽ കടുത്ത സായകങ്ങൾ തട്ടി, വാട്ടം തട്ടിയ ആ വില്ലാളി വീരന്മാർ, അത്യധികം വിറച്ചുകൊണ്ടു് മന്നിടത്തിൽ മറിഞ്ഞുവീണു. ആ വീരമന്നവന്മാർ സർവ്വാംഗങ്ങളിലും ശരങ്ങൾ തറച്ചു്, രക്തംവാർന്നു് വേദനയാർന്നു് വെറുംമണ്ണിൽ കിടന്നു. ആ മന്നോർമന്നകുമാരന്മാരുടെ ദേഹത്തിൽ ഒരു വിരൽപ്പാടകലം അമ്പുതറയ്ക്കാതെയില്ല; കൈപ്പടംവരയും മുറിവു് തട്ടിക്കഴിഞ്ഞിരിക്കുന്നു; അംഗുലിവരെയും വിറയ്ക്കുന്നു. കാമരൂപിയായ ആ ഘോരരാക്ഷസൻ പരുക്കേല്പിച്ച അവരുടെ ദേഹത്തിൽനിന്നു് രണ്ടു നദികൾപോലെ ചോരയൊഴുകി.

പണ്ടു് അമരകോൻ ഇന്ദ്രനെ വെന്ന ഇന്ദ്രജിത്തു് അരിശത്തള്ളലാൽ ഏല്പിച്ച അമ്പുകൾ മർമ്മങ്ങളിലേററു് ആദ്യമായിവീണതു് ശ്രീരാമസ്വാമിതന്നെയാണു്. പൊന്നുകെട്ടി മുനതേച്ചു് വജ്രംപോലെ മൂർച്ചയുള്ളതാക്കിയ അമ്പുകൾ ഉയരത്തിൽനിന്നു് ശക്തിയിൽ കീഴ്പോട്ടാണു് വരുന്നതു്. നാരാചങ്ങൾ, അർദ്ധനാരാചങ്ങൾ, ഭല്ലം, അഞ്ജലിതുല്യങ്ങൾ, വത്സദന്തങ്ങൾ, സിംഹദംഷ്ട്രതുല്യങ്ങൾ തുടങ്ങിയവയാണു് ദാശരഥിയുടെ ദേഹത്തിൽ സർവ്വത്ര. പൊന്നുകെട്ടിയതും മൂന്നു വളവുള്ളതും, ഞാൺ വിട്ടതുമായ കോദണ്ഡത്തെ അയഞ്ഞ കൈത്തലത്തിലേന്തി, നരപുംഗവനായ ശ്രീരാമൻ ശരതല്പത്തിൽ വീണു. അതുകണ്ടപ്പോൾ

അനുജൻ ലക്ഷ്മണന്നു് ജീവനിലുള്ള കൊതിതന്നെപോയി. അംബുജദളലോചനനായ ജ്യേഷ്ഠൻ ബാണപ്രഹരത്താൽ മുറിവുകളേററു് നിലംപററിയതുകണ്ട ലക്ഷ്മണൻ ദുഃഖസമുദ്രാന്തർഭാഗത്തേക്കു് മുങ്ങി.

വാനരന്മാരെല്ലാവരും സ്വാമിയെക്കണ്ടു് ചുട്ട ഹൃദയത്തോടെ, കണ്ണീർവർഷിച്ചു് ഉച്ചത്തിൽ നിലവിളിച്ചുതുടങ്ങി. അമേയവീരരായ ശ്രീരാമലക്ഷ്മണന്മാർ ഘോരനാഗങ്ങളാൽ മൂടിക്കിടക്കുന്നതിനെ കണ്ടപ്പോൾ, പവനതനയൻ തുടങ്ങിയ കപീന്ദ്രന്മാർ ദുഃഖിച്ചു് വിവശരായി ചുററം നിന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ നാല്പത്തിയഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിയാറാം സർഗ്ഗം. [ഇന്ദ്രജിൽപ്രതിയാനം]

ആകാശത്തിലേക്കും ഭൂമിയിലേക്കും ഉററുനോക്കുന്ന കപിവരന്മാർ ശരങ്ങൾകൊണ്ടു് മൂടിയ സഹോദരന്മാരെ—ശ്രീരാമലക്ഷ്മണന്മാരെ—കണ്ടു. അതികാഠിനവർഷം കഴിഞ്ഞു് നില്ക്കുന്ന മേഘംപോലെ, രാക്ഷസന്മാർ അസ്ത്രങ്ങളയച്ചു് നില്ക്കുമ്പോൾ, സുഗ്രീവനോടുകൂടി വിഭീഷണൻ അവിടെ വന്നുചേർന്നു. നീലൻ—ദ്വിവിദൻ—മൈന്ദൻ—സുഷേണൻ—കുമുദൻ—അംഗദൻ തുടങ്ങിയവരും വായുസൂനുവായ ഹനൂമാനും രഘുനന്ദനന്മാർ കിടക്കുന്നതു കണ്ടു് അഴലിൽപെട്ടു. രക്തത്തിൽ കുളിച്ചു്, യാതൊരനക്കവുമില്ലാതെ, നിശ്ചേഷ്ടമായി നന്നുന്നേത്തശ്വാസോച്ഛ്വാസത്തോടെ, അമ്പുകളാൽ മറഞ്ഞു് ശരതല്പത്തിലാണു് രണ്ടുപേരും കിടക്കുന്നതു്. വീരവീരന്മാരായ അവർ; സർപ്പങ്ങൾപോലെ നെടുതായി ഇടക്കു് നിശ്വസിച്ചും, ചേഷ്ടകൾ യാതൊന്നുമില്ലാതെ ജീവൻ മങ്ങിയും, ഒലിച്ചുകൊണ്ടിരിക്കുന്ന കടുംനിണത്തിൽ, കനകക്കൊടിമരംപോലെ ശോഭയാർന്നും, അനങ്ങാതെ വീരശയ്യയിൽ കിടക്കുന്നു. ദശരഥനന്ദനന്മാർ ശരങ്ങളാൽ മറയപ്പെട്ടു് കിടക്കുന്നതുകണ്ട സർവ്വവാനരപ്രമുഖന്മാരും കണ്ണുനീരൊഴുക്കി ചുററം നിന്നു. വിഭീഷണനടക്കം ഒളുക്കാൻ കഴിയാത്തവേദനയാർന്നു.

വാനരന്മാർ, വാനിലും ദിക്കുകളിലും സൂസൂക്ഷ്മം നോക്കിയിട്ടും, യുദ്ധമദ്ധ്യേ മായയിൽ മറഞ്ഞ മേഘനാദനെ കണ്ടില്ല. എന്നാൽ മായാതിരസ്കൃതിലക്ഷങ്ങളിൽ നില്ക്കുന്ന അഗ്രജപുത്രനെ വിഭീഷണൻ നോക്കിക്കണ്ടു. തേജസ്സു്, യശസ്സു്,

പരാക്രമം, എന്നിവയൊത്തുചേന്ന വീരൻ, അതുല്യകമ്മം ചെയ്ത് കൃതാത്ഥനായ വൻ, അടരിൽ ആക്കം എതിരിടാൻ കഴിയാത്തവൻ, മഹാവരങ്ങൾ സമ്പാദിച്ച് പോരിന്നിടയിൽ മറഞ്ഞ നിശാചരൻ, രാവണപുത്രനായ ഇന്ദ്രജിത്തിനെ വിഭീഷണനേത്രങ്ങൾ കണ്ടു.

താൻ ചെയ്ത കമ്മങ്ങളും, അതുകൊണ്ട് അവർ രണ്ടുപേർ വീണതും, കണ്ട ഇന്ദ്രജിത്ത്, രാക്ഷസന്മാക്കെല്ലാവൻ ആനന്ദമേകിക്കൊണ്ട് സസന്തോഷം ഇപ്രകാരം പറഞ്ഞു:—

"ഖരനേയും ദൂഷണനേയും വധിച്ച മഹാശക്തന്മാർ, ഈ സഹോദരന്മാരായ രാമലക്ഷ്മണന്മാർ, എന്റെ ശരജാലത്താൽ അവസാനിച്ചു. ഈ ബാണക്കെട്ടുകളിൽനിന്ന് മോചിപ്പിക്കുവാൻ സുരാസുരന്മാരും മാമുനീന്ദ്രന്മാരും ഒന്നിച്ചു ചേന്നാൽക്കൂടി സാധിക്കുന്നതല്ല. എന്റെ അച്ഛൻ അഴലാണ്ട്, എന്തു കാരണത്താലോ രാത്രികളിൽ പള്ളിമെത്ത ദേഹംകൊണ്ട് സ്പർശിക്കാതെയാണ് കഴിക്കുന്നത്. വർഷക്കാലത്തിലെ നദിയെപ്പോലെ ഈ ലങ്കാരാജ്യം എന്തൊന്നിനാലാണോ കലങ്ങിയത്, സവ്വ അനർത്ഥങ്ങൾക്കും കാരണമായ അതിനെ ഞാനിതാ ഇല്ലാതാക്കിയിരിക്കുന്നു. ശരൽക്കാലത്തിലെ കാറുപോലെ, രാമനും ലക്ഷ്മണനും എല്ലാ വാനരന്മാക്കും വിക്രമമെല്ലാം പാഴായിക്കഴിഞ്ഞു."

തന്നെ നോക്കിക്കൊണ്ടിരിക്കുന്ന അരക്കന്മാരോട് ഇത്രയും പറഞ്ഞ രാവണി, ശ്രീരാമസ്വാമിയുടെ ചുറ്റം നില്ക്കുന്ന യൂഥപമുഖ്യന്മാരിലെല്ലാം ആഞ്ഞെയ്യുവാൻ തുടങ്ങി. നീലനിൽ ഒമ്പതുശരങ്ങൾ ഒപ്പമേല്പിച്ചു. ശ്രേഷ്ഠങ്ങളും മൂർച്ചയുള്ളതുമായ മുമ്മൂന്നു ശരങ്ങൾ മൈന്ദനിലും ദ്വിവിദനിലും അയച്ചു. പെരിയ വില്ലേന്തുന്ന ആ ശത്രുമദ്ദനൻ ജാംബവാന്റെ നെഞ്ചിലേയ്ക്ക് ഒരമ്പുവിട്ടു. കരുത്തേറിയ ഹനൂമാനിൽ പത്തുസായകങ്ങൾ; തേജസ്സേറുന്ന ഗവാക്ഷൻ–ശരഭൻ ഇവരിൽ വേഗമിയന്ന രാവണി ഈരണ്ടു ശരങ്ങൾ വീതം തറച്ചു. വാനരരാജാസുഗ്രീവനിലും യുവരാജാ അംഗദനിലും അനേകം അസ്ത്രങ്ങൾ തെരുതെരെ വിട്ടു. ചെന്തീജ്വാലക്കുതുല്യങ്ങളായ ശരങ്ങളെക്കൊണ്ട് ആ കപിവീരന്മാരെ, നെഞ്ഞൂക്ക് വളന്ന ഇന്ദ്രജിത്ത് പിളത്തിവിട്ടു. വാനരസമൂഹത്തെ മുഴുവൻ, ബാണസമൂഹങ്ങളാൽ കിടുകിടെ വിറപ്പിച്ച രാവണി, ഉച്ചത്തിൽ ചിരിച്ചുകൊണ്ട് ഇപ്രകാരം തുടന്നു:—

"ഹേ രാക്ഷസന്മാരെ, അതിഘോരങ്ങളായ ശരങ്ങളെക്കൊണ്ട് പടമുന്നിൽ നില്ക്കുന്ന ഈ ജ്യേഷ്ഠാനുജന്മാരെ ഒപ്പം ഞാൻ ബന്ധിച്ചു കഴിഞ്ഞു."

കള്ളയുദ്ധത്തിൽ താല്പര്യമാന്ന ആ രാക്ഷസന്മാർ, ഇന്ദ്രജിത്തിന്റെ പ്രവൃത്തി കാണുകയും വാക്കുകൾ കേൾക്കുകയും ചെയ്തു് അതീവ സന്തുഷ്ടരായിത്തീന്നു. കനകകാർമേഘനാദംപോലെ ഉച്ചത്തിൽ അലറുകയും ചെയ്തു. രാമൻ ഹതനായി എന്നു് നിശ്ചയിച്ചു് രാവണപുത്രനെ വാഴ്ത്തിത്തുടങ്ങി. ശ്വാസോച്ഛ്വാസമില്ലാതെ, അനക്കമില്ലാതെ രാമലക്ഷ്മണന്മാർ ഭൂമിയിൽ കിടക്കുന്നതു കണ്ട അവർ രണ്ടുപേരും ഹതരായിയെന്നു് പരിപൂർണ്ണമായി വിശ്വസിച്ചു. ഇങ്ങിനെ രാക്ഷസന്മാക്കമുഴുവൻ സന്തോഷമേകിയ ഇന്ദ്രജിത്തു് നിശായുദ്ധത്തിൽ വമ്പിച്ച വിജയം വരിച്ചു് ആനന്ദത്തോടെ ലങ്കാനഗരിയിൽ അന്തഃപുരം പ്രവേശിച്ചു.

ശ്രീരാമലക്ഷ്മണന്മാരുടെ സർവ്വാംഗങ്ങളും ഉപാംഗങ്ങളും ബാണങ്ങൾ മൂടിക്കിടക്കുന്നതു കണ്ട സുഗ്രീവൻ അത്യധികം ഭയാധീനനായി. ദുഃഖനിമഗ്നനായി കണ്ണീരൊഴുക്കി വശംകെട്ട കപീശനുനോടു് വിഭീഷണൻ പറഞ്ഞു:—

"സുഗ്രീവ, ഭയപ്പെടരുതു്. കണ്ണീരൊഴുക്കിയതു മതി. യുദ്ധങ്ങൾ ഈ നിലയിലാണു് എന്നോർക്കണം. നിയമേന ആക്കും ജയം സിദ്ധിക്കുകയില്ല; ഹേ വീര, അല്പമെങ്കിലും ഭാഗ്യം നമുക്കു് ബാക്കിയുണ്ടെങ്കിൽ, മഹാത്മാക്കളായ ഈ ബലശാലികൾ മോഹാലസ്യത്തിൽനിന്നു് ഉണരും. അങ്ങു് മനസ്സു് സുസ്ഥിരമാക്കു. നാഥനില്ലാത്ത എനിക്കും അങ്ങക്കും ഇവർ ധൈര്യമേകാതിരിക്കയില്ല. സത്യത്തിലും ധർമ്മത്തിലും അടിയുറച്ചുനില്ക്കുന്നവക്കു് അപമൃത്യുഭയം ഒരിയ്ക്കലും ഉണ്ടാകയില്ലെന്നു് അങ്ങു് മറക്കരുതു്.

വിഭീഷണൻ പരിശുദ്ധജലംകൊണ്ടു് കൈ നനച്ചു് സുഗ്രീവന്റെ സുനേത്രങ്ങൾ പതുക്കെ തുടച്ചു. വീണ്ടും വെള്ളം കോരിയെടുത്തു് മന്ത്രോച്ചാരണത്തോടെ വാനരരാജാവിന്റെ കണ്ണുകൾ കഴുകി. ബുദ്ധിമാനായ സൂര്യപുത്രന്റെ മുഖവും വെള്ളം തൊട്ടു് തുടച്ചു. പരിഭ്രമമൊട്ടുമില്ലാതെ സമയോചിത കർമ്മത്തെ വീണ്ടും തുടന്നു:—

"കപീശ്വരാ, അങ്ങു് ഈ സമയത്തിൽ അധീരനാകരുതു്. ഇങ്ങിനെയുള്ള ഘട്ടങ്ങളിൽ അതിസ്നേഹം മരണത്തിനുകൂടി കാരണമായേക്കും. അതുകൊണ്ടു് സർവ്വകാര്യവിനാശകമായ അധൈര്യം വെടിയു. ശ്രീരാമാദികൾക്കും സൈന്യങ്ങൾക്കും വേണ്ടതു് എന്താണെന്നു് ആലോചിയ്ക്കു. അല്ലെങ്കിൽ ബോധമുണ്ടാകുന്നതുവരെ ശ്രീരാമസമീപത്തിൽ നില്ക്കാം. ബോധമുണ്ടായാൽ ദശരഥനന്ദന

ന്മാർ നമ്മുടെ ഭയം നീക്കമല്ലോ. ശ്രീരാമദേവനും ഇതെല്ലാം അത്രസാരമുള്ളതാണോ? സുഗ്രീവ, ദേവന്നു മൃത്യു വരുന്നതല്ല. സുഹൃത്തേ, ആയുസ്സ് അവസാനിച്ചവനിൽ കാണുന്ന ശ്രീയാണോ ദേവനിൽ കാണുന്നതു്? അതുകൊണ്ടു് തികച്ചും ആശ്വസിക്ക. ആത്മശാന്തിയെ നിലനിത്തു. ചിന്നിച്ചിതറാൻ തുടങ്ങിയ സൈന്യത്തെ വീണ്ടും ഞാൻ ഉറപ്പിച്ചുനിത്താം. നോക്ക. സുഗ്രീവ, അടുത്തുവരുന്ന എന്നെക്കാണുമ്പോഠം, ഭയപ്പെട്ടു് വിവണ്ണവദനന്മാരായ കപികഠം, കണ്ണുകഠം മിഴിച്ച് ഇമവെട്ടാതെ, തമ്മിൽത്തമ്മിൽ എന്തോ ചെവിയിൽ മന്ത്രിക്കുന്നു. വാനരസത്തമന്മാർ, പൂമാല കഴുത്തിലിട്ടപോലെ സന്തുഷ്ടരായിത്തീരട്ടെ.''

പ്ലവംഗശ്വരനായ സുഗ്രീവനെ ഇത്തരത്തിൽ ആശ്വസിപ്പിച്ച വിഭീഷണൻ പാഞ്ഞുപോകുന്ന കപിസൈന്യത്തെ വീണ്ടും വീണ്ടും സമാശ്വസിപ്പിച്ചു.

മഹാമായകളിൽ അതിവിജ്ഞനായ ഇന്ദ്രജിത്താകട്ടെ, സവ്വസൈന്യങ്ങളാലും അനുഗതനായി, ലങ്കാനഗരമദ്ധ്യത്തിലെ അരമനയിൽ ചെന്നു് പിതാവിനെ കണ്ടു. സിംഹാസനത്തിൽ ഇരിക്കുന്ന, അസുരപ്പെരുമാളെ അഭിവാദ്യംചെയ്തു് തൊഴുതുകൊണ്ടു്, അത്യന്തം പ്രിയമേകുന്ന വത്തമാനം-രാമലക്ഷ്മണന്മാരെ നിഗ്രഹിച്ച വിവരം-അറിയിച്ചു. അത്യാനന്ദത്തോടെ ചാടിയെഴുന്നേററു് മകനെ ഗാഢമായി ആലിംഗനം ചെയ്തു. അനേകം രാക്ഷസപ്രമുഖന്മാരുടെ മദ്ധ്യത്തിൽ ഇരിക്കുന്ന ചക്രവത്തി ശത്രുക്കഠം നശിച്ച വത്തമാനം കേട്ടു് മൂർദ്ധാവിൽ ചുംബിച്ചു്, മകനോടു്, തെളിഞ്ഞ മനസ്സോടു് ചോദിച്ചു. നാഗാസ്ത്രങ്ങളാൽ ബന്ധിച്ച രാമലക്ഷ്മണന്മാർ നിറം മങ്ങിക്കിടക്കുന്ന വത്തമാനം വിശദമായി അറിയിച്ചു. മഹാരഥനായ മകൻെറ മഹാകൃത്യങ്ങഠം അറിഞ്ഞ രാവണൻ, കാകുൽസ്ഥന്മാൽ സംഭവിച്ച ദുഃഖമെല്ലാം വെടിഞ്ഞു് അതിസന്തുഷ്ടനായി, മകനെ പുകഴ്ത്തി.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ നാല്പത്തിയാറാം സഗ്ഗം അവസാനിച്ചു.

---

## നാല്പത്തിയേഴാം സഗ്ഗം. [മൂർച്ഛിതരാഘവപ്രദശനം]

കൃതകൃത്യനായ രാവണി ലങ്കയിലേക്കു് പോയശേഷം ശ്രീരാമലക്ഷ്മണന്മാരെ കാത്തുകൊണ്ടു്, ഹനുമാൻ- അംഗദൻ- നീലൻ- സുഷേണൻ -കുമുദൻ-

നളൻ– ഗജൻ– ഗവാക്ഷൻ– ഗവയൻ– ശരഭൻ–ഗന്ധമാദനൻ–രംഭൻ–ഋഷഭസ്കന്ധൻ– ശതബലി– ജാംബവാൻ– പൃഥു തുടങ്ങിയ വീരാഗ്രണികൾ, വൻമരങ്ങളെ മേന്തിക്കൊണ്ടു് എല്ലാദിക്കുകളിലേക്കും സശ്രദ്ധംനോക്കി ചുററുംനിന്നു. പുല്ലനങ്ങിയാൽ നക്തഞ്ചരന്മാരാണെന്നു് കരുതി ശ്രദ്ധിക്കും.

സന്തുഷ്ടനായ രാവണൻ ആത്മജനെ അയച്ചശേഷം, സീതാദേവിയുടെ കാവല്ക്കാരായ രാക്ഷസികളെ വിളിപ്പിച്ചു്. രാജാജ്ഞയനുസരിച്ചു് ത്രിജടയടക്കം എല്ലാനക്തഞ്ചരികളും തിരുമുമ്പിലെത്തി. ആനന്ദം അലയടിക്കുന്ന പുഞ്ചിരിയോടെ ദശാസ്യൻ അവരോടു്:—

“നിങ്ങൾ, വർത്തമാനങ്ങളെല്ലാം സീതയോടു് പറയുവിൻ. നമ്മുടെ മകൻ ഇന്ദ്രജിത്തു് ആ രാമലക്ഷ്മണന്മാരെ വധിച്ചു. പുഷ്പകവിമാനത്തിൽ സീതയെ കയററി, യുദ്ധക്കളത്തിലേക്കു് കൊണ്ടുപോയി മരിച്ചുകിടക്കുന്ന അവരെ കാണിച്ചുകൊടുക്കുവിൻ. എന്തൊരുവനാണോ താങ്ങും തണലുമായി അവൾ കരുതി എന്നോടു് അടുക്കാതിരുന്നതു്, ആ രാമനും അനുജനും പോർമുന്നിൽ വീണുകിടക്കുന്നതു് സീത കാണട്ടെ. എന്നാൽ പിന്നീടു് യാതൊരു സംശയവും കൂടാതെ മൈഥിലി എന്നെ സ്വീകരിക്കും. സർവ്വ ആഭരണങ്ങളുമണിഞ്ഞു്, ആ ത്രിലോകസുന്ദരി എന്നോടു് ഇണങ്ങും. ലക്ഷ്മണനോടുകൂടി യുദ്ധത്തിൽ മൃതപ്പെട്ട ഭർത്താവിനെ കണ്ടാൽ, നിരാശയായിത്തീരുന്ന സീത, മററൊരവലംബം കാണാതെ, തന്നെത്താൻ എന്നെ സമീപിക്കും. ആ വിശാലാക്ഷിക്കു് ഇനി മുതൽ മററാരാക്ഷേപം പറയാൻ വഴിയില്ലാതായി.”

ദുരാത്മാവായ രാവണന്റെ നിർദ്ദേശം ശിരസാവഹിച്ച രാക്ഷസികൾ, പുഷ്പകവിമാനസവിധത്തിൽ ചെന്നു. രാവണ കല്പന അറിയിച്ചു് പുഷ്പകത്തെ അശോകവനികയിലേക്കുകൊണ്ടുപോയി. ജാനകീസമീപത്തിൽനിർത്തിയ വിമാനത്തിലേക്കു് ആ നക്തഞ്ചരികൾ, ദേവിയെ കയററി. ത്രിജടയോടുകൂടി ദേവിയെ ആ ഭയങ്കരികൾ പുഷ്പകത്തിലേക്കു് എടുത്തുവെച്ചു. യുദ്ധക്കളത്തിൽ നാഗാസ്ത്രങ്ങളാൽ ആച്ഛാദിതരായി കിടക്കുന്ന രാമലക്ഷ്മണന്മാരെ കാണിച്ചുകൊടുക്കുവാൻ വിമാനം തിരിച്ചു.

ലങ്കാനഗരിയിൽ പ്രധാനപ്പെട്ട വീഥികൾ അലങ്കരിച്ചുകഴിഞ്ഞിരിക്കുന്നു. വലിയ വലിയ കൊടിമരങ്ങൾ നാട്ടിക്കഴിഞ്ഞു. കൊടിക്കൂറകൾ ആകാശത്തിൽ പാറിപ്പറന്നു. പെരുമ്പറകൊട്ടി രാക്ഷസന്മാർ അറിയിച്ചു:—

"ഇന്ദ്രജിത്തു് രാമലക്ഷ്മണന്മാരെ നിഗ്രഹിച്ചു."

വിമാനത്തിൽ, ത്രിജടയോടുകൂടിയിരിക്കുന്ന സീതാദേവി, ആയിരമായിരം വാനരന്മാർ അസ്ത്രബാധിതരായി അടക്കളത്തിൽ വീണുകിടക്കുന്നതാണു് ആദ്യം കണ്ടതു്. അതേസമയം, എണ്ണിയാൽ ഒടുങ്ങാത്തത്ര ഘോരരാക്ഷസന്മാർ, തകർന്ന അവയവങ്ങളോടെ കിടക്കുന്നതു് വൈദേഹിക്കു് ഉന്മേഷമേകി.

കണ്ണീർവാർത്തുകൊണ്ടു നില്ക്കുന്ന വാനരശ്രേഷ്ഠന്മാരുടെ മദ്ധ്യത്തിൽ ത്രൈലോക്യവീരന്മാരായ ശ്രീരാമലക്ഷ്മണന്മാരെ ദേവി കണ്ടു. അമ്പുകളേററ വേദനകൊണ്ടു് വിഗതബോധരായി, പിടി അയഞ്ഞുകിടക്കുന്ന ചാപങ്ങളോടെ, എല്ലാ അംഗങ്ങളിലും ശരങ്ങൾ തറച്ചു് തേജസ്സില്ലാതെ, യുദ്ധഭൂമിയിൽ വെറും മണ്ണിൽ ശരതല്പത്തിൽ, പള്ളികൊള്ളുകയാണു് ആ സഹോദരന്മാർ. പോർച്ചട്ട പൊട്ടിപ്പൊളിഞ്ഞിരിക്കുന്നു; അംഗുലിവരെയുള്ള എല്ലാ സ്ഥലത്തുനിന്നും രക്തം വാർന്നുകൊണ്ടിരിക്കുന്നു. നാളീകവിലോചനന്മാരായ ആ സുകുമാരംഗന്മാർ, അഗ്നിജ്വാലകൾപോലെ, ശരമഞ്ചത്തിലാണു് കിടക്കുന്നതു്. വെറും മണ്ണിടത്തിൽ പൊടിപടലങ്ങളണിഞ്ഞു്, ഉരഗങ്ങളാൽ മൂടപ്പെട്ടു് തേജസ്സററു ശയിക്കുന്ന ഭർത്താവിനേയും സൌമിത്രിയേയും കണ്ട സീതാദേവിയുടെ ദുഃഖം അസഹ്യമായി. നീണ്ടിടംപെട്ട കറുത്ത കണ്ണുകളോടുകൂടിയ ദേവി ഇടനെഞ്ഞുപൊട്ടിയമട്ടിൽ വിലപിച്ചു. ദേവകുമാരന്മാരെപ്പോലെ പ്രാഭവത്തോടുകൂടിയ ആ സഹോദരവീരന്മാരെ കണ്ടു് കണ്ണീർ നിറഞ്ഞ ദേവി, അവർ ഹതരായെന്നുതന്നെ നിശ്ചയിച്ചു. ഇങ്ങിനെ വിലപിക്കുവാൻ തുടങ്ങി.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ നാല്പത്തിയേഴാം സർഗ്ഗം അവസാനിച്ചു.**

---

## നാല്പത്തിയെട്ടാം സർഗ്ഗം. [സീതാവിലാപം]

ലോകനാഥനായ ഭർത്താവിൻേറയും കരുത്തേറിയ സൌമിത്രിയുടേയും നിശ്ചലജഡം കണ്ട ജാനകീദേവി, അഴൽ പൊറാതെ വിലപിച്ചു:—

"ലക്ഷണങ്ങൾ തികച്ചുമറിയുന്ന വിജ്ഞാനികൾ പറഞ്ഞിട്ടുള്ളതു് ഞാൻ ദീർഘസുമംഗലിയും പുത്രസമ്പത്തുമുള്ളവളാണെന്നാണു്. ആ പണ്ഡിതവരേണ്യന്മാർ എല്ലാം ശ്രീരാമചന്ദ്രനിഗ്രഹത്താൽ അസത്യവാദികളായിത്തീർന്നുവല്ലൊ.

രാജസൂയാദി മഹായജ്ഞങ്ങൾ ചെയ്യുന്ന രാജരാജന്റെ പട്ടമഹിഷിയാകും ഞാൻ എന്നു് നിസ്സംശയമായിപ്പറഞ്ഞിരുന്ന വിജ്ഞന്മാരെല്ലാം ഇന്നു് ശ്രീരാമനിഗ്രഹത്താൽ അസത്യവാദികളായിത്തീർന്നുവല്ലൊ. ഭർത്തൃസമീപത്തിൽ സഹധർമ്മിണിയായി ഞാൻ വാഴുമെന്നു് ജ്യോത്സ്യന്മാരായ ബ്രാഹ്മണോത്തമന്മാർ പറഞ്ഞിരുന്നു. ആ ബ്രാഹ്മണവിജ്ഞന്മാരുടെ വാക്കുകൾ ഇന്നു് ശ്രീരാമനിഗ്രഹത്താൽ അസത്യങ്ങളായിത്തീർന്നുവല്ലൊ. വീരവീരനായ ഭൂപാലന്റെ ധന്യയായ ധർമ്മപത്നിയാകും ഞാനെന്നു് പണ്ഡിതന്മാർ പറഞ്ഞിരുന്നു. അവരുടെ വാക്കുകൾ ഇന്നു് ശ്രീരാമനിഗ്രഹത്താൽ അസത്യങ്ങളായിത്തീർന്നുവല്ലൊ. എന്റെ ഉള്ളംകാലിൽ വ്യക്തമായ പദ്മചിഹ്നം കാണുന്നു. ഈ വിശേഷരേഖയുള്ളവർ, നരേന്ദ്രനായ ഭർത്താവിനോടൊപ്പം പട്ടാഭിഷേകം ഏല്ക്കുമത്രെ! എന്നാൽ ലക്ഷണംകെട്ടൊരുവളാണു് ഞാൻ. താമരപ്പൂരേഖ ഒരു സ്ത്രീക്കു് ഉണ്ടാകുന്നതു് ഐശ്വര്യാഭിവൃദ്ധിയെ കാണിക്കുമെന്നാണു് ശാസ്ത്രം പറയുന്നതു്. ശ്രീരാമനിഗ്രഹത്താൽ ശാസ്ത്രോക്തിയും ഇന്നു് അസത്യമായല്ലൊ. എന്റെ തലമുടി കറുത്തും നേർത്തും തുല്യമായുമാണിരിക്കുന്നതു്; പുരികങ്ങൾ രണ്ടും കൂടിച്ചേർന്നിട്ടില്ല. രോമങ്ങളൊന്നുമില്ലാതെ ഉരുണ്ടതാണു് കണങ്കാലുകൾ; ഇടതൂർന്നതാണു് പല്ലുകൾ; കണ്ണു്, കവിൾ, കാൽ, കൈ, തുട, നെരിയാണി, എന്നിവയെല്ലാം പുഷ്ടിയുള്ളതാണു്; യഥാവിധി തുല്യങ്ങളായ അംഗുലികളിൽ സ്നിഗ്ദ്ധവും വൃത്തവുമായ നഖങ്ങളാണു് ഉള്ളതു്. തിങ്ങി വിങ്ങി കണ്ണുകുഴിഞ്ഞവയാണു് എന്റെ സ്തനങ്ങൾ; കുഴിഞ്ഞതും എന്നാൽ അല്പം ഉയർന്നതുമാണു് പൊക്കിൾ; വികസിച്ചതും മാംസളവുമായ മാറിടം; പവിഴത്തുല്യമായ നിറം; മൃദുലങ്ങളായ രോമങ്ങൾ; ഇങ്ങിനെ ഉത്തമലക്ഷണങ്ങൾ പന്ത്രണ്ടും എനിക്കു് ഒത്തിട്ടുണ്ടെന്നു് പണ്ഡിതവര്യന്മാർ പറയുന്നു. ഇടതൂർന്നു് തുടുത്ത കൈകാലുകളിൽ യവചിഹ്നം വ്യക്തമായിട്ടുണ്ടെന്നു് കന്യകാലക്ഷണവിദഗ്ദ്ധന്മാർ പറയുന്നു. മനോഹര മന്ദസ്മിതം ചേർന്നതാണത്രെ വദനം. മഹാജ്യോത്സ്യന്മാരായവിപ്രവര്യന്മാർ, ഭർത്താവോടുകൂടി സിംഹാസനത്തിലിരുന്നു് പട്ടാഭിഷേകം നടക്കുമെന്നു് പ്രവചിച്ചിരുന്നതും തെററായിത്തീർന്നുവല്ലൊ.

ജനസ്ഥാനത്തിലെല്ലാം അന്വേഷിച്ചു്, അക്ഷോഭ്യനായ അംബുരാശി കടന്നുവന്ന വീരസഹോദരന്മാർ, പശുക്കളുടെ കുളമ്പിൻപാടുകളുള്ള ഈ ഭൂമിയിൽ ഹതരാകേണ്ടിവന്നുവല്ലൊ. എന്നാൽ ഈ രഘുനന്ദനന്മാർക്കു്, വാരുണം-ആഗ്നേയം-ഐന്ദ്രം-വായവ്യം-ബ്രാഹ്മം തുടങ്ങിയ ദിവ്യാസ്ത്രങ്ങളെല്ലാം അറിയാം. മായകൊണ്ടു് മറഞ്ഞുനിന്നു് രാമലക്ഷ്മണന്മാരെ നിഗ്രഹിച്ചു് എന്നെ അനാഥ

യാക്കിത്തീൎത്തുകഴിഞ്ഞു. മനോവേഗമുള്ളവനായ ശത്രുവാകണെങ്കിലും ഇന്ദ്രതുല്യ
രായ ദശരഥപുത്രന്മാരുടെ കൺമുന്നിൽനിന്നു് രക്ഷനേടാൻ സാധിക്കുകയില്ല.
ജീവനോടുകൂടി ഒരു അരിക്കു് കാകൽസ്ഥന്റെ കണ്ണിൽനിന്നു് തിരിച്ചുപോ
കുവാൻ ഒക്കുമോ? കാലത്തിന്റെ മുമ്പിൽ എല്ലാം നിസ്സാരംതന്നെ; ദൈവവും
കൂടി ദുൎജ്ജയനായിത്തീരുന്നു. സഹോദരനോടുകൂടിയ ദേവനെ യുദ്ധത്തിൽ
വീഴ്ത്തിയല്ലൊ. സൽസ്വഭാവങ്ങൾതന്നെ രൂപമെടുത്തപോലെയുള്ള കൌസല്യാ
ദേവിയുടെ അഴലാലോചിക്കുമ്പോൾ, എനിക്കു് ഭൎത്താവിൽ ദുഃഖമില്ല; അതി
ശക്തനായ കുമാരലക്ഷ്മണനിലും തോന്നുന്നില്ല; എന്റെ മാതാവിലും തോന്നു
ന്നില്ല; ശ്വശ്രുവായ അമ്മയ്ക്കു് ഈ ഒരേ ചിന്ത മാത്രമാണുള്ളതു്.– സീതയേയും
ലക്ഷ്മണനേയും രാമനേയും വ്രതങ്ങളവസാനിപ്പിച്ചു് എപ്പോഴാണു് ഞാൻ
കാണുക'.—

ഇങ്ങിനെ അതിവ്യസനത്തോടെ വിലപിക്കുന്ന സീതാദേവിയോടു് രാക്ഷ
സികളിൽ ഉത്തമയായ ത്രിജട പറഞ്ഞു:—

“ദേവി, ഒട്ടും വ്യസനിക്കരുതു്. അവിടുത്തെ ഭൎത്താവു് ജീവിച്ചിരിക്കുന്നുണ്ടു്
ഞാൻ ഇങ്ങിനെ പറയുന്നതിന്നു് വലിയ കാരണങ്ങളുണ്ടു്. ഈ സഹോദര
ന്മാർ–ശ്രീരാമലക്ഷ്മണന്മാർ–ജീവിച്ചാണിരിക്കുന്നതു്. ദേവി, വാനരസൈന്യ
ങ്ങളെ നോക്കു. സ്വാമി യുദ്ധത്തിൽ കൊല്ലപ്പെട്ടാൽ പടകളുടെ മുഖത്തിൽ
ഒരിക്കലും കോപമുണ്ടാകുകയില്ല; സന്തോഷമോ ഔത്സുക്യമോ ഉണ്ടാകയില്ല.
ഇവരുടെ മുഖങ്ങൾ ശ്രദ്ധിച്ചുനോക്കു. വൈദേഹി, ഈ പുഷ്പകവിമാനം ദിവ്യ
മായിട്ടുള്ളതാണു്. ഭൎത്താവു് തീൎപ്പെട്ടിരിക്കുമെങ്കിൽ, ദേവിയെ ഈ വിമാനം
വഹിക്കുന്നതല്ല. ചുക്കാനില്ലാതെ ജലപ്പരപ്പിൽ തോണി ചുററിക്കറങ്ങുന്നതു
പോലെ, സ്വാമി ഹതനായാൽ സൈന്യങ്ങൾ നിരുത്സാഹരായി യുദ്ധക്കള
ത്തിൽ ഉഴലുകയാണു് ചെയ്യുക. ഈ വാനരപ്രമുഖന്മാരെ നോക്കു. നിർഭയരായി,
പതർച്ചയില്ലാതെ, കരുത്തോടുകൂടി, സന്തോഷത്തോടെയാണു് ഇവർ രഘുപുത്ര
ന്മാരെ കാത്തുകൊണ്ടിരിക്കുന്നതു്. അതുകൊണ്ടു് ദേവി പൂൎണ്ണമായി വിശ്വസിക്കു.
സുവ്യക്തമായ ലക്ഷണങ്ങൾ കാണുന്നതു്, പോരിൽ കാകൽസ്ഥൻ ഹതരായിട്ടി
ല്ലെന്നാണു്. ദേവിയിലുള്ള അതിററ വിശ്വാസവും സ്നേഹവുംകൊണ്ടു് മാത്ര
മാണു് ഞാൻ ഇത്രയും പറയുന്നതും. ഇതിന്നുമുമ്പു് ഒരിക്കലും ഞാൻ കളവു
പറഞ്ഞിട്ടില്ല; മേലിൽ പറയുന്നതുമല്ല. പാതിവ്രത്യം സൽസ്വഭാവം ഇവയുടെ
മൂൎത്തീകരണമായ ദേവി, എന്റെ ഹൃദയത്തിൽ കുടികൊള്ളുന്നുണ്ടു്. ദേവാസുര
ന്മാർ ഇന്ദ്രനോടുകൂടി വന്നു് നേരിട്ടെതിൎത്താലും ശ്രീരാമലക്ഷ്മണന്മാരെ വധി

ക്കവാൻ സാദ്ധ്യമല്ല എന്നു് ഓമ്മവെക്കണേ. അതും എനിക്കറിയാവുന്നതു കൊണ്ടാണു് ഇത്രയും ദൃഢമായിപ്പറയുന്നതും. ദേവീ മൈഥിലി, ഈ മഹാ ലക്ഷണവും ശ്രദ്ധിച്ചുനോക്കു. ബോധമററുകിടക്കുന്ന ഇവരെ ലക്ഷ്മി കൈ വിടുന്നില്ല. മുക്കാൽഭാഗം ജനങ്ങൾക്കും ആയുസ്സു് അവസാനിച്ചു് ജീവൻ ദേഹ ത്തിൽനിന്നും വേർപെട്ടാൽ, മുഖത്തൊരു വികൃതഭാവം കാണാതിരിക്കുകയില്ല. ഈ മുഖങ്ങളിൽ തേജസ്സിനു് യാതൊരു കുറവും കാണുന്നില്ല. അതുകൊണ്ടു് ഹേ ദേവി, ജനകരാജകുമാരി, ദുഃഖവും, മറിവും, മങ്ങലും, കളയു. ശ്രീരാമലക്ഷ്മണ ന്മാർ ജീവിച്ചിരിക്കാതിരിക്കാൻ നിവൃത്തിയില്ല."

ത്രിജടയുടെ ആശ്വാസവാക്കുകൾ, ദേവനന്ദിനീതുല്യയായ മൈഥിലി സശ്രദ്ധം കേട്ടു. തൊഴുതുകൊണ്ടു് അരുളിച്ചെയ്തു:—

"ത്രിജടേ, നീ പറഞ്ഞതുപോലെത്തന്നെയായിത്തീരട്ടെ."

മനോവേഗതയാർന്ന പുഷ്പകവിമാനം ലങ്കാനഗരിയിലേക്കുതന്നെ വേഗ ത്തിൽ മടങ്ങി. വ്യസനാബ്ധിയിൽമുങ്ങിയ സീതാദേവിയെ പുഷ്പകത്തിൽനിന്നു് ത്രിജടയിറക്കി. അശോകവനികയിൽ ശിംശപാവൃക്ഷച്ചുവട്ടിലേക്കുതന്നെ രാ ക്ഷസികൾ ദേവിയെ കൊണ്ടുപോയി. അനേകവിധവൃക്ഷങ്ങളാൽ ആവൃതമായ അശോകവനികയിൽ_രാക്ഷസേന്ദ്രൻ സ്വച്ഛന്ദം വിഹരിക്കുന്ന ആ പുഷ്പോദ്യാന ത്തിൽ_താൻ കൺമുമ്പിൽ കണ്ട രാജകുമാരന്മാരെക്കുറിച്ചു് ചിന്തിച്ചു് ദേവി വിഷാദവായ്പോടെ വസിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ നാല്പത്തിയെട്ടാം സർഗ്ഗം അവസാനിച്ചു.

## നാല്പത്തിയൊമ്പതാം സർഗ്ഗം. [രാമപ്രബോധനം]

ഘോരവും ക്രൂരവുമായ നാഗാസ്ത്രബന്ധത്തിൽപ്പെട്ട ദശരഥപുത്രന്മാർ, രക്തംവാന്നു് സർപ്പങ്ങൾപോലെ വീർപ്പിട്ടു. ദുഃഖാബ്ധിയിൽ മുഴുകിയ സുഗ്രീ വാദിവാനരശ്രേഷ്ഠന്മാർ, മഹാത്മാക്കളായ ശ്രീരാമലക്ഷ്മണന്മാരുടെ ചുററും നിന്നു. ഇതിനിടയിൽ വീരവീരനായ രഘുവരൻ ബാണബന്ധത്തിൽനിന്നു് ഒന്നുണർന്നു. നെഞ്ഞുറപ്പും അമേയമായ കരുത്തുമാണു് കാരണം. അടുത്തുതന്നെ കിടക്കുന്ന അനുജനെ അമ്പുകൾ തറച്ചു് നിണം വാർന്നൊലിച്ചു് വിഗതബോധ വാനായ ലക്ഷ്മണനെ കണ്ട കാകുൽസ്ഥൻ ഇങ്ങിനെ വിലപിച്ചുതുടങ്ങി:—

"സീതയെക്കൊണ്ടു് എനിക്കെന്തുകാര്യം? എന്റെ ജീവൻകൊണ്ടുതന്നെ കാര്യമെന്തു്? മനുഷ്യലോകത്തിൽ അന്വേഷിച്ചാൽ സീതയെപ്പോലെ സർവ്വാംഗസുന്ദരിയായൊരു തരുണിയെ കിട്ടിയേക്കും. എന്നാൽ ഏതു സമയത്തും, യുദ്ധങ്ങളിലും സഹായിക്കുന്ന ലക്ഷ്മണനെപ്പോലുള്ളൊരു അനുജനെ കിട്ടുകയില്ല. ഈ വാനരസൈന്യങ്ങൾക്കുമുന്നിൽവെച്ചുതന്നെ ഞാൻ പ്രാണനെ ത്യജിക്കും; എന്റെ അനുജൻ സൌമിത്രി ഹതനായിട്ടുണ്ടെങ്കിൽ, അമ്മ കൌസല്യാദേവിയോടും കൈകേയിയോടും, മകനെ കാണുവാൻ വെമ്പിക്കൊണ്ടിരിക്കുന്ന സുമിത്രാദേവിയോടും, ഞാനെന്താണു് പറയുക? അനുജനില്ലാതെ അയോദ്ധ്യയിലെത്തുന്ന ഞാൻ, എങ്ങിനെയാണു്, കുരരിയെപ്പോലെ വിറച്ചുകരയുന്ന അമ്മയെ ആശ്വസിപ്പിക്കുക? എന്തൊന്നാണു് ശത്രുഘ്നനോടും യശസ്വാനു് ഭരതനോടും പറയുക? എന്നോടൊന്നിച്ചുപോന്ന തമ്പിയെക്കൂടാതെ അങ്ങോട്ടു് ചെല്ലുന്ന എനിക്കു്, സുമിത്രാദേവിയുടെ പരുഷവാക്കുകൾ സഹിക്കുവാൻ ശക്തി ഉണ്ടാവുകയില്ല. ഇവിടെത്തന്നെ എന്റെ ജീവൻ ഞാൻ വെടിയും. ജീവിക്കാൻ ഇനിയെനിക്കുവയ്യ. കഷ്ടം മഹാ കഷ്ടം, ഞാനൊരു ദുഷ്ടനാണു്; നികൃഷ്ടനാണു്. എനിക്കുവേണ്ടി മാത്രം ലക്ഷ്മണനിതാ മരിച്ചപോലെ ശരശയ്യയിൽ കിടക്കുന്നു. എന്റെ ലക്ഷ്മണാ, പൊന്നനുജാ, ഞാൻ ദുഃഖിക്കുമ്പോഴെല്ലാം നീ എന്നെ സാന്ത്വനപ്പെടുത്തിപ്പോന്നു. അഴലാണ്ട എന്നോടു് നിനക്കു് ഇപ്പോൾ യാതൊന്നും പറയുവാൻ സാധിക്കുന്നില്ലല്ലൊ. എത്രയൊരു വില്ലാളിവീരൻ അനേകം അസുരവീരന്മാരെ അടരിൽ അന്തകാലയത്തിലേക്കു് അയച്ചുവോ, അവൻ ശത്രുഹതനായി വെറും മന്നിൽ കിടക്കുകയാണു്. സ്വന്തം ചുടരക്തത്തിൽക്കുളിച്ചു്, ശരതല്പത്തിൽ അസ്ത്രങ്ങളാൽ മൂടി, അസ്തമനാദിത്യനെന്നപോലെ നീ ശോഭിക്കുന്നുവല്ലോ. മർമ്മഭാഗങ്ങളിൽ അമ്പുകളേററതിനാൽ സംസാരിക്കുവാനുംകൂടി നീ ശക്തനാകുന്നില്ലല്ലോ. അഥവാ പറയാതെത്തന്നെ ഇവന്റെ വേദന എത്രമാത്രമുണ്ടെന്നു് ഇരുത്തകണ്ണുകൾ കണ്ടാൽ അറിയാം. അരണ്യവാസത്തിന്നു പുറപ്പെട്ട എന്നെ ഇവൻ എപ്രകാരമാണോ അനുഗമിച്ചതു്, അതുപോലെത്തന്നെ കാലനൂർക്കു് യാത്രതുടരുന്ന ഇവനെ ഞാനും പിന്തുടരണം. ഏതുസമയത്തും എങ്ങോട്ടും എന്നെ, സ്നേഹമൂർത്തിയായ ഇവൻ അനുഗമിച്ചു. ദുഷ്ടനായ എന്റെ അന്യായകർമ്മത്തിനാൽ, ഇന്നു് ഈ നിലയിലായിത്തീർന്നു. എത്രമാത്രം കോപാന്ധനായാലും. മഹാവീരനായ ലക്ഷ്മണൻ–എന്റെ പൊന്നനുജൻ–അനിഷ്ടമോ പരുഷമോ ആയ ഒരു വാക്കെങ്കിലും എന്നോടു് ഇതുവരെയും പറഞ്ഞതായി എനിക്കു് ഓർമ്മയില്ല. ഒരൊററ ഊക്കിൽ അഞ്ഞൂറു് അസ്ത്രങ്ങൾ അയക്കുവാൻ കഴിവുള്ള അനുജൻ ശരവർഷങ്ങളാൽ കാർത്തവീര്യാർജ്ജുനനിലും മീതെയാണു്. ദേവേന്ദ്ര

ൻെറ അസ്ത്രങ്ങളെ അസ്ത്രങ്ങളെക്കൊണ്ടുതന്നെ മടക്കുവാൻ ശക്തിയുള്ള ലക്ഷ്മണൻ–ഉത്തമമായ പള്ളിമഞ്ചത്തിൽ ശയിക്കേണ്ടവൻ–വെറും മണ്ണിൽ ശരശയ്യയിൽ–കിടക്കേണ്ടിവന്നുവല്ലൊ. രാക്ഷസരാജാവാക്കാമെന്നു് വിഭീഷണനോടു് പറഞ്ഞതു് മിഥ്യാവാക്കായിത്തീരുമല്ലൊ. അതു് എന്നെ ചുട്ടെരിക്കുന്നതുമാണു്.

സുഗ്രീവ, അങ്ങു് ഇപ്പോഠംതന്നെ ഇവിടംവിട്ടു്പോക. ഞാൻ മരിച്ചുവെന്നു് നിശ്ചയിച്ചു്, ദശഗ്രീവൻ ഉടനെത്തന്നെ അടരിന്നു് എത്തിയേക്കും. ഹേ സുഗ്രീവ, അങ്ങു് അംഗദനെ മുൻനിർത്തി സൈന്യങ്ങളോടും, ബന്ധുക്കളോടും നളൻ–നീലൻ–എന്നിവരോടും ഒന്നിച്ചു്, കടൽകടന്നു് വേഗംപോക. ഏതൊരുവനും വയ്യാത്ത കാര്യങ്ങഠം ഈ യുദ്ധത്തിൽ ഹനൂമാൻ ചെയ്തുകഴിഞ്ഞു. ഋക്ഷരാജാവിലും ഞാൻ അതിപ്രീതനായിരിക്കുന്നു; വാനരരാജാവിലും. വേണ്ട കൃത്യങ്ങഠം അംഗദനും, ദ്വിവിദനും, മൈന്ദനും ചെയ്തുകഴിഞ്ഞു. കേസരിയും സമ്പാദിയും യുദ്ധത്തിൽ അതുല്യപരാക്രമം കാണിച്ചു. ഗവാക്ഷനും–ഗവയനും–ഗജനും–ശരഭനും മററു വാനരപ്രമുഖന്മാരും എനിക്കുവേണ്ടി ജീവനിൽ കൊതിയില്ലാതെ യുദ്ധം ചെയ്തു. സുഗ്രീവ, ദൈവവിധിയെ അല്പമെങ്കിലും ഒന്നു് തട്ടിനീക്കുവാൻ ഒരു മനുഷ്യനും സാധിക്കുകയില്ല. ഒരു സുഹൃത്തിനും ബന്ധുവിന്നും എന്തെല്ലാം ചെയ്യുവാൻ കഴിയുമോ അതെല്ലാം ധമ്മബുദ്ധിയായ അങ്ങു് ചെയ്തുകഴിഞ്ഞു. സിംഹതുല്യരായ കപിവീരന്മാരേ, മിത്രകൃത്യങ്ങഠം എല്ലാം ചെയ്ത നിങ്ങഠംക്കു്, ഞാനിതാ അനുവാദം തരുന്നു; യഥേഷ്ടം നിങ്ങഠം എല്ലാവരും മടങ്ങിപ്പോകുവിൻ.''

ശ്രീരാമചന്ദ്രൻെറ ആവലാതികഠം കേട്ട വാനരന്മാരുടെ ഇടതൂർന്നുചീർത്ത കണ്ണുകളിൽനിന്നു് ഓലലെ ബാഷ്പകണങ്ങഠം പ്രവഹിപ്പിച്ചു.

പടകളെല്ലാം അതാതു സ്ഥലങ്ങളിൽ വേണ്ടപോലെ ഉറപ്പിച്ചു് നിർത്തിയതിന്നുശേഷം ഗദാധരനായ വിഭീഷണൻ നീലാഞ്ജനപർവ്വതതുല്യനായി ശ്രീരാമസവിധത്തിലേക്കു് അതിവേഗം അടുക്കുന്നതുകണ്ടപ്പോഠം ചെറുവാനരന്മാർ രാവണിയാണിതെന്നോർത്തു് പേടിയോടെ നാനാദിക്കിലേക്കും ഓടിത്തുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ നാല്പത്തിയൊമ്പതാം സർഗ്ഗം അവസാനിച്ചു.

## അമ്പതാം സർഗ്ഗം. [നാഗാസ്ത്രമോചനം]

അതിതേജസ്വിയായ വാനരരാജാ സുഗ്രീവൻ ചോദിച്ചു:—

"കൊടുങ്കാററിൽപ്പെട്ട തോണിയെപ്പോലെ ഈ സൈന്യം ചുററാൻ കാരണമെന്താണു്?

ബാലിനന്ദനനായ അംഗദൻ മറുപടി പറഞ്ഞു:—

"ശ്രീരാമസ്വാമിയെയും ബലശാലിയായ ലക്ഷ്മണനേയും കണ്ടില്ലേ? മഹാരാജാ ദശരഥപുത്രന്മാരാണു് രണ്ടുപേരും; മഹാത്മക്കളായ ഇവർ മഹാവീരന്മാണു്; അമ്പുകളാൽ മൂടി രക്തംവാർന്നു് ശരതല്പത്തിൽ ശയിക്കുന്നു."

കപീശ്വരനായ സുഗ്രീവൻ അംഗദനോടു്:—

"ഉണ്ണീ, ഈ കാഴ്ചകൊണ്ടു മാത്രമായിരിയ്ക്കയില്ല. എന്തോ ഭയം തന്നെ നേരിട്ടിരിക്കണം. വാടിയമുഖത്തോടെ ആ യുദ്ധങ്ങൾ ഉപേക്ഷിച്ചു്, ഭയത്താൽ വിടൎന്ന കണ്ണുകളോടെ നാലുപാടും ഓടുന്നതു നോക്കു. തമ്മിൽത്തമ്മിൽ കാണുമ്പോൾ ലജ്ജിക്കുന്നില്ല; പിന്നിലേക്കു് തിരിഞ്ഞുനോക്കുന്നില്ല. വീണുകിടക്കുന്നവനെ ചാടിക്കടക്കുന്നു. അന്യോന്യം തട്ടിനീക്കുന്നു."

ഗദാപാണിയായ വിഭീഷണൻ അവിടേയ്ക്കെത്തി. സുഗ്രീവ ശ്രീരാമാദികളെ ജയാഭിവാദ്യംചെയ്തു. ഈ വിഭീഷണനെ കണ്ടിട്ടാണു് കപികൾ ഭയപ്പെടുന്നതു് എന്നു മനസ്സിലാക്കിയ സുഗ്രീവൻ, അടുത്തുതന്നെ നില്ക്കുന്ന ഋക്ഷരാജാ ജാംബവാനോടു് പറഞ്ഞു:—

"വിഭീഷണൻ ഇതാ വന്നുചേൎന്നു. ഇദ്ദേഹത്തെ കണ്ടിട്ടാണു് കപികുഞ്ജരന്മാർ ഓടുന്നതു്. അവരുടെ വിശ്വാസം ഇതു് രാവണിയാണെന്നാണു്. പേടിച്ചു് പലവഴിക്കും ഓടുന്ന ഇവരെ അതിവേഗത്തിൽ തടയു. വിഭീഷണനാണു് ഈ വന്നിട്ടുള്ളതെന്നു് വ്യക്തമാക്കു."

സുഗ്രീവനിർദ്ദേശം അനുസരിച്ച ജാംബവാൻ, പാഞ്ഞുപോകുന്ന കപികളെ വിലക്കിയാശ്വസിപ്പിച്ചു. കാര്യം മനസ്സിലായ വാനരന്മാർ പരിഭ്രമംവിട്ടു് വിഭീഷണനെ നോക്കിക്കൊണ്ടു് മടങ്ങിത്തുടങ്ങി.

സ്വധർമ്മിഷ്ഠനായ രാക്ഷസേശ്വരൻ വിഭീഷണൻ, അമ്പുകളാൽ മൂടപ്പെട്ട ശ്രീരാമലക്ഷ്മണന്മാരെ കണ്ടു് ഏററവും ദുഃഖിതനായി. വെള്ളം നനച്ചു് കൈ കൊണ്ടു് രണ്ടുപേരുടേയും കണ്ണുകൾ തുടച്ചു. ശോകാർത്തനായി ആവലാതികൾ പറയാൻ തുടങ്ങി:—

"ആയോധനപടുക്കളും പ്രിയതരമായ, കരുത്തേറിയ ഈ വീരന്മാരെ, കള്ള പ്പോരുകൊണ്ടു് രാക്ഷസന്മാർ ഈ നിലക്കാക്കിയല്ലൊ. ദുരാത്മാവായ രാക്ഷസന്റെ ദുഷ്ടനായ പുത്രൻ! ഋജുബുദ്ധികളായ കുമാരന്മാരെ രാക്ഷസന്മാരുടെ വക്രബുദ്ധി കൊണ്ടു് വഞ്ചിച്ചു. മുള്ളൻപന്നികൾപോലെയാണു് അമ്പുകൾകൊണ്ടു് ഇവർ; രക്തവുംവാർന്നു് വെറുംനിലത്തു് പള്ളികൊള്ളുന്നതു്. ഏതൊരാളുടെ വീര്യ ത്തിൻതണലിൽ പള്ളികൊള്ളുവാൻ ഞാൻ ആഗ്രഹിച്ചുവോ? ആ മാനവ കേസരികൾ രണ്ടുപേരും മരിക്കുവാൻ തയ്യാറായി കിടക്കുകയാണോ? രാജ്യ ത്തിനുള്ള ആഗ്രഹമററ ഞാൻ ഒരു ജീവച്ഛവം പോലെയാണിന്നു്. പ്രതിജ്ഞ നിറവേറിയ രാവണൻ കൃതകൃത്യനമായിത്തീൎന്നു."

ഇങ്ങിനെ പലതും പറഞ്ഞു് വിലപിക്കുന്ന വിഭീഷണനെ, ഓജസ്വിയായ കപിരാജാ സുഗ്രീവൻ ഗാഢമായാലിംഗനംചെയ്തു് പറഞ്ഞു:—

"ധർമ്മതത്വമറിയുന്ന വിഭീഷണ, അങ്ങു് ഈ ലങ്കാരാജ്യത്തെ നേടും; യാതൊരു സംശയവുമില്ല. ആ രാവണനും ഇന്ദ്രജിത്തിനും ആഗ്രഹം ഒരിയ്ക്കലും സാധി ക്കുകയില്ല. അത്രമാത്രം വിഷമം ഇപ്പോൾ ഇവൎക്കു് കാണുന്നില്ല. ശ്രീരാമ ലക്ഷ്മണന്മാർ മൂർച്ഛവിടും; യുദ്ധത്തിൽ കൂട്ടത്തോടുകൂടിത്തന്നെ ദശാസ്യനെ നിഗ്ര ഹിക്കും."

രാക്ഷസേശ്വരനായ വിഭീഷണനെ സാന്ത്വനിപ്പിച്ച സുഗ്രീവൻ ശ്വശുര നായ സുഷേണനോടു് ചോദിച്ചു:—

"ബോധം കൈവന്നാൽ, ശത്രുഹന്താക്കളായ ശ്രീരാമലക്ഷ്മണന്മാരെ അങ്ങു് ഉടനെ കിഷ്കിന്ധയിലേക്കു് കൊണ്ടുപോകണം. വാനരസൈന്യവും ഒന്നിച്ചുപോരട്ടെ. ഞാൻ ഇവിടെ നില്ക്കാം. ബന്ധുപുത്രാദികളോടുകൂടി രാവ ണനെ വധിച്ചു്, പോയ ലക്ഷ്മിയെ ഇന്ദ്രൻ എന്നപോലെ, സീതാദേവിയെ ഞാൻ ഇവിടെയെത്തിയ്ക്കാം."

വാനരരാജാവിന്റെ അഭിപ്രായം കേട്ട സുഷേണൻ മറുപടിപറഞ്ഞു:—

"അതികഠിനമായുണ്ടായ ദേവാസുരയുദ്ധം എനിക്കറിയാം. മായാവികളും അസ്ത്രവിജ്ഞന്മാരുമായ രാക്ഷസന്മാർ, മറഞ്ഞുനിന്നു് കഠിനശരങ്ങളെയ്തു്, അന്നു് ദേവന്മാരെ നിഗ്രഹിച്ചിരുന്നു. ദേവന്മാർ ദാനവന്മാരുടെ അസ്ത്രങ്ങളേററു് ബോധംകെടുകയോ മരിക്കുകയോ ചെയ്താലും, ദിവ്യമന്ത്രങ്ങളാലും ഔഷധങ്ങളാലും ബൃഹസ്പതി അവരെ ജീവിപ്പിക്കുമായിരുന്നു. ആ മരുന്നുകൾ പാലാഴിയിലുണ്ടു്. അവയെ അതിവേഗം എത്തിക്കുവാൻ, സമ്പാതി പനസൻ തുടങ്ങിയവർ ഉടനെ പോകണം. ഈ വാനരമുഖ്യന്മാക്കു് ആ കുന്നിൻമുടിയിലുള്ള മരുന്നുകൾ അറിയാം. അതിദിവ്യങ്ങളായ സഞ്ജീവകരണിയും വിശല്യയും ചന്ദ്രദ്രോണങ്ങളും വിശാലമായ പാലാഴിയിൽ വാനോർ നട്ടുപിടിപ്പിച്ചിട്ടുണ്ടു്. അമൃതു് കടഞ്ഞതു് എവിടെവെച്ചാണോ അതേ സ്ഥലത്താണു് ഈ മരുന്നുകൾ. ആ ഗിരിവരനിലാണു് അമരന്മാർ ഈ ഉത്തമമരുന്നുകൾ നട്ടിട്ടുള്ളതു്. ഹേ രാജാവേ, പവനാത്മജനായ ഹനൂമാൻ അതിവേഗത്തിൽ അങ്ങോട്ടുപോകട്ടെ."

സുഷേണൻ ഇങ്ങിനെ പറഞ്ഞുകൊണ്ടിരിക്കുമ്പോൾ ഉഗ്രമായൊരു കൊടുങ്കാററു് ഉണ്ടായി. മിന്നലൊളിയാന്ന കാർകൊണ്ടലുകളേയും, സമുദ്രജലത്തേയും ചിന്നിച്ചും, ഭൂമിയെക്കൂടി ഉലച്ചും ഉത്ഭവിച്ച പെരുങ്കാററു്, അതുല്യമായിരുന്നു. സാഗരമദ്ധ്യത്തിലുള്ള ദ്വീപുകളിലെ വന്മരങ്ങൾ കൊമ്പുപോലെ കടപുഴങ്ങി ഉപ്പുവെള്ളത്തിൽ പറന്നുവീണു. കാകോളവിഷമാന്ന സർപ്പങ്ങൾ ചൂളിത്തുടങ്ങി. സമുദ്രോപരിയുള്ള സവ്വജന്തുക്കളും ജലപ്പരപ്പിൻെറ അഗാധതയിലേക്കു് താണു. അരക്ഷണത്തിനുള്ളിൽ അംബരമദ്ധ്യത്തിൽ, കത്തിക്കാളുന്ന അഗ്നിയെപ്പോലെ, വിനതാസുതനായ ഗരുഡനെ കപികൾ കണ്ടു. കരുത്തേറിയ മഹാത്മാക്കളെ–ശ്രീരാമലക്ഷ്മണന്മാരെ–കഠിനമായി ബന്ധിച്ചിരുന്ന ക്രൂരനാഗങ്ങൾ അരക്ഷണംകൊണ്ടു് അകന്നുകഴിഞ്ഞു. പക്ഷീന്ദ്രൻ കാകുൽസ്ഥരെ സ്തുതിച്ചുകൊണ്ടു് സമീപിച്ചു. പൂർണ്ണചന്ദ്രശ്രീയൊത്ത ആനനമാന്ന ദശരഥനന്ദനന്മാരെ ഖഗേശ്വരൻ രണ്ടുകൈകൾകൊണ്ടും സാദരം തലോടി.

ഗരുഡൻെറ കരസ്പർശമേററതോടെ ശ്രീരാമലക്ഷ്മണന്മാരുടെ ദേഹത്തിലെ മുറിവുകൾ ഉണങ്ങുക മാത്രമല്ല, വടുക്കൾകൂടി ഇല്ലാതായി. ആ കോമളശരീരങ്ങൾ സ്നിഗ്ദ്ധവും സ്വച്ഛവുമായ നിറമാന്നു. തേജസ്സു്–വീര്യം–ഓജസ്സു്–കെല്പു്–ഉത്സാഹം–സൽഗ്ഗുണം–കാഴ്ച–ബുദ്ധിശക്തി–സ്മൃതി–എന്നിവ അനേകം മടങ്ങു് വദ്ധിച്ചു.

ഇന്ദ്രാദിവീര്യരായ ശ്രീരാമലക്ഷ്മണന്മാരെ എഴുന്നേല്പിച്ച് ആലിംഗനം ചെയ്ത് രോമാഞ്ചത്തോടെ നില്ക്കുന്ന പക്ഷിരാജാ സുപർണ്ണനോട് ശ്രീരാമൻ അരുളിച്ചെയ്തു:—

ഇന്ദ്രജിത്തു പിണച്ച ആപത്തിൽനിന്ന് അങ്ങയുടെ അനുഗ്രഹത്താൽ ഞങ്ങൾ രക്ഷനേടി; മുന്നേപ്പോലെ കരുത്തരുമായി. എപ്രകാരമാണോ എന്റെ പിതാവ് ദശരഥനേയും, മുത്തച്ഛനായ അജമഹാരാജാവിനേയും കാണുമ്പോൾ സന്തോഷമുണ്ടാകുന്നത്, അത്തരത്തിലുള്ള ആനന്ദം അങ്ങയെ കാണുമ്പോഴും എനിക്ക് ഉണ്ടാകുന്നു. ദിവ്യങ്ങളായ ആഭരണങ്ങൾ, ഉത്തമങ്ങളായ ലേപനങ്ങൾ, അഭിരാമമായ ആകൃതി, തൂവെണ്മയാർന്ന വസ്ത്രങ്ങൾ, ദിവ്യങ്ങളായ മെയ്ക്കോപ്പുകൾ ഇതെല്ലാമണിഞ്ഞ് ജാജ്വല്യമാനനായിരിക്കുന്ന അങ്ങ് ആരാണ്!

അതിതേജസ്വിയും അമേയബലവാനുമായ വൈനതേയൻ, ഹൃദയത്തിലൊതുങ്ങാത്ത സന്തോഷത്തെ വ്യക്തമാക്കുന്ന കണ്ണുകൾ ദേവനിൽ നട്ടുകൊണ്ട് പറഞ്ഞു:—

"പ്രഭോ, പുറമെ സഞ്ചരിക്കുന്ന ജീവനെപ്പോലെയാണ് അവിടുത്തേക്ക് ഞാൻ. അതിപ്രിയനും, സഖാവുമായ ഗരുഡനാണ് ഞാൻ. തിരുമേനിക്ക് സഹായത്തിനുവേണ്ടി വന്നു. വീര്യമിയലുന്ന ദേവന്മാരോ, കെല്പിയലുന്ന ദാനവന്മാരോ, ഗന്ധർവ്വരോ, സഹസ്രാക്ഷനോടുകൂടിയ അമരന്മാരോ, വിചാരിച്ചാലും സുദാരുണമായ ഈ ശരബന്ധനത്തെ വേർപെടുത്തുവാൻ സാധിക്കുന്നതല്ല. കടുംകയ്യുകൾ ചെയ്യാൻ മടിയില്ലാത്ത രാവണിയാൽ മായായുദ്ധത്തിൽ, കദ്രുപുത്രരും തീക്ഷ്ണവിഷദംഷ്ട്രരുമായ നാഗങ്ങളെ, അമ്പുകളാക്കി അവിടുത്തെ ശരീരത്തിൽ കയററി. ധർമ്മസ്വരൂപമാർന്ന അവിടുന്ന് ഭാഗ്യവാനാണ്. സത്യപരാക്രമിയായ ശ്രീരാമചന്ദ്രസ്വാമി, അനുജൻ ലക്ഷ്മണകുമാരനോടുകൂടി അനേകം അരികളെ അവിടുത്തേക്ക് ഇനിയും നിഗ്രഹിക്കാനുണ്ട്. ഇന്ദ്രജിത്തിനാൽ നാഗാസ്ത്രബന്ധിതനാണെന്ന് മനസ്സിലായി. വെമ്പിപ്പാഞ്ഞ് ഇവിടെയെത്തി; നിന്തിരുവടിയുമായുള്ള സഖ്യം രക്ഷിക്കുവാൻ, നിങ്ങളിലുള്ള സ്നേഹാധിക്യത്താൽ. രണ്ടുപേരും ഇനിമുതൽ എപ്പോഴും കരുതലോടെയിരിക്കണേ. രാക്ഷസന്മാർ സ്വതവേതന്നെ കപടയുദ്ധം ചെയ്യുന്നവരാണ്. സൽസ്വഭാവനിരതരായ നിങ്ങൾക്ക് സ്വഭാവശുദ്ധിയും ഋജുത്വവുമാണ് ബലമായിട്ടുള്ളതും. പോരിൽ ഒരിക്കലും അരക്കരെവിശ്വസിക്കരുതേ. ഈ ദൃഷ്ടാന്തംതന്നെ രാക്ഷസന്മാർ കുടിലബുദ്ധികളാണെന്നതിന്ന് തെളിവല്ലേ?

സുമഹാബലശാലിയായ സുപർണ്ണൻ ഇത്രയും പറഞ്ഞു് ശ്രീരാമചന്ദ്രനെ ആലിംഗനം ചെയ്തു് കൃതാത്മനായതുപോലെ എഴുന്നേററു് യാത്രപറയുവാൻ ഒരുങ്ങി:—

“പ്രഭോ ശ്രീരാമചന്ദ്ര, ധർമ്മസ്വരൂപി, ശത്രുക്കളിൽകൂടി അപാരകാരുണ്യം വർഷിക്കുന്നവനേ, പോകുവാൻ അനുവദിച്ചു് കല്പിക്കണേ. വന്ന സ്ഥലത്തേക്കു് പോകട്ടെ. ഏതൊരു സഖ്യമാണു് എന്നെ തിരുമുമ്പിലെത്തിച്ചതു് എന്നു് ഇപ്പോഴും ചോദിക്കരുതേ. വീരവീരനായ അവിടുത്തേക്കു് സഖ്യംചെയ്തതു് അറിയുകയും ചെയ്യാമല്ലോ. യുദ്ധത്തിൽ അവിടുന്നു് കൃതകൃത്യനാകട്ടെ. ലങ്കയിൽ ബാലന്മാരും വൃദ്ധന്മാരും മാത്രം അവശേഷിക്കും. ബാക്കി എല്ലാ അരക്കന്മാരും ദശാസ്യനും അവിടുത്തെ തീക്ഷ്ണബാണങ്ങൾക്കു് ഇരയാകും. സീതാദേവിയേയും അചിരേണ അവിടുന്നു് നേടും.

ഇപ്രകാരം പലതും പറഞ്ഞ വൈനതേയൻ– അതിദ്രുതഗമനംചെയ്യുന്ന അചിന്ത്യബലവാൻ–ശ്രീരാമചന്ദ്രസ്വാമിയുടെ ദുഃഖാഗ്നിയെ കെടുത്തി. വാനരന്മാരെ സന്തുഷ്ടനാക്കി. അവരുടെ മദ്ധ്യത്തിൽ ഇരുന്നരുളുന്ന മഹാപ്രഭുവിനെ വീണ്ടുംവീണ്ടും പ്രദക്ഷിണംവെച്ചു, കെട്ടിപ്പിടിച്ചു; സാഷ്ടാംഗം നമസ്കരിച്ചു. പെട്ടെന്നു് ആകാശത്തിലേക്കു് ഉയർന്നു് വായുവിനെപ്പോലെ പോയിമറഞ്ഞു.

രഘുനന്ദനന്മാർ അഴലൊഴിഞ്ഞു് പൂർവ്വാധികം തേജസ്സോടെ എഴുന്നേററതു കണ്ട കപീശ്വരന്മാർ സിംഹനാദങ്ങൾമുഴക്കി; ശക്തിയിൽ വാലുകൾവീശി; പെരുമ്പറകൾ ഉച്ചത്തിൽകൊട്ടി; മൃദംഗങ്ങൾമുഴക്കി; സസന്തോഷം ശംഖ കൾ വിളിച്ചു, ലങ്കയിൽ പ്രവേശിച്ച സന്ദർഭത്തിലെപ്പോലെ ഉച്ചത്തിൽ ആർത്തു; വീരന്മാരായ വാനരന്മാർ കൈകൊട്ടി ഓടിച്ചാടി; ആനകളെ ഉഗ്രനാദങ്ങൾകൊണ്ടു് സ്തംഭിപ്പിച്ചു, പലതരത്തിലുള്ള വൻമരങ്ങൾ പറിച്ചെടുത്തു് ആയിരമായിരം കപിവരന്മാർ നിരന്നു; അരക്കന്മാരെ അമ്പരപ്പിക്കത്തക്ക നിലയിൽ ഉച്ചത്തിൽ ഒച്ചയിട്ടു; ലങ്കാദ്വാരങ്ങളിൽ അടരാടുവാൻ തയ്യാറായി ചെന്നുകയറി. പ്ലവംഗപ്രധാനികളുടെ ഭീഷണരവങ്ങൾ, കൊടുംവേനലിലെ അർദ്ധരാത്രിയിൽ, കാർകൊണ്ടലുകളുടെ വല്ലാത്തൊരിരമ്പക്കംപോലെ നാലുഭാഗത്തുനിന്നും ഉയർന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ അമ്പതാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയൊന്നാം സർഗ്ഗം. [ധൂമ്രാക്ഷനിർഗ്ഗമം]

കെല്പേറന്ന കരങ്ങന്മാരുടെ കഠിനമായ അലർച്ച, രാക്ഷസരോടൊന്നിച്ച് ഇരിക്കുന്ന രാവണൻ കേട്ടു. സ്നിഗ്ദ്ധവും ഗംഭീരവും നീണ്ടതുമായ ഘോഷങ്ങൾ, മന്ത്രിമദ്ധ്യത്തിലിരിക്കുന്ന രാക്ഷസേശ്വരൻ കേട്ടപ്പോൾ ആശ്ചര്യത്തോടെ ചോദിച്ചു:—

അനേകായിരം പ്ലവഗന്മാർ സന്തുഷ്ടരായി ആർക്കുന്നതു് കാർകൊണ്ടലിൻ ഗംഭീരനിസ്വനംപോലെ കേൾക്കുന്നു. ആനന്ദപ്രദമായ എന്തോ സംഭവം തീർച്ചയായും അവക്ക് ഉണ്ടായിരിക്കണം. ലവണാംബുധികൂടി ശബ്ദംകൊണ്ടു് കലങ്ങിയതുപോലെയായി. ക്രൂരങ്ങളായ നാഗാസ്ത്രപാശത്താൽ ബന്ധിതരായിരുന്ന രാമലക്ഷ്മണന്മാർ—ഈ ശബ്ദമോ സന്തോഷജനകവും. എനിക്കു് വല്ലാത്ത സംശയങ്ങളാണു് ഉണ്ടാകുന്നതു്.''

മന്ത്രിമാരോടു് ഇത്രയുംപറഞ്ഞു്, അടുത്തു്, തിങ്ങിച്ചുഴന്നുനില്ക്കുന്ന നിശാചരന്മാരോടു് ആജ്ഞാപിച്ചു:—

''കാട്ടിൽ തെണ്ടിനടക്കുന്ന കരങ്ങന്മാർ, യജമാനന്മാക്കു് ആപത്തുവന്ന ഈ സന്ദർഭത്തിൽ ഇത്തരത്തിൽ ആർപ്പുവിളിക്കാൻ കാരണമെന്തു്? വേഗത്തിൽ അറിയുവിൻ.''

രാജകല്പന കേട്ട രാക്ഷസന്മാരിൽ പലരും ഓടി. ഉയർന്ന മതിലുകളിൽ കയറി. സുഗ്രീവൻ പരിപാലിക്കുന്ന കപിപ്പടയെ സശ്രദ്ധംനോക്കി. അത്യുഗ്രവും, ബന്ധനവിമുക്തിയേകുവാൻ അസാദ്ധ്യവുമായ നാഗാസ്ത്രങ്ങളെല്ലാമൊഴിഞ്ഞു് ഉജ്ജ്വലകാന്തിയോടെ നില്ക്കുന്ന രഘുവരന്മാരെ കണ്ട രാക്ഷസർ ആകെ അഴലാന്നു. നെഞ്ചിടിപ്പു് ദ്രുതതരമായി. ഘോരമായ ആകാരവും സ്വഭാവവുമുള്ള അരക്കന്മാർ മതിലിൽനിന്നു് ഇറങ്ങി, വിവർണ്ണവദനത്തോടെ രാജേന്ദ്രസവിധത്തിലണഞ്ഞു. വാഗ്മികളായ അവർ സന്ദർഭോചിതമായി ഉണർത്തി:—

''തിരുമേനി, യുവരാജാ ഇന്ദ്രജിത്തു് ക്രൂരബാണങ്ങളെക്കൊണ്ടു് പടമുന്നിൽ നില്ക്കുന്ന സഹോദരന്മാർ രാമലക്ഷ്മണന്മാരെ ബന്ധിച്ചു് കൈകാലുകൾ അനക്കുവാൻ നിവൃത്തിയില്ലാത്തവിധത്തിലാക്കിയല്ലോ. കയറുകൊണ്ടു് കെട്ടിയ മദഗജങ്ങൾ, അവയെ പൊട്ടിച്ചു് സ്വതന്ത്രരായി നില്ക്കുന്നതുപോലെ, ശരബന്ധങ്ങളൊഴിഞ്ഞ ഭ്രാതാക്കന്മാർ അത്യുത്സാഹത്തോടെ യുദ്ധക്കളത്തിൽ നില്ക്കുന്നു.''

അനുചരന്മാരുടെ വാക്കുകഠം അസുരേശ്വരനെ ചിന്താശോകങ്ങളിലേക്കു് ആഴ്ത്തി. മുഖംമങ്ങി. ഊജ്ജ്വസ്വലനായ രാവണൻ പാരവശ്യത്തോടെ ദീഘ്ഘനിശ്വാസം ചെയ്തുകൊണ്ടു്:—

''എന്റെ ഇന്ദ്രജിത്തു്, വരങ്ങളാൽ സമ്പാദിച്ചതും, അമോഘങ്ങളും ആദിത്യശോഭയാന്നതും സർപ്പരൂപത്തിലുള്ളതുമായ അമേയക്രൂരശരങ്ങഠംകൊണ്ടു് രണ്ടുപേരേയും കഠിനമായി ബന്ധിച്ചിരുന്നുവല്ലൊ. നാഗാസ്ത്രബാണങ്ങഠം വേർപെട്ടു്, ശത്രുക്കഠം മോചനമാന്നതു്, അത്ഭുതപൂവ്വമായ ആശ്ചയ്യമായിരിക്കുന്നു. സർപ്പരാജാവായ വാസുകിയുടെ പ്രതാപമെഴുന്ന ആ അസ്ത്രങ്ങഠംതന്നെയാണു്, എന്റെ ശത്രുക്കളുടെ പ്രാണൻ അപഹരിച്ചിട്ടുള്ളതു്. ആ ശരങ്ങഠം വെറുതെയായിപ്പോയെന്നോ?

ക്രുദ്ധനായ ഉരഗംപോലെ ചീറിയുംകൊണ്ടു് രാവണൻ നാലുപാടും ദൃഷ്ടികഠം പായിച്ചു. രാക്ഷസമദ്ധ്യത്തിൽ നില്ക്കുന്ന ധൂമ്രാക്ഷനെ വിളിച്ചു്:—

''അത്യുഗ്രവിക്രമനായ ധൂമ്രാക്ഷ, വമ്പിച്ച രാക്ഷസപ്പടയോടുകൂടി പോകു. ശാഖാമൃഗങ്ങളോടുകൂടി രാമലക്ഷ്മണന്മാരെ നിഗ്രഹിച്ചു് വേഗത്തിൽ വരു.''

ബുദ്ധിമാനായ രാവണനിദ്ദേശം കേട്ട നിശാചരൻ, തമ്പുരാനെ സന്തോഷത്തോടെ വന്ദിച്ചു്, അരമനയിൽനിന്നു് പുറത്തേക്കു്പോന്നു. കൊട്ടാരപ്പടിക്കൽ വന്നു് സേനാനായകനോടു് പറഞ്ഞു:—

''സൈന്യങ്ങളെ വേഗത്തിൽ പുറപ്പെടീക്കു. യുദ്ധത്തിന്നു് ഒട്ടും താമസമില്ല.''

ധൂമ്രാക്ഷൻ പറഞ്ഞ രാവണാജ്ഞകേട്ട സേനാദ്ധ്യക്ഷൻ, പെട്ടെന്നു് അനേകം സൈന്യങ്ങളെ തയാറാക്കിനിത്തി. അതിശക്തന്മാരും കടമണികളണിഞ്ഞവരുമായ ഘോരരാക്ഷസന്മാർ ധൂമ്രാക്ഷനെ ചുറ്റി, സന്തോഷത്തോടെ ആർപ്പുവിളിച്ചു. അനേകവിധത്തിലുള്ള ശസ്ത്രങ്ങഠം–ശൂലം– മുഠംത്തടി–പട്ടസം–ഗദ– വെൺമഴു– ഇരുമ്പുപരിഘങ്ങഠം–കുന്തങ്ങഠം–ഭല്ലങ്ങഠം– ഉലക്കകഠം– ഭിണ്ഡിപാലങ്ങഠം–ധനുസ്സുകഠം–എന്നിവയെടുത്ത നക്തഞ്ചരന്മാർ, കാർകൊണ്ടൽപോലെ നാലുഭാഗത്തുനിന്നും ആത്തു് അണഞ്ഞു. പാറിപ്പറക്കുന്ന ധ്വജങ്ങളാൽ അലങ്കൃതവും, പലവിധത്തിലുള്ള കുതിരകളെപ്പൂട്ടിയവയും, പൊൻകൊണ്ടുണ്ടാക്കിയ ജനവാതിലുകളോടുകൂടിയതുമായ രഥങ്ങളിൽ ചിലർ കയറി. വായുവേഗമാന്ന കുതിരകളിലും,

ഉന്നതാകാരങ്ങളായ ആനകളിലും വ്യാഘ്രതുല്യരായ രാക്ഷസന്മാർ ആരോഹണം ചെയ്തു.

ചെന്നായ സിംഹം എന്നിവയുടെ മുഖമാന്ന അശ്വങ്ങളെ കെട്ടിയ ദിവ്യ രഥത്തിൽ ഭയങ്കരശബ്ദത്തോടുകൂടിയ ധൂമ്രാക്ഷൻ കയറി. മഹാവീര്യവാനായ രാക്ഷസൻ, അനേക സേനകളാൽ ആവൃതനായി, ഉച്ചത്തിൽ ചിരിച്ചും അലറിയുംകൊണ്ടു്, പശ്ചിമ ഗോപുരദ്വാരത്തിൽക്കൂടി ശ്രീഹനൂമാൻ കാത്തുരക്ഷിക്കുന്ന സ്ഥലത്തേക്കു് എത്തിച്ചേന്നു.

കൊടുംനാദമുയൎത്തുന്ന കഴുതത്തേരിലേറിവരുന്നവനും, ഏററവും ഘോരനും ഭീമവീര്യനുമായ അസുരേന്ദ്രനെ ചുററിക്കൊണ്ടു് ആകാശത്തിൽ ക്രൂരങ്ങളായ പക്ഷികൾ പറന്നു. ഒരു പെരും കഴുകൻ പറന്നുവന്നു് തേരിൻെറ മുകളിലിരുന്നു. മാംസഭക്ഷകരായ പക്ഷികൾ കൂട്ടംചേന്നു് കൊടിമരത്തിൽ എത്തി. ചോരവാൎന്നുകൊണ്ടിരിക്കുന്ന വലിയ വെൺകബന്ധങ്ങൾ, അലറിക്കൊണ്ടിരിക്കുന്ന ധൂമ്രാക്ഷൻെറ അടുത്തു് പതിച്ചു. കഠിനനാദത്തോടെ മേഘങ്ങൾ രക്തബിന്ദുക്കളെ വൎഷിച്ചു. ഭൂമിയൊന്നു് ചലിച്ചു. ഇടിനാദത്തോടുകൂടിയ കൊടുങ്കാററു് മുഖത്തിനു നേരിട്ടു് അടിച്ചു. ദിക്കുകളിലെ പ്രകാശം കുറഞ്ഞുകുറഞ്ഞു് ഇരുട്ടു ബാധിച്ചു.

ഇങ്ങിനെയുള്ള ദുൎല്ലക്ഷണങ്ങൾ ആ അരക്കന്മാരെക്കൂടി പരിഭ്രമിപ്പിച്ചു് അഴലേകി. ധൂമ്രാക്ഷൻെറ മുന്നിൽ നടക്കുന്ന രാക്ഷസന്മാരെല്ലാം ബോധമററവരെപ്പോലെയായി. അനേകം സൈന്യങ്ങളാൽ ആവൃതനായി വരുന്ന ആ അതുല്യബലവാൻ, മഹാഭീഷണനായ ധൂമ്രാക്ഷൻ, ശ്രീരാമചന്ദ്രൻെറ ബാഹുക്കളാൽ പരിപാലിക്കുന്ന വാനരസൈന്യം സമുദ്രംപോലെ നിരന്നുനില്ക്കുന്നതു് കണ്ടു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ അമ്പത്തിയൊന്നാം സൎഗ്ഗം അവസാനിച്ചു.

## അൻപത്തിരണ്ടാം സൎഗ്ഗം. [ധൂമ്രാക്ഷവധം]

അതിഭീമപരാക്രമിയായ ധൂമ്രാക്ഷൻ അനേകം വീരരാക്ഷസപ്പടകളോടുകൂടി വരുന്നതു കണ്ടപ്പോൾ യുദ്ധക്കൊതിയരായ വാനരന്മാർ മുഴുവൻ ഏററവും സന്തുഷ്ടരായി; കൂട്ടമിട്ടാൎത്തുതുടങ്ങി. കീശന്മാരും ആശരന്മാരും തമ്മിൽ ഉഗ്രസംഘട്ടനം

ആരംഭിച്ചു. മാമരക്കൂട്ടങ്ങളും ശൃംഗങ്ങളും ഒരു ഭാഗത്തുനിന്നു്, മറുഭാഗത്തുനിന്നു് ശൂലം-മുൽഗരം മുതലായവയും. കാന്തിങ്ങളായ പരിഘങ്ങൾ, വിചിത്രങ്ങളായ മൂന്നുമുനശ്ശൂലങ്ങൾ ഇവയെക്കൊണ്ടു് ഘോരരാക്ഷസന്മാർ കപിമുഖ്യന്മാക്കു് വളരെയധികം മുറിവുകൾ ഉണ്ടാക്കി. വൻവൃക്ഷപ്രഹാരങ്ങൾ അനേകം അസുരന്മാരുടെ പ്രാണങ്ങളെ അന്തകാലയത്തിലെത്തിച്ചു, രാക്ഷസന്മാർ ചൊടിച്ചു. അതിനിശിതങ്ങളും കഴുകിൻ ചിറകുകൾ വെച്ചതുമായ നാരാചങ്ങളെ പ്ലവഗന്മാരിൽ വർഷിച്ചു. കൂടങ്ങൾ-മുൾത്തടികൾ-ഘോരഗദകൾ-പട്ടസങ്ങൾ-എന്നിവയെക്കൊണ്ടു്, ശക്തരായ വാനരന്മാരെ നിശാചരന്മാർ പിളർത്തി. എന്നാൽ രഘുവരസേനയാകട്ടെ നിർഭയരായി മുന്നേറി. ദേഹംമുഴുവൻ ബാണങ്ങൾകൊണ്ടു് വിണ്ടു് കഴിഞ്ഞവർ, ശൂലങ്ങളാൽ പിളരപ്പെട്ടവർ-വാനരമുഖ്യന്മാർ, മരങ്ങളും പാറക്കല്ലുകളുമെടുത്തു്, "ശ്രീരാമസ്വാമി ജയിക്കട്ടെ" എന്നിങ്ങനെ ആർത്തുവിളിച്ചു് രാക്ഷസന്മാരെ അരച്ചുതുടങ്ങി. ചിലർ സ്വനാമങ്ങളുച്ചരിച്ചു് നക്തഞ്ചരന്മാരെ ചതച്ചു. ഘോരവും അത്ഭുതവുമായ ഒരു രണഭൂമിയായിരുന്നു അതു്. ഭയരഹിതരായ കപികൾ, പലതരം കല്ലുകളാൽ, അനേകതരം മരങ്ങളാൽ അരികളെ മർദ്ദിച്ചു. രക്തപാനപ്രിയരായ അരക്കരിൽ പലരും ചോര ഛർദ്ദിച്ചു. മരംകൊണ്ടു് അടിച്ചു് ഒന്നിച്ചുകൂട്ടി. ചിലരുടെ വാരിഭാഗം കീറിമുറിച്ചു, ചിലരെ കല്ലുകൾകൊണ്ടു് പൊടിച്ചു; മററു ചിലരെ ഘോരദന്തങ്ങളാൽ കീറി; തേരകൊടിക്കാലുകൾ തച്ചൊടിച്ചിട്ടു, കഴുതക്കൂട്ടങ്ങൾ പിടഞ്ഞു; രഥസമൂഹം ഛിന്നഭിന്നമാക്കി; കുന്നുപോലെ ഉന്നതരായ രാക്ഷസന്മാർ കപികളുടെ ശൈലാഗ്രപ്രഹാരത്താൽ അംഗങ്ങൾ മുറിഞ്ഞുവീണു; കുതിരകളോടുകൂടി ഭടന്മാരും നിശ്ചേഷ്ടരായി.

അത്ഭുതവിക്രമമാന്ന വാനരന്മാർ, ഒരുവനിൽനിന്നു് മറെറാരുവനിലേക്കു് ചാടി. കൂത്ത നഖങ്ങളാൽ മുഖം കീറിമുറിച്ചു. മുടികൾ ചിന്നി, മുഖം നിറം മങ്ങി, രക്തമൊലിച്ചു് ബോധമററു് മന്നിൽ മറിഞ്ഞുവീണു. വജ്രതുല്യങ്ങളായ കൈപ്പടങ്ങൾ പരത്തിപ്പാഞ്ഞടുക്കുന്ന ഭീകര നിശാചരന്മാർ, വേഗത്തിൽ കീശരെപ്പാഞ്ഞെററു. ഊക്കിൽ ഓടിയടുക്കുന്ന അവരെ മുഷ്ടി, കാൽ, പല്ലു്, മരം എന്നിവയാൽ കപികൾ നിശ്ചലരാക്കി. തല്ലുകൊണ്ടു് പൊറുതികെട്ട രാക്ഷസന്മാർ പതുക്കെപ്പതുക്കെ പിന്മാറി.

സ്വസൈന്യം പിൻതിരിഞ്ഞു് ഓടുന്നതുകണ്ട ധൂമ്രാക്ഷൻ അരിശംകൊണ്ടു. ആ രാക്ഷസർഷഭൻ വാനരന്മാരെ മർദ്ദിച്ചുകൊണ്ടു് മുന്നോട്ടടുത്തു. കുന്തങ്ങൾ ഏററ ചില വാനരന്മാർ രക്തം വാന്നു് വീണു; മററുചിലർ, മുൾത്ത

ടികൊണ്ടു് അടിയേററു് അവനിയിൽ പതിച്ചു; പരിഘംകൊണ്ടു് മർദ്ദിതരായി; ഭിന്ദിപാലത്താൽ കീറപ്പെട്ടവരായി; പട്ടസത്തല്ലുകൊണ്ടു് അവശരായി; ശൂലം ആഴ്ന്ന മുറിയിൽനിന്നു് രക്തംവാർന്നു് ക്ഷീണിച്ചു; അല്പാല്പമായി പിന്നോക്കം ഒഴിച്ചു. നിശാചരേന്ദ്രൻെറ പോർക്കരുത്തു് അത്ഭുതം മികച്ചതായിരുന്നു. കപിവരന്മാരിൽ ചിലരുടെ നെഞ്ചു് കീറി; ഒരു വാരിഭാഗം തകർന്നു; മൂന്നുമുനയുള്ള ശൂലം കുടൽമാലതന്നെ പുറത്തുചാടിച്ചു. ഹരിവീരരാക്ഷസപ്രമുഖന്മാരുടെ—കൊടിയപടകളുടെ—യുദ്ധം അവർണ്ണനീയമായിത്തീർന്നു. മരങ്ങളും കല്ലുകളും നിശിതായുധങ്ങളും പോർക്കളത്തിൻെറ ഉപരിതലത്തിൽ നിറഞ്ഞു.

ചെറുഞാണൊലികളാകുന്ന മധുരവീണാനാദം, എക്കിട്ടുകളാകുന്ന താളം, ഞരക്കങ്ങളാകുന്ന പാട്ടു് ഇങ്ങിനെ യുദ്ധമാകുന്ന സദിർ ഭംഗിയായി ആരംഭിച്ചു. ദാരുണമായ ചാപവുമേന്തി ഉച്ചത്തിൽ ചിരിച്ചുകൊണ്ടു് പോർത്തലക്കലെത്തിയ ധൂമ്രാക്ഷൻ ശരവർഷംകൊണ്ടു് വാനരന്മാരെ എട്ടുദിക്കിലേക്കുമോടിച്ചു.

ആ രാക്ഷസപ്രമുഖനിട്ടു് വിഷമിപ്പിക്കുന്ന വാനരസൈന്യത്തെ കണ്ടു മാരുതി നേരിട്ടടുത്തു. വലിയൊരു പാറയുമേന്തി കോപാവിഷ്ടനായി കൺചുവന്ന പവനാത്മജൻ ധൂമ്രാക്ഷൻെറ മുന്നിലെത്തി. പിതൃപരാക്രമിയായ ഹനുമാൻ രാക്ഷസൻെറ തേരിനെ ലക്ഷ്യമാക്കി ആ കല്ലു് എറിഞ്ഞു. പിഴക്കാത്ത ഉന്നത്തോടെ ചീറിക്കൊണ്ടു് വരുന്ന കല്ലു് കണ്ടു നിശാചരൻ ഗദയുമെടുത്തു് തേരിൽനിന്നു് പെട്ടെന്നു് ചാടി നിലത്തു മാറിയൊഴിഞ്ഞുനിന്നു. ചക്രങ്ങളും, നുകത്തണ്ടു്, കതിരകളും, ധ്വജം, ചാപം എന്നിവയോടുകൂടിയ ആ രഥം കല്ലു വീണു് തകർന്നു് തരിപ്പണമായി. സേനാനാഥൻെറ തേരുടച്ച ഹനുമാൻ ശാഖോപശാഖകളോടുകൂടിയ വൻമരമൊന്നു് പറിച്ചു് രാക്ഷസന്മാരെ അടിച്ചുതുടങ്ങി. ശിരസ്സു് ഛിന്നമായി; ദേഹം മുഴുവൻ ചതഞ്ഞു; ചെഞ്ചോരവാർന്നു് അവശരായി വീണു; ഇങ്ങിനെ രക്ഷോബലത്തെ മട്ടിച്ചു് പിന്തിരിച്ചു്തുടങ്ങി. പർവ്വതാഗ്രമൊന്നു് പറിച്ചെടുത്തു്, അന്തകനെപ്പോലെ അടുക്കുന്ന അനിലാത്മജനെ കണ്ടു ധൂമ്രാക്ഷൻ ഗദയുമേന്തി വിളിച്ചാർത്തുകൊണ്ടു് പെട്ടെന്നു് ഓടിയടുത്തു. കണ്ടകാകീർണ്ണമായ ഗദ കപീശ്വരൻെറ ശിരസ്സിലേക്കു് ആഞ്ഞെറിഞ്ഞു. ഘോരാകൃതിയോടുകൂടിയ ഗദ ലക്ഷ്യത്തിൽതന്നെകൊണ്ടു. എന്നാൽ കൊടുങ്കാററുപോലെ ബലമേറിയ ഹനുമാൻ ആ താഡനത്തെ ഒട്ടുംതന്നെ ഗണിക്കാതെ, ശൃംഗത്തെ ധൂമ്രാക്ഷൻെറനേരിട്ടു്ചാട്ടി. മാരുതിയുടെ ശൈലശിഖരപ്രഹാരം ശിരസ്സിലേററ അസുവരൻ, എല്ലാ അവയവങ്ങളും വേർപെട്ടു്, ഒരു മലപോലെ ഭൂമിയിൽ പെട്ടെന്നു് വീണു. ധൂമ്രാക്ഷനിധനത്തെ കണ്ടു രാക്ഷസന്മാർ അന്തംവിട്ടു

പോയി. കൂട്ടംകൂട്ടമായി കാലനുക്ക്ൾ അയക്കുന്ന ഹനുമാന്റെ പരാക്രമം ബാക്കിയായ അസുരന്മാരെ ഭയപ്പെടുത്തി. അതിവേഗത്തിൽ ജീവനുംകൊണ്ടു് ഓടി ലങ്കയുടെ അന്തർഭാഗത്തെത്തി.

അനേകായിരം നക്തഞ്ചരപ്രമുഖന്മാരെ ഹനുമാൻ നിഗ്രഹിച്ചു. യുദ്ധക്കളത്തിൽ അനേകം രക്തപ്പുഴകൾ ഒഴുകി. അരിമർദ്ദനംകൊണ്ടു് അല്പം തളന്ന ആ മഹാത്മാവിനെ വാനരന്മാർ മുഴവൻ ഒത്തുചേന്നു് അഭിനന്ദിച്ചു.

**ഇങ്ങിനെ ആഷമായ ശ്രീമദ്^രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ അമ്പത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.**

---

## അമ്പത്തിമൂന്നാം സർഗ്ഗം. [വജ്റദംഷ്ട്രയുദ്ധം]

ധൂമ്രാക്ഷനിധനം കേട്ട രാക്ഷസരാജാരാവണൻ അത്യധികം കോപാകലനായി. പാമ്പുപോലെ ദീഘനിശ്വാസം പുറപ്പെട്ടു. ചുടുനെടുവീർപ്പുകളിട്ടു് അരിശമൊതുക്കിയ രാക്ഷസചക്രവത്തി മഹാകരുത്തനായ വജ്രദംഷ്ട്രനോടു് പറഞ്ഞു:—

"വീരനായ വജ്ര, വമ്പിച്ച അസുരപ്പടയുമൊത്തു് പുറപ്പെടു. കാകൽസ്ഥന്മാരേയും കീശസംഘങ്ങളോടുകൂടിയ സുഗ്രീവനേയും നിഗ്രഹിച്ചു് അതിവേഗം വരു."

രാജകല്പന ശിരസാവഹിച്ചു് അനേകം സൈന്യങ്ങളോടുകൂടി ആ മായാവി പെട്ടെന്നു് പുറപ്പെട്ടു. മഹാവിക്രമികളായ അനേകം പടകളാലാവൃതനാണു് ആ രാക്ഷസപ്രമുഖൻ. ആനകൾ—കതിരകൾ—ഒട്ടകങ്ങൾ—കഴുതകൾ—എന്നിവ ഇടകലന്ന സൈന്യസമൂഹത്തോടെ പ്രമത്തനായ വജ്രദംഷ്ട്രൻ സവ്വാഭരണങ്ങളും വിചിത്രതോൾവളകളും കനകക്കിരീടവും പോർച്ചട്ടകളുമണിഞ്ഞു് ഉഗ്രധനുസ്സമേന്തി പുറപ്പെട്ടു. കൊടികൾ പാറുന്ന ധ്വജത്തോടുകൂടിയ തങ്കത്തേരിനെ പ്രദക്ഷിണംവെച്ചു് സേനാനായകൻ ആരോഹണംചെയ്തു. ഭിണ്ഡിപാലങ്ങൾ—പാശങ്ങൾ—വേലുകൾ— പട്ടസങ്ങൾ— ചക്രങ്ങൾ— ഗദകൾ— നിശിതങ്ങളായ വെണ്മഴക്കൾ—ഖഡ്ഗങ്ങൾ തുടങ്ങിയ ആയുധങ്ങൾ ഉയത്തിപ്പിടിച്ച കാലാൾപ്പട അനേകം അനുഗമിച്ചു. അവരെല്ലാം ഒരുപോലെ കരുത്തന്മാരും, വിചിത്രവസ്ത്രാദ്യാഭരണങ്ങൾ ധരിച്ചവരുമാണു്. തോമരം തോട്ടി എന്നിവ ധരിച്ച

ഭടാഗ്രേസരന്മാർ കയറിയ മദവാരണങ്ങൾ മാമലകളെപ്പോലെ നടന്നു. ലക്ഷണങ്ങളെല്ലാം ഒത്തുചേർന്ന ഉത്തമഗജങ്ങളിൽ ശൂരന്മാരായ യൂഥമുഖ്യന്മാർ ആരോഹണംചെയ്തു. മഴക്കാലത്തിലെ ഇടിമിന്നലോടൊത്ത കാർമേഘനിരയെപ്പോലെ ആ രാക്ഷസപ്പട ഇരമ്പിക്കൊണ്ടു് മുന്നേറി.

അവർ തെക്കേഗോപുരദ്വാരത്തിൽ, അംഗദൻ കാത്തുനില്ക്കുന്ന കോട്ടവാതില്ക്കൽക്കൂടിയാണു് പുറപ്പെട്ടതു്. ആ സമയത്തു് അനേകം ദുർന്നിമിത്തങ്ങളാണു് അവരുടെ മുന്നിൽ ആവിർഭവിച്ചതു്. കാറില്ലാത്ത ആകാശത്തിൽനിന്നു് കത്തുന്ന കൊള്ളികൾ വർഷിച്ചു; തീജ്വാലകൾ ഛർദ്ദിച്ചുകൊണ്ടു് കുറുക്കന്മാർ ഓരിയിട്ടു; ഘോരാകാരമൃഗങ്ങൾ, അരക്കന്മാർക്കു് അന്തിവന്നു എന്നിങ്ങനെ പറയുന്നതുപോലെ ഭീഷണനാദങ്ങൾ ഉണ്ടാക്കി; നടക്കുന്ന പടകൾക്കു് അവിചാരിതമായ ഭയം വളർന്നു; മനസ്സു് മൂർച്ഛിച്ചു; കാലിടറി; ഇതെല്ലാം കണ്ട വജ്രദംഷ്ട്രൻ അല്പം വിഷമിച്ചാണെങ്കിലും ധൈര്യം ഒരുക്കൂട്ടി. ആ മഹാബലവാൻ രണകുതുകിയായിത്തന്നെ നടന്നു.

സാഗരതുല്യമായി പരന്നു് ഇരമ്പി വരുന്ന അസുരപ്പടയെ കണ്ട വാനരവീരന്മാർ പത്തുദിക്കും മുഴങ്ങത്തക്കവിധം ആർത്തുവിളിച്ചു. വിജയേച്ഛുക്കളായ പ്ലവഗരും അരക്കരും ഏറ്റുമുട്ടി. ഭീമാകാരന്മാരും, അതിക്രൂരന്മാരും, അന്യോന്യനിഗ്രഹ കാംക്ഷികളുമായ അവർ അത്യുത്സാഹത്തോടെ ചെന്നേററു. ദേഹവും കഴുത്തും മുറിഞ്ഞു്, സർവ്വ അവയവങ്ങളിലും രക്തം വാർന്നുകൊണ്ടു് പടക്കളത്തിൽ വീണുതുടങ്ങി.

പരിഘങ്ങളേന്തിയ ശൂരന്മാർ പരസ്പരം ഇടഞ്ഞു. പോരിൽ ഒരിക്കലും പിന്തിരിയാത്ത ധീരന്മാർ പലതരത്തിലുമുള്ള ആയുധങ്ങൾ അന്യോന്യം ശക്തിയിൽ പ്രയോഗിച്ചു. മരങ്ങൾ–കല്ലുകൾ–ശസ്ത്രങ്ങൾ എന്നിവയുടെ ശബ്ദങ്ങൾ, ഹൃദയം പൊട്ടത്തക്കവിധത്തിൽ അവിടെനിന്നു് ഉയർന്നു. രഥമുരുളുന്ന ഒലികൾ–ചെറുഞാണൊലി ശബ്ദങ്ങൾ– ശംഖു് ഭേരി തുടങ്ങിയ വാദ്യഘോഷങ്ങൾ– ഇവയെല്ലാം കൂടിച്ചേർന്നു് പത്തുദിക്കും മുഖരിതമായി. ആവനാഴിയിൽ അസ്ത്രങ്ങൾ അവസാനിച്ചപ്പോൾ ബാഹുയുദ്ധം തുടങ്ങി ചിലർ. കീശവരന്മാർ, ഉള്ളംകൈകളാലും, മുഷ്ടികളാലും, മരങ്ങളാലും പ്രഹരിച്ചു് പല നിശാടരുടേയും ദേഹം മുറിച്ചിട്ടു. പോരിലാവേശംപൂണ്ട കപികൾ കല്ലുകൾകൊണ്ടു് രാക്ഷസന്മാരിൽ പലരുടേയും ശിരസ്സു് ഭഞ്ജിച്ചു.

അമ്പുകളാൽ വാനരന്മാരെ തുളളിച്ചുകൊണ്ടു് വജ്രദംഷ്ട്രൻ, ലോകാവസാനത്തിൽ പാശമേന്തിയ അന്തകൻ എന്നപോലെ യുദ്ധക്കളത്തിൽ സഞ്ചരിച്ചു. അസ്ത്രവിജ്ഞന്മാരും, അനേകവിധങ്ങളായ ആയുധങ്ങളേന്തിയവരും മഹാകരുത്തന്മാരുമായ കപിമുഖ്യന്മാരെ, അരിശം മുഴുത്ത രാക്ഷസവരന്മാർ നിഗ്രഹിച്ചുതുടങ്ങി. അതുകണ്ട അംഗദകുമാരൻ പത്തിരട്ടി കോപമാന്നു് കല്പാന്താഗ്നിതുല്യനായിത്തീൎന്നു. ക്രോധംകൊണ്ടു് തുടുതുടുത്ത കണ്ണുകളോടെ, കല്ലും വൃക്ഷവുംകൊണ്ടു് രാക്ഷസന്മാരെ അതിവിപരുക്കകറ്റ ഏല്പിച്ചു. ഇന്ദ്രതുല്യപരാക്രമിയായ ബാലിസുതന്റെ മുന്നിലെ വൻപട, സിംഹത്തിന്റെ അടുത്തെത്തിയ ക്ഷുദ്രമൃഗങ്ങളെപ്പോലെ വിറച്ചു. മഹാശക്തന്മാരും ഭീമവിക്രമരുമായ രാക്ഷസന്മാർ അംഗദന്റെ എതിരിൽനിന്നു് തലപൊളിഞ്ഞു് മാമരങ്ങൾപോലെ പതിച്ചുതുടങ്ങി. മനോഹരങ്ങളായ ധ്വജങ്ങൾ, തേരുകൾ, അശ്വങ്ങൾ, കപികളുടേയും നിശാചരന്മാരുടേയും ശരീരങ്ങൾ എന്നിവയെല്ലാം പ്രവഹിക്കുന്ന രക്തത്തിൽ മൂടി. ആ രണഭൂമി ആകെ അതിഘോരമായിത്തീൎന്നു. ഹാരങ്ങൾ–തോൾവളകൾ–ദിവ്യവസ്ത്രങ്ങൾ– പലതരം ആയുധങ്ങൾ എന്നിവയാൽ അവിടം, ശരൽക്കാലാകാശംപോലെ തോന്നി. അംഗദകുമാരന്റെ അമേയശക്തികൊണ്ടു് നിശാടപ്പെരുംപട കൊടുങ്കാററിനാൽ കാർകൊണ്ടൽപോലെ ചിന്നിച്ചിതറി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ അമ്പത്തിമൂന്നാം സൎഗ്ഗം അവസാനിച്ചു.

---

## അമ്പത്തിനാലാം സൎഗ്ഗം. (വജ്രദംഷ്ട്രവധം)

അതിബലശാലിയായ നക്തഞ്ചരമുഖ്യൻ വജ്രദംഷ്ട്രൻ, അംഗദന്റെ വിജയവും സ്വപക്ഷത്തിന്റെ നാശവും കണ്ടു. ഇടിത്തീപോലെയുള്ള ഉഗ്രചാപത്തിൽ ചെറുഞാണൊലി മുഴക്കി. ഒരു ശരവർഷംതന്നെ മക്കടപ്പടയിൽ പൊഴിച്ചു. രഥമേറിവന്ന അരക്കവരന്മാരും സഹായത്തിന്നു് പടനായകന്റെ അടുത്തെത്തി. ശൂരന്മാരായ അവർ അമോഘങ്ങളായ ആയുധങ്ങളെ അയച്ചുതുടങ്ങി. കപിവ്യാഘ്രന്മാരും ഒന്നിച്ചുചേൎന്നു. കല്ലും മരവും തുരുതുരെ വർഷിച്ചു. ആയിരക്കണക്കിനു് ആയുധങ്ങൾ, വാനരോത്തമന്മാരുടെ നേരിട്ടു് വരുന്നു; വൃക്ഷങ്ങൾ, വലിയകല്ലുകൾ, കുന്നിൻമുടികൾ എന്നിവയെ മദയാനതുല്യരായ ഹരിവീരന്മാർ അങ്ങോട്ടും ചാടുന്നു. ഇങ്ങിനെ പോരിൽനിന്നു് ഒരിക്കലും പിന്തിരിയാത്ത ഹരിരാക്ഷസന്മാർ തമ്മിൽ നല്ലൊരു ഏററമുട്ടലാണു് ഉണ്ടായതു്.

ശിരസ്സ് പൊട്ടിപ്പൊളിഞ്ഞും, കൈകാലുകൾ ഛിന്നഭിന്നമായും, അമ്പുകൾ ദേഹംമുഴുവൻ തറച്ചും, രക്തത്തിൽ മുങ്ങിയും നിലംപൊത്തിയ പിശിതാശന്മാരും കപിവീരന്മാരും നിറഞ്ഞു. കാക്കകൾ–പരുന്തുകൾ–കഴുകന്മാർ–കുറുക്കന്മാർ എന്നിവ നിറഞ്ഞു. ഭീതിജനകങ്ങളായ കബന്ധങ്ങൾ പലയിടത്തും ഉയർന്നു് നൃത്തം തുടങ്ങി. കൈപ്പടങ്ങളും തലയും ഉടലും മുറിഞ്ഞു്, കപികളും രാക്ഷസന്മാരും ആ യുദ്ധത്തിൽ വീണു. വാനരപ്രമുഖന്മാരാൽ കൊല്ലപ്പെടുന്ന ആ അസുരപ്പടമുഴുവൻ ഉടഞ്ഞു. നക്തഞ്ചരസൈന്യം പേടിച്ചരണ്ടുകണ്ട വജ്രദംഷ്ട്രൻ മുന്നോട്ടു കയറി. ആ പ്രതാപിയുടെ കണ്ണുകൾ ചെന്തീനിറമായി. കഴുകന്റെ തൂവൽവെച്ച നിശിതബാണങ്ങളെ, തുരുതുരെ പൊഴിച്ചു്, ശത്രുസമൂഹത്തെ പിളക്കുവാൻ ആരംഭിച്ചു. അഞ്ചു്–ഏഴു്–എട്ടു്–ഒമ്പതു വീതം ശരങ്ങളെക്കൊണ്ടു് പ്രതാപവാനായ വജ്രദംഷ്ട്രൻ വാനരന്മാരെ ഭേദിച്ചു.

അമ്പുകളേറ്റു് പൊറുതിമുട്ടിയ കപിയൂഥം, ലോകസർവ്വേശ്വരസവിധത്തിലേക്കു് എന്നപോലെ; അംഗദസമീപത്തിലേക്കു് ഓടി. മർക്കടസൈന്യം തോല്ക്കുന്നതുകണ്ട ബാലിനന്ദനൻ, ചെന്തീപാറുന്നതുപോലെയുള്ള നേത്രങ്ങളാൽ വജ്രദംഷ്ട്രനെ നോക്കി. കോപാന്ധരായ രാക്ഷസവാനരർ വീണ്ടും ഏറ്റുമുട്ടി. മദയാനയും സിംഹവുമെന്നപോലെ അവർ വട്ടംചുറ്റി. തോമരം എന്ന ആയുധത്താൽ മത്തഗജശരീരത്തിലെന്നപോലെ ആയിരം അസ്ത്രങ്ങൾ അംഗദദേഹത്തിലെ മർമ്മങ്ങൾനോക്കി വജ്രദംഷ്ട്രനയച്ചു. രക്തമൊഴുകുന്ന ദേഹത്തോടെ മഹാബലശാലിയായ അംഗദൻ, ഒരു വൻവൃക്ഷത്തെ രാക്ഷസേന്ദ്രന്റെ നേരിട്ടു് ആഞ്ഞെറിഞ്ഞു. നേരിട്ടുവരുന്ന മരത്തെക്കണ്ടു് യതൊരു ക്ലേശലും കൂടാതെ അരക്കൻ, ചെറുചെറുകഷ്ണങ്ങളാക്കി ശരങ്ങളെക്കൊണ്ടു് അതിനെ മുറിച്ചിട്ടു. വജ്രദംഷ്ട്രന്റെ ശൌര്യം കണ്ട കപിപുംഗവൻ, ഒരു കൂറ്റൻ മലയെടുത്തു് അത്യുച്ചത്തിലലറി നേരിട്ടെറിഞ്ഞു. മഹാവിക്രമിയായ അസുരൻ യാതൊരു പരിഭ്രമവും കൂടാതെ ഗദയൊന്നെടുത്തു് തേരിൽനിന്നു് ചാടി ഭൂമിയിൽ നിന്നു. അംഗദൻ ചാട്ടിയ പർവ്വതം യുദ്ധമദ്ധ്യത്തിലുള്ള രഥത്തിൽ ചെന്നു പതിച്ചു. നുകത്തണ്ടും അശ്വങ്ങളടക്കം പൊടിഞ്ഞു. വൃക്ഷങ്ങൾ ഇടതൂർന്നുനില്ക്കുന്ന മറ്റൊരു ശൈലാഗ്രമെടുത്തു് വീണ്ടും ബാലിനന്ദനൻ വജ്രദംഷ്ട്രന്റെ ശിരസ്സ് ഉന്നമാക്കിവിട്ടു; ഒഴിഞ്ഞുമാറിയെങ്കിലും പർവ്വതപാർശ്വം അസുരവരന്റെ തലയിൽതട്ടി, ചോരഛർദ്ദിച്ചു് ബോധമറ്റു്, ഗദയും കെട്ടിപ്പിടിച്ചു് ഭൂമിയിൽ പതിച്ച വജ്രദംഷ്ട്രൻ, അല്പസമയംകൊണ്ടു് മൂർച്ഛതെളിഞ്ഞു്, മുന്നിൽനില്ക്കുന്ന ബാലിതനയനെ കണ്ടു് അരിശംമുഴുത്തു്, നെഞ്ഞത്തൊന്നു് ആഞ്ഞടിച്ചു. അംഗദൻ പെട്ടെന്നു് ആ ഗദ

തട്ടിപ്പറിച്ചെടുത്തു് വലിച്ചെറിഞ്ഞു. രണ്ടുപേരും മുഷ്ടിയുദ്ധം തുടങ്ങി. ആ കപിരാക്ഷസന്മാർ തമ്മിൽ ആഞ്ഞടിച്ചു, രക്തം ഛർദ്ദിച്ചു; ഇടിയേററു് രണ്ടു പേരും തളൎന്നു. ചൊവ്വയും ബുധനും കൂടിയപോലെ ആ ഭീമപരാക്രമികൾ ഇടഞ്ഞു. അതിതേജസ്വിയായ അംഗദൻ പൂവ്വും കായും നിറഞ്ഞുനില്ക്കുന്നൊരു വൃക്ഷം വേരോടുകൂടി പറിച്ചെടുത്തു് ഇടത്തുകയ്യിൽ; ധാരാളം കടമണികളണിഞ്ഞു് ഉറയിൽക്കിടക്കുന്ന ഒരു ഉഗ്രഖഡ്ഗം വലതുകയ്യിൽ. കാളത്തോലിൻ പരിചയും വാളുമേന്തിയ അരക്കനും, പലതരത്തിലുള്ള അടവുകൾ മുറയ്ക്കുതുടങ്ങി. ജയൈഷികളായ കപിരാക്ഷസന്മാർ, ചൊടിച്ചു് ആൎത്തുകൊണ്ടു് ഭയങ്കരമായി ഖഡ്ഗപ്രയോഗം ആരംഭിച്ചു.

ദേഹത്തിൽ വളരെ മുറിവുകൾ ഉണ്ടായി. എല്ലാററിൽനിന്നും രക്തമൊഴുകി. അടിമുടി പൂത്ത പിലാശിൻവൃക്ഷങ്ങൾപോലെയായി രണ്ടുപേരും. യുദ്ധപാരവശ്യംകൊണ്ടു് രണ്ടുപേരും ഭൂമിയിൽ മുട്ടുകുത്തി. കണ്ണിമക്കുന്ന നേരത്തിനുള്ളിൽ കപികുഞ്ജരനായ താരാസുതൻ പെട്ടെന്നു് എഴുന്നേററു. അടികൊണ്ട സർപ്പംപോലെ തുടുത്ത കണ്ണോടുകൂടിയ ബാലിതനയൻ, തേച്ചു് തെളിഞ്ഞു് മിന്നുന്ന ഖഡ്ഗത്താൽ വജ്രദംഷ്ട്രന്റെ പെരുംതലവെട്ടി. ഉടലിൽനിന്നു് വേറിട്ടു് വട്ടം ചുററിയ കണ്ണുകളോടെ ശിരസ്സ് ഭൂമിയിൽ പതിച്ചു. ചെറുനദിയെപ്പോലെ രക്തം പ്രവഹിച്ചു. സേനാനായകന്റെ വധം കണ്ട രാക്ഷസപ്പടകൾ പേടിച്ചുവിറച്ചു; ജീവനുംകൊണ്ടു് ചിലർ ലങ്കയിലെ അന്തർഭാഗത്തേക്കു് ഓടിരക്ഷപ്പെട്ടു. വാനരന്മാരിൽനിന്നു് തോററു്, വദനംവാടി താഴ്ന്നു് ദുഃഖിതരായ അവർ ലങ്കേശ്വരന്റെ അരമനയിലേക്കു് സമയംനോക്കാതെതന്നെ കടന്നുചെന്നു.

വജ്രദംഷ്ട്രമഹാബലവാനെ നിഗ്രഹിച്ച ഇന്ദ്രതുല്യപരാക്രമിയായ, യുവരാജാ അംഗദൻ അമരവൃന്ദമദ്ധ്യത്തിൽ ശുക്രനെപ്പോലെ, സന്തുഷ്ടകപികളാൽ പൂജിതനായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ അമ്പത്തിനാലാം സൎഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയഞ്ചാം സൎഗ്ഗം. [അകമ്പനയുദ്ധം]

അമേയശക്തനായ വജ്രദംഷ്ട്രനെ വധിച്ച വൎത്തമാനം കേട്ട ദശാസ്യൻ

പുറവും നോക്കി. അടുത്തുതന്നെ തൊഴുതുകൊണ്ടു് സേനാനായകൻ നില്ക്കുന്നു. രാവണൻ പ്രഹസ്തനോടു്:—

"സേനാപതി, അകമ്പനൻ അതിവേഗത്തിൽ പുറപ്പെടട്ടെ. സർവ്വാസ്ത്ര ശസ്ത്രങ്ങളും അറിയുന്നവരിൽ അഗ്രഗണ്യൻ; എല്ലാവരേയും നിയന്ത്രിക്കുവാനും രക്ഷിക്കുവാനും കഴിവുള്ളവൻ; ആയോധനപ്രിയൻ; യുദ്ധത്തിൽ ഒരിയ്ക്കലും പിൻ മാറാത്ത ഭയങ്കരൻ; എന്റെ അഭിവൃദ്ധിയിൽ എന്നും ആഗ്രഹമുള്ളവൻ; ഘോര വീര്യരും ഉരാസദന്മാരുമായ അനേകം പടകളോടുകൂടി പോകട്ടെ. ഇവൻ വാ നരന്മാരൊന്നിച്ചു് സുഗ്രീവനേയും രാമലക്ഷ്മണന്മാരേയും നിഷ്പ്രയാസം നിഗ്ര ഹിക്കും."

അസുരേശ്വരന്റെ ആജ്ഞകേട്ട അകമ്പനൻ–അത്യുഗ്രപരാക്രമിയായ രാക്ഷ സമുഖ്യൻ–നാനാതരത്തിലുള്ള ആയുധങ്ങളുമെടുത്തു്, സർവ്വസേനാനായകപ്രേര ണയാൽ അത്യുത്സാഹത്തോടെ പുറപ്പെട്ടു. വലിയൊരു കനകരഥത്തിൽ, തങ്ക കുണ്ഡലാദി എല്ലാ ആഭരണങ്ങളുമണിഞ്ഞു്, കാർകൊണ്ടലിന്റെ നിറവും നാദവു മൊത്ത അകമ്പനൻ, ഭീമാകാരന്മാരായ ആശരന്മാരാൽ ആവൃതനായി കയറി. അവനെയൊന്നു് ചലിപ്പിക്കുവാൻ ഇന്ദ്രാദികളായ ദേവന്മാരെല്ലാവരും ഒത്താലും കൂടി സാധിക്കുകയില്ല. അത്രമാത്രം തേജസ്വിയായ അകമ്പനൻ ആദിത്യനെ പ്പോലെ രഥത്തിൽ ശോഭിച്ചു. അടരാടാൻ വാശിയോടെ, വിരൂപാക്ഷന്മാരായ രാക്ഷസന്മാരോടുകൂടി പോകുമ്പോൾ, രഥത്തിലെ കുതിരകൾക്കു് എന്തോ വല്ലാ യ്മയുണ്ടായി. പടയെ നയിക്കുന്ന അവന്റെ ഇടത്തെക്കണ്ണു് ചലിച്ചു. മുഖം വിവർണ്ണമായി. ഒച്ച അകാരണമായി ഇടറി. അന്നു് സുദിനമാണെങ്കിലും, കൊടുങ്കാറ്റുകൊണ്ടു് ദുർദ്ദിനമായി മാറി. ക്രൂരവും ഭീഷണവുമായി, മൃഗങ്ങളും പക്ഷികളും ശബ്ദിച്ചു. എന്നാൽ സിംഹതുല്യം ഉയന്ന ചുമലുള്ളവനും, വ്യാഘ്രസദൃശപരാക്രമമാന്നവനും, ഭീകരനുമായ അവൻ ദുർന്നിമിത്തങ്ങളെ കണ ക്കാക്കാതെ യുദ്ധക്കളത്തിലേക്കു് യാത്ര തുടന്നു. അരക്കവെരന്മാരൊന്നിച്ചു് അക മ്പനൻ വരുമ്പോൾ, കടലുംകൂടി കലങ്ങത്തക്ക ഒരു വമ്പിച്ച ആരവം ഉയന്നു. വാനരപ്പട അതുകേട്ടു് ഭയപ്പെട്ടു. തരുക്കളും ശൈലശൃംഗങ്ങളും ആയുധമായെ ടുത്തു് അടരാടാൻ തയാറായി നിന്നു.

അസുരവാനരന്മാർ തമ്മിൽ കഠിനമായി ഏറ്റുമുട്ടി. ശ്രീരാമചന്ദ്രന്റേയും ദശാനനന്റേയും പ്രീതിസമ്പാദനത്തിന്നുവേണ്ടി, ജീവൻപോലും വിലവെക്കാ തെയാണു് അവർ പൊരുതിയതു്. അവരെല്ലാവരും ഒരുപോലെ ശൂരന്മാരും

പർവ്വതാകാരന്മാരും, ഭീമബലവാന്മാരുമായതിനാൽ, തുല്യമായിനിന്നു് അടരാടി. പരസ്പരം നിഗ്രഹിക്കുവാനും വിജയിക്കുവാനും പഴുതുനോക്കി. കോപാകുലരായ അവരുടെ ഭയങ്കരഗർജ്ജനങ്ങൾ ഉയൎന്നു. തുടുത്തപൊടികൾ അത്യധികം തുടൎന്നു പൊങ്ങി. വാനരന്മാരുടേയും രാക്ഷസന്മാരുടേയും പാദപതനത്തിൽനിന്നുണ്ടായ ധൂളി, കടഞ്ഞുനിവൎത്തിയ പട്ടുനൂൽ പട്ടിന്നുതുല്യം എല്ലാം മറച്ചു. യുദ്ധനിലത്തിൽ യാതൊന്നും കാണാത്തമട്ടായി. പതാകകൾ, തേരുകൾ, കൊടിക്കാലുകൾ, ചട്ടകൾ, അശ്വങ്ങൾ, ശസ്ത്രങ്ങൾ ഒന്നുംതന്നെ പൊടിപടലത്താൽ കാണുന്നില്ല. ഏററവും കെല്പോടുകൂടി പൊരുതുന്ന ഘോരശബ്ദം ആ കൂട്ടപ്പടയിൽനിന്നു് ഉയൎന്നു. മററുള്ളവയാതൊന്നും ദൃശ്യമാകുന്നതേയില്ല. ചൊടിച്ചുടുക്കുന്ന വാനരന്മാർ വാനരന്മാരോടും രാക്ഷസന്മാർ രാക്ഷസന്മാരേയും മൎദ്ദിക്കുകകൂടി ആ യുദ്ധത്തിൽ ഉണ്ടായി. മാററാരെപ്പോലെ സ്വകീയരേയും പലരും നിഗ്രഹിച്ചു. രക്തം ജലംപോലെ തളംകെട്ടിയതിനാൽ പൊടിപടലം ക്രമത്തിൽ അമൎന്നു തുടങ്ങി. നിണം ചളിയായി മാറിയതോടെ ധൂളികൾ തീരെ അമൎന്നു. ശവശരീരങ്ങൾ സൎവ്വത്ര തലങ്ങും വിലങ്ങും വീണുനിറഞ്ഞു. മാമരങ്ങൾ–വേലുകൾ–കല്ലുകൾ–കുന്തങ്ങൾ–പരിഘങ്ങൾ– ഗദകൾ–തോമരങ്ങൾ–ഇവകൊണ്ടു് കനത്ത താഡനങ്ങൾ അന്യോന്യം ഏല്പിച്ചു. പരിഘത്തേക്കാൾ ബലവത്തരമായ ബാഹുക്കളെക്കൊണ്ടു്, കപിമുഖ്യന്മാർ രാക്ഷസരെ ശക്തിയിൽ അടിക്കുവാൻ തുടങ്ങി. അരിശം മുഴുത്ത അരക്കന്മാർ വാനരന്മാരെ കഠിനമായി തോമരം കുന്തം എന്നിവകൊണ്ടു് പരുക്കേല്പിച്ചു. പടനായകനായ അകമ്പനൻ അതിക്രുദ്ധനായി അസുരപ്പടയെ യുദ്ധത്തിന്നു് പ്രോത്സാഹിപ്പിച്ചു. കീശപ്രമുഖന്മാർ പാഞ്ഞടുത്തു് ആയുധങ്ങൾ തട്ടിപ്പറിച്ചു്, കല്ലുകളാലും വന്മരങ്ങളാലും, നിശാചരന്മാരെ ചതച്ചു. വീരന്മാരായ കുമുദൻ–നളൻ–ദ്വിവിദൻ–മൈന്ദൻ എന്നിവരൊന്നിച്ചു് ഇതിന്നിടയിൽ ഊക്കോടെ അടുത്തു. കെല്പേറുന്ന ഹരിവരന്മാർ വെറും കളിയായിട്ടെന്നമട്ടിൽ മാമരങ്ങളെ ചുഴററിയടിച്ചു് പടമുന്നിലുള്ള ആശരന്മാരെ കൂട്ടംകൂട്ടമായി അരച്ചുതുടങ്ങി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദ്യകാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ അമ്പതാം സൎഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയാറാം സൎഗ്ഗം. [അകമ്പനവധം]

വാനരോത്തമന്മാർ പലരും ഒത്തുചേൎന്നു് സ്വസൈന്യങ്ങളെ നിഗ്രഹിക്കു

ന്നതുകണ്ട അകമ്പനൻ അതിശമായ് സൂക്ഷിച്ചുനോക്കി. രാക്ഷസന്മാർ ഉരുളുരുളെ വീഴുന്നു. കലികൊണ്ടപോലെ സേനാപതി സൂതനോട് പറഞ്ഞു:—

"സൂത, അനേകം ആൾക്കാരെ വാനരന്മാർ ഒത്തുചേർന്ന് അതാ വധിക്കുന്നു. അതിവേഗത്തിൽ തേർ അങ്ങോട്ട് തെളിക്കു. ശക്തന്മാരും ഘോരരൂപികളുമായ മർക്കടത്താന്മാർ, ഗിരികളും വൃക്ഷങ്ങളും ആയുധങ്ങളാക്കി എൻെറ നേരിട്ടതാ നില്ക്കുന്നു. കഠിനയുദ്ധം ചെയ്യുന്ന അവരെ നിഗ്രഹിക്കണം. രാക്ഷസപ്പടയെ മുഴുവൻ ഇവർ മർദ്ദിച്ചേക്കും."

വായുവേഗത്തിലോടുന്ന കുതിരകൾ, തേരിനെ അടുത്തനിമിഷത്തിൽ അവരുടെ അടുത്തെത്തിച്ചു. മഹാരഥനായ അകമ്പനൻ ചൊടിച്ച് ശരവർഷം ചെയ്തു വാനരന്മാർക്ക് നില്ക്കുവാൻ സാധിക്കാതെയായി. യുദ്ധത്തിൽ ഇനി പൊരുതുവാൻ എന്താണുള്ളത്? വൃക്ഷങ്ങളും കല്ലുകളും അടുത്തുള്ളതെല്ലാം അവസാനിച്ചു. അകമ്പനന്ന് കീഴ്പെട്ട് മരിക്കുവാൻ തുടങ്ങുന്ന സ്വന്തം കൂട്ടരെ ഹനൂമാൻ ദൂരത്തുനിന്നു കണ്ടു. ഉത്തരക്ഷണത്തിൽ അവരുടെ മദ്ധ്യത്തിൽ ആഞ്ജനേയർ എത്തി. സുമഹാബലശാലിയായ ആ മഹാകപീന്ദ്രനെ കണ്ട വീരവാനരന്മാർ സമീപത്തേക്ക് അണഞ്ഞു. രാക്ഷസപ്രമുഖൻെറ ബാണങ്ങളാൽ പരിക്കേററ് പലായനം ചെയ്യാൻ തുടങ്ങിയവരെല്ലാം ഹനൂമാൻെറ ചുററുമെത്തി. ആ കപിയൂഥപരെല്ലാം, ബലിഷ്ഠനായ പവനതനയൻെറ സാന്നിദ്ധ്യത്താൽ ബലിഷ്ഠരായിത്തീർന്നുകഴിഞ്ഞു.

ദേവേന്ദ്രൻ കാറിനാംഷം പൊഴിക്കുന്നതുപോലെ, അകമ്പനൻ ഹനൂമാന്റെ മാമലയ്യൊത്ത ശരീരത്തിൽ ശരങ്ങൾ കോരിച്ചൊരിഞ്ഞു. കൂരമ്പുകൾകൊണ്ട് പൊതിഞ്ഞെങ്കിലും മാരുതി അതൊട്ടും ഗണിക്കാതെ, രാക്ഷസനിഗ്രഹത്തിന് മനസ്സിലുറച്ചു. ബലംകൊണ്ട് അതിതേജസ്സാന്ന അനിലതനയൻ, പാരിനെ കുലുക്കുന്നവനെപ്പോലെ നക്തഞ്ചരനോട് പാഞ്ഞേററു. സിംഹഗർജ്ജനം ചെയ്യുന്ന ഹനൂമാൻെറ രൂപം, ആളിക്കത്തുന്ന അഗ്നിക്കു സദൃശമായിത്തീർന്നു. തന്റെ കയ്യിൽ ആയുധമില്ലെന്ന് ഓർത്ത മാരുതി ഒരു വലിയ പർവ്വതം കുത്തിപ്പറിച്ചെടുത്തു. ആ മഹാഗിരിയെ സലീലമായി ഒരൊററക്കയ്യാൽ വട്ടം ചുഴററി. അത്യുഗ്രമായൊരു അലർച്ചയോടെ, നമുചിയുടെ നേരിട്ട് ഉമ്പർകോൻ എന്നപോലെ, അകമ്പനൻെറ അടുത്തേക്ക് ചെന്നു. ആഞ്ഞോങ്ങുന്ന ആ പർവ്വതത്തെ കണ്ട രാക്ഷസേന്ദ്രൻ, വലിയതും അർദ്ധചന്ദ്രാകാരങ്ങളുമായ അമ്പുകളാൽ ദൂരത്തുവെച്ചുതന്നെ അതിനെ ഭിന്നമാക്കി. ആകാശത്തുനിന്നുതന്നെ മുറിഞ്ഞു തകർന്നു വീണ ഗിരിയെ കണ്ട ഹനൂമാൻ ചൊടിച്ച് ചുററും നോക്കി. ഒരു മാമല

പോലെ വളൎന്നു നില്ക്കുന്ന ഒരു മരുതിൻവൃക്ഷത്തെ കണ്ടു. രോഷാന്ധനായ ഹരീശ്വരൻ അതിനെ വേരോടുകൂടി പറിച്ചെടുത്തു. വൃക്ഷത്തടിയുടെ വലിപ്പവും വണ്ണവും കണ്ട കപീന്ദ്രൻ സന്തോഷത്തോടെ ചിരിച്ചുകൊണ്ടു് ഒന്നു് വട്ടം ചുഴററി. പാഞ്ഞടുക്കുന്ന ഹനൂമാൻെറ കോൽവീശൽ കാററുകൊണ്ടു് ചുററുമുള്ള മരങ്ങൾകൂടി ഒടിഞ്ഞു് നിലംപതിച്ചു. പാദപതനം ഊഴിയെ പിളൎത്തി. ആനപ്പുറത്തുകയറി യുദ്ധസന്നദ്ധരായി വരുന്ന രാക്ഷസവീരന്മാരെ, ആനയോടുകൂടിയും, രഥമേറിവരുന്നവരെ അശ്വങ്ങൾ സാരഥി തേരു് എന്നിവയോടുകൂടിയും, കാലാൾ നിരയെ അങ്ങിനെത്തന്നെയും ധീരവീരനായ ഹനൂമാൻ ചതച്ചുതുടങ്ങി. പ്രാണഹൎത്താവായ സാക്ഷാൽ അന്തകൻതന്നെ ചൊടിച്ചു് മുന്നിൽ നില്ക്കുന്നതുപോലെ മാരുതിയെ കണ്ട പിശിതാശന്മാർ ജീവസംരക്ഷണത്തിനു് നാനാവഴിക്കും ഓടുവാൻ ആരംഭിച്ചു.

അസുരന്മാരെ മുഴുവൻ ഇങ്ങിനെ ഭയപ്പെടുത്തി അടുക്കുന്ന അനിലപുത്രനെ കണ്ട അകമ്പനൻ അരിശമാൎന്നു് അലറിക്കൊണ്ടു്, അതിനിശിതങ്ങളായ പതിനാലമ്പുകൾ ആഞ്ഞുവലിച്ചുവിട്ടു. വീര്യവാനായ കപീന്ദ്രന്റെ ദേഹം പിളൎന്നു. അനേകശതം ബാണങ്ങൾ തറച്ച ഹനൂമാൻ വൃക്ഷങ്ങൾ മുളച്ച ഗിരിവരനെപ്പോലെയാണു് ശോഭിച്ചതു്. മഹാവീര്യനും, മഹാശയനും, മഹാരൂപമാൎന്നവനുമായ മാരുതി അടിമുടിപൂത്തുനില്ക്കുന്ന അശോകവൃക്ഷംപോലെ; പുകയില്ലാത്ത അഗ്നിപോലെ ജാജ്വല്യമാനനായി. പെട്ടെന്നു് ഒരു മരം പറിച്ചെടുക്കലും ഉത്തരക്ഷണത്തിൽ നിശാചരേന്ദ്രൻെറ ശിരസ്സിൽ അതു പതിക്കലും ഒപ്പം കഴിഞ്ഞു. മഹാത്മാവായ ഹനൂമാൻെറ അരിശം മുഴുത്ത അടികൊണ്ടു് മഹാരഥനും അമിതശക്തനുമായ രജനീചരൻ ഹതനായി പാരിൽ പതിച്ചു.

അകമ്പനനിശാചരൻ മരിച്ചതു കണ്ട രാക്ഷസപ്പട, ഭൂകമ്പത്താൽ വൃക്ഷങ്ങളെപ്പോലെ ആകെ ഒന്നുലഞ്ഞു. ആയുധങ്ങളെല്ലാം ഉപേക്ഷിച്ചു; പേടിച്ചു് കിടുകിടെ വിറച്ചു് ലങ്കയിലേക്കു് ഓടിത്തുടങ്ങി. പ്ലവഗന്മാർ പാഞ്ഞടുത്തു് എതിൎക്കുവാൻ തുടങ്ങിയപ്പോൾ, സംഭ്രാന്തരായി, അഴിഞ്ഞ മുടികളോടുകൂടി, തേജസ്സും അന്തസ്സും അററു്, വിയൎത്തൊലിച്ചു്, കിതച്ചുകൊണ്ടു്, തമ്മിൽത്തമ്മിൽ തിക്കിത്തിരക്കി പ്രാണനെ രക്ഷിക്കാൻ വെമ്പലോടെ പരിപ്പുകി. പിന്നോക്കം ഇടക്കിടക്കു് തിരിഞ്ഞുനോക്കി തൻേറടമില്ലാതെ ഓടുന്ന അവരെ വിട്ടു് വാനരന്മാർ ഹനൂമാൻെറ അടുത്തുവന്നു് മാനിച്ചുനിന്നു. സന്തുഷ്ടനായ അനിലസുതൻ_ആത്മബലം അമേയമായിട്ടുള്ള കപീന്ദ്രൻ_അനുകൂലനായി അഹ്വരുപോലെ

അവരായും ബഹുമാനിച്ചു. ജീവനുള്ള ആശരന്മാരെ വലിച്ചിഴച്ചുകൊണ്ടു്, കഴി യുന്നത്ര ഉച്ചത്തിൽ ജിതരായ അവർ ആർപ്പുവിളിച്ചു.

അരികൾക്കു് അന്തകനെപ്പോലെയുള്ളവനും, ഊർജ്ജിതനും, ഭീമാകാരനു മായ ദൈത്യേന്ദ്രൻ അകമ്പനനെ, സാക്ഷാൽ ജനാർദ്ദനഭഗവാൻ അരക്കരെ എന്ന പോലെ പടത്തലയ്ക്കൽവെച്ചു് വധിച്ചു് ഹനുമാൻ വീരലക്ഷ്മിയെനേടി. കപീ ശ്വരനെ ദേവകൾ സ്തുതിച്ചു. ലക്ഷ്മണനോടുകൂടിയ ശ്രീരാമചന്ദ്രൻ പുകഴ്ത്തി; സുഗ്രീവൻ തുടങ്ങിയവരും, അതുല്യനായ പംക്തികന്ധരന്റെ അനുജൻ വിഭീ ഷണനും വാഴ്ത്തി.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ അമ്പത്തിയാറാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയേഴാം സർഗ്ഗം. (പ്രഹസ്തനിർഗ്ഗമം)

അസുരാധിപനായ രാവണൻ അകമ്പനന്റെ അന്ത്യത്തെ കേട്ടു. വാടിയ മുഖത്തോടും നിറഞ്ഞ ക്രോധത്തോടുംകൂടി അമാത്യന്മാരെ നോക്കി. അല്പനേരം അഗാധമായി ചിന്തിച്ചു. പിന്നീടു് മന്ത്രിയോടുകൂടി ആലോചിച്ചു്, അരമന യിൽനിന്നു് പുറത്തേക്കിറങ്ങി. ലങ്കാനഗരിയിൽ യുദ്ധസന്നദ്ധരായി നില്ക്കുന്ന രാക്ഷസപ്പടകാണുവാൻ എല്ലായിടത്തും ചാത്തി. അരക്കന്മാർ കാവൽ നില്ക്കുന്ന വൻപട കണ്ടുകൊണ്ടു് നടന്നു. കൊടിമരങ്ങളിൽ, ആകാശത്തെ സ്പർശിച്ചുകൊ ണ്ടു് പാറിപ്പറക്കുന്ന കൊടിക്കൂറകൾ ഓരോ രാജപാതയിലും അണിയണിയായി നില്ക്കുന്നതുകണ്ട് അസുരപ്രഭു, ഹൃദയത്തിലടക്കുവാൻ സാധിക്കാത്ത വിചാര ത്തോടെ പ്രഹസ്തനോടു് പറഞ്ഞു:—

"യുദ്ധനയങ്ങളെപ്പററി നല്ലപോലെ അറിവുള്ള പ്രഹസ്ത, സൈന്യങ്ങൾ അടിച്ചു കയറി; ഞെരുക്കിയ നഗരത്തെ മോചിപ്പിക്കുവാൻ യുദ്ധമല്ലാതെ മറെറാന്നും ഞാൻ കാണുന്നില്ല. ഇനി യുദ്ധത്തിനു് ഞാനോ, എന്റെ സവ്വ സൈന്യങ്ങളുടേയും അധിപനായ അങ്ങോ, കുംഭകർണ്ണനോ, നികുംഭനോ, ഇന്ദ്ര ജിത്തോ വേണം ഈ ഭാരം ഏല്ക്കുവാൻ. അതുകൊണ്ടു് എന്റെ പ്രതിനിധി യായി അങ്ങുതന്നെ പുറപ്പെടു. വലിയൊരു പടയോടുകൂടിച്ചെന്നു് ആ കാടക്കൂ ട്ടത്തെ അവസാനിപ്പിച്ചു് വരു. അങ്ങയുടെ ഒന്നിച്ചുള്ള ഭീമസൈന്യങ്ങളുടെ അലർച്ചയും കോലാഹലവും കേട്ടാൽതന്നെ ഉള്ളു് നടുങ്ങിയ മക്കടങ്ങൾ, പത

റിപ്പായും. സിംഹത്തിന്റെ ഗർജ്ജനം കേട്ടാൽ ഗജസമൂഹങ്ങൾ പ്രാണരക്ഷണത്തിനു് ഓടുന്നതുപോലെ, അങ്ങയുടെ ഗർജ്ജനംകേട്ടാൽ മതി, നെഞ്ചുറപ്പും നെറിവുമില്ലാത്ത ക്ഷുദ്രകരങ്ങന്മാർ നാലുപാടും ഓടിപ്പോകുവാൻ. അങ്ങയുടെ ശബ്ദംതന്നെ സഹിക്കാൻ ആ മർക്കടത്താന്മാർക്കു് സാധിക്കുകയില്ല. വാനരസൈന്യം ഓടിപ്പോയിക്കഴിഞ്ഞാൽ, ലക്ഷ്മണനോടുകൂടിയ രാമൻ, കരുത്തില്ലാതെ ഗതി കെട്ടു് അങ്ങയുടെ അധീനത്തിലായിത്തീരും. ആപത്തുകളെ ആശ്രയിച്ചുകൊണ്ടാണു് എപ്പോഴും ശ്രേയസ്സിരിക്കുന്നതു്; സംശയലേശമില്ലാതെ തീർച്ചപ്പെട്ടിട്ടുള്ളതിലല്ല. ഇത്തരത്തിലുള്ള കാര്യങ്ങളിലോ, മറിച്ചുള്ളതിലോ ഏതിലാണു് നമ്മുടെ അഭിവൃദ്ധി? അങ്ങയുടെ അഭിപ്രായമെന്താണു്?

രാവണന്റെ ചോദ്യംകേട്ട, പടനായകൻ പ്രഹസ്തൻ, ദൈത്യേന്ദ്രനോടു് ശുക്രാചാര്യർ എന്നപോലെ സാദരം പറഞ്ഞു:—

"മഹാപ്രഭോ, അതിസമർത്ഥരായ അമാത്യന്മാരോടുകൂടി ഈ കാര്യങ്ങളെല്ലാം തന്നെ നാം മുമ്പുതന്നെ ആലോചിച്ചതാണല്ലോ. അന്നു് പല വാദപ്രതിവാദങ്ങളും നടക്കുകയും ചെയ്തു. വൈദേഹിയെ കൊടുത്താൽ നമുക്കു് നന്മയുണ്ടാകുമെന്നു് ഞാൻ അന്നു് പറയുകയും ചെയ്തു; ഇല്ലെങ്കിൽ യുദ്ധമാണെന്നും; അതേപോലെത്തന്നെ നാം കാണുകയും ചെയ്തു. എന്നുകാലത്തും അവിടുന്നു് എന്നെ സന്ദർഭത്തിനനുസരിച്ചു് ശ്ലാഘിച്ചു; പലതരത്തിലുള്ള സമ്മാനങ്ങൾ തന്നു; അനേകവിധത്തിൽ സാന്ത്വനപ്പെടുത്തി. ഇങ്ങിനെ എപ്പോഴും അവിടുന്നു് സസന്തോഷം മാനിച്ചുകൊണ്ടു് ജീവിച്ച ഞാൻ, തക്കസമയം വന്നാൽ പ്രിയം ചെയ്യാതിരിക്കുമോ? അവിടുത്തേക്കുവേണ്ടി ഇഷ്ടമെന്തെങ്കിലും ചെയ്യാൻ സാധിക്കുന്ന എനിക്കു്, എന്റെ ജീവനേയോ, പുത്രഭാര്യാദികുടുംബങ്ങളേയോ കാക്കണമെന്ന ആഗ്രഹംതന്നെ യഥാർത്ഥത്തിൽ തോന്നുന്നില്ല. അവരെയെല്ലാം യഥാസുഖം കാത്തുരക്ഷിക്കുവാൻ അവിടുന്നു് തയാറാണെന്നു് അറിയാം. ഞങ്ങളുടെ കൺകണ്ടദൈവമായ അവിടുത്തേക്കുവേണ്ടി യുദ്ധത്തിൽ ജീവൻ ഹോമിക്കുന്നതു് അവിടുന്നു് കാണുക."

സ്വാമിയോടു് ഇത്രയും പറഞ്ഞ പ്രഹസ്തൻ മുന്നിൽ നില്ക്കുന്ന ഉപസേനാനാഥന്മാരോടു് ആജ്ഞാപിച്ചു:—

"ഉജ്ജ്വലപരാക്രമികളായ ഒരു രാക്ഷസപ്പടയെ അതിവേഗം കൊണ്ടുവരുക. വജ്രതുല്യങ്ങളായ എന്റെ അസ്ത്രങ്ങളാൽ ജീവനററുവീഴുന്ന വാനരജഡങ്ങളിൽ മാംസഭക്ഷകരായ പക്ഷികൾ സംതൃപ്തരായിത്തീരട്ടെ."

സർവ്വസൈന്യാധിപൻെറ നിർദ്ദേശംകേട്ട ഉപസേനാപതികൾ, രാക്ഷസാ ഗാരത്തിൽ അതിശക്തമായൊരു സേനയെ സജ്ജീകരിച്ചു. മാതംഗതുല്യരും മായാവികളുമായ രാക്ഷസന്മാരാൽ ലങ്കാനഗരിനിറഞ്ഞു. അതിതീക്ഷ്ണങ്ങ ളായ ആയുധങ്ങൾ എല്ലാവരും എടുത്തു.

പ്രഹസ്തൻ അഗ്നിഹോമാദികൾ ചെയ്തു; വിപ്രന്മാരെ പൂജിച്ച് വന്ദിച്ചു; മന്ദമാരുതൻ നെയ്യിൻെറ സുഗന്ധത്തോടെ വീശി; മന്ത്രങ്ങൾ ജപിച്ച മലർമാല കൾ ബ്രാഹ്മണരിൽനിന്നു് സാദരം വാങ്ങി, കഴുത്തിലിട്ടു് സന്തുഷ്ടനായി. യുദ്ധ ത്തിനു് അവർ ഒരുങ്ങി. പോർച്ചട്ടകളണിഞ്ഞു. ഉഗ്രചാപങ്ങളെടുത്തു; പ്രഹ സ്തസമീപത്തിൽ വന്നുനിന്നു. എല്ലാവരും പ്രഹസ്തനെ മുൻനിർത്തി സ്വാമി യായ രാവണനെ അഭിവാദ്യം ചെയ്തു.

രാജരാജനായ ദശവദനൻെറ അനുഗ്രഹാശിസ്സുകളോടെ, പ്രഹസ്തൻ പുറ പ്പെട്ടു. പെരുമ്പറനാദം ഘോരമായി മുഴങ്ങി. കനകനിർമ്മിതമായ ദിവ്യരഥം, ചന്ദ്രസൂര്യന്മാരെപ്പോലെ ഉജ്ജ്വലകാന്തി ചിന്നി. സർപ്പാങ്കിതമായ കൊടിക്കൂറ കൾ പാറിക്കളിച്ചു. കനത്ത കാർകൊണ്ടലിൻനാദമുള്ളതും, തങ്കവാതിലുകളുള്ള തും, വായുവേഗങ്ങളുള്ള കുതിരകളെ പൂട്ടിയതും, നല്ല മറയും ഉറപ്പും ഭംഗിയുമുള്ള ചക്രങ്ങളുള്ളതും, അതിസമർത്ഥനായ സൂതൻ കടിഞ്ഞാൺ പിടിച്ചതും ദുർധർഷവു മായ തേരിലേക്കു്; രാവണശാസനയനുസരിച്ചു് പ്രഹസ്തൻ കയറി. വൻപട യാൽ ആവൃതനായ രാക്ഷസേന്ദ്രൻ നഗരിയിൽനിന്നു് പുറത്തേക്കു് കടന്നു.

ദിക്കുകളെങ്ങും നിറയത്തക്ക ഇടിനാദംപോലെയുള്ള ഭേരിഘോഷം; ശംഖ നാദത്തോടിടചേർന്ന മറുവാദ്യങ്ങളുടെ ഉഗ്രസ്വനം, ഇവയോടുകൂടിയ നിശാചര പ്രമുഖന്മാർ മുന്നിൽനടന്നു. ഉദ്ധതന്മാരും ഭീമരൂപികളുമായ അമാത്യന്മാർ, നരാ ന്തകൻ, കുംഭഹനു, മഹാനാദൻ സമുന്നതൻ എന്നീ അനല്പകെല്പാർന്നവർ പ്രഹ സ്തനെച്ചുററി സർവ്വരക്ഷയുമേകിക്കൊണ്ടു് ഒപ്പമുണ്ടു്. മഹാസാഗരത്തിൻെറ ഇരമ്പംപോലെ സൈന്യകോലാഹലമുയർന്നു. ആനക്കൂട്ടങ്ങളെപ്പോലെ പടക ളാൽ ആവൃതനായ പ്രഹസ്തൻ ഉജ്ജ്വലപോർച്ചട്ടയേന്തി, യുഗാന്തകാലത്തിലെ അന്തകനെപ്പോലെ കിഴക്കേകോട്ടവാതില്ക്കലെത്തി.

പ്രഹസ്തൻെറ യാത്രാഘോഷത്തിൽ, അരക്കന്മാരുടെ ആർപ്പുകൊണ്ടും, പല വിധവാദ്യഘോഷംകൊണ്ടും, ലങ്കയിലെ സർവ്വജീവികളും വികൃതശബ്ദങ്ങൾ ഉണ്ടാക്കി. മേഘങ്ങളൊന്നുമില്ലാത്ത അംബരതലത്തിൽ, മാംസരക്തഭക്ഷകരായ

പക്ഷികൾ പ്രഹസ്തന്റെ തേരിനെ വലംവെച്ചു് പറന്നു. തീജ്വാല ഛർദ്ദിച്ചു കൊണ്ടു് കുറുക്കന്മാർ ഉഗ്രമായി ഓരിയിട്ടു. കൊള്ളിമീൻചാട്ടം ആകാശത്തിൽ നിന്നു് അടിക്കടി ഉണ്ടായി. കാററു് അതിപരുഷമായി വീശിത്തുടങ്ങി. ഗ്രഹങ്ങൾ ഒളികെട്ടു് തമ്മിൽപിണങ്ങി. രാക്ഷസസർവ്വസൈന്യാധിപന്റെ തേരിൻ മുകളിൽ രൂക്ഷനാദത്തോടെ രുധിരം വർഷിച്ചു. പ്രഹസ്താമാത്യന്മാരും മുന്നിൽ നടക്കുന്നവരും നനഞ്ഞു. തേരിൻധ്വജമുകളിൽ തെക്കോട്ടുതിരിഞ്ഞു് രണ്ടുകഴുകന്മാർ ഇരുന്നു. പരസ്പരം കൊത്തുന്ന അവർ പ്രഹസ്തന്റെ തേജസ്സുതന്നെ അപഹരിച്ചപോലെയായി. മഹായുദ്ധങ്ങളിൽ അനേകംപ്രാവശ്യം പോയിട്ടുള്ള സൂതന്റെ കയ്യിൽനിന്നു് ചമ്മട്ടി പെട്ടെന്നു് ഊൎന്നുവീണു. അശ്വപാലനത്തിലും തെളിക്കുന്നതിലും അതീവ സമർത്ഥനാണു് ആ സാരഥി. അവനിൽ അഭൂതപൂർവ്വമായ ശ്രീ പെട്ടെന്നു് ഉണ്ടായി; ഉടനെ അണയുകയുംചെയ്തു. നിരന്നസ്ഥലത്തുകൂടി ഓടുന്ന അശ്വങ്ങളുടെ കാൽഇടറി.

പൌരുഷത്താലും ബലത്താലും വിഖ്യാതനായ പ്രഹസ്തനൊന്നിച്ചു് വരുന്ന വൻപടയെ കണ്ട വാനരയൂഥപന്മാർ പാഞ്ഞെററു. മരങ്ങൾ പറിക്കുന്നതിന്റേയും വൻകല്ലുകൾ എടുക്കുന്നതിന്റേയും കൂടിച്ചേൎന്നൊരു നിസ്വനം കപികളിൽനിന്നു് ഉയൎന്നു. അരക്കന്മാർഅലറി; കപികളിൽക്കുക്കിയാൎത്തു; സന്തുഷ്ടമനസ്സരായ വാനരന്മാരും നിശാചരന്മാരും-കെല്പേറുന്ന മിടുക്കന്മാർ-അന്യോന്യവധകാംക്ഷികൾ-അവരുടെ പോർവിളിനാദം പെരുകിപ്പെരുകി ദിഗന്തങ്ങളിൽ അലയടിച്ചു. നക്തഞ്ചരസർവ്വസൈന്യധിപനായ പ്രഹസ്തൻ, വാനരസേനാനായകനായ നീലനെ വിജയിക്കുവാനുള്ള ദുരാഗ്രഹത്തോടെ അതിവേഗത്തിൽ രണാങ്കണത്തിലെത്തി. അഗ്നികുണ്ഡത്തിലേക്കു് അടുക്കുന്ന ഈയാമ്പാററകൾ പോലെ കപിസൈന്യം കിഴക്കെ കോട്ടവാതിൽകടന്നു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്<sup></sup>രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡം അമ്പത്തിയേഴാം സൎഗ്ഗം അവസാനിച്ചു.**

---

## അമ്പത്തിയെട്ടാം സൎഗ്ഗം. [പ്രഹസ്തവധം]

മഹാവിക്രമിയായ പ്രഹസ്തൻ അപാരസൈന്യത്തോടെ വരുന്നതു കണ്ട ശ്രീരാമചന്ദ്രൻ പുഞ്ചിരിപൊഴിച്ചുകൊണ്ടു് വിഭീഷണനോടു് ചോദിച്ചു:—

"ലങ്കേശ്വരാ വിഭീഷണ, പെരുമ്പടകളാൽ ആവൃതനായ ഈ ക്രൂരൻ ആരാണ്? അതിവീര്യവാനായ ഈ നിശാചരപ്രമുഖന്റെ വർത്തമാനം വിശദമായി എന്നോട് പറയു."

സ്വാമിയുടെ ചോദ്യംകേട്ട വിഭീഷണൻ ഉത്തരമോതി:—

"അഗ്രജനായ രാവണന്റെ സർവ്വസൈന്യങ്ങളുടേയും ഈശനായ പ്രഹസ്തനാണ് ഈ വരുന്നത്. രാക്ഷസേന്ദ്രന്റെ ഇവിടെയുള്ള സൈന്യങ്ങളിൽ മൂന്നിലൊന്ന് ഇവന്റെ ഒന്നിച്ചുണ്ട്. വീരനും, ശൂരനും, അസ്ത്രങ്ങളിലെല്ലാം, അഭിജ്ഞനും, പരാക്രമത്തിൽ വിഖ്യാതനുമാണ് ഇവൻ."

മഹാമേരുപോലെ വലുതായ ശരീരമുള്ളവനും, അതിഭീഷണമായി ഗർജ്ജിക്കുന്നവനും, അരക്കപ്പട ചുഴന്നവനും പടക്കുറ്റക്കരുത്തുള്ളവനുമായ പ്രഹസ്തനെ വാനരപ്പെരുമ്പടകണ്ടു. അമിതക്രോധത്തോടെ അവർ സിംഹനാദം മുഴക്കി. സേനാപതിയും നേരിട്ടുതന്നെ ചാടി. വാൾ–വേൽ–ചുരിക–ബാണം–ശൂലം–ഉലയ്ക്ക–ഗദ– കുന്തം– പരിഘം– പലതരം വെണ്മഴു– വിചിത്രമായ വില്ല്– ഇവയേന്തിയ രാക്ഷസപ്പട വിജയേച്ഛുക്കളായ, കപികളോടേററു. നീലന്റെ പടകൾ; പർവ്വതശൃംഗങ്ങൾ, പൂത്തുനില്ക്കുന്ന വന്മരങ്ങൾ, വലിയവലിയ പാറക്കല്ലുകൾ എന്നിവ കയ്യിലെടുത്ത് അടുത്തു. അതികഠിനമായൊരു യുദ്ധമാണ് അവിടെ നടന്നത്. കൽമഴയും ശരവർഷവും പൊഴിഞ്ഞു. നക്തഞ്ചരന്മാർ വളരെ വാനരന്മാരുടെ ഉടൽകീറി. കപികളാകട്ടെ അനേകായിരം അസുരന്മാരെ വധിച്ചു. ചിലർ ശൂലങ്ങളാൽപിളർന്നു; ചിലർ ചക്രങ്ങളാൽ; വേറെചിലർ വെണ്മഴുവാലും പരിഘങ്ങളാലും ശ്വാസംമുട്ടിയ ചിലർ മന്നിൽവീണ് പിടഞ്ഞു. ചിലരുടെ നെഞ്ച്പിളർന്നു; മററചിലർ ബാണക്കെട്ടിൽ കുടുങ്ങി, ഖഡ്ഗപാതമേററ ചില വാനരന്മാർ രണ്ടായി മുറിഞ്ഞുവീണു. ആശരന്മാരുടെ നിശിതങ്ങളായ ശൂലങ്ങൾ ചിലരുടെ വാരിഭാഗംപിളർത്തി. കപികളും രാക്ഷസന്മാരും ചൊടിച്ചു. മരങ്ങളെക്കൊണ്ടും ശൈലാഗ്രങ്ങളെക്കൊണ്ടും നക്തഞ്ചരന്മാരെ ഹരിസൈന്യം ഭൂമിയിലിട്ട് അരച്ചു. വജ്രതുല്യമായ കൈത്തലത്താൽ, മുഷ്ടികളാൽ, താഡനമേററ അരക്കന്മാരുടെ, ദന്തങ്ങളും കണ്ണുകളും ശിരസ്സുകളും തകർന്നു. ചിലർ രക്തംഛർദ്ദിച്ചു. ആർത്തസ്വരങ്ങൾ നാലുപാടുംഉയർന്നു. ഉജ്ജ്വലസിംഹനാദം മുഴങ്ങി. ഇങ്ങിനെ ഇടകലർന്ന നാദങ്ങളോടെ വാശിയേറിയ പടകൾ ചൊടിച്ച് കണ്ണുരുട്ടി, ജീവൻ വിലവെയ്ക്കാതെ, സ്വസ്വാമിക്കുവേണ്ടി പടപൊരുതി.

നരകാന്തകൻ-കുംഭഹനു- മഹാനാദൻ- സമുന്നതൻ- എന്നീ പ്രഹസ്താമാത്യന്മാർ ഒന്നിച്ചുചേർന്ന്നിന്ന് പ്ലവംഗപ്പടയെ തകർക്കുവാൻതുടങ്ങി. അതു കണ്ട ദ്വിവിദൻ ഓടിയടുത്ത് ഒരുപർവ്വതശിഖരത്തെയെടുത്ത് നരകാന്തകനെ ലക്ഷ്യമാക്കി എറിഞ്ഞു. നരകാന്തകൻ അതേററയുടനെ ഭൂലോകവാസം വെടിഞ്ഞു. വലിയൊരുവൃക്ഷം അങ്ങിനെത്തന്നെ പറിച്ചെടുത്ത ദുർമ്മുഖൻ, നിശാചരേന്ദ്രനായ സമുന്നതനെ ഒരൊററ പ്രഹരത്താൽ ചതച്ചു. അരിശം മുഴുത്ത ജാംബവാൻ ഒരു വൻപാറയെടുത്ത്, മഹാനാദന്റെ മാറിനെ ലക്ഷ്യമാക്കി. തകന്നനെഞ്ചോടെ അവൻ ഭൂമിയിൽ പതിച്ചു. താരനും കുംഭഹനുവും ഏററുമുട്ടി. താരന്റെ വൃക്ഷത്തല്ലേററ് പിടഞ്ഞുകൊണ്ട് പോർമന്നിൽ അവനും ഉയർവിട്ടു. ഇതെല്ലാം കണ്ട പ്രഹസ്തൻ രഥത്തെ അങ്ങോട്ടടുപ്പിച്ച് ബാണംപൊഴിച്ച് വാനരന്മാരിൽ പരിക്കുകൾ ഏല്പിച്ചു. കപിരാക്ഷസസൈന്യങ്ങളിൽ ഏററവും വലിയ ചുഴികൾ ഉണ്ടായതുപോലെ തോന്നി. സീമയററ സമുദ്രം ക്ഷോഭിച്ചാർക്കുന്നതുപോലെയുള്ള മഹാനിസ്വനം ഉയന്നു. ശ്രേഷ്ഠങ്ങളായ നാരാചങ്ങളെക്കൊണ്ട് വാനരപ്പടയെ, ഏററവും അരിശംമുഴുത്ത പ്രഹസ്തൻ ചഞ്ചലമാക്കി. അസുരപ്ലവംഗന്മാരുടെ ശരീരം കുന്നുപോലെ ഓരോ സ്ഥലത്ത് കൂടി. ഭൂതലത്തിലെ അല്പഭാഗംപോലും ശരീരമില്ലാതെ കാണുന്നില്ല. രണഭൂമിമുഴുവൻ രക്തത്താൽ ഓളംവെട്ടിത്തുടങ്ങി. പുഷ്പിച്ച പിലാശുക്കൾ നിരത്തിയിട്ടപോലെ ആ സ്ഥലമെല്ലാം ശോഭിച്ചു.

മരിച്ചുവീണവീരന്മാരുടെ ശവങ്ങളും ചിന്നിച്ചിതറിയ ആയുധങ്ങളും മരങ്ങളുമാകുന്ന തീരങ്ങൾ, അന്തകാലയമാകുന്ന സാഗരത്തിലേക്ക് കുതിക്കുന്ന ചെഞ്ചോരയാകുന്ന പ്രവാഹം, യകൃത്ത് പ്ലീഹ തുടങ്ങിയ പെരുഞ്ചേററ് കടൽമാലകളാകുന്ന ചണ്ടിപ്പടർപ്പ്, അംഗുലികളാകുന്നപുല്ല്, വിണ്ടതലകളും ശരീരങ്ങളുമാകുന്ന മത്സ്യങ്ങൾ, കഴുകന്മാരാകുന്ന രാജഹംസങ്ങൾ, അസ്ഥിശകലങ്ങളാകുന്ന സാരസപ്പക്ഷികൾ, മേദസ്സാകുന്ന നുരകൾ, ആർത്തസ്വരമാകുന്ന ഇരമ്പലുകൾ, ഇങ്ങിനെ, അധീരന്മാർക്ക് ഒരിക്കലും കടക്കുവാൻ സാധിക്കാത്ത ആ വൻനദിയെ, അരയന്നങ്ങളും നീർക്കോഴികളും തിങ്ങിയ ശരൽക്കാലനദിയെപ്പോലെ താമരപ്പൂമ്പൊടിയേററുകിടക്കുന്ന ഒരു പൊയ്കയെ ദന്തീന്ദ്രനെന്നപോലെ കപിരാക്ഷസന്മാർ തരണംചെയ്തു.

മഹാരഥനായ പ്രഹസ്തൻ തേരിലിരുന്ന് അസ്ത്രജാലങ്ങൾതൂകി, ഹരിവരന്മാരെ നിഗ്രഹിക്കുന്നത് നീലൻ കണ്ടു. ആകാശത്തിൽ പരന്നുനില്ക്കുന്ന മേഘ

ങ്ങളെ കൊടുങ്കാററ് ചിന്നിക്കുന്നതുപോലെ വാനരസേനാനായകൻ അവിടേക്ക് എത്തിയതു കണ്ട പ്രഹസ്തൻ, സൂര്യസന്നിഭമായ തേർ വാനരേശ്വരന്റെ നേരിട്ടു തന്നെ ഓടിച്ചു. വില്ലാളിവീരനായ പടനായകൻ വില്ല് ആഞ്ഞുവലിച്ച് കണകം തുരുതുരെ നീലന്റെ നേരിട്ട് അയച്ചു. ക്രുദ്ധങ്ങളായ ഉരഗങ്ങളെപ്പോലെ അസ്ത്രസമൂഹം നീലന്റെ ദേഹത്തിൽ തെരുതെരെ തറച്ചു. പലവഴിക്ക് രക്തം ഒഴുകിത്തുടങ്ങി. ചെന്തീതുല്യങ്ങളായ ശരങ്ങളേററ നീലൻ ഒരുവൃക്ഷം പറിച്ച് നിശാചരനെ ഒന്നടിച്ചു. അടിയേററ പ്രഹസ്തൻ അരിശമേറി ആർത്തുകൊണ്ട് ഘോരങ്ങളായ അസ്ത്രങ്ങളെ പൊഴിച്ചു. അവയെ തടുക്കാൻ സാധിക്കാതെ വാനരപ്പടനായകൻ കണ്ണടച്ച് സഹിച്ചു. ശരൽക്കാലത്തുണ്ടായ ഉഗ്രവർഷത്തെ ഒരു കാള ഏപ്രകാരമാണോ കൊണ്ടുനില്ക്കുന്നതു് അതുപോലെയാണ് നീലൻ കണ്ണുചിമ്മി അവയെ കൊണ്ടതു്. കപിസേനാനായകനു് ക്രോധം മുഴുത്തു. വലിയ ഒരുപയിൻവൃക്ഷം പറിച്ചെടുത്ത്, പ്രഹസ്തരഥത്തിലെ മനോവേഗമിയന്ന അശ്വങ്ങളെ നിഷ്പ്രയാസം ചതച്ചരച്ചു. അല്പമൊന്നമ്പരന്ന രാക്ഷസന്റെ മുന്നിൽച്ചാടിയെത്തി വില്ല് തട്ടിപ്പറിച്ച് പൊട്ടിച്ചു. ഉഗ്രശബ്ദത്തിൽ ഒന്നലറി.

വാനരവരൻ വില്ലൊടിച്ചുകളഞ്ഞപ്പോൾ, ഘോരമായൊരു ഇരുമ്പുലക്കയുമെടുത്ത് പ്രഹസ്തൻ തേരിൽനിന്ന് പെട്ടെന്ന് ചാടി. രണ്ടുപടനായകന്മാർ–ശ്രീരാമചന്ദ്രന്റേയും, രാക്ഷസപ്പെരുമാളുടേയും സർവ്വസൈന്യാധിപന്മാർ–മദിച്ചുനില്ക്കുന്ന രണ്ടു ദന്തീന്ദ്രന്മാരെപ്പോലെ രക്താഭിഷിക്തരായി നോക്കിനിന്നു. കൂർത്തതും മൂർച്ചയുള്ളതുമായ ദംഷ്ട്രങ്ങളെ കൂട്ടിയുരുമ്മി ശബ്ദമുണ്ടാക്കി. സിംഹത്തിന്റേയും വ്യാഘ്രത്തിന്റേയും ശൌര്യമാർന്നവർ–ആ മൃഗേന്ദ്രന്മാരുടെ ചേഷ്ടകളെല്ലാം ഒത്തിണങ്ങിയവർ–അനേകം യുദ്ധങ്ങളിൽ വിജയം വരിച്ചവർ–പോരിൽനിന്ന് ഒരിക്കലും പിൻമാറാത്തവർ–അനശ്വരയശസ്സിനെ ആത്മാർത്ഥമായി ആഗ്രഹിക്കുന്നവർ–ഇന്ദ്രനും വൃത്രാസുരനും എന്നപോലെ ഏററുമുട്ടാൻതയ്യാറായി. അസുരപ്രമുഖനായപ്രഹസ്തൻ, വാനരപ്പടനായകനായ നീലന്റെ ശിരസ്സിൽ, ഉലക്കകൊണ്ട് ആഞ്ഞൊന്നടിച്ചു. നീലന്റെ തലയിൽനിന്ന് രക്തം തുള്ളിത്തുള്ളിയായി ഇററിററുവീണു. വലിയൊരുവൃക്ഷം പറിച്ചെടുത്ത് പ്രഹസ്തന്റെ മാറിനെ ലക്ഷ്യമാക്കി കപിസത്തമനെറിഞ്ഞു. പ്രഹരത്തെ ഗൌനിക്കാതെ, ഉലക്കയുമോങ്ങി അസുരസൈന്യേശൻ, നീലന്റെ അടുത്തേക്ക് പാഞ്ഞണഞ്ഞു. കോപാന്ധനായി വരുന്ന അരക്കനെ കണ്ട വാനരവരൻ വലിയൊരു പാറക്കല്ല് എടുത്ത് നേരിട്ടു. അതിശക്തിയിൽ കല്ല് അരക്കന്റെ ശിരസ്സിനെ ലക്ഷ്യ

മാക്കി നീലൻ എറിഞ്ഞു. പ്രഹസ്തന്റെ ശിരസ്സ് പൊട്ടിപ്പൊളിഞ്ഞു് തലച്ചോറ് നാലുപാടും ചിന്നി. നിസ്തേജനായി ശക്തികുറഞ്ഞു്, ഇന്ദ്രിയബലം നശിച്ച് വേരററമാമരംപോലെ അസുരസേനാനായകൻ ജീവനററ് മണ്ണിൽപ്പതിച്ചു. വിണ്ടുപിളന്ന തലയിൽനിന്നും, ദേഹത്തിൽനിന്നും, കുന്നിൻമുകളിൽ പൊട്ടുന്ന ഉറവുപോലെ കടുനിണം ഒഴുകിത്തുടങ്ങി.

എത്ര കടുത്ത യുദ്ധത്തിലും അല്പവും ചാഞ്ചല്യമേശാത്ത രാക്ഷസപ്പട പ്രഹസ്തനിഗ്രഹം കണ്ടു് സന്തോഷംകെട്ടു് ലങ്കയിലേക്ക് ഓടി. അണമുറിഞ്ഞ നദിയെപ്പോലെ അവർ നില്ക്കുവാൻപോലും അശക്തരായി. ഉത്സാഹംമങ്ങി. വിവർണ്ണവദനരായി. രാക്ഷസരാജാരാവണന്റെ അരമനയിൽ എത്തിയ അവർ ശബ്ദിക്കുവാൻ സാധിക്കാതെ പകച്ചുനിന്നു. കടുത്ത അഴലാണ്ട അവർ ബോധമററവരെപ്പോലെയായി. വിജയലക്ഷ്മിയെ വരിച്ചവനും അതുല്യബലവാനുമായ നീലനാകട്ടെ, സ്വകൃത്യംകൊണ്ടു് വാനരന്മാരാൽ അതീവമാന്യനായി, ലക്ഷ്മണാന്വിതനായ ശ്രീരാമചന്ദ്രസ്വാമിസവിധത്തിലേക്ക് സസന്തോഷം എത്തിച്ചേർന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദ്യകാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ അമ്പത്തിയെട്ടാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയൊമ്പതാം സർഗ്ഗം. [രാവണകിരീടഭങ്ഗം]

ഹരിവ്യാഘ്രനായ നീലൻ നിശാചരേന്ദ്രനെ നിഗ്രഹിച്ചപ്പോൾ, കടൽപോലെ പരന്നുനിന്നിരുന്ന രാക്ഷസരാജസൈന്യം ആയുധങ്ങൾ കൂടി ഉപേക്ഷിച്ച് പാഞ്ഞുപോയി. പാവകാത്മജനായ നീലൻ, സേനാപതിയെ വധിച്ച വർത്തമാനം അറിഞ്ഞ രാവണൻ ക്രോധാധീനനായി. ദുഃഖവും കോപവും മുഴുത്ത ശേമുഷീവൻ, ഇന്ദ്രൻ ദേവകളോടെന്നപോലെ, രാക്ഷസന്മാരോടു് പറഞ്ഞു:—

"ഇനി അമാന്തിച്ച് ഇരിക്കുവാൻ പാടില്ല. ഇന്ദ്രന്റെ ബലത്തെക്കൂടി നശിപ്പിച്ചവനാണ് നമ്മുടെ സേനാപതി പ്രഹസ്തൻ. മദയാനകളിൽവെച്ച് അഗ്രഗണ്യനെന്നപോലെ ബലാഢ്യനായ അവനെ നിഗ്രഹിച്ച മാററാരിൽ ക്ഷമ പാടില്ല. അത്യാശ്ചര്യകരമായ ആ പോരിൻതലയ്ക്കലേക്ക് ഞാൻ തന്നെപോവുകയായി. ഇന്നു്, ആ വാനരപ്പടകളെയും രാമലക്ഷ്മണന്മാരെയും

ഞാൻ, ചെന്തീകൊണ്ടു് കാനനമെന്നപോലെ, ഉഗ്രശരജാലങ്ങളാൽ ചുട്ടെരിക്കും.”

ആളുന്ന അഗ്നിയെപ്പോലെ വെട്ടിത്തിളങ്ങുന്ന രഥത്തിൽ—ഉത്തമങ്ങളാകുന്ന അശ്വവീരന്മാരെ കെട്ടിയ ദിവ്യരഥത്തിൽ—രാവണൻ കയറി. ശംഖുകളും, ഭേരികളും, പണവങ്ങളും എന്നിവയുടെ ശബ്ദം ദിഗന്തങ്ങളിൽ മുഴങ്ങി; കൈകൊട്ടിയാർക്കൽ, സിംഹനാദം, സ്തുതി മുതലായവ കൂടിച്ചേർന്നു. ചെന്തീക്കനലുപോലെ കണ്ണുകൾ ഉരുട്ടി മിഴിച്ചവരും, ആനയുടേയും മേഘത്തിന്റേയും നിറമാർന്നവരും, ഘോരാകാരന്മാരുമായ അരക്കന്മാരാൽ, ഭയങ്കരഭൂതഗണങ്ങളാൽ ആവൃതനായ പിനാകിയെപ്പോലെ രാവണൻ ജാജ്വല്യമാനനായി.

അരമനയിൽനിന്നു് പുറത്തിറങ്ങിയ നക്തഞ്ചരേന്ദ്രൻ കപിസൈന്യത്തെ സശ്രദ്ധം നോക്കി. അപാരസാഗരത്തിന്റെ വേലിയേററംപോലെ ഇരമ്പത്തോടെ, അദ്രിശൃംഗങ്ങളും വൻവൃക്ഷങ്ങളും ആയുധമാക്കിയ സുഗ്രീവപ്പട ഒരുങ്ങിനില്ക്കുന്നു.

കാണുന്നവരെ കോൾമയിർകൊള്ളിക്കുന്ന ആ രാക്ഷസപ്പടയെ, പരിഘബാഹുവായ ശ്രീരാമസ്വാമി കണ്ടു. ആയുധങ്ങൾ ധരിച്ചു് ഒരുങ്ങിനില്ക്കുന്ന വിഭീഷണനോടു് അനല്പകാന്തിശ്രീയെഴുന്ന ദേവൻ ചോദിച്ചു:—

“അനേകം കൊടിക്കൂറകൾ; പാറുന്ന ധ്വജങ്ങൾ പലതരത്തിലുള്ള വാൾ-കുന്തം-ശൂലം-മുതലായ കാനായുധങ്ങൾ, ശൈലരാജതുല്യങ്ങളായ ആനകൾ, അതിധീരമുഖത്തോടുകൂടി അക്ഷോഭ്യപ്പടകൾ, ഇവ ആരുടെയാണു്?”

സ്വാമിയുടെ ചോദ്യം, വാസവതുല്യനായ വിഭീഷണൻ കേട്ടു. വമ്പന്മാരായ നക്തഞ്ചരന്മാർ ആരൊക്കെയാണു് വരുന്നതെന്നും, അവരുടെ ബലവീര്യങ്ങൾ ഇന്നതാണെന്നും മറുപടി പറഞ്ഞു:—

“പ്രഭോ, ആ വലിയ ആനപ്പുറത്തു് ഇരിക്കുന്ന കൂററൻ; ബാലാദിത്യനെപ്പോലെ തുടുത്തമുഖമുള്ളവൻ; ഗജത്തിന്റെ തലയ്ക്കുകൂടി അല്പമൊരാട്ടമുണ്ടാകത്തക്ക ശക്തൻ; അവനാണു് അകമ്പനൻ എന്നു പേരായ രാക്ഷസമുഖ്യൻ.

സിംഹധ്വജാങ്കിതമായ തേരിൽ, സുരേന്ദ്രന്റെ വില്ലിനുതുല്യമായ വില്ലു് ഉലച്ചു്, കടുത്തുരുണ്ട ദംഷ്ട്രയോടെ ഗജതുല്യനായി ഇരിക്കുന്നവൻ, അഗ്രജപുത്ര

നായ ഇന്ദ്രജിത്താണ്. അനേകം വരങ്ങൾ സമ്പാദിച്ച മഹാമായാവിയും കൂടിയാണ്.

അസ്തമനപര്‍വ്വതശോഭയാര്‍ന്ന വൻതേരിൽ, മഹേന്ദ്രതുല്യനായിരുന്ന് ചെറുഞാണൊലികൊണ്ട് ദിഗന്തം മുഴുവൻ മുഴക്കുന്ന വീരാഗ്രണി, വലിയ ശരീരത്തോടുകൂടിയവൻ മഹാരഥനായ അതികായ കുമാരൻ.

കുടമണികൾ കിലുങ്ങുന്ന മഹാഗജത്തിൽ ബാലസൂര്യസദൃശമായ കണ്ണുകൾ ഉരുട്ടി, കൊടും ഭീഷണനായി ഗർജ്ജിക്കുന്നതു് കേൾക്കുന്നില്ലേ? മഹാത്മാവായ വീരവീരൻ മഹോദരനെന്ന അസുരമുഖ്യനാണതു്.

പല തരത്തിലുള്ള കനകക്കോപ്പുകൾ അണിഞ്ഞ ഉത്തമാശ്വത്തിൽ, മേഘാവൃതമായ ശൈലരാജൻപോലെ, വെട്ടിത്തിളങ്ങുന്ന കുന്തവുമേന്തി വരുന്നവൻ, ഇടിത്തീതുല്യമായ വേഗതയാര്‍ന്ന പിശാചൻ എന്നവനാണ്.

പ്രഭോ, വെൺചന്ദ്രികപോലെയുള്ള ഒരു വൃഷഭത്തിൽ അശനിപോലെയുള്ള ത്രിശൂലമേന്തി, അത്യുത്സാഹത്തോടെ വരുന്നതു കണ്ടില്ലേ? അവനാണ് പ്രഖ്യാതനായ ത്രിശിരസ്സെന്നവൻ.

തടിച്ചു് ഭംഗിയാര്‍ന്ന വിശാലവക്ഷസ്സോടെ, കാർമുകിൽ മാലയ്ക്കുതുല്യം ശോഭയാര്‍ന്നു്, പന്നഗരാജാങ്കിതധ്വജനായി, വൻവില്ലെടുത്തു് സലീലം ചെറുഞാണൊലി മുഴക്കിവരുന്നവനെ കുംഭൻ എന്നു പറയും.

അതാ കാണുന്നു ഒരാളെ പൊന്നാഭരണങ്ങളെല്ലാമണിഞ്ഞു്, വജ്രതുല്യമായൊരു പരിഘവുമേന്തി വരുന്നതു്. അനേകരക്ഷോബലപ്രമുഖനായ ഇവൻ അത്യത്ഭുതകൃത്യങ്ങൾ ചെയ്യുന്ന നികുംഭനാണ്.

നിറഞ്ഞ ആവനാഴിയും, ഉജ്ജ്വലചാപവും, മിന്നിത്തിളങ്ങുന്ന ഖഡ്ഗവും ധരിച്ചു്, അഗ്നിതുല്യമായ രഥത്തിൽ ഉന്നതമായ ധ്വജത്തോടുകൂടി വരുന്ന ഈ കൂററൻ, യുദ്ധങ്ങളിൽ പര്‍വ്വതംപോലെ സുസ്ഥിരനായ നരാന്തകൻ.

വ്യാഘ്രം–ഒട്ടകം–ഉരഗം–അശ്വം–എന്നിവയുടെ മുഖത്തോടുകൂടിയവരും, ഭയമേറിയ ഘോരരൂപമുള്ളവരും, എപ്പോഴും ഉരുണ്ടകണ്ണുകളിട്ടു് വട്ടംചുഴററുന്നവരും ഭൂതങ്ങളെപ്പോലെയുള്ളവരുമായ രാക്ഷസന്മാർ ചുററുമുള്ള നരാന്തകൻ, ദേവന്മാരുടെ അഹങ്കാരത്തെക്കൂടി ഇല്ലാതാക്കും.

പ്രഭോ രാമചന്ദ്രസ്വാമി, നേർത്ത അലകുകളിൽ ചന്ദ്രസുന്ദരമായ വെൺകുട പ്രശോഭിക്കുന്നതു് നോക്കു. അതാണു് രാക്ഷസചക്രവത്തിയും ലങ്കാധിപനുമായ രാവണൻ. ഭൂതഗണങ്ങളാലാവൃതനായ ശ്രീരുദ്രനെപ്പോലെ ജ്വലിക്കുന്നു. കനകക്കിരീടം ധരിച്ചു്, ചാഞ്ചാടുന്ന കുണ്ഡലങ്ങളണിഞ്ഞ വദനം, വിന്ധ്യഗിരീന്ദ്രതുല്യഭീമശരീരം, ഇന്ദ്രന്റെയും അന്തകന്റെയും ദർപ്പങ്ങൾ അടക്കിയ അത്ഭുതവിക്രമം ഇതെല്ലാം ഒത്തുചേന്ന ആശരേന്ദ്രൻ ആദിത്യനെപ്പോലെ ശോഭിക്കുന്നു.”

വൈരിവിജിഗീഷുവായ വിഭീഷണനോടു് ശ്രീരാമൻ പറഞ്ഞു:—

“ആശ്ചര്യം! തന്നെ. രാക്ഷസാധിപൻ ആളിക്കത്തുന്ന അഗ്നിയെപ്പോലെ തേജസ്വിയന്നവൻ! ചണ്ഡകിരണങ്ങളോടുകൂടിയ മദ്ധ്യാഹ്നസൂര്യനെപ്പോലെ നോക്കുവാൻ സാധിക്കാത്തവൻ. ഇവന്റെ തേജസ്സുകൊണ്ടു് ആഭരണാലംകൃതമായ ശരീരത്തെ ഞാൻ കാണുന്നില്ല. വീരന്മാരായ ദേവന്മാക്കോ ദാനവന്മാക്കോ ഇത്തരത്തിലുള്ള ആകൃതിസൌഷ്ഠവം ഉണ്ടാകില്ല. അത്രയ്ക്കുമാത്രം അസുരേന്ദ്രന്റെ ഉടൽ വിളങ്ങുന്നു. ഈ മഹാത്മാവിന്റെ സൈന്യസമൂഹത്തിലുള്ളവർ എല്ലാവരും ഗിരിതുല്യന്മാർ! എല്ലാവരും യുദ്ധത്തിൽ പവ്വതതുല്യസ്ഥിരതയുള്ളവർ! എല്ലാവരും തെളുതെളെ തിളങ്ങുന്ന ഉഗ്രായുധധാരികൾ! അന്തകതുല്യന്മാർ! അതിഭീമവിക്രമർ! ഉജ്ജ്വലന്മാർ! മാമലയ്ക്കൊത്ത ശരീരമുള്ള ഭൂതഗണങ്ങളെപ്പോലുള്ളവർ! ലങ്കേശ്വരാ! സൈന്യങ്ങളാൽ ചൂഴ്ന്ന ഈ മഹാപാപിയെ എന്റെ കണ്ണിന്നുമുമ്പിൽ കണ്ടുവല്ലൊ. സീതയെ അപഹരിച്ചതിലുള്ള കോപം ഇവനിൽ ഇപ്പോൾതന്നെ ഞാൻ ചാട്ടുകയായി.

ഇത്രയും അരുളിച്ചെയ്തു മഹാപ്രഭു കോദണ്ഡം കുലച്ചു. നല്ലൊരു അസ്ത്രമെടുത്തു് തൃക്കരത്തിൽപിടിച്ചു. ഉഗ്രശരമേന്തിയ ലക്ഷ്മണൻ തൊട്ടു് പിന്നിൽ നിന്നു. നിശാചരേന്ദ്രനായ രാവണൻ രാക്ഷസന്മാരോടു് പറഞ്ഞു:—

“കോട്ടവാതിലുകൾ, രാജപാതപ്പുരകൾ, ഗോപുരങ്ങൾ, എന്നിവയെ കാക്കണം. സംശയിക്കരുതു്. ഞാൻ നിങ്ങളോടുകൂടി പുറത്തേക്കിറങ്ങിയ തക്കത്തിൽ ഈ വനസഞ്ചാരികൾ അകത്തേക്കു് കയറിയേക്കും. ദുർധഷമാണെങ്കിലും ജനശൂന്യമായ നഗരത്തെ അവർ തീണ്ടിയേക്കും.”

ഒന്നിച്ചു് ഉണ്ടായിരുന്ന കാവല്ക്കാർ, രാജാജ്ഞയനുസരിച്ചു് പിരിഞ്ഞു പോയി. വലിയൊരു മത്സ്യം മഹാസാഗരത്തെ പിളത്തി മുന്നോട്ടുപോകുന്നതു

പോലെ രാവണൻ വാനരസൈന്യത്തെ ഭേദിക്കാൻ തുടങ്ങി. മിന്നുന്നശരചാപങ്ങളെടുത്തു് അരക്കർകോൻ പടക്കുന്നിൽ നില്ക്കുന്നതുകണ്ട കപീന്ദ്രൻ വലിയ ഒരു ഗിരിശൃംഗം പറിച്ചെടുത്തു് ഒന്നു ചുഴററി. വൃക്ഷനിബിഡമായ ആ ശിഖരം ദശാനനനെ ലക്ഷ്യമാക്കി സുഗ്രീവൻ എറിഞ്ഞു. നേരിട്ടുവരുന്ന പർവ്വതാഗ്രത്തെ പൊൻകെട്ടിയ ബാണസമൂഹത്താൽ രാവണൻ ഭിന്നമാക്കി. ഉടനെ ഉഗ്രസർപ്പത്തിനു തുല്യമായൊരമ്പു് ആകർണ്ണാന്തം വലിച്ചു് വാനരേശ്വരന്റെ നേരിട്ടു് വിട്ടു. ചെന്തീയിനുതുല്യമായ ശോഭയും, വായുവിനേക്കാൾ വേഗതയും, വജ്രത്തിന്നുതുല്യമായ ശക്തിയും ഒത്തിണങ്ങിയ ആ ബാണം കപിരാജാവിനെ നിഗ്രഹിക്കുവാൻ വേണ്ടിത്തന്നെയാണു് അതിരുഷ്ടനായ രാവണൻ അയച്ചതു്. ദശഗ്രീവഭുജബലത്തിനെ വ്യക്തമാക്കുന്നതും ഇന്ദ്രാശനിപോലെയുള്ളതുമായ ആ ക്രൂരമ്പു്, സുബ്രഹ്മണ്യസ്വാമിയുടെ വേൽ ആയുധം ക്രൌഞ്ചത്തെ എന്നപോലെ, സുഗ്രീവ ശരീരത്തെ പിളർത്തി. മനംമറിഞ്ഞു് ഞരങ്ങിക്കൊണ്ടു് ഭൂമിയിൽ പതിച്ച വാനരചക്രവർത്തി ക്രമത്തിൽ ബോധരഹിതനായി. അതുകണ്ട അരക്കന്മാർ അത്യാനന്ദത്തോടെ ആർത്തുവിളിച്ചു.

ഉടനെ ഗവാക്ഷൻ–ഗവയൻ–സുദംഷ്ട്രൻ–ജ്യോതിർമ്മുഖൻ–ഋഷഭൻ–നളൻ–എന്നിവർ ദേററത്തെ വലുതാക്കി. ഓരോ ശൈലങ്ങളെടുത്തു് രാക്ഷസ രാജാവിന്റെ നേരിട്ടു് ശക്തിയിൽ എറിഞ്ഞു. വരുന്ന ശൃംഗങ്ങളെയെല്ലാം, കടയ്ക്കു് സ്വർണ്ണംകെട്ടിയ നാരാചങ്ങളാൽ രാവണൻ തകർത്തി; തുടർന്നു് ക്രൂരബാണങ്ങളെക്കൊണ്ടു് കപിമുഖ്യന്മാരെ മുഴുവൻ നിലംപൊത്തിച്ചു. രാക്ഷസപ്പെരുമാൾ പെരുമഴപോലെ ശരങ്ങൾ പൊഴിച്ചുതുടങ്ങി. പ്ലവംഗപ്പട അമ്പുകൾകൊണ്ടു് മൂടിയ മട്ടിലായി. വാനരന്മാരുടെ ഹൃദയങ്ങളിൽ ദുഃഖം അലയടിച്ചു. ഭയമാകുന്ന മുള്ളുതറച്ചു് അവശരായിത്തീർന്ന അവർ, ഏതൊരു ജീവിക്കും ആലംബമായി പ്രശോഭിക്കുന്ന രഘുരാമദേവസമീപത്തിലേക്കു് ഓടിയെത്തി; ആശ്രയിച്ചു.

കരുണാസാഗരമായ രഘുപതി കോദണ്ഡമേന്തി അതിവേഗത്തിൽ മുന്നോട്ടു് നടന്നു. ജ്യേഷ്ഠന്റെ മുന്നിൽ തലതാഴ്ത്തിക്കൊണ്ടു് ലക്ഷ്മണൻ ഉണർത്തി:—

"എന്റെ ജ്യേഷ്ഠനു്, ഈ ദുഷ്ടബുദ്ധിയെ നിഗ്രഹിക്കുവാൻ നിഷ്പ്രയാസം സാധിക്കും. എന്നാൽ ഞാൻ ഇവനോടേല്ക്കാം. പ്രഭോ, എനിക്കു് അനുവാദം തരു."

സത്യപരാക്രമിയായ ആ തേജസ്വി മന്ദഹാസത്തോടെ പറഞ്ഞു:—

"ശരി. അങ്ങിനെയാകാം. എന്നാൽ നല്ലവണ്ണം ശ്രദ്ധിക്കണം. ലക്ഷ്മണാ, കഴിയുന്നത്രയും യുദ്ധത്തിൽ യത്നിക്കണം. അടരിൽ അത്ഭുതവിക്രമമുള്ള വീരനാണ് രാവണനെന്ന് ഓർമ്മയിരിക്കട്ടെ. ചൊടിച്ചു കഴിഞ്ഞാൽ അവന്റെ മുന്നിൽ, മൂന്നുലോകത്തിലുമുള്ളവരെല്ലാം ഒന്നിച്ച് അണിനിരന്നാലും എതിർക്കുവാൻ സാധിക്കില്ല. അല്പവും അശ്രദ്ധയില്ലാതെ, കണ്ണിമവെട്ടാതെതന്നെ, പഴുത് നോക്കുക. സ്വയമായുണ്ടാകുന്ന പഴുതുകൾ എപ്പോഴും അടയ്ക്കുക, കുലച്ച വില്ലു കൊണ്ട് സ്വരക്ഷയും ചെയ്യുക."

അഗ്രജന്റെ നിർദ്ദേശങ്ങൾ അനുജൻ സാദരം സ്വീകരിച്ചു. ജ്യേഷ്ഠനെ ആലിംഗനം ചെയ്തു, അഭിവന്ദിച്ച് ലക്ഷ്മണൻ ദശാനനന്റെ പുരോഭാഗത്തിലെത്തി. തുമ്പിക്കൈപോലെ ഉരുണ്ടുനീണ്ടബാഹുക്കളിൽ, ഉജ്ജ്വലിക്കുന്ന ഭീകരചാപമുയർത്തിപ്പിടിച്ച് പൊൻകണകളാൽ വാനരന്മാരെ പിളർത്തുന്നതു കണ്ടു, മഹാതേജസ്വി ഹനുമാൻ, തുരുതുരെ വരുന്ന അസ്ത്രപ്പേമാരിയെ കൈകൾ വീശിത്തട്ടിത്തെറിപ്പിച്ച് രാവണന്റെ രഥസമീപത്തിൽ ചാടിയെത്തി. അമിതബുദ്ധിമാനായ മഹാത്മാ മാരുതി വലത്തെ കൈ ഓങ്ങി അസുരേശ്വരനെ ഭയപ്പെടുത്തിപ്പറഞ്ഞു:—

"ഹേ ലങ്കാധിപ, ദേവന്മാർ–ദാനവന്മാർ–ഗന്ധർവ്വന്മാർ–യക്ഷന്മാർ–രാക്ഷസന്മാർ–എന്നിവരിൽ നിന്നെ വധിക്കാതിരിക്കാൻ അനുഗ്രഹം കിട്ടിയിട്ടുള്ളൂ. മർക്കടനാൽ നീ ഛിന്നനായിത്തീരുവാൻ വിരോധമില്ല. അഞ്ചു ശാഖകളാൽ ശ്രേഷ്ഠമായ ഈ ഓങ്ങിയ വലത്തുകൈ, നിന്റെ ശരീരത്തിൽ പതിച്ചാൽ, നെടുനാളായി ഈ ശരീരത്തിലുള്ള ജീവൻ പറക്കുന്നതു കാണാം."

ഹനുമാന്റെ വാക്കുകൾ കേട്ടു രാവണൻ കോപത്താൽ വിറച്ചു. കൺചുകന്ന ആ ഭീമവിക്രമൻ ചൊടിച്ചുകൊണ്ട് പറഞ്ഞു:—

"എടോ വാനര, സംശയിക്കാതെ അടിച്ചുകൊള്ളൂ. അനശ്വരമായ യശസ്സിനെ സമ്പാദിക്കൂ. നിന്റെ പോർകരുത്ത് എത്രയുണ്ടെന്ന് അറിഞ്ഞിട്ടുവേണം നിന്നെ നിഗ്രഹിക്കുവാൻ."

കാററിൻമകൻ വീണ്ടും രാവണനോടു പറഞ്ഞു:—

"എന്റെ കയ്യിന്റേയും അടിയുടേയും ശക്തി എത്രമാത്രമുണ്ടെന്ന് ഒന്നോ

മ്മിച്ചുനോക്കു. നിന്റെ ഉണ്ണി അക്ഷകുമാരനു് ഒരു താഡനമാണു് കിട്ടിയിട്ടുള്ളതു്."

രാക്ഷസേശ്വരനായ ദശാനനൻ പെട്ടെന്നു് ഉള്ളംകൈകൊണ്ടു് മാരുതിയുടെ നെഞ്ചിലൊന്നു് ആഞ്ഞടിച്ചു. അതുല്യകെല്പിയന്ന രാവണന്റെ താഡനംകൊണ്ടു് പവനതനയൻ വീണ്ടും വീണ്ടും വിറച്ചുപോയി. അല്പനേരം അങ്ങിനെത്തന്നെ നിന്ന ഹനുമാൻ, ഓങ്ങിയ വലത്തുകൈ അമരവൈരിയുടെ നെഞ്ഞിൽ പതിപ്പിച്ചു. വാനരന്മാരിൽവെച്ചു് മഹാത്മാവായ മാരുതിയുടെ അടികൊണ്ട രാവണൻ, ഭൂകമ്പത്തിൽ പർവ്വതമെന്നപോലെ ഒന്നു് ചാഞ്ചാടി. ഹനുമാൻ നിർഭയനായി, പൊരുതി നില്ക്കുന്ന അരക്കർകോന്റെ രഥസമീപത്തിൽ ചെന്നു് പ്രഹരിച്ചതുകണ്ടു, കീശരും, ഋഷിമാരും, സിദ്ധരും, ദേവദൈത്യരും ആർപ്പുവിളിച്ചു. അല്പം കഴിഞ്ഞു് ആശ്വാസമാന്ന രാവണൻ പവനാത്മജനോടു് പറഞ്ഞു:—

"ഹേ വാനരശ്രേഷ്ഠ, വളരെ നല്ലതു്. നിന്റെ കൈക്കരുത്തു് ശ്ലാഘ്യമാണു്. എന്റെ എതിരാളിയാകാൻ നിനക്കു് അർഹതയുണ്ടു്."

രാവണന്റെ വാക്കുകേട്ടു ഹനുമാൻ പറഞ്ഞു:—

"എന്റെ പരാക്രമം വളരെ മോശമാണു്. ഹേ ദശാനന, ഇനിയും അങ്ങു് ജീവിച്ചിരിക്കുന്നുവല്ലോ. വീണ്ടും ഒന്നുകൂടി എന്നെ അടിക്കു. വെറുതെ ആത്മപ്രശംസ എന്തിനു് പറയുന്നു? പിന്നീടു് എന്റെ മുഷ്ടി നിന്നെ യമാലയത്തിലെത്തിക്കും."

വായുപുത്രന്റെ വാക്കുകൾ രാക്ഷസേശ്വരനെ ക്രോധാന്ധനാക്കി. ചുടുത്ത കണ്ണുകളോടെ വലത്തെ കൈ മുഷ്ടി ചുരുട്ടി, വാനരമുഖ്യന്റെ വിസ്തൃതവക്ഷസ്സിൽ കഴിവെല്ലാമെടുത്തു് ഒന്നു് ഇടിച്ചു. വൻമാറിൽ വീണ്ടും ഇടികൊണ്ട ഹനുമാൻ വിറച്ചുവീണു.

അമേയബലവാനായ മാരുതി ബോധംകെട്ടതുകണ്ടു നിശാചരേന്ദ്രൻ തേരു് നീലന്റെ നേർക്കു തിരിച്ചു. അരക്കചക്രവർത്തിയായ ആ പ്രതാപി, മർമ്മങ്ങൾ പിളർത്തുന്ന ഉരഗതുല്യസായകങ്ങളെ, വാനരസൈന്യനായകന്റെ നേരിട്ടു് തുടർന്നയച്ചു. അസ്ത്രങ്ങൾ തറച്ചു് നീലൻ പൊരുതിമുട്ടി; വശംകെട്ടു.

ഒരു കൈകൊണ്ടു് ഒരു മലമുടി പൊട്ടിച്ചെടുത്തു് രാക്ഷസേശനെ എറിഞ്ഞു.

മഹാതേജസ്വിയായ ഹനൂമാൻ പെട്ടെന്നു് ഉഗ്രനായി എഴുന്നേററു. കോപതാമ്രാക്ഷനായ ആ മഹാത്മാവു്, നീലനോടു് എതിരിടുന്ന രാവണനോടു് പറഞ്ഞു:—

"ഒരുവനോടു് പൊരുതിക്കൊണ്ടിരിക്കുമ്പോൾ മറെറാരാളോടു് എതിർക്കുന്നതു് സമുചിതമല്ല."

നീലൻ എറിഞ്ഞ ഗിരിശിഖരത്തിലേക്കു് ഏഴു ക്രൂരമ്പുകൾ രാവണനയച്ചു. അതു ചിന്നിച്ചിതറി വീണു. തകർന്ന കുന്നിനെക്കണ്ടു നീലൻ, കാലാഗ്നിപോലെ രുഷ്ടനായി. ശത്രുഹന്താവായ ആ സേനാപതി, പയിൻ, മൊട്ടുകളുള്ള പൂമരുതു്, ഞമ, പൂത്തുനില്ക്കുന്ന മാവു് തുടങ്ങിയ വൻവൃക്ഷങ്ങൾ തുരുതുരെ പറിച്ചു് ആ യുദ്ധത്തിൽ എറിഞ്ഞുതുടങ്ങി. നേരിട്ടുവരുന്ന മരങ്ങളെയെല്ലാം രാവണൻ മുറിച്ചിട്ടു. തുടർന്നു് പാവകതനയനിൽ ശരജാലങ്ങൾ പതിപ്പിച്ചു. മാമലയിൽ ഉഗ്രമേഘമെന്നപോലെ പൊഴിച്ച അസ്ത്രങ്ങളേററ നീലൻ, പെട്ടെന്നു് ദേഹം ചുരുക്കി, കൊടിക്കാലിൻെറ മുകളിലേക്കു് ചാടി. രാവണൻ കോപംകൊണ്ടു് കത്തിക്കാളി. നീലൻ അവിടെയിരുന്നു് ഒന്നലറി. ഉത്തരക്ഷണത്തിൽ പടനായകനെ, രാവണൻെറ കിരീടാഗ്രത്തിൽ, വില്ലിൻ തലയ്ക്കൽ, വീണ്ടും ധ്വജാഗ്രത്തിൽ, ഇങ്ങിനെ മാറി മാറി കാണുവാൻ തുടങ്ങി. അനിലാത്മജനായ ഹനൂമാനും, സൌമിത്രിയും, ശ്രീരാമചന്ദ്രനും, അതിതേജസ്വിയായ രാവണനും, നീലൻെറ അത്യത്ഭുത ശരീരലാഘവം കണ്ടു് വിസ്മിതരായി. പടനായകൻെറ മെയ്‌വഴക്കം കണ്ടു പൌലസ്ത്യൻകൂടി അമ്പരന്നു. വാനരന്മാർ ആർത്തുവിളിച്ചു. പരിഭ്രമത്താലും കീശവരന്മാരുടെ ഘോഷത്താലും എന്തു ചെയ്യണമെന്നറിയാതെ രാവണൻ അല്പനേരം നിന്നു; ആഗ്നേയാസ്ത്രം എടുത്തു. കൊടിമുകളിൽനില്ക്കുന്ന നീലനെ നോക്കിപ്പറഞ്ഞു:—

"എടോ വാനരാ, നീ വലിയ മെയ്യഭ്യാസിതന്നെ. പെരുംചതിയനുമാണു്. ഹേ മക്കടാ, നിനക്കു് ത്രാണിയുണ്ടെങ്കിൽ ജീവനെ രക്ഷിച്ചുകൊള്ളുക. പലപല രൂപങ്ങൾ നീ മാറിക്കൊണ്ടിരിക്കുന്നുണ്ടു്. പ്രാണസംരക്ഷണത്തിനുവേണ്ടി ബദ്ധപ്പെടുന്ന നിന്നെ, ആഗ്നേയസംയോജിതമായ ഈ അസ്ത്രം ഹനിക്കും. എല്ലാവിധ കഴിവുകളും നീയെടുത്തുകൊള്ളുക. ഞാനയക്കുന്ന ഈ അമ്പിൽനിന്നു് നിനക്കു് രക്ഷകിട്ടുന്നതല്ല."

ആഗ്നേയാസ്ത്രമന്ത്രം സംയോജിപ്പിച്ച ഘോരശരം നിശാചരേന്ദ്രൻ നീലന്റെ നേരിട്ട് ആഞ്ഞുവിട്ടു. പടനാഥന്റെ വിശാലവക്ഷസ്സിൽ തറച്ചു. ചുട്ടെരിഞ്ഞുകൊണ്ട് കപിവരൻ ഭൂമിയിൽപ്പതിച്ചു. എന്നാൽ അച്ഛനായ അഗ്നിദേവന്റെ അനുഗ്രഹത്താലും സ്വന്തം കരുത്തിനാലും മുട്ടുകുത്തി വീണതേയുള്ളൂ. ജീവാപഹാരിയാണെങ്കിലും ആ അസ്ത്രംകൊണ്ട് ശ്രീരാമപ്പടനായകൻ ഹതനായില്ല.

മൂർച്ഛിച്ച കപിയെക്കണ്ട രാവണൻ, ഇടിനാദതുല്യമായി തേരിനെ പായിച്ച് മുന്നേറി. പോർമുന്നിൽനില്ക്കുന്ന സൌമിത്രിയോട് നേരിട്ടു. യുദ്ധനടുവിൽ കത്തിജ്വലിക്കുന്ന രാക്ഷസവരൻ ഭൂമിതന്നെ കുലുങ്ങത്തക്കവിധം ചെറുഞാണൊലി മുഴക്കി. അമേയമായ വില്ലിൻനിനാദം കൂട്ടുന്ന രാവണനോട്, ധീരനായ ലക്ഷ്മണൻ പൌരുഷത്തോടെ പറഞ്ഞു:—

"ഹേ രാക്ഷസചക്രവർത്തീ, എന്നോടുകൂടി അടരാടു. അങ്ങയുടെ കൈക്കരുത്ത് കുരങ്ങന്മാരുടെ മുന്നിലല്ല വേണ്ടതു്."

സൌമിത്രിയുടെ മിതവാക്കുകളും, ചെവിതുളക്കുന്ന ചെറുഞാണൊലിയും കേട്ട് നിശാചരൻ, കുമാരന്റെ നേരിട്ടുചെന്ന് രുഷ്ടനായിപ്പറഞ്ഞു:—

"ബുദ്ധിശൂന്യനായ കാകുൽസ്ഥ, ഭാഗ്യംകൊണ്ട് നീ എന്റെ മുന്നിലെത്തി. ബുദ്ധിമറിഞ്ഞ നീ ചാവുകയായി. എന്റെ ബാണങ്ങൾകൊണ്ട് ഭേദിച്ച നീ കാലന്റുക്ക് ഈ ക്ഷണത്തിൽ പുറപ്പെടുകയായി."

വെണ്മയാർന്ന ദംഷ്ട്രകൾ കാണത്തക്കവിധം ഗർജ്ജിക്കുന്ന ആശരേശനോട് കുമാരൻ തുടർന്നു:—

"മഹാരാജാവേ, മഹാനുഭാവന്മാർ ഇങ്ങിനെ മേനി പറയില്ല. ദുഷ്ടാഗ്രേസരനായ അങ്ങ് ആത്മപ്രശംസയാണ് ഘോഷിക്കുന്നതു്. അങ്ങയുടെ കെല്പും വീര്യവും പ്രതാപവും പരാക്രമവും എനിക്ക് അറിയാം. രാക്ഷസചക്രവർത്തീ, വില്ലും ശരവുമെടുത്ത് ഞാനിതാ തയ്യാറായിനില്ക്കുന്നു. വെറുതെയുള്ള മേനിവാക്കുകൾകൊണ്ടെന്തു്. വരൂ. യുദ്ധംതുടങ്ങൂ."

ലക്ഷ്മണന്റെ വാക്കുകേട്ട അരക്കർകോൻ, കടയ്ക്കു് പൊൻകെട്ടിയ ഏഴു ക്രൂരശരങ്ങളെ ഒന്നിച്ചയച്ചു. ഏഴും കുമാരൻ നിഷ്പ്രയാസം ഖണ്ഡിച്ചു. ഉരഗേന്ദ്രരെപ്പോലെ അവയെ മുറിച്ച നിർഭയനായ കുമാരനെക്കണ്ട ലങ്കാധിപൻ

ക്രോധാവിഷ്ടനായി നിശിതങ്ങളായ ആശുഗങ്ങളെ പൊഴിച്ചുതുടങ്ങി. ശ്രീരാമാനുജനും അവയെ മുഴുവൻ തടുത്ത് ശരവർഷം തുടങ്ങി. രാവണന്റെ നിശിതബാണങ്ങളെ-ശ്രേഷ്ഠമായ അർദ്ധചന്ദ്രം-ക്ഷുരകർണ്ണി-ഭല്ലം-തുടങ്ങിയവയെ നിർഭയനായ ലക്ഷ്മണൻ തകർത്തു. അമരവൈരിപ്പെരുമാറ്റം അത്ഭുതസ്തബ്ധനായി. അചിന്ത്യവേഗത്തിൽ അയക്കുന്ന ലക്ഷ്മണാസ്ത്രങ്ങൾ, തന്റെ ഉഗ്രായുധങ്ങളെ മുഴുവൻ പൊടിയാക്കുന്നു. അത്ഭുതപൂർവ്വമായ ഈ ശരവർഷം രാവണനെ അമ്പരപ്പിക്കുകതന്നെചെയ്തു. കൂർത്തുമൂർത്ത് ഇന്ദ്രവജ്രതുല്യങ്ങളായ ആശുഗങ്ങളെ അസുരേന്ദ്രൻ വീണ്ടും അയച്ചു. ചെന്തീപാറുന്ന ഘോരബാണങ്ങൾ ലക്ഷ്മണൻ നക്തഞ്ചരനിഗ്രഹത്തിനായി അയച്ചു. രാക്ഷസേന്ദ്രൻ അവയെ മുറിച്ച് അതുല്യശരങ്ങളാഞ്ഞുവിട്ടു. അവയെയെല്ലാം കുമാരൻ ശകലമാക്കിവീഴ്ത്തി. കാലാഗ്നിതുല്യവും, വിധാതാവ് കൊടുത്തതുമായ ഒരസ്ത്രമെടുത്ത് രാവണൻ അനുസന്ധാനം ചെയ്ത് ആകർണ്ണാന്തം വലിച്ചുവിട്ടു. ലക്ഷ്മണന്റെ നെററിത്തടത്തിൽ അതുകൊണ്ടു. ദേഹമൊന്ന് വിറച്ചു. വിൽപ്പിടിയൊന്ന് അയഞ്ഞു. ചെറിയൊരു ചാഞ്ചല്യം മനസ്സിനാതട്ടി. ഉത്തരക്ഷണത്തിൽ സുബോധമാർന്ന കുമാരൻ മഹേന്ദ്രാരിയുടെ വിൽമുറിച്ചു. മൂർച്ചയുള്ളതും കൂർത്തതുമായ മൂന്ന് അമ്പുകൾ രാക്ഷസരാജാവിന്റെ മാറിൽതറച്ചു. രാക്ഷസപ്പെരുമാൾ ആകെ ഒന്നുലഞ്ഞു. അല്പസമയം ബോധഹീനനെപ്പോലെയായി. ഉടനെ മനസ്സിനെ സുസ്ഥിരമാക്കി. വില്ല് മുറിഞ്ഞു, ശരങ്ങൾ തറച്ച് മേദസ്സോടുകൂടി രക്താഭിഷിക്തരാവണൻ, ബ്രഹ്മാവിനാൽ ദത്തവും, യാതൊന്നിനും തടുക്കുവാൻ സാധിക്കാത്തതും വരായുധവുമായ വേലെടുത്തു. ധൂമാവൃതമായ ചെന്തീപോലെ, പ്ലവംഗസേനയെ മുഴുവൻ ഭയപ്പെടുത്തുന്ന ഉജ്ജ്വലവേലിനെ അതിശക്തിയിൽ സൌമിത്രിയുടെ നേക്ക് ആഞ്ഞുവിട്ടു. കല്പാഗ്നിയെപ്പോലെ വരുന്ന വരായുധത്തെ ഭരതാനുജൻ, ഹുതാഗ്നിതുല്യങ്ങളായ ശരങ്ങളാൽ തടുത്തുവെങ്കിലും, മാറിടത്തിൽചെന്നു തറച്ചു. അതിവിരുതനായ രഘുവീരമുഖ്യൻ വീണ്ടുംവീണ്ടും ജ്വലിച്ചു. മയങ്ങുവാൻ തുടങ്ങുന്ന കുമാരനെ രാവണൻ ചാടിച്ചെന്ന് രണ്ടുകൈകൊണ്ടും എടുക്കുവാൻ ശ്രമിച്ചു. ഹിമവാൻ- മന്ദരം- മേരു.. ദേവന്മാരോടുകൂടിയ ത്രിലോകംതന്നെയും എടുത്തുപൊക്കുവാൻ സാധിക്കുന്ന രാവണനു്, യുദ്ധക്കളത്തിൽ മയക്കമൊന്നു നില്ക്കുന്ന ഭരതാനുജനെ ഒന്നനക്കുവാൻ കഴിഞ്ഞില്ല. ബ്രഹ്മദത്തമായ വേൽ മാറിൽ തട്ടിയപ്പോൾ ലക്ഷ്മണകുമാരൻ തന്റെ ആത്മശക്തിയെ ഓർത്തു ചിന്തക്ക് അതീതമായ വിഷ്ണുവിന്റെ അംശമാണ് തന്റെ ആത്മാവ്. അതിനെ വരായുധങ്ങൾക്കൊന്നിനും നിഗ്രഹിക്കാൻ സാധിക്കില്ല. അതുകൊണ്ട് ദൈത്യദർപ്പഹന്താവായ രാമാനുജനെ ഞെക്കിപ്പിടിച്ച് പൊന്തിക്കാനൊന്നല്ല അനക്കുവാൻകൂടി രാക്ഷസേശ്വരനു് സാധിച്ചില്ല.

ലക്ഷ്മണനെ എടുത്തുകൊണ്ടുപോകാൻ സന്നദ്ധനായ രാവണന്റെ അടുത്തേക്ക് മാരുതി ചാടിച്ചെത്തി. രുഷ്ടനായ ഹനൂമാൻ വജ്രതുല്യമുഷ്ടി ലങ്കാധിപന്റെ മാറിലർപ്പിച്ചു. മുഷ്ടിപ്രഹരത്താൽ രാക്ഷസേശ്വരൻ പെട്ടെന്നു മുട്ടുകുത്തി. കിടുകിടെവിറച്ചു; നിലംപതിച്ചു. വായ, കണ്ണ്, ചെവി, ഇവയിൽനിന്നു രക്തം കക്കിത്തുടങ്ങി, ഒന്നുവട്ടംതിരിഞ്ഞ് തേർത്തട്ടിൽ ഇരുന്നു; ക്രമത്തിൽ മൂർച്ഛിച്ചു; നിലകിട്ടാതെയായി. ഭീമവിക്രമനായ രാവണൻ ബോധംകെട്ടതുകണ്ട വാനരന്മാരും ഋഷിമാരും ദേവദൈത്യന്മാരും ആർത്തുവിളിച്ചു. ദശാസ്യനാൽ ആർത്തനായ സൌമിത്രിയെ ഹനൂമാൻ സ്വന്തം കൈകളാൽഎടുത്ത് ശ്രീരാമസമീപത്തിലെത്തിച്ചു. ശത്രുക്കൾക്ക് അനക്കുവാൻപോലും സാധിക്കാത്ത കുമാരനെ നിഷ്പ്രയാസമാണ് പവനതനയൻ എടുത്തത്. ശ്രീഹനൂമാന്റെ ഉത്തമോത്തമഭക്തിയാലും സൌഹൃദത്താലും കപീന്ദ്രന് ലക്ഷ്മണൻ വളരെ ലഘുവായിത്തീർന്നു. അടരിൽതോററ ലക്ഷ്മണസമീപത്തിൽനിന്നു വേൽ മടങ്ങി ദശഗ്രീവരഥത്തിൽ സ്വസ്ഥാനത്തിൽ വീണ്ടുംഎത്തി. ശത്രുമർദ്ദനനായ ലക്ഷ്മണൻ, അചിന്ത്യമായ വിഷ്ണ്വംശമാണെന്നു എപ്പോഴും സ്മരിച്ചുവോ അതോടെ യാതൊരു ശല്യവുമില്ലാത്തവനായി. യഥാപൂർവ്വം തേജസ്വിയുമായി.

ഉജ്ജ്വലാഭനായ രാവണനും അടർക്കളത്തിൽ സുബോധമുള്ളവനായി. മറെറാരു വലിയ വില്ലേന്തി. ഉന്നതപരാക്രമികളായ രാക്ഷസന്മാർ ക്രൂരമ്പുകളെക്കൊണ്ട് വാനരന്മാരെ പിന്തിരിപ്പിക്കുന്നതു കണ്ട രഘുനായകൻ പാഞ്ഞടുത്തു. അതുകണ്ട ശ്രീഹനൂമാൻ അടുത്തുചെന്നു ദേവനോടു് ഉണർത്തി:—

"പ്രഭോ, അവിടുന്നു് അടിയന്റെ ചുമലിൽ കയറിയിരുന്നു് യുദ്ധംചെയ്യുക. അരക്കനെ നിഗ്രഹിക്കുക. നിന്തിരുവടി വെറുംനിലത്തും അസുരേശ്വരനും മററുള്ളവരും തേരുകളിലും വാഹനങ്ങളിലുമാണ്. ഗരുഡന്റെ പുറത്ത് ശാർങ്ഗിയെന്നപോലെ അവിടുന്നു് അടിയന്റെ ചുമലിൽ കയറണേ."

കാററിൻമകന്റെ വാക്കുകേട്ട ശ്രീരാമചന്ദ്രൻ കപീന്ദ്രന്റെ ചുമലിൽകയറി. മഹാശൂരനായ രാജകുമാരൻ തേരിലിരിക്കുന്ന രാവണനെ നേരിട്ടുകണ്ടു. തേജസ്സേറിയ രാഘവൻ ചാടിച്ചു. മഹാബലിയുടെ സമീപത്തേക്ക് മഹാവിഷ്ണു എന്നപോലെ രാവണന്റെ സമീപമടുത്തു. ഇടിത്തീയിനുതുല്യമായി ചെറുഞാണൊലിയൊന്നു് മുഴക്കി. ശരമെടുത്ത ശ്രീരാമചന്ദ്രൻ ഗംഭീരനാദത്തിൽ രാക്ഷസവരനോടു് അരുളിച്ചെയ്തു:—

"ഹേ ദശാനന, അതിഭയങ്കരമായൊരു യുദ്ധമാണ് അങ്ങ് നടത്തിയതു്. അതിൽ എന്റെ സൈന്യങ്ങൾക്ക് ഉടവുംവന്നു. ഉഗ്രമായ അടരിൽ അങ്ങ് തളർന്നിരിക്കുന്നു. അതുകൊണ്ടു് ഞാൻ അമ്പുകൾ അയക്കുന്നില്ല; ഇപ്പോൾ നിഗ്രഹിക്കുന്നില്ല. ഞാനിതാ അനുവാദംതരുന്നു; പൊയ്ക്കൊള്ളുക. പോർചെയ്തു് പരവശനായ അങ്ങ് ലങ്കയിൽപോയി, ക്ഷീണംമാററി. വില്ലും അമ്പുകളുമെടുത്തു് രഥത്തിലേറി വീണ്ടുംവരു. അത്ഭുതപരാക്രമിയായ അങ്ങയ്ക്കു് അപ്പോൾ എന്റെ കരുത്തു് തികച്ചും അറിയാൻ സാധിക്കും."

കുതിരകളുടെ സൂതനും മരിച്ചു്, വില്ലുമുറിഞ്ഞു് ശരങ്ങൾതട്ടി വേദനയാർന്നു്, ഉത്തുംഗവും ദിവ്യരത്നഖചിതവുമായ കിരീടം തകർന്നു്, അഹങ്കാരവും ആനന്ദവും അററു് തലതാഴ്ത്തിയ, രാക്ഷസപ്രഭു രഘുനാഥന്റെ വാക്കുകൾ കേട്ടു് പെട്ടെന്നു് ലങ്കയിലേക്കു് മടങ്ങിപ്പോയി. സുരാസുരദ്വേഷിയും, അമേയമായ കരുത്താർന്നവനുമായ യാതുധാനചക്രവർത്തി അടർക്കളത്തിൽനിന്നു് പിൻവാങ്ങിയശേഷം; ശ്രീരാമചന്ദ്രൻ, വാനരവരന്മാർക്കും, ലക്ഷ്മണനും പോരിലുണ്ടായ ശല്യങ്ങൾ എല്ലാംതീർത്തു.

അമരേന്ദ്രാരിയായ രാവണനെ ദാശരഥി ഇങ്ങിനെ വിജയിച്ചതു കണ്ടപ്പോൾ ജീവജാലങ്ങൾ–ദിക്കുകൾ–ദേവദൈത്യന്മാർ –മഹോരഗങ്ങൾ– ഋഷീന്ദ്രന്മാർ–ചതുസ്സമുദ്രങ്ങൾ–ഭൂമി വെള്ളം എന്നിവയിൽ സ്വച്ഛന്ദം സഞ്ചരിക്കുന്നവർ എല്ലാവരും ഏററവും സന്തുഷ്ടരായി, തെളിഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡം അമ്പത്തിയൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## അറുപതാം സർഗ്ഗം. [കുംഭകർണ്ണപ്രബോധനം]

ശ്രീരാമബാണത്താൽ ഗർവ്വററവനും ദുഃഖിതനുമായ ദൈത്യരാജാവു് ലങ്കാന്തഃപുരിയിൽചെന്നതു് അവശനായിട്ടാണു്. സിംഹത്തിന്റെ മുന്നിൽനിന്നു പോയ മദഗജംപോലെ, വൈനതേയനിൽനിന്നു് രക്ഷകിട്ടിയ സർപ്പംപോലെ ത്രിലോകവന്ദ്യനായിരുന്ന രാക്ഷസപ്രഭു, രഘുകുലതിലകനാൽ പരാജിതനായി. ബ്രഹ്മദണ്ഡംപോലെ പ്രകാശിക്കുന്നവയും, വിദ്യുത്‌പോലെ മിന്നുന്നവയുമാണു് രാമബാണങ്ങൾ എന്നോർത്തപ്പോൾ ആശരേശൻ നടുങ്ങി. ദിവ്യരത്നാലംകൃതമായ കനകസിംഹാസനത്തിൽ ഇരുന്ന രാവണൻ ചുററിലുമിരിക്കുന്ന അമാത്യന്മാരേയും അസുരവരന്മാരേയും നോക്കിപ്പറഞ്ഞു:—

"വൻ തപസ്സുചെയ്തു സമ്പാദിച്ചതെല്ലാം എനിക്കു് വെറുതെയായിക്കഴിഞ്ഞു. ദേവേന്ദ്രതുല്യനായ ഞാൻ, കേവലം ഒരു മനുഷ്യനോടു പരാജിതനായല്ലൊ. ബ്രഹ്മാവിന്റെ ഘോരവാക്കുകൾ ഇതാ എന്റെ നേരിട്ടു് അടുക്കുകയായി. "മനുഷ്യനാൽ നീ ഭയപ്പെടുന്നതാണു്." ദേവന്റെ വാക്കു് അതേ വിധത്തിൽ ഫലിക്കുകയാണു്. ദേവന്മാർ—ഗന്ധർവ്വന്മാർ—നാഗങ്ങൾ—രാക്ഷസന്മാർ—യക്ഷന്മാർ—ഇവരിൽനിന്നു് അവദ്ധ്യത ഞാൻ വരമായി സമ്പാദിച്ചു. എന്നാൽ മനുഷ്യനിൽനിന്നു് ഞാൻ അപേക്ഷിച്ചില്ല. ഇക്ഷ്വാകുവംശജാതനായ അനരണ്യഭൂപതി പറഞ്ഞ മനുഷ്യനാണു് ദശരഥനന്ദനനായ രാമൻ.

"എടോ രാക്ഷസാധമ, എന്റെ വംശത്തിൽ ഒരുവൻ ജനിക്കും. പുത്രന്മാരോടും സേനകളോടും അശ്വങ്ങളോടും സൂതനോടുംകൂടിയ നിന്നെ യുദ്ധത്തിൽ അവൻ നിഗ്രഹിക്കും. നിന്റെ വംശനാശത്തിനുവേണ്ടിയാണു്, എന്റെ കുലത്തിൽ ഒരുവൻ ജനിക്കുന്നതു്"

അനരണ്യന്റെ ഈ വാക്കു് ഇതാ സത്യമാവുകയായി. പണ്ടു് വേദവതിയോടേററ എന്നെ അവൾ ശപിച്ചു. ആ മഹാഭാഗയാണു് വിദേഹ മഹാരാജപുത്രിയായി ജനിച്ച സീത. പാർവ്വതീദേവി—നന്ദികേശ്വരൻ—രംഭ—വരുണകുമാരി ഇവരെല്ലാം പറഞ്ഞതും വന്നെത്തുകയായി. ഋഷിമാരുടെ വാക്കുകൾ ഒരിക്കലും നിഷ്ഫലമായിത്തീരുകയില്ല. ഈ സംഗതികളെല്ലാം മനസ്സിലാക്കിയ നിങ്ങൾ വേണ്ട പരിശ്രമങ്ങൾ ചെയ്യുവിൻ. രാജവീഥികളിലെ ഗൃഹങ്ങൾ—ഗോപുരാഗ്രങ്ങൾ എന്നിവയിൽ രാക്ഷസന്മാർ കാത്തുനില്ക്കട്ടെ. ദേവാസുരന്മാരുടെ ഗർവ്വമെല്ലാം അടിയോടെ നശിപ്പിക്കുവാൻ ത്രാണിയുള്ള നിസ്തുല്യഗംഭീരനെ—ബ്രഹ്മശാപാക്രാന്തനായ കുംഭകർണ്ണനെ അതിവേഗത്തിൽ ഉണർത്തുവിൻ."

രാവണന്റെ ഹൃദയത്തിൽ ശ്രീരാമനാൽ താൻ പരാജിതനായ രംഗം വീണ്ടും തെളിഞ്ഞു. പ്രഹസ്തന്റെ വധം ദുഃഖത്തോടെ ഓർത്തു. ഉഗ്രബലവാന്മാരായ രാക്ഷസന്മാരോടു് കൈകസീതനയൻ തുടർന്നു:—

"എല്ലാ ഗോപുരങ്ങളും കാത്തുരക്ഷിക്കുവിൻ! മതിലിൽക്കയറി ശത്രുക്കളുടെ ഗതി മനസ്സിലാക്കുവിൻ! സുഖസുഷുപ്തിയിൽ കിടക്കുന്ന കുംഭകർണ്ണനെ അതിവേഗം ഉണർത്തുവിൻ! കാലക്കേടാൽ ബുദ്ധിമരവിച്ചു് യാതൊരു ചിന്തയുംകൂടാതെ ഉറങ്ങുകയാണവൻ. ഏഴും എട്ടും ഒമ്പതും പത്തും മാസങ്ങൾതന്നെ ഒററക്കിടപ്പിൽ ആ രാക്ഷസവരൻ ഉറങ്ങിയേക്കും. രാജ

സദസ്സുകൂടി മന്ത്രാലോചന കഴിഞ്ഞതിന്റെ ഒമ്പതാം ദിവസം തുടങ്ങിയതാണ് അവന്റെ നിദ്ര. അതുല്യബലവാനായ കുംഭകർണ്ണനെ പെട്ടെന്ന് ഉണർത്തുവിൻ. മഹാബാഹുവായ ആ അസുരപ്രമുഖൻ യുദ്ധത്തിൽ സർവ്വവാനരന്മാരേയും രാജകുമാരന്മാരെയും നിഗ്രഹിക്കും. സംശയിക്കേണ്ട. പോരിൽ ആർക്കും നേരിട്ടു നില്ക്കുവാൻ കഴിയാത്തവനും, അരക്കന്മാരിൽ അദ്വിതീയനുമായ കുംഭകർണ്ണൻ—ഗ്രാമ്യസുഖങ്ങളിൽ അതിപ്രിയമെഴുന്ന മൂഢൻ—സദാ സുഷുപ്തിയാണ്. അവൻ നിദ്രാവശഗനായിരുന്നില്ലെങ്കിൽ, എനിക്ക് ഈ സങ്കടം—കടുത്ത അടരിൽ രാമൻ തോല്പിച്ച ദുഃഖം—ഏല്ക്കേണ്ടി വരുമായിരുന്നില്ല. ഇത്തരത്തിൽ വന്നുചേർന്ന കഠിനമായ ആപത്തിൽ സഹായിക്കാൻ കഴിയാത്ത അവൻ, ദേവേന്ദ്രതുല്യനാണെങ്കിലും എനിക്കെന്തിന്?

തമ്പുരാന്റെ ഹൃദയം ചുട്ട വാക്കുകൾ കേട്ട രാക്ഷസവൃന്ദം, വല്ലാതെ പരിഭ്രമിച്ചു. എല്ലാവരുംകൂടി കുംഭകർണ്ണഗൃഹത്തിലേക്ക് ഓടി. എന്നാൽ രാവണനിർദ്ദേശമനുസരിച്ച്, അനേകവിധത്തിലുള്ള മാംസങ്ങൾ, രക്തങ്ങൾ, സുഗന്ധമാല്യങ്ങൾ, ഭക്ഷണവസ്തുക്കൾ എന്നിവയുമെടുത്താണ് അവർ പോയത്. കുംഭകർണ്ണൻ കിടക്കുന്ന ഗുഹയ്ക്ക് ഒരു യോജന നീളമുണ്ട്. അസാധാരണവലിപ്പമുള്ളതാണ് വാതിൽ. സുഗന്ധകുസുമങ്ങളിൽ തട്ടിവരുന്ന മന്ദമാരുതൻ സുമണം വിതറുന്ന ഗുഹയിലേക്ക് രാക്ഷസപ്പട കടന്നു. കുംഭകർണ്ണന്റെ ശ്വാസം വലിയാൽ രാക്ഷസന്മാർ ചിലർ പുറത്തേക്കുതന്നെ, കൊടുങ്കാറ്റുതട്ടിയപോലെ തെറിച്ചു. ബലശാലികളായ അസുരന്മാർകൂടി, വളരെ പ്രയാസപ്പെട്ടിട്ടാണ് ഗുഹയിലേക്ക് കടന്നുചെന്നത്. പുറമേ പൊൻതിണ്ണകളോടുകൂടി ഏറ്റവും നിർമ്മലമായിരിക്കുന്ന ആ ഗുഹയെ കൗണപന്മാർ കണ്ടു. ഉടഞ്ഞുകിടക്കുന്നൊരു മാമലപോലെയുള്ള ആ വികൃതാംഗനെ—ഘോരാത്മാവായ അസുരകേസരിയെ—ഉണർത്തുവാൻ എല്ലാവരും ഒത്തുചേർന്നു.

കേശജാലങ്ങൾ നിറഞ്ഞവനും, ചീറുന്ന പാമ്പിനുതുല്യനും, ഭയങ്കരമായ ശ്വാസത്താൽതന്നെ നടുക്കുന്ന ഭീമരൂപനും, കരാളങ്ങളായ നാസാപുടത്തോടുകൂടിയവനും, പാതാളംപോലെയുള്ള വക്ത്രഗഹ്വരമുള്ളവനും, സർവ്വ അവയവങ്ങളും മൃദുലമെത്തയിൽ വെച്ചിട്ടുള്ളവനും, മേദസ്സിന്റേയും രക്തത്തിന്റേയും ഗന്ധമുള്ളവനും, തങ്കത്തോൾവളകളും സൂര്യതുല്യരത്നക്കിരീടവുമണിഞ്ഞിട്ടുള്ളവനും, ശത്രുക്കൾക്കു മുഴുവൻ അന്തകതുല്യനുമായ കുംഭകർണ്ണനെ കണ്ട പിശിതാശികൾ, മതിയാകാത്ത ഭക്ഷ്യപദാർത്ഥങ്ങൾ കൊണ്ടുവന്നു കൂട്ടിത്തുടങ്ങി. പല താത്തി

ലുള്ള മൃഗങ്ങളുടേയും, പോത്ത്, പന്നി തുടങ്ങിയവയുടേയും മാംസം മേരുപർവ്വതം പോലെ ഉയർന്നു. അത്ഭുതജനകമായ വിധത്തിൽ ചോറും കൂട്ടിക്കഴിഞ്ഞു. ആയിരക്കണക്കിൽ കുടങ്ങൾ, രക്തങ്ങളും പല മാതിരി മദ്യങ്ങളും നിറച്ച് വന്നെത്തി. കണ്ണുമിഴിച്ചാൽ കാണത്തക്കവിധം ഇവയെല്ലാം കുംഭകർണ്ണപുരോഭാഗത്തിൽ ദൌവാരികൾ ഒരുക്കിവെച്ചതിന്നുശേഷം; മികച്ച ചന്ദനക്കൂട്ടുകൾ, കളഭങ്ങൾ തുടങ്ങിയവ ആ ശത്രുതാപിയെ ധാരാളം പൂശി. ദിവ്യസുഗന്ധത്തോടുകൂടിയ മലർമാല്യങ്ങളെ മണപ്പിച്ചു. സൌരഭ്യമാർന്ന ധൂപങ്ങൾ ഏല്പിച്ചു. ഇടിനാദംപോലെ, എല്ലാവരുമൊത്തൊരുമിച്ച്, ആ വൈരിനാശകനെ സ്തുതിച്ചു. കാർമേഘമാലകളുടെ കനത്ത ശബ്ദംപോലെ വീണ്ടും വീണ്ടും വിളിച്ചു. പൂർണ്ണചന്ദ്രപ്രകാശമുള്ള ശംഖുകൾ കർണ്ണസമീപത്തിൽനിന്ന് ഉച്ചത്തിൽ ഊതി. എല്ലാവരും ഒന്നിച്ച്കൂടിനിന്ന് ദ്വേഷ്യത്തോടെ കൂക്കിയാർപ്പിട്ടു. അലറി, കൈകൊട്ടി, നക്തഞ്ചരന്മാർ എല്ലാവരുംകൂടി കലുക്കി. ഉച്ചത്തിലുള്ള ഘോഷങ്ങൾ തുരുതുരെ ഉണ്ടാക്കി. ഭേരി–പണവം തുടങ്ങിയവയുടെ ഗംഭീരനാദം, ശംഖ് കൈകൊട്ടൽ ഗർജ്ജനം എന്നിവയോടുകൂടി ഉയർന്നു. ആകാശത്തിൽ സ്വച്ഛന്ദം വിഹരിക്കുന്ന പക്ഷികൾകൂടി നിലംപതിച്ചുതുടങ്ങി. എന്നിട്ടും കുംഭകർണ്ണൻ ഉണരുന്നില്ല. നിശ്ശബ്ദമായൊരു അന്തരീക്ഷം മാത്രമാണ് രാവണാനുജന്നു് അവയെല്ലാം. ആശരേന്ദ്രന്മാർ ആലോചിച്ചു; ഇനിയെന്തുചെയ്യണം? അവരെല്ലാം ഗദ–മുസുണ്ഡി–മുസലം–തുടങ്ങിയ ആയുധങ്ങൾ എടുത്തു. ഉലക്കകൾ, ശൈലാഗ്രങ്ങൾ, ഗദകൾ, മരങ്ങൾ, കൈത്തലങ്ങൾ–മുഷ്ടികൾ, മുൾത്തടികൾ എന്നിവയെക്കൊണ്ട് അത്യുഗ്രമായിത്തന്നെ കുംഭകർണ്ണന്റെ ദേഹത്തിൽ അടിച്ചു. നിശാചരേന്ദ്രന്റെ സുഷുപ്തിയിലുള്ള ശ്വാസോച്ഛ്വാസം തട്ടിയപ്പോൾ ശക്തന്മാർ അശക്തന്മാരെപ്പോലെ നിൽപുറക്കാതെ ആടിത്തുടങ്ങുകയാണുണ്ടായത്.

മഹാവിക്രമികളായ അരക്കന്മാർ അരയും തലയും മുറുക്കി. പെരുമ്പറ–മൃദംഗം–പണവം–ശംഖ്–കുംഭം തുടങ്ങിയവയെ പതിനായിരം രാക്ഷസന്മാർ അത്യുച്ചത്തിൽ ഒപ്പം മുഴക്കി. അഞ്ജനപർവ്വതംപോലെ കിടക്കുന്ന അസുരവരനെ, എല്ലാവരുമൊന്നിച്ച് ആർപ്പുവിളിച്ചും, ആയുധങ്ങളെക്കൊണ്ട് അടിച്ചും ഉണർത്തുവാൻ ശ്രമിച്ചുവെങ്കിലും, സുഖമായുറങ്ങുന്ന കുംഭകർണ്ണൻ ഇവ യാതൊന്നും അറിഞ്ഞതേയില്ല.

ഇതുകൊണ്ടൊന്നും ഫലം സിദ്ധിക്കാത്ത അസുരഭടന്മാർ ഘോരായത്നംതന്നെ വേണമെന്ന് നിശ്ചയിച്ചു. പിശാചുക്കളെപ്പോലെയുള്ള കഴുതകൾ–ലക്ഷണ

മൊന്ത പടഹം-ഒട്ടകങ്ങൾ-മദയാനകൾ എന്നിവയെക്കൊണ്ടുവന്നു്, വടി-ചമ്മട്ടി-തോട്ടി ഇവ പ്രയോഗിച്ചു് ശബ്ദമുണ്ടാക്കി. മൃദംഗം-ശംഖ്-ഭേരി എന്നിവയെ കെൽപുകളെല്ലാമുപയോഗിച്ചു് മുഴക്കി; ശക്തിയെല്ലാമുപയോഗിച്ചു്, വൻവൃക്ഷങ്ങളാൽ, മുസലങ്ങളാൽ മുൾത്തടികളാൽ കുംഭകർണ്ണാവയവങ്ങളിൽ കഠിനമായി താഡിച്ചു. അപ്പോൾ ഉണ്ടായ ശബ്ദകോലാഹലം ലങ്കയിലെ അരണ്യാന്തർഭാഗങ്ങളടക്കം മുഴങ്ങി, ആ ഭാഗമാകെ ചലിച്ചതുപോലെ തോന്നി. പക്ഷെ കുംഭകർണ്ണന്നു് യാതൊരു മാററവും ഉറക്കത്തിന്നു് വന്നില്ല. ആയിരം പെരുമ്പറകൾ, ഉരുക്കുകോൽകൊണ്ടു് ഒപ്പം ശബ്ദിപ്പിച്ചു. ഗാഢനിദ്രയിൽ കിടക്കുന്ന അസുരവരന്നു് അതും നിസ്സാരം. ബ്രഹ്മശാപത്തിന്നു് അടിമപ്പെട്ട അവന്നു് നിദ്രാഭംഗം വരുത്തുവാൻ ഇവയൊന്നും കഴിഞ്ഞില്ല.

ഭീമവിക്രമികളായ രാക്ഷസവരന്മാർക്കു് ദേഷ്യംവന്നു. കൺതുടുത്തു കഴിഞ്ഞ അവർ ആ പർവ്വതതുല്യശരീരത്തിൽ ചാടിക്കയറി നൃത്തം വെച്ചു; ചിലർ ചെവിക്കുടത്തുനിന്നു് ആർപ്പിട്ടു; ദേഹത്തിലുള്ള രോമം പറിക്കുവാൻ തുടങ്ങി; ചിലർ ചെവിയിൽ കടിച്ചു, നൂറുനൂറു് കുടങ്ങളിൽ വെള്ളം കൊണ്ടുവന്നു് ചെകിട്ടിലൊഴിച്ചു. പക്ഷെ ഇതുകൊണ്ടൊന്നും കുംഭകർണ്ണൻ ഒന്നനങ്ങുകകൂടിയുണ്ടായില്ല; സുഖമായി, കൂർക്കം വലിച്ചു് ഉറങ്ങുകതന്നെയാണു്. കൂടം മുൾത്തടി എന്നിവയെക്കൊണ്ടു്, ശക്തന്മാരായ രാക്ഷസന്മാർ, തലയിൽ മാറിൽ, മർമ്മാവയവങ്ങളിൽ, ആഞ്ഞടിക്കുവാൻ തുടങ്ങി. കയർകൊണ്ടു് കെട്ടി വലിച്ചുകൊണ്ടുവന്ന ശതഘ്നികൾകൊണ്ടു് അടിമുടി പ്രഹരിച്ചു. ആ ക്രൂരനായ നക്തഞ്ചരന്നു് അതും നിസ്സാരമാണു് ഉറക്കത്തിൽ. ഉന്നതങ്ങളായ ആയിരം ഗജവീരന്മാരെ കൊണ്ടുവന്നു് ദേഹത്തിൽ അങ്ങോട്ടുമിങ്ങോട്ടും ഓടിച്ചുതുടങ്ങി. എന്തോ ഒന്നു് തന്നെ സ്പർശിച്ചതുപോലെ തോന്നിയ ആശരമുഖ്യൻ പതുക്കെ ഉണർന്നു. പർവ്വതശിഖരങ്ങളെക്കൊണ്ടും കഠിനമായി പ്രഹരിക്കുന്നതിനെയൊന്നും ഗണിക്കാതെ, ഉറക്കംപോയപ്പോൾ ഉണ്ടായ കഠിനമായ വിശപ്പോടെ, കുംഭകർണ്ണൻ എഴുന്നേററു. ഏററവും വലിയ സർപ്പംപോലെ നീണ്ടു് ഉരുണ്ടു്, ഗിരിശൃംഗംപോലെ കരുത്തും വലുപ്പവുമാന്ന കൈകൾ കടഞ്ഞു്, ബഡവാമുഖംപോലെ വായ പിളർത്തി, കോട്ടുവായിട്ടു്, ആ രാക്ഷസപ്രമുഖൻ ഘോരമായൊന്നു് മൂരിനിവർന്നു. കോട്ടുവായിടുന്ന അവന്റെ പാതാളതുല്യമായ വക്ത്രം മേരുപർവ്വതശൃംഗത്തിൽ ഉദിച്ച ദിനകരതുല്യം കാണായി. ഉറക്കംകൊണ്ടു് കൺമുഴുവൻ മിഴിക്കാതെ കോട്ടുവായിടുന്നതോടെ ഒരു നെടുവീർപ്പു്, പർവ്വതാഗ്രത്തിൽനിന്നുണ്ടായ കൊടുങ്കാററു് പോലെ പുറപ്പെട്ടു.

എഴുന്നേററിരിക്കുന്ന കുംഭകർണ്ണന്റെ ആ രൂപം, വെള്ളിൽപ്പക്ഷികളോടുകൂടിയ വർഷാരംഭമേഘമാലപോലെ ശോഭിച്ചു. അന്തകതുല്യനായ അവൻ കൺമിഴിച്ചു് ചുററും നോക്കി. ചെന്തീനിറമുള്ള കണ്ണുകൾ ഇടിമിന്നൽപോലെ, ജ്വലിക്കുന്ന രണ്ടു വൻഗ്രഹങ്ങൾപോലെ, തീക്ഷ്ണമായി പ്രകാശിച്ചു. അനേകതരത്തിലുള്ള ഭക്ഷ്യപേയാദികളെ രാക്ഷസന്മാർ സ്വാമിക്കു് കാണിച്ചുകൊടുത്തു. വിശപ്പുകൊണ്ടു് വിവശനായിരുന്ന ആ അമേയശക്തൻ, പന്നി-പോത്തു് എന്നിവയെ വാരിവാരിത്തിന്നു; നിറച്ചുവെച്ചിരുന്ന കുടങ്ങളിലെ ചെഞ്ചോരയെല്ലാം ദാഹശക്തിയാൽ കുടിച്ചു. വിശപ്പിന്റെ ആധിക്യത്താൽ വേവിച്ച മാംസങ്ങൾ മുഴുവൻ ഭക്ഷിച്ചു; മേദസ്സും മദ്യവും നിറഞ്ഞ കുടങ്ങൾ അനുപാനമായി ആ ശക്രാരി മോന്തി.

രാവണാനുജൻ ഉണരുമ്പോൾ നേരിട്ടു നില്ക്കാൻ കഴിവില്ലാതെ എല്ലാവരും നാലുഭാഗത്തേക്കും മാറി ഒളിഞ്ഞു നില്ക്കുകയാണു്. ഭക്ഷണാവസാനത്തിൽ സംതൃപ്തനായി തേട്ടിയപ്പോൾ, നിശാചരന്മാർ അതിവിനീതഭാവത്തിൽ നേരെ ചെന്നു്, താണുവന്ദിച്ചു് ചുററും നിന്നു. ഉറക്കത്തിന്റെ ശക്തിയാൽ കണ്ണുകൾ വീണ്ടും പകുതിയടഞ്ഞും, തുടുത്തുകലങ്ങിയും, ചുററുപാടും നോക്കുമ്പോൾ, യാതുധാനപ്രമുഖന്മാരെ കണ്ടു. അവർക്കു് ആശ്വാസമേകത്തക്കവിധത്തിൽ, തന്നെ ഇത്ര പെട്ടെന്നു് ഉണർത്തിയതിലുള്ള അത്ഭുതത്തോടുകൂടി കുംഭകർണ്ണൻ ചോദിച്ചു:—

"ഏററവും ബഹുമാനത്തോടുകൂടി എന്നെ നിങ്ങൾ എന്തിനാണു് ഇത്ര പെട്ടെന്നു് ഉണർത്തിയതു്? രാജാവിന്നു് ക്ഷേമമല്ലേ? യാതൊരുവിധ ഭയവുമില്ലല്ലോ? അല്ലെങ്കിൽ ഏതെങ്കിലും വിധത്തിൽ മററാരെക്കൊണ്ടു് ഭയം ഉണ്ടായിട്ടുണ്ടാകണം. അതുകൊണ്ടായിരിക്കണം, നിങ്ങൾ എന്നെ ഇത്രപെട്ടെന്നു് ഉണർത്തിയതു്. രാക്ഷസേശ്വരന്നു് വന്നുചേർന്ന ഭയമെല്ലാം ഇതാ ഞാൻ ഇപ്പോൾത്തന്നെ ഇല്ലാതാക്കുകയായി. അമരാവതിയിൽനിന്നു് വാസവനെ ഞാൻ വീഴ്ത്തിക്കാം; അഗ്നിയെ പച്ചവെള്ളംപോലെ തണുപ്പിക്കാം. നിസ്സാരമായൊരു കാര്യത്തിന്നുവേണ്ടി, ജ്യേഷ്ഠൻ എന്നെ തീർച്ചയായും ഉണർത്തുകയില്ല. നിദ്രയിൽനിന്നു് എന്നെ ഉണർത്താനുള്ള കാരണം സത്യമായി എന്നോടു പറയുവിൻ."

ചൊടിച്ച കുംഭകർണ്ണന്റെ വാക്കുകൾ കേട്ടു രാജാമാത്യൻ യൂപാക്ഷൻ; അതിവിനീതനായി തൊഴുതുകൊണ്ടു് പറഞ്ഞു:—

"രാക്ഷസപ്രഭോ, രാജാവേ, ദേവന്മാരിൽനിന്നു് ഒരു ഭയം നമുക്കു് ഒരിക്കലും ഉണ്ടാകാനില്ല. ഇപ്പോൾ ഉണ്ടായിട്ടുള്ള ഭയം വെറും മനുഷ്യനിൽ നിന്നാണു്; അതു് ഏററവും വലിയതും. രാജാവേ, മനുഷ്യനിൽനിന്നു് ഇപ്പോൾ നമുക്കു് ഉണ്ടായിട്ടുള്ളതുപോലെ ദൈത്യന്മാരാലും ദാനവന്മാരാലും ഇതുവരെ ഉണ്ടായിട്ടില്ല. ഈ ലങ്കാരാജ്യം, മാമലയെപ്പോലത്ത വാനരന്മാരാൽ ചുററപ്പെട്ടുകഴിഞ്ഞു. സീതാപഹരണത്താൽ ദുഃഖിതനായ രാമനാലാണു് നമുക്കുള്ള ഭയം. ഒരൊററ കുരങ്ങൻ ഇവിടെ ആദ്യം വന്നു്, ലങ്കാനഗരം മുഴുവൻ ചുട്ടുപൊട്ടിച്ചു. ഉണ്ണി അക്ഷകുമാരനെ സൈന്യത്തോടുകൂടിത്തന്നെ ആ മക്കടൻ അരച്ചുകളഞ്ഞു."

പൌലസ്ത്യനന്ദനനായ ചക്രവത്തിയെ—അവിടത്തെ അഗ്രജനെ—ഇന്നു് യുദ്ധത്തിൽ പരാജിതനാക്കി, ലങ്കയിലേക്കു് പൊയ്ക്കൊൾക എന്നു് രവിതുല്യനായ രാമൻ പറഞ്ഞുവിട്ടു. തമ്പുരാനേ, ഇതുവരെയും ദൈത്യദാനവന്മാർക്കും വാനോർക്കും കഴിയാത്തകാര്യം—പ്രാണസന്ദേഹം—രാഘവൻ ഏകി തല്ക്കാലം പറഞ്ഞയച്ചു."

അടരിൽ അഗ്രജന്നു് സംഭവിച്ച പരാജയത്തെ യൂപാക്ഷനറിയിച്ചപ്പോൾ കണ്ണുകൾ ഉരുട്ടിമിഴിച്ചു്, ഉറക്കമെല്ലാം പറപറന്ന കുംഭകർണ്ണൻ:—

"ഹേ യൂപാക്ഷ, ഇപ്പോൾതന്നെ ഞാനിതാ പോയി, രാമലക്ഷ്മണന്മാരോടുകൂടിയ കപിസൈന്യത്തെ നിശ്ശേഷം നശിപ്പിക്കുകയായി. അതിനുശേഷം, ജ്യേഷ്ഠനെ കാണാം. അരക്കന്മാർക്കു മുഴുവൻ, വാനരമാംസരക്തങ്ങളാൽ ഞാനിന്നു് സംതൃപ്തിനല്കുകയാണു്. രാമലക്ഷ്മണന്മാരുടെ രക്തം ഞാൻതന്നെ പാനം ചെയ്തേക്കാം."

ദുർന്നയങ്ങൾ ഏറുന്ന കുംഭകർണ്ണൻ ക്രോധാന്ധനായി മദവാക്കുകൾ ഇങ്ങിനെ പലതുംപറഞ്ഞു. ആയോധനപടുവും സേനാനായകനുമായ മഹോദരൻ കൈരണ്ടുംകൂപ്പി ഏററവും വിനയത്തോടെ അറിയിച്ചു:—

"അചിന്ത്യശക്തനായ മഹാപ്രഭോ, ചക്രവർത്തിയുടെ ഗുണദോഷവാക്കുകൾ കേട്ടതിനുശേഷം, അരിസമൂഹങ്ങളെ അവിടത്തേക്കു് നശിപ്പിക്കാം. അതല്ലേ നല്ലതു്?"

മഹോദരവാക്കുകൾ കേട്ട കുംഭകർണ്ണൻ അതു് ശരി എന്നു് സമ്മതിച്ചു. രജനീചരന്മാരാൽ ചൂഴപ്പെട്ടവനും അമിതതേജസ്വിയും ബലശാലിയുമായ രാവ

ണാനുജനെ, എഴുന്നേല്പിച്ചു. അതിതീക്ഷ്ണനേത്രങ്ങൾ ഉരുട്ടിമിഴിച്ചവനും, ഭീമസ്വരൂപനും, വിക്രമനുമായ കുംഭകർണ്ണനൊന്നിച്ച് രാവണാലയത്തിലേക്ക് പുറപ്പെടുവാൻ ചിലർ തയ്യാറായി.

രാക്ഷസപ്രമുഖന്മാരിൽ ചിലർ സിംഹാസനത്തിലിരിക്കുന്ന പൌലസ്ത്യനന്ദനന്റെ മുമ്പിൽചെന്ന് താണുവണങ്ങി ചോദിച്ചു:—

"അസുരവംശത്തിന്റെ തമ്പുരാനേ, അവിടത്തെ അനുജൻ കുംഭകർണ്ണൻ എഴുന്നേററു. പ്രഭോ; ചെറിയതമ്പുരാൻ നേരിട്ട് യുദ്ധത്തിന്നു പോവുകയോ, ഇവിടെവന്ന് തൃക്കൺപാർക്കുകയോ വേണ്ടതു്?"

"അവൻ ഉടനെ ഇങ്ങോട്ടുവരണം. യഥോചിതം അവനെ എനിക്ക് സൽക്കരിക്കണം. പിന്നീട് യുദ്ധത്തിന്നുപോകാം."

രാക്ഷസേന്ദ്രകല്പന ശിരസാവഹിച്ച് 'എറാൻ' മൂളിക്കൊണ്ടു് അനുചരന്മാർ അതിവേഗം കുംഭകർണ്ണസമീപമെത്തി. തൊഴുതുകൊണ്ടു് അറിയിച്ചു:—

"പ്രഭോ, അവിടത്തെ കാണുവാൻ ആഗ്രഹിച്ചുകൊണ്ടു് സർവ്വാശരപ്രഭുവരനായ തമ്പുരാൻ കാത്തിരിക്കുകയാണു്. അങ്ങോട്ടെഴുന്നെള്ളി അഗ്രജനെ ആനന്ദിപ്പിക്കാൻ ഒരുങ്ങണേ."

ജ്യേഷ്ഠന്റെ ആജ്ഞകേട്ട അനുജൻ, 'അങ്ങിനെത്തന്നെ' എന്നുപറഞ്ഞു് എഴുന്നേററു. മുഖംകഴുകി. നീരാട്ടുകുളി ഭംഗിയായിക്കഴിച്ചു. സർവ്വ ആഭരണങ്ങളുമണിഞ്ഞു. സന്തുഷ്ടചിത്തനായി പുറപ്പെട്ടു. ദേഹത്തിന്നു് കെല്പുണ്ടാക്കത്തക്ക പാനാദികൾ ഒരുക്കുവാൻ രാവണനിർദ്ദേശം ഉണ്ടായിരുന്ന അനുചരന്മാർ വെമ്പിപ്പാഞ്ഞുപോയി. പലതരത്തിലുള്ള വീര്യമദ്യങ്ങൾ തെരുതെരെ കൊണ്ടുവന്നു. രണ്ടായിരം കുടം ഒരൊററ ഇരിപ്പിൽ കുടിച്ച കുംഭകർണ്ണൻ, അല്പമൊരു ലഹരിയോടെ, ഉജ്ജ്വലാഭനായിത്തീർന്നു. കാലാന്തയമതുല്യനായ കുംഭകർണ്ണൻ ഭ്രാതൃഭവനത്തിലേക്ക് നടക്കുമ്പോൾ, ഓരോ കാലടിവെപ്പിലും ഭൂമികുലുങ്ങിയിരുന്നു. രാക്ഷസന്മാർ അനേകം അനുഗമിക്കുന്ന വിസ്തൃരാജപാതയിൽ എത്തിയ കൈകസീസുതൻ, സൂര്യൻ രശ്മികളാലെന്നപോലെ, ആ പന്ഥാവിനെ തന്നെ പ്രശോഭിപ്പിച്ചു. ബ്രഹ്മമന്ദിരത്തിലേക്ക് വാസവനെന്നപോലെ ചുററും അഞ്ജലിമാലകളോടുകൂടി കുംഭകർണ്ണൻ രാവണഭവനത്തിലേക്ക് കടന്നു.

രാജവീഥിയിൽക്കൂടി നടന്നുപോകുമ്പോൾ, മതിലിൻമുകളിൽനില്ക്കുന്ന വാനരന്മാർ പലരും ശത്രുമർദ്ദകനായ ആ പർവ്വതാകാരനെ കണ്ടു. കുംഭകർണ്ണരൂപം കണ്ടപ്പോൾതന്നെ ചില കപികൾ വിറച്ചു. "രക്ഷിക്കണേ." എന്നു പ്രാർത്ഥിച്ചുകൊണ്ടു്, സർവ്വജീവജാലങ്ങളേയും സദാ പരിപാലിക്കുന്ന ശ്രീരാമചന്ദ്രസമീപത്തെത്തി. ചിലർ ഞെട്ടിവിറച്ചു് ഭൂതലത്തിലേക്കു്വീണു. മററു ചിലർ ആത്മരക്ഷയ്ക്കുവേണ്ടി നാലുദിക്കിലേക്കും ഓടിത്തുടങ്ങി. ഭയംകൊണ്ടു് കണ്ണടച്ചു് ചിലർ മന്നിടത്തിൽ കവിഴ്ന്നുകിടന്നു. ഉജ്ജ്വലകാന്തിയെഴുന്ന കിരീടംധരിച്ചു് സൂര്യനെ തൊടത്തക്കവിധം മഹാഗിരിതുല്യനായ അത്ഭുതാകാരനെ കണ്ട വാനരന്മാരെല്ലാം, ഭയപ്പെട്ടു് ഓടിമറഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ അറുപതാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തിയൊന്നാം സർഗ്ഗം. [കുംഭകർണ്ണവിഷയപ്രശ്നോത്തരം]

ത്രിലോകവന്ദ്യനായ തേജസ്വി ശ്രീരാമചന്ദ്രൻ കോദണ്ഡമെടുത്തുകൊണ്ടു്, ചുററുംനോക്കിയപ്പോൾ കിരീടമണിഞ്ഞു് ക്രൂരനായ കുംഭകർണ്ണൻ പോകുന്നതു കണ്ടു. വലിയൊരു പർവ്വതംപോലെ മഹാബലിയുടെ മുന്നിൽ വലുതായി നില്ക്കുന്ന മഹാവിഷ്ണുവിനെപ്പോലെയുള്ള ശരീരം—തങ്കത്തോൾവളകളണിഞ്ഞു് കാർകൊണ്ടലിനുതുല്യനിറമുള്ള രാക്ഷസവരശരീരം—കണ്ടു് വാനരപ്പടകൾ വീണ്ടും വീണ്ടും കതിച്ചോടി. കപികളുടെ ഭയവും രാക്ഷസന്റെ രൂപവും കണ്ട ശ്രീരാമചന്ദ്രൻ അത്ഭുതത്തോടെ വിഭീഷണനോടു് ചോദിച്ചു:—

"മാമലയ്ക്കൊത്ത ഈ രാക്ഷസൻ ആരാണു്? ചെന്തീക്കണ്ണനായ ഇവൻ ദിവ്യരത്നാലംകൃതമായ കിരീടമണിഞ്ഞിരിക്കുന്നു. ഇടിമിന്നലോടുകൂടിയ കരിങ്കാറുപോലെ, ലങ്കയിൽ കാണുന്ന ഇവൻ ഭൂമിക്കു് ഒരു ധ്വജമെന്നതുപോലെ ക്രൂരനാണല്ലൊ. ഈ ഭയങ്കരനെ കണ്ടതും പ്ലവഗങ്ങൾ ഭയപ്പെട്ടു് കതിച്ചോടുന്നു. ഈ മഹാരൂപി ദിതിപുത്രനായ എതെങ്കിലും രാക്ഷസനാണോ? ഇതുപോലെയുള്ളൊരു ജന്തുവിനെ ഇതിനുമുമ്പൊരിയ്ക്കലും ഞാൻ കണ്ടിട്ടില്ല.

അക്ലിഷ്ടകർമ്മാവായ രഘുവീരന്റെ ചോദ്യംകേട്ട വിഭീഷണൻ—മഹാപ്രാജ്ഞനായ ലങ്കാധിപൻ—ഇങ്ങിനെ മറുപടി പറഞ്ഞു:—

"മഹാപ്രഭോ, സാക്ഷാൽ യമധർമ്മരാജാവിനേയും ദേവേന്ദ്രനേയും പോരിൽ ജയിച്ച ഇവൻ വിശ്രവസ്സിൻെറ പുത്രനും മഹാപ്രതാപിയുമായ കുംഭകർണ്ണനാണ്. ഇവനെപ്പോലെ വലിപ്പമുള്ള ഒരുവൻ രാക്ഷസവംശത്തിലേ ഇല്ല. സ്വാമി, ദേവന്മാർക്കും–ദൈത്യന്മാർക്കും–ഗന്ധർവ്വന്മാർക്കും–വിദ്യാധരന്മാർക്കും– കിന്നരന്മാർക്കും –രക്ഷസ്സുകൾക്കും– അററികൾക്കും– യക്ഷന്മാർക്കും– ഒരായിരം പ്രാവശ്യം യുദ്ധത്തിൽ ഇവൻ ഒററയ്ക്ക് തോൽവിയേകിയിട്ടുണ്ട്. ശൂലപാണിയും വിരൂപനേത്രനും കരുത്തനുമായ കുംഭകർണ്ണനെ നിഗ്രഹിക്കുവാൻ ദേവന്മാരിൽ ഒരാൾക്കും ശക്തിയുണ്ടായിട്ടില്ല. അവരെല്ലാം യമനാണെന്ന് വിചാരിച്ച് പിന്തിരിഞ്ഞു് ഓടിപ്പോയി. ജനിച്ചമുതല്ക്കേ അത്യുഗ്രതേജസ്വിയും അതിശക്തനുമാണ് കുംഭകർണ്ണൻ. മററുള്ള രാക്ഷസന്മാർക്കുള്ളതെല്ലാം തപസ്സുചെയ്ത വരബലമാണ്.

കുംഭകർണ്ണൻ പിറന്നപ്പോഴേ മഹാക്രൂരനായിരുന്നു. അത്യധികം വിശപ്പോടുകൂടിയ ഇവൻ ആയിരമായിരം ജന്തുക്കളെ പിടിച്ചുതിന്നു. അങ്ങിനെ ജീവികളെല്ലാം അവസാനിക്കാൻ തുടങ്ങിയപ്പോൾ എല്ലാവരും ഭയപ്പെട്ടു. ദേവന്മാർ ഇന്ദ്രനെ അഭയം പ്രാപിച്ച് വർത്തമാനം അറിയിച്ചു. ക്രുദ്ധനായ ഉമ്പർകോൻ നിശിതവജ്രത്തെ കുംഭകർണ്ണൻെറ നേരിട്ട് വിട്ടുവെങ്കിലും, മഹാനായ ഇവൻ ഒന്നു വിറച്ചതല്ലാതെ മറെറാന്നും സംഭവിച്ചില്ല. ഇവൻ തുടന്ന് ആർപ്പുവിളിക്കുകയാണുണ്ടായതു്. വജ്രം തട്ടിയിട്ടും നിസ്സാരമാക്കിയ കുംഭകർണ്ണൻെറ അലറൽ നാട്ടുകാരെ വല്ലാതെ ഭയപ്പെടുത്തി. കുംഭകർണ്ണനാകട്ടെ ഇന്ദ്രനിൽ കോപത്തോടുകൂടി നേരിട്ടുചെന്നു. ഐരാവതത്തിൻെറ പുറത്തിരിക്കുന്ന വാസവനെ, ആ ഐരാവതത്തിൻെറതന്നെ കൊമ്പൊന്ന് പറിച്ചെടുത്ത് താഡിച്ചു. മാറിൽ കനത്ത പ്രഹരമേററ അമരാധിപൻ വിറച്ചു. അതുകണ്ട് ബ്രഹ്മർഷിമാരും ദാനവന്മാരും ദേവന്മാരും ഏററവും ദുഃഖിതരായി, ബ്രഹ്മദേവസങ്കേതത്തിൽ എത്തി. സർവ്വലോകനിയന്താവായ പിതാമഹനോട് കുംഭകർണ്ണൻെറ ദുഷ്ടതകൾ വിവരിച്ചു. ദേവന്മാരെ ആക്രമിച്ചതു്; പരനാരികളെ ആക്രമിച്ചതു്; ഋഷീന്ദ്രന്മാരുടെ ആശ്രമങ്ങളെ മുടിച്ചതു്; എല്ലാം അവർ പറഞ്ഞു് തുടന്നു:—

"ഇങ്ങിനെ ഇവൻ ജീവജാലങ്ങളെ പതിവായി തിന്നുകയാണെങ്കിൽ അധികതാമസം കൂടാതെ ലോകംതന്നെ ശൂന്യമാവുകയായി. ഭഗവാനെ ഈ അത്യാപത്തിൽനിന്നു് ഞങ്ങളെ രക്ഷിക്കണേ."

സർവ്വലോകപിതാമഹൻ ഇന്ദ്രൻെറ വാക്കുകൾ കേട്ട്, സകലരാക്ഷസന്മാരേയും മുന്നിൽ വരുത്തി. കുംഭകർണ്ണനെ കണ്ടപ്പോൾതന്നെ പ്രജാപതി നടുങ്ങി

പ്പോയി. പിന്നീട്ട് ആശ്വാസംകൊണ്ട അജൻ കുംഭകർണ്ണനോട്ട് അരുളി ച്ചെയ്തു:—

"ലോകം മുടിയ്ക്കുവാൻവേണ്ടിയാണ്ട് നീ പൌലസ്ത്യപുത്രനായി ജനിച്ചതു്. ജീവസംരക്ഷണത്തിന്നുവേണ്ടി, നീ മരിച്ചപോലെ ഇന്നുമുതൽ നിദ്രയിലാണ്ടു പോകും."

ബ്രഹ്മാവിൻെറ ശാപംകൊണ്ട ഉടനെ ഇവൻ അവിടെത്തന്നെ വീണുകഴി ഞ്ഞു. അതുകണ്ടു് അത്യധികം പരിഭ്രമത്തോടെ രാവണൻ തൊഴുതു് കമ്പിട്ടു് പറഞ്ഞു:—

"പ്രഭോ, വളർത്തിക്കൊണ്ടുവന്നൊരു പൊൻമരം പൂക്കാനും കായ്ക്കുവാനും തുടങ്ങുമ്പോഠം മുറിയ്ക്കുകയോ? സ്വന്തം പൌത്രനു്, പ്രജാപതിയായ അവിടുന്നു് ഇത്തരത്തിൽ ശാപമേകരുതേ. അവിടത്തെ അരുളപ്പാടു് വെറുതെയാകയില്ല; തീർച്ച. ഇവൻ സുഷുപ്തിയിലാഴും. എന്നാൽ തിരുവുള്ളമുണ്ടായി, ഉറങ്ങാനും ഉണരാനും ഇവന്നു് കാലാവധി തരണേ."

ആത്മജന്മാവായ പ്രജാപതി ദശാസ്യവാക്കുകഠം കേട്ടു് അരുളിച്ചെയ്തു:—

"ഇവൻ ആറുമാസം തുടർന്നു് ഉറങ്ങും. പിന്നീട്ട് ഒരൊററ ദിവസം ഉണ ർന്നിരിക്കും. ആ ദിവസം ചൊടിച്ചുകൊണ്ടു് ഈ വീരൻ ലോകം ചുററി നടക്കും. ആളിക്കത്തുന്ന അഗ്നിയെപ്പോലെ വായും പിളർന്നു് ലോകത്തിലുള്ള ജീവികളെ വിശപ്പുമാററാൻ തിന്നും."

ശ്രീരാമസ്വാമിയെ തൊഴുതുകൊണ്ടു് വിഭീഷണൻ തുടർന്നു:—

"ആപത്തുകഠം പററിയ ഈ സന്ദർഭത്തിൽ കുംഭകർണ്ണനെ ഉണർത്തി. നിന്തിരുവടിയിലുള്ള ഭയമാണു് രാവണനെ ഈ സാഹസത്തിനു് പ്രേരിപ്പിച്ചതു്. വീരനായ ഇവൻ—അത്യുഗ്രവിക്രമിയായ കുംഭകർണ്ണൻ—സ്വഗൃഹത്തിൽനിന്നു് പോവുകയാണു്. ഇവൻ അതിക്രോധത്തോടെ വാനരന്മാരെ തിന്നുവാൻ ഓടി യടുക്കും. കുംഭകർണ്ണനെ കാണുന്ന, കാണുന്ന കപികഠം ഇതാ ഓടിപ്പോകുന്നു. ചൊടിച്ചു് പോരിനണയുന്ന ഇവനെ തടുത്തുനിർത്തുവാൻ വാനരന്മാർക്കു് എങ്ങി നെയാണു് സാധിക്കുക? സൈന്യങ്ങളോടു്, ഇവൻ വലിയൊരു യന്ത്രമാണെന്നു് അറിയിക്കണം. എന്നാൽ ഈ സന്ദർഭത്തിൽ വാനരന്മാർ നിർഭയരുമാകണം.

വിഭീഷണന്റെ യുക്തിയോടുകൂടിയ സൌമ്യവാക്കുകൾകേട്ട രഘുനായകൻ സേനാപതിയായ നീലനോട് അരുളിച്ചെയ്തു:—

"അഗ്നിപുത്രനായ നീല, അതിവേഗത്തിൽചെന്നു് സൈന്യങ്ങളെയെല്ലാം ഒരുക്കി നിർത്തു. ലങ്കയിലെ എല്ലാ പ്രവേശനമാർഗ്ഗങ്ങളും, പാതപ്പുരകളും, പാലങ്ങളും കാക്കു. ശൈലശൃംഗങ്ങൾ, കല്ലുകൾ, വന്മരങ്ങൾ തുടങ്ങിയവയെ സജ്ജീകരിക്കട്ടെ. സർവ്വവാനരന്മാരും ഗിരിശിഖരങ്ങളെ – ആയുധങ്ങളെ–ധരിച്ചു് തയാറാകട്ടെ."

ഹരിവര സേനാപതിയായ നീലൻ, സ്വാമിനിർദ്ദേശമനുസരിച്ചു്, അതേപോലെ സൈന്യങ്ങളെ അടുത്ത ക്ഷണത്തിൽ നിർത്തിക്കഴിഞ്ഞു. ഗവാക്ഷൻ–ശരഭൻ–അംഗദൻ–ഹനുമാൻ എന്നീ കപികുഞ്ജരന്മാർ ഉടൻ ശൈലാഭരായി. ഗിരികളുമെടുത്തു് ലങ്കാദ്വാരങ്ങളിലേറി നിലകൊണ്ടു. ശ്രീരാമചന്ദ്രശാസനം കേട്ട, ജയൈഷികളായ വാനരന്മാർ വൈരിപ്പടയെ വന്മരങ്ങളാൽ ഉടയ്ക്കുവാൻ തീരുമാനിച്ചു. ലങ്കാമതിലിന്നുസമീപം, പർവ്വതങ്ങളും മരങ്ങളുമേന്തിയ വാനരന്മാർ, പർവ്വതസാനുവിലെ കാർകൊണ്ടലുകൾപോലെ പ്രശോഭിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ അറുപത്തിയൊന്നാംസർഗ്ഗം അവസാനിച്ചു.

---

## അറുപത്തിരണ്ടാം സർഗ്ഗം. [രാവണാഭ്യർത്ഥന]

നിദ്രയും ലഹരിയും കൂടിച്ചേർന്ന ആ രാക്ഷസർഷഭൻ, ശ്രീമത്തായ രാജപാതയിൽ എത്തിച്ചേർന്നു. പൂജ്യവിക്രമിയായ ആ ദുർജ്ജയനെ അനേകമനേകം രാക്ഷസന്മാർ ചൂഴന്നു. മണിമന്ദിരങ്ങളിൽനിന്നുണ്ടാകുന്ന പൂമഴയുമേററു് അഗ്രജന്റെ അരമനയിലേക്കു് നടന്നുതുടങ്ങി. പൊന്നിൻജനവാതിൽനിരയോടെ, സൂര്യപ്രഭയാർന്നതും, വിശാലവും മനോമോഹനവുമായ അഗ്രജരാജധാനി അവൻ കണ്ടു. കാർകൊണ്ടലിലേയ്ക്കു് ആദിത്യനെന്നപോലെ കുംഭകർണ്ണൻ നിശാചരേന്ദ്രഭവനത്തിലേക്കു് പ്രവേശിച്ചു. രാജസദസ്സിൽ കനകസിംഹാസനത്തിലിരിക്കുന്ന രാവണന്റെ സമീപം, ബ്രഹ്മസന്നിധിയിലേക്കു് ശക്രനെന്നപോലെ അണഞ്ഞു.

രാക്ഷസന്മാരാൽ ആവൃതമായ ഭ്രാതൃഗൃഹത്തിലേക്കു് കടക്കുന്ന കുംഭകർണ്ണന്റെ ഓരോ കാലടിവെപ്പിലും ഭൂമി കലുങ്ങി. കൊട്ടാരത്തിന്റെ അന്തർഭാഗത്തിലെത്തിയ നിശാചരൻ സാധാരണ ചേരുന്ന സ്ഥലത്തല്ല രാജസദസ്സ് കൂടിയിരിക്കുന്നതായി കണ്ടതു്. പുഷ്പകവിമാനത്തിലെ, ഉന്നതസിംഹാസനത്തിലാണു് അഗ്രജൻ മ്ലാനമായ മുഖത്തോടെയിരിക്കുന്നതു്.

പെട്ടെന്നു് സഭാതലത്തിലേക്കു് കടന്നുവന്ന അനുജനെ കണ്ട രാവണൻ സസന്തോഷം എഴുന്നേററു് ചെന്നു് കൈ പിടിച്ചുകൊണ്ടുവന്നു് തന്റെ ഏററവും സമീപത്തിലുള്ള ഉജ്ജ്വല പള്ളിമഞ്ചത്തിലിരുത്തി. അഗ്രജനെ യഥാവിധി അഭിവന്ദിച്ച് കുംഭകർണ്ണൻ എന്തു കല്പനയനുസരിക്കാനും തയാറാണെന്ന നിലയിൽ ഇരുന്നു. ദശാസ്യൻ എഴുന്നേററു് സസ്നേഹം അനുജനെ ഗാഢാലിംഗനം ചെയ്തു് ദിവ്യശ്രീയാന്ന മഞ്ചത്തിലിരുത്തി താനും ഉപവിഷ്ടനായി.

യഥോചിതം ജ്യേഷ്ഠനാൽ മാനിതനായ കുംഭകർണ്ണൻ, കോപംകൊണ്ടു് ഉരുട്ടിയ കണ്ണുകളോടെ ചോദിച്ചു:—

"മനോർമന്നവനായ ജ്യേഷ്ഠ, എന്നെ ഇങ്ങിനെ പെട്ടെന്നു് ഉണർത്തുവാൻ എന്താണു് കാരണം? ആരിൽ നിന്നാണു് അങ്ങയ്ക്കു് ഭയം? ആരാണിപ്പോൾ ശവമാകേണ്ടതു്?"

ക്രോധംകൊണ്ടു് ചെങ്ങിയ കണ്ണുകൾ അല്പമൊന്നു് ഉരുട്ടിമിഴിച്ചു് അനുജൻ ചോദിച്ചപ്പോൾ, അഗ്രജൻ ഇങ്ങിനെ മറുപടി പറയുവാൻ തുടങ്ങി:—

"മഹാശക്തനായ അനുജാ, ഇന്നേക്കു് നീ കുറെ ദിവസങ്ങളായി ഉറങ്ങുന്നു. സുഖനിദ്രയിലാണ്ട നീ, രാമനാൽ എനിക്കു വന്നുചേന്ന ഭയമൊന്നും അറിയുന്നില്ല. ദശരഥപുത്രനായ ഈ രാമൻ, കപിവരനായ സുഗ്രീവനോടും വാനരക്കൂട്ടത്തോടുമൊന്നിച്ചു്, സാഗരം തരണം ചെയ്തു് നമ്മുടെ വേരറുക്കുവാൻ തുടങ്ങിയിരിക്കുന്നു. ലവണസമുദ്രത്തിൽ സേതുബന്ധിച്ചുവന്ന ഇവർ, നമ്മുടെ മനോഹരപ്പൂങ്കാവുകളും അരണ്യങ്ങളും മക്കടക്കടലാക്കി മാററിയിരിക്കുന്നു. ഈ വാനരന്മാർ, നമ്മുടെ പ്രമുഖരാക്ഷസന്മാരെ പോരിൽ നിഗ്രഹിച്ചുകഴിഞ്ഞു. എന്നാൽ ആ കീശന്മാർക്കു് യാതൊരു വിധത്തിലും യാതൊരു നാശവും കാണുന്നില്ല. ഇതിന്നുമുമ്പു് ഒരിക്കലും യുദ്ധത്തിൽ തോല്ക്കാത്തവരുമാണു് ഈ കുരങ്ങന്മാർ. ഇതാണു് എനിക്കു് ഇപ്പോൾ നേരിട്ടിട്ടുള്ള വൻ ഭയം. ഹേ പൊന്നനുജാ,

മഹാബല, ഇതിൽനിന്നു് രക്ഷ തരു. ആ കൂട്ടക്കാരെ നിർദ്ദയം കൊന്നു നശിപ്പിക്കുക. അതിന്നുവേണ്ടിയാണു് നിന്നെ ഉണർത്തിയതു്. ഇതുവരെ സമാർജ്ജിച്ചുവെച്ച സമ്പത്തുകളെല്ലാം നശിച്ചുകഴിഞ്ഞു. ബാലന്മാരും വൃദ്ധന്മാരും മാത്രം അവശേഷിച്ച ലങ്കയെ രക്ഷിക്കുക. ഹേ ശത്രുതാപന, മഹാബാഹുവായ നീ ജ്യേഷ്ഠന്നുവേണ്ടി ഈ ദുഷ്കരകർമ്മത്തെ ചെയ്യു. ഇതിന്നുമുമ്പു് ഒരിക്കലും ഞാൻ ഒരനുജനോടു് ഇത്തരത്തിൽ പറഞ്ഞിട്ടില്ല. നിന്നിൽ അത്രമാത്രം സ്നേഹവും, പ്രത്യാശയും എനിക്കു് ഉള്ളതിനാൽ മാത്രമാണു് ഇത്രയും തുറന്നു പറഞ്ഞതും. ദേവാസുരയുദ്ധങ്ങളിൽ അനേകം പ്രാവശ്യം നേരിട്ടവനല്ലെ നീ? ദേവന്മാരേയും ദൈത്യന്മാരേയും നൂറുതവണ നീ വിജയിച്ചിരിക്കുന്നു. ഹേ കുംഭകർണ്ണ, അതുല്യവിക്രമിയായ നീ ആ വീര്യമൊക്കെ ഇന്നു് എടുക്കു; നിനക്കു തുല്യനായിട്ടൊരു ശക്തനെ ഏതൊരു ജാതിയിലും ഞാൻ കണ്ടിട്ടേയില്ല. ബന്ധുജനങ്ങൾക്കു് ഇഷ്ടമേകുവാൻ തയാറായിരിക്കുന്ന അനുജാ, ഇതാണു് എനിക്കു് സന്തോഷമേകുന്ന ഹിതകാര്യം. വന്നുനില്ക്കുന്ന അരികളെ മുഴുവൻ, അവരിൽ അത്യധികം ആനന്ദമെഴുന്ന നീ, സ്വന്തം കെല്പനാൽ തുരത്തുക. ശരൽക്കാലത്തിൽ കൂടിനില്ക്കുന്ന മേഘങ്ങളെ ഉഗ്രമായ കാററു് ചിന്നിച്ചിതറിച്ചു് അംബരതലത്തെ നിർമ്മലമാക്കുന്നതുപോലെ വാനരപ്പടയെ അവസാനിപ്പിച്ചു് ലങ്കാനഗരിയെ പരിശുദ്ധമാക്കുകയാണു്, എനിക്കുവേണ്ടി നീ ചെയ്യേണ്ടതു്.''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡം അറുപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തിമൂന്നാം സർഗ്ഗം. [കുംഭകർണ്ണനീതിവാക്യം]

ത്രിലോകങ്ങളുടേയും അധിപനായ രാക്ഷസപ്പെരുമാളുടെ ആവലാതികൾ കേട്ട കുംഭകർണ്ണൻ അത്യുച്ചത്തിൽ പൊട്ടിച്ചിരിച്ചു:—

''പണ്ടു് അമാത്യരൊന്നിച്ചു് മന്ത്രാലോചന ചെയ്തപ്പോൾ, ഉണ്ടാകാനുള്ള ദോഷത്തേയും ആലോചിച്ചുവല്ലോ. ദോഷങ്ങൾ നാം അന്നുതന്നെ കണ്ടിട്ടുമുണ്ടു്. ഹിതത്തിൽ ശ്രദ്ധിക്കാത്തതുകൊണ്ടു് അതാണിപ്പോൾ അങ്ങയ്ക്കു് വന്നതു്. പാതകംചെയ്തതിന്റെ ഫലം പെട്ടെന്നുതന്നെ അവിടുത്തേക്കു് വന്നുചേർന്നു. ദുഷ്കർമ്മങ്ങൾ ചെയ്യുന്നവനു് നരകപ്രാപ്തി തീർച്ചയാണു്. ആദ്യത്തിൽ ആലോചിച്ചല്ല അത്തരം കാര്യങ്ങൾ അവിടുന്നു് ചെയ്തതും. സ്വബലംകൊണ്ടു് അഹങ്കാരമാണ്ടു്, ദോഷഫലങ്ങളെ ചിന്തിച്ചതുമില്ല. നയാനയങ്ങൾ അറിവില്ലാത്തൊരു

വൻ, ആദ്യം ചെയ്യേണ്ടതു് അവസാനത്തിലും, അവസാനം ചെയ്യേണ്ടതു് ആദ്യവും ചെയ്യും. ദേശവും കാലവും അറിഞ്ഞുവേണം ഏതുകാര്യവും ചെയ്യുവാൻ. ഇല്ലാതെവന്നാൽ നല്ലതുകൂടി ചീത്തയായിത്തീരും. അശുദ്ധിയുള്ള ഹവിസ്സ് ഹോമിച്ചാൽ ഉണ്ടാകുന്ന ഫലം നേരെ വിപരീതമാണ്. യാഗം-വേദാദ്ധ്യയനം-ധർമ്മം എന്നീ മൂന്നുകർമ്മങ്ങളും, അഞ്ചുയോഗങ്ങളും സചിവന്മാരോടുകൂടി ആലോചിച്ചു് തീരുമാനിച്ചു് ചെയ്യുന്നവനാണ് സന്മാർഗ്ഗനിഷ്ഠൻ. സുഹൃത്തുക്കളേയും അമാത്യന്മാരേയും വ്യക്തമായറിഞ്ഞു്, ശാസ്ത്രമനുസരിച്ചു് കാര്യങ്ങൾ ചിന്തിക്കുവാൻ തുടങ്ങുന്ന ഭൂപാലകൻ അഭിജ്ഞനാണ്. അവനു് ദുഷ്കർമ്മങ്ങൾ ചെയ്യേണ്ടിവരുകയോ, അതിൽനിന്നുണ്ടായ ദോഷഫലങ്ങൾ അനുഭവിക്കേണ്ടിവരുകയോ ചെയ്യുന്നതല്ല. രാക്ഷസേശ്വരാ, ധർമ്മം-അർത്ഥം-കാമം എന്നീ പുരുഷാർത്ഥങ്ങളെ, ഒന്നിച്ചോ, വേറെ വേറെയോ, രണ്ടെണ്ണം കൂടിയോ അറിവുള്ളവൻ കാലത്തിനനുസരിച്ചു് അനുഭവിക്കണം. ഈ മൂന്നെണ്ണത്തിൽ ഏതാണ് ശ്രേഷ്ഠമെന്നു് കേട്ടിട്ടും മനസ്സിലാക്കാത്ത രാജാവോ തത്തുല്യനോ ചെയ്തിട്ടുള്ള വിദ്യാഭ്യാസം വെറുതെയായിത്തീരും. രാക്ഷസമുഖ്യന്മാരിൽ ശ്രേഷ്ഠനായ ജ്യേഷ്ഠ, നയാനയങ്ങൾ അറിയുന്ന ഒരു അരചൻ യഥാകാലത്തിൽ ദാനവും, സാമവും, ഭേദവും, ദണ്ഡവും, യോഗവും അമാത്യന്മാരോടുകൂടി ആലോചിച്ചു്, ധർമ്മാർത്ഥകാമസുഖങ്ങളെ അനുഭവിക്കുവാൻ ഒരുങ്ങിയാൽ ഒരിക്കലും ആപത്തിൽ അകപ്പെടുകയില്ല. എല്ലാ തത്വങ്ങളേയും തികച്ചും അറിയുന്നവരും ബുദ്ധിമാന്മാരുമായ സചിവന്മാരോടു് ആലോചിച്ചിട്ടുവേണം രാജാവു് സ്വകൃത്യങ്ങൾ നിർവ്വഹിക്കുവാൻ. ശാസ്ത്രാർത്ഥങ്ങളൊന്നുമറിയാത്തവർ വെറും പശുബുദ്ധികളാണ്. അത്തരം ആളുകളെ മന്ത്രാലോചനയ്ക്കു് കൂട്ടിച്ചേർക്കരുതു്. അവർ ഉജ്ജ്വലങ്ങളായ പ്രസംഗങ്ങൾ അടിച്ചുവിട്ടേക്കും. എന്നാൽ അർത്ഥശാസ്ത്രത്തെപ്പററിയോ ശാസ്ത്രോക്തധർമ്മങ്ങളെപ്പററിയോ ഒന്നുമറിയാത്ത അക്കൂട്ടർ അത്തരത്തിൽ വാഗ്‌വൈഭവം പ്രകടിപ്പിക്കുന്നതു്, എങ്ങിനെയെങ്കിലും ധനം തട്ടിയെടുക്കുവാൻ മാത്രമാണ്. ആ വാക്പ്രവാഹത്തിൽ കുടുങ്ങുകയോ, അവയെ സ്വീകരിക്കുകയോ ചെയ്യരുതു്. ദോഷഫലങ്ങളെ ഉണ്ടാക്കുന്ന കാര്യങ്ങളെപ്പററിയായാലും അവരുടെ വാക്കുകേട്ടാൽ ഹിതമായി തോന്നിയേക്കും. അഹങ്കാരികളായ അവർ അഭിജ്ഞരാണെന്നു് നടിച്ചു് ഏററവും ധാടിയോടെ പറയുന്നതു് കാര്യം കെടുക്കുവാനുള്ള വഴികളാണ്. അങ്ങിനെയുള്ള ആളുകളെ മന്ത്രാലോചനയിൽനിന്നു് ഉപേക്ഷിക്കണം.

അതിസൂക്ഷ്മജ്ഞന്മാരായ അരികളുടെ അധീനത്തിൽപ്പെട്ട ചില അമാത്യന്മാർ, യജമാനവിനാശത്തിനു് ഉതകുന്ന തരത്തിൽ കാര്യങ്ങളെ കാണിച്ചു് ചെയ്യിക്കും. സ്വന്തം ശ്രേയസ്സിനാണെന്നു് പൂർണ്ണമായി വിശ്വസിച്ചു്, അത്തരം അമാത്യന്മാരുടെ അഭിപ്രായമനുസരിച്ചു് കാര്യങ്ങൾ ചെയ്താൽ നാശമാണു് വന്നു ചേരുക. മിത്രഭാവങ്ങളെല്ലാം ഒത്തുകാണുന്ന ശത്രുമന്ത്രികളെ സംഭാഷണത്തിൽ നിന്നു് രാജാവു് അറിയണം. ചപലനായൊരു മന്നവൻ, സാഹസകർമ്മങ്ങൾ പെട്ടെന്നു്ചെയ്യും. ക്രൌഞ്ചപ്പക്ഷികളുടെ പഴുതിലേക്കു് മററുപക്ഷികൾ എന്നതുപോലെ, ആ രാജാവിൻെറ കാര്യങ്ങളുടെ പഴുതിൽക്കൂടി മററുള്ളവർ കയറിക്കഴിയും. ഉത്തമന്മാരായ സചിവന്മാരോടുകൂടി ആലോചിച്ചു് തീരുമാനിച്ചു് ചെയ്യുന്നതിൽ ചെറിയൊരു പഴുതുപോലും കാണുവാൻ എതൊരാൾക്കും സാധിക്കുന്നതല്ല. ശത്രുവിനെ തികച്ചും അറിഞ്ഞു് ആത്മരക്ഷചെയ്യാത്ത ഭൂപാലകൻ അനർത്ഥങ്ങളിൽചെന്നുചാടും; സ്ഥാനഭ്രഷ്ടനുമായിത്തീരും. അന്നു് അവിടുത്തോടു് നമ്മുടെ അനുജൻ പ്രിയവും ഹിതവുമായതു് പറഞ്ഞുവല്ലൊ; ആ അഭിപ്രായം സ്വീകരിക്കുന്നതാണു് നമുക്കു് നന്നായിട്ടുള്ളതു്. ഇനിയെല്ലാം അവിടുത്തെ അഭിപ്രായംപോലെ.''

കുംഭകർണ്ണൻെറ വാക്കുകൾ ദശാസ്യൻെറ പുരികങ്ങളെ വില്ലുപോലെയാക്കി; കണ്ണുകൾ രക്തവർണ്ണങ്ങളായി. കോപാധീനനായി ഇപ്രകാരംപറഞ്ഞു:—

''മാന്യനായ ഒരു ആചാര്യനെപ്പോലെ-വൃദ്ധനായ ഒരു ഗുരുവിനെപ്പോലെ -നീ ഇങ്ങിനെ ഒച്ചയിട്ടിട്ടെന്തുകാര്യം? ഈ കാലത്തിനു് സമുചിതമായതേതോ അതാണു് ചെയ്യേണ്ടതു്. മോഹത്താലോ, ഭ്രമത്താലോ, അഹങ്കാരത്താലോ എങ്ങിനെയായാലും, ചെയ്യേണ്ടതെന്തോ അതു് ചെയ്യാതെ, വീണ്ടും വീണ്ടും ഇങ്ങിനെ പറഞ്ഞിട്ടെന്തുകാര്യം? അതു വെറുതെയാണു്. ഈ ഘട്ടത്തിൽ ഇനിയെന്താണു് സമുചിതം, അതിനെ ആലോചിക്കൂ. കഴിഞ്ഞ കാര്യത്തെപ്പററി ദുഃഖിക്കുകയോ? കഴിഞ്ഞതുകഴിഞ്ഞു. എനിക്കുപററിപ്പോയ അനീതിയിലെ ദുഷ്ഫലം, നിൻെറ ഉഗ്രതേജസ്സുകൊണ്ടു് നികത്തു. നിനക്കു് എന്നിൽ ആന്തരസ്നേഹമുണ്ടെങ്കിൽ, പരാക്രമമെന്നൊന്നു് അറിയാമെങ്കിൽ, ഈ കാര്യം ശ്രേഷ്ഠമാണെന്നു് തോന്നുന്നുണ്ടെങ്കിൽ, അങ്ങിനെചെയ്യു. വിഷമിച്ചു് വലയുന്നവനെ തുണക്കുന്നവനാണു് ബന്ധു.''

ധീരവും ദാരുണവുമായ വാക്കുകൾ ഇപ്രകാരം പറയുന്ന രാവണൻ ക്രുദ്ധനാണെന്നു് മനസ്സിലാക്കിയ കുംഭകർണ്ണൻ, സാന്ത്വനമേകത്തക്കവിധം മൃദുവായി പതുക്കെപ്പറഞ്ഞു:—

"രാക്ഷസരാജശ്രേഷ്ഠ, അവിടുന്നു" വ്യസനിച്ചതു് മതി. രോഷവും വേണ്ട. രണ്ടും ദൂരെക്കളഞ്ഞു് സ്വസ്ഥനായി ഇരുന്നരുളണേ. ഞാൻ ജീവിച്ചിരിക്കുമ്പോൾ ഈ രണ്ടും അവിടുത്തെ ബാധിക്കരുതു്. മഹാരാജാവേ, ഏതൊരാളിൽ നിന്നാണോ അവിടുത്തേക്കു് ആപത്തു സംഭവിച്ചതു് അവനെ ഞാൻ നശിപ്പിക്കുന്നുണ്ടു്. ഏതൊരവസ്ഥയിലും അവിടുത്തോടു് ഹിതം പറയേണ്ടവനാണു് ഞാൻ. ബന്ധുത്വവും സഹോദരസ്നേഹവും കൊണ്ടാണു് ഇത്രയുംപറഞ്ഞതു്. ഇത്തരം സന്ദർഭങ്ങളിൽ ഉററബന്ധുചെയ്യേണ്ടതു് ഏതോ അതുപറഞ്ഞു.

മഹാബാഹുവായ ജ്യേഷ്ഠാ, യുദ്ധത്തിൽ വൈരികൾക്കു് ഞാൻ ദുഃഖമുണ്ടാക്കുന്നതു് കാണുക. സഹോദരനോടുകൂടി പടത്തലയ്ക്കൽനില്ക്കുന്ന രാമനെ ഞാനിന്നു് നിഗ്രഹിക്കുന്നതിനാൽ നാലുപാടും പായുന്ന കപിസൈന്യങ്ങളെ അവിടുന്നു് കാണുക. ആ രാമന്റെ തലയെ ഞാൻ കാഴ്ചവസ്തുവായി ജ്യേഷ്ഠന്റെ മുന്നിൽ സമർപ്പിക്കുന്നതു് ഇന്നു് കാണുക. ഇനി വൈദേഹി ദുഃഖിക്കട്ടെ. ജ്യേഷ്ഠൻ സന്തോഷിച്ചാൽമതി. ലങ്കാനിവാസികളായ രാക്ഷസന്മാരുടെ ബന്ധുക്കളെ നിഗ്രഹിച്ച രാമനെ ഞാൻ കൊല്ലുന്നതു് ഏററവും സന്തോഷത്തോടെ ഇവർ ഇന്നു് കാണട്ടെ. സ്വബന്ധുനാശംകൊണ്ടു് ദുഃഖിച്ചു് ഒഴുകുന്ന കണ്ണീരിനെ അടരിൽ അരിയെ മുടിച്ചു് ഞാനിന്നു് തുടക്കും. മാമലപോലെയുള്ള വാനരരാജാ സുഗ്രീവനെ, വെയിലണിഞ്ഞ കരിങ്കാറിനെപ്പോലെ യുദ്ധക്കളത്തിൽ നിശ്ചേഷ്ടനായിട്ടു് ഞാനിന്നു് കിടത്തുന്നതുകാണാം. ആ ദശരഥനന്ദനനായ രാമനെ കൊല്ലുവാൻ ആഗ്രഹിക്കുന്ന അരക്കന്മാരും ഞാനും സമാശ്വസിപ്പിച്ച അവിടേയ്ക്കു് എങ്ങിനെയാണു് അഴലിന്നു് അവകാശമുള്ളതു്? ഒന്നുതീർച്ച; കാകുൽസ്ഥൻ എന്നെ നിഗ്രഹിച്ചതിന്നുശേഷമല്ലാതെ അവിടുത്തെ അടുക്കുകയില്ല. എന്നെപ്പററി അങ്ങിനെയൊരു സംശയമേ എനിക്കില്ല. അസുരേശ്വര, അല്പമെങ്കിലും ഭയവും തോന്നുന്നില്ല. അടരിൽ അതുല്യവിക്രമമാന്ന പ്രഭോ, ഇപ്പോൾ തന്നെ എന്നെ യുദ്ധത്തിന്നയക്കു. മററാരുംതന്നെ എന്റെയൊന്നിച്ചു് വേണ്ട. ഞാൻ ഒററയ്ക്കുമതി അവിടുത്തെ അരികളോടു് എതിരിടാൻ. ഇന്ദ്രനായാലും അന്തകനായാലും, എന്നിൽനിന്നു് രക്ഷകിട്ടുകയില്ല; അഗ്നിയോ വായുവോ വരട്ടെ; അവർ കിടുകിടെ വിറച്ചു് പിന്മാറും. വരുണനോ കുബേരനോ നേരിട്ടു നില്ക്കുകതന്നെയില്ല. വലിയൊരു പർവ്വതംപോലെ വലിപ്പമുള്ള ഞാൻ, കൂർത്തുമൂത്തു് മിന്നിത്തിളങ്ങുന്ന ഭയങ്കരശൂലവുമെടുത്തു്, തീക്ഷ്ണങ്ങളായ ദംഷ്ട്രകൾ കാണത്തക്കവിധം അലറുമ്പോൾ ഉമ്പർകോൻകൂടി ഭയപ്പെടും. അല്ലെങ്കിൽ എന്റെ ശൂലായുധംകൊണ്ടു് അരികളെ അരയ്ക്കുമ്പോൾ, ജീവനിൽ കൊതി

യുള്ള ഏതൊരുവനാണ് നേരിട്ടുനില്ക്കാൻ ധൈര്യംവരുക. എനിക്ക് വേലോ, ഗദയോ, വാളോ, കുന്തശരങ്ങളോ യാതൊന്നുംതന്നെ വേണ്ട. ഈ കൈകൾ മാത്രംമതി. ഇതുകൊണ്ടു് വജ്രപാണിയെക്കൂടി ഞാൻ കശക്കിക്കൊല്ലും. എന്റെ മുഷ്ടിയുടെ ഊക്ക് താങ്ങുവാൻ രാഘവന്ന് ശക്തിയുണ്ടെങ്കിൽ മാത്രമേ, ആ അമ്പുകൾ എന്റെ ദേഹത്തിലെ രക്തം കുടിക്കൂ. ഭൂലോകരാജരാജനായ അവിടുത്തേക്ക് ഞാൻ ജീവിച്ചിരിക്കുമ്പോൾ എന്തിനാണിത്ര ചിന്താക്കുഴപ്പം? അവിടുത്തെ ശത്രുക്കളെ മർദ്ദിക്കുവാൻവേണ്ടി ഞാനിതാ പോകുന്നു. രാമനിൽ നിന്നുള്ള ഭയത്തെ വിട്ടുകളയൂ. അവരെ രണ്ടുപേരേയും കൊല്ലുന്ന കപിരാജാവിനേയും ഞാനിന്ന് കൊല്ലും. അനേകം അസുരന്മാരെ വധിച്ച് ലങ്കയെ ചുട്ടുകരിച്ച ആ ഹനൂമാൻ എന്ന മർക്കടത്താനേയും, ലങ്കാരാജ്യത്തിൽ എത്തി നില്ക്കുന്ന സർവ്വവാനരന്മാരേയും ഞാനിന്ന് പോരിൽ നിഗ്രഹിച്ചേയ്ക്കാം. നിന്തിരുവടിയ്ക്കു് ഞാനിന്ന് അസാമാന്യമായ പെരുംയശസ്സ് നല്കുന്നുണ്ടു്. ബ്രഹ്മാവിനാലോ ഇന്ദ്രനാലോ, ഭയമുണ്ടായാൽക്കൂടി അതില്ലാതാക്കുകയായി, ഞാനൊന്ന് ചൊടിച്ചാൽ വാനിലമരുന്ന നിലിമ്പർകൂടി നിലംപൊത്തിക്കിടക്കും. നിന്തിരുവടി സന്തുഷ്ടനാകൂ. യമനെക്കൂടി ഞാൻ അടക്കാം; അഗ്നിയെക്കൂടി അശിക്കാം; നക്ഷത്രനികരത്തേയും സൂര്യനേയുംകൂടി പാരിൽ പതിപ്പിക്കാം. ശതക്രതുവായ വാസവനെ നിഗ്രഹിയ്ക്കാം. വരുണാലയം മുഴുവൻ കുടിച്ചു വററിക്കാം. മലകളെ മുഴുവൻ തവിടുപൊടിയാക്കാം. പാരിടമൊക്കെ കുത്തിപ്പിളർത്താം. അനേകനാളുകളായി സുഷുപ്തിയിലാണ്ട കുംഭകർണ്ണന്റെ വിക്രമമിന്ന് ലോകം കാണട്ടെ. ഭക്ഷിക്കപ്പെടുന്ന ജന്തുക്കൾ എന്റെ പരാക്രമം ഇന്ന് കാണട്ടെ. ഈ മൂന്നുലോകത്തിലുമുള്ളതു മുഴുവനായാലും എനിക്ക് തീററയ്ക്കു് തികയുകയില്ല. ദാശരഥിയെ മർദ്ദിച്ചു് സുഖാർഹനായ അവിടുത്തേക്ക് സുഖമേകുവാൻ ഞാൻ പോകട്ടെ. ലക്ഷ്മണനോടുകൂടി രാമനെ നിഗ്രഹിച്ച് വാനരന്മാരെ മുഴുവൻ ഞാൻ തിന്നുതീർക്കാം. ഇഷ്ടംപോലെ സുഖിയ്ക്കൂ; ശ്രേഷ്ഠമദ്യങ്ങൾ സേവിയ്ക്കൂ; കർത്തവ്യങ്ങളെല്ലാം ആചരിയ്ക്കൂ; ദുഃഖം ഉപേക്ഷിയ്ക്കൂ; രാമനെ കാലന്നൂർക്ക് ഇന്ന് അയയ്ക്കുകയായതിനാൽ അധികതാമസമെന്യേ സീത ജ്യേഷ്ഠന്റെ അധീനത്തിലാകും.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദ്യകാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ അറുപത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

## അറുപത്തിനാലാം സർഗ്ഗം. [മഹോദരവാക്യം]

മഹാത്മജനും അമേയബലവാനും പടക്കൂററനുമായ കുംഭകർണ്ണൻ പറഞ്ഞതു കേട്ട മഹോദരൻ:—

"രാജാവേ കുംഭകർണ്ണാ, അങ്ങ് ഏററവും ഉയന്നകുലജാതനാണ്. എന്നാൽ, ദീർഘദൃഷ്ടിയില്ലാത്തതിനാലും, അഹങ്കാരത്താലും, ഭള്ളിനാലും ഏതുകാര്യവും അറിയുവാൻ അശക്തനായിരിക്കുന്നു. നമ്മുടെ തമ്പുരാന്റെ നയനേയങ്ങൾ അറിയുകയില്ലെന്നോ? സാധാരണ ചെറുപ്പക്കാർക്കു ഉണ്ടാകാറുള്ള ധാടിയാലാണ് അങ്ങ് അങ്ങിനെ പറഞ്ഞത്. ദേശകാലവിഭാഗജ്ഞനായ രാക്ഷസശ്രേഷ്ഠൻ, തൻേറയും ശത്രുക്കളുടേയും ക്ഷയവൃദ്ധികളെ നിത്യവും അറിയുന്നവനാണ്; സാമൃവും നിശ്ചയമുണ്ട്. വൃദ്ധന്മാരായ വിജ്ഞന്മാരെ ശുശ്രൂഷിക്കാത്ത സംസ്കാരമില്ലാത്തൊരുവൻ സ്വന്തംശക്തിയാൽ ചെയ്യാത്തതു്, പണ്ഡിതനായ ഏതൊരുവൻചെയ്യും? ധർമ്മാർത്ഥകാമങ്ങളെപ്പററി വേർതിരിച്ച് അങ്ങ് പറഞ്ഞുവല്ലൊ. അവയുടെ തത്വം മനസ്സിലാക്കത്തക്കശേഷി അങ്ങേയ്ക്കു് ലേശംപോലുമില്ല. ഏതൊരുസംഭവത്തിന്നും കാരണമായിട്ടുള്ളതു് കർമ്മമാണ്. നല്ലതും ചീത്തയുമായ കർമ്മങ്ങളുടെ ഫലങ്ങൾ ഒരുവനിൽത്തന്നെ നോക്കിയാൽമതി; കാണുവാൻ സാധിക്കും. ധർമ്മത്തിൻേറയും അർത്ഥത്തിൻേറയും സൽഫലമാണ് മുക്തി; അല്ലെങ്കിൽ ധർമ്മാർത്ഥങ്ങളെക്കൊണ്ടുതന്നെ മുക്തിനേടാം. ധർമ്മാർത്ഥങ്ങൾ തെററായി ആചരിച്ചാൽ വിപരീതങ്ങളായിത്തീരും. അധർമ്മമോ അനർത്ഥമോ ആകാത്ത ജീവിതംകൊണ്ടുതന്നെ ഇഹലോകസുഖവും പരലോകസുഖവും ജീവികൾക്ക് അനുഭവിക്കാം. കാമത്തെ യഥാവിധി അനുസരിക്കുന്നവ ശുഭഫലത്തെയാണ് നേടുന്നതു്.

നമ്മുടെ തമ്പുരാൻ ഇങ്ങിനെയാണ് ആലോചിച്ചതു്. അതിനെ ഞങ്ങളെല്ലാം അനുകൂലിക്കുകയുംചെയ്തു. മററാരിൽ സാഹസംചെയ്യുന്നതിൽ എന്താണ് അനീതിയായിട്ടുള്ളതു്? മററാരുംവേണ്ട; ഞാൻ ഒററയ്ക്കു് എതിരിടാമെന്നു് അങ്ങ്പറഞ്ഞതിലും; അനൌചിത്യവും ദോഷവുമാണ് ഞാൻ കാണുന്നതു്. അതും ഞാൻ പറയാം. ജനസ്ഥാനത്തുവെച്ച് അനേകായിരം രാക്ഷസപ്രമുഖന്മാർ, എല്ലാവരും ഒരുപോലെ ഉജ്ജ്വലവിക്രമികളായിട്ടും രാമനോട്ട് നേരിട്ടപ്പോൾ ഹതരായി. അങ്ങ് ഒററയ്ക്കു്, എങ്ങിനെയാണ് നേരിടുക? ജയിക്കുക? ജനസ്ഥാനത്തുവെച്ച് ഹതരായ കരത്തേറിയ നിശാചരബന്ധുക്കൾ, ഭയത്തോടുകൂടി ലങ്കയിൽ വസിക്കുന്നതു് അങ്ങ് കണ്ടില്ലേ? സുഷുപ്തിയിലാണ്ടുകിടക്കുന്ന ക്രുദ്ധസിംഹത്തെ-ഉഗ്ര

സർപ്പത്തെപ്പോലെയുള്ള കാകൽസ്ഥവംശജാതനായ രാമനെ, ഉണർത്തുവാനാണ് അങ്ങ് പോകുന്നതെന്ന് ഓർമ്മവേണം. അന്തകനെപ്പോലെ ആർക്കും പൊറുക്കുവാൻ കഴിയാത്തവനോട് ഏതൊരുവനാണ് അടുക്കുവാൻ കഴിയുക? ശത്രുവിൻെറ നേരിട്ട് നില്ക്കുമ്പോൾ എല്ലാം സംശയത്തിലായിട്ടാണ് കാണുന്നതു്. അങ്ങ് ഒററയ്ക്കു് അങ്ങോട്ടുപോകുന്നതിൽ എനിക്ക് തീരെ സമ്മതമില്ല. സുസമൃദ്ധാർത്ഥനായൊരു ശത്രുവിനെ, വെറുമൊരു പ്രാകൃതനെപ്പോലെ വിജയിക്കുവാൻ ഒരുങ്ങുന്നവൻ പ്രാണത്യാഗത്തിന്നു് ഉറച്ചവനാണ്.

അല്ലയോ രാക്ഷസപ്രഭോ, മനുഷ്യവംശത്തിൽ രാമനെപ്പോലെ ഒരുവനില്ല. അങ്ങിനെ സൂര്യനോടും ഇന്ദ്രനോടും തുല്യതേജസ്സിയന്ന അദ്ദേഹത്തോട് അങ്കം വെട്ടുവാൻ അങ്ങ് ആഗ്രഹിക്കുന്നതെങ്ങിനെ?''

യുദ്ധോദ്യുക്തനായിരിക്കുന്ന കുംഭകർണ്ണനോട് ഇത്രയും പറഞ്ഞ മഹോദരൻ ലോകങ്ങളെ മുഴുവൻ കരയിപ്പിക്കുന്ന രാവണനോട് തുടന്നു:—

''മഹാപ്രഭോ, രാക്ഷസേശ്വര, ആ സീതയെ കയ്യിൽ കിട്ടിയിട്ടും ഇനിയെന്തിനാണ് വൈകിക്കുന്നതു്! സീതയെ പാട്ടിലാക്കുവാൻ ഞാൻ ഒരു ഉപായം കണ്ടിട്ടുണ്ടു്. വേണമെങ്കിൽ അവിടുത്തേക്ക് സീത പാട്ടിലാകും. അവിടുന്നു് ശ്രദ്ധിച്ചു കേൾക്കുക. ചിന്തിച്ച് നല്ലതാണെന്നു് തോന്നിയാൽ സ്വീകരിക്കുക. ഞാൻ–ദ്വിജിഹ്വൻ–സംഹ്രാദി–കുംഭകർണ്ണൻ–വിതർദ്ദനൻ എന്നീ അഞ്ചുപേർ, രാമനെ നിഗ്രഹിക്കുവാൻ ഉടനെ പോകണം എന്നു് ഉൽഘോഷിക്കണം. ഞങ്ങൾ അവിടെച്ചെന്നു് സർവ്വയത്നങ്ങളും ചെയ്തു് രാമനെ എതിരിടാം. അവിടുത്തെ ശത്രുക്കളെ ഞങ്ങൾക്ക് നിഗ്രഹിക്കാൻ സാധിച്ചാൽ യാതൊരു ഉപായവും പിന്നീട് ആവശ്യമില്ല. അതല്ലാ, ഞങ്ങളും ശത്രുക്കളും യുദ്ധത്തിൽ ഹതരാകാതിരുന്നാൽ, പിന്നീട് മനസ്സുകൊണ്ട് ആലോചിച്ച് ഉറച്ചതു ചെയ്യാം. രക്താഭിഷിക്തരായി ഞങ്ങൾ യുദ്ധക്കളത്തിൽനിന്നു് ഇവിടെയെത്താം; രാമന്റെ ക്രൂരമ്പുകൾകൊണ്ടു് കീറിയ ശരീരത്തോടെ. രാമലക്ഷ്മണന്മാരെ ഞങ്ങൾ തിന്നു കഴിഞ്ഞു എന്നു പറഞ്ഞു് ഞങ്ങൾ അവിടുത്തെ തൃക്കാൽ പിടിക്കാം. അവിടുന്നു് ഏററവും സന്തുഷ്ടനായി ഞങ്ങൾക്ക് സമ്മാനവും തരണം. പിന്നീട് ആനപ്പുറത്തു് പെരുമ്പറവെച്ച് കൊട്ടി നഗരിയിൽ മുഴുവൻ രാമലക്ഷ്മണന്മാർ സൈന്യങ്ങളോടുകൂടി ഹതരായി എന്നു് കൊട്ടിയറിയിക്കണം. സന്തുഷ്ടഭാവത്തോടെ നിന്തിരുവടി സർവ്വഭൃത്യന്മാർക്കും സന്തോഷത്തെ കല്പിച്ചേകണം, സുഖ

ങ്ങളും–പരിവാരങ്ങളും–ആഗ്രഹങ്ങളും–ധനങ്ങളും എന്നിവ യഥേഷ്ടം ദാനം ചെയ്യേണം. വീരയോദ്ധാക്കൾക്ക് വസ്ത്രങ്ങളും–അനുലേപങ്ങളും–മാലകളും–പേയദ്രവ്യങ്ങളും തുടങ്ങിയവ ധാരാളം നല്കണം. അതിമോദത്തോടെ അവിടുന്നു ധാരാളം വീര്യമദ്യങ്ങളും പാനം ചെയ്യണം. 'സാനുജനായ രാമൻ പടകളോടു കൂടി അരക്കന്മാർക്ക് ഇരയായിത്തീർന്നു.' എന്നിങ്ങനെ ഒരു സംസാരം എല്ലാവരും എല്ലായിടത്തുംവെച്ചും പറഞ്ഞുതുടങ്ങിയാൽ, ഏകാന്തത്തിൽ സീതയെ സമാശ്വസിപ്പിക്കാൻ അവിടുന്ന് എഴുന്നെള്ളണം. ഇഷ്ടംപോലെയുള്ള ദിവ്യരത്നാധനാദികളിൽ സീതയെ പ്രലോഭിപ്പിക്കയും വേണം. ഈ കള്ളപ്പണികൊണ്ട് സീത അതിദുഃഖത്തിൽ ആഴും. അനാഥയെന്നു പൂർണ്ണബോദ്ധ്യം വരും. യാതൊരു തുണയുമില്ലാതെ നിരാശയായിത്തീർന്ന ജാനകി അവിടുത്തെ പാട്ടിൽ വരാതിരിക്കയില്ല. സസ്നേഹം യോജിക്കുവാൻ സാധിക്കുമെന്ന് വിചാരിക്കുന്ന ഭർത്താവിന്റെ വിനാശവർത്തമാനം പൂർണ്ണമായി വിശ്വസിച്ചാൽ, നിരാശയാലും സ്ത്രീകളുടെ ചാപല്യത്താലും അവിടുത്തെ പാട്ടിലാകും. ഏററവും സുഖജീവിതം നയിച്ചവളും, ഇന്നു ദുഃഖിക്കുന്നവളും, എന്നാൽ യഥാർത്ഥത്തിൽ സുഖാർഹയുമായ വൈദേഹി, നിന്തിരുവടിയിൽ സുഖംകണ്ടു സ്വാധീനയാകും. ഇതാണ് ഞാൻ കണ്ടുവെച്ച ഉപായം. ആ രാമനെ തിരുമേനി കാണുകയേ അരുത്. കണ്ടാൽ ആപത്തിന്നു കാരണമായിത്തീരും. അവിടുന്ന് അടരാടാതെ ആഗ്രഹിച്ച സുഖങ്ങളെല്ലാം ഇവിടെത്തന്നെ ഉണ്ടാകും. ഒട്ടും ഉൽക്കണ്ഠിതനാകരുതേ. ഹേ രാജരാജ, സൈന്യം ഒട്ടും നശിക്കാതെ, യാതൊരു സംശയത്തിലും പെടാതെ, യുദ്ധം ചെയ്യാതെ, ശത്രുവിനെ ജയിക്കാൻ സാധിച്ചാൽ ഒരു ഭൂപതിക്ക് പുണ്യവും, യശസ്സും, ലക്ഷ്മിയും, അഭിവൃദ്ധിയും ചിരമായി സമ്പാദിക്കാം."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിലെ അറുപത്തിനാലാം സർഗ്ഗം അവസാനിച്ചു.

## അറുപത്തിയഞ്ചാം സർഗ്ഗം. [കുംഭകർണ്ണനിർഗ്ഗമം]

ഇതുകേട്ട കുംഭകർണ്ണൻ മഹോദരനിൽ ഒട്ടുംതന്നെ സന്തുഷ്ടനായില്ല. അല്പം നിന്ദാഭാവം കൂടി ഉണ്ടായി. എങ്കിലും അരക്കർകോനായ അഗ്രജനോട് തുടന്നു പറഞ്ഞു:—

"പ്രഭോ, ആ ദുരാത്മാവായ രാമനെക്കൊന്നു് അവിടുത്തെ ഭയം തീർക്കുകയായി ഞാൻ. നിശ്ശത്രുവായ ജ്യേഷ്ഠൻ സസുഖം അന്തഃപുരത്തിൽ വസിക്കു.

ഞാൻ പറഞ്ഞതുപോലെത്തന്നെ ഘോരയുദ്ധത്തിൽ സാധിപ്പിക്കുന്നതു കാണും. അവനവനെ അവനവൻതന്നെ പുകഴ്ത്തുക എന്നതു് ശരിയല്ലല്ലൊ. ശൂരന്മാരായവർ ദുഷ്ക്കരങ്ങളായ തൊഴിലുകൾ ചെയ്യുകയേ പതിവുള്ളു. ഹേ മഹോദര, ബുദ്ധിയും ചുണയുമില്ലാത്ത നിന്നെപ്പോലെയുള്ളവർ, പണ്ഡിതമാന്യന്മാർ പറയുന്നതു കേട്ട അരചന്മാക്കു് ഇത്തരത്തിലുള്ള ആപത്തുകൾ പററും. നിങ്ങൾക്കു് യുദ്ധം എന്നു കേൾക്കുമ്പോഴേക്കു ഭയം തോന്നും. പോരിന്നു കൊള്ളുകയേ ഇല്ല. സേവ പറയുവാൻ ധാരാളം സാധിക്കുകയും ചെയ്യും. രാജാവിന്റെ പിന്നാലെ നടന്നു് സ്തുതികൾ ഘോഷിച്ചു് കാര്യങ്ങളെല്ലാം വഷളാക്കിത്തീർത്തു. ലങ്കയിൽ രാജാവുമാത്രം അവശേഷിക്കുകയായി. എല്ലാ ഐശ്വര്യവും നശിച്ചുകഴിഞ്ഞു. അങ്ങു് ഭൂപതിയിൽ അല്പവും സ്നേഹം കാണിച്ചിട്ടില്ല. ശത്രുവിന്റെ കാര്യസാദ്ധ്യമാണു് ഇതുവരെയും ഉണ്ടാക്കിയതു്. ഹേ മഹോദര, ശത്രുക്കളെ ജയിക്കുവാൻവേണ്ടി ഞാനിതാ യുദ്ധക്കളത്തിലേക്കു് പോകുന്നു. നിങ്ങളെല്ലാവരും ചേന്നു് ഉണ്ടാക്കിയ ആപത്തുകൾ അടരാടി ഇന്നു് തീർത്തുകൊള്ളാം.''

ബുദ്ധിമാനായ കുംഭകർണ്ണന്റെ ഇത്തരം വാക്കു കേട്ട രാവണൻ ചിരിച്ചുകൊണ്ടു് മറുപടി പറഞ്ഞു:—

''കുംഭകർണ്ണാ, രാമനെപ്പേടിച്ചു് ചൂളുന്നവനാണു് ഈ മഹോദരൻ. സംശയമില്ല. യുദ്ധസമർത്ഥനായ ഉണ്ണീ, ഇവക്കു് യുദ്ധമെന്നു കേൾക്കുന്നതേ രുചിക്കുന്നില്ല. നിന്നെപ്പോലെ സ്നേഹസംപൂർണ്ണനായി അതിശക്തനായ ഒരു ബന്ധു എനിക്കു് ഇല്ല. ഹേ കുംഭകർണ്ണ, ശത്രുസംഹാരത്തിന്നും വിജയത്തിന്നുമായി പോക. ഇവരുടേയും എന്റെയും ഭയം നശിപ്പിക്കുവാൻവേണ്ടി മാത്രമാണു് നിന്നെ ഇപ്പോൾ ഉണത്തിയതു്. സ്നേഹമുള്ള രാക്ഷസന്മാരുടെ സഹായം ഈ ഘട്ടത്തിലാണു് വേണ്ടതു്. അരിമർദ്ദനനായ ഉണ്ണീ, മൃത്യുപാശമേന്തിയ യമനെപ്പോലെ ശൂലവുമെടുത്തു് പോക. ഇഷ്ടംപോലെ വാനരന്മാരേയും, സൂര്യശ്രീതുല്യരായ രാജകുമാരന്മാർ രാമലക്ഷ്മണന്മാരേയും ഭക്ഷിക്ക. നിന്റെ ആകൃതി കണ്ടാൽതന്നെ കുരങ്ങന്മാർ നാനാവഴിക്കും ഓടിക്കൊള്ളും. രാമലക്ഷ്മണന്മാരാകട്ടെ ഹൃദയം പൊട്ടി വീഴുകയും ചെയ്യും.''

കരുത്തേറിയ കുംഭകർണ്ണനോടു് ഇത്രയും പറഞ്ഞ രാവണന്നു്, താൻ വീണ്ടും ജനിച്ചതുപോലെയുള്ള സന്തോഷമാണു് തോന്നിയതു്. അനുജന്റെ ശക്തിയും വിക്രമവും ഇത്രമാത്രമുണ്ടെന്നു് തികച്ചും അറിയുന്ന രാവണൻ, നിർമ്മലാംബരത്തിൽ പ്രകാശിക്കുന്ന പൂർണ്ണചന്ദ്രനെപ്പോലെ തെളിഞ്ഞു.

അഗ്രജന്റെ വാത്സല്യപൂർണ്ണമായ വാക്കുകൾകേട്ട കുംഭകർണ്ണൻ സസന്തോഷം പുറപ്പെട്ടു. അതിശക്തനായ അരക്കൻ അരചന്റെ അഭിപ്രായമനുസരിച്ച് അരികളെ അന്തകാലയത്തിലെത്തിക്കുന്ന ഭയങ്കര ശൂലമെടുത്തു. കാരിരുമ്പുകൊണ്ടു് നിർമ്മിച്ചതും, മാററുററിയ സ്വർണ്ണംകൊണ്ടു് അലങ്കരിച്ചതും, ഇടിമിന്നലിനുതുല്യമായതും, ദേവേന്ദ്രവജ്രംപോലെ കനമുള്ളതും, ദേവന്മാർ-ദാനവന്മാർ-ഗന്ധർവ്വന്മാർ-യക്ഷന്മാർ-കിന്നരന്മാർ ഇവരെ മർദ്ദിച്ചിട്ടുള്ളതും, രക്തവർണ്ണപുഷ്പമാലകളണിഞ്ഞതും, സ്വന്തമായിത്തന്നെ അഗ്നിവമിക്കുന്നതും, ശത്രുക്കളുടെ നിണം സർവ്വത്ര പുരണ്ടതുമായ ശൂലം മഹാതേജസ്വിയായ കുംഭകർണ്ണൻ എടുത്തു് ഉയർത്തിക്കൊണ്ടു് ജ്യേഷ്ഠനോടു് പറഞ്ഞു:—

''ജ്യേഷ്ഠ, ഞാൻ ഒററയ്ക്കു് പൊയ്ക്കൊള്ളാം. വമ്പടകൾ ഇവിടെ നിൽക്കട്ടെ. ചൊടിച്ചുകൊണ്ടു് ഞാൻ കീശവരന്മാരെ തിന്നു് വിശപ്പുമാററിക്കൊള്ളാം.''

കുംഭകർണ്ണ വാക്കുകൾകേട്ട രാവണൻ ഇപ്രകാരം തുടർന്നു:—

''അനുജാ, ഉണ്ണീ, ശൂലം മുൾത്തടി എന്നിവയെടുത്ത പടകളോടുകൂടി നീ പോക. പെരുമയും ഉറച്ച കരുത്തുമുള്ളവരാണു് കപികൾ. ഒററയ്ക്കോ അശ്രദ്ധയോടുകൂടിയോ നിന്നാൽ അവർ കടിച്ചുതന്നെ തിന്നേക്കും. അതുകൊണ്ടു്, അതിദുർജ്ജയമായ വൻസൈന്യങ്ങളോടുകൂടിത്തന്നെ നീ പോക. രാക്ഷസന്മാരുടെ വൈരികളായ ശത്രുപക്ഷത്തെ മുഴുവൻ മുടിച്ചു് വരു.''

രാവണൻ സിംഹാസനത്തിൽനിന്നു് എഴുന്നേററു. ദിവ്യരത്നങ്ങൾ കോർത്തതും സ്വകണ്ഠത്തിൽ കിടക്കുന്നതുമായൊരു മാല ഊരി, സസ്നേഹം അനുജന്റെ കഴുത്തിലണിയിച്ചു. മോതിരങ്ങൾ, തോൾവളകൾ, ഉത്തമങ്ങളായ ആഭരണങ്ങൾ എന്നിവയും അനുജനെ അണിയിച്ചതിനുശേഷം, ശശിതുല്യമാന്ന മുത്തുമാലയും ഇട്ടു. ദിവ്യസുഗന്ധം പരത്തുന്ന മാല്യങ്ങൾ ഓരോ അവയവങ്ങളിലും അണിഞ്ഞു. മനോഹരകുണ്ഡലങ്ങളെ താൻതന്നെ തമ്പിയുടെ കർണ്ണങ്ങളിലിട്ടുകൊടുത്തു. അരഞ്ഞാൺ തോൾവള കങ്കണം പതക്കം എന്നിവകൊണ്ടു്, ഹുതാഗ്നിതുല്യനായ ആ ബൃഹദ്കർണ്ണൻ രാജസദസ്സിൽ ശോഭിച്ചു. പാലാഴി കടയുവാൻ പാമ്പിനെ ചുററിയതുപോലെ വലിയതും കനത്തതുമായ ഒരു അരപ്പട്ടയും ബന്ധിച്ചു.

എതൊരായുധത്തിന്നും ഭേദിക്കാൻ സാധിക്കാത്തവിധം, ഏതൊരാഘാതത്തേയും നിഷ്പ്രയാസം സഹിക്കത്തക്കവിധം, ഇടിമിന്നൽ ശോഭയാണ്ടൊരു പോർച്ചട്ട ധരിച്ച കുംഭകർണ്ണൻ സന്ധ്യാസമയ മേഘമാന്ന മഹാഗിരിപോലെ തേജസ്സാന്നു് വിളങ്ങി. ദേഹം മുഴുവൻ സർവ്വവിധ ആഭരണങ്ങളുമണിഞ്ഞു് ശൂലവുമേന്തി നില്ക്കുന്ന ആ രാക്ഷസമുഖ്യൻ മൂന്നടികൊണ്ടു് ലോകമളക്കുവാൻ തുടങ്ങിയ വാമനമൂർത്തിയെപ്പോലെ ആകാശം മുട്ടിക്കൊണ്ടു് നിന്നു. അഗ്രജനെ ആലിംഗനം ചെയ്തു. പ്രദക്ഷിണംവെച്ചു് സാഷ്ടാംഗം നമസ്കരിച്ചു. മഹാശക്തനായ കുംഭകർണ്ണൻ പടക്കൊരുങ്ങി. ശോഭനാശിസ്സുകൾ രാവണനരുളി. ഭേരീനാദവും ശംഖുവിളിയും മുഴങ്ങി. നിശിതായുധങ്ങൾ ധരിച്ച രാക്ഷസവരന്മാർ അനുഗമിക്കാൻ തയ്യാറായി. ആനകൾ, അശ്വങ്ങൾ, ഇടിനാദമുതിർക്കുന്ന രഥങ്ങൾ എന്നിവ അസുരപ്രഭുവിനെ പിൻതുടന്നു. ഉത്തമാശ്വങ്ങൾ, മദയാനകൾ, വ്യാളങ്ങൾ, സിംഹങ്ങൾ, പക്ഷികൾ, പലതരത്തിലുമുള്ള ഉഗ്രമൃഗങ്ങൾ, എന്നിവയിൽ അധിരോഹണം ചെയ്ത അനേകായിരം നിശാചരന്മാർ രഥിവര്യനായ കുംഭകർണ്ണൻെറ ഒന്നിച്ചു്, രാവണനിയോഗത്താൽ പുറപ്പെട്ടു. വെൺകൊററക്കുടയുടെ കീഴിൽ, നിശിതശൂലധാരിയായി, സുരദൈത്യശത്രുക്കളിൽ ഘോരനും മദമാന്നവനും, ചെഞ്ചോരഗന്ധമാന്നവനുമായ കുംഭകർണ്ണൻ പൂമഴയേററുകൊണ്ടു് നടന്നുതുടങ്ങി.

കാമരൂപികളായ കൌണപന്മാർ വളരെയധികം പേർ ആയുധമേന്തിയവരുണ്ടു്. കൊട്ടം കണ്ണുള്ളവർ, മഹാശബ്ദമുള്ളവർ, അതിശക്തിയുള്ളവർ, രക്തവർണ്ണനേത്രങ്ങളുള്ളവർ, പെരും ക്രൂരന്മാർ, നീലാഞ്ജനപർവ്വതഗാത്രമുള്ളവർ, ശൂലം-വാൾ-ഗദ-മൂർച്ചയേറിയ വെൺമഴു-ഊർദ്ധ്വഷ്ടങ്ങളായ കവിണ-പരിഘം-ഭിന്ദിപാലം-ഉലയ്ക്ക-വലിയ കരിമ്പന-തുടങ്ങിയവയാണു് അവരുടെ ആയുധങ്ങൾ. ഏവരും രോമാഞ്ചമുണ്ടാക്കുന്ന ആകൃതി വിശേഷമിയന്നവരായിത്തീന്നു. നൂറു് വിൽപ്പാടു് വണ്ണവും, അറുനൂറു് വിൽപ്പാടു് ഉയരവുമുള്ളവൻ, കണക്കാക്കുവാൻ കഴിയാത്ത കരുത്തുള്ളവൻ, വണ്ടിച്ചക്രംപോലെ ഉരുണ്ടകണ്ണുകളോടുകൂടിയ രൌദ്രൻ, കുംഭകർണ്ണൻ, മഹാഗിരിയെപ്പോലെ ക്രൂരൻ, അനുഗമനം ചെയ്യുന്ന വൻപടയെ നിർത്തി. കത്തുന്ന അചലതുല്യനായ ആ പെരുംവായൻ ചിരിച്ചുകൊണ്ടു് സൈന്യങ്ങളോടു് പറഞ്ഞു:—

"വ്യൂഹം വ്യൂഹമായി വേർതിരിഞ്ഞു നില്ക്കുന്ന പ്ലവംഗോത്തമന്മാരുടെ ഓരോ വകുപ്പുമായി, അഗ്നി പാററകളെയെന്നപോലെ ഞാൻ ഇന്നു് ചുട്ടെരിക്കും.

കാട്ടിൽ സ്വച്ഛന്ദം സഞ്ചരിച്ച് ജീവിക്കുന്ന വാനരന്മാർ എനിക്ക് യാതൊരു തെററും ചെയ്തിട്ടില്ല. പുരാദ്യാനവിഭൂഷണങ്ങളായ കരങ്ങളുടയിന്ന്, ലക്ഷ്മണനോടുകൂടിയ രാമനിർദ്ദേശപ്രകാരം ലങ്കാനഗരത്തെ വളഞ്ഞിരിക്കുന്നു. ആ രാമൻ ഹതനായാൽ, കപികൾ മുഴുവൻ നശിച്ചു കഴിഞ്ഞു. അതുകൊണ്ട് ഞാനിന്ന് അവനെ നിഗ്രഹിക്കും.''

കുംഭകർണ്ണൻ ഇപ്രകാരം പറയുമ്പോൾ മഹാസാഗരത്തെ ഉലയ്ക്കത്തക്കവിധം രാക്ഷസന്മാർ എല്ലാവരുംകൂടി അലറിത്തുടങ്ങി.

ബുദ്ധിമാനായ കുംഭകർണ്ണൻ യുദ്ധക്കളത്തിലേക്ക് നടക്കുമ്പോൾ, വഴിനീളെ ഘോരനിമിത്തങ്ങളാണ് ഉണ്ടായതു്. ഇടിവാളിനുതുല്യമായി കൊള്ളിമീൻ ചാടി; മേഘങ്ങൾ കഴുതവർണ്ണമായി മാറി; കടലും കാടുംകൂടിയ ഭൂമിതന്നെ ചലിച്ചു. ചെന്തീപോലെയുള്ള വായ്പിളർത്തിയ കുറുക്കന്മാർ ഓരിയിട്ടു· പക്ഷിക്കൂട്ടങ്ങൾ അപ്രദക്ഷിണമായി വട്ടംചുററി, പറന്നുകൊണ്ടിരിക്കുന്നതിനിടയിൽ ഒരു കഴുകൻ പെട്ടെന്ന് ശൂലത്തിൽ പതിച്ചു. കുംഭകർണ്ണന്റെ ഇടത്തെ കണ്ണും കയ്യും തുടിച്ചു. ശക്തിയോടെ ചീറിക്കൊണ്ട് കത്തുന്ന കൊള്ളിമീൻ വീണു. സൂര്യന്റെ നിറം മങ്ങി. ദുർഗ്ഗന്ധത്തോടെ ചീത്തക്കാററ് അടിച്ചു. രോമാഞ്ചമുണ്ടാകത്തക്ക ഇത്തരം ദുശ്ശകുനങ്ങൾ തുടർന്നുണ്ടായിട്ടും, കാലബലപ്രേരിതനായ കുംഭകർണ്ണൻ കൂസാതെ കാൽനടയായിത്തന്നെ മതിൽ കടന്നു. കാറിൻ നിരപോലെ പരന്നുനില്ക്കുന്ന മർക്കടസൈന്യത്തെ പർവ്വതാകാരനായ ആ നിശാചരൻ കണ്ട് ആശ്ചര്യപ്പെട്ടു. അത്ഭുതദൃഷ്ടനായൊരു ഭയങ്കരരൂപിയെ മുന്നിൽ കണ്ടപ്പോൾ കരങ്ങന്മാർ, സ്വവംശോചിതരെന്നപോലെ നാലുവഴിക്കും ഓടിത്തുടങ്ങി. ചണ്ഡവിക്രമികളായ കപിസൈന്യം, ചിന്നിച്ചിതറിയ മേഘംപോലെ ഓടുന്നതുകണ്ട കുംഭകർണ്ണൻ, സന്തുഷ്ടമാനസനായി, ഇടിനാദതുല്യം വീണ്ടും വീണ്ടും അലറി. ആകാശത്തിൽനിന്നുമുണ്ടായ മേഘഗർജ്ജനംപോലെ ആ അലർച്ച കേട്ട വാനരന്മാരിൽ പലരും മുറിച്ചിട്ട സാലങ്ങൾപോലെ ഭൂമിയിൽ ബോധമററുവീണ് നിശ്ചേഷ്ടരായി. യുഗാന്തത്തിലെ യമൻ ഉലയ്ക്കയുമെടുത്ത് പ്രത്യക്ഷമായതുപോലെ, വലിയൊരു പരിഘവുമെടുത്തുവന്ന രാവണാനുജനെ കാണുന്തോറും കപികൾ ഭയതരളിതരായിത്തീർന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ അറുപത്തിയഞ്ചാംസർഗ്ഗം അവസാനിച്ചു.

